


# ശ്രീനാരായണഗുരു ശതവാർഷിക സ്മാരകഗ്രന്ഥം.



# SREE NARAYANA GURU
# CENTENARY SOUVENIR.





K. JACOB THOMAS MEMORIAL SAHRUDAYA PUBLIC LIBRARY
MANNARGHAT
R. 386
R-386


## ശ്രീനാരായണഗുരുശതവാർഷിക-
## സ്മാരകഗ്രന്ഥം

ശിവഗിരിമഠം — വക്കല.

NARAYANA DHARMA SANGHOM

1954.

ശ്രീനാരായണധർമ്മസംഘം.

Price Rs: 2-8-0

S. R. V. PRESS, QUILON.



“ഞാൻ ലോകത്തിൻെറ പല ഭാഗത്തും സഞ്ചരിച്ചുവരികയാണ്. ഇതിനിടയ്ക്കു് പല സിദ്ധന്മാരേയും മഹർഷിമാരേയും കണ്ടിട്ടുണ്ട്.

എന്നാൽ മലയാളത്തിലെ നാരായണഗുരുസ്വാമികളേക്കാൾ മികച്ച—അദ്ദേഹത്തിനോടു തുല്യനായ ഒരു മഹാപുരുഷനേയും കാണ്മാൻ എനിക്കു സാധിച്ചിട്ടില്ല.

അനന്തതയിലേക്കു നീട്ടിയിരിക്കുന്ന ആ യോഗനയനങ്ങളും ഈശ്വരചൈതന്യം തുളുമ്പുന്ന ആ മുഖതേജസ്സും ഞാൻ ഒരുകാലത്തും മറക്കുന്നതല്ല.”

ശിവഗിരി, 15-11-1922

രവീന്ദ്രനാഥടാഗോർ.



ഏതൊരു ഗുരുവിന്റെ മഹിമാതിരേകത്താൽ നാം ശതവാർഷിക ജയന്തി കൊണ്ടാടുന്നുവോ ആ പരമകാരുണികനും പതിതോദ്ധാരകനും ആയ പരമാചാര്യന്റെ ധർമ്മരശ്മികൾ ലോകത്തിനു ശാന്തിയും സമാധാനവും അരുളട്ടേ!

ശിവഗിരിമഠാധിപതി,

സ്വാമി ശങ്കരാനന്ദ.



# A MESSAGE.

Rev. Immortal Self,

Salutations and adorations to the Supreme Lord, the Creator, Preserve and support of this world.

It delights me immensely to send this small message for your "Sri-Narayana Satha Varshika Smaraka Grandham".

The Life of a Saint is a perennial source of inspiration and joy. A saint is a representative of God on earth. The glory of a saint is beyond the reach of words. It is something to be personally felt and experienced. Intellect cannot explain this.

A saint is not a merely learned man. He is not a mere Pundit who has crammed the Sastras. A saint is a God-man. He inspires and elevates mankind. He is a moving God on earth.

Sri Narayana Guru was a mystic, a practical Yogi and a famous spiritual leader of Malabar. He had studied minutely the sacred books of India. He was a dynamic personality.

Sri Narayana Guru flourished in the 19th century. He was born in 1854 in S. India. He was a great scholar in Sanskrit, Malayalam and Tamil. He wandered far and wide in his spiritual search for the answer to the problem of life.

He first made himself known as a wandering monk in the village of Neyyattunkara in South Travancore when he was about thirty. The villagers served him nicely with faith and devotion.

Early in his youth he was moved by the disability of the Harijans in entering Hindu temples. He built a temple for Harijans. This is his first public work. He conquered all opposition through his will force and mature wisdom.

Gradually hundreds of institutions embodying his principles sprang up throughout Kerala. Schools and dispensaries and Ashrams built in his name are even now flourishing. In every one of them the message of unity prevails.

Sri Narayana Guru broke through the thick crust of custom, removed the mud of corruption and the veil of ignorance and released the nectar of freedom to all.

He was serene, kind and humourous. He possessed a keen intelligence and an indomitable will. He was the essence of Vedanta personified. Through dedicated action he won the hearts of lakhs of followers, in Malabar.

He encouraged the students and the middle class people to study Sanskrit and Western sciences. His purpose was to lay the foundations of a brotherhood which through spontaneous public service would truly reflect the unity at the heart of things that is longed for by all men.

In course of time he became very popular. His fame spread throughout India. Rabindranath Tagore and Mahatma Gandhi visited his Ashram.

The Anniversary of Sri Narayana Guru is celebrated throughout South India and Ceylon. The occasion is marked by all pomp and splendour with processions and meetings with due reverence.

His life and thought were universal. His teachings and his brilliant example were for all mankind.

The main theme of his teachings is "One God, One Religion, One Caste." He was a living embodiment of Advaita: He lived to serve humanity. We can repay the debt of gratitude to him only by following his precious teachings and his glorious example.

May the blessings of Sri Narayana Guru be upon you all! May He shed His light of wisdom and equality on you all! May Sri Narayana Dharma Sangham, Sivagiri Mutt, Varkala spread His ideals far and wide and follow them in their daily life! May the members and office-bearers of the Sangam prosper gloriously in spreading the teachings of their Revered Founder!

With deepest regards Prem and OM.

**Sd/-**
**SWAMY SIVANAND,**
**President, Divine Life Society,**
**Ananda Kutir. (Himalayas)**

# പ്രസ്താവന

ശ്രീനാരായണപരമഹംസദേവൻെറ ശതവത്സരജയന്തി സംബന്ധിച്ച് ഈ സ്മാരകഗ്രന്ഥം പ്രസിദ്ധംചെയ്യുവാൻ ഞങ്ങൾക്ക് അതിയായ സന്തോഷമുണ്ട്. ശ്രീനാരായണൻ ലോകത്തിനു നൽകിയ മഹത്തായ സംഭാവനയെപ്പററിയും ആ മഹാത്മാവിൻെറ സന്ദേശങ്ങൾ ഭാരതത്തിൽ, വിശിഷ്യ കേരളത്തിൽ ഉണ്ടാക്കിയ മഹാപരിവർത്തനങ്ങളെപ്പററിയും അറിയാത്തവർ ആരും ഉണ്ടാകയില്ല.

ഇൻഡ്യയുടെ നാനാഭാഗങ്ങളിലും വെളിയിലുമായി ഗുരുദേവൻെറ നാമധേയത്തിൽ അനവധി സ്ഥാപനങ്ങൾ നടത്തപ്പെടുന്നുണ്ട്. ശ്രീനാരായണസന്ദേശപ്രചരണം നടത്തുന്ന അനേകായിരം പ്രവർത്തകരും ഉണ്ട്. മുഖ്യസ്ഥാപനങ്ങളുടേയും പ്രധാനപ്രവർത്തകരുടേയും മററും മുന്നൂറിൽപ്പരം ചിത്രങ്ങളടങ്ങിയ ഒരു ആൽബം പ്രത്യേകം പ്രസിദ്ധീകരിക്കുന്നതിനാൽ ഈ സ്മാരകഗ്രന്ഥത്തിൽ വളരെ ചിത്രങ്ങൾ ചേർത്തിട്ടില്ല. ഗുരുദേവൻ രചിച്ചിട്ടുള്ള ഭക്തിദ്യോതകവും തത്വചിന്താപരവും ആയ കൃതികൾ എല്ലാം ചേർത്ത് ഒരു ഗ്രന്ഥം ശ്രീനാരായണധർമ്മസംഘത്തിൽനിന്നും പ്രസിദ്ധംചെയ്തിട്ടുണ്ട്. അതുകൊണ്ട് ഗുരുദേവകൃതികൾ ഇതിൽ ചേർക്കുവാൻ ഉദ്യമിച്ചിട്ടില്ല. എന്നാൽ ഗുരുദേവൻെറ മഹാസമാധിസംബന്ധിച്ച് പല പത്രങ്ങളും പ്രസിദ്ധീകരിച്ചിരുന്ന മുഖപ്രസംഗങ്ങളും, കൂടാതെ കിട്ടിയിടത്തോളം തിരുവായ്മൊഴികളും അന്വേഷിച്ച് ഇതിൽ എടുത്തുചേർത്തിട്ടുണ്ട്.

പ്രസ്തുത ഗ്രന്ഥത്തിൽ ചേർക്കുന്നതിനുതക്ക ലേഖനങ്ങളും കവിതകളും സ്മരണകളും അയച്ചുതന്നു സഹായിച്ച പണ്ഡിതന്മാരോടും സ്ഥാപനങ്ങളുടേയും മററും പടങ്ങൾ സംഭരിച്ചുതന്ന മാന്യന്മാരോടും ഈ ഗ്രന്ഥം നല്ലനിലയിൽ അച്ചടിച്ച് കൃത്യസമയത്തുതന്നെ തന്ന ശ്രീരാമവിലാസം പ്രസ്സ് അധികൃതരോടും ഞങ്ങൾക്കുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ട് ഈ സ്മാരകഗ്രന്ഥത്തെ ബഹുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥനിർമ്മാണസമിതി കൺവിനർ,

സ്വാമി ഗീതാനന്ദ.

സമിതിഅംഗങ്ങൾ,

ആർ. ശങ്കർ

സ്വാമി ശ്രീനാരായണതീർത്ഥർ

വി. ഭാർഗ്ഗവൻവൈദ്യർ.

ശിവഗിരിമഠം, വർക്കല,

12-9-1954

27-1-1130.

# വിഷയവിവരം.




# കൂപ്പുകൈ



— എൻ. കെ. കെ. ശിരോമണി —

പാവനപ്രേമത്തിന്റെ ഒരു പര്യായപദമാണതു്. പരിശുദ്ധസ്നേഹത്തിന്റെ നീരുറവ. വിശുദ്ധവിലോലമായ വിജ്ഞാനജ്യോതിസ്സിന്റെ വിഹാരരംഗം—അതേ! വിജ്ഞാനവിഹായസ്സിലെ വിശിഷ്ടതാരം. വിമലവിബോധചക്ഷുസ്സുകളുടെ കണ്ണുണ്ണി............ ഇതായിരുന്നു "ശ്രീനാരായണമഹർഷി.........



പരിമിതമായ പദങ്ങൾക്കു് അർത്ഥസമ്പൂർണ്ണമായ 'ആ' കോമളദിവ്യവിഗ്രഹത്തെ വർണ്ണശബളാഭമൂട്ടുവാൻ ശക്തിപോരാ. നീതിസുന്ദരമായ നിയമിതതത്വങ്ങളുടെ ചെറുകുല്യയിൽ, ശാന്തിസുന്ദരമായ അമൂല്യതത്വരത്നങ്ങളുടെ അലയൊലിപരത്തി, പാരിനെ പരമാർത്ഥതത്വത്തിന്റെ പാലമൃതൂട്ടിയ ഭാരതശശിയായിരുന്നു—പരമഹംസപാദങ്ങൾ. ആ ഭവ്യപുരുഷന്റെ പേരിനുചുററും സർവ്വാംഗീണസുന്ദരമായ സ്നേഹത്തിന്റേയും, സർവ്വാതിശായിയായ സമഭാവനയുടേയും, സർവ്വോപരി സത്യസമ്പൂർണ്ണതയുടേയും വീചിമാലകളാർത്തിരമ്പിയിരുന്നു. ആശ്വാസത്തിന്റേയും അത്യാഹ്ലാദത്തിന്റേയും അഗ്നിസ്ഫുലിംഗങ്ങൾ വെളിച്ചം വീശിയിരുന്നു. സമത്വസുന്ദരമായ ഐക്യമുന്നണി പരന്നു പരിലസിച്ചിരുന്നു......

പക്ഷേ ചെകിടൻശ്രവിച്ച പൂങ്കുയിലൊലിപോലെയും, അന്ധനവലോകനംചെയ്ത ഉദയചന്ദ്രകാന്തികന്ദളംപോലെയും, അജ്ഞസന്നിധിയിലെ അദ്വൈതവേദാന്തംപോലെയും, അന്ധമയമായ ലോകത്തിന്റെ മുമ്പിൽ 'അപ്പരമാർത്ഥതത്വ'ത്തിന്റെ പ്രകാശനാളികകൾ പരിശോഭിച്ചു.........പക്ഷേ ആ ദിവ്യമുനിപുംഗവന്റെ അക്ഷയപ്രഭയിൽ ചിലരുടെ കണ്ണു തെളിഞ്ഞു. ആ ഭവ്യവിഗ്രഹത്തിന്റെ ശാന്തിസുന്ദരനിസ്വനത്തിൽ പലരുടേയും കർണ്ണപുടങ്ങൾ വിടർന്നു വികസിച്ചു. 'ആ' ജഗദ്ഗുരുവിന്റെ ശാന്തിഗാനാവലികൾ പല അജ്ഞഹൃദയത്തിലും അറിവിന്റെ അമൃതബിന്ദുക്കളാവർഷിച്ചു. അവരെല്ലാം ഉണർന്നു, ഉയർന്നു.

എന്നാൽ ഉലകമെല്ലാം ഉൺമയുടെ ഉഷഃകാലത്തിൽ എന്നാണാവോ ഉണർന്നുയിർകൊള്ളുന്നതു്? എന്നാണു് ആ യോഗിവര്യന്റെ വാഗമൃതം പാനംചെയ്തു് പാരമാർത്ഥികതയുടെ "പാവനരംഗം" കുറിക്കുവാൻ കുതികൊള്ളുന്നതു്? ആദർശസുരഭിലമായ ആ മഹാമുനിയുടെ ജീവിതസന്ദേശങ്ങളോരോന്നും ആർത്തിശമനത്തിനായി എന്നാണാവോ ലോകം അപഗ്രഥനംചെയ്യാൻ കുതികൊള്ളുന്നതു്? അന്നായിരിക്കും ഏവരും ഒന്നുചേർന്നു് ആനന്ദനൃത്തം ചവിട്ടുന്ന സമത്വസുന്ദരമായ ഒരന്തരീക്ഷം സംജാതമാവുക ....മാറിമറിഞ്ഞു കലങ്ങി, കാർകൊണ്ടൽമൂടി, നിശ്രുഹ്യമാംവിധം നിരവധി കരാളതകളുടേയും ഇടിനിനദങ്ങളാൽ നിതാന്തം മുഖരിതമായിരിക്കുന്ന ജീവിതവിശാലവിഹായസ്സിൽ പരസ്പരവിശ്വാസാധിഷ്ഠിതമായ സ്നേഹാദരങ്ങളുടെ വിജയപതാക പാറിപ്പറക്കുന്നതു്, അന്നേ വർക്കും ദൃശ്യമാകും.

പരിമിതമായ കാലയളവിനുള്ളിൽ പരമപൂരുഷനായ ആ അവതാരപുരുഷൻ ജീവിതത്തിന്റെ ഇരുളും ഒളിയും നിറഞ്ഞ ഇതളുകൾ വിരിയിച്ചു വിരിവിച്ചു് കാണിച്ചുതന്നിട്ടുണ്ടു്. വൈതാളികലോകത്തിന്റെ അന്ധമായ പാച്ചിലിൽ ആ വിശുദ്ധഹൃദയം പലപ്പോഴും ചിന്താമൂകമായി വർത്തിച്ചിരുന്നെങ്കിലും ആ ചിന്താമൂകതയായിരിക്കാം ലോകത്തിനു സിദ്ധിച്ച പല സംഭാവനകളുമെന്നു് പരിഗണിക്കാം .........പക്ഷേ അദ്ദേഹം നിഷ്കളങ്കതയോടെ, നീറുന്ന ലോകത്തിന്നായി നീക്കിവച്ച ആ അമൂല്യസംഭാവനകൾ, ആഴിപ്പരപ്പിനേയും, അത്യുന്നതങ്ങളായ സഹ്യാദ്രിശൃംഗങ്ങളേയും മറികടന്നു് അങ്ങോളം

ചെന്നണഞ്ഞതിൽ അനല്പമായ ആശ്വാസത്തിനും അനുപമമായ അത്യാനന്ദത്തിനും വകനൽകുന്നുണ്ടു്.

എന്നാൽ അഹന്തയററ ആ അഹിംസാമൂർത്തിക്കു്, അപദാനശതങ്ങളുടെ കിലുകിലാരവത്തിൽ അശേഷം ആഗ്രഹം ഉണ്ടായിരുന്നില്ല. പാരമാർത്ഥികമായി, ബാഹ്യലോകവുമായുള്ള ബന്ധംമുഴുവൻ പരിത്യജിച്ചു്, ആത്മാവിനെ അനാദ്യന്തമായ ബ്രഹ്മത്തിൽ ഉറപ്പിച്ചു്, ചിദാനന്ദത്തിൽ വിലയിച്ചിരുന്ന ആ സ്ഥിരപ്രജ്ഞനു നിത്യാബദ്ധങ്ങളായ നിരവധി വ്യാമോഹങ്ങൾക്കു് വിധേയനായി വിലോഭിയായി പേരും പെരുമയും പുലർത്തണമെന്നു് എങ്ങനെയാണു് അഭിവാഞ്ഛ ആവിർഭവിക്കുക? അദ്ദേഹത്തിൻെറ വിശുദ്ധകോമളങ്ങളും ചിന്താമധുരങ്ങളും ആയ ആദർശസഞ്ചികകളോടൊപ്പം തൻെറ പേരിൻെറ മുഴുധ്വനിയും ലോകത്തിൻെറ അങ്ങോളമിങ്ങോളം കുന്നുംപുടങ്ങളിൽ അലയൊലി പൂശി.

ഭാവിനിരീക്ഷണവിചക്ഷണമായ 'ആ' ഹൃദയം—പാരമാർത്ഥികസത്തയുടെ ശംഖൊലിമുഴങ്ങുന്ന ആ അന്തഃകരണം അനാചാരജടിലമായ ലോകത്തിൻെറ അധഃപതനത്തിൽ അതിരില്ലാതെ അനുശോചിച്ചു. ദുർവ്യതിയാനാസക്തമായ ജീവിതപ്പാതയിൽ നാൾ കഴിയുന്തോറും, ദുർഘർഷമാംവിധം കാടും കണ്ടകവും കടന്നു പടർന്നു പന്തലിക്കുന്നതു് ആ സ്നേഹസ്വരൂപൻ ദർശിച്ചു. സംസ്കാരത്തിൻെറ തിലകക്കുറിചാർത്താതെ പരിഷ്കാരത്തിൻെറ പെരുഞ്ചൊന്തുമണിഞ്ഞു് അലഞ്ഞുലഞ്ഞാർത്തിരമ്പിപ്പായുന്ന മാനവജീവിതവാഹിനി അനീതിയുടേയും അക്രമത്തിൻേറയും അസത്യത്തിൻേറയും പെരുങ്കുണ്ടിലേയ്ക്കാപതിക്കുന്നതു് ആ ദിവ്യവിമലവിബോധചക്ഷുസ്സവലോകനംചെയ്തു. സ്വന്തം സുഖത്തെ മാത്രം ലാക്കാക്കി ജീവിക്കുന്ന, മനുഷ്യൻെറ അബദ്ധജടിലമായ ആവേശം അദ്ദേഹത്തെ കർമ്മോന്മുഖനാക്കി.

പരിഷ്കാരവാതൂലതയുടെ നീലനിചോളത്താൽ നിഹ്നുതമായ നാനാമാനവജീവിതം സംസ്കാരത്തിൻെറ ഉടുപുടവയണിയാതെ നഗ്നമായി നാടടക്കം പാഞ്ഞുനടക്കുന്നതു് പലവുരു കണ്ടദ്ദേഹത്തിൻെറ ഹൃദയം പതറിപ്പുകഞ്ഞു. തൻെറ ചുററും പ്രതിബന്ധംവിനാ ഉലാത്തുന്ന ഈ അനാഥാവസ്ഥയുടെ ചുററും അദ്ദേഹം കൺമിഴിച്ചു നോക്കി. പക്ഷേ ആ അതിമാനുഷൻ കൺതുറന്നു നോക്കുന്നതിനുമുമ്പായി ലോകം പല ചേരികളായി തൻെറ ഒരു കാലത്തും ഇളകാത്ത മനോനിശ്ചയത്തിൻെറ അടിത്തറ പണിതുകഴിഞ്ഞിരുന്നു. വേഷവും ഭാഷയും, മതവും സമുദായവും,......എന്നിങ്ങനെ നീണ്ടുനിവർന്നുകിടന്ന ഒന്നിൻെറ കുന്നി സംസ്കാരസുരഭിലയായ ഭാരതാംബയുടെ മുകളിൽക്കൂടി വീശിയിരുന്നു. വന്ദ്യമാതാവായ ഭാരതധാത്രി—അതേ, ഉപനിഷത്തുകളുടേയും ശാസ്ത്രതേജോരാശികളുടേയും പെററമ്മയായ ഭാരതോർവ്വി വിവേകഹീനരായ തൻെറ മക്കളുടെ നീതിരഹിതമായ പരസ്പരസ്പർദ്ധയും നിലയില്ലാത്ത അക്രമങ്ങളും കണ്ടു് അവതപ്തഹൃദയത്തോടെ കണ്ണുനീരൊഴുക്കുന്നതും, ഭാഷ മതം തുടങ്ങിയ മാത്സരശക്തിയിൽ മതിമയങ്ങിയ മാനവകുലം, സ്വന്തം പോററമ്മയുടെ മൃദുലകോമളകളേബരത്തെ നിർദ്ദയം തുണ്ടുതുണ്ടാക്കുന്നതുംകണ്ടു് പതിതകാരുണികനായ ആചാര്യപാദർ നിലവിട്ടു നിലവിളിച്ചു.

ആ അതുല്യമായ ആത്മരോദനം ഭാരതത്തിൻെറ, വിശിഷ്യ ലോകത്തിൻെറ ചക്രവാളഭിത്തികളിൽചെന്നലച്ചു. ലോകം കൺതുറന്നു നോക്കി. ഹാ! എന്തൊരു വിസ്മയം! എന്തൊരത്ഭുതം! അങ്ങനെ ലോകത്തിൻെറ നിർമ്മലഹൃദയദർപ്പണത്തിൽ തൻെറ ആത്മരോദനത്തിൻെറ നീരുറവയിൽനിന്നും, ചിന്തിത്തുളുമ്പി ചിന്താമധുരമായും എന്നാൽ ശാന്തിസുന്ദരമായും, മന്ദം മന്ദം നിറഞ്ഞൊഴുകിയ നിരവദ്യനിരുപമകോമളകവിതാതടിനിയത്രേ,

"ഏകജാതി, ഏകമതം,
ഏകദൈവം മനുഷ്യനു്" എന്നു്.

രാഷ്ട്രീയാന്തരീക്ഷത്തിലും സമുദായരംഗങ്ങളിലും, മതവേദികളിലും ഈ അനിദംപൂർവ്വസിദ്ധാന്തത്തിൻെറ അപ്രതിഹതശക്തിയുടെ കൊടുങ്കാററു് നെടുനീളം വീശി, അന്നുവരെ പരമ്പരാനുഗതമായി അനുവർത്തിച്ചുപോന്നിരുന്ന അനാചാരജടിലങ്ങളായ അനവധി അബദ്ധവിശ്വാസങ്ങളേയും അന്തഃസാരശൂന്യങ്ങളായ നിരവധി ആചാരവാരാശികളേയും ഇങ്ങിനിവരാതവണ്ണം അസ്തമിപ്പിച്ചു. എങ്കിലും, പാഷാണകർക്കശങ്ങളായ യാഥാസ്ഥിതികത്വത്തിൻെറ പന്തങ്ങൾ ചുഴലവും ചുഴററി ഒരുക്കൂട്ടം വൈതാളികവർഗ്ഗം ആ ദിവ്യജ്യോതിസ്സിൻെറ തിരുമുമ്പിൽ ശലഭതുല്യം ആവിർഭവിച്ചെങ്കിലും അതെല്ലാം അഹിക്കുന്നവിധം അടങ്ങിയൊതുങ്ങി തലതാഴ്ത്തി.

ഭാരതത്തിൻെറ സ്വാതന്ത്ര്യപിതാവായ മഹാത്മാഗാന്ധി—ലോകസാഹോദര്യത്തിനുവേണ്ടി കർമ്മഭൂമിയായ ഭാരതത്തിൻെറ ത്യാഗയാഗവേദിയിൽവച്ചു്, ആത്മാർപ്പണം മന്ദഹാസപൂർവ്വം തൊഴുകൈയോടെ സംവരിച്ച കർമ്മയോഗിയായ മഹാത്മാ—തൻെറ ആത്മസാന്നിദ്ധ്യംകൊണ്ടു് ഈ 'ധർമ്മരാജ്യ'ത്തെ അലങ്കരിച്ച ആദ്യവേളയിൽ പുണ്യപൂരംതികഞ്ഞ 'ശിവഗിരി' നന്ദനാരാമത്തിലുള്ള, തളിർത്തുപൂത്തു ഫലനമ്രങ്ങളായി പരിശോഭിച്ചിരുന്ന ഒരു മാവിൻചോട്ടിലിരുന്നു് സ്വാമിതൃപ്പാദങ്ങളുമായി നടത്തിയ യുക്തിവാദങ്ങളും പരമഹംസപാദൻെറ അഭൗമസിദ്ധാന്തത്തിൻെറ അന്യാദൃശമാഹാത്മ്യം തൻെറ ഹൃദയഭിത്തിക

ളിൽ കൊള്ളിമീൻപായിച്ചപ്പോളനുഭൂതമായ ആനന്ദാവേശത്തിൽ പുളകവിഭൂഷിതാംഗനായി അഞ്ജലിപുടം അടിയറവച്ചതും ആക്കം എക്കാലവും അവിസ്മരണീയസംഭവങ്ങളായി അവശേഷിക്കുകതന്നെചെയ്യും.

ഐഹികാമുഷ്മികമഹാതത്ത്വങ്ങളുടെ ഒരു മഹാഭാഷ്യം, ചുരുങ്ങിയ കാലയളവിനുള്ളിൽ പരിമിതപദങ്ങളെക്കൊണ്ട് പരിവർത്തനാത്മകമായ കാലചക്രഭ്രമണത്തിന് ഒരുകാലത്തും മായ്ക്കുവാനാകാത്തവണ്ണം എഴുതിവച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞിരുന്ന് നിർവൃതിമധുവുണ്ണുന്ന മഹാപ്രഭോ! ആശാപരിതപ്തരും ആലംബഹീനരുമായ ജനസഞ്ചയത്തിന് നവചൈതന്യം ഊട്ടിയ കല്പശാഖിൻ! അങ്ങേയ്ക്ക് ഭക്തിവിവശരായ അടിയങ്ങടെ 'കൂപ്പുകൈ!'



# ജഗദ്ഗുരു ശ്രീനാരായണൻ

— ഗോവിന്ദൻകുട്ടിനായർ —

ശ്രീനാരായണനെപ്പററി ഇതിനുമുമ്പും രണ്ടു മൂന്നു ലേഖനങ്ങൾ അപ്പപ്പോഴായി ഞാൻ എഴുതീട്ടുണ്ടു്. ശതവാർഷികസ്മാരകഗ്രന്ഥത്തിൻെറ പ്രസാധകന്മാർ വീണ്ടും ഇതേവിഷയം നിർദ്ദേശിച്ചപ്പോൾ, മടുപ്പുകൂടാതെതന്നെ അതിനെ സമീപിപ്പാൻ ഉള്ള ഒരു പ്രചോദനം എന്നിലുളവായി. കാരണം, ആ വിഷയത്തിൻെറ നിത്യനൂതനത്വംതന്നെ. ശ്രീനാരായണൻെറ ജീവിതത്തിലേയ്ക്കും ഉപദേശങ്ങളിലേയ്ക്കും ഉററുനോക്കുമ്പോഴൊക്കെ അവ ഒരു നൂതനപരിവേഷംപൂണ്ടു പരിലസിക്കുന്നതായി എനിക്കനുഭവപ്പെടാറുണ്ടു്. ആ ഉപദേശങ്ങളിലേയ്ക്കു് എത്രത്തോളം ഊളിയിട്ടെത്താൻ ആശിക്കുന്നുവോ, അത്രത്തോളം അവ അനഭിഗമ്യങ്ങളായി തോന്നുന്നു. നമ്മുടെ വിചാരപ്രപഞ്ചത്തിൻെറ ഏററവും അടുത്തായി വിഹരിക്കുന്നു എന്നു തോന്നുന്ന അവ വാസ്തവത്തിൽ എത്ര വിദൂരത്താണു്! 'അരികിലേക്കാൾ അരികിലും' അതേ അവസരത്തിൽത്തന്നെ 'അകലെയെക്കാൾ അകലെയും' ആയുള്ള അവയുടെ ഈ നിലപാടാണു് എന്നെ ഏററവും അത്ഭുതപ്പെടുത്തുന്നതു്.

നാനാത്വത്തിൽ ഏകത്വവും, ഏകത്വത്തിൽ നാനാത്വവും ദർശിച്ച ആ മഹാപുരുഷൻ, വാസ്തവത്തിൽ പുതുതായി ഒന്നും പറഞ്ഞില്ല. അവിടുന്നു പറഞ്ഞതത്രയും അനാദികാലംമുതൽക്കുതന്നെ ആർഷപരമ്പര പലവട്ടം ആമ്രേഡനംചെയ്തതാകുന്നു. 'ഒരു ജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു്'—ഉപനിഷൽക്കാലംമുതല്ക്കേ ഋഷിമാർ നമ്മെക്കൊണ്ടു് ഉരുവിടുവിച്ചുപോന്ന ഒരു തത്വമാണതു്. 'കാണായതെല്ലാം പരബ്രഹ്മനിർമ്മലബീജം' എന്നു പഠിപ്പിച്ച വ്യാസനു് ജാതീയമായി വല്ല ഭേദകല്പനയുമുണ്ടായിരുന്നുവോ? ശ്രീനാരായണൻെറ 'ഒരുമതം' ഋഷിമാരുടെ സനാതനധർമ്മംതന്നെയാണു്. 'ഏകമേവാദ്വിതീയം ബ്രഹ്മ', 'സർവം ഖല്വിദം ബ്രഹ്മ', 'ഏകം സത് വിപ്രാ ബഹുധാ വദന്തി' എന്നെല്ലാം വൈദികകാലത്തുതന്നെ ഉദീരണംചെയ്ത ബ്രഹ്മവിദ്യയ്ക്കു ഗുരുവിൻെറ 'ഒരുദൈവം' എന്ന അരുളപ്പാടിൽ അത്രയ്ക്കൊന്നും പുതുമതോന്നാനവകാശമില്ല. എങ്കിലും ശ്രീനാരായണൻ പറഞ്ഞതത്രയും പുതുമയുള്ളതാണു്; ഇക്കാലത്തെന്നപോലെ എക്കാലത്തും അവ പുതുമയുള്ളതുമായിരിക്കും.

ശ്രീനാരായണനെ അറിയുന്നതിനു് നാം അദ്ദേഹത്തിൻെറ ജീവിതവും ഉപദേശങ്ങളും മാത്രമറിഞ്ഞാൽ പോരാ. അവയിൽക്കൂടി ലഭിക്കുന്ന അറിവു് അദ്ദേഹത്തെസ്സംബന്ധിച്ചേടത്തോളം വെറും പാർശ്വവീക്ഷണജന്യമായ അറിവുമാത്രമേ ആയിരിക്കുകയുള്ളു. ശ്രീനാരായണൻ ആരാണെന്നു തികച്ചും മനസ്സിലാകണമെങ്കിൽ, ഹിന്ദുമതത്തെപ്പററി ഒരു സാമാന്യമായ ജ്ഞാനമെങ്കിലും ഉണ്ടായിരിക്കണം. ഹിന്ദുവായി ജനിച്ചു് ഹിന്ദുവായി ജീവിച്ചു് ഹിന്ദുവായി ദേഹവിയോഗംചെയ്ത ഒരു വിശ്വപൗരനാണു് അവിടുന്നു്. ചുരുക്കിപ്പറഞ്ഞാൽ ഹിന്ദുമതത്തോളംതന്നെ വളൎന്ന ഒരു മഹാസിദ്ധനായിരുന്നു സ്വാമികൾ.

ഹിന്ദുമതത്തോളം വളരുക—! ഒരു സാധാരണമനുഷ്യനു സാധിക്കാവുന്ന ഒന്നല്ല അതു്. അതുകൊണ്ടുതന്നെയാണു് മുപ്പതുകൊല്ലംമുമ്പു്—1098-ൽ—കേരളം സന്ദർശിച്ച വിശ്വമഹാകവി രവീന്ദ്രനാഥടാഗോർ, ശിവഗിരിയിൽ ചെന്നു് ശ്രീനാരായണനുമായി അഭിമുഖസംഭാഷണം നടത്തിയശേഷം, 'ഭാരതത്തിൽ ഇന്നു ജീവിച്ചിരിപ്പുള്ള പരമഹംസന്മാരിൽ സ്വാമിജിയെപ്പോലെ പരിശുദ്ധാത്മാവായി മറെറാരാളില്ല' എന്നു തുറന്നുപറഞ്ഞതു്. ഹിന്ദുമതത്തിൻെറ വിവിധാധിത്യകകളിലും വിസ്മയാവഹമായ പാണ്ഡിത്യം നേടിയ ഒരു യഥാർത്ഥ ദാർശനികനായിരുന്നുവല്ലോ ആർഷജ്യോതിസ്സാണ്ട ആ കവിപുംഗവൻ. കേരളീയരായ നാമാകട്ടെ, ആ പരമഹംസനെ ഈഴവനും ഈഴവഗുരുവുമായെണ്ണി!

ഹിന്ദുമതം മാനുഷികചിന്തയോളംതന്നെ പ്രാചീനവും അത്രതന്നെ വിസ്തൃതിയാൎന്നതുമാകുന്നു. അനാദിയും അപൗരുഷേയവുമായി എണ്ണപ്പെടുന്ന വേദങ്ങൾ, അതുവരെയുള്ള മാനുഷികവിജ്ഞാനത്തിൻെറ ഒരു കലവറയാകുന്നു. മനുഷ്യചിന്തയുടെ മറെറാരു വികാസഘട്ടത്തെയാണു് ഉപനിഷൽപ്രപഞ്ചം വിളംബരംചെയ്യുന്നതു്. നാളത്തെ നില എന്തെന്നറിഞ്ഞുകൂടെങ്കിലും, ഇന്നുവരെ മാനുഷ്യകത്തിനു മാർഗ്ഗദർശനംചെയ്യുന്ന മണിദീപം ഔപനിഷദോക്തിയാണു്. വ്യത്യസ്തമായ ഈ രണ്ടു ചിന്താപ്രപഞ്ചങ്ങൾ—വേദങ്ങളും ഉപനിഷത്തുക്കളും—ഇന്നോളമുണ്ടായിട്ടുള്ള മനുഷ്യവർഗ്ഗത്തിൻെറ വികാരപരവും വിചാരപരവുമായ സാംസ്കാരികസത്തയെ തികച്ചും പ്രതിനിധാനംചെയ്യുന്നു. വ്യക്തിക്കു സമുദായത്തോടും സമുദായത്തിനു വ്യക്തിയോടുമുള്ള സവിശേഷബന്ധത്തെ താത്വികമായ അടിസ്ഥാനത്തിൽ വ്യവച്ഛേദിക്കുന്ന

തിനും ധാർമ്മികമായ നിലപാടിൽ അനുശാസിക്കുന്നതിനും വേദോപനിഷത്തുകൾക്കു കഴിഞ്ഞിട്ടുണ്ടു്. വ്യക്തിയും സമുദായവും അവശേഷിക്കുന്നേടത്തോളം കാലം അവയെ—സത്യം വദ, ധർമ്മം ചര—എന്നീ രണ്ടു് അനുശാസനങ്ങളാണു് അവയിൽ അതിപ്രധാനമായവ—വിട്ടുനിൽക്കുക മനുഷ്യവർഗ്ഗത്തിനു സാദ്ധ്യമല്ല.

ഹിന്ദുമതം ബഹുമുഖമായ ചിന്തകളുടെ ഒരു രത്നാകരമാകുന്നു. ഈശ്വരപരമായി കുട്ടിച്ചാത്തൻസേവമുതൽ ബ്രഹ്മാനുധ്യാനംവരെയുള്ള അനുഷ്ഠാനങ്ങളും വിശ്വാസങ്ങളും അതിലുണ്ടു്. ധാർമ്മികമായി ചാർവാകമതംമുതൽ സർവസംഗപരിത്യാഗപര്യന്തമുള്ള ക്രമങ്ങളും അതിലുണ്ടു്. ഒരു ഹിന്ദുവിനു് നാസ്തികനോ ആസ്തികനോ നൈഷ്ഠികനോ ആരുവേണമെങ്കിലുമാകാം. ദാർശനികമായി ഇത്രയേറെ പ്രസ്ഥാനങ്ങൾ വേറേ ഒരുമതത്തിലുമില്ല. വ്യക്തിയുടെ മാനസിക വളർച്ചയനുസരിച്ചു് പരമപുരുഷാർത്ഥപ്രാപ്തിക്കു തിരഞ്ഞെടുക്കാവുന്ന മാർഗ്ഗങ്ങൾ പലതുണ്ടു്. ഇത്തരം പ്രസ്ഥാനജാടില്യവും വിശ്വാസവിശേഷങ്ങളും ധൈഷണികമായ അനിശ്ചിതത്വത്തിൽനിന്നോ അനുഭൂതിപരമായ അസമഗ്രതയിൽനിന്നോ ആകൃതിപ്പെട്ടവയല്ല. പ്രഥമദൃഷ്ടിയിൽ അരാജകമെന്നു തോന്നാവുന്ന ഹൈന്ദവവൈചാരികപ്രപഞ്ചത്തിൽ ഉടനീളം ചിന്താപരമായി അത്ഭുതാവഹമായ ഒരു അച്ചടക്കവും ആനുപൂർവികതയും കാണാം. വിചാരശീലത്തെ ഇത്ര സ്വതന്ത്രമായി വളരാനനുവദിക്കുന്ന മതങ്ങൾ വേറെയില്ല.

ഹിന്ദുമതത്തിന്റെ ആ വിശാലതയത്രയും നാം ശ്രീനാരായണനിൽ കാണുന്നു; വൈകാരികമായ വിശുദ്ധിയുടെയും വൈചാരികമായ സുഭദ്രതയുടെയും പ്രാതിനിധ്യം അദ്ദേഹം പുലർത്തിപ്പോന്നു. അവിടുത്തെ ബഹുമുഖമായ പ്രവൃത്തികളും പ്രഭാഷണങ്ങളും വിശകലനംചെയ്തുനോക്കിയാൽ കാണാം ഹിന്ദുമതത്തിന്റെ വിശാലവിഹായസ്സിൽ അദ്ദേഹം എങ്ങനെ വിഹരിച്ചുപോന്നുവെന്നു്; ഏതർത്ഥത്തിലാണു് അദ്ദേഹം ഒരു ഹിന്ദുവായിരുന്നതു് എന്നു്. 'മതമേതായാലും വേണ്ടില്ല, മനുഷ്യൻ നന്നായാൽമതി'—ഗുരുസ്വാമികൾ പലപ്പോഴും പറഞ്ഞിട്ടുള്ള ഒരു സൂക്തിയാണിതു്. 'പലമതസാരവുമേക'മെന്നു സാക്ഷാൽക്കരിച്ചറിഞ്ഞ ഒരു യഥാർത്ഥ മനുഷ്യനിൽനിന്നല്ലാതെ, വർഗ്ഗീയമോ പ്രാദേശികമോ ആയ കറതീണ്ടാത്ത ഇത്തരം സൂക്തികൾ പുറപ്പെടുകയില്ല.

'ഭേദങ്ങളറ്റപൊരുളിനെക്കാഹളമൂതിവാഴ്ത്തീടുന്ന'

ഹിന്ദുമതത്തിനുമാത്രമേ ഇത്ര വിശാലമായി, സഹിഷ്ണുതയോടുകൂടി, ചിന്തിപ്പാനാവൂ. ഹിന്ദുമതത്തിന്റെ വിശാലതയാണു് സ്വാമികളുടെ ആ സൂക്തിതല്ലജത്തിൽകൂടി നാം കാണുന്നതു്. 'മതം വാദിപ്പാനും ജയിപ്പാനുമുള്ളതല്ല; അറിവാനും ആചരിപ്പാനുമുള്ളതാണു്' എന്ന അവിടുത്തെ അഭിപ്രായം മതബോധത്തിന്റെ എത്ര അഗാധതയിൽനിന്നു പുറപ്പെട്ടതാണെന്നു് ആലോചിച്ചുനോക്കുക!

ഇന്ത്യ മതപണ്ഡിതന്മാരുടെയും മതാചാര്യന്മാരുടെയും കാര്യത്തിൽ ഒരുകാലത്തും ദരിദ്രയായിരുന്നിട്ടില്ല. കേരളംതന്നെയും ഇക്കാര്യത്തിൽ ഒട്ടധികം സമ്പന്നമാണു്. ശ്രീശങ്കരനെ പ്രസവിപ്പാൻ ഭാഗ്യമുണ്ടായ കേരളമാതാവു് ഇതരരാജ്യങ്ങൾക്കു് ഏതുകാലത്തും അഭിവന്ദ്യതന്നെയായിരിക്കും. ശ്രീനാരായണന്റെ ജീവിതകാലത്തുതന്നെ കേരളത്തിൽ തലയെടുപ്പുള്ള പല മതാചാര്യന്മാരുമുണ്ടായിരുന്നു. ആനന്ദമതകർത്താവായ ബ്രഹ്മാനന്ദസ്വാമികൾ, സിദ്ധനായിരുന്ന ചട്ടമ്പിസ്വാമികൾ തുടങ്ങിയവർ അടുത്തകാലത്തുജീവിച്ചു് അന്തരിച്ചവരാണു്. രാമമോഹനൻ, ദയാനന്ദൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ, രാമതീർത്ഥൻ, അരവിന്ദൻ തുടങ്ങിയവർ ഉൽബുദ്ധഭാരതത്തിന്റെ അഭിമാനസ്തംഭങ്ങളാകുന്നു. ചരിത്രത്തിന്റെ ഏടുകളിൽ കനകാക്ഷരംകൊണ്ടു് എഴുതപ്പെട്ട എത്രയോ സിദ്ധന്മാരുടെ പേരുകൾ ഇനിയും നമുക്കു നോക്കിവായിക്കാം. ഇവരിൽനിന്നെല്ലാം വ്യക്തമായ ഒരു വ്യത്യസ്തതയാണു് ശ്രീനാരായണനുള്ളതു്. മുൻപറഞ്ഞവരിലോരോരുത്തരും അപാരമായ ഹിന്ദുമതത്തിന്റെ ഓരോ പ്രത്യേകശാഖകൾക്കുവേണ്ടി വാദിച്ചവരും അവയ്ക്കഭിമുഖമായി ശിഷ്യസഞ്ചയത്തെ നയിച്ചവരുമായിരുന്നു. ശ്രീനാരായണനാകട്ടെ, ഹിന്ദുമതത്തെ ആമൂലാഗ്രം ആദരിച്ചു. മതം വ്യക്തിക്കാണെന്നും വ്യക്തിയുടെ വളർച്ചയ്ക്കനുസരിച്ചു മതബോധത്തെയും വളർത്തിക്കൊണ്ടുവരേണ്ടതാണെന്നും അദ്ദേഹം കണ്ടു. ഒരു തികഞ്ഞ നിർഗ്ഗുണബ്രഹ്മോപാസകനായിട്ടും, അദ്ദേഹം വിഗ്രഹാരാധനയെ വെറുത്തില്ല. മാത്രമല്ല, ജനതയുടെ മതബോധത്തെ ഉത്തേജിപ്പിക്കുന്നതിനു് അതു പര്യാപ്തമാകുമെന്നുകണ്ടു് പുതിയ രീതിയിൽ പലേടത്തും ക്ഷേത്രങ്ങൾ സ്ഥാപിച്ചു വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു. ഈഴവനു ശിവപ്രതിഷ്ഠനടത്താമോ എന്നു ചോദിച്ച ജാതിബ്രാഹ്മണനോടു്, ഈഴവശിവനെയാണു് താൻ പ്രതിഷ്ഠിക്കുന്നതെന്നു് ഫലിതപൂർവം പറഞ്ഞ സ്വാമിജിയുടെ മനക്കരുത്തും മതബോധവും എത്ര മഹത്തരമാണെന്നു് ഒന്നാലോചിച്ചുനോക്കുക. 1080 ധനുവിൽ കൊല്ലത്തുവച്ചു കൂടിയ എസ്. എൻ. ഡി. പി. യോഗത്തിന്റെ രണ്ടാംവാർഷികത്തെത്തുടർന്നു് പ്രസ്തുത യോഗത്തിന്റെ പ്രചരണത്തിനായി നിയുക്തരായ പ്രസംഗകന്മാർക്കു് അദ്ദേഹം നൽകിയ നിർദ്ദേശങ്ങളിൽ ഒരു ഭാഗം നോക്കുക:—

'ഉത്തമരീതിയിൽ ചെയ്യപ്പെടുന്ന ഈശ്വരാരാധനയുടെ മാഹാത്മ്യത്തെയും ശുദ്ധഹിന്ദുമതത്തിന്റെ

സഗുണനിർഗ്ഗുണതത്വങ്ങളെയുംപററി പ്രസംഗിക്കുക. ആവശ്യപ്പെടുന്ന സ്ഥലങ്ങളിൽ ക്ഷേത്രങ്ങളോ മഠങ്ങളോ നിർമ്മിക്കുന്നതിൽ ജനങ്ങളെ ബുദ്ധിപൂർവ്വം പ്രേരിപ്പിക്കുക. എന്നാൽ, ഗർഹ്യമോ ക്ഷോഭജനകമോ ആയ വിധത്തിൽ പരമതദൂഷണംചെയ്യാൻ പാടില്ലാത്തതാകുന്നു.'

'പലമതസാരവുമേക'മെന്നും 'മതമേതായാലും മനുഷ്യൻ നന്നായാൽമതി' എന്നും ഉപദേശിച്ച ഗുരുസ്വാമികൾ അന്യമതങ്ങളെ ദൂഷിക്കുന്നതിൽനിന്നു പ്രസംഗകന്മാരെ വിലക്കിക്കാണുന്നതിൽ അത്ഭുതത്തിനവകാശമില്ല. ഉത്തമരീതിയിൽ ചെയ്യപ്പെടുന്ന ഈശ്വരാരാധനയെ മാത്രമല്ലാതെ ആരാധനയുടെപേരിൽ നടത്തപ്പെടുന്ന 'കോപ്പിരാട്ടിത്ത'ങ്ങളെ സാധൂകരിപ്പാൻ അദ്ദേഹം ഉദ്യമിക്കുന്നില്ല. അതേസന്ദേശത്തിൽ മറെറാരിടത്തു് സ്വാമിജി 'അന്ധവിശ്വാസങ്ങളെയും പ്രാണിഹിംസ മുതലായ അമംഗളാചാരങ്ങളോടുകൂടി അനുഷ്ഠിക്കപ്പെടുന്ന ദുർദ്ദേവതാരാധനകളെയും നിരാകരിക്കുക' എന്നു് പ്രത്യേകം മുന്നറിയിപ്പുകൊടുത്തിരിക്കുന്നു. അടുത്തകൊല്ലം (85 ചിങ്ങം) തിരുനാൾ സംബന്ധിച്ചു നൽകിയ സന്ദേശത്തിൽ അവിടുന്നു് ഇങ്ങനെ ഊന്നിപ്പറയുകയുണ്ടായി:—

'മതത്തിന്റെ സാമാന്യതത്വത്തെ ജനസാമാന്യത്തിനു് ഉപദേശിക്കുകയും ഈശ്വരഭക്തിയെ എങ്ങും പ്രചരിപ്പിക്കുകയും ചെയ്യുക.'

'ബാഹ്യാഭ്യന്തരശുദ്ധിയെ അല്ലെങ്കിൽ ത്രികരണശുദ്ധിയെ സമ്പാദിക്കാൻ ജനങ്ങളുടെ ഇടയിൽ വേണ്ടുംവിധം യത്നിക്കുക.'

'അഹിംസ, സ്നേഹം, ഐകമത്യം ഇവയുടെ മാഹാത്മ്യത്തെ ജനങ്ങളുടെയിടയിൽ പ്രസംഗിക്കുകയും അവയെ അനുഷ്ഠിപ്പിക്കുകയും ചെയ്യുക.'

ഇതിൽനിന്നെല്ലാം ഈശ്വരാരാധനയെ എത്രത്തോളം സംസ്കരിച്ചുകൊണ്ടുവരാമോ അത്രത്തോളം സംസ്കരിക്കുന്നതിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നെന്നും കളവംകോട്ടെ പ്രതിഷ്ഠ, ക്ഷേത്രോപാസനയുടെ സംസ്കാരശുദ്ധിക്കു മകുടോദാഹരണമാണെന്നും ഊഹിക്കാമല്ലോ.

മാനുഷ്യകത്തിന്റെ ഏകതയെപ്പററി ദേശീയവും വർഗ്ഗീയവുമായ അതിരുകൾ അർത്ഥശൂന്യമാണെന്നതിനെപ്പററി, സ്വാമിജി പലവട്ടം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. 1096 ഇടവത്തിൽ ആലുവായിൽവെച്ചുകൂടിയ സമസ്തകേരള സഹോദരസമ്മേളനത്തിൽ, 'മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങനെയായിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു് അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിനു് യാതൊരു ദോഷവുമില്ല' എന്നൊരു സന്ദേശം അവിടുന്നു് പ്രഖ്യാപനം ചെയ്യുകയുണ്ടായി. മി: സി. കൃഷ്ണന്റെ മകൻ ഉണ്ണിയും, ജർമ്മൻകാരിയും ക്രിസ്തുമതാവലംബിനിയുമായ മിസ് ലീഗലുമായുണ്ടായ വിവാഹം അക്കാലത്തു തീയരുടെ ഇടയിൽ തുലോം ഒച്ചപ്പാടുണ്ടാക്കിയ ഒരു സംഭവമായിരുന്നു. സ്വാമിജി ആ വിവാഹത്തെ സർവ്വാത്മനാ സമ്മതിക്കുകയും അങ്ങനെ തന്റെ സന്ദേശത്തെ ക്രിയാത്മകമാക്കി മാററുകയും ചെയ്തതായി ഇതെഴുതുന്ന ആൾ ഓർക്കുന്നു.

സർവ്വജനസാഹോദര്യമാണു് സ്വാമിജിയുടെ ആദർശങ്ങളിൽ അതിപ്രധാനമായ ഒന്നു്. അദ്ദേഹം ഒരു സമുദായത്തിന്റെ ഗുരുവല്ല. സമുന്നതാദർശങ്ങളോടുകൂടി സ്ഥാപിക്കപ്പെട്ട എസ്. എൻ. ഡി. പി. യോഗം ഇന്നു് ഒരു സാമുദായികസംഘടനയായി മാറിയിട്ടുണ്ടെങ്കിൽ അതിന്റെ കാരണം, ചിലർ വ്യാഖ്യാനിക്കുംപോലെ ഈഴവരുടെ സാമുദായികമനോഭാവമല്ല, സവർണ്ണഹിന്ദുക്കളുടെ ദുഷിച്ച ജാതീയമനോഭാവംമാത്രമാണു്. എസ്. എൻ. ഡി. പി. യോഗമോ പൊതുവേ അതു ഉൾക്കൊള്ളുന്ന സമുദായമോ ഉള്ളുണർന്നു പ്രവർത്തിച്ചിരുന്നില്ലെങ്കിൽ, ശ്രീനാരായണന്റെ സന്ദേശങ്ങൾക്കു് ഇന്നത്തെ പ്രചാരമോ പ്രസിദ്ധിയോ സിദ്ധിക്കുമായിരുന്നില്ലെന്നുള്ളതു നിർവ്വിവാദമാണു്. അത്രയ്ക്കുണ്ടു് നമ്മുടെ സവർണ്ണമേധാവിത്വം.

എസ്. എൻ. ഡി. പി. യോഗത്തെ ഒരു സാമുദായികസംഘടനയാക്കി മാററുന്നതിൽ സ്വാമികൾ തികച്ചും പ്രതികൂലിയായിരുന്നു. വിശാലമായ മനുഷ്യവർഗ്ഗമാണു് അതിന്റെ ലക്ഷ്യം. 1102 മകരത്തിൽ കൂടിയ ഒരു യോഗത്തിനു് ഗുരുസ്വാമികൾ ഇങ്ങനെ ഒരു സന്ദേശമയച്ചിരുന്നു:

'......ഈഴവൻ എന്ന പേരു് ഒരു ജാതിയെയോ മതത്തെയോ സൂചിപ്പിക്കുന്നതല്ല. അതിനാൽ ഈ യോഗത്തിൽ ജാതിഭേദം നോക്കാതെ ആളുകളെ ചേർക്കാവുന്നതാണു്. യോഗത്തിൽ ധാരാളം അംഗങ്ങൾ ചേരട്ടേ എന്നു നാം ആശംസിക്കുന്നു.'

പള്ളാത്തുരുത്തിൽവെച്ചുചേർന്ന എസ്. എൻ. ഡി. പി. സമ്മേളനത്തിനു് അവിടുന്നു നൽകിയ സന്ദേശം ഇക്കാര്യത്തിൽ അദ്ദേഹത്തിന്റെ ഹൃദയത്തെ തികച്ചും തുറന്നുകാണിപ്പാൻ പര്യാപ്തമായതാണു്. സ്വാമിജി അന്നു് ഇങ്ങനെ അരുളുകയുണ്ടായി:

'......എന്നാൽ സംഘടനയുടെ ഉദ്ദേശം ഒരു വർഗ്ഗക്കാരെമാത്രം ചേർത്തു് ഒരു സമുദായത്തെ സൃഷ്ടിക്കാനാവരുതു്.........നമ്മുടെ സമുദായസംഘടന എല്ലാ മനുഷ്യരെയും ഒന്നായിച്ചേർക്കുന്നതായിരിക്കണം. മതം വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും

സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും മനുഷ്യരെ ഉത്തമമായ ആദർശത്തിലേയ്ക്കു നയിക്കുന്നതുമായിരിക്കണം. 'ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്" എന്നുള്ള സനാതനധർമ്മം അങ്ങനെയുള്ള ഒരു മതമാകുന്നു. ഈ സനാതനധർമ്മത്തിൽ വിശ്വസിക്കുന്നവരെയെല്ലാം ഒന്നായിച്ചേർക്കുന്നതു് സംഘടനയ്ക്കു് ഏററവും ഉത്തമമായ രീതിയായിരിക്കുമെന്നു നമുക്കു തോന്നുന്നു......'

ഈഴവനെന്നനിലയിൽ ശ്രീനാരായണനു് സാമുദായികമായ ഒരു വീക്ഷണഗതി ഉണ്ടായിരുന്നില്ലേ? കേരളത്തിലെ രണ്ടു പ്രബലസമുദായമാണല്ലോ നായന്മാരും ഈഴവരും. സാമ്പത്തികാധിപത്യം വഹിച്ചിരുന്നതുകൊണ്ടു് നമ്പൂതിരിസമുദായത്തിന്റെ അടിത്തറ നല്ല കെട്ടുറപ്പുള്ളതായിത്തന്നെ നിലകൊണ്ടിരുന്നു. അതിനാൽ അവശസമുദായങ്ങളെന്ന നിലയ്ക്കു് നായർസമുദായത്തിനും ഈഴവസമുദായത്തിനും സംഘടിക്കയല്ലാതെ ഗത്യന്തരമില്ലെന്ന നില വന്നു. തിരുവിതാംകൂറിലാണു് സംഘടനാപ്രസ്ഥാനം ആദ്യമായാരംഭിച്ചതു്.

ഇങ്ങനെയാണു് അരുവിപ്പുറത്തെ വാവൂട്ടുയോഗം ശ്രീനാരായണന്റെ നേതൃത്വത്തിൽ ശക്തിമത്തായ എസ്. എൻ. ഡി. പി. യോഗമായി രൂപാന്തരപ്പെട്ടതു്. സമുദായത്തിന്റെ ആദ്ധ്യാത്മികനേതൃത്വം സ്വാമിജിയുടെ ചുമലിൽ സ്വയം പതിച്ചുകഴിഞ്ഞു. അങ്ങനെയാണു് മരുത്വാമലയിലും മററും അവധൂതനായി സഞ്ചരിച്ചിരുന്ന ആ ജീവന്മുക്തനു സാമുദായികരംഗത്തിലിറങ്ങേണ്ടിവന്നതു്. ചുരുക്കത്തിൽ, കാലവും പരിതഃസ്ഥിതിയും അദ്ദേഹത്തെ കയറിട്ടു ഭൗതികരംഗത്തിലേയ്ക്കു പിടിച്ചുവലിച്ചുകൊണ്ടുപോന്നു. അതിന്റെ ഫലമോ? ഇനി നാം കാണാൻപോകുന്നവിധം അത്ഭുതാവഹമായിരുന്നുതാനും.

ഹിന്ദുമതപരിഷ്കൃത്താക്കളിലും സംസ്കൃത്താക്കളിലും മനുഷ്യനു് ആത്മികജീവിതമേ ആവശ്യമുള്ളൂ എന്നു വാദിക്കുന്ന ഒരു വിഭാഗക്കാരുണ്ടു്. തങ്ങൾ എത്തിച്ചേർന്ന സാംസ്കാരികനിലവാരത്തിൽ മാനുഷ്യകത്തെ എത്തിക്കണമെന്നഭിലഷിക്കുകയും, അത്തരത്തിലുള്ള ഒരു വീക്ഷണരീതി പുലർത്തിപ്പോരുകയും ചെയ്യുന്നവരാണു് ഇക്കൂട്ടർ. മനുഷ്യവർഗ്ഗത്തിന്റെ ആത്യന്തികമായ മാനസികസമത്വം ഊഹഗോചരം പോലുമല്ല. ഭൗതികസമത്വത്തിനുവേണ്ടി വാദിക്കുന്ന മാർക്സിസംപോലും പ്രായോഗികദശയിൽ ഒട്ടൊക്കെ പരാജയപ്പെടുന്നതായാണു് നമ്മുടെ അനുഭവം. ഈ നിലയ്ക്കു് മാനസികജീവിതത്തിന്റെ സമീകരണം എങ്ങനെയാണു് സാദ്ധ്യമാവുക? ഓരോ വ്യക്തിയും വ്യത്യസ്തമായ മാനസികമേഖലയിലാണു് വളരുകയും ജീവിക്കുകയും ചെയ്യുന്നതു്. പ്രപഞ്ചമുള്ളേടത്തോളം കാലം അതങ്ങനെതന്നെ ആയിരിക്കുകയുംചെയ്യും.

മനുഷ്യന്റെ ആദ്ധ്യാത്മികജീവിതത്തിന്റെ ഉൽക്കർഷം ഒട്ടൊക്കെ അവന്റെ ഭൗതികസംതൃപ്തിയെ ആശ്രയിച്ചാണിരിക്കുന്നതു്. പ്രകൃതിവിഭവങ്ങൾ സുലഭമായതുകൊണ്ടു് ഭൗതികസംതൃപ്തി സുസാധമായതിനാലാണു് ഭാരതം ആദ്ധ്യാത്മികമായി അത്രയൊക്കെ ഔന്നത്യം നേടിയതു്. ജീവിതസംതൃപ്തിക്കു സർവ്വപ്രാധാന്യംനൽകുന്ന ഒരു തത്വസംഹിത, മതജീവിതവുമായി കൂട്ടി ഘടിപ്പിക്കുവാൻ ആർഷവിജ്ഞാനത്തിനു കഴിഞ്ഞു. മനുഷ്യൻ മതത്തിനുവേണ്ടിയല്ല, മതം മനുഷ്യനുവേണ്ടിയാണു് എന്ന പരമസത്യം ഋഷിമാർ പണ്ടേ കണ്ടെത്തിട്ടുണ്ടു്. ഭൗതികജീവിതത്തിലെ അടിസ്ഥാനതത്വങ്ങൾ ധർമ്മാർത്ഥകാമങ്ങളാണു്. ബൗദ്ധവൈജ്ഞാനികന്മാർ സിദ്ധാന്തിക്കുന്നതുപോലെ മോക്ഷമെന്ന ഒന്നു ഉണ്ടെങ്കിലാകട്ടെ, ഇല്ലെങ്കിലാകട്ടെ, മനുഷ്യന്റെ കാരകശക്തികളത്രയും മുമ്പറഞ്ഞ ത്രിവർഗ്ഗങ്ങളിലേ കേന്ദ്രീകരിക്കാവൂ എന്നു് ആര്യപുരാതനന്മാർ കണിശമായി അനുശാസിച്ചിട്ടുണ്ടു്. ത്രിവർഗ്ഗസമ്പാദനത്തിൽ അവയ്ക്കു പരസ്പരം വൈരുദ്ധ്യമേലാതെകണ്ടിരിക്കണമെന്നകാര്യത്തിലും അവർ ഖണ്ഡിതമായനുശാസിക്കാതിരുന്നിട്ടില്ല. അപ്പോൾ, ഹിന്ദുമതം വാസ്തവത്തിൽ ഭൗതികജീവിതത്തിനുവേണ്ടിയല്ലേ വാദിക്കുന്നതു്? ഭൗതികമായ ഉൽക്കർഷമാണു് ആത്മികജീവിതത്തിന്റെ പശ്ചാത്തലമെന്നല്ലേ ഋഷിമാരുടെഹൃദയം? ഭൗതികാത്മികതകളുടെ ഈ അന്യോന്യബന്ധം അറിയാത്തതുകൊണ്ടോ, അവഗണിച്ചതുകൊണ്ടോ ആണു് മതസംസ്കൃത്താക്കളിൽ പലരും അനുയായികളെ 'എസ്കേപ്പിസ'ത്തിലേയ്ക്കു വലിച്ചിഴച്ചതു്; അതായതു് നാടുവിട്ടു കാടേറാൻ പ്രേരിപ്പിച്ചതു്.

ഹിന്ദുമതതത്വങ്ങൾ സസൂക്ഷ്മം സാക്ഷാൽക്കരിച്ച ശ്രീനാരായണനു് പലായനവാദം—എസ്കേപ്പിസം—അത്ര പന്തിയായി തോന്നിയില്ല. അദ്ദേഹം ജീവിതത്തിന്റെ അടിസ്ഥാനതത്വങ്ങളെത്തന്നെ മുറുക്കിപ്പിടിച്ചു. അതായതു് ഭൗതികജീവിതത്തിന്റെ സൗഷ്ഠവത്തിനുവേണ്ടി ആവുന്നതൊക്കെ യത്നിച്ചു. സാമുദായികരംഗത്തിലിറങ്ങിയ അദ്ദേഹം സമുദായത്തിന്റെ സാമ്പത്തികമായ കഴിവുകേടുകളെ കണ്ടറിഞ്ഞു് അവയെ പരിഹരിപ്പാനാണു് ഒന്നാമതു തുനിഞ്ഞതു്. കക്കരുതു്, കളവുപറയരുതു് തുടങ്ങിയ സദാചാരവാക്യങ്ങളെ കാളമൂത്രംപോലെ എങ്ങും കോരിയൊഴിച്ചു നടക്കുകയല്ല, കക്കാതിരിപ്പാനും കളവുപറയാതിരിപ്പാനും പ്രേരിപ്പിക്കുന്ന ഒരു പരിതഃസ്ഥിതി സൃഷ്ടിക്കുകയാണു് ആ ദുഷിച്ച സാംക്രമികരോഗങ്ങൾക്കുള്ള ശരിയായ ചികിത്സ എന്നു് അദ്ദേഹം കണ്ടു.

ആഭിജാത്യം, അന്തസ്സു് ഇവ നിലനിർത്താൻ വേണ്ടി സമുദായം ചെയ്തുപോന്നിരുന്ന അമിതവ്യയത്തെ സ്വാമികൾ പലപ്പോഴും ശക്തിപൂർവ്വം എതി

ത്തിട്ടുണ്ട്. വിവാഹച്ചടങ്ങുകളെ ലഘൂകരിക്കുക, താലികെട്ടുകല്യാണത്തെ നിരോധിക്കുക, പുലകുളിയടിയന്തിരത്തെസ്സംബന്ധിച്ച ചെലവുകൾ ക്രമപ്പെടുത്തുക തുടങ്ങി സമുദായത്തിൻെറ സാമ്പത്തികസ്ഥിതി ഭദ്രമാക്കാൻ അവിടുന്നുചെയ്യു പരിശ്രമങ്ങൾ പലതാണ്. ഇതിൻെറ ഫലമായി എത്രയോ കുടുംബങ്ങൾ ദാരിദ്ര്യത്തിൻെറ അഗ്നികുണ്ഡത്തിൽനിന്നു രക്ഷപ്പെട്ടിട്ടുണ്ട്. എത്രയോ ധനികകുടുംബങ്ങൾക്കു തങ്ങളുടെ വരുമാനത്തിൽ സാരമായ ഒരു സംഖ്യ സമുദായത്തിൻെറ പൊതുക്ഷേമത്തിനുവേണ്ടി വിനിയോഗിപ്പാൻ സാധിച്ചിട്ടുണ്ട്. ഒരു സമുദായപ്രവത്തകൻെറയോ പരിഷ്കത്താവിൻെറയോ ദൃഷ്ടിയിൽ ഇതൊന്നും അത്ര നിസ്സാരമായ നേട്ടങ്ങളല്ല.

വ്യവസായവൽക്കരണത്തിൻെറ പ്രാധാന്യത്തെപ്പററി ഇന്നാരെയും പറഞ്ഞു മനസ്സിലാക്കേണ്ടതുണ്ടെന്നു തോന്നുന്നില്ല. ഏതാണ്ടു നാലു പന്തീരാണ്ടു മുമ്പുതന്നെ ഈ വസ്തുത ഗുരുസ്വാമികളുടെ ഗാഢമായ ശ്രദ്ധയെ ആകഷിച്ചിരുന്നു. എസ്. എൻ. ഡി. പി. യോഗത്തിൻെറ പ്രചാരണത്തിനായി നിയുക്തരായ പ്രസംഗകന്മാക്ക് ആയിടെ അവിടുന്നു നൽകിയ സന്ദേശത്തിൽ ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി:

"കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയെ ഉത്തമരീതിയിൽ അഭിവൃദ്ധിപ്പെടുത്തുന്നതിനെയും മിതവ്യയത്തെയുംപററി പ്രസംഗങ്ങൾ ചെയ്യുകയും, മടിയായിരുന്നു ഉപജീവിക്കുന്ന സമ്പ്രദായം സമുദായവിരുദ്ധമായ ഒരു കൃത്യമാണെന്നു സ്ത്രീപുരുഷന്മാരിൽ ഓരോരുത്തക്കും തോന്നത്തക്കവണ്ണം സമുദായത്തിൻെറ സ്വഭാവം അത്ര ഉത്സാഹഭരിതമാക്കുകയും ചെയ്യുക."

"ആവശ്യമുള്ളടിക്കിൽ വ്യവസായശാലകൾ ഏപ്പെടുത്തുക, ശാസ്ത്രീയരീതിയിൽ വ്യവസായങ്ങളെ പഠിക്കുക, പ്രചാരപ്പെടുത്തുക മുതലായ കാര്യങ്ങളിൽ ജനങ്ങളെ പ്രേരിപ്പിക്കുക."

കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയാണല്ലോ ധനാഗമമാഗ്ഗങ്ങൾ. ഈ മൂന്നിലും സ്വാമികളുടെ ശ്രദ്ധപതിഞ്ഞതായി ഈ സന്ദേശം വ്യക്തമാക്കുന്നു. ആദ്യഖണ്ഡികയിലെ 'ഉത്തമമായരീതിയിൽ' എന്നും ദ്വിതീയഖണ്ഡികയിലെ 'ശാസ്ത്രീയരീതിയിൽ' എന്നുമുള്ള പദങ്ങൾ സവിശേഷം ശ്രദ്ധേയമാണ്.

നാം ജീവിക്കുന്നതു് ഒരു യാന്ത്രികയുഗത്തിലാണെന്ന പരമാത്ഥം വിസ്മരിക്കരുതു്. ഒരു ഭൗതികചിന്തകനു് യന്ത്രങ്ങൾചെയ്യുന്ന ബഹുമുഖമായ സേവനങ്ങളെ വിഗണിപ്പാൻ വയ്യാ. വൈയവസായികപഠനത്തെ ശാസ്ത്രീയരീതിയിൽ സമീപിക്കണമെന്ന അദ്ദേഹത്തിൻെറ നിർദ്ദേശം കാലികസംസ്കാരത്തോടും പ്രശ്നങ്ങളോടും ആ ജീവന്മുക്തൻ എത്രത്തോളം താദാത്മ്യം പ്രാപിച്ചുകഴിഞ്ഞിരുന്നു എന്നു വിശദമാക്കുന്നു. കാലത്തിൻെറ സന്ദേശം ചെവിക്കൊള്ളാത്തതിനാലാണ് നമ്മുടെ ആത്മികനേതാക്കന്മാരിൽ പലക്കും തങ്ങളുടെ അത്യയത്തോടുകൂടിത്തന്നെ അനുയായികളുടെ എണ്ണവും നഷ്ടപ്പെട്ടുപോവാനിടയായതു്. ശ്രീനാരായണൻ മഹാസമാധിപ്രാപിച്ചിട്ട് ഏതാണ്ടു രണ്ടു പന്തീരാണ്ടായെങ്കിലും ഇന്നും അനുയായികളുടെ എണ്ണം ഏറിയേറിവരികയാണ്. ഉപദേശരത്നങ്ങളുടെ ഉജ്ജ്വലതയ്ക്കു മാററു കൂടിക്കൂടി വരികയാണ്. ത്രൈകാലികമായ തത്വങ്ങളെ ഊന്നിപ്പിടിച്ചാണ് അദ്ദേഹം ജീവിക്കുകയും ഉപദേശിക്കുകയും ചെയ്തിരുന്നതെങ്കിലും, താൻ ശ്വസിക്കുന്ന വായുവിൻെറയും കുടിക്കുന്ന വെള്ളത്തിൻെറയും കാലികബന്ധത്തെ അദ്ദേഹം കണക്കാക്കാതിരുന്നില്ല. ഇതാണതിനു കാരണം.

'ജാതി ചോദിക്കരുതു്; പറയരുതു്; വിചാരിക്കരുതു്' എന്നു് ഉപദേശിച്ച ആ മഹാപുരുഷനെ ഇടുങ്ങിയ വഗ്ഗീയതത്വത്തിൻെറയോ പ്രാദേശികതത്വത്തിൻെറയോ പരിധിയിൽ പിടിച്ചുനിത്തി വിശകലനം ചെയ്തു വിമശിക്കയെന്നതു് അവിടുത്തോടുചെയ്യുന്ന ഏററവും വലിയ ഒരനീതിയാണ്. സാവ്ദേശീയവും സാവ്കാലികവുമായ പ്രായോഗികാദശങ്ങളുടെ പ്രവക്താവാണ് അവിടുന്ന്. ആ പ്രവചനങ്ങളെ മാനുഷ്യകത്തിൻെറ വിശാലപരിധിവരെ പ്രചരിപ്പിക്കുകയത്രേ കേരളീയരായ നാം ചെയ്യേണ്ടിയിരിക്കുന്നതു്. അന്നു് ജഗദ്ഗുരു ശ്രീശങ്കരനിലൂടെ കേരളം തൻെറ ആദ്ധ്യാത്മികപ്രവണതകളെ പ്രപഞ്ചസമക്ഷം പ്രദശിപ്പിച്ചുവെങ്കിൽ, ഇന്ന്, പരഃസഹസ്രം സംവത്സരങ്ങൾക്കുശേഷം, മററൊരു ജഗദ്ഗുരുവായ ശ്രീനാരായണനിലൂടെ ഭവപീഡിതക്കുവേണ്ടി തൻെറ പ്രവണതകളെ അതേമാതാവു് ഒരിക്കൽക്കൂടി പ്രകാശിപ്പിച്ചു. അതേ, ആചായ്യശങ്കരനു് സമശീഷനായി മററൊരു ജഗദ്ഗുരുവെ കേരളമാതാവു്, പ്രസവിച്ചിട്ടുണ്ടെങ്കിൽ, അതു് അഭിനവബുദ്ധനെന്ന അപരാഭിധാനത്താൽ അറിയപ്പെടുന്ന ശ്രീനാരായണനെയാണ്!

സ്വാമികളുടെ ബഹുമുഖമായ സാമൂഹ്യസേവനങ്ങളെപ്പററി ചുരുങ്ങിയ നിലയിലെങ്കിലും ഉപന്യസിക്കുന്നതിനു പരിമിതമായ ഈ ലേഖനത്തിൽ സൗകയ്യമില്ല. വിദ്യാഭ്യാസവിഷയത്തിലും വായനശാലാപ്രസ്ഥാനത്തിൻെറ പ്രചരണകായ്യത്തിലും അവിടുന്നു കായ്യമായി ശ്രദ്ധിച്ചിട്ടുണ്ട്. സ്ത്രീപുരുഷന്മാരിൽ പ്രാഥമികവിദ്യാഭ്യാസമെങ്കിലും സിദ്ധിക്കാത്തവർ ഉണ്ടായിരിക്കരുതെന്നാണ് ഒരിടത്തു് അദ്ദേഹം ശിഷ്യരോടു് ഊന്നിപ്പറഞ്ഞിട്ടുള്ളതു്. അത്ഥശൂന്യങ്ങളും അനത്ഥകരങ്ങളുമായ മാമൂലുകളോടു നിരന്തരസമരം ചെയ്യാൻ ഉൽബോധിപ്പിക്കാതിരുന്നില്ല. 1084-ൽ

എസ്. എൻ. ഡി. പി. യോഗം കാര്യദർശിക്ക് ആചാരപരിഷ്കരണവിഷയകമായി അദ്ദേഹം ഇങ്ങനെ ഉറന്നെഴുതി:—

"തിരണ്ടുകുളി, കെട്ടുകല്യാണം, പുളികുടി ഈ അടിയന്തിരങ്ങൾ അനാചാരമാകയാൽ അവ നിറുത്തൽ ചെയ്യിച്ചു."

ശ്രീനാരായണന്റെ പ്രവൃത്തികളിൽ പല പ്രത്യേകതകളും കാണാം. ഉറങ്ങിക്കിടന്നിരുന്ന ഒരു ജനതയെ ഉണർത്തുവാനും ഉൽബുദ്ധമാക്കുവാനും ഉചിതമായ പരിപാടികൾ അദ്ദേഹം പ്രയോഗിച്ചുനോക്കി; എന്നാൽ ആ പ്രയോഗങ്ങളൊന്നുംതന്നെ ഹിന്ദുമതത്തിന്റെ വിശാലമായ പരിധിയിൽനിന്ന് അണുപോലും വ്യതിചലിച്ചവയായിരുന്നില്ല. അതാണ് അദ്ദേഹം ഹിന്ദുമതത്തോളംതന്നെ വികസിച്ച ഒരു മഹാത്മാവാണെന്നും അദ്ദേഹത്തെ ശരിക്ക് അറിയുന്നതിന് ഹിന്ദുമതത്തെക്കുറിച്ചുകൂടി നല്ലപോലെ അറിഞ്ഞേ കഴിയൂ എന്നും ആദ്യമേ പറഞ്ഞത്. സമുദായത്തെ സംബന്ധിച്ചിടത്തോളവും മതത്തെ സംബന്ധിച്ചിടത്തോളവും അദ്ദേഹം ഒരു മഹാവിപ്ലവകാരിയാണ്; എന്നാൽ ഒരു മനുഷ്യന്റെമാത്രം വിപ്ലവമനഃസ്ഥിതിയല്ല, മഹർഷിയുടെകൂടി വിപ്ലവബോധമാണ് അദ്ദേഹത്തിനുണ്ടായിരുന്നതെന്ന ഒരു വ്യത്യാസം മാത്രം.

അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു ഗുണത്തിനായ്വരേണം

എന്ന് അനുശാസിച്ച ശ്രീനാരായണനിൽ നാം ഒരു മനുഷ്യനെമാത്രമല്ല, മഹർഷിയെയും കാണുന്നു.

ഈ ഉപന്യാസം ഉപസംഹരിക്കുന്നതിനുമുമ്പു കുമാരകവിയെക്കുറിച്ചുകൂടി രണ്ടുവാക്കു പറയാത്തപക്ഷം ഇതു് അപൂർണ്ണമായിരിക്കും. കേൾപ്പോരും കേൾവിയുമില്ലാതെ വെറുമൊരു സാധാരണ പയ്യനായിക്കഴിഞ്ഞുവന്ന 'കായിക്കര കുമാരു'വിനെ കൈരളിയുടെ പിതാവായ തുഞ്ചത്തുഗുരുപാദരുടെ, അവരജസ്ഥാനത്തു് പ്രതിഷ്ഠിച്ച കേരളീയരുടെ സാർവകാലികമായ ആരാധനയ്ക്കു് അർഹനാക്കി മാററിയതിൽ ശ്രീനാരായണനുള്ള പങ്കു് ചില്ലറയൊന്നുമല്ല.

'അണുജീവിയിലും സഹോദര-
പ്രണയം തൽകൃപയാലെ തോന്നണം.'

'അഘമൊക്കെയകന്നുദിക്കണം
സുഖമിങ്ങെന്റെ വിരോധികൾക്കുമേ.'

'സ്നേഹമാണഖിലസാരമൂഴിയിൽ;
സ്നേഹസാരമിഹ സത്യമേകമാം.'

'സ്ഥിര-സ്നേഹത്തെക്കരുതി സ്വയം കഴികിൽ
ന്യൂറാവൃത്തി ചത്തീടുവിൻ.'

ആ മഹാകവിയുടെ ഇത്തരം മധുരഗംഭീരങ്ങളായ ഫണിതികളുടെ പിന്നിൽ ജഗദ്ഗുരു ശ്രീനാരായണന്റെ ശുദ്ധസത്വമായ ആത്മാവിനെ അഭിജ്ഞന്മാർക്ക് അഭിവീക്ഷിക്കാം.



# — ശ്രീനാരായണൻ —

## അദ്വൈതസിദ്ധാന്തത്തിന്റെ ആധുനികപ്രവാചകൻ

— By M. Haridas, Research Scholar, Banaras Hindu University —

[ശ്രീനാരായണനെ മനുഷ്യസ്നേഹിയായ ഒരു സാമൂഹ്യപരിഷ്കർത്താവിനും പുറമേ അദ്വിതീയനായ തത്വദ്രഷ്ടായും കാണുവാൻ ആഗ്രഹിക്കുന്നവർ ഗുരുവിന്റെ കൃതികൾ നേരിട്ടു പഠിക്കേണ്ടതാണു്. വേദാന്തത്തിന്റെ അടിസ്ഥാനഗ്രന്ഥമായ ബ്രഹ്മസൂത്രത്തിന്റെ ഒരു പുനഃപരിശോധനം (Re-valuation) തന്നെയാണു് ഗുരുവിന്റെ "ദർശനമാല". അതുപോലെതന്നെ ഒരു സാധകന് നേരിടാവുന്ന വിഷമപ്രശ്നങ്ങൾക്കെല്ലാം നിവാരണമാർഗ്ഗം നിർദ്ദേശിച്ചുകൊണ്ടു് ഗുരുസാന്നിദ്ധ്യത്തിലെന്നോണം ആത്മവിശ്വാസവും ആത്മവീര്യവും ഉളവാക്കുന്ന ശ്രുതിയാണു് "ആത്മോപദേശശതകം". ഈ അമൂല്യഗ്രന്ഥങ്ങളുടെ പഠനമാകുന്ന ജ്ഞാനോപാസനയ്ക്കു് പ്രേരിപ്പിക്കാൻ ഈ ചെറുലേഖനം സഹായകമാകട്ടെ!]

ജീവൽപ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുവാനത്രേ ആചാര്യന്മാർ ശ്രമിച്ചിട്ടുള്ളതു്. ലക്ഷ്യം—ദുഃഖനിവൃത്തി അഥവാ പരമമായ സുഖസമ്പാദനം. ശാസ്ത്രജ്ഞൻ പ്രകൃതിശക്തികളെ കീഴടക്കി ജരാനരവ്യാധി പരിണാമങ്ങളെ അതിജീവിക്കുവാൻ ശ്രമിക്കുന്നു. രാവിനെ പകലാക്കുവാനും മണലാരണ്യത്തെ കൃഷിഭൂമിയാക്കുവാനും ആകാശവാണികൊണ്ടു് ദിഗന്തങ്ങളെ പരസ്പരം ബന്ധിപ്പിക്കുവാനും, കൃത്രിമമായ ഊർജ്ജസങ്കോചവികാസം കൊണ്ടു് അമാനുഷികമെന്നു കരുതപ്പെട്ടിരുന്ന അനേകം വസ്തുപരിണാമങ്ങൾ (അണുബോംബുവരെ) സൃഷ്ടിക്കുവാനും കഴിഞ്ഞ ശാസ്ത്രജ്ഞന്റെ മുമ്പിൽ—ഇന്നും അവശേഷിക്കുന്നുണ്ടു് ഒരിക്കലും ഒടുങ്ങാത്ത ഒരു ചോദ്യം—"പിന്നെ എന്തു്?" "ഈ അറിയുന്നവനാരു്?" "ഇവന്റെ ഉൽപ്പത്തി എന്തു്?" "ലയമെവിടെ?" ഡാർവിന്റെ പരിണാമസിദ്ധാന്തത്തിനും ഐൻസ്റ്റീന്റെ ആപേക്ഷികതത്വത്തിനും അതീതമായ ഈ പ്രശ്നങ്ങൾ ഇന്നോ ഇന്നലെയോ ഉന്നയിച്ചിട്ടുള്ളതല്ല. മനുഷ്യന്റെ ചിന്താമണ്ഡലത്തിൽ ആദ്യം ഉദിച്ചുയർന്ന മൗലികപ്രശ്നങ്ങളായിരുന്നു ഇവ. രണ്ടായിരത്തിയഞ്ഞൂറു വർഷങ്ങൾക്കു മുൻപു് ഇൻഡ്യയിൽ ശ്രീബുദ്ധനും ചൈനയിൽ "ലാത്സൂ"വും ഗ്രീസിൽ സോക്രറ്റീസും ചിന്താമഗ്നരായതും തത്വരഹസ്യം കണ്ടെത്തിയതും പ്രസ്തുതപ്രശ്നങ്ങളുടെ പരിഹാരാർത്ഥമത്രേ.



അവർ കണ്ടെത്തിയ സനാതനതത്വം അനുഭൂതിമാത്രമാണു്—ആത്മസാക്ഷാത്ക്കാരമാണു്.

"അവിജ്ഞാതം വിജാനതാം
വിജ്ഞാതമവിജാനതാം" (1)

എന്ന ഉപനിഷദ്‌വാക്യവും "അറിയുന്നവൻ പറയുന്നില്ല; പറയുന്നവൻ അറിയുന്നില്ല" (2) എന്ന 'ടൗ'വചനവും വ്യഞ്ജിപ്പിക്കുന്നതു് പ്രസ്തുത അറിവു തന്നെ. ഇതു് സ്ഥലകാലകാരണത്വവ്യവഹാരങ്ങൾക്കു വിധേയമല്ലാത്തതിനാൽ വസ്തുജ്ഞാനത്തിൽനിന്നും വിഭിന്നമാണു്. അതുകൊണ്ടു് സാധാരണജനങ്ങൾ അതു ശ്രദ്ധിക്കാറില്ല. ഗീതാചാര്യന്റെ ഭാഷയിൽ,

"മനുഷ്യാണാം സഹസ്രേഷു
കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്വതഃ" (3)

അതായതു വിലയേറിയ ഈ തത്വചിന്ത വളരെ ചുരുക്കംപേർക്കു മാത്രമേ സിദ്ധിക്കുന്നുള്ളു. അതുകൊണ്ടു് അജ്ഞരായ ജനതതിയെ പ്രാപഞ്ചികക്ലേശങ്ങളിൽനിന്നും മോചിപ്പിക്കുവാൻ—ആത്മസാക്ഷാത്ക്കാരമാകുന്ന പരമലക്ഷ്യത്തിലെത്തിച്ചേർക്കുവാൻ സനാതനമായ തത്വത്തിന്റെ കാലോചിതമായ വ്യാഖ്യാന

(1) കേനോപനിഷത്
(2) ടൗടേകിംഗ്—അവതാരിക
(3) ഭഗവദ്ഗീത VII 3

മെന്നോണം സമുചിതമായ നിർദ്ദേശങ്ങൾ നൽകിയും സ്വജീവിതംതന്നെ മാതൃകയാക്കി കാണിച്ചിട്ടുമുള്ളവരത്രേ ലോകാചാര്യന്മാർ.

ഉപനിഷത്തുകളും ബുദ്ധന്റെ ധർമ്മസൂത്രങ്ങളും പിൽക്കാലത്തു പല ഭാഷാന്തരങ്ങൾക്കും ഇടനൽകി. പൂർവ്വാപരവിരുദ്ധങ്ങളായ അർത്ഥകല്പനകൾകൊണ്ടു് സാമാന്യജനങ്ങൾ കുഴഞ്ഞു. ഈ തരുണത്തിലാണു്- ഒരു പത്തുശതാബ്ദങ്ങൾക്കു മുമ്പു്—ശാസ്ത്രത്തിനും യുക്തിക്കും യോജിച്ച ഭാഷ്യങ്ങളും സ്വതന്ത്രകവനങ്ങളുമായി ശ്രീശങ്കരൻ അദ്വൈതപ്രവാചകനായി രംഗപ്രവേശം ചെയ്യുന്നതു്.

മൗലികപ്രശ്നങ്ങളുടെ പരിഹാരാർത്ഥം ഉന്നയിക്കപ്പെട്ടിട്ടുള്ള എല്ലാ വാദമുഖങ്ങളും പരിശോധിച്ചു് പൂർവ്വപക്ഷങ്ങളെ യുക്തിയുക്തം ഖണ്ഡിച്ചുകൊണ്ടു്—സ്ഥാപിച്ചിട്ടുള്ളതാണു് അദ്വൈതസിദ്ധാന്തം. ശ്രീശങ്കരന്റെ വിമർശനങ്ങൾക്കു വിഷയമാകാത്ത ഒന്നുംതന്നെ അന്നുണ്ടായിരുന്നില്ല. ഉന്നയിച്ചേക്കാനിടയുള്ള പല വാദമുഖങ്ങൾപോലും അദ്ദേഹം ദീർഘദർശനം ചെയ്തു പൂർവ്വപക്ഷമായി സ്വീകരിച്ചു് സമാധാനങ്ങൾ നൽകിയിട്ടുണ്ടു്. അതു് ഇങ്ങിനെ സംഗ്രഹിക്കാം:—

ബാഹ്യപ്രപഞ്ചം അനിത്യമാണു്; ആദിയും അന്തവുമില്ലാത്ത ഒരു നിരന്തരപരിണാമമമാണു്. അതുകൊണ്ടു് വ്യാവഹാരികമായ ഒരു സത്തമാത്രമേ പ്രപഞ്ചത്തിനുള്ളു. പരമാത്മത്തിൽ ഉള്ളതു് 'ഏകൻ, അവ്യയൻ, നിർഗ്ഗുണൻ, നിരാമയൻ, നിർവിശേഷൻ' എന്ന ശ്രുതിപ്രഖ്യാതമായ ബ്രഹ്മംമാത്രം. സത്തായ ബ്രഹ്മം കാരണവും അസത്തായ പ്രപഞ്ചം കാര്യവുമാകുന്നു. ഇവിടെ ഒരു പ്രശ്നം ഉദിക്കുന്നു—സത്തിൽ നിന്നും അസത്തുണ്ടാകുന്നതെങ്ങിനെ? അസത്തു്(ഇല്ലാത്തതു്) ഉണ്ടായിയെന്നു പറയുന്നതു് വിരോധാഭാസമാണു്. അതുപോലെതന്നെ ഉള്ളതു് ഇല്ലാതാകുവാനും സാദ്ധ്യമല്ല. അപ്പോൾ പ്രപഞ്ചത്തിന്റെ ഉല്പത്തിയും സ്ഥിതിയും ലയവും ഇല്ലാത്തതാണോ? നിത്യാനുഭവത്തിലുള്ള ജഗത്തു് ഇല്ലായെന്നു പറയുവാൻസാധ്യമല്ല. പരമാത്ഥത്തിൽ 'ഉണ്ടു്' എന്നു പറയുവാനും സാദ്ധ്യമല്ല—കാരണം, നശ്വരമായതുകൊണ്ടു്. അതുകൊണ്ടു വ്യാവഹാരികമായി പ്രപഞ്ചം ഉള്ളതുതന്നെ. പാരമാർത്ഥികസത്ത ബ്രഹ്മത്തിനുമാത്രം. ബ്രഹ്മത്തിൽ നിന്നും പ്രപഞ്ചം ഉണ്ടായിയെന്ന ശ്രുതിവചനം വാച്യാർത്ഥത്തിലെടുക്കുവാൻ പാടില്ല. കാരണം—നിർവ്വികാരമായ ബ്രഹ്മത്തിൽ പരിണാമം ആരോപിക്കപ്പെടാവുന്നതല്ല. പരിണാമത്തിനു വിധേയമാകുന്നതു ശാശ്വതവുമല്ലല്ലോ. അതുകൊണ്ടു് പ്രപഞ്ചം ബ്രഹ്മപരിണാമമല്ലാ, വിവർത്തമാണു്—രജ്ജുഖണ്ഡത്തിലെ സർപ്പഭ്രമമെന്നപോലെ. കാരണം—അജ്ഞാനവും. മോഹിതാവസ്ഥയിൽ സർപ്പം ഉള്ളതുതന്നെ. മോഹം നീങ്ങിക്കഴിഞ്ഞാൽ സർപ്പം ഇല്ലാത്തതും കയർ ഉള്ളതുമാകുന്നു. ഇപ്രകാരം നാം മായാമോഹിതരായി "ഞാൻ" "എന്റെ" തുടങ്ങിയ ഒട്ടധികം കല്പനകൾ നടത്തി സംസാരദുഃഖത്തിൽ ആണ്ടുപോകുന്നു. യഥാർത്ഥജ്ഞാനംകൊണ്ടുമാത്രമേ മായാകല്പിതമായ ദുഃഖഭാരം നീങ്ങി പരമസായുജ്യമാകുന്ന പരമപദം പ്രാപിക്കുകയുള്ളു. എന്നാൽ കർമ്മം നിഷിദ്ധമാണെന്നു വേദാന്തം വിധിക്കുന്നില്ല. ശിക്ഷണപരമായ ഒരു സ്ഥാനം കർമ്മങ്ങൾക്കുണ്ടു്.

"ചിത്തസ്യ ശുദ്ധയേ കർമ്മ ന തു വസ്തൂപലബ്ധയേ
വസ്തുസിദ്ധിർവിചാരേണ . . . . ഹിതോക്തിതഃ." (1)

അങ്ങിനെ ജിജ്ഞാസുക്കൾക്കായി സാധനചതുഷ്ടയവും ശ്രീശങ്കരൻ ഉപദേശിച്ചു.

എന്നാൽ മഹത്തായ ആ തത്വോപദേശം ബഹുഭൂരിപക്ഷംവരുന്ന ഒരു ജനവിഭാഗത്തിനു ലഭ്യമായിരുന്നില്ല. വേദാഭ്യസനത്തിനു് അനുവാദമോ സൗകര്യമോ ഇല്ലാതിരുന്ന അവക്കു് അതുല്യമായ ആ യുക്തിവാദം സുഗ്രാഹ്യവുമായിരുന്നില്ല. ഒട്ടധികം അവശതകളും അസമത്വങ്ങളും അവരെ വീർപ്പുമുട്ടിക്കുന്നുണ്ടായിരുന്നു. ശ്രീശങ്കരനുശേഷം പല ആചാര്യന്മാരും ഉണ്ടായിയെങ്കിലും ഈ അവശലക്ഷണങ്ങൾ അവഗണിക്കപ്പെട്ടിരുന്നു. പക്ഷേ, യാഥാർത്ഥ്യങ്ങളെ വിസ്മരിച്ചുകൊണ്ടു് ഭാവനാലോകത്തു വിഹരിക്കുന്നവനല്ലാ അദ്വൈതി. എല്ലാ അവശതകൾക്കും പ്രായോഗികപരിഹാരം കണ്ടെത്തുന്നവനാണു് അദ്വൈതാചാര്യൻ. അങ്ങിനെ അവക്കു് അവരുടെ ഭാഷയിൽ തത്വോപദേശംചെയ്യുന്ന ഒരാചാര്യനെ ആവശ്യമായിരുന്നു. ഈ ആവശ്യം നിറവേററിയ ആചാര്യനത്രേ ശ്രീനാരായണൻ.

ശ്രീനാരായണനാകട്ടെ, ചിരകാലാഭ്യാസവും സാധനയുംകൊണ്ടു് സ്വയം സാക്ഷാത്ക്കരിച്ച അദ്വൈതതത്വം, സ്തോത്രങ്ങൾ, സ്വാനുഭവഗീതികങ്ങൾ, മററു സ്വതന്ത്രകവനങ്ങൾ, പ്രായോഗികനിർദ്ദേശങ്ങൾ, സർവ്വോപരി സ്വജീവിതമാകുന്ന മഹത്തായ മാതൃക എന്നീരൂപങ്ങളിൽ നമുക്കു സംഭാവനചെയ്തു.

ആത്യന്തികമായ ദുഃഖനിവൃത്തിയാണല്ലോ ജീവിതലക്ഷ്യം. എന്നാൽ ആ പരമലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽ എത്രയോ പ്രായോഗികവൈഷമ്യങ്ങൾ മനുഷ്യൻ നേരിടേണ്ടിവരുന്നു. അവൻ സാമൂഹ്യജീവിയാണു്. കലഹം ഒരു ജന്മവാസനയുമാണു്. കൂടാതെ സാമൂഹ്യവിരുദ്ധമായ ഒട്ടധികം പ്രേരണകളും അവനു് സഹജമാണു്. ഇവയെ സംയമനംചെയ്താൽ മാത്രമേ അവനു് അദ്ധ്യാത്മജ്ഞാനം ഉണ്ടാവുകയുള്ളു.

(1) വിവേകചൂഡാമണി

അതുകൊണ്ടു് അവനോടു നല്ലമനുഷ്യനായിത്തീരുവാൻ ഗുരു ഉപദേശിക്കുന്നു. എങ്ങിനെ? സർവ്വസംഗപരിത്യാഗിയായിട്ടല്ലാ.

> "അവനവനാത്മസുഖത്തിനാചരിക്കു-
> ന്നവയപരന്നു് ഗുണത്തിനായ്വരേണം" (1)

'നിന്റെ അയൽക്കാരനെ നിന്നോടൊപ്പം സ്നേഹിക്കുക'യെന്ന ക്രിസ്തൂപദേശത്തിന്റെ പ്രായോഗികാഭ്യസനമാണിതു്. മതമാത്സര്യംകൊണ്ടു മതിമയങ്ങിയ മനുഷ്യരാശിയോടു് "പലമതസാരവുമേക..." (2) എന്നു ഉപദേശിച്ചു. നാനാത്വത്തിന്റെ നടുവിലെ ആ ഏകത്വം എന്താണു്? ശ്രദ്ധ അഥവാ വിശ്വാസം. 'നിന്റെ വിശ്വാസം നിന്നെ രക്ഷിക്കും' എന്നു ക്രിസ്തു അരുളിച്ചെയ്തതും ഇതേ അർത്ഥത്തിൽത്തന്നെയാണു്. ശ്രദ്ധയും ബുദ്ധിയുമാണു് അവശ്യംവേണ്ട സാധനകളായി ശ്രീശങ്കരൻ നിർദ്ദേശിച്ചിട്ടുള്ളതും.

എല്ലാമതവും വിശ്വാസത്തെ അടിസ്ഥാനമാക്കീട്ടുള്ളതാകുന്നു. അനശ്വരമായ ഏകദൈവവിശ്വാസം. സൃഷ്ടിസ്ഥിതിസംഹാരകർത്താവായ പരാശക്തിയിൽ അടിയുറച്ച വിശ്വാസം. വിവിധദർശനങ്ങളെന്നോണം ആചാര്യന്മാർ പല മാർഗ്ഗങ്ങളും നിർദ്ദേശിച്ചിട്ടുണ്ടു്. അവരവരുടെ മനഃപരിപാകമനുസരിച്ചു് ഏതു മാർഗ്ഗവും സ്വീകരിക്കാവുന്നതുമാണു്. ഏതും ബുദ്ധിപൂർവ്വം പിന്തുടരുന്ന ഒരുവനു് പരമപദമടയുവാൻ സാദ്ധ്യമാണു്.

അങ്ങിനെ ബുദ്ധിപൂർവ്വം മതശാസനങ്ങളെ വീക്ഷിക്കുന്ന ഒരുവനെ അഭിമുഖീകരിക്കുന്നതു് പുരാണപ്രസിദ്ധമായ ആ മൗലികപ്രശ്നങ്ങളത്രേ.

ആദിയിൽ ദൈവം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ദൈവം ഭൂമിയും ആകാശവും സൃഷ്ടിച്ചു. (3) ദൈവമല്ലാതെ മററൊരുവസ്തുവില്ലാത്തതുകൊണ്ടു് തന്നിൽനിന്നുതന്നെയാണു് സർവ്വപ്രപഞ്ചത്തേയും സൃഷ്ടിച്ചതെന്നു് അനുമാനിക്കണം. അദ്ദേഹം സർവ്വശക്തനും, സർവ്വവ്യാപിയും സർവ്വജ്ഞനും ആയിരുന്നു. എല്ലാ വ്യവസ്ഥാപിതമതങ്ങളിലും ഇത്രയും കാര്യം സമ്മതിച്ചിട്ടുണ്ടു്. സൃഷ്ടിച്ചതെപ്പോൾ? എന്തിനു്? എങ്ങിനെ? ഉച്ചനീചത്വത്തിനും അവശതകൾക്കും കാരണഭൂതനാരു്? ദൈവത്തിൽ പക്ഷപാതബുദ്ധി ആരോപിക്കാവുന്നതാണോ? തുടങ്ങി ഒട്ടധികം ചോദ്യങ്ങളാണു് തത്വചിന്തയുടെ പ്രതിപാദ്യവിഷയം.

> "ആസീദഗ്രേ സദേവേദം ഭുവനം സ്വപ്നവത് പുനഃ
> സസർജ്ജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ
> വാസനാമയമേവാദാവാസീദിദമഥ പ്രഭുഃ
> അസൃജന്മായയാ സ്വസ്യ മായാവീവാഖിലംജഗത്" (1)

മതവാക്യത്തോടു വിയോജിക്കാതെ തത്വചിന്താപരമായ ഒരു വ്യാഖ്യാനമാണു് മേലുദ്ധരിച്ച ശ്ലോകങ്ങളിൽ ഗുരു നൽകുന്നതു്. ഒരു മായാവി മായയെ എന്നപോലെ, ഈ സർവ്വജഗത്തും സങ്കല്പമാത്രം കൊണ്ടു് ദൈവം സൃഷ്ടിച്ചു. മായ ഒരിക്കലും മായാവിയിൽനിന്നും അന്യമല്ലല്ലോ. അന്യമെന്നു തോന്നലിനു് കാരണം അജ്ഞാനമാണെന്നും അതു നീങ്ങുമ്പോൾ നിഷ്കളങ്കമായ ബ്രഹ്മാനുഭവമാകുമെന്നും അതാണു് ബ്രഹ്മാനുഭൂതി അഥവാ അദ്വൈതാനുഭൂതിയെന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടു്. ഇതു വസ്തുജ്ഞാനംപോലെ സുഗ്രാഹ്യമല്ലെന്നും സൂചിപ്പിച്ചിട്ടുള്ളതാണു്.

അദ്ധ്യാത്മജ്ഞാനം വിനിമയസാദ്ധ്യമല്ല. ഭാഷാപദങ്ങൾ തികച്ചും അപര്യാപ്തമാണു്; അപൂർണ്ണങ്ങളാണു്. ചിലപ്പോൾ അവ നമ്മെ കൂടുതൽ വ്യാമോഹിപ്പിക്കുന്നതിനും ഇടയാക്കും. അതുകൊണ്ടത്രേ "ശബ്ദജാലം മഹാരണ്യം-ചിത്തഭ്രമണകാരണ" (2) മെന്നു് ശ്രീശങ്കരൻ അപലപിച്ചിട്ടുള്ളതു്. എന്നാൽ വാക്കിന്റെ ശരിയായ ഉപയോഗം ജിജ്ഞാസുവിനെ ആത്മാനുസന്ധാനത്തിനു സഹായിക്കുന്ന സങ്കേതങ്ങളായിട്ടാണു്. അഥവാ അവ മനഃശുദ്ധിക്കുപകരിക്കുന്ന ഉപാധികൾ എന്നുപറയാം—തുണിയിലെ മാലിന്യമകററുവാനുപകരിക്കുന്ന സോപ്പുപോലെ. മാലിന്യങ്ങളോടൊപ്പം സോപ്പും കഴുകിക്കളഞ്ഞാൽമാത്രമേ വസ്ത്രം ശുദ്ധമാകുന്നുള്ളൂ. അതുപോലെ പരമമായ അവസ്ഥയിൽ ഭാഷയും തിരസ്കരിക്കപ്പെടുന്നു.

ഉപമാനങ്ങളും, ഉല്ലേഖങ്ങളും, വ്യതിരേകസമന്വയ (dialectics) ങ്ങളും പ്രതീകങ്ങളുംകൊണ്ടു് ഗുരു നമ്മെ ആത്മാനുസന്ധാനത്തിലേയ്ക്കു നയിക്കുന്നു.

> "ഇരുളിലിരിപ്പവനാരു ചൊല്ലു നീ"യെ-
> ന്നൊരുവനുരപ്പതുകേട്ടു താനുമേവം
> അറിവതിനായവനോടു് "നീയുമാരെ"-
> ന്നരുളുമിതിൻപ്രതിവാക്യമേകമാകും" (3)

ചോദ്യപ്രതിചോദ്യങ്ങൾക്കുകിട്ടുന്നമറുപടി ഒന്നുതന്നെ. "ഞാൻ"എന്നു്. "ഈ ഞാനാരു്?" എന്നു സാധാരണ നാം പരിശോധിക്കാറില്ല. എന്നാൽ ഇവിടെ ഒരു ആത്മപരിശോധനയ്ക്കായി ഗുരു നമ്മെ തയ്യാറാക്കുന്നു. 'ഞാൻ' എന്ന സംജ്ഞകൊണ്ടെന്താണു് വിവക്ഷിക്കപ്പെടുന്നതു്? ഈ ദേഹമാണോ? അല്ല. ഇന്ദ്രിയം, മനസ്സു്, ബുദ്ധി, ബിരുദുകൾനേടിയ കലാശാസ്ത്രവി

(1) ആത്മോപദേശശതകം 24
(2) ആ: ശ: 44
(3) ബൈബിളിലെ ആദ്യവാക്യം.

(1) ദർശനമാല ശ്ലോ: 12.
(2) വിവേകചൂഡാമണി.
(3) ആത്മോപദേശശതകം. 10.

ജ്ഞാനം—ഇവയൊന്നുമല്ല. ശൂന്യമാണോ? ഒരിക്കലുമല്ല. കാരണം—അങ്ങിനെയാണെങ്കിൽ നാം പരസ്പരം അറിയാതിരിക്കണമല്ലോ. അതുകൊണ്ടു് 'ഞാൻ' എന്ന ബോധം ശുദ്ധമായ, നിർവിശേഷമായ അറിവു തന്നെയാണു്.

"അഹമഹമെന്നരുളുന്നതൊക്കെയാരാ-
യുകിലകമേ പലതല്ല,തേകമാകും
അകലുമഹന്തയനേകമാകയാലീ
തുകയിലഹം പൊരുളും തുടർന്നിടുന്നു" (1)

ഏകത്വത്തിൻെറ പര്യായമായിരിക്കേണ്ട "ഞാൻ" അനേകത്വചിന്തയ്ക്കു കാരണമായിത്തീർന്നതു് അഹന്ത കൊണ്ടാണു്. അറിവു്, അറിയുന്നവൻ, അറിയപ്പെടുന്നവിഷയം എന്ന വിഭക്തവ്യവഹാരത്തിനിടമില്ലാത്ത അദ്വൈതാനുഭവത്തിൽനിന്നും ദ്വൈതീഭാവം ഉണ്ടായതെങ്ങിനെയെന്നു് ഒരു സ്തോത്രംവഴിയായി ഗുരു പ്രഖ്യാപിക്കുന്നു:—

"ഒന്നായ മാമതിയിൽനിന്നായിരം ത്രിപുടി
വന്നാശു തൻമതിമറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി-
ലൊന്നായി വീണു വലയും
എന്നാശയം ഗതി വെറുന്നാദഭൂമിയില-
മർന്നാവിരാഭ പടരും
ചിന്നാദിയിൽ ത്രിപുടിയെന്നാണവുംപടി
കലർന്നാറിടുന്നു ജനനി!" (2)

'ഞാൻ സത്യം അറിയുന്നു'വെന്നു പറഞ്ഞാൽ ത്രിപുടിയായി. എന്തു അറിഞ്ഞു? നീയാരു്? തുടങ്ങി അനന്തമായ ചോദ്യാവലിയും അതിൻെറ പിന്നിലുണ്ടു്. ഈ വസ്തുത ഈ ലേഖനത്തിൻെറ ആരംഭത്തിലുദ്ധരിച്ച ചീനവാക്യവും, ഉപനിഷദ്വചനവും വെളിവാക്കുന്നുണ്ടു്. ഇന്ദ്രിയവിഷയങ്ങളിൽ താല്പര്യം വർദ്ധിച്ചു് ദുഃഖസാഗരത്തിൽവീണു വലയുന്ന നമുക്കു് ഗതിയൊന്നേയുള്ളു—ആത്മാനുസന്ധാനം. അതുതന്നെയാണു് യഥാർത്ഥഭക്തി. ഗുരുവിൻെറ നിർവചനം നോക്കുക:—

"ഭക്തിരാത്മാനുസന്ധാനം
മാത്മാ ऽനന്ദഘനോ യതഃ
ആത്മാനമനുസന്ധത്തേ
സദൈവാത്മവിദാത്മനാ" (3)

ആത്മാനുസന്ധാനത്തിനു് നിത്യാനിത്യവിവേകം ആവശ്യമാണു്. ഗുരുവിൻെറ കൃതികളോരോന്നും ഈ ഒരാവശ്യം നിറവേററാൻ സഹായിക്കുന്നവയത്രേ.

(1) ആ: ശ: 11.
(2) ജനനീനവമഞ്ജരി. 1.
(3) ദർശനമാല VIII 1.

"വേറല്ല ദൃശ്യമിതു ദൃക്കിനെ നീക്കിനോക്കിൻ
വേറല്ല വിശ്വമറിവാംമരുവിൻപ്രവാഹം
കാര്യത്തിൽനില്പതിവകാരണസത്തയെന്യേ
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ.

വാസസ്സു തന്തുവിതു പഞ്ഞിയിതാദിമൂല-
ഭൂതപ്രപഞ്ചമിതുമോർക്കിലിപ്രകാരം
ബോധത്തിൽനിന്നു വിലസുന്നു മരുസ്ഥലത്തു
പാഥസ്സുപോലെ പരമാവധി ബോധമത്രേ." (1)

സൂക്ഷ്മപരിശോധനയിൽ കാരണം കാര്യത്തിൽനിന്നും അന്യമല്ലായെന്നു വന്നുകൂടുന്നു. തുണിക്കു കാരണം നൂലും, നൂലിനു പഞ്ഞിയും പഞ്ഞിക്കു കാരണം പഞ്ചഭൂതങ്ങളും ആണെന്നുപറയും. പഞ്ചഭൂതങ്ങൾക്കു കാരണമെന്തു്? പഞ്ചഭൂതങ്ങൾക്കുപകരം മൂലകങ്ങളെന്നും അവയ്ക്കു കാരണമായി ഊർജ്ജം (Energy) ഉണ്ടെന്നും അഭിനവശാസ്ത്രജ്ഞൻ പറഞ്ഞാലും, ആ ഊർജ്ജത്തിനു കാരണമെന്തു്? എന്ന ചോദ്യം അവശേഷിക്കുന്നു. എല്ലാററിനും ആദികാരണമായി അഥവാ "കാര്യകാരണവിലക്ഷണം സ്വയംകാരണാന്തരനിരാസകാരണ"മായി ശുദ്ധമായ അറിവുമാത്രം എന്നു സമ്മതിക്കേണ്ടിവരുന്നു. മോഹംനിമിത്തം മരുഭൂവിലെ ജലഭ്രമമെന്നപോലെ സച്ചിദാനന്ദസ്വരൂപമായ ആത്മാവിൽ അധ്യാരോപിതമാണു് ബൃഹത്തായ ഈ പ്രപഞ്ചം. ഇന്ദ്രജാലക്കാരനും സിദ്ധജാലവും പോലെ (2) യെന്നു മറെറാരിടത്തു വിവരിക്കുന്നുണ്ടു്. യഥാർത്ഥത്തിൽ ഇന്ദ്രജാലക്കാരൻ മാത്രമേയുള്ളു. ജാലവിദ്യ അസത്യമാണു്. എന്നാൽ നാം മോഹിതരായിരിക്കുന്നിടത്തോളംകാലം ജാലവിദ്യ യഥാർത്ഥമാണു്. ഇന്ദ്രജാലക്കാരൻ കർത്താവുമാണു്. ബ്രഹ്മത്തിൽ ആരോപിതമായിരിക്കുന്ന കർത്തൃത്വവും അത്രമാത്രമേയുള്ളു.

വീണ്ടും നമ്മുടെ നിത്യാനുഭവത്തിലുള്ള ഒരു വസ്തുതയിലേയ്ക്കു് നമ്മുടെ ശ്രദ്ധയെ ക്ഷണിച്ചുകൊണ്ടു ഗുരുപറയുന്നു. ഉണർന്നിരിക്കുന്ന അവസ്ഥ ഒരു നെടിയ കിനാവുപോലെയാണു്.

"ഉണരുമവസ്ഥയുറക്കിലില്ലുറക്കം
പുനരുണരുമ്പൊഴുതും സ്ഫുരിക്കവില;
അനുദിനമിങ്ങനെ രണ്ടുമാദിമായാ-
വനിതയിൽനിന്നു പുറന്നു മാറിടുന്നു.

നെടിയകിനാവിതുനിദ്രപോലെ നിത്യം
കെട്ടു,മിതുപോലെ കിനാവു,മിപ്രകാരം;
കെട്ടുമതി കാണുകയില്ല കേവലത്തിൽ-
പ്പെട്ടുമതിനാലനിശം ഭ്രമിച്ചിടുന്നു." (3)

(1) അദ്വൈതദീപിക 2, 3.
(2) ദർശനമാല III, 8.
(3) ആത്മോപദേശശതകം 54, 55.

സ്വപ്നാവസ്ഥയിൽ അനുഭവപ്പെടുന്നതെല്ലാം സ്വപ്നം അവസാനിക്കുന്നതുവരെ യഥാർത്ഥംതന്നെ. ജാഗ്രദവസ്ഥയിലെ അനുഭവവും ഉറക്കത്തിലോ സ്വപ്നത്തിലോ യഥാർത്ഥമായി തുടരുന്നില്ലല്ലോ. ഉറക്കത്തിൽ നാം ഒന്നുംതന്നെ അറിയുന്നില്ല. ഉണർന്നു കഴിയുമ്പോൾ 'സുഖമായി ഉറങ്ങി'യെന്ന് ഒരാശ്വാസം മാത്രം. സ്വപ്നത്തിൽ രുചിച്ച മാമ്പഴത്തെപ്പററി ഉണർന്നുകഴിഞ്ഞിട്ട് അറിയുന്നില്ല. അതുകൊണ്ട് ജാഗ്രദവസ്ഥയെ ഒരു നീണ്ട സ്വപ്നമായി കരുതുന്നതിൽ തെററില്ല. ഏതായാലും സ്വപ്നാവസ്ഥയിലെ അനുഭവംപോലെ ബാഹ്യപ്രപഞ്ചത്തെപ്പററിയുള്ള നമ്മുടെ അറിവ് സൂക്ഷ്മപരിശോധനയിൽ അധ്യാരോപം മാത്രമാണെന്നു കാണാം.

വേദാന്താഭ്യസനം പലപ്പോഴും ശുഷ്കമായ ചില തെററിദ്ധാരണകൾക്കിടയാക്കാറുണ്ട്. അതായതു് ഈ ജഗത്തെല്ലാം മിഥ്യയാണെന്നും അതുകൊണ്ട് ബ്രഹ്മനിഷ്ഠനാകാൻ യതിക്കുന്ന തനിക്ക് യഥേഷ്ടം എന്തും ചെയ്യാമെന്നും പറഞ്ഞു സ്വാർത്ഥപരമായ ആവശ്യങ്ങൾ നിറവേററുക. ഈ വസ്തുത മനസ്സിലാക്കിക്കുന്നതിനുവേണ്ടി ഗുരു വിശദീകരിക്കുന്നതിപ്രകാരമാണ്:

"അറിവിനെവിട്ടഥ ഞാനുമില്ലയെന്നെ-
പ്പിരിയുകിലില്ലറിവും പ്രകാശമാത്രം
അറിവറിയുന്നവനെന്നു രണ്ടുമോർത്താ-
ലൊരുപൊരുളാമിതിലില്ല ഭേദമേതും.

അറിവിനെയും മമതയ്ക്കധീനമാക്കി-
പ്പറയുമിതിൻപരമാർത്ഥമോർത്തിടാതേ
പറകിലുമപ്പരതത്വമെന്നപോലീ-
യറിവ,റിയുന്നവനന്യമാകുവീല" (1)

അറിയുന്ന 'ഞാൻ' ഉണ്ട്. അതുകൊണ്ട് അറിയപ്പെടുന്ന ജഗത്തും അതേ അർത്ഥത്തിൽ ഉണ്ട്. ഇല്ലെന്നു പറയുന്നതു മൗഢ്യമാണ്; അല്ലെങ്കിൽ സ്വാർത്ഥതയാണ്. പരമാർത്ഥാവസ്ഥയിൽ അറിവ് അറിയുന്നവനിൽനിന്നന്യമല്ലായെന്നുമാത്രം.

സകലവുമുള്ളതുതന്നെ തത്വചിന്താ-
ഗ്രഹനിതുസർവ്വമേകമായ് ഗ്രഹിക്കും;
അകമുഖമായറിയായ്കിൽ മായയാംവൻ-
പക പലതും ഭ്രമമേകിടുന്നു പാരം." (*)

അതുകൊണ്ട് തത്വചിന്തകൻ സ്വപ്നജീവിയായി കഴിയുന്നില്ല. അവൻ നല്ലമനുഷ്യനായി സ്വാഭാവികമായ കർമ്മാനുഷ്ഠാനങ്ങളിൽ ഏർപ്പെടുന്നു. അവൻ ജനതാമദ്ധ്യത്തിൽ ജീവിക്കുന്നു. സ്വാർത്ഥപരമായ താല്പര്യങ്ങൾ അവനെ ഒരു സാമൂഹ്യവിരുദ്ധജീവിയായി മാററുന്നില്ല. പ്രത്യുത, താൻ തനിക്കുവേണ്ടി ചെയ്യുന്ന ഓരോ പ്രവൃത്തിയും സമൂഹത്തിനു ഗുണകരമായി ഭവിക്കുന്നു. തത്വദ്രഷ്ടാക്കളായ ചിലർ ജനകനെയോ യാജ്ഞവല്ക്യനെയോപോലെ ഗൃഹസ്ഥാശ്രമികളായിരുന്ന് ശിഷ്യഗണങ്ങൾക്ക് തത്വോപദേശം ചെയ്തിരുന്നു. മററുചിലർ ശ്രീശങ്കരനെപ്പോലെ വിദ്യാപീഠങ്ങൾതോറും ചുററിനടന്നു, പണ്ഡിതപാരമ്പര്യം അഭിനയിച്ച് അഹമ്മതിച്ച വിദ്വാന്മാരെ വാദപ്രതിവാദത്തിൽ തോല്പിച്ചു സർവ്വജ്ഞപീഠം കയറി. എന്നാൽ സാധാരണക്കാരുടെ ഇടയിൽ സാധാരണനായി ജീവിച്ചു സാമൂഹ്യതലത്തിലെന്നപോലെ ചിന്താമണ്ഡലത്തിലും അജയ്യനായ ഒരു വിപ്ലവകാരിയായിത്തീർന്നതു ശ്രീനാരായണൻ മാത്രമാണ്.

ശ്രീനാരായണന്റെ പ്രവർത്തനവിധങ്ങൾ അന്യാദൃശമാണ്. ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ചു; ആശ്രമങ്ങൾ സ്ഥാപിച്ചു; സംഘടനകൾ ഉണ്ടാക്കി; അസമത്വങ്ങളോടും അനാചാരങ്ങളോടും സമരപ്രഖ്യാപനം നടത്തി; വിദ്യാലയങ്ങൾ സ്ഥാപിച്ചു; ത്യാഗിയാകുന്നതിനു പക്വതയില്ലാത്തവരെ ദ്വിതീയാശ്രമത്തിൽ എത്തിച്ചേരുവാൻ ഉപദേശിച്ചു; ശിഷ്യപാരമ്പര്യം നിലനിർത്തുന്നതിനുവേണ്ടി ശ്രീനാരായണധർമ്മസംഘം ഏർപ്പെടുത്തിച്ചു; പരസ്പരവിരുദ്ധമെന്നു തോന്നിക്കുന്ന ബഹുവിധമായ ഈ പ്രവർത്തനങ്ങളെല്ലാം ഒരു സൂക്ഷ്മതത്വത്തെ നിഗ്രഹനംചെയ്യുന്നുണ്ട്.

ആത്മസാക്ഷാത്ക്കാരമാകുന്ന പരമലക്ഷ്യത്തിലേക്ക് നമ്മെ നയിക്കുന്ന അഥവാ അതിനു സഹായിക്കുന്ന വിവിധദർശനങ്ങളാണിവ. ഓരോരുത്തരുടേയും മനഃപരിപാകമനുസരിച്ച് അതു പ്രയോജനപ്പെടുമെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. ഭാഷയെപ്പററി നാം ഇതിനകം പ്രതിപാദിച്ചുകഴിഞ്ഞു. ഇനി വിവിധകർമ്മാനുഷ്ഠാനങ്ങളെപ്പററി അല്പമൊന്നു പരാമർശിക്കാം:—

ഭാഷയോടൊപ്പംതന്നെ ആത്മാനുസന്ധാനത്തിനു നമ്മെ സഹായിക്കുന്ന സങ്കേതങ്ങളാണ് പ്രണവാദിമന്ത്രങ്ങളും ഉപാസനകളും. 'ഓം' ഒരു ഭാഷാപദമല്ല. ഒരു പ്രത്യേകവസ്തുവിനേയോ ഗുണത്തേയോ സൂചിപ്പിക്കുന്നതുമല്ല. അതുകൊണ്ടത്രേ നിർഗ്ഗുണനും നിർവിശേഷനുമായ ബ്രഹ്മത്തിന്റെ പ്രതീകമായി പ്രണവം സ്വീകരിക്കപ്പെട്ടതു്. ത്രിപുടിയാകുന്ന ദ്വൈതീഭാവങ്ങൾ ഓങ്കാരത്തിൽ ലയിപ്പിച്ച് അദ്വൈതാനുഭവത്തിലെത്തിച്ചേരാവുന്നതാണ്.

ഉപാസനകൾക്കും തത്തുല്യമായ ഒരു സ്ഥാനമുണ്ട്. വിഗ്രഹാരാധന ഒരുവിധം ഉപാസനയാണ്. അഹന്തയാണല്ലോ ആത്മസാക്ഷാത്ക്കാരത്തിനു പ്രതിബന്ധമായി നില്ക്കുന്നതു്. വിഗ്രഹത്തിന്റെമുമ്പിൽ ഉപാസന നടത്തുന്ന ഒരുവൻ സ്വന്തം സങ്കല്പത്തി

(1) ആ: ശ: 59, 60.
(*) ആ: ശ: 88.

ല്ലുള്ള ഒരു ശക്തിയുടെ മുമ്പിൽ തന്റെ അഹന്തയെ കാഴ്ചവയ്ക്കുകയാണു ചെയ്യുന്നതു്. വിഗ്രഹത്തിന്റെ മുമ്പിൽ അർച്ചനചെയ്യുന്ന ഭക്തൻ ഒരു രൂപത്തെയല്ലാ അവിടെ ദർശിക്കുന്നതു്. പിന്നെയോ, അവന്റെ അവശതകൾ നീക്കുവാൻ പര്യാപ്തമെന്നു് അവൻ വിശ്വസിക്കുന്ന ഒരു സങ്കല്പശക്തിയേയാണു്. പക്ഷേ, ആ കല്പന അവന്റെ സ്വാർത്ഥതാല്പര്യങ്ങൾ നിറവേററാനുള്ള ഉഗ്രമൂർത്തികളായി മാറാതെ സൂക്ഷിക്കണം.

തത്വചിന്താധിഷ്ഠിതമല്ലാത്ത ഉപാസനകൾ അന്ധവിശ്വാസങ്ങളെ വളർത്തുന്നതായിരിക്കും. എന്നാൽ പരമ്പരാനുഗതമായി അനുവർത്തിച്ചുവന്ന വാസനയിൽനിന്നും മനുഷ്യനെ വിരമിപ്പിക്കുന്നതെങ്ങിനെ? "അരുതു്" എന്നു ഗുരുവിനു് അനുശാസിക്കാമായിരുന്നല്ലോ. അതിനുപകരം സ്വയം പ്രതിഷ്ഠകൾ നടത്തി ക്ഷേത്രങ്ങൾ വർദ്ധിപ്പിച്ചതു് അദ്വൈതമാകുന്നതെങ്ങനെ?' എന്നു ചില യുക്തിവാദികൾ ചോദിക്കാറുണ്ടു്.

'അജ്ഞരും കർമ്മാസക്തരുമായ ജനങ്ങളിൽ ബുദ്ധിഭേദം ജനിപ്പിക്കുകയല്ലാ, സ്വമാതൃകകൊണ്ടു അവരെ നേർവഴിക്കു നയിക്കുകയാണു് ആചാര്യന്മാർ ചെയ്യുന്നതു്. എന്താണു് ഗുരുചെയ്തതു്? ക്ഷേത്രപ്രവേശനമില്ലാതിരുന്ന ഒരു വമ്പിച്ച ജനസമൂഹം ഭയപ്പെട്ടിരുന്നു—'അവിടം ഏതോ മഹാത്ഭുതങ്ങളുടെ ഇരിപ്പിടമാണെന്നു്' അകലെനിന്നെങ്കിലും—ക്ഷേത്രത്തിന്റെ സ്തൂപികയെങ്കിലും—കണ്ടു കൃതാർത്ഥതയടയുവാൻ വെമ്പൽകൊണ്ട അവരെ തടഞ്ഞുനിർത്തുവാൻ സാദ്ധ്യമല്ലായിരുന്നു. അതുകൊണ്ടു് അവരുടെ ആവശ്യം നിറവേററുന്നതിനായി, ജാതിമതഭേദമെന്യേ ആർക്കും യഥേഷ്ടം പ്രവേശിക്കാവുന്ന ക്ഷേത്രങ്ങൾ സ്ഥാപിച്ചു. "ഒരു മതത്തിന്റെ അടിസ്ഥാനമായും, ജാതിവ്യത്യാസത്തെ രക്ഷിക്കുന്ന അഭേദ്യദുർഗ്ഗമായും നിങ്ങൾ ദൂരത്തുനിന്നു വിസ്മയിച്ചു ഭയപ്പെടുന്ന ക്ഷേത്രങ്ങളുടെ സ്ഥിതിയാണോ നിങ്ങൾക്കറിയേണ്ടതു്? ക്ഷേത്രങ്ങളുടെ അടുത്തുചെല്ലുവാൻ നിങ്ങൾക്കനുവാദമില്ലെങ്കിൽ ക്ഷേത്രങ്ങളെ നിങ്ങളുടെ അടുക്കലേക്കു കൊണ്ടുവന്നുതരാം"മെന്നു സങ്കല്പിച്ചുകൊണ്ടല്ലേ ഗുരു പ്രതിഷ്ഠ നടത്തിയതെന്നു തോന്നും, ഈ ക്ഷേത്രപ്രസ്ഥാനം പരിശോധിച്ചുനോക്കിയാൽ.

ജനങ്ങൾക്കു് ആരംഭത്തിലുണ്ടായിരുന്ന ക്ഷേത്രഭ്രമം നീങ്ങിത്തുടങ്ങിയപ്പോൾ ഗുരു നടത്തിയിട്ടുള്ള ഓരോ പ്രതിഷ്ഠയും കൂടുതൽ കൂടുതൽ ജ്ഞാനോപാസനയ്ക്കു സഹായിക്കുന്നവയായിരുന്നു. കളവങ്കോട്ടെ പ്രണവലിപി ചേർന്ന കണ്ണാടിപ്രതിഷ്ഠയും മറെറാരിടത്തെ 'നിലവിളക്കും' ഇതിനു ദൃഷ്ടാന്തങ്ങളാണു്.

അങ്ങിനെ നൂററാണ്ടുകളായി നിലനിന്നുപോന്നതും അദ്വൈതാചാര്യനായിരുന്ന ശ്രീശങ്കരനുപോലും നീക്കുവാൻ സാദ്ധ്യമല്ലാതിരുന്നതുമായ അനാചാരക്കോട്ട ശാന്തവും ചിരസ്ഥായിയുമായ ഒരു സമൂലപരിവർത്തനം വരുത്തിത്തീർക്കുവാൻ ശ്രീനാരായണനു കഴിഞ്ഞു. വയ്ക്കം സത്യഗ്രഹം ആരംഭിച്ചതുകൊണ്ടല്ലാ, ഏതെങ്കിലും ഭരണാധികാരിയുടെ ജീവകാരുണ്യംകൊണ്ടുമല്ലാ, പിന്നെയോ, ക്ഷേത്രങ്ങൾ സുലഭമായിക്കഴിഞ്ഞതുകൊണ്ടു്; അവയിലെ ഗർഭഗൃഹങ്ങളിലും അവയുടെ പ്രണേതാക്കളുടെ ഹൃദയഗഹ്വരങ്ങളിലും ഗോപനംചെയ്തിരുന്ന 'ദിവ്യത്വം'—കാപട്യം, അഥവാ അജ്ഞാനതിമിരം പരസ്യമാക്കപ്പെട്ടതുകൊണ്ടുതന്നെയാണു് ക്ഷേത്രപ്രവേശനം സർവ്വത്ര അനുവദിക്കപ്പെട്ടതു്. മതവിശ്വാസങ്ങളിലും അനുഷ്ഠാനങ്ങളിലുമെന്നപോലെ സാമൂഹ്യവ്യവസ്ഥകളിലും ചടങ്ങുകളിലും വമ്പിച്ച മാററങ്ങൾ വന്നുകഴിഞ്ഞു. പലതും വന്നുകൊണ്ടിരിക്കുന്നു. ഗുരൂപദേശങ്ങൾ പഠിക്കുന്ന ഒരാൾക്കു 'മതം മതിമയക്കുന്ന കറുപ്പാ'യി തീരുന്നില്ല. നേരേമറിച്ചു തത്വചിന്താധിഷ്ഠിതമായ ആചാരസംഹിതയായി 'മനുഷ്യൻ നന്നാകണ'മെന്നു സാർവ്വലൗകികസാന്മാർഗ്ഗികസിദ്ധാന്തമായി അനുഭവപ്പെടുന്നു.

ഇന്നു ലോകമാസകലമുള്ള നല്ലയാളുകൾ ഇച്ഛിക്കുന്ന സമാധാനപ്രസ്ഥാനവും, വെൻഡൽവില്ക്കി ആസൂത്രണംചെയ്ത ഏകലോകവും, കാറൽമാർക്സ് വിഭാവനചെയ്ത കക്ഷിരഹിതസമുദായവും നമ്മെ അനുസ്മരിപ്പിക്കുന്നതു്–കാലത്തിന്റെ അഗാധതയിൽ അടിഞ്ഞുകിടന്നതും സനാതനധർമ്മത്തിന്റെ മറയിൽ വേരുറച്ചതുമായ അനാചാരദുർഗ്ഗത്തെ—സാമൂഹ്യഅനീതിയെ—രക്തരഹിതമായ വിപ്ലവത്തിലൂടെ തകർത്തുതരിപ്പണമാക്കിയ മാതൃകാവിപ്ലവകാരിയായ ഗുരുവര്യനെയാണു്. ഒരു ശതാബ്ദത്തിനുമുമ്പു നമ്മുടെ ഇടയിൽ അവതരിച്ചു്, അവശലക്ഷങ്ങൾക്കുവേണ്ടി ജീവിച്ചു്, 'വിദ്യയും സംഘടനയുംകൊണ്ടുയരുക'യെന്നും 'മതമേതായാലും മനുഷ്യൻ നന്നാകണ'മെന്നും ഉപദേശിച്ചു്, "തൊട്ടുകൂടാത്തവരായി, തീണ്ടിക്കൂടാത്തവരായി" വ്യവസ്ഥാപിതചൂഷണത്തിനു വിധേയരായി അവശതയുടെ അടിത്തട്ടിൽ അമർന്നുകിടന്ന ജനസമൂഹത്തിനു് നവലോകത്തിന്റെ നവചൈതന്യം പകർന്നുകൊടുത്തു്, പുരോഗമനത്തിന്റെ മുൻപന്തിനേതാക്കളാക്കി ഉയർത്തി, പ്രാകൃതപ്രേരണയാകുന്ന വിഗ്രഹാരാധനയിൽക്കൂടിയും മഹത്തായ പ്രായോഗികാദ്വൈതസന്ദേശം—

"ജാതിഭേദം, മതദ്വേഷം ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന മാതൃകാസ്ഥാനമാണിതു" (*)

---

(*) അരുവിപ്പുറംക്ഷേത്രത്തിൽ ശിലാലിഖിതമായ ഗുരുസന്ദേശം.

എന്ന മഹല്ലക്ഷ്യം പ്രഖ്യാപിച്ച്, അമൂല്യമായ ആ തത്ത്വസാരം സ്വജീവിതത്തിൽ പകർത്തിക്കാണിച്ച്, ഒരു കാൽശതാബ്ദത്തിനുമുമ്പ് ശിവഗിരിയാകുന്ന പുണ്യഭൂവിൽ മഹാസമാധിയടഞ്ഞ ആചാര്യൻ അദ്വൈതസിദ്ധാന്തത്തിന്റെ അഭിനവപ്രവാചകനായിരുന്നുവെന്നു കരുതുന്നതു് ഉചിതമത്രേ.



# ശ്രീനാരായണനും ആധുനികപ്രവണതകളും

— ഒ. ആബു, തലശ്ശേരി —

കോരളത്തിന്റെ സാംസ്കാരികമണ്ഡലത്തിൽ ഉണ്ടായ ഒരു മഹത്തായ സംഭവമാണ് ശ്രീനാരായണൻ. സുന്ദരമായ ചിന്താസരണി, വിശാലമായ വീക്ഷണഗതി എന്നീ ഗുണങ്ങൾ ഈ കാലഘട്ടത്തിന്റെ പ്രാതിനിദ്ധ്യം ആ മഹാപുരുഷനു സമ്പാദിച്ചുകൊടുത്തു. മനുഷ്യരുടെ ഒരു ലോകത്തിലേക്കുള്ള തുറന്ന വഴിയിലേക്ക് ഈ കാലഘട്ടത്തെ നയിച്ചുകൊണ്ടുപോയിട്ടുള്ള അഭിവന്ദ്യനായ നേതാവാണ് ശ്രീനാരായണൻ. ആദ്ധ്യാത്മികഗുരുവിന്റേതിൽനിന്നും വ്യത്യസ്തമായി ഉന്നതമായ ഒരു മണ്ഡലത്തിലാണ് ആ വ്യക്തിത്വം ജീവിക്കുന്നത്. ഹ്രസ്വമായ പരിധികളെ ഉല്ലംഘിച്ചു വിശ്വത്തോളംതന്നെ വിശാലമായ ഒരു അന്തരീക്ഷത്തിൽ ജീവിക്കുവാൻ മനുഷ്യനെ പ്രേരിപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണ് ആ ശക്തിപ്രഭാവം. ലോകത്തിന്റെ അലക്ഷ്യമായ പ്രയാണത്തെ കടിഞ്ഞാണിട്ടു പിടിച്ചിരിക്കുകയാണ് ആ വിശ്വസാരഥി.

കാലത്തിന്റെ പരുഷമായ സ്വഭാവത്തിനു ഗുരുതരവും കാമ്യവുമായ പരിവർത്തനങ്ങൾ ഉണ്ടാക്കിത്തീർത്ത ശ്രീനാരായണൻ, ഒരു വീക്ഷണകോണിൽക്കൂടി നോക്കുമ്പോൾ, ഒരു മഹാപ്രസ്ഥാനമായിട്ടാണ് കാണപ്പെടുന്നത്:—അഖിലലോകത്തെയും കേൾപ്പിക്കുവാൻ കേരളത്തെ അഭിമുഖീകരിച്ചു സംസാരിക്കുകയും, മനുഷ്യലോകത്തെ ഉദ്ധരിപ്പാൻ കേരളത്തിലെ അവശസമുദായങ്ങളെ രംഗമാക്കി പ്രവർത്തിക്കുകയും, മനുഷ്യരുടെ ഒരു പുതിയ ലോകം കെട്ടിപ്പടുക്കുന്നതിന് അരുവിപ്പുറത്തു തറക്കല്ലിടുകയും ചെയ്ത ഒരു മഹാപ്രസ്ഥാനം.

ആ കാലഘട്ടത്തിന്റെ സ്വഭാവം കരിതേച്ചു കറുപ്പിച്ച ഇരുണ്ട പരിതഃസ്ഥിതിയിലാണ് ആ മഹാപ്രസ്ഥാനം ഉദയംചെയ്യുകയുണ്ടായത്. മനുഷ്യൻ ആ കാലഘട്ടത്തിലെ ഒന്നുമല്ലാത്ത ഒന്നായിരുന്നു. ബ്രാഹ്മണന്റെയും ചണ്ഡാലന്റെയും, ദേവന്റെയും അസുരന്റെയും, സവർണ്ണന്റെയും അവർണ്ണന്റെയും മൂല്യങ്ങൾ നിർണ്ണയിക്കുക എന്നതിൽ കവിഞ്ഞ ഒന്ന് ആ കാലഘട്ടത്തിന്ന് അറിഞ്ഞുകൂടായിരുന്നു. മനുഷ്യനെ നോക്കുവാനും മനുഷ്യന്റെ മൂല്യം നിർണ്ണയിപ്പാനും കൂട്ടാക്കുകയുണ്ടായില്ല ആ കാലഘട്ടം എന്നു പറയുന്നതു തെററാവുകയില്ല. ഇല്ല; ആ കാലഘട്ടത്തിൽ ഇന്നാട്ടിൽ "മനുഷ്യൻ" ഉണ്ടായിരുന്നില്ല.

വിശപ്പും തത്സംബന്ധിയായ വികാരങ്ങളും, ആചാരത്തെ ആധാരമാക്കി മുന്നേറുന്ന വല്ലാത്ത ഒരു സ്വഭാവവും മാത്രമേ ആ കാലഘട്ടത്തിന്നു ഉണ്ടായിരുന്നുള്ളു. അനാശാസ്യവും കൃത്രിമവുമായ ആ സ്വഭാവത്തെ ചോദ്യംചെയ്യുന്ന യുക്തിചിന്തയ്ക്കു കേവലമായ പരിഗണനപോലും കല്പിക്കപ്പെട്ടിരുന്നില്ല. മാത്രമല്ല, അത്തരത്തിലുള്ള യുക്തിചിന്ത ആക്ഷേപാർഹവും അപരാധപ്രധാനവുമായ ഒരു അധാർമ്മികനടപടികൂടി ആയിരുന്നു. ആ കാലഘട്ടത്തെസ്സംബന്ധിച്ചിടത്തോളം ആചാരത്തെ പൊക്കിപ്പിടിച്ചുകൊണ്ടു ജീവിതത്തെ വ്യത്യസ്തമായ രണ്ടു മാർഗ്ഗങ്ങളിലേക്കു തിരിച്ചുവിട്ട ഒരു പ്രവണതയാണ് ആ കാലഘട്ടത്തിന്റെ ആധിപത്യം വഹിച്ചിരുന്നത്.

ഈ പ്രവണതയുടെ ആജ്ഞയ്ക്കു വിധേയമായിക്കൊണ്ടുള്ള ലോകത്തിന്റെ സുശക്തമായ പ്രയാണത്തെ അത്ഭുതകരമാംവിധം സ്തംഭിപ്പിക്കുകയും മനോജ്ഞമായ മറെറാരു മാർഗ്ഗത്തിലേക്കു അതിനെ തിരിച്ചുവിടുകയും ചെയ്ത ശ്രീനാരായണൻ എന്നതു പരമാർത്ഥമാണെങ്കിൽ, ശ്രീനാരായണൻ ഒരു മഹാപ്രസ്ഥാനമാണെന്നുള്ളതും പരമാർത്ഥമാണ്. ജാതീയമായ ചിന്തകളുടെ കിരീടമണിഞ്ഞുകൊണ്ടും ആചാരസമ്പ്രദായങ്ങളുടെ മാത്സര്യച്ചെങ്കോലേന്തിക്കൊണ്ടും കാലത്തിന്റെമേൽ ആധിപത്യം വരിച്ച ഒരു ജനകീയപ്രസ്ഥാനത്തെയാണ് ശ്രീനാരായണൻ അഭിമുഖീകരിക്കുകയുണ്ടായത്. പണം, സ്വാധീനശക്തി, കാലത്തിന്റെ ആനുകൂല്യം, ജനകോടികളുടെ പിന്തുണ എന്നീ മഹാശക്തികളോടു മനുഷ്യസ്നേഹമെന്ന ആയുധമേന്തിക്കൊണ്ടു ഏകനായി നിന്നു പോരാടി ശ്രീനാ

രായണൻ. ആ ആയോധനത്തിൽ വിജയവൈജയന്തി പറത്തിയ ആ വ്യക്തിത്വം ഒരു പ്രസ്ഥാനംതന്നെ അല്ലേ? അതേ. ചരിത്രത്തിനു പുതുമകൂട്ടിയ മഹാപ്രസ്ഥാനങ്ങളിൽ ഒന്നാണു് ആ വ്യക്തിത്വം എന്നുള്ളതു വ്യക്തമായ ഒരു ചരിത്രയാഥാർത്ഥ്യമാണു്.

ശ്രീനാരായണന്റെ ചിന്താമണ്ഡലവും കർമ്മരംഗവും കേരളത്തിന്റെ പരിധിയിൽ ഒതുങ്ങിക്കിടക്കുകയല്ലേ ചെയ്യുന്നതു് എന്ന ഒരു ചോദ്യം ചിലപ്പോൾ ഉന്നയിക്കപ്പെട്ടു കേട്ടിട്ടുണ്ടു്. മനുഷ്യവംശത്തോടാണു് ശ്രീനാരായണൻ സംസാരിച്ചിട്ടുള്ളതു്, കേരളത്തെ അഭിമുഖീകരിച്ചുകൊണ്ടു്. മനുഷ്യലോകത്തിന്റെ ഉദ്ധാരണത്തിനുവേണ്ടിയാണു് അദ്ദേഹം പ്രവർത്തിച്ചിട്ടുള്ളതു്, കേരളത്തെ കർമ്മരംഗമാക്കിക്കൊണ്ടു്. പരിഷ്കർത്താക്കൾ ആ നിലപാടാണു് അവലംബിക്കാറുള്ളതു്. ഡിക്സനെഴുതിയ ഒരു കത്തിൽ വിശ്വകവി ഇഖ്ബാൽ വ്യക്തമാക്കിയ ഒരു പരമാർത്ഥമാണിതു്. കത്തിന്റെ ഉള്ളടക്കം ചുവടെ ഉദ്ധരിക്കുന്നു:—

“......എന്റെ തത്വചിന്തകൾ സാർവ്വജനീനമാണെങ്കിലും അവ ഒരു പ്രത്യേകസമുദായത്തോടുള്ള സംബോധനമാകയാൽ സങ്കുചിതമായിപ്പോയിട്ടുണ്ടെന്നുള്ള താങ്കളുടെ ആക്ഷേപം ഒരുവിധത്തിൽ ശരിയാണു്. മനുഷ്യത്വത്തിന്റെ ലക്ഷ്യം സാർവ്വജനീനമായ ഒന്നാണെന്നു ഞാൻ എന്റെ കവിതകളിൽ പ്രതിപാദിച്ചിരിക്കുന്നു. എന്നാൽ ആ ലക്ഷ്യത്തെ കൂടുതൽ പ്രസ്ഫുടമാക്കിത്തീർക്കുന്നതിനും അതിന്റെ പ്രായോഗികതകളെ ജീവിതരംഗത്തിൽ പ്രത്യക്ഷപ്പെടുത്തുന്നതിനും ആ ലക്ഷ്യത്തിന്റെ പരിധിയോളം വിശാലതയുള്ള ഒരു സാർവ്വലൌകികരംഗംതന്നെ അവലംബിച്ചുകൊള്ളേണമെന്നു തത്വചിന്തകന്മാരെയോ കവികളെയോ നിർബ്ബന്ധിച്ചുകൂടാത്തതാകുന്നു. ഒരു നിശ്ചിതനിയമവും പദ്ധതിയും ഉയർത്തിപ്പിടിച്ചുകൊണ്ടു ജീവിക്കുന്ന ഒരു പ്രത്യേകസമുദായത്തെ അഥവാ സൊസൈററിയെ അവർ തങ്ങളുടെ പ്രബോധനരംഗമായി അംഗീകരിക്കുകയും ആ രംഗത്തിൽ പ്രവർത്തനമാരംഭിക്കുകയും പ്രവർത്തനങ്ങളുടെ മുന്നേററത്തോടൊപ്പം പ്രബോധനരംഗത്തിന്റെ പരിധികളെ വിശാലപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യും. . . . . ”

മനുഷ്യത്വത്തെ ലക്ഷ്യംവെച്ചുകൊണ്ടുള്ള പുരോഗമനത്തിന്റെ മാർഗ്ഗത്തിൽ വർഗ്ഗമാഹാത്മ്യവും വർണ്ണവ്യത്യാസവുമാണു വിലങ്ങടിച്ചുനിന്നിരുന്നതു് ശ്രീനാരായണന്റെ കാലഘട്ടത്തിൽ. മനുഷ്യത്വത്തിന്റെ മഹാശത്രു വർഗ്ഗവർണ്ണങ്ങളിലുള്ള വിശ്വാസമാണു്. മനുഷ്യവർഗ്ഗത്തെ സ്നേഹിക്കുന്നവർ വർഗ്ഗവർണ്ണങ്ങളിലുള്ള വിശ്വാസത്തിന്റെയും ആ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലുള്ള വ്യവസ്ഥിതികളുടെയും നേരേ സമരപതാക ഉയർത്താതിരിക്കുവാൻ സാധിക്കുകയില്ല. വർഗ്ഗീയത അതിന്റെ സർവ്വശക്തികളോടുംകൂടി ഇന്നാട്ടിൽ പ്രവർത്തിച്ചുവരുന്നതായി ശ്രീനാരായണൻ കണ്ടു. ഒരു മനുഷ്യസ്നേഹിയുടെ കരുത്തോടുകൂടി അദ്ദേഹം വർഗ്ഗീയവ്യവസ്ഥിതിക്കെതിരായി ശബ്ദമുയർത്തി. സമസ്തജനതയുടെയും വികാസത്തെയും അഭിവൃദ്ധിയെയും ഉന്നംവെച്ചുകൊണ്ടു് അദ്ദേഹം ഒരു പ്രവർത്തനപരിപാടി ആവിഷ്കരിച്ചു. പാവനവും സാർവ്വജനീനവുമായ ആ പരിപാടിയെ നടപ്പിൽ വരുത്തുന്നതിനുള്ള പ്രാരംഭപ്രവർത്തനങ്ങൾക്കായി കേരളത്തിലെ അവശസമുദായങ്ങളെ ആ കർമ്മധീരൻ തന്റെ പ്രവർത്തനരംഗമായി അംഗീകരിക്കുകയും ചെയ്തു.

൧൯൪൨-ൽ ഗാന്ധിജി ലൂയിഫിഷറോടു് ഇങ്ങിനെ പറയുകയുണ്ടായി. “കോൺഗ്രസ്സ്കക്ഷിയാണു് എന്റെ സംഘടന. പക്ഷേ, അതു് എന്നിൽനിന്നകന്നുപോകുകയാണെങ്കിൽ, പിന്നീടു എന്റെ സംഘടന ഞാൻതന്നെയാണു്. ഒരാദർശം ഉൾക്കൊണ്ടിട്ടുള്ള വ്യക്തിയാണു ഞാൻ. എന്നെപ്പോലുള്ള ഒരാൾക്കു് ഒരു സംഘടനയുടെ സാമീപ്യമോ സഹകരണമോ നഷ്ടപ്പെട്ടുപോവുകയാണെങ്കിൽ, പിന്നെ ആ ആൾതന്നെ സ്വയം ഒരു സംഘടനയായിത്തീരുകയേ നിവൃത്തിയുള്ളു.”

ഒരു ദീപത്തെ നിശ്ചിതമായ ഒരു പരിധിയിൽ ഒതുക്കിനിറുത്തുവാൻ നമുക്കു സാധിക്കും. അതു എളുപ്പവുമാണു്. പക്ഷേ, ആ ദീപത്തിന്റെ സംഭാവനയായ വെളിച്ചത്തെ നാം നിശ്ചയിക്കുന്ന പരിധിയിൽ ഒതുക്കിനിറുത്തുകയെന്നതു ക്ഷിപ്രസാദ്ധ്യമല്ല. അതുപോലെതന്നെ ശ്രീനാരായണൻ കേരളത്തിലെ അവശസമുദായമദ്ധ്യത്തിൽ ഒതുങ്ങിനിന്നു പ്രവർത്തിച്ചു. ആ പ്രവർത്തനങ്ങളുടെ സംഭാവനകളാവട്ടെ ആ പരിധിയിൽ ഒതുങ്ങിനിന്നില്ല. കേരളത്തിന്റേയും ഇന്ത്യയുടേയും പൌരസ്ത്യരാജ്യങ്ങളുടേയും അതിരുകളെ ഉല്ലംഘിച്ചുകൊണ്ടു ശ്രീ നാരായണൻ അവതരിപ്പിച്ച പ്രവണത, പ്രായോഗികതയുടെ പൊൻചിറകുകളിന്മേൽ ലോകത്തിന്റെ അതിരുകളെ ലക്ഷ്യംവച്ചു മുന്നേറിക്കൊണ്ടിരിക്കുകയാണു്.

ആധുനികപ്രവണതകളുടെ വെളിച്ചത്തിൽ ശ്രീനാരായണനെ പരിശോധിക്കുകയാണല്ലോ ഇവിടെ കർത്തവ്യമായിട്ടുള്ളതു്. ആധുനികലോകത്തിൽ മുന്നേറിക്കൊണ്ടിരിക്കുന്ന പ്രവണതകളാണു് ഒന്നാമതായി പരിശോധിക്കപ്പെടേണ്ടിയിരിക്കുന്നതു്.

“പ്രാകൃതകമ്മ്യൂണിസം, ഫ്യൂഡലിസം, ക്യാപ്പിററലിസം എന്നീ പ്രവണതകളാണു് ആധുനികലോകത്തിന്റെ സാമ്പത്തികരംഗത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു്. ആത്മതത്വവാദവും ഏകദൈവവിശ്വാസവും സ്വീകരിച്ചുകൊണ്ടുള്ള ആദർശവാദവും

വൈരുദ്ധ്യവാദാധിഷ്ഠിതമായ നവീനഭൗതികവാദവുമാണ് തത്ത്വശാസ്ത്രരംഗത്തിൽ നിലനിന്നുവരുന്ന രണ്ടു പ്രവണതകൾ.

സാമ്പത്തികരംഗത്തിലെ പ്രവണതകളെക്കുറിച്ചു സമഗ്രമായി ചർച്ചചെയ്യാം: ലോകത്തിൽ തലയുയർത്തിനില്ക്കുന്ന പ്രധാനപ്രശ്നം സാമ്പത്തികമാണ്. ചിന്താക്കുഴപ്പങ്ങളും അനാശാസ്യങ്ങളായ സംഭവവികാസങ്ങളും എപ്പോഴും സാമ്പത്തികത്തളർച്ചയുടെ സന്താനങ്ങളായിട്ടാണ് ഉടലെടുത്തിട്ടുള്ളത്. ഈ പ്രശ്നത്തിനു പരിഹാരം കാണുവാൻ മൂന്നു ശക്തികൾ പരിശ്രമിച്ചുകൊണ്ടിരിക്കുന്നതായി കാണുന്നുണ്ട്. ഏകാധിപത്യത്തിന്റേയും നാട്ടുവാഴിപ്രഭുത്വസമ്പ്രദായത്തിന്റേയും സഹയാത്രികരുടെയും ഐക്യമുന്നണിയാണ് ആ മൂന്നു ശക്തികളിൽ ഒന്ന്. വർഗ്ഗീയമായ ഒരു പശ്ചാത്തലത്തിലേക്കു ലോകത്തെ വലിച്ചിഴയ്ക്കുവാൻ ശ്രമിക്കുകയാണ് ഈ കക്ഷി. ഈ കക്ഷിയെ പിന്തിരിപ്പൻശക്തിഎന്നു വിളിക്കുന്നതിൽ തെറ്റുണ്ടാവുകയില്ല. പ്രവർത്തനരംഗത്തിൽ പരിതാപകരമായ പരാജയങ്ങളെയാണു പിന്തിരിപ്പൻശക്തി അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നത്. സ്വയം സങ്കല്പിക്കപ്പെട്ട രാഷ്ട്രീയച്ഛായയും ഈ പിന്തിരിപ്പൻശക്തിയെ സംബന്ധിച്ചിടത്തോളം തേഞ്ഞുമാഞ്ഞുവരികയാണ്. ഇനി അധികകാലം ഈ ശക്തി ലോകത്തിൽ എവിടെയെങ്കിലും നിലനിൽക്കുമെന്നു ഊഹിക്കുവാൻ നിവൃത്തിയില്ലാത്തവിധം അതു വളരെവേഗത്തിൽ ക്ഷയിച്ചുതുടങ്ങിയിരിക്കുന്നു.

വർഗ്ഗരഹിതവും ഭൗതികവും ആയ ഒരു സ്ഥിതിസമത്വവ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിനുവേണ്ടി നിലകൊള്ളുന്നതാണു രണ്ടാമത്തെ കക്ഷി. ഈ കക്ഷി വർഗ്ഗവർണ്ണങ്ങളിൽ വിശ്വസിക്കുന്നില്ല. സാമ്പത്തികരംഗത്തിൽ തികഞ്ഞ സ്ഥിതിസമത്വം സ്ഥാപിക്കുകയാണ് ഈ കക്ഷിയുടെ ഉദ്ദേശ്യം. നവീനഭൗതികവാദത്തെ തത്ത്വസംഹിതയായി അംഗീകരിച്ചിട്ടുണ്ട് ഈ കക്ഷി. ഈ കക്ഷിയെ ജനായത്തശക്തികൾ എന്നുവിളിക്കാം. ജനായത്തകക്ഷി പ്രധാനത കല്പിക്കുന്നതു ലോകത്തിന്റെ ഭൗതികാവശ്യങ്ങൾക്കാണ്. മനുഷ്യസ്നേഹവും ജനക്ഷേമത്തിലുള്ള ആത്മാർത്ഥമായ അഭിലാഷവും ഈ ശക്തിക്കു സുശക്തമായ ഒരു രാഷ്ട്രീയനിലപാടു സമ്പാദിച്ചുകൊടുത്തിട്ടുണ്ട്. സാമ്പത്തികപുരോഗതിക്കു വിഘാതമായി നിൽക്കുന്ന സ്വേച്ഛാധിപത്യസമ്പ്രദായത്തെയും മുതലാളിത്തവ്യവസ്ഥിതിയേയും അവസാനിപ്പിച്ച് ലോകത്തിൽ വർഗ്ഗവർണ്ണരഹിതവും വ്യക്തിസ്വാതന്ത്ര്യത്തോടുകൂടിയതും സ്ഥിതിസമത്വാധിഷ്ഠിതവുമായ ഒരു ജനായത്തവ്യവസ്ഥിതിക്കുവേണ്ടിയാണ് ഈ കക്ഷി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്.

മൂന്നാമത്തെകക്ഷി ഇല്ലാത്തവരുടെ (Havenots) സ്വേച്ഛാധിപത്യം സ്ഥാപിക്കുവാൻ വെമ്പുന്ന കക്ഷിയാണ് അവർ ജനകീയജനാധിപത്യത്തെ ഹൃദയപൂർവ്വം അംഗീകരിക്കുന്നില്ല. ജനകീയകക്ഷികളുടെ നേതൃത്വംസ്വീകരിച്ച് ആ നേതൃത്വത്തിന്റെ സ്വേച്ഛാധിപത്യം നടപ്പാക്കി ലോകത്തെ നന്നാക്കുവാനാണ് ആ കക്ഷി നിലകൊള്ളുന്നതായി കാണുന്നത്.

പുരോഗതിയുടെ പേരിൽ മുമ്പോട്ടു നീങ്ങുവാൻ ഉദ്ദേശിച്ചുകൊണ്ടു വിവിധങ്ങളായ മൂന്നു മാർഗ്ഗങ്ങളെയാണു ഈ മൂന്നു കക്ഷികൾ അവലംബിച്ചിട്ടുള്ളത്. പിന്തിരിപ്പൻകക്ഷി അവലംബിച്ചിട്ടുള്ള മാർഗ്ഗം ദുർഗ്ഗമവും വക്രവും അവയ്ക്കുതന്നെ നിശ്ചയമില്ലാത്തതുമാകുന്നു. അതുകൊണ്ടാണ് ആ കക്ഷി പാതാളത്തിന്റെ വക്കിൽ എത്തിച്ചേർന്നുപോയത്.

പ്രജായത്തത്തിന്റെ മാർഗ്ഗമാണ് രണ്ടാമത്തെ കക്ഷി അവലംബിച്ചിട്ടുള്ളത്. അവരുടെ മാർഗ്ഗത്തിലും ദുർഗ്ഗമങ്ങളല്ലെങ്കിലും ചില വഴിത്തിരിവുകൾ ഇല്ലാതില്ല. സാമൂഹ്യരംഗത്തിലെ ചില പരിവർത്തനങ്ങൾ മാത്രമല്ല, സാമൂഹ്യവിപ്ലവംതന്നെയാണ് ഈ കക്ഷിയുടെ ലക്ഷ്യം. പക്ഷേ, അവർ അക്രമത്തിലും യുദ്ധത്തിലും വിശ്വസിക്കുന്നില്ല. അക്രമരാഹിത്യത്തേയും അഹിംസയേയും അവയുടെ യഥാർത്ഥമായ അർത്ഥത്തിൽ ഈ കക്ഷി ബഹുമാനിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു.

മൂന്നാമത്തെ കക്ഷി വിപ്ലവമാർഗ്ഗമാണ് അംഗീകരിച്ചിട്ടുള്ളത്. ലക്ഷ്യത്തിലെത്തിച്ചേരുവാനുള്ള എളുപ്പവഴി അതാണെന്നു അവർ വിശ്വസിക്കുന്നു. ആരെയെങ്കിലും പ്രീണിപ്പിച്ചുകൊണ്ട് കുറെക്കാലംകൂടി ഇങ്ങിനെ കഴിച്ചുകൂട്ടുവാൻ അവർ ഒരുക്കമില്ല. കാലം വളരെയധികം വൈകിപ്പോയതുകൊണ്ട് ലക്ഷ്യപ്രാപ്തിക്കു സഹായകമാകുമെന്നു തോന്നുന്ന ഏതു കുറുക്കുവഴികളേയും അവലംബിക്കുന്നതിനു മടിക്കേണ്ടതില്ലെന്നാണ് അവർ സിദ്ധാന്തിക്കുന്നത്.

സാമാന്യമായ ഒരു ലക്ഷ്യത്തിന്റെ പേരിൽ ഉള്ള വ്യക്തമായ ഈ ചേരിപിരിയൽ "മനുഷ്യ"നെ സ്സംബന്ധിക്കുന്ന കർമ്മരംഗത്തിൽ ദയനീയമായ ഒരു നിശ്ശൂന്യതയേയും മനുഷ്യത്വത്തെ ഹനിക്കുകയും ചെയ്യുന്ന ഒരു മാർഗ്ഗമായിട്ടാണു ഗണിക്കേണ്ടത്. ആധുനികലോകത്തിന്റെ കാർമ്മികരംഗത്തിൽ മുന്നേറിക്കൊണ്ടിരിക്കുന്ന പ്രവണതകൾ ആത്മീയചിന്താഗതിക്ക് ഒരുവിധത്തിലുള്ള പരിഗണനയും കല്പിക്കുന്നില്ല. കർത്തൃനിഷ്ഠമായ സത്യത്തെ (Subjective truth) ഈ പ്രവണതകൾ നിഷേധിക്കുന്നു. വസ്തുനിഷ്ഠമായ സത്യത്തെ (Objective truth ആണ് അവർ അംഗീകരിച്ചിട്ടുള്ളത്. തന്നിമിത്തം കേവലസത്യത്താൽ

(Absolute truth) ജീവിതപ്രേരിതനായ "മനുഷ്യ"നെ ഈ എല്ലാ കക്ഷികളും വിസ്മരിക്കേണ്ടിവന്നു. ആധുനികപ്രവണതകളുടെ മുമ്പിൽ "മനുഷ്യൻ" ഒരു നിഷേധകമായിത്തീർന്നിരിക്കുകയാണ്.

വൈരുദ്ധ്യവാദാധിഷ്ഠിതമായ നവീന ഭൌതികവാദികളിൽ പ്രഥമഗണനീയൻ കാറൽമാർക്സ് ആണല്ലോ. കാറൽമാർക്സിന്റെ ഭൌതികവാദം ആദർശവാദത്തെ മാററിവച്ച് തൽസ്ഥാനം കരസ്ഥമാക്കുവാൻ വെമ്പുകയാണ് ചെയ്യുന്നതു്. മനുഷ്യന്റെ ചിന്തയ്ക്കും കർമ്മശക്തിക്കും ആത്യന്തികത്വം (finality) നൽകി നിരന്തരമായി ഉണ്ടായിക്കൊണ്ടിരിക്കേണ്ടുന്ന ജീവിതവികാസത്തിനും വിജ്ഞാനവൃദ്ധിയ്ക്കും പൂർണ്ണവിരാമമിടുക എന്നുള്ളതു് യുക്തിക്കു ചേരാത്തതും പ്രകൃതി അനുവദിക്കാത്തതും ആണെന്നും, മനുഷ്യൻ കണ്ടെത്തുന്ന സത്യം എപ്പോഴും ആപേക്ഷികമായി ഇരിക്കേണ്ടതാണെന്നും നവീനഭൌതികവാദം സിദ്ധാന്തിക്കുന്നു. പക്ഷേ, കാറൽമാർക്സിന്റെ നവീന ഭൌതികവാദത്തിന്നു പ്രേരണ നൽകിയ ഹെഗൽ (Hegel) ഈ സിദ്ധാന്തത്തിന്റെ പിന്നിലില്ലാ. വൈരുദ്ധ്യവാദത്തിന്റെ അവതാരകൻഎന്നാണ് സാധാരണ ഹെഗലിനെപ്പററി പറയാറുള്ളതു്. സാക്രട്ടീസിന്റെകാലം തുടങ്ങി സത്യാന്വേഷണത്തിനുള്ള ആശാസ്യവും സുഗമവും ആയ ഉപാധിയായി കൈക്കൊണ്ടുപോന്നിട്ടുള്ള ഒരു നിരൂപണ സമ്പ്രദായത്തെ—സംഭാഷണരീതി—പ്രപഞ്ചതത്വാന്വേഷണത്തിനുവിധേയമാക്കിവിപ്ലവം സൃഷ്ടിച്ച ഹെഗൽ ഒരു ഭൌതികവാദിയായിത്തീരുവാനേ വഴിയുള്ളുവെന്നാണ് പത്തൊമ്പതാംനൂററാണ്ടു് പ്രതീക്ഷിച്ചിരുന്നതു്. പക്ഷേ സംഭവിച്ചതു് അങ്ങനെയല്ല. പ്രപഞ്ചതത്വത്തെ അന്വേഷിച്ചന്വേഷിച്ചു വൈരുദ്ധ്യവാദത്തിൽക്കൂടി അദ്ദേഹം അവസാനം എത്തിച്ചേർന്നതു് ഈശ്വരനിലാണ്. പ്രപഞ്ചത്തിന്റെ ആദികാരണമായി ഒരു ശക്തിയുണ്ടെന്നു അദ്ദേഹം പ്രഖ്യാപിച്ചു. വൈരുദ്ധ്യവാദത്തിന്റെ അവതാരകനായ ഹെഗൽ അങ്ങിനെ ആദർശവാദിയായി മാറുകയുണ്ടായി.

ഈ ആദർശവാദമാണല്ലോ യഥാർത്ഥത്തിൽ മനുഷ്യസംസ്കാരത്തിന്റെ അസ്തിത്വത്തെ സംരക്ഷിക്കുകയും ബോധമണ്ഡലത്തെ കൂട്ടതൽ ജാജ്ജ്വല്യമാനമാക്കിത്തീർക്കുകയും ചെയ്യുന്നതു്. പക്ഷേ ശാസ്ത്രം അതു സമ്മതിക്കുന്നില്ല. വൈരുദ്ധ്യവാദത്തെ പററിപ്പിടിച്ചുകൊണ്ടു് ഹെഗലിന്റെ പിന്നാലെവന്ന മാർക്സ്, ഹെഗൽവൈരുദ്ധ്യവാദത്തിന്റെ ആത്യന്തികത്വം (Finality) ആദർശവാദമാണെന്നു പ്രഖ്യാപിച്ചപ്പോൾ, അതു കൂട്ടാക്കാതിരുന്നതിന്റെകാരണം മററൊന്നല്ലാ. അദ്ദേഹം ശാസ്ത്രസമ്മതിക്കുവേണ്ടി കാത്തുനിന്നു. ശാസ്ത്രമാകട്ടെ ഹെഗലിന്റെ ആദർശ വാദത്തിന്റെ നിഷേധവുമാണ്.

ഹെഗൽ വിട്ടപ്പോൾ കാറൽമാർക്സും ഏംഗൽസുംആണു് വൈരുദ്ധ്യവാദത്തെ മുമ്പോട്ടുകൊണ്ടുപോകുകയുണ്ടായതു്. മാർക്സ് പറഞ്ഞു: ഹെഗലിന്റേതിൽനിന്നു തികച്ചും വ്യത്യാസപ്പെട്ടതാണു തന്റെ വൈരുദ്ധ്യവാദമെന്നു്. ഹെഗലിന്റെ വൈരുദ്ധ്യവാദം തെളിയിച്ചതു മനസ്സിന്റെ പ്രതിഫലമാണ് പദാർത്ഥം എന്നാണ്. കാറൽമാർക്സ് ആകട്ടെ, ആ വാദത്തെ അർത്ഥത്തിലും പൊരുളിലും നിഷേധിച്ചു. മാർക്സ് പ്രഖ്യാപിച്ചു: പദാർത്ഥത്തിന്റെ പ്രതിഫലനമാണു മനസ്സ് (Mind itself is merely the highest product of the matter) എന്നു്.

ലോകത്തിലെ മതങ്ങൾ, സംസ്കാരങ്ങൾ, ചിന്താസരണി എന്നിതുകളെല്ലാം ഈ വിവാദങ്ങളുടെ ബഹളത്തിൽ സ്തംഭിച്ചുപോയി എന്നുതന്നെ പറയാം. "മനുഷ്യൻ" ആദർശവാദിയും ഭൌതികവാദിയും ആയി പരിവർത്തിച്ചു. മനുഷ്യനിലെ മനുഷ്യൻ ഗൌനിക്കപ്പെട്ടില്ല. അവഗണിക്കപ്പെട്ടനിലയിൽ അതങ്ങിനെ തളർന്നു മാഴ്കിപ്പോയി.

ഇനി ഈ പ്രവണതകളുടെ വെളിച്ചത്തിൽ ശ്രീനാരായണനെ പരിശോധിക്കാം. അദ്ദേഹം യഥാർത്ഥമായ നിലപാടുകളെ മനസ്സിലാക്കിക്കൊണ്ടു് മനുഷ്യവംശത്തിന്റെ സർവ്വതോമുഖമായ ക്ഷേമത്തിന്നും ലോകത്തിന്റെ ശാശ്വതമായ സമാധാനത്തിന്നും ഉപയുക്തമാകുംവിധം, ആധുനികലോകത്തിന്റെ പ്രവണതകളെ പരിശോധിക്കുകയും അവയിൽനിന്നു കൊള്ളാവുന്ന ചില ഉപാധികൾ ആവിഷ്കരിക്കുകയും ആവശ്യമായ പരിഷ്കാരങ്ങൾ വരുത്തിയശേഷം സമഞ്ജസമായി ആ തത്വങ്ങളെ സംഘടിപ്പിക്കുകയും, മനുഷ്യവംശത്തിന്റെ അഭ്യുന്നതിക്കായി ആസൂത്രണം ചെയ്യപ്പെട്ട ആ മഹത്തായ തത്വസമുച്ചയം ലോകസമക്ഷം അവതരിപ്പിക്കുകയും ചെയ്തു. ആദർശവാദിയും ഭൌതികവാദിയും ആത്യന്തികവാദിയും ആപേക്ഷികവാദിയും ജനായത്തവാദിയും വിപ്ലവവാദിയും ഒരുപോലെ ശ്രീനാരായണനെ തങ്ങളുടെ വർഗ്ഗസ്വത്തായി അവകാശപ്പെടുന്നതിന്റെ രഹസ്യം അതാണ്. യഥാർത്ഥത്തിൽ ശ്രീനാരായണൻ ഒരു മനുഷ്യസ്നേഹിമാത്രമാണ്എന്നുള്ളതാണ് പരമാർത്ഥം.

മനുഷ്യന്റെ ഉന്നമനവും സംതൃപ്തിയുമല്ലാത്ത മററൊന്നു ശ്രീനാരായണൻ പ്രതീക്ഷിക്കുന്നില്ല. പരിമിതമായ രാജ്യാതിർത്തിക്കുള്ളിൽ ദേശീയതയെ പോഷിപ്പിക്കുന്നതിനെ ശ്രീനാരായണൻ എതിർത്തിട്ടില്ല. എന്നാൽ, ആ പരിധിയെ മനുഷ്യന്റെ കർമ്മശക്തിയുടെ പ്രവർത്തനകേന്ദ്രമാക്കുന്നതിനെ ശ്രീനാരായണൻ അനുകൂലിക്കുന്നില്ല. ഭ്രാന്തമായ അതിരുകൾ വർഗ്ഗീയതയെ വിത്തിട്ടുപൊടിപ്പിക്കുമെന്ന അഭിപ്രായത്തെ ശ്രീനാരായണൻ നിഷേധിച്ചിട്ടുമില്ല. മനുഷ്യലോകത്തോ

ടല്ലാതെ, നിശ്ചിതപരിധികളിൽ ഒതുങ്ങിനിൽക്കുന്ന രാജ്യത്തോടോ രാജ്യങ്ങളോടോ ആ മനുഷ്യസ്നേഹി ഒരിക്കലും സംസാരിക്കുകയുണ്ടായിട്ടില്ല.

പ്രായോഗികതയുടെ പ്രാമാണ്യവും പ്രാധാന്യവും നൽകിക്കൊണ്ടുള്ളവയാണ് അദ്ദേഹത്തിന്റെ തത്ത്വസമുച്ചയം. അവയുടെ ആഴത്തിലോളം മുങ്ങിച്ചെല്ലുവാൻ യുക്തിവിചാരം അത്രമാത്രംവളർന്നിട്ടില്ലെന്നാണ് കരുതേണ്ടിയിരിക്കുന്നത്. അകന്നുനിൽക്കുന്ന ആദർശവാദിയേയും ആപേക്ഷികവാദിയേയും ഒരുരംഗത്തിൽ ഒരുമിച്ചുനിറുത്തുകയും വിട്ടുപോവാൻ കഴിയാത്തവിധം ബന്ധിക്കുകയും കെട്ടിപ്പുണരാനുള്ള സാദ്ധ്യതകൾ സൃഷ്ടിക്കുകയും ചെയ്തുകഴിഞ്ഞിട്ടുണ്ട് ശ്രീനാരായണൻ എന്നുപറഞ്ഞാൽ അതു തികച്ചും ശരിയായിരിക്കും. യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ ചിന്തിക്കുമ്പോൾ മനുഷ്യവംശത്തിന്റെ അഭ്യുന്നതിക്കും ലോകത്തിന്റെ പുരോഗതിക്കും മനുഷ്യലോകം ശ്രീനാരായണൻ കാണിച്ചിട്ടുള്ള മാർഗ്ഗം അവലംബിച്ചേ മതിയാവൂ എന്നു സിദ്ധമാകുന്നു.

ഏതാണ് ശ്രീനാരായണന്റെ മാർഗ്ഗം?—അതു് നമ്മുടെ ചിന്താവിഷയമാകേണ്ടുന്ന ഒരു സംഗതിയാണ്. ചില ഉദാഹരണങ്ങൾകൊണ്ടു് ആ സംഗതി വ്യക്തമാക്കാം. ശ്രീനാരായണൻ അരുളി:—

"ഒരുജാതി, ഒരുമതം, ഒരുദൈവം, മനുഷ്യനു്–"

ഒരുജാതി, ഒരുമതം എന്നീ സന്ദേശങ്ങൾ അവയുടെ ശാസ്ത്രീയമായ അർത്ഥത്തിൽ എല്ലാകക്ഷികളിൽപ്പെട്ട ആളുകളും സ്വീകരിച്ചെന്നുവരാം. പക്ഷേ, ഒരുദൈവം എന്ന സന്ദേശം ആദർശവാദികൾ മാത്രമേ അംഗീകരിക്കുകയുള്ളൂ. ഭൗതികവാദി ദൈവത്തെ അംഗീകരിക്കുകയില്ലല്ലോ. ആപേക്ഷിക സിദ്ധാന്തം ദൈവത്തിന്നനുകൂലമല്ല. കാരണം, ദൈവം വസ്തുനിഷ്ഠമല്ലല്ലോ. രാഷ്ട്രീയരംഗത്തിലും ആദ്ധ്യാത്മികരംഗത്തിലും ശാസ്ത്രീയരംഗത്തിലും അത്ഭുതകരമായ പ്രവർത്തനങ്ങൾ നടത്തിയ മഹാത്മാഗാന്ധിജി, ഈ വിഷയത്തിൽ വിധിപറവാൻ അർഹനാണെങ്കിൽ, അദ്ദേഹം പറയുന്നതിപ്രകാരമാണ്:—

"ഞാൻ ഇവിടെ ഇരിക്കുന്നുണ്ടു് എന്നുള്ളതിലും ശക്തിയായി ദൈവം ഉണ്ടു് എന്നു ഞാൻ വിശ്വസിക്കുന്നു. പക്ഷേ, യുക്തിവാദംകൊണ്ടു തെളിയിക്കാൻ സാധിക്കുന്ന ഒന്നല്ല ദൈവത്തിന്റെ അസ്തിത്വം......

......യുക്തിയുടെ കാഴ്ചപ്പാടിൽപ്പെടാതെ നില്ക്കുന്ന കാര്യങ്ങളിൽ വിശ്വാസം ആറാം ഇന്ദ്രിയമായി പ്രവർത്തിക്കും."

പ്രാമാണികരായ ചിന്തകന്മാരുംതന്നെ പ്രപഞ്ചത്തിന്റെ കാരണമായി വർത്തിക്കുന്ന ഈശ്വരനെ നിഷേധിച്ചിട്ടില്ല. ഈശ്വരനെ മാററിനിറുത്തിക്കൊണ്ടു ചിന്തിച്ചു തുടങ്ങിട്ടുള്ള ശാസ്ത്രങ്ങൾ കേവലപരീക്ഷണഘട്ടത്തെ തരണംചെയ്തുകഴിഞ്ഞിട്ടുണ്ടെന്നും പറഞ്ഞുകൂടാ ബർടൻറു റസ്സൽ പറയുന്നതിങ്ങനെയാണ്:—

"മനുഷ്യേതരമായ ഏതു ശക്തിയെയും നേരിട്ടു് കീഴടക്കാനുള്ള കഴിവു്, സാദ്ധ്യതയുടെ അങ്ങേ അററത്തോളം ശാസ്ത്രീയജ്ഞാനം നമുക്കു നൽകീട്ടുണ്ടു്. എന്നാൽ മററു മനുഷ്യരിലുള്ള ശത്രുക്കളെയോ ഓരോ മനുഷ്യാത്മാവിലുമുള്ള മരണത്തിലേക്കു നയിക്കുന്ന, ദുരന്തശക്തികളേയോ ജയിക്കാനുള്ള മാർഗ്ഗം ശാസ്ത്രം നല്കുന്നില്ല. പ്രകൃതിയുമായുള്ള സമരം മാത്രമല്ല മനുഷ്യനെ നേരിടുന്ന പ്രശ്നം. വ്യത്യസ്ത പ്രശ്നങ്ങളുടെ പരിഹാരത്തിനു വ്യത്യസ്തമാർഗ്ഗങ്ങൾ തേടേണ്ടിവരും......"

ഇഖ്ബാൽ പറയുന്നു:—

"സത്യത്തിനുവേണ്ടി ജീവിക്കുവാൻ ആഗ്രഹിക്കുന്നവർ ആദ്യം അവരുടെ ഹൃദയങ്ങളെ പ്രകാശമുള്ളവയാക്കിത്തീർക്കട്ടെ......"

ചുരുക്കിപ്പറഞ്ഞാൽ ശ്രീനാരായണന്റെ "ഒരുദൈവ"വാദം ക്രിസ്ത്യാനികളുടെ ത്രൈയ്കത്വത്തിന്റെ നിഷേധമോ, ഹൈന്ദവരുടെ ബഹുദൈവങ്ങളോടുള്ള പ്രതിഷേധമോ, മുസ്ലിംകളുടെ ഏകദൈവത്തോടുള്ള പ്രതിപത്തിയോ ആയി വ്യാഖ്യാനിക്കേണ്ടതില്ല. മനുഷ്യൻ ഒരു കൊച്ചുലോകമാണ്. ലോകത്തിലുള്ളതെല്ലാം മനുഷ്യനിലുണ്ടു്. നരിയുടെ ക്രൗര്യവും കുറുക്കന്റെ തന്ത്രവും, നായയുടെ അനുസരണവും, കുരങ്ങിന്റെ ചപലതയും, പൂച്ചയുടെ മെരുക്കവും, വെരുവിന്റെ മരുക്കമില്ലായ്മയും, മൂർഖന്റെ ദുഷ്ടതയും എല്ലാം ഒത്തുചേർന്നിട്ടുള്ളതാണ് മനുഷ്യൻ. വൈവിദ്ധ്യങ്ങളുടെ ഈ ശക്തികളെ യഥാവിധി നിയന്ത്രിച്ചില്ലെങ്കിൽ മനുഷ്യൻ ഒരു വമ്പിച്ച അപകടമായിരിക്കും. ഈ ശക്തികളെ നിയന്ത്രിക്കുന്നതിനു് ഒരു പരാശക്തിയുടെ ആവശ്യം വ്യക്തമാകുന്നുണ്ടു്. ഭിന്നമായ ശക്തികൾ മനുഷ്യനിൽ കുടിയിരിക്കുന്ന സ്വഭാവവൈവിദ്ധ്യങ്ങളുടെമേൽ ആധിപത്യം വാണെന്നുവന്നാലും മനുഷ്യൻ അപകടമായിത്തീരും. ഒരു മഹച്ഛക്തി മനുഷ്യസ്വഭാവങ്ങളെ നിയന്ത്രിച്ചെങ്കിൽ മാത്രമേ മനുഷ്യനെ ഒരു പ്രത്യേക സ്വഭാവത്തോടുകൂടിയ സമുദായമാക്കി ഉയർത്തുവാൻ സാധിക്കുകയുള്ളൂ. ആ മഹച്ഛക്തിയെയാണ് ശ്രീനാരായണൻ "ഒരു ദൈവം" എന്നു വിളിച്ചിരിക്കുന്നതു്.

ശാസ്ത്രീയമായി ചിന്തിച്ചാൽ മനുഷ്യസമുദായത്തിൽ അവാന്തരവിഭാഗങ്ങളില്ല എന്നുതെളിയുന്നുണ്ടു്. സൃഷ്ടിപരമായ ഭൗതികഘടനയിൽ ഐകരൂപ്യമുണ്ടു്

മനുഷ്യർക്കെല്ലാംതന്നെ. ഒരു നിറത്തിലുള്ള ചോര, ഒരു തരത്തിലുള്ള മാംസം, സമാനങ്ങളായ ഭൗതികവികാരങ്ങൾ, ഇവ മനുഷ്യനെ ഒരു വർഗ്ഗമാക്കിത്തീർത്തിട്ടുണ്ടു്. എന്നിരുന്നിട്ടും അവർ ഭിന്നിച്ചു നില്ക്കുന്നതായി കാണുന്നതെന്തേ? മതത്തിന്റെ പേരിൽ, വർഗ്ഗത്തിന്റെ പേരിൽ, പാരമ്പര്യത്തിന്റെ പേരിൽ, കുലമഹിമയുടെ പേരിൽ, ഇങ്ങനെ പലതിന്റെ പേരിലായി മനുഷ്യർ ഭിന്നിച്ചു കഴിയുകയാണല്ലോ ചെയ്യുന്നതു്. രാജ്യാതിർത്തികളും ഭൗതികസാദ്ധ്യതകളുടെ നിലപാടുകളും ഈ ഭിന്നതയെ പ്രോത്സാഹിപ്പിക്കുന്നുണ്ടു്. ഹിന്ദുക്കളുടെയിടയിൽ മാത്രമല്ല, ക്രൈസ്തവരുടെയിടയിൽ മാത്രമല്ല; മുസ്ലീംകളുടെയിടയിൽ മാത്രമല്ല ഈ ഭിന്നത നിലനിന്നുവരുന്നതായി കാണുന്നതു്. ഹൈന്ദവരും ക്രൈസ്തവരും തമ്മിൽ വിവാഹം നടന്നുകൂടാ. ക്രൈസ്തവരും മുസ്ലിംകളും തമ്മിൽ വിവാഹം നടക്കുന്നില്ല. സവർണ്ണനും അവർണ്ണനും തമ്മിൽ വിവാഹം നടന്നിരുന്നില്ല. സവർണ്ണനേയും അവർണ്ണനേയും അകററിനിറുത്തിയ നീതിസമ്പ്രദായത്തെ "ജാതി" എന്ന പേരിൽ വ്യവഹരിക്കുന്നതു് സങ്കുചിതമായിരിക്കും. "ജാതിക്കു അതിലും വ്യാപകമായ ഒരു രൂപവും നിലപാടുമുണ്ടു്. അവർണ്ണനെയും അവർണ്ണനെയും തമ്മിലും, സവർണ്ണനെയും സവർണ്ണനെയും തമ്മിലും, മുസ്ലിമിനെയും മുസ്ലിമിനെയും തമ്മിലും, ക്രിസ്ത്യാനിയെയും ക്രിസ്ത്യാനിയേയും തമ്മിലും അകററിനിറുത്തുന്ന മനുഷ്യശത്രുവാണുജാതി. മുസ്ലിമും മുസ്ലിമും തമ്മിലും, ക്രിസ്ത്യാനിയുംക്രിസ്ത്യാനിയും തമ്മിലും, അവർണ്ണനും അവർണ്ണനും തമ്മിലും, സവർണ്ണനും സവർണ്ണനും തമ്മിലും അടുക്കുന്നതിനെയും കുലപരമായ ബന്ധം സ്ഥാപിക്കുന്നതിനെയും, തറവാടിത്തത്തിന്റെയും പാരമ്പര്യമാഹാത്മ്യത്തിന്റെയുംപേരിൽ തടഞ്ഞുനിറുത്തുന്നതും, മറെറാരു രൂപം കൈക്കൊണ്ടുകൊണ്ടാണെങ്കിലും "ജാതി" തന്നെയാണു്. ഈ ജാതിസമ്പ്രദായത്തെ നശിപ്പിച്ചാലല്ലാതെ മനുഷ്യപുരോഗതി സാദ്ധ്യമല്ല. തന്നിമിത്തം ബഹുമുഖങ്ങളുള്ളതും, മനുഷ്യവംശത്തിന്റെ ശത്രുവായി പ്രവർത്തിക്കുന്നതുംആയ ജാതിസമ്പ്രദായത്തെ ഉപേക്ഷിക്കേണമെന്നും യഥാർത്ഥത്തിൽ മനുഷ്യൻ "ഒരുജാതി"യാണെന്നും ശ്രീനാരായണൻ പ്രഖ്യാപിക്കുകയുണ്ടായി. മനുഷ്യജാതി എന്ന നിലയിൽ ഒരുമിക്കുവാൻ അദ്ദേഹം മനുഷ്യവംശത്തിനു ആഹ്വാനം നൽകി. ഹിന്ദുവും മുസ്ലിമും ക്രിസ്ത്യനും, ബൌദ്ധനും മനുഷ്യനായി ഉയരുന്നതോടൊപ്പം ആ എല്ലാമതങ്ങളുടെയും സത്തയായ ഒരു "മത"വും അവർക്കായി ഉയർന്നുവരും എന്നുള്ളതു തീർച്ചയാണു്. അപ്പോൾ മനുഷ്യൻ, മനുഷ്യനെന്ന ഒരു ജാതിയായി, മനുഷ്യമതത്തെപ്പുണർന്നുകൊണ്ടു് പരമമായ ഒരു ശാസനയ്ക്കു വിധേയരായി കഴിഞ്ഞുകൂടാനിടവരുന്ന ഒരു വ്യവസ്ഥിതിയെയാണു് ശ്രീനാരായണൻ വിഭാവനം ചെയ്യുകയുണ്ടായതെന്നു സിദ്ധമാകുന്നു.

"മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്നു ശ്രീനാരായണൻ പ്രഖ്യാപിച്ചു. മതവും മനുഷ്യനും തമ്മിലുണ്ടായിട്ടുള്ള ആത്മീയവും ഭൗതികവും ആയ ബന്ധങ്ങളെ ചരിത്രത്തിന്റെയും യാഥാർത്ഥ്യത്തിന്റെയും വെളിച്ചത്തിൽ അളന്നു കണക്കാക്കിയതിന്റെ ഒരു ആകെത്തുകയാണു് പ്രസ്തുത പ്രഖ്യാപനം. ആധുനികലോകത്തിൽ, മതങ്ങൾ മതസ്ഥരെസ്സംബന്ധിച്ചിടത്തോളം ഒരു ചെപ്പടിവിദ്യ മാത്രമായിത്തീർന്നിട്ടുണ്ടു്. മതസീമകൾക്കിപ്പുറം കടന്നുനിന്നുകൊണ്ടു മതത്തിന്റെപേരിൽ അവകാശവാദം പുറപ്പെടുവിക്കുന്നവരാണു് മതസ്ഥരെല്ലാംതന്നെ. അമേരിക്കയുടെ ഒരു പടം (map) വരച്ചു്, അതിൽ കയറിനിന്നു പുറത്തിറങ്ങിയശേഷം, ഞാൻ അമേരിക്കയിൽനിന്നാണു് വരുന്നതെന്നു അവകാശവാദം പുറപ്പെടുവിക്കുന്നവരാണു് മതസ്ഥർ. മതം അവരുടെ ജീവിതത്തിൽ ഒരു തരത്തിലുള്ള പ്രേരണകളും ചെലുത്തുന്നില്ല. ആധുനികലോകത്തിന്റെ പ്രാമാണികരായ വക്താക്കളിൽ ഒരാളെന്നു പറയപ്പെടുന്ന പണ്ഡിററു ജവഹർലാൽനെഹ്രു കുറച്ചുമുമ്പു ഇന്ത്യയിലെ ജനങ്ങളോടു പറയുകയുണ്ടായി, "മനുഷ്യൻ ഏതു മതവും അവലംബിച്ചുകൊള്ളട്ടെ; അതിനു വിരോധമില്ല. പക്ഷേ, മനുഷ്യൻ എപ്പോഴും നല്ലവനായിരിക്കണം!"

"മനുഷ്യൻ നന്നായാൽ മതി" എന്നു പറയുമ്പോൾ മനുഷ്യൻ നന്നായിക്കഴിഞ്ഞിട്ടില്ല എന്നു് അർത്ഥമാവുന്നുണ്ടല്ലോ. "മതമേതായാലും" എന്നു പറഞ്ഞതിൽനിന്നു്, മതങ്ങളെല്ലാംതന്നെ പരിശുദ്ധങ്ങളാണെന്നു തെളിയുന്നുമുണ്ടു്. അപ്പോൾ മനുഷ്യന്റെ ആദ്ധ്യാത്മിക വളർച്ചയെയാണു "മനുഷ്യൻ നന്നായാൽ മതി" എന്ന തത്ത്വം പ്രതിനിധാനം ചെയ്യുന്നതെന്നു വിചാരിച്ചുകൂടാ. മനുഷ്യന്റെ സാമ്പത്തികവും സാമൂഹ്യവും സാംസ്കാരികവുമായ ഉയർച്ചകളെയാണു അതു സൂചിപ്പിക്കുന്നതു്. പക്ഷേ, ഭൗതികമായ ഏതു ചലനത്തിന്റെയും പശ്ചാത്തലം അന്തഃപ്രചോദനമായിരിക്കണമെന്നു അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടു്. അതുകൊണ്ടാണു് "മതമേതായാലും" എന്നു് അദ്ദേഹം പ്രസ്താവിച്ചിട്ടുള്ളതു്.

ആത്മീയതയ്ക്കു പരിഗണന നൽകാത്ത പരിപാടികൾ മനുഷ്യന്റെ അഭ്യുന്നതിക്കു സഹായകമാകുമെന്നു ശ്രീനാരായണൻ വിശ്വസിക്കുന്നില്ല. മനുഷ്യത്വത്തിന്റെ വീക്ഷണകോണിൽക്കൂടി മനുഷ്യസമുദായത്തിന്റെ ഭാവിയെക്കുറിച്ചു ചിന്തിച്ച ആരുംതന്നെ വിശ്വസിക്കുന്നില്ല. മഹാകവി കുമാരനാശാൻ പാടുന്നു:—

"വിശ്വാസമല്ലോ വിളക്കു മനുഷ്യനു
വിശ്വാസം ജീവസർവ്വസ്വമല്ലോ."

ശ്രീനാരായണൻ അദ്ദേഹത്തിന്റെ സന്ദേശങ്ങളിലും തത്ത്വങ്ങളിലും പ്രായോഗികതയുടെ വെളിച്ചം

വീശുന്ന ഒരു പരിപാടി ആസൂത്രണം ചെയ്തിട്ടുണ്ട്. പരിപാടിയില്ലാത്ത തത്ത്വസംഹിതകൾ കേവലം പരാജയങ്ങളായിരിക്കുമല്ലോ.

"അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്റെ സുഖത്തിനായ്‌വരേണം."

സ്ഥിതിസമത്വവാദം ഏതൊരു ലക്ഷ്യത്തെ ഉന്നംവച്ചുകൊണ്ടു മുന്നേറിക്കൊണ്ടിരിക്കുന്നുവോ, ആ മഹത്തായ ലക്ഷ്യത്തിലാണു ശ്രീനാരായണൻ നിലയുറപ്പിച്ചിട്ടുള്ളതെന്നു പറയാം.

മഹാത്മാ ഗാന്ധി അദ്ദേഹത്തിന്റെ ആത്മകഥയുടെ മുഖവുരയിൽ ഒരിടത്ത് ഇങ്ങിനെ പറഞ്ഞിട്ടുണ്ട്:—

"ആവശ്യങ്ങൾ ആവുന്നത്ര കുറച്ചു അന്യർക്കനുഭവിക്കാനാവാത്തതൊന്നും താൻ അനുഭവിക്കാൻ കൊതിക്കാതെ ത്യാഗാത്മകമായി, ഈശ്വരോന്മുഖമായി ശുശ്രൂഷാപരമായി ജീവിക്കാനേ മനുഷ്യനു അധികാരമുള്ളൂ......."

സന്താനങ്ങളുടെയും സംസ്കാരങ്ങളുടെയും സമുദായങ്ങളുടെയുംമേൽ ആധിപത്യം പുലർത്തുന്ന സ്വാർത്ഥലോലുപരായ വൈശ്രവണന്മാർ ഈ പരിപാടി അംഗീകരിച്ചെങ്കിൽ! ഹൃദയം മരവിച്ചുപോയ, ഉൽബുദ്ധത നശിച്ചുപോയ, ഉത്സാഹം മുരടിച്ചുപോയ, ആത്മാവുറങ്ങിപ്പോയ കർഷകരും പാവങ്ങളായ തൊഴിലാളികളും ഈ സന്ദേശം ശ്രവിച്ചെങ്കിൽ! ഹാ, മനുഷ്യരുടെ ഒരു പുതിയ ലോകം എത്ര വേഗം ഉയൻവന്നേനെ!

ശ്രീനാരായണനിൽ ഒരു സാഹിത്യപ്രസ്ഥാനം കൂടി കുടിയിരിക്കുന്നുണ്ട്. ആധുനികസാഹിത്യപ്രവണതകളുടെ വെളിച്ചത്തിൽ അതും പരിശോധിക്കപ്പെടേണ്ടതാകുന്നു. പക്ഷേ, അതു് ഈ ഉപന്യാസത്തെ സംബന്ധിച്ചിടത്തോളം ഒഴിച്ചുവിടുവാൻ പാടില്ലാത്തതാണെന്നു തോന്നുന്നില്ല. സ്ഥലദൌർല്ലഭ്യം ആ കൃത്യനിർവ്വഹണത്തിന്നു് അനുകൂലമല്ലതാനും. ഒരു സംഗതി പറയാം. ആധുനിക മതസാഹിത്യത്തിന്നു ശ്രീനാരായണൻ നൽകീട്ടുള്ള സംഭാവന അനർഘവും ആദ്ധ്യാത്മിക ചിന്താലോകത്തിൽ അദ്ദേഹം വരുത്തീട്ടുള്ള പരിവർത്തനം സ്തുത്യർഹവുമത്രേ.

ചുരുക്കിപ്പറഞ്ഞാൽ മനുഷ്യസമൂഹത്തിന്റെ സാമ്പത്തികവും സാംസ്കാരികവും ആയ പുരോഗതികളെ ലക്ഷ്യം വെച്ചുകൊണ്ടു പ്രവർത്തിക്കുന്ന പ്രവണതകളുടെ "ഒരു" മോഹനസമ്മേളനമാണു് ശ്രീനാരായണൻ അഥവാ അദ്ദേഹം അവതരിപ്പിച്ച പ്രവണത എന്നു പറയാം. അതു മതങ്ങളുടേതല്ല, രാഷ്ട്രീയകക്ഷികളുടേതല്ല, ശാസ്ത്രവാദികളുടേതല്ല; മനുഷ്യരുടെതാണ്—മനുഷ്യരുടെതുമാത്രം.



# THE RELIGIOUS OUTLOOK OF THE GURU.

(T. V.)

THE recognition of the One which knows no second has been known to the ancient philosophers of India under the familiar name of 'Adwaita'. Adwaita stands for the Principle of Unity. It stands for Solidarity in practical life and for that Supreme Synthesis which is the goal of philosophical Idealism. This is the subject matter of Vedanta. This monistic viewpoint has had many able exponents in the East and in the West. Samkara and Vivekananda, Kant and Hegel are unmistakable Vedantins.

If one is asked to state in one sentence what the Guru's religious attitude was, the safest and the most fitting reply would be that he was a Vedantin; but one who has had sufficient contact with the Guru will soon concede that he was no more Vedantin in the ordinary sense of the word. He was a Vedantin whose Advaitic vision was being translated every minute of his life into channels that were beneficial to his fellow men. While he lived mentally withdrawn from worldly affairs he kept himself alive to the needs of the people. In his case his meditation helped his social work and his contact with the people made quality of his *Tapas* all the more stern. He combined serenity of inner life with a rare capacity to turn out a large amount of useful work for the people with whom he came into contact.

We very often see how Vedantism and Advaitism are excuses and cloaks with which inferior spirits clothe their weakness. Advaitism is often seen also in the form of a momentary exaltation connected with chants or prayers. At other times it is an extacy that is short-lived from which the spirit shoots downwards to reach the dull level of common human life. As the Guru himself once said, the Pundit who is eloquent about the omnipresence of Brahma can often be silenced by the effect of a silver coin placed in his hand. His eloquent exaltation vanishes and he would wend his way home an ordinary man.

The Guru's Advaitism was not confined to the perceptual world alone. While he seemed to agree with Samkara in his arguments in favour of the supreme intellectual Monism, his divergence with this teacher became more marked when it came to applied Vedanta. The Great Budha is the case where the applied aspect of Vedanta prevails, at the expense of purely intellectual and idealistic aspect of it. The Budhist is consequently even reputed to be an Atheist. The high pedestal that the Vedantins would give to God the Boudhists would reserve for an abstract concept more rational and ethical which they name 'Dharma'. Between the purely intellectual idealism of the ordinary Vedantins and the supposed atheistic tendencies of the ordinary Buddhist is to be located the true place of the Guru. According to the scheme of reality which was the Guru's life here, and life hereafter, were not disjunct but formed part of a whole in which the objective and the perceptual worlds had their places.

He himself formulated his programme of action in clear terms. He said first of all, that there was 'one God for mankind'. This God according to him was a Direction of Good, a Principle of Life, an Ideal or Goal. It was the source of Light and of Love. This concept of God was not according to him un-interchangeable with the Buddhistic idea of *Dharma*. In fact both were identical. There was no room for atheism as long as the path of righteousness was trod.

'One Religion for Mankind' was the next item in his programme of action. When the true direction of Righteousness dawns, then the apparent divergences in religions melt and mingle. The ten commandments would cover the same place as that of the Ashtanga Marga. Ritualistic distinctions would dwindle into insignificance, and in through the distinctions shall become evident the essential Unity of Religions. This attitude helps the solidarity of humanity and promotes peace among them.

Nor did the Advaitism of the Guru stop with Religion. It came down to more concrete levels of human life and relations. He would see men recognize temples that he asked the villages here and there to put up. Instead of the temple walls enclosing darkness, dirt and immorality, he would have open places where everything could be seen to be above board. Excessive ritual was abolished.

More than a hundred such institutions have been consecrated during the life of the Guru. This is a significant sign of the emancipation of the masses in South India and Sri Narayana Guru was the pioneer in this field. These institutions are every day growing to be centres of social, economic, educational and religious regeneration of the masses in South India.

# ശ്രീനാരായണന്റെ ഗുരുമതം

— കെ. വി. എൻ. ഗുരുക്കൾ, തലശ്ശേരി —

അഭിപ്രായോ മതം നാമ
മഹതാം തത്വവേദിനാം
മതസ്യ സാരഃ സർവ്വോപി
വാക്യവൈചിത്ര്യഭൂഷിതഃ

(ശ്രീനാരായണധർമ്മം)

മഹാത്മാരായ തത്വവേദികളുടെ അഭിപ്രായമാണ് മതം. എന്നാൽ മതതത്വങ്ങൾ വാക്യവൈചിത്ര്യഭൂഷിതങ്ങളുമാണ് എന്നർത്ഥം. വിചാരസുന്ദരങ്ങളായ മതതത്വങ്ങളെ അലങ്കാരവൈചിത്ര്യങ്ങളാലും അവരവരുടെ പാണ്ഡിത്യപ്രസരത്തിനനുസരിച്ചും പല പ്രകാരത്തിൽ തിരിച്ചും മറിച്ചും ഭൂഷിപ്പിച്ച് പ്രൌഢതരങ്ങളാക്കി മാററിയിരിക്കുകയാണ്. ത്രിഗുണാത്മികയായ പ്രകൃതി പരമമായ നിത്യവസ്തുവിന്റെ വെളിച്ചത്തിൽ പ്രവർത്തിച്ചു പ്രപഞ്ചത്തിലെ നാനാവിധ വൈചിത്ര്യങ്ങളെയും ഉല്പാദനംചെയ്യുന്നുവെന്നുള്ളത് ഒരു പരമമായ തത്വമത്രേ. ഈ തത്വത്തെ "അജാമേകാം ലോഹിതശുക്ലകൃഷ്ണാം ബഹ്വീഃ പ്രജാഃ സൃജമാനാം സരൂപാ അജോ ഹ്യേകോ ജുഷമാണോനുശേതേ" എന്നിങ്ങനെ വൈദികഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്നു. അതിനെത്തന്നെ സാംഖ്യൻ:—

ത്രിഗുണമവിവേകിവിഷയഃ
സാമാന്യമചേതനം പ്രസവധർമ്മി
വ്യക്തം തഥാ പ്രധാനം ത-
ദ്വിപരീതസ്തഥാ ച പുമാൻ.

എന്നിങ്ങനെ വ്യപദേശിക്കുന്നു. ആദ്യത്തെ വൈദികവാക്യത്തിൽ ലളിതമായ ആ ആശയത്തെ മിസ്റ്റിക് സാഹിത്യത്തിന്റെ കരുവിൽ വാർത്തെടുത്തു ദുരൂഹമാക്കിത്തീർത്തിരിക്കയാൽ വാക്യവൈചിത്ര്യഭൂഷിതമായിരിക്കുന്നു. ഇപ്രകാരം പരമപുരുഷാർത്ഥമായ മുക്തിയെ ദാർശനികന്മാർ പരസ്പരഭിന്നമായ വചോധാരയാൽ ദുരൂഹമാക്കിത്തീർത്തിരിക്കുന്നു. ഏകമായ അർത്ഥത്തെ അവരുടെ വാക്യവൈചിത്ര്യം എങ്ങിനെ ഭേദിപ്പിക്കുകയും സന്ദിഗ്ദ്ധമാക്കുകയും ചെയ്യുന്നുവെന്നു നോക്കുക. സ്വർഗ്ഗപ്രാപ്തിയാണ് പരമപുരുഷാർത്ഥമെന്നു മീമാംസകന്മാർ അഭിപ്രായപ്പെടുമ്പോൾ "അവിദ്യാ തൽകാര്യനിവൃത്തിപൂർവ്വകഃ പരമാനന്ദബ്രഹ്മപ്രാപ്തിഃ" എന്നു ബ്രഹ്മാത്മൈക്യരൂപമായ ഒരു ലയമാണെന്നു വേദാന്തികൾ പറയുന്നു. അതേ അവസരത്തിൽ "ഏകവിംശതിദുഃഖധ്വംസ"മാണ് അതെന്നു ന്യായശാസ്ത്രം അനുശാസിക്കുന്നു. എന്നാൽ സാംഖ്യനാകട്ടെ അതു ദുഃഖത്രയാത്യന്തനിരാസമാണെന്നു പറയുന്നു. ചാർവ്വാകാചാര്യൻ അംഗനാലിംഗനാദിജന്യമായ സുഖമല്ലാതെ മറെറാന്നുമല്ല, അതെന്നും പറയുന്നു. ഇങ്ങിനെ മതതത്വങ്ങൾ മുഴുവനും തന്നെ പ്രവാചകന്മാരുടെയും ആചാര്യന്മാരുടെയും വചോധാരയിൽക്കൂടിയും യുക്തിസരണിയിൽക്കൂടിയും കടന്നുപോരുമ്പോഴേയ്ക്കും അവയുടെ ആകൃതിയും പ്രകൃതിയും മാറി അവതന്നെ മററു ചിലതായി മാറിപ്പോകുന്നു. മതതത്വങ്ങളുടെ ഇപ്രകാരമുള്ള പ്രതിപാദനത്തിൽ ദ്യോത്യമായ അന്യഥാകരണംകൊണ്ടു് ഒരേ ഗുരുവിന്റെ അനുയായികൾതന്നെ പല ശാഖകളായിപ്പിരിഞ്ഞു് അന്യോന്യം കലഹിക്കുന്നു. യോഗാചാരന്മാർ, വൈഭാഷികന്മാർ, സൗത്രാന്തികന്മാർ, മാദ്ധ്യമികന്മാർ എന്നിങ്ങനെ ബുദ്ധശിഷ്യന്മാർ നാലു തരക്കാരായിത്തീർന്നതു് ഇങ്ങിനെയാണ്.

ഭിന്നമാർഗ്ഗങ്ങളോടും ഭിന്നഭിന്നങ്ങളായ ആചാരങ്ങളോടുംകൂടിയ മതങ്ങൾ മുഴുവനും സൂക്ഷ്മമായി നിരീക്ഷണം ചെയ്യുമ്പോൾ ഏതോ ഒരു പ്രത്യേകപ്രാപ്യസ്ഥാനത്തെമാത്രം അനുസരിച്ചു പ്രവൃത്തിക്കുന്നതായി കാണാം. ഉപനയനവും, ജ്ഞാനസ്നാനവും സുന്നത്തും മൂന്നു പ്രധാനമതങ്ങളിലുള്ള ഭിന്നാനുഷ്ഠാനങ്ങളോ, ഭിന്നാചാരങ്ങളോ ആണെങ്കിൽ തന്നിർമ്മാതാക്കൾ അഥവാ അനുശാസിതാക്കൾ, ഏതൊരുദ്ദേശ്യത്തെ മുൻനിർത്തി അവയെ അങ്ങിനെ നിബന്ധിച്ചുവെന്നറിയുമ്പോൾ മാത്രമേ അവയുടെ പ്രാപ്യത്തിന്റെ ഐക്യം മനസ്സിലാവുകയുള്ളൂ. പല പർവ്വതങ്ങളിൽനിന്നും ഭിന്നഭിന്നങ്ങളായ മാർഗ്ഗങ്ങളിൽക്കൂടിയും ചരിവുകളിൽക്കൂടിയും നിർമ്മലവും മലീമസവുമായിരിക്കുന്ന ചാലുകളിൽക്കൂടിയും നിമ്നവും ഉന്നതവുമായിരിക്കുന്ന പ്രാന്തങ്ങളിൽക്കൂടിയും ഒഴുകിവരുന്ന നദികളെല്ലാം മഹാസമുദ്രത്തിൽ ചെന്നുചേർന്നു വിശ്രാന്തിയടയുംപോലെയാണ് ആചാരമുറകൾ ഭിന്നങ്ങളാണെങ്കിലും അവ ഏകനായ ഈശ്വരനെ അഭിമുഖീകരിച്ചു പ്രവർത്തിക്കുന്നതെന്നു ശ്രീനാരായണൻ ഉൽഘോഷിക്കുന്നു.

'പലമതസാരവുമേകം' എന്നു ആത്മോപദേശശതകത്തിൽ പറഞ്ഞതും ഇതേ അർത്ഥത്തെ ദ്യോതിപ്പിക്കുവാൻവേണ്ടിയാണ്. മനുഷ്യന്റെ പരിപൂർണ്ണ

തയ്ക്കുവേണ്ടി ആത്മോന്മുഖമായ മാർഗ്ഗത്തിൽക്കൂടി പ്രവർത്തിച്ചുപോരുന്ന ഭിന്നമതങ്ങൾ പ്രഥമദൃഷ്ടിയിൽ വ്യത്യസ്തങ്ങളാണെന്നു തോന്നുമെങ്കിലും അവയെല്ലാം ഭിന്നമാർഗ്ഗങ്ങളിൽക്കൂടി ഒഴുകിവരുന്ന നദികൾ മഹാസമുദ്രത്തിൽചെന്നു വിലയംപ്രാപിക്കുംപോലെ അവയുടെ പരമോദ്ദേശ്യത്തെ ഏകത്വത്തിൽ പര്യവസാനിപ്പിക്കുന്നു. ഹൈന്ദവധർമ്മത്തെ അനുശാസിക്കുന്ന ഉപനിഷത്തുക്കൾക്കുതന്നെ അവയുടെ പ്രതിപാദനശൈലികളിൽ വലിയ വ്യത്യാസം കാണുന്നുണ്ടു്. ഷഡ്ദർശനങ്ങളുടെ കഥ അതിലുംവിചിത്രമാകുന്നു. പ്രധാനമായ അവയിലെ പ്രതിപാദ്യം ഒന്നുതന്നെയാണെന്നു വിചാരശീലനായ ഒരാൾക്കു തോന്നാമെങ്കിലും അവയുടെ പ്രതിപാദനം വിഭിന്നരീതിയിലാണു്. ആസ്തികദർശനങ്ങൾതന്നെ ഈശ്വരനെ പലപ്രകാരത്തിൽ വിശേഷിപ്പിക്കുന്നു. ഈശ്വരനെക്കുറിച്ചു കർത്താവെന്നു നൈയ്യായികന്മാരും, വൈശേഷികന്മാരും പറയുമ്പോൾ "പുരുഷൻ"എന്നു് സാംഖ്യൻ നാമകരണം ചെയ്യുന്നു. അതേസമയത്തു് "ബ്രഹ്മ"മെന്നു വേദാന്തി നിഗമനംചെയ്യുന്നു. ഇങ്ങിനെ ജഗൽകാരണനായ ഈശ്വരനെക്കുറിച്ചുതന്നെ മതാചാര്യന്മാരുടെ പ്രതിപാദനം പലതായിരിക്കുന്നതുപോലെ ജഗത്തിനെക്കുറിച്ചും ജഗൽകാരണത്തെക്കുറിച്ചും വിഭിന്നസരണികളാണു് അവർ സ്വീകരിച്ചിട്ടുള്ളതു്. ഒരു നൈയ്യായികനോ വൈശേഷികനോ ഒരു മൺപാത്രംകണ്ടെങ്കിൽ അവർ പറയും അതു് അവയവങ്ങളിൽനിന്നെല്ലാം ഭിന്നമായ ഒരവയവിമാത്രമാണെന്നു്. ആർഹതന്മാർ, അതൊരുവിധത്തിൽ ഉണ്ടെന്നു സമ്മതിക്കാമെങ്കിലും മറ്റൊരുതരത്തിൽ അങ്ങിനെയൊന്നവിടെയില്ലെന്നും പറയും. സാംഖ്യൻ അതിനെ ത്രിഗുണങ്ങളുടെ സമ്മേളനമാണെന്നു പറയും. ഒരു വേദാന്തിയാകട്ടെ, അതു വെറുമൊരു പരമാണുപുഞ്ജമാണെന്നു ഘോഷിക്കും. മായാവാദി പറയും, അതു മൺപാത്രമാണെന്നു ഒരു വെറും തോന്നൽമാത്രമാണു്; വാസ്തവത്തിൽ അവിടെ അങ്ങിനെ ഒന്നില്ല; എന്നു്. ഒരേഒരു മൺപാത്രത്തെസ്സംബന്ധിച്ചുതന്നെ മതദ്രഷ്ടാക്കൾ നമ്മുടെ ജിജ്ഞാസയെ എവിടേക്കെല്ലാം ആനയിച്ചു കഷ്ടപ്പെടുത്തുന്നു. നാം കൺമുന്നിൽ കാണുന്ന പാത്രം അവിടെയില്ലെന്നു ആപ്തന്മാരായ തത്വദർശികൾ പറയുമ്പോൾ നമുക്കു ആശ്ചര്യംതോന്നുന്നില്ലേ? ഇങ്ങിനെ ഏകമായ സത്യത്തെ പ്രതിപാദിക്കുമ്പോൾ ആചാര്യന്മാർ പരസ്പരഭിന്നങ്ങളായ മാർഗ്ഗങ്ങളെ അവലംബിച്ചതിന്നു അവരുടെ ജ്ഞാനവൈചിത്ര്യമാണു് കാരണമെന്നു ശ്രീനാരായണൻ നമ്മോടു പറയുന്നു. ഓരോ വസ്തുവിനേയും അവരവരുടെ ജ്ഞാനവൈചിത്ര്യത്തിന്നനുസരിച്ചു് ഓരോ വീക്ഷണകോണിൽക്കൂടി അവർ പ്രത്യേകം പ്രത്യേകം നോക്കിക്കാണുന്നു. അതിന്നനുസരിച്ചു അവർ അതിനെ വർണ്ണിക്കുന്നു. വർണ്ണനാത്മകമായ ആ വഴികൾ മാത്രമേ മാറീട്ടുള്ളുവെന്നും അവയുടെ പ്രാപ്യം ഒന്നാണെന്നും ആചാര്യൻ അനുശാസിക്കുന്നു.

മതോപദേഷ്ടാക്കളും ഉപദേശശൈലികളും പരസ്പരഭിന്നങ്ങളാണെങ്കിലും അവയെല്ലാം ഐശ്വരമായ സത്താവിശേഷത്തെ അഭിമുഖീകരിക്കുന്നവയും ഒരേഒരു പ്രാപ്യസ്ഥാനത്തെ നിർദ്ദേശിക്കുന്നവയും ഒരേ പ്രയോജനത്തെക്കുറിക്കുന്നവയുമാകയാൽ മതം ഒന്നുമാത്രമേയുള്ളൂ എന്നുപറയുന്നതിൽ അസാംഗത്യമില്ല. സേശ്വരസിദ്ധാന്തത്തിൽ അടിയുറച്ച മതം എന്നാണിവിടെ മതശബ്ദത്തിന്റെ വാച്യാർത്ഥം. ചാർവാകം, ബാർഹസ്പത്യം, മീമാംസകം, ബൌദ്ധം മുതലായ മതങ്ങൾ ഈശ്വരനെ നിരസിക്കുന്നുണ്ടു്. അവയെക്കുറിച്ചു ഇവിടെ വിവക്ഷയില്ല. എന്നിരുന്നാലും മേൽപറഞ്ഞ മതങ്ങളുടെ പ്രാപ്യവും ഉദ്ദേശ്യവും ഒന്നുതന്നെയാകയാൽ ആചാര്യൻ ഉപദേശിക്കുന്ന ഐക്യശബ്ദത്തിൽ അവയും അന്തർഭവിക്കുന്നു എന്നൊരു വിശേഷമുണ്ടു്.

വൈദികന്മാർ വേദാദ്ധ്യയനത്തെ അനുശാസിക്കുന്നതും, പാതഞ്ജലന്മാർ യോഗമുറയെ ഉപദേശിക്കുന്നതും, ബൌദ്ധന്മാർ അഷ്ടാംഗമാർഗ്ഗത്തെയും പഞ്ചശീലത്തെയും പ്രചരിപ്പിക്കുന്നതും, സനാതനബ്രാഹ്മണൻ ഗായത്രി ജപിക്കുന്നതും, വാമമാർഗ്ഗികൾ പഞ്ചമകാരത്തെ അനുസന്ധാനംചെയ്യുന്നതും, ഐസ്ലാമികൻ ദിനംപ്രതി അഞ്ചുപ്രാവശ്യം മക്കയ്ക്കഭിമുഖമായി നിസ്കരിക്കുന്നതും, ക്രൈസ്തവൻ മെഴുകുതിരി കത്തിച്ചു പ്രാർത്ഥന നടത്തുന്നതും, ഹിന്ദു മണിയടിച്ചു പൂജചെയ്യുന്നതും, ചാർവാകശിഷ്യന്മാർ കടംവാങ്ങീട്ടെങ്കിലും നെയ്യു് കൂട്ടുന്നതും, ഭൌതികസമഷ്ടിവാദി ഉല്പാദനോപകരണങ്ങൾ പൊതുസ്വത്താക്കി മാറ്റുന്നതും ഒരേ ഒരുദ്ദേശ്യത്തെ പുരസ്കരിച്ചു മാത്രമാണു്; സുഖത്തിന്നുവേണ്ടി.

"അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു"

എന്നുതന്നെ. പ്രതിബന്ധങ്ങളെ തട്ടിനീക്കി ഓരോ വ്യക്തിക്കും മുന്നോട്ടുപോകുവാനും, നിത്യസുന്ദരവും, ശാന്തവും, ചേതോമോഹനവും, ആനന്ദമയവുമായ പ്രാപ്യസ്ഥാനത്തെ അഭിമുഖീകരിച്ചു പ്രവർത്തിക്കുവാൻ സഹായിക്കുകയാണു് ഓരോ മതശാഖയുടെയും അനുഷ്ഠാനമാർഗ്ഗത്തിന്റെയും ചുമതല. അതതു ധർമ്മവ്യൂഹത്തിന്റെ അനുയായികൾ അങ്ങിനെ ബലമായി വിശ്വസിക്കുന്നു. മതമയക്കത്തിൽനിന്നെല്ലാം മുക്തനായ ഒരു മഹാത്മാവിന്നു, തൽക്കാലത്തേക്കെങ്കിലും ഒരു മതത്തിലും പെടാത്തനിലയിൽ അവയിൽനിന്നെല്ലാം വിട്ടുനിന്നു്, എല്ലാററിനേയും ഒരേനിലയിൽ വീക്ഷിച്ചാൽമാത്രമേ, പ്രധാനമായ ഭാഗത്തിൽ അവയുടെയെല്ലാം സാരം ഒന്നാണെന്നു മനസ്സിലാക്കുവാൻ

സാധിക്കയുള്ളു. ഉദ്ദേശ്യമെന്നും പ്രയോജനമെന്നുമുള്ള രണ്ടു മാനദണ്ഡംകൊണ്ടളന്നുനോക്കിയാൽ എല്ലാററിനേയും ഒന്നായിക്കാണ്മാൻ സാധിക്കും.

മഹമ്മദീയർ അല്ലാഹുവിന്റെ പരമസത്തയിൽനിന്നു ഭിന്നമായി യാതൊന്നുംതന്നെ ദർശിക്കുന്നില്ല. "അല്ലാഹുഅക്ബർ" എന്ന മന്ത്രോച്ചാരണത്തിൽ അവർ തനിയേ ലയിച്ചുപോകുന്നു. ക്രിസ്തുമതക്കാരാകട്ടെ ക്രിസ്തു ദൈവപുത്രനും അവരുടെ അദ്വിതീയനായ പ്രവാചകനുമാണെന്നു വാദിക്കുന്നതിനോടൊപ്പം ക്രിസ്തുവിൽനിന്നും മീതെയായി യഹോവയായ ദൈവത്തിൽ വിശ്വാസമർപ്പിക്കുന്നു. ജൈനന്മാരും ബൌദ്ധന്മാരും ഈശ്വരനെ പ്രത്യക്ഷമായി വിശ്വസിക്കുന്നില്ലെങ്കിലും അവരുടെ സപ്തഭംഗീനയം, അഷ്ടാംഗമാർഗ്ഗം മുതലായ ഉപദേശങ്ങളിൽ അന്തർഭവിച്ച ദേഹോച്ഛേദമാകുന്ന പരനിർവ്വാണം വിജ്ഞാനൈശ്വര്യവീര്യാദി വിളനിലമായ ഒരു സമതലത്തെ അഭിമുഖീകരിച്ചു പ്രവർത്തിക്കുന്നതിനാൽ പരോക്ഷമായിട്ടെങ്കിലും അവർ ഐശ്വരമായ സത്താവിശേഷത്തെ അനുവദിക്കുന്നുണ്ടെന്നു കാണാം. ഈ ഭിന്നമതസ്ഥന്മാരുടെയെല്ലാം ഭിന്നമാർഗ്ഗങ്ങൾ ഏതു ശൃംഗാടകത്തിൽ വച്ചു സമ്മേളിക്കുന്നുവെന്നുള്ളതാണു മനസ്സിലാക്കേണ്ടതു്. ലോകത്തിൽ ഏതു മതത്തെ അനുസരിക്കുന്നവരായാലുംശരി അവരുടെയെല്ലാം അവിശ്രാന്തമായ പരിശ്രമവും ഉദ്ദേശ്യവും മതം ഒന്നാണെന്നു നിർദ്ധാരണംചെയ്യാനും സംസ്ഥാപനംചെയ്യാനുംവേണ്ടിയാണു്. ഈ നിർദ്ധാരണത്തിലുള്ള പ്രേരകം, അവനവന്റെ വിശ്വാസപ്രമാണമായ മതംമാത്രം സനാതനമെന്നും സത്യമെന്നും മററുള്ളവയെല്ലാം മിഥ്യയെന്നും കൃത്രിമമെന്നുംഉള്ള ബോധമാകുന്നു. പരിതഃപ്രവൃത്തങ്ങളായ പ്രപഞ്ചസംവിധാനങ്ങളോടു ഓരോ മനുഷ്യനുമുള്ള പ്രജ്ഞാപൂർവ്വകവും രാഗരഞ്ജിതവും അച്ഛേദ്യവുമായ ബന്ധവിശേഷമാണു് മതമെന്നതിലുള്ള വിശേഷം. ഭിന്നഭിന്നമതങ്ങളിൽ ആസക്തിയുള്ള ഓരോആളോടും മതകാര്യത്തെക്കുറിച്ചു ചോദിച്ചാൽ അയാൾ പറയും:—മുക്തിയോ, സ്വർഗ്ഗമോ, കൈവല്യമോ എന്തുതന്നെയായാലും അങ്ങിനെയുള്ള പരമമായ പ്രാപ്യസ്ഥാനത്തെത്തുവാൻ ഞാൻ വിശ്വസിക്കുന്നമാർഗ്ഗംമാത്രമേ ഉപകരിക്കൂ—എന്നു്. ഈ അഭിപ്രായത്തിൽനിന്നാണു് മതകലഹങ്ങൾ മുഴുവനും രൂപമെടുക്കുന്നതു്.

> "ഏകമേവ മതം തേഷാം
> നാത്ര പക്ഷദ്വയം മതം"

എന്നു് ശ്രീനാരായണൻപറഞ്ഞതു് ഈയൊരു സ്വഭാവത്തെ അടിസ്ഥാനപ്പെടുത്തിയാണു്. "തേഷാം മതം ഏക ഏവ"—ഓരോ മതാഭിമാനിയും മററുള്ള മതങ്ങളെ നിരസിച്ചുകൊണ്ടു സ്വമതം ഒന്നുമാത്രമേ കാര്യക്ഷമമാകുന്നുള്ളു എന്നു പറയുന്നതിൽനിന്നും പ്രതീയമാനമാകുന്ന "ഒരു മതം" എന്ന പ്രത്യേകം പര്യാപ്തമായ അഭിപ്രായം എന്നു സാരം. എങ്ങിനെയെന്നോ? "അത്ര പക്ഷദ്വയം മതം ന"—പ്രത്യേകമതാനുയായികൾക്കു് അവരുടെ മതമല്ലാതെ മററൊന്നുകൂടെ ഉണ്ടു് എന്നു വിചാരിക്കുവാൻകൂടി കഴിവില്ലാത്ത നിലയിലുള്ള അഭിപ്രായമാണു് അവരിൽ രൂഢമൂലമായിക്കിടക്കുന്നതു് എന്നർത്ഥം. നൂററിൽചില്വാനം വിഭിന്നമതങ്ങളുടെ അകമ്പടിയോടെനിലകൊള്ളുന്ന ഹിന്ദുമതത്തിൽത്തന്നെ പരസ്പരമത്സരങ്ങൾ ഉണ്ടെന്നിരിക്കേ ഹിന്ദുവിനെ ഐസ്ലാമികനും, ഐസ്ലാമികനെ ക്രൈസ്തവനും, ആക്ഷേപിക്കുന്നതിൽ ആശ്ചര്യമില്ല. ഹിന്ദുമതംതന്നെയായവയോ, ഹിന്ദുമതാചാര്യന്മാരുടെ സ്വതന്ത്രസൃഷ്ടികളായവയോ, ഹിന്ദുമതത്തിൽനിന്നു രുചിഭേദംകൊണ്ടു് വേർവിട്ടു നിന്നവയോ, ഹിന്ദുമതത്തിൽത്തന്നെ ലയിക്കുന്നവയോആയ ചില മതങ്ങളെ നമുക്കൊന്നാരാഞ്ഞുനോക്കാം. അവയെ താഴെപ്പറയുംപ്രകാരം പട്ടികയാക്കാം:—

1. വേദാന്തമതം, 2. യോഗമതം, 3. ചാർവ്വാകമതം, 4. ബൌദ്ധമതം, 5. മാദ്ധ്യമികം, 6. യോഗചാരമതം, 7. സൌത്രാന്തികം, 8 വൈഭാഷികം, 9. ജൈനമതം, 10. ദിഗംബരസിദ്ധാന്തം, 11. ശൈവമതം, 12. വൈഷ്ണവമതം, 13. ശാക്തേയമതം, 14. കാപാലികമതം, 15. കാളാമുഖമതം, 16. പാശുപതമതം, 17. സമയിമതം, 18. പൂർവ്വകൗളം, 19. ഉത്തരകൗളം, 20. മിശ്രകൗളം, 21. പ്രത്യഭിജ്ഞാമതം, 22. രസേശ്വരദർശനം, 23. പൂർണ്ണപ്രജ്ഞമതം, 24. വല്ലഭമതം, 25. മാദ്ധ്വമതം, 26. രാമാനുജമതം, 27. മീമാംസകമതം, 28. താർക്കികമതം, 29, വൈശേഷികമതം, 30. സാംഖ്യമതം, 31. ന്യായമതം, 32. കുമാരിലമതം 33. പാണിനീയമതം, 34. ഭക്തിമീമാംസകം, 35. നിംബാർക്കമതം, 36 ക്രിയായോഗിമതം, 37. രാജവിദ്യാമതം, 38. ശുദ്ധാദ്വൈതം, 39. ഭാസ്കരമതം, 40. ഭിക്ഷുമതം, 41. ഗോസായിമതം, 42. പ്രഭാകരമതം, 43. പൌരാണികമതം, 44. ഏകദണ്ഡിമതം, 45. ത്രിദണ്ഡിമതം, 46. ഐകഭവികമതം, 47. ദീധിതികാരമതം,48. ഉദാസീനമതം, 49. പ്രച്ഛന്നമതം, 50. പ്രകടമതം, 51. ആത്രേയമതം, 52. ഹാരീതമതം, 53. ആപസ്തംബീയമതം, 54. സംവർത്തമതം, 55. ശാംഖമതം, 56. ബാർഹസ്പത്യം, 57. യാജ്ഞവല്ക്യമതം, 58. ആര്യമതം, 59. ബ്രാഹ്മമതം, 60. ബ്രഹ്മവിദ്യാമതം, 61. ആത്മവിദ്യാമതം, 62. ആനന്ദമതം, 63. മനുമതം

ഇങ്ങിനെ ഇനിയും എത്രയോ മതങ്ങൾ അനാദിയായ ഹിന്ദുമതത്തിന്റെ ഛായയിൽ സൈ്വരവിശ്രമം കൊള്ളുകയാണു്. ഇവയ്ക്കെല്ലാംതന്നെ പരസ്പരവൈരുദ്ധ്യവുമുണ്ടു്. അതിൽ ഇവയിൽ വിശ്വ

സിക്കുന്ന പ്രത്യേകവിഭാഗങ്ങളെല്ലാം അന്യോന്യം വെറുക്കുന്നു; ശകാരിക്കുന്നു; ആക്ഷേപിക്കുന്നു. ആര്യമതം അഥവാ ആര്യസമാജം, ബ്രാഹ്മമതം അഥവാ ബ്രഹ്മസമാജം, ആത്മവിദ്യാമതം അഥവാ ആത്മവിദ്യാസംഘം, ആനന്ദമതം അഥവാ ശിവയോഗിമതം—എന്നീ നാലു ശാഖകൾ ഹൈന്ദവാദർശത്തിൻ കീഴിൽ ഇന്നും കേരളത്തിൽ അതതിൻെറ മാഹാത്മ്യത്തെ പുകഴ്ത്തുന്നതിൽനിന്നും ആളുകളെ വശീകരിക്കുന്നതിൽനിന്നും വിരമിച്ചിട്ടില്ല

ഇങ്ങിനെ ലോകത്തിൽ സൗഹാർദ്ദം പുലരുന്നതിന്നു വിലങ്ങടിച്ചുനില്ക്കുന്ന ഈ മതൈക്യഭാവനയെ (തൻെറ മതം ഒന്നുമാത്രം സത്യം എന്ന സംകുചിതവും, വ്യാപ്യവും, പ്രത്യേക പര്യാപ്തവുമായ ഏകത്വചിന്തയെന്നർത്ഥം—അതല്ലാതെ "പലമതസാരവുമേകം" എന്ന വിപുലവും സർവ്വവ്യാപകവുമായ ഏകത്വമല്ല) ശ്രീനാരായണൻ എങ്ങിനെ നിർമ്മാർജ്ജനം ചെയ്യുമോ, ആ സാർവ്വജനീനമായ തത്വം ശ്രീനാരായണമസ്തിഷ്കത്തിൽനിന്നുതന്നെയാണ് ഒന്നാമതായി ലോകരംഗത്തിൽ ചാടിവീണതു്. നോക്കുക:—

സാമാന്യസത്താ സർവ്വേഷാം
മതാനാമനുബന്ധിനീ
ഏകൈവാതോപ്യേകമേവ
മതം യുക്തിചമൽകൃതം.

(ശ്രീനാരായണധർമ്മം)

"എല്ലാ മതങ്ങളെയും അനുബന്ധിച്ചുനില്ക്കുന്ന സാമാന്യസത്ത ഒന്നുമാത്രമാകുന്നു. അതുകൊണ്ടു യുക്തിചമൽകൃതമായിരിക്കുന്ന മതവും ഒന്നാവാനേ തരമുള്ളൂ" എന്നർത്ഥം.

നിത്യവും ഏകവും അതേസമയത്തിൽത്തന്നെ സകലത്തിനേയും സംബന്ധിക്കുന്നതുമായ ഒരു ധർമ്മവിശേഷത്തെ സർവ്വമതങ്ങളും ഏകകണ്ഠമായിഘോഷിക്കുന്നു. സർഗ്ഗമെന്നും, അപവർഗ്ഗമെന്നും, മുക്തിയെന്നും, നിർവ്വാണമെന്നും, പരംപദമെന്നും, അമനസ്കമെന്നും, തുര്യമെന്നും, നിരാലംബമെന്നും പലപ്രകാരത്തിൽ മതാനുയായികളാൽ ഉൽഗാനം ചെയ്യപ്പെടുന്ന അവസ്ഥകളെല്ലാം നിരൂപണാവസ്ഥയിൽ ഒന്നായിക്കാണുന്നപോലെ, ആ വിധം ദശകളുടെയെല്ലാം അധിനാഥനോ, കാരണനോ, അഥവാ സമവായസംബന്ധിയോ ആയ ഒരുപാധിയിൽ വിശ്വാസമർപ്പിക്കുന്നതു ചിന്തിച്ചുനോക്കുമ്പോൾ അതും ഏകമായിത്തന്നെ കാണപ്പെടുന്നു. ആ സാമാന്യസത്തയെയാണ് ആചാര്യൻ സർവ്വമതങ്ങളുടെയും അന്തഃസൂത്രമായ ജീവനായും മൗലികമായ ഘടകമായും ആസൂത്രണംചെയ്യുന്നതു്. സർവ്വമതങ്ങളുടെയും അനുബന്ധിനിയായ സാമാന്യസത്ത ഒന്നാണെന്നുപറഞ്ഞതിൻെറ താല്പര്യവും അതാണ്.

ഓരോ അന്ധനും അവനവൻ തൊട്ടുനോക്കിയ ഭാഗംകൊണ്ടുതന്നെ കൃതാർത്ഥത കൈക്കൊള്ളുകയും തന്മൂലം ലഭിച്ച അന്തഃസംസ്കാരംകൊണ്ട് ആന മുറം പോലെയാണെന്നും, തൂണുപോലെയാണെന്നും, ചുമരുപോലെയാണെന്നും, കുററിച്ചൂലുപോലെയാണെന്നും ഉൽഘോഷണംചെയ്ത ആ രസികൻകഥയെ സ്വാമികൾതന്നെ ആത്മോപദേശശതകത്തിൽ,

"പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ,
പലവിധയുക്തിപറഞ്ഞു പാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം"

എന്ന്, സ്പഷ്ടമായി വിന്യസിച്ചിട്ടുണ്ട്. ഈ കഥയുടെ അനർത്ഥകതയെ ആധാരമാക്കിക്കൊണ്ട് തങ്ങളുടെ വാചാലതയ്ക്കനുസരിച്ചു ആത്മാർത്ഥതയില്ലാത്ത പണ്ഡിതന്മാർ വാസ്തവതത്വത്തെ അപലപിച്ചു ചെയ്യുന്ന വാദമുഖങ്ങളിൽ ഭ്രമിച്ച്, കേവലം അന്ധന്മാരെന്നപോലെ സാധാരണന്മാർ യാഥാർത്ഥ്യത്തിൽനിന്നും വ്യതിചലിച്ചുപോയിട്ടുണ്ട്. "അന്ധേനൈവ നീയമാനോ യഥാന്ധഃ" എന്നും മററും ഉപനിഷത്തുക്കളിൽ ഘോഷിക്കുന്നതും ഈയൊരാശയത്തെത്തന്നെയാകുന്നു.

ഈശ്വരനെയും ഈശ്വരനാമത്തെയും, ഭാവങ്ങളേയും കർമ്മത്തിനേയും കർത്താവിനേയും മററും വെവ്വേറെ രൂപണംചെയ്തു, ഓരോന്നിലും വിശ്വാസമർപ്പിച്ചു, അതിൻെറ ചിരസ്ഥായിത്വത്തിന്നും പ്രതിഷ്ഠയ്ക്കും വേണ്ടി സുദൃഢമായി വാദിച്ചും കലഹിച്ചും കൊണ്ടിരിക്കുന്ന ഒരു ജനസമുദായത്തെയാണ് ശ്രീനാരായണൻ ഈ ഘട്ടത്തിൽ ഭാവനംചെയ്യുന്നതു്. മതകർത്താക്കളും, പ്രവാചകന്മാരും, തത്വദർശികളും അഭിശംസിച്ച മാർഗ്ഗങ്ങൾ പ്രഥമദൃഷ്ടിയിൽ ഭിന്നങ്ങളാണെന്നു തോന്നാതെയല്ല. എന്നാൽ അവരെല്ലാവരും അവരവരുടെ വിചിത്രതരമായ വാദരീതികൊണ്ടു സ്ഫുടീകരിക്കുന്ന അർത്ഥവിശേഷമെന്തെന്നു ചിന്തിക്കുവാൻപോലും വിശേഷബുദ്ധിയില്ലാത്ത സഹജീവികളെക്കുറിച്ച് ശ്രീനാരായണൻ അനുശോചിക്കുന്നു. കർത്താവു ജഗൽകാരണമെന്നു നൈയായികൻ പറയുമ്പോൾ, പുരുഷനാണ് എല്ലാററിന്നും നിമിത്തകാരണനെന്നു സാംഖ്യൻ ഘോഷിക്കുകയായി. കർത്താവെന്നും, പുരുഷനെന്നും രണ്ടാചാര്യന്മാരും നിർവ്വചിച്ചുവിട്ട പരസാമാന്യസത്തയിൽ വല്ല ഐകരൂപ്യവുമുണ്ടോ എന്നു ആരാഞ്ഞുനോക്കുവാൻ തക്ക സൗമനസ്യമുള്ള മനുഷ്യർ കുറഞ്ഞതിലാണ് ശ്രീനാരായണൻ വിലപിക്കുന്നതു്. സമത്വസുന്ദരമായ ഒരു മാനവസമുദായത്തെ സ്വപ്നംകാണുന്ന ഗുരു അതിനെ വിശകലനംചെയ്തുനോക്കുമ്പോൾ അവിടവിടെ കണ്ടെത്തുന്ന കണ്ടകങ്ങളെയാണ് ഇങ്ങിനെ പെറുക്കിയെറിയുവാൻ ശ്രമിക്കുന്നതു്.

ചിരപ്രതിഷ്ഠിതങ്ങളായ മതങ്ങൾ അന്യോന്യം കലഹിച്ചതുകൊണ്ടു ഒന്നുംതന്നെ നശിക്കാൻ പോകുന്നില്ല. അതു് അജയ്യമാണെന്നു ശ്രീനാരായണൻ വിശ്വസിക്കുന്നു. ശ്രീശങ്കരൻ ബുദ്ധമതത്തെ തന്റെ പ്രചണ്ഡവാദസരണിയിൽ നലയിച്ചുകളഞ്ഞു. ബുദ്ധവിഹാരങ്ങളും ബുദ്ധപ്രതിമകളും അപ്രശസ്തങ്ങളാക്കിത്തീർത്തു. ശ്രീശങ്കരൻ അങ്ങിനെ കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തു. കാര്യമെന്തുണ്ടായി? ബുദ്ധമതം ഇന്നും പതിന്മടങ്ങു അനുയായികളോടുകൂടി നിലവിലിരിക്കുന്നു. ഭൂമിയിൽ 200 കോടി ജനസംഖ്യയുള്ളപ്പോൾ 65 കോടിയും ബുദ്ധമതക്കാരാണെന്നു കാനേഷുമാരിക്കണക്കുകൊണ്ടു കാണുന്നു. തിമൂർ, മുഹമ്മദ്ഘോറി, മുഹമ്മദ് തോഗ്ലാക്ക്, അറംഗസീബ്, ഹൈദരാലി മുതലായ മാഹമ്മദചക്രവർത്തികൾ ഹിന്ദുമതത്തെ ബലപ്രയോഗംകൊണ്ടു് അമർത്തിനിർത്താൻ ശ്രമിച്ചു. വീര്യശാലികളായ ആ ചക്രവർത്തികൾ കാലചക്രത്തിന്റെ ചംക്രമണപരിധിയിൽപ്പെട്ടു തരിപ്പണമായിപ്പോയി. ഹിന്ദുമതം ഇന്നും നിലനിന്നുപോരുന്നു. വാദംകൊണ്ടും, ബലപ്രയോഗംകൊണ്ടും വ്യക്തിവശീകരണംകൊണ്ടും മതത്തെ ജയിച്ചേക്കാമെന്നാരും വ്യാമോഹിക്കേണ്ടെന്നു പറയുന്നതു് അതുകൊണ്ടാണു്. ചന്തസ്ഥലങ്ങളിലും ഉത്സവസ്ഥലങ്ങളിലുംവച്ചു് പാതിരിയച്ചന്മാർ ക്രിസ്തുധർമ്മത്തെക്കുറിച്ചു പ്രഭാഷണം നടത്തുമ്പോൾ, ഹൈന്ദവധർമ്മപ്രശാസ്താവായ സനാതനിബ്രാഹ്മണൻ അതിനടുത്തുതന്നെ മറ്റൊരു മേശ വലിച്ചിട്ടു യോഗമുറകളെയും അത്ഭുതസിദ്ധികളെയുംകുറിച്ചു ഗംഭീരമായി പ്രസംഗിക്കുകയായി. കുറെ കഴിയുമ്പോഴേയ്ക്കും പാതിരിയച്ചൻ ഹിന്ദുദേവതകളെ പഴിക്കുകയായി. നമ്മുടെ സനാതനിയാകട്ടെ സൃഷ്ടിക്രമത്തെ അവഹേളിക്കുകയുംചെയ്തു. അവരന്യോന്യം വീരവാദം മുഴക്കി. തമ്മിൽ കലഹമായി. യോഗത്തിൽ കല്ലേറായി; സമരംതന്നെയുമായി; രണ്ടുപേരുടെയും അനുയായികൾ അതിൽ പങ്കെടുത്തു. രക്തപ്പുഴകൾ നാലുപാടും ഒഴുകി. മേൽപറഞ്ഞ രണ്ടു പ്രഭാഷകന്മാരും അവരുടെ അനുചരന്മാരും ഈ ബലപരീക്ഷയിൽ സ്വയം മരിച്ചു. എന്നാൽ അവർ ഏതു കാര്യത്തിനു വേണ്ടി—ഏതു ധർമ്മത്തിനുവേണ്ടി—വഴക്കടിച്ചുവോ, ആ ധർമ്മം നിർബാധമായി, നിരാക്ഷേപമായി അവർക്കുശേഷവും നിലകൊള്ളുന്നു. ഇതുതന്നെയാണു്, ആത്മോപദേശശതകത്തിൽ,

“പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവില;
പരമതവാദിയിതോർത്തിടാതെ പാഴേ
പൊരുതുപൊലിഞ്ഞിടുമെന്നബുദ്ധി വേണം”

ഇങ്ങനെ വിശദീകരിക്കപ്പെട്ടിട്ടുള്ളതു്. മതങ്ങളുടെയെല്ലാം പ്രതിപാദ്യത്തെസ്സംബന്ധിച്ചു് ഐക്യത്തെ ഇങ്ങനെ സാധിപ്പിച്ചതിനുശേഷം, പ്രസ്തുത തത്വത്തെത്തന്നെ മറ്റൊരു യുക്തികൊണ്ടുകൂടി നമുക്കു സമർത്ഥിക്കാൻ സാധിക്കും. ആചാര്യൻ പറയുന്നു:—

“സർവ്വേ ചാത്മസുഖാവാപ്ത്യൈ
പ്രവർത്തന്തേ പ്രവർത്തകം
മതമേവ സമേഷാം ത-
ന്മതമേകം ന സംശയഃ”

(ശ്രീനാരായണധർമ്മം)

എല്ലാവരും ആത്മസുഖസംപ്രാപ്തിക്കുവേണ്ടിത്തന്നെ പ്രവർത്തിക്കുന്നു. എല്ലാവരുടെയും പ്രവർത്തകമായ ഉപാധി മതംതന്നെയുമാകുന്നു. അതു ഹേതുവായിട്ടു് മതം ഒന്നേയുള്ളു—എന്നർത്ഥം.

ജനങ്ങളെ തമ്മിൽത്തല്ലിച്ചു രക്തപ്പുഴയൊഴുക്കിയ ശ്രീമദ്ദയാനന്ദസരസ്വതിമുതലായ ആചാര്യന്മാരെ പരോക്ഷമായെങ്കിലും അപഹസിച്ചുകൊണ്ടു് ശ്രീനാരായണൻ പറയുകയാണു്. “ആത്മസുഖാവാപ്തിക്കുവേണ്ടി എല്ലാവരും പ്രവർത്തിക്കുന്നു”—എന്നു്. ഓരോ മതസ്ഥന്റെയും പ്രവർത്തനത്തെ നാം നിഷ്പക്ഷമായി നിരീക്ഷണംചെയ്യുകയാണെങ്കിൽ നമുക്കു് എളുപ്പത്തിൽ മനസ്സിലാക്കുവാൻസാധിക്കും, അവൻ അവന്റെ സ്വന്തം സംതൃപ്തിക്കുവേണ്ടിയാണു് പ്രവർത്തിക്കുന്നതെന്നു്. മനുഷ്യരുടെ സർവ്വപ്രവർത്തനങ്ങളും സ്വസംതൃപ്തിക്കുവേണ്ടി മാത്രമാകുന്നു.

ശ്രീനാരായണൻ നിർദ്ദേശിക്കുന്ന ഏകമതത്തിന്റെ പ്രമാപകത്വം എങ്ങിനെ? പ്രവർത്തനസഹസ്രങ്ങളിലെ ആത്മസുഖാവാപ്തിയെന്ന ധർമ്മത്തെ സംകുചിതമായ സ്വാർത്ഥികഭാവനയിൽക്കൂടിയല്ല; പ്രവൃത്ത വിശാലമായ വിഭാവനവീഥിയിൽക്കൂടെ കടത്തിവിട്ടാൽ നമുക്കനുഭവപ്പെടാവുന്ന ഒരേഒരു തത്വം ‘സുഖാർത്ഥാഃ സർവ്വഭൂതാനാം മതാഃ സർവ്വാഃ പ്രവൃത്തയഃ’ എന്നല്ലാതെ മറ്റൊന്നുമായിരിക്കുകയില്ല. എന്നാൽ അങ്ങനെ എല്ലാവരേയും ആത്മസംതൃപ്തിയിലേക്കു തിരിപ്പിക്കുന്ന മാർഗ്ഗങ്ങൾ വാസ്തവികമായി ഭിന്നിക്കുന്നുണ്ടെങ്കിൽ എല്ലാവർക്കും അവ സാമുദായികമായും, ചിലപ്പോൾ വ്യക്തിപരമായും സമ്മതമാണു്. നെററിയിൽ ഭസ്മം പൂശുന്നതു എനിക്കും എന്നെ ഉൾക്കൊള്ളുന്ന മഹാസമുദായത്തിന്നും ഇഷ്ടമാണു്. എന്നാൽ ഒരു ക്രൈസ്തവനോ, മഹമ്മദനോ, അതു പുച്ഛമാണു്. അവരെ ഉൾക്കൊള്ളുന്ന മഹാസമുദായത്തിനും അങ്ങിനെതന്നെ. എന്നാൽ ഓരോ ആചാരവും, ആ ആചാരം ഉൾക്കൊള്ളുന്ന മതവും അതിനാൽ വശീകൃതനായ വ്യക്തിക്കും, ആ വ്യക്തിയെ ഉൾക്കൊള്ളുന്ന സമുദായത്തിനും ഹിതവും സംതൃപ്തികരവുമാകുന്നു. അതുകൊണ്ടു മതം ഒന്നുമാത്രമേയുള്ളൂ. സാർവ്വത്രികവും സാർവ്വജനീനവുമായ അതിനെസ്സംബന്ധിച്ചു യാതൊരു സംശയവുമില്ല.

എന്നാൽ ശ്രീനാരായണൻ ഉപദേശിക്കുന്ന 'ഒരു മതം' ഒരു പ്രത്യേകമതമാണെന്നോ, ശ്രീനാരായണാനുയായികൾ ഒരുമതപ്രസ്ഥാനക്കാരാണെന്നോ സംശയിക്കരുതു്. 'ഒരു മതം' എന്നു പറഞ്ഞതുകൊണ്ടു് ശ്രീനാരായണൻ പുതുതായി ഒരു മതവുംകൂടി ആർഷഭാരതത്തിനു കാഴ്ചവെയ്ക്കുകയല്ല ചെയ്തതു്. സർവ്വമതങ്ങളുടേയും മൗലികമായ അടിസ്ഥാനം ആത്മസുഖാവാപ്തിയെന്ന ഒരേ ഒരു അവസ്ഥാവിശേഷമാണെന്നു ശരിയായി ഉൽഘാടനംചെയ്തുകാട്ടുവാനും, അതുകൊണ്ടു മതമാത്സര്യങ്ങളും മതംമാററങ്ങളും അനാവശ്യമാണെന്നും മതപക്ഷപാതികളായ ആചാര്യന്മാരെല്ലാം ചിന്താവിഹീനന്മാരാണെന്നും ഉൽഘോഷണംചെയ്യുക എന്നതാണു് "ഏകമത"സിദ്ധാന്തത്തിൻെറ ആകെക്കൂടിയുള്ള ഉദ്ദേശ്യം.

ആത്മസുഖാവാപ്തിരൂപമായ സാമാന്യസത്ത—സർവ്വമതസ്ഥന്മാരുടെയും അഭിപ്രായങ്ങളെ വെവ്വേറെ പരിശോധിച്ചാൽത്തന്നെയും ഏകമാകയാൽ—അതേ കാരണംകൊണ്ടുതന്നെ തൽപ്രതിപാദകങ്ങളായ മതങ്ങൾക്കുള്ള അനപലപനീയമായ വിശേഷം—ഐകരൂപ്യം എന്നുള്ളതുതന്നെയാണു്. ഇവിടെ ആത്മസുഖപ്രാപ്തിക്കും മതങ്ങൾക്കുമുള്ള പ്രതിപാദ്യപ്രതിപാദകഭാവമാണു് ഏകത്വമെന്ന അവതമ്മിലുള്ള വിശേഷത്തെ അഭിമുഖീകരിച്ചു പ്രവർത്തിക്കുന്നതു്.

ഇതേസംഗതിയെ നമുക്കു ഭഗവദ്ഗീതയെ അടിസ്ഥാനപ്പെടുത്തിയും ഉപപാദിച്ചുനോക്കാം:—

ശ്രീനാരായണൻ പറയുന്നു:—

"മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ! സർവ്വശഃ ।"
ഇതി ഗീതാവചോപ്യത്ര
മതേ പ്രാമാണ്യമർഹതി ॥
(ശ്രീനാരായണധർമ്മം)

"അല്ലയോ പാർത്ഥ! മനുഷ്യർ എല്ലാപ്രകാരത്തിലും എൻെറ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കുന്നു" മതവിഷയത്തിൽ ഈ ഗീതാവാക്യംതന്നെ പ്രാമാണ്യമർഹിക്കുന്നു എന്നർത്ഥം.

ഞാൻ നിർദ്ദേശിച്ച അല്ലെങ്കിൽ മൽകർത്തൃകമായ മാർഗ്ഗത്തെത്തന്നെ എല്ലാമനുഷ്യരും എല്ലായ്പോഴും എല്ലാപ്രകാരത്തിലും അനുസരിക്കുകയാണു് എന്നു അർജ്ജുനനോടു ഭഗവാൻപറയുന്ന ഗീതാവാക്യം വാസ്തവത്തിൽ ചിന്തനീയംതന്നെയാണു്.

"ന മേ പാർത്ഥാസ്തി കർത്തവ്യം
ത്രിഷു ലോകേഷു കിംചന"

എന്നു സ്വയം നൈഷ്കർമ്മ്യശാലിത്വത്തെ ഉപപാദിക്കുന്ന ശ്രീകൃഷ്ണഭഗവാൻ അതിനെ അപവദിച്ചുകൊണ്ടു തൻെറ ഔപചാരികമായ കർമ്മിത്വത്തെ ഉദാഹരിക്കുന്നു:—

"യദി ഹ്യഹം ന വർത്തേയം
ജാതു കർമ്മണ്യതന്ദ്രിതഃ"

"എന്നിരിക്കിലും ഞാൻ കർമ്മവിഷയത്തിൽ ഒരിക്കലും മടിയനായിരിക്കുന്നില്ല" എന്നു പ്രഖ്യാപിച്ചുകൊണ്ടാണു് പാർത്ഥനോടു എല്ലാ മനുഷ്യരും എൻെറ മാർഗ്ഗത്തെ എല്ലാപ്രകാരത്തിലും അനുസരിക്കുന്നുവെന്നു പറയുന്നതു്. ത്രൈലോക്യത്തിൽ ഒന്നുംതന്നെ സാധിക്കുവാനില്ലാത്ത ഭഗവാൻ കർമ്മിയായി ജീവിക്കുന്നു. എല്ലാ മനുഷ്യരും അങ്ങിനെ കർമ്മംചെയ്തു പരമമായ പ്രാപ്യത്തെ അഭിമുഖീകരിച്ചു ജീവിക്കുന്നു. ശ്രീനാരായണനാൽ നിർദ്ദിഷ്ടമായ ഏകമതസിദ്ധാന്തത്തിനു ഈ ഗീതാവാക്യം പ്രമാണമാണെന്നു പറഞ്ഞതുകൊണ്ടു ശ്രീനാരായണൻ ഗീതാമതത്തെയോ, സനാതനധർമ്മത്തെയോ, ഉപദേശിക്കുകയാണെന്നും, ഒരു മതമെന്നാൽ അതാണെന്നും ആരും തെററിദ്ധരിക്കരുതു്.

മററൊരുപ്രകാരത്തിൽ പറകയാണെങ്കിൽ ഗീതാകർത്താവു നിർദ്ദേശിച്ച ആ വർത്മാവു്അല്ലെങ്കിൽ മാർഗ്ഗം സർവ്വമനുഷ്യരും അനുസരിക്കുന്നതുതന്നെയാകുന്നു. ഇഷ്ടസാധനതാബോധമാണു് കർമ്മോല്പത്തിക്കു കാരണമെങ്കിൽ അതു സർവ്വജനീനമാണെന്നുള്ളതിനും പക്ഷാന്തരമില്ല. ലോകത്തിൽ അന്നും, ഇന്നും, എന്നുമുള്ള ആചാര്യന്മാരെല്ലാംതന്നെ ഇഷ്ടസാധനതാപ്രയോജനകമായിട്ടുതന്നെയാണു് കർമ്മകാണ്ഡത്തെയും ആചാരശൈലികളെയും നിർദ്ദേശിച്ചിട്ടുള്ളതു്. തദ്വിശ്വാസികൾ അവയിൽ ദത്തശ്രദ്ധന്മാരായിട്ടു ഇന്നും അവയെ അനുവർത്തിച്ചുപോരുന്നുമുണ്ടു്. അതിനാൽ സർവ്വമനുഷ്യരും പ്രവർത്തിക്കുന്നതു് ഗീതാകാരൻ പറയുന്നതുപോലെ സ്വയം പരിപൂർണ്ണതയേയൊ, ആത്മസുഖപ്രാപ്തിയെയോ, പരാമർശിച്ചുകൊണ്ടാകയാൽ പ്രസ്തുത ഗീതാവാക്യം നമ്മുടെ പ്രകൃതത്തെ തികച്ചും അനുവദിക്കുന്നുണ്ടു്.

എല്ലാമനുഷ്യരും എൻെറ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കുന്നുവെന്നു പറയുന്നതിൽ ശ്രീനാരായണൻ പരോക്ഷമായെങ്കിലും അസ്വാരസ്യം പ്രകടിപ്പിക്കുന്നുണ്ടെന്നും ഇതിൽനിന്നുതന്നെ കാണാൻസാധിക്കും. എന്നെ സേവിച്ചാലേ സ്വർഗ്ഗമുള്ളു—എന്നെ അനുസരിച്ചാലേ മുക്തിയുള്ളു—പാപം നശിക്കേണമെങ്കിൽ എന്നെമാത്രം ആശ്രയിക്കുക; എന്നും മററും ഉപദേശിച്ച ഇതരമതാചാര്യന്മാരുടെ അതേ അണിയിൽനിന്നുകൊണ്ടു് "എൻെറമാർഗ്ഗത്തെത്തന്നെ സർവ്വമനുഷ്യരും അനുവർത്തിക്കുന്നു" എന്നു ഭഗവാൻ കൃഷ്ണൻ പറയുന്നതിൽനിന്നും പ്രതീയമാനമാവുന്നതു് അവിടുത്തെ മാർഗ്ഗംമാത്രം സർവ്വാദരണീയം എന്ന സങ്കുചിതമായ ഒരു മതപക്ഷപാതംമാത്രമല്ലേ?

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ;
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ

എന്ന സൂക്തികൊണ്ടു പ്രസ്തുത പ്രതീയമാനാർത്ഥം പരിപുഷ്ടമാവുന്നുമുണ്ട്. ആ നിലയ്ക്കു കൃഷ്ണഭഗവാൻ എല്ലാവരെയും തന്റെ മാർഗ്ഗത്തിലേയ്ക്കു ആകർഷിക്കുകയാണോ? എന്ന അഭ്യൂഹത്തിന്നും വഴിയില്ലെന്നില്ല. ഈ അഭിപ്രായമാകട്ടെ അന്നു ഭാരതഭൂമിയിൽ പ്രചുരപ്രചാരത്തിലിരുന്ന അദ്വൈതമതത്തിന്റെ പൂർവ്വഭാഗമായ പൂർവ്വമീമാംസയുടെ അന്തഃസാരവുമാണ്. ഈ അഭിപ്രായത്തെ ശ്രീനാരായണൻ സ്വീകരിക്കുന്നു. അല്ല, അഭിപ്രായത്തെ ഭംഗ്യന്തരേണ നിരസിക്കുകയാണ്. നോക്കുക:—

എല്ലാവരും എന്റെ അനുയായികളാണെന്നു പറയുന്നതിൽ നിലീനമായ ആ പ്രതിപാദനപ്രകാരതയെമാത്രം അദ്ദേഹം സ്വീകരിക്കുന്നു. അനന്തരം ആ പ്രകാരതയെ തന്റെ അഭിപ്രായത്തെ ദൃഢീകരിപ്പാൻ ഉപയോഗിക്കുന്നു. അതല്ലാതെ ശ്രീകൃഷ്ണഭഗവാൻ പറഞ്ഞ ആ വാക്യപടലിയുടെ വാച്യാർത്ഥത്തെയോ, വ്യംഗ്യാർത്ഥത്തെയോ, ഒന്നുംതന്നെ സ്വീകരിക്കുന്നില്ല. ശ്രീനാരായണധർമ്മത്തിന്നു വിരുദ്ധമായ ഭാഗങ്ങൾ ഗീതയിലുണ്ടെന്നുള്ളതു ഒരു പരമാർത്ഥമായിരിക്കെ, നമുക്കങ്ങിനെമാത്രമെ അനുമാനിക്കാൻ നിവ്വാഹമുള്ളൂ. ഭഗവാൻ പറഞ്ഞതുപോലെയാണ് ഓരോ മതാചാര്യനും പറഞ്ഞതു്; എന്നുള്ള യാഥാർത്ഥ്യത്തെ സ്ഫുടീകരിപ്പാൻ മതിയായ ഒരുദാഹരണമായിട്ടാണ് ശ്രീനാരായണൻ "മമ വർത്മാനുവർത്തന്തേ" എന്ന ഗീതാവാക്യത്തെ ഉപാദാനംചെയ്തതു് എന്നു മാത്രം ധരിച്ചാൽ മതിയാകും. ഈ അഭിപ്രായത്തെ തന്നെ സ്വാമികൾ ഭംഗ്യന്തരേണ പിന്നെയും ഉപന്യസിക്കുന്നതു നോക്കുക:

"ഏകം വർത്മാനുവർത്തന്തേ
മാനവാഃ സർവതോമതേ
ഇത്യബാധാന്മതൈകത്വം
സാധിതം സർവസമ്മതം."

(ശ്രീനാരായണധർമ്മം)

എല്ലാ മനുഷ്യരും എല്ലാ പ്രകാരത്തിലും എന്റെ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കുകയാണെന്നു ഗീതാകാരൻ പറയുന്നതിലെ അനുവർത്തനത്തെക്കുറിച്ചു മാത്രം ആലോചിക്കുകയാണെങ്കിൽ അതിന്നു ഗീതയെ അപേക്ഷിച്ച് അവ്യാപ്തിദോഷമുണ്ടെന്നുകാണാം. എല്ലാമനുഷ്യരും ഭഗവാന്റെ പ്രസ്താവത്തെ അനുസരിച്ചു ജീവിക്കുന്നവരല്ല. ഈയൊരു വിശേഷമാണ് ശ്രീനാരായണന്നും ആവശ്യം. "മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ! സർവ്വശഃ" എന്ന വാക്യത്തിൽ ഗീതാകർത്താവു അറിഞ്ഞോ അറിയാതെയോ, വരുത്തിവച്ച അവ്യാപ്തിദോഷം ഇവിടെ ശ്രീനാരായണന്റെ ഏകമതസിദ്ധാന്തസിദ്ധിക്കു ഏററവും ഉപയുക്തമായിരിക്കുന്നു. അദ്ദേഹം ആ മർമ്മത്തെ അപ്പടി സ്വീകരിച്ചുകൊണ്ടു പറയുന്നതു നോക്കുക:—

എല്ലാ മനുഷ്യരും മതത്തെ സംബന്ധിച്ചു പറകയാണെങ്കിൽ ഓരോ പ്രത്യേകവഴി സ്വീകരിച്ചനുവർത്തിക്കുന്നു. അനുവർത്തനക്രിയയിൽ ഐകരൂപ്യമുണ്ടെങ്കിലും അനുവർത്തനപ്രകാരം വൈരുദ്ധ്യത്തിന്റെ കേന്ദ്രസ്ഥാനവുമാണ്. ഭഗവാൻ പാർത്ഥസാരഥി പറഞ്ഞ "മമ വർത്മാനുവർത്തന്തേ" എന്നതിലെ 'മമ' എന്നപോലെ ക്രിസ്തുഭഗവാനും 'മമ' എന്നു പറഞ്ഞിട്ടുണ്ടെങ്കിൽ ആ വഴിയിലും, അപ്രകാരം നബിതിരുമേനിയാൽ പറയപ്പെട്ടിരിക്കാവുന്ന 'മമ' എന്ന സംബന്ധികയോടനുബന്ധിച്ച പന്ഥാവിലും ജനങ്ങൾ ഏകത്വബുദ്ധിയോടെ പ്രവർത്തിക്കുന്നുണ്ടു്. അങ്ങനെ മമ ശബ്ദത്തിന്റെ വാച്യാർത്ഥത്തിൽ വന്നുചേർന്ന അവ്യാപ്തിദോഷത്തെ എന്നെന്നേയ്ക്കുമായി പരിഹരിക്കാനാണ് ശ്രീനാരായണൻ അനുവർത്തനക്രിയയുടെ സർവ്വവ്യാപകമായ അർത്ഥത്തെമാത്രം സ്വീകരിച്ചു സ്വപക്ഷദൃഢീകരണം സാധിച്ചതും; ഗീതാവാക്യത്തെ സ്വയുക്തിക്കുദാഹരണമാക്കി അനുവർത്തനക്രിയയ്ക്കു് അസ്മച്ഛബ്ദത്തിന്റെ സംബന്ധികാവിഭക്തിയാലും മററും വന്നുചേർന്ന അവ്യാപ്തിദോഷത്തെ ഉൽഭാവനംചെയ്തു വ്യാപ്യത്വേന സ്വീകരിച്ചതുമെന്നു നല്ലവണ്ണം മനസ്സിലാക്കേണ്ടതാണ്.

ഓരോ ആചാര്യന്റെയും മതത്തെ വിശകലനം ചെയ്തു നോക്കുമ്പോൾ അവയെല്ലാം ഭഗവാൻ കൃഷ്ണൻ പറഞ്ഞതുപോലെ "മമ വർത്മാനുവർത്തന്തേ" എന്നോ, "മാമേകം ശരണം വ്രജ" എന്നോ പറയുന്നതായിട്ടാണ് ശ്രീനാരായണൻ കാണുന്നതു്. അതുകൊണ്ടുതന്നെയാണ് ഗീതാവാക്യം സ്വമതമായ ഏകമതവത്ത്വത്തിനു പ്രമാണമാണെന്നു മുമ്പുപറഞ്ഞതും. അല്ലാതെ ഗീതാവാക്യത്തെ അനുപദം അനുസരിക്കുകയാണെന്നു പറകവയ്യ. എങ്കിലും അനുസരിക്കാതിരിക്കുന്നുമില്ല. ആ അനുസരണമാകട്ടെ അനുവർത്തനക്രിയയുടെ വ്യാപ്യസാധാരണമായ പ്രകാരതയിലൂടെ അതിന്റെ അവ്യാപ്തിരൂപമായ ദോഷത്തെ ദർശിച്ചുകൊണ്ടും, അതിന്റെ വ്യാപകമായ അർത്ഥത്തെ സ്വാഭിപ്രായത്തിനു ദൃഷ്ടാന്തമായി സ്വീകരിച്ചുകൊണ്ടും മാത്രമാണ്. എന്തുകൊണ്ടെന്നാൽ:— ശ്രീനാരായണൻപറയുന്ന ഏകമതമല്ല. അതാകട്ടെ ഗീതാമതത്തിൽനിന്നും വ്യത്യസ്തമാണ്. ലോകത്തിൽ ഇന്നു നിലവിലുള്ള ഏതുമതത്തെ തൊട്ടു ചോദിച്ചാലും 'നേതി നേതി' 'നൈതദ് നൈതദ്' 'നൈവം നൈവം' ഇതല്ല, ഇതല്ല, എന്നിങ്ങനെ നിഷേധിക്കു

വാൻമാത്രമേ ശ്രീനാരായണന്റെ ഏകമതതത്ത്വം ഉദ്ദേശിക്കുകയുള്ളു. കാരണം—ഏകമതതത്ത്വം സർവ്വ മതങ്ങളിലും നിലീനമായിരിക്കുന്ന അവയുടെ കാതലും കഴമ്പും മാത്രമായിരിക്കുന്ന അതേ അവസരത്തിൽ അവയൊന്നുംതന്നെയല്ലെന്നും നമ്മെ ധരിപ്പിക്കുന്നു.

"മനുഷ്യർ ഒരേ മാർഗ്ഗത്തെത്തന്നെ അനുസരിക്കുന്നു" എന്നുള്ള അഭിപ്രായത്തിൽ ബാധമില്ലാത്തതുകൊണ്ടുതന്നെ മതൈകത്വം സിദ്ധമായിരിക്കുന്നവെന്നു ഗുരുദേവൻ പറയുന്നു. ഓരോ മതാചാര്യനും അദ്ദേഹത്തിന്റെ അനുയായികളും അവനവന്റെ മാർഗ്ഗത്തെ പ്രശംസിക്കുന്നു എന്നതു സർവ്വസമ്മതമാണു്. എന്നാൽ അങ്ങനെ പ്രശംസിക്കുന്നതു മറെറാരു പ്രകാരത്തിൽ സർവ്വസമ്മതമോ, യുക്തമോ അല്ലതാനും. അഭിപ്രായം അയുക്തമാണു്, അല്ലെങ്കിൽ ബാധിതമാണു് എന്നു പറയുകയാണെങ്കിൽ അഭിപ്രായപ്പെടുന്നതു് എങ്ങിനെ അബാധിതമായിത്തീരും. അതിലുമുണ്ടൊരുവിശേഷം:—

സമത്വപക്ഷപാതിത്വത്തെ സ്ഫുടീകരിക്കുന്ന അഭിപ്രായം അയുക്തമാണെന്നു പറഞ്ഞതു്. പക്ഷേ പ്രത്യേക പര്യാപ്തമെന്നനിലയിൽ ഓരോ ആചാര്യനും അദ്ദേഹത്തിന്റെ അനുയായികളുംകൂടി അവരവരുടെ മാർഗ്ഗം ശരിയാണു്; സത്യമാണു്; എന്നഭിപ്രായപ്പെടുന്നുണ്ടെങ്കിൽ ആ സമ്പ്രദായം അവരുടെയും അവർ നിർദ്ദേശിക്കുന്ന മാർഗ്ഗത്തിന്റെയും സ്ഥിതിക്കും ഉദ്ദേശത്തിനും അനുകൂലമായ ഒരു വീക്ഷണകോണിൽകൂടി പരിശോധിക്കുമ്പോൾ അയുക്തമല്ലെന്നും നമുക്കു മനസ്സിലാക്കാൻ സാധിക്കും. ഈ നിലയിലുള്ള പരിശോധനയ്ക്കു വിധേയമാകുമ്പോൾ മാത്രമേ "മമ വർത്മാനുവർത്തന്തേ!" എന്നും, "മാമേകം ശരണം വ്രജ" എന്നും മററുമുള്ള അനുശാസനങ്ങൾ വാസ്തവത്തിൽ അബാധിതങ്ങളാകുന്നുള്ളു. അല്ലെങ്കിൽ അവ ബാധിതങ്ങൾതന്നെ. "അല്ലാഹു അക്ബർ" എന്നു പറയുന്ന മാഹമ്മദവേദം പടച്ചവൻ വലിയവൻ എന്നു സ്പഷ്ടമാക്കുന്നു. ശരിതന്നെ അല്ലെന്നാരുപറയും? അതു സത്യവും അബാധിതവുമായ അഭിപ്രായമാണു്. എന്നാൽ "തദ് വിജിജ്ഞാസസ്വ തദ് ബ്രഹ്മ" എന്ന ഹിന്ദുവിന്റെ വേദവും അതുതന്നെ പറയുന്നുവെന്നനുവദിക്കാതെ ഹിന്ദുവിന്റെ ബ്രഹ്മം അല്ലാഹുവിനെപ്പോലെ വലിയവനല്ല; എന്നു മാഹമ്മദമതം അഭിപ്രായപ്പെട്ടുമെങ്കിൽ അതു് അസത്യവും, അയുക്തവും, ബാധിതവുമായിത്തീരും. ഇങ്ങനെ എല്ലാ മതാഭിമാനികളും അവരവരുടെ വിശ്വാസപ്രമാണമായ മതംമാത്രം ശരിയെന്നും, മററുള്ളവ കൃത്രിമമെന്നും അഭിപ്രായപ്പെടുന്നതിൽ അയുക്തിയില്ലാത്തതുകൊണ്ടു് എല്ലാവർക്കും ഇഷ്ടമായ ഏകമതവും അതുകൊണ്ടുതന്നെ സാധിതമായിരിക്കുന്നുവെന്നു് ശ്രീനാരായണൻ ചരിതാർത്ഥത കൈക്കൊള്ളുന്നു. ഇത്രയും വിപുലമായ മതനിരൂപണംകൊണ്ടെന്തുസാധിച്ചു?

"അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം."

അതെങ്ങിനെ പ്രായോഗികമാക്കാം?—

"പ്രിയമപരന്റെയതെൻപ്രിയം; മദീയ-
പ്രിയമപരപ്രിയ;മിപ്രകാരമാകും.
നയമതിനാലെ നരന്നു നന്മനൽകും
ക്രിയയപരപ്രിയഹേതുവായ്‌വരേണം"

അല്ലെങ്കിൽ:—

"അപരനുവേണ്ടിയഹർന്നിശം പ്രയത്നം
കൃപണതവിട്ടു കൃപാലുചെയ്തിടുന്നു."

അതുമല്ലെങ്കിൽ:—

"അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ്‌വരേണം"

അതുതന്നെ. മനുഷ്യരെ പരിപൂർണ്ണതയിലേയ്ക്കു ത്വരിപ്പിക്കുന്ന മതങ്ങൾക്കു് ഐഹികമായി ചെയ്യുവാനും ചെയ്യിക്കുവാനുമുള്ളതു് ഇത്രമാത്രമാണു്. ഇതുതന്നെ പാരത്രികപരംപദത്തിലേയ്ക്കുള്ള സോപാനവും. അത്രമാത്രം.



# SRI NARAYANA GURU AND UNIVERSAL RELIGION

( A. Ayyappan, Madras. )

CONCERNING spiritual matters, "we may be in this universe as cats and dogs are in our libraries, seeing the books but not understanding them". Some of us may know a few religious formulae, but do not know how they have been derived. Religion cannot be acquired as you do a particular sector of knowledge; it has to be experienced and can be transmitted only by those who have fixed their experiences As religion cannot be learnt from books, it is not difficult to understand why in this country of ours great insistence was placed on the proper teachers or Gurus for guidance in spiritual exercises and knowledge.

On this question of universal religion, we are rightly seeking the teachers who are really competent to give us the required guidance. All great saints and rishis who had occasion to refer to multi-religious situations have invariably pointed out that the streams of faiths all flow to the same great Ocean. Sri Ramakrishna Paramahamsa said to his disciples: "I have practised all religions, Hinduism, Islam, Christianity, and I have also followed in the paths of the different Hindu sects. You must try all beliefs and traverse all the different ways once". The average Christian, Hindu or Muslim in a pacific mood might feel he has no difficulty in subscribing himself to the suggestion made here, but if he subjects himself to some self-examination he would soon discover how intolerant he is of other faiths. Any Hindu who prides himself over Hindu tolerance should read his history once again and pause over the paragraphs on Hindu persecution and impaling of Jainas. Our religious tolerance is only skin deep, in spite of the fact that several of our holy men have preached against intolerance. And this is so because our faith is superficial and lacks refinement.

Great men occasionally appear, as though according to some divine plan, on the confused social and religious scene, to save split minds and save the future from the shackles forged by the present. To the galaxy of great teachers who have contributed to the refinement of Indian life, Kerala made two notable contributions, Sri Sankara in the eighth century and Sri Narayana in the 19th century. Sri Narayana was born in the year 1857 in a village about seven miles from Trivandrum to humble parents belonging to a community known as Izhavas classified as one of the backward communities, suffering from social disabilities such as untouchability in a very severe form. In the course of three decades, the senstive youth transformed himself into a *Jnana Yogi*; and by four decades of his ceaseless Ministry, he transformed the fabric of Hindu society in Kerala in a way no one would have dreamt of previously. He restored fully human social status to hundreds of men and women to whom tradition denied it. Sri Narayana Guru's birthday and *samadhi* day are public holidays in Cochin, Travancore, and the Malabar district. There are dozens of temples, schools, dispensaries etc., managed by the disciples of Sri Narayana Guru for the benefit of the poor and the under-privileged not only on the West coast but also in the Madras City, Conjeevaram, Madura, Ceylon and Malaya. The Order of Sanyasins created by him have their headquarters at Varkala in Travancore; and they give spiritual solace and the light of education, particularily in Sanskrit and Vedanta to hundreds who, a few decades ago were denied access to these fountain heads of wisdom.

We do not know exactly when the decline of Hinduism started but by the beginning of the 19th century it had reached its lowest point. The whole of India was economically and psychologically depressed. As a kind of internal defence mechanism, caste and ritualism hypertrophied as they do in most closed societies. Things were worse in Travancore. Persecution mania, intolerance, and a general lowering of ethical standards were characteristic of this age. People seemed to have lost all sense of portion and in their blind adherance to old predjudices and customs fought over trivial matters The emergence of Christianity as a new social and religious force in Kerala was the result. From the second quarter of the 19th century one region after another of India witnessed the revival of Hinduism and when one takes a historical view of the situation, it seems this revivalist era was initiated on the Malabar coast by Sri Narayana. It is very significant that Sri Narayana Guru was born about the time of the Indian Mutiny, for he was to become the spearhead of another revolution, bloodless but more significant. While the social tensions to which I referred were going on in the south, young Nanu was growing up in his rural home getting his education in Sanskrit and in the family profession of Ayurveda. As a youth, the yogi-to-be used to have visions of Balakrishna; and an extreme sensiti-

veness to the sufferings of sensient beings, human and non-human marked him out from all his companions. After finishing his sanskrit studies under a good teacher, Raman Pillai Asan, he spent a few months as a teacher; this seems to have been the period of the struggle in him for the destruction of the lower self from the ashes of which his life on a higher level of consciousness was to be born. His biographers record that Subrahmanya was his favourite deity at this period and that he used to write devotional verses in profusion addressed to this deity. When he was in his mid-twenties, he took leave of his home and relatives. They did not know where he was going and why He went out to explore the Unknown, to grow out of him-self. For years no one saw him or heard anything about him, but from the fragments of his personal history which his biographere collected, it is known that he received his initiation into yoga from one Ayyavu, a Tamilian who was working at that time as a junior official in the Residency; that he spent several years in the practice of yoga in the Marutwan hills, living in the friendly company of wild animals in caves and rock shelters, and that he used to wander as a mendicant living now amidst the fisherfolk of the coast, then among Christians and Muslims. As in the case of Sri Ramakrishna, a yogini is said to have blessed him and that was perhaps a turning point in his career, and started him on his ministry of the poor. And this began at Aruvippuram, in beautiful sylvan surroundings near a silver cascade of the Neyyar river. The fame of the Yogi, radiating light, love and peace, spread like wild fire For the local population belonging mostly to the underprivileged communities, he consecrated a Siva temple; this was the first temple for one of the high gods of Hinduism for which the consecration was done by a person who was not born of the priestly class. If an ordinary person of the lower castes had broken the traditional rule, his action would have met with stern and violent opposition but in the personality of Narayana Guru there was an awe that stilled opposition. The Izhavas stood at the head of the exterior castes and they them-selves treated several of the latter as untouchables. From the very first, Sri Narayana insisted on the Izhavas treating these communities on a footing of social equality and admitting them to the newly con-secrated temples. Here again the personal authority of the Guru proved to be more weighty than any royal mandate. The experiment at Aruvippuram was the beginning of a social revolution the like of which no part of India had witnessed before. Lack of space does not permit me to go into the social history which was being re-written in Travancore during the period 1888—1928, the four decades of Sri Narayana Guru's active ministry for the poor and the downtrodden. This period saw the initiation as sanyasins of classes of people to whom sanyasa was denied by orthodox Hindusm. The so-called depressed classes who had lost their self-res-pect recovered it and they claimed their right for and participated in the whole philosophic and ritual wealth of Hinduism of which formerly they had only seen the penumbra: Narayana Guru carried his simple flock stage by stage up to the greatest and highest platform of Advaita. Long before prohibition was mentioned by politicians, he started his campaign of prohibition. He realised long ago that casteism was the weakest link in Indian social organisation and encouraged all movements which would lead to the elimination of caste And finally when he found that the members of his vast flock were mentally prepared he publicly initiated his movement for religious unity.

Sri Narayana Guru was an *Advaitin* to whom institutionalised religion meant very little. His uni-versal religion was based on the test: Does it lead men away from evil to good ? Any religion, except the homicidal ones the survivals of which in India were destroyed by Sankara, correctly practised makes men good. It is our ignorance of the other man's faith that generally makes us unsympathetic and critical. So, Sri Narayana Guru, about thirty years ago, organised the first of the series of conferences of *all* religions at Alwaye at the Advaitashram which he had founded not far from Sankaracharya's birthplace. The object of the big conference was, in his own words, to understand, to inform, not for disputation. A few verses he wrote under the title *malamimamsa* convey even to the most ordinary man the essence of his views on universal religion Just as love was specially emphasised by the Budha, the need he said, is greatest now in India for the recognition of the unity in essentials of all the major faiths of the world. Those who indulge in squabbles over the minutiae of religious dogma and practices are comparable to the seven blind men who went to study the morphology of the elephant; they are right in parts. Religious strifes are interminable because the fight is over matters of which the warriors are not sure, and decisive victories are not possible. The *slokas* of the Guru's *malamimamsa* have got the popularity which they deserve in all the Malayalam speaking areas. It is rlso pleasing to note that the disciples of Sri. Narayana Guru are doing their best to complete the University of all Faiths which he planned at Varkala for the encouragement of the study of comparative religion.

Sri Narayana belongs to the great line of teachers and seers who light man's difficult paths in subline planes of existence. The significance of the wounds he healed, the cleavages which he joined, may become hazy to future generations, but the witness he bore of the life of light from which most of us are shut out but which still makes life worth living for us will be gratefully remembered by posterity. It was this aspect of Sri Narayana Guru that drew to him the great sage of Tiruvannamalai, the great poet Tagore, and also Mahatma Gandhi.



# അരുവിപ്പുറം — പ്രതിഷ്ഠയ്ക്കുമുമ്പ്

— സുകുമാരൻ, പൊററെക്കാട് —

മഹാപുരുഷന്മാരുടെ ജീവിതത്തിനു് ജ്ഞാതവും അജ്ഞാതവുമായ രണ്ടു വശങ്ങളുണ്ട്. അറിയപ്പെട്ടതിനുശേഷം 24 മണിക്കൂറും പരസ്യമായ ഒരു ജീവിതം അവക്കു നയിക്കേണ്ടിവരുന്നു. അവരുടെ ഓരോ ചലനവും പടംപിടിക്കാൻ ദത്താവധാനരായിരിക്കും പൊതുജനം. തന്മൂലം ചിലതെല്ലാം മറച്ചു പിടിക്കണമെന്നു നിഷ്കർഷിച്ചാലുംകൂടി മഹാപുരുഷന്മാരുടെ അതിലഘുവായ ജീവിതചര്യകൾപോലും വെളിക്കുവരാതെ നിവൃത്തിയില്ല.

ഗുരുനാരായണനെസ്സംബന്ധിച്ചിടത്തോളവും പ്രസ്തുത രണ്ടുവശങ്ങൾക്കും പ്രാധാന്യമുണ്ട്. അദ്ദേഹത്തിൻെറ ഭൗതികസാന്നിധ്യം മൺമറഞ്ഞതിനുശേഷം കാൽനൂററാണ്ടുമാത്രമേ കഴിഞ്ഞിട്ടുള്ളുവെങ്കിലും അനുമാനത്തിൻേറയും അഭ്യൂഹങ്ങളുടേയും കാടും പടലും മൂടിക്കിടക്കുകയാണ് അരുവിപ്പുറംപ്രതിഷ്ഠവരെയുള്ള സംഭവങ്ങൾ. അതിനപ്പുറത്തേക്കു ചരിത്രപരവും ശാസ്ത്രീയവുമായ ഗവേഷണംനടത്താൻ ശ്രമമുണ്ടായിട്ടില്ല. അനുഭവസ്ഥരെന്നുപറയുന്ന ചിലരുടെ അർദ്ധവാസ്തവോക്തികളെ മുൻനിറുത്തി എഴുതപ്പെട്ടതാണ് ജീവചരിത്രങ്ങൾ. ഗുരുനാരായണൻ പിന്നീടെന്തായെന്ന ചരിത്രസത്യത്തിൻെറ ഉപരിതലത്തിൽനിന്നുകൊണ്ട് ആദ്യകാലജീവിതത്തിലേക്ക് എത്തിനോക്കി. അയഥാർത്ഥവർണ്ണങ്ങൾവീണ ഒരു ചിത്രമേ ഇത്തരം എത്തിനോട്ടങ്ങളിൽനിന്നു ലഭിക്കാനിടയുള്ളു.

1887–ലാണ് അരുവിപ്പുറംപ്രതിഷ്ഠ.

'ജാതിഭേദം, മതദ്വേഷ-
മേതുമില്ലാതെ സർവരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാമിതെ'ന്നു് ഗുരുനാരായണൻ കുറിച്ചുവെച്ചു. കാലം ചെല്ലുന്തോറും കാന്തിയും മൂല്യവും വായ്ക്കുന്ന അക്ഷരങ്ങൾ. പക്ഷേ ആ സന്ദേശത്തെക്കാളേറെ പ്രസ്തുത ലിപികൾ കുറിച്ചുവെച്ച യുവസംന്യാസിയുടെ ജീവിതചര്യ ബഹുജനശ്രദ്ധയാകർഷിച്ചു—നാളതുവരെ പരിചയമില്ലാത്ത ഒരു പുതിയ വെളിച്ചം കൈവന്നതുപോലെ. ജാതിമേധാവിത്വത്തിൻെറ തടവുപുള്ളികളായ ജനവിഭാഗങ്ങൾ പ്രത്യേകിച്ചും ആഹ്ലാദിച്ചു. ഈ തീയതി മുതല്ക്കുള്ള ഗുരുനാരായണൻെറ ജീവചരിത്രം നമുക്കു നിശ്ചയമുണ്ട്. അതിനുമുമ്പു പിന്നിട്ടകാലങ്ങളോ? അവിടവിടെ ചിലതെല്ലാം കേട്ടറിഞ്ഞിട്ടുണ്ട്. മേൽവിലാസമില്ലാതെ നടന്ന ആ ആദ്യകാലങ്ങളാണ് ശ്രീനാരായണസന്ദേശങ്ങൾക്കു രൂപംകൊടുത്ത ശക്തി. മാടനാശാൻെറ മകൻ നാണുവിനേയും ഗുരുനാരായണനേയും വേർതിരിക്കുന്ന അതിർത്തിരേഖയും മററൊന്നല്ല.

അരുവിപ്പുറംപ്രതിഷ്ഠ ഗുരുവിൻെറ 33–ാമത്തെ വയസ്സിലാണെന്നു കണക്കാക്കിയിട്ടുണ്ട്. ധ്യാനയോഗതപശ്ചര്യകളുടേയും സത്യാന്വേഷണത്തിൻേറയും തീവ്രതകലന്ന കാലഘട്ടം അതിനുമുമ്പാണ്. പിൽക്കാലജീവിതത്തിനു തയ്യാറെടുക്കുകയായിരുന്നു അതുവരെയെന്നുവേണം വിചാരിക്കുക. നാലാളറിയുംമുമ്പു സമ്പാദിച്ചതായിരിക്കും എപ്പോഴും യഥാർത്ഥമായ സമ്പാദ്യം. ആ സ്ഥിതിക്കു് തീക്ഷ്ണബോധത്തോടുകൂടി ഗുരു തൻെറ അനുഭവപരിജ്ഞാനം മുഴുവൻ സമ്പാദിച്ചുകൂട്ടിയ കാലം 1887–നുമുമ്പാണെന്നുവരുന്നു. ജാതിഭേദവും മതദ്വേഷവുമാണ് കേരളത്തിൻെറ രോഗങ്ങളെന്ന നിഗമനത്തിൽ എത്തത്തക്കവണ്ണം അപ്പോഴേയ്ക്കും ആ പ്രതിഭാശക്തി വികാസംപ്രാപിച്ചു. വിപ്ലവപരവും മർമ്മസ്പർശിയുമായ ഒരു പ്രഖ്യാപനം, അവഗാഢമായ പഠനത്തിൻേറയും അനുഭവപരിജ്ഞാനത്തിൻേറയും ഒരു പശ്ചാത്തലം ഇതിനുണ്ടാവാതെ നിവൃത്തിയില്ല. അതെന്താണ്? അവിടേയ്ക്കാവണം ചരിത്രഗവേഷണവും ശാസ്ത്രീയചിന്തയും വിരൽചൂണ്ടുക.

ചെറുപ്പത്തിൽത്തന്നെ നാണു ഒരു പുലയൻെറ പുറംതേച്ചു കളിപ്പിച്ചെന്നും ആ 'ഹീനകൃത്യം' മാതുലൻെറ ശിക്ഷാശകാരത്തിനു വിഷയീഭവിച്ചെന്നും കേൾവിയുണ്ട്. പുതുചിന്തയുടെ ഒരു മിന്നൽ മസ്തിഷ്കമണ്ഡലത്തിലേക്കു കടത്തിവിടുവാൻ പര്യാപ്തമായ ഒരു സംഭവം. നിരവധിനിരവധി ദിനരാത്രങ്ങൾ ഇതിനെക്കുറിച്ചു് ആ കുരുന്നുഹൃദയം കരളുരുകി ചിന്തിച്ചിരിക്കും. താനും പുലയനും തമ്മിലെന്താണു വ്യത്യാസം?

'ചണ്ഡാലിതൻമെയ് ദ്വിജൻെറ ബീജ–
പിണ്ഡത്തിനുഷരമാണോ?
പുണ്ഡ്രമോ പൂണുനൂൽതാനോ ശിഖാ–
ഷണ്ഡമോ ജന്മജമാണോ?'

കാലക്രമേണ ചിന്തകൾ അങ്ങനെ പിരിമുറുകിയിട്ടുണ്ടാവും. എല്ലാംകൂടി ജനകോടികളുടെ വിധിനിർണ്ണായകമായ ഒരു നിഗമനത്തിലേയ്ക്കു് നയിച്ചു. പക്ഷേ കേവലം ചിന്തയിൽനിന്നൂറിക്കൂടിയതാണു് ഗുരുനാരായണന്റെ പുതുസിദ്ധാന്തമെന്നു വിചാരിക്കാൻ ന്യായംപോരാ. അനുഭവമണ്ഡലത്തിന്റെ വ്യാപ്തിക്കൂടി അദ്ദേഹത്തിനു പല അമൂല്യപാഠങ്ങളും നൽകിയിരിക്കും.

അരുവിപ്പുറംപ്രതിഷ്ഠയ്ക്കുമുമ്പു് പരിവ്രാജകനായി രാജ്യത്തിന്റെ ഒരററംമുതൽ മറേറ അററംവരെ ചുററിത്തിരിഞ്ഞു ജനങ്ങളുടെ ജീവിതവും അവരെച്ചുററുന്ന പ്രശ്നങ്ങളും പഠിക്കയാണു് ഗുരുനാരായണൻ ചെയ്തതെന്നു ഞാൻ ദൃഢമായി വിചാരിക്കുന്നു. ഇതിനിടയ്ക്കു കുമ്മംപിള്ളി രാമൻപിള്ളയാശാന്റെകൂടെ കുറച്ചുകാലം സംസ്കൃതം പഠിച്ചിട്ടുണ്ടു്. പുണ്യക്ഷേത്രങ്ങളായ പുണ്യക്ഷേത്രങ്ങളെല്ലാം സന്ദർശിച്ചിട്ടുണ്ടായിരിക്കും. പലതരക്കാരോടും കൂടിക്കഴിഞ്ഞിരിക്കും. ധ്യാനയോഗങ്ങളിൽ വ്യാപൃതനായിരിക്കാനുംമതി. പക്ഷേ എല്ലാററിന്റേയും ലക്ഷ്യം ഒന്നായിരുന്നു; സത്യാന്വേഷണം. ജനങ്ങളുടെ പ്രശ്നങ്ങൾ നേരിട്ടുപഠിക്കുക. അടങ്ങിച്ചുരുങ്ങി യോഗാഭ്യാസവും സ്തോത്രപാരായണവുംമാത്രമായി നാൾപോക്കിയ വ്യക്തിയാണു് ഗുരുനാരായണനെന്നു തോന്നുന്നില്ല.

കേരളത്തിലെ ഓരോ കുഗ്രാമവും ഒററതിരിഞ്ഞ ഊടുവഴിയും അദ്ദേഹത്തിനു സുപരിചിതമായിരുന്നു. ഏതുൾനാട്ടിൽ ചെന്നുപെട്ടാലും ഏറെക്കാലം അവിടെ താമസിച്ചു പരിചയിച്ച ആളെപ്പോലെ പെരുമാറി, ശിഷ്യസമൂഹത്തെ പലപ്പോഴും ഇതമ്പരപ്പിച്ചിട്ടുണ്ടു്. അത്ഭുതകരമായ ഈ ഭൂമിശാസ്ത്രപരിജ്ഞാനം ഗുരുനാരായണനു് എങ്ങിനെ സിദ്ധിച്ചു? മററുപലതുംപോലെ ആത്മീയസിദ്ധികളുടെ പേരേടിൽച്ചേർക്കേണ്ടതാണിതെന്നു ഞാൻ വിചാരിക്കുന്നില്ല. കേരളംമുഴുവൻ, അതിലപ്പുറവും ചെന്നിട്ടുണ്ടോ എന്നു നിശ്ചയമില്ല, കരതലാമലകംപോലെ ആ ദൃഷ്ടികൾ കണ്ടിട്ടുണ്ടു്. എല്ലാ ഊടുവഴികളിലും ആ പാദമുദ്രകൾ പതിഞ്ഞിട്ടുണ്ടു്. തജ്ജന്യമായ സ്വാനുഭവവിജ്ഞാനമാണു് കേരളത്തിന്റെ യഥാർത്ഥപ്രശ്നങ്ങളിലേക്കു ഉൾക്കാഴ്ച നൽകിയതും വിപ്ലവപരമായ പ്രഖ്യാപനങ്ങൾക്കു കരളുറപ്പുണ്ടാക്കിക്കൊടുത്തതും.

പ്രകൃതി അതിന്റെ പ്രശാന്തസൗഭാഗ്യം നിർല്ലോഭം നിക്ഷേപിച്ച ഭൂഭാഗങ്ങളിലേ ഗുരുനാരായണൻ ആശ്രമങ്ങളും ക്ഷേത്രങ്ങളും സ്ഥാപിച്ചിട്ടുള്ളു. ഹൃദയഹാരിയായ പരിസരങ്ങളുടെ നടുക്കു് ദേവാലയങ്ങൾ സ്ഥാപിച്ചു. ചിത്തവൃത്തികളുടെ സംസ്കരണത്തിനു പ്രകൃതിയുടെ പ്രചോദനം സഹായകമാവുമെന്ന തത്വത്തെ അദ്ദേഹം മാനിച്ചിട്ടുണ്ടു്. കേരളത്തിന്റെ രാമണീയകം ചുററിനില്ക്കുന്ന പരിസരങ്ങൾ ശ്രീനാരായണസ്ഥാപനങ്ങൾക്കു ചുററുമാണെന്നുവേണം പറയുക. ആദ്ധ്യാത്മികകേരളത്തിന്റെ ഹെഡ്ക്വാട്ടേഴ്സായ ശിവഗിരിയെത്തന്നെ ഉദാഹരണമായെടുക്കുക. 'രമ്യഭൂഭാഗഭംഗികൾഹരിക്കുമാരെയു'മെന്ന ശ്ലോകം അവിടെ ചെല്ലുന്ന ഏതുപുതുസന്ദർശകനും താനറിയാതെ പാടിപ്പോകും. ദിവാകരന്റെയും നളിനിയുടെയും അപ്രതീക്ഷിതസമ്മേളനത്തിനു കളമൊരുക്കിയ രംഗം വക്കലക്കുന്നുകളാണെന്നു നളിനി വായിച്ചശേഷം ശിവഗിരി സന്ദർശിക്കുന്ന ആർക്കും തോന്നാതിരിക്കയില്ല. മററിടങ്ങളിലെ ശ്രീനാരായണാശ്രമങ്ങളും അതാതുപ്രദേശത്തെ പ്രകൃതിസൗന്ദര്യത്തിന്റെ കേന്ദ്രസ്ഥാനങ്ങളിലാണു്. കാലേകണ്ടുറപ്പിച്ചുവെച്ച ഒരു സ്ഥാനം തിരഞ്ഞെടുക്കുന്നതുപോലെയാണു് ക്ഷേത്രസ്ഥാപനത്തിനു് അദ്ദേഹം സ്ഥലനിർദ്ദേശം ചെയ്തിട്ടുള്ളതെന്നും കേട്ടിട്ടുണ്ടു്. പരിവ്രാജകജീവിതകാലത്തെ പരിചയങ്ങൾ ഗുരുവിനു മാർഗ്ഗദർശനംനൽകിയെന്നു കരുതുവാനാണു് കൂടുതൽ ന്യായം.

ഭൗതികപ്രശ്നങ്ങളോടും സാഹചര്യങ്ങളോടും ഗുരു പുലർത്തിയ വസ്തുനിഷ്ഠമായ വേഴ്ച, മറെറാരു കാഴ്ചപ്പാടിലൂടെ നോക്കിയാലും തെളിഞ്ഞുകാണ്മാൻ സാധിക്കും. ആത്മീയതയുടെ ഒററമൂലികകളല്ല സാമൂഹ്യരോഗങ്ങൾക്കു് അദ്ദേഹം വിധിച്ച പരിഹാരം. ആദ്ധ്യാത്മികാചാര്യനും സിദ്ധനുമായ ഗുരുനാരായണന്റെ ജീവിതാധ്യായങ്ങൾ ഞാൻ വിസ്മരിക്കുകയല്ല. സാമൂഹ്യപ്രശ്നങ്ങളെ അർഹിക്കുന്ന ശാസ്ത്രീയബോധത്തോടുകൂടിയാണു് അദ്ദേഹം സമീപിച്ചതെന്നേ വിവക്ഷയുള്ളു. അയിത്തോച്ചാടനം ഹരിജനോദ്ധാരണപരിപാടി മുതലായ ചില ആദർശങ്ങളുടെ സാക്ഷാത്കാരത്തിലാണു് അവശസമുദായങ്ങളുടെ അഭിവൃദ്ധി മുഴുവൻ തൂങ്ങിനില്ക്കുന്നതെന്നു ഗുരു വിശ്വസിച്ചിരുന്നില്ല. വിദ്യാഭ്യാസവും ധനവുമുണ്ടായാലേ അവശസമുദായങ്ങൾ ഉയർന്നവരുടെ നിലയിലേയ്ക്കു വരൂ. മഹാത്മജിയുമായുണ്ടായ സംഭാഷണത്തിൽ ഇതു പ്രത്യേകം എടുത്തുകാട്ടിയിട്ടുണ്ടു്. ക്ഷേത്രങ്ങൾ സാംസ്കാരികപ്രവർത്തനത്തിന്റെ കേന്ദ്രബിന്ദുമാത്രമായിരുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസത്തിലാണു് അധഃസ്ഥിതസമുദായങ്ങളുടെ ഭാവിയെന്നു് അദ്ദേഹം ചൂണ്ടിക്കാട്ടി. ഭാരതത്തിലെ ഒരാദർശവാദിയിൽനിന്നു, സംസ്കൃതപണ്ഡിതനായ ഒരാദ്ധ്യാത്മികഗുരുവിൽനിന്നു പ്രതീക്ഷിക്കാവുന്നതാണോ ആ നിർദ്ദേശം? പക്ഷപാതം തീണ്ടാത്ത സംസ്കാരവും ശാസ്ത്രീയമായ വിശകലനബുദ്ധിയും ഇവിടെ തെളിഞ്ഞുകാണുന്നു. വ്യവസായോന്നമനമാണു് ധനാർജ്ജനത്തിനു നിർദ്ദേശിച്ച മാർഗ്ഗം. 1080-ലെ എസ്. എൻ. ഡി. പി. വാർഷികത്തോടൊപ്പം സംഘടിപ്പിച്ച വ്യവസായപ്രദർശനം കേരളത്തിന്റെ സാമ്പത്തികചരിത്രത്തിലെ ഒരു പുതിയ സംഭവമായിരുന്നു.

മതത്തിന്റെ അടിസ്ഥാനമൂല്യത്തോടു കൂട്ടിക്കൊ

ളുത്തിക്കൊണ്ടാണ് ഗുരു സാമൂഹ്യപരിഷ്കാരങ്ങൾ അവതരിപ്പിച്ചതെന്നു മറക്കാൻപാടില്ല. അരുവിപ്പുറംമുതൽ മംഗലാപുരംവരെ നൂറിൽപ്പരം ക്ഷേത്രങ്ങൾ അദ്ദേഹം സ്ഥാപിച്ചു. മതപരമായ മാർഗ്ഗമാണ് ഭാരതത്തിന്റെ ഹൃദയത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലാൻ പററിയ മനശ്ശാസ്ത്രത്തിന്റെ കവാടമെന്നു ഗുരുനാരായണൻ മനസ്സിലാക്കിയതിന്റെ ഫലമാണവ. ചുററുപാടും അലതല്ലിയ വിഗ്രഹഭഞ്ജനത്തിന്റേയും നിരീശ്വരവാദത്തിന്റേയും കോലാഹലങ്ങൾക്കടിമപ്പെടാതെ അദ്ദേഹം മുന്നോട്ടു കുതിച്ചുകടന്നതിന്റെ കാരണവും മററൊന്നല്ല. മതബോധം സാമൂഹ്യപരിഷ്കാരങ്ങൾക്കു പ്രയോജനപ്പെട്ടത്താവുന്ന ഒരു സ്വാധീനതയാണെന്നു ഗുരുനാരായണൻ സ്വജീവിതത്തിലൂടെ സാക്ഷാത്ക്കരിച്ചു. ബഹുജനസമ്പക്കത്തിൽനിന്നു് അദ്ദേഹം പഠിച്ചതാണ് ഈ പാഠമെന്നു ഞാൻ കരുതുന്നു മതത്തേയും തത്സംബന്ധമായ സ്വാധീനതകളേയും അവഗണിക്കുന്ന സംഘടനകൾക്ക് ഇരുപതാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലേയ്ക്കുകടന്ന ഈ അവസരത്തിലും ഇന്ത്യാക്കാരന്റെ ഹൃദയത്തെ വശീകരിക്കാൻ സാധിച്ചിട്ടുണ്ടോ?

ജാതിഭേദവും മതദ്വേഷവുമാണ് കേരളത്തിന്റെ പ്രശ്നങ്ങൾ, അവയ്ക്കു പ്രതിവിധി നിർജ്ജാതിനിർമ്മതസംഘടനയും. ഇതാണ് ഗുരുനാരായണൻ പഠിപ്പിച്ച സർവ്വോന്നതമായ തത്വം. "സംഘടിക്കുവിൻ" എന്ന അപൂർവ്വമന്ത്രം അദ്ദേഹത്തിൽനിന്നാണ് കേരളം ആദ്യം കേട്ടതും പ്രവർത്തിച്ചുകണ്ടതും.

ആത്മീയതപശ്ചാത്തലവും യോഗധ്യാനപരിപാടികൾക്കുമപ്പുറം സ്ഥിതിചെയ്യുന്ന മണ്ഡലമല്ലേ ഇവ? ഏതു രാഷ്ട്രീയനേതാവിനെക്കാളും കേരളത്തിന്റെ ഭൂമിശാസ്ത്രവും സാംസ്കാരികപശ്ചാത്തലവുമറിഞ്ഞുകൊണ്ട വ്യക്തിയിൽനിന്നേ ഇതുപോലെ ശാസ്ത്രീയമായ പ്രശ്നവിശകലനവും പരിഹാരനിർദ്ദേശങ്ങളും പ്രതീക്ഷിക്കേണ്ടതുള്ളൂ. ഗുരുനാരായണൻ മേൽവിലാസമില്ലാതെ ഊരുചുററിനടന്ന കാലഘട്ടത്തോടാണ് ഇതിനെല്ലാം നമുക്കു കടപ്പാട്.



# ജീവനും ജീവിതവും

പുത്തേഴത്തു് രാമമേനോൻ

I

മനുഷ്യരൊക്കെ "ജീവന്മാ"രാണു്. നാമൊക്കെ, "ജീവിക്കുന്നു"ണ്ടു്. "ജീവിത"ത്തെക്കുറിച്ചുള്ള പ്രസംഗങ്ങളും, പ്രബന്ധങ്ങളും എമ്പാടുമുണ്ടു്. നിത്യജീവിതം, സുഖജീവിതം, ശാന്തജീവിതം, ഉദ്യോഗജീവിതം എന്നിങ്ങനെ "വിവിധജീവിത"ങ്ങളെക്കുറിച്ചുള്ള ആദർശങ്ങളും, അഭിപ്രായങ്ങളും സർവ്വത്ര കേൾക്കാം. "ജീവിതത്തോതു്" ഉയർത്തുവാനുള്ള ഉത്സാഹങ്ങൾ, രാജ്യവ്യാപകമായിട്ടല്ല, ലോകവ്യാപകമായിട്ടുതന്നെ, ഓരോ വേഷത്തിലും ഭൂഷകളോടുകൂടിയും അധികൃതമായും അല്ലാതെയും പ്രകടീകൃതങ്ങളമാകുന്നുണ്ടു്. ഇപ്രകാരമൊക്കെയിരുന്നിട്ടും, "ജീവൻ" എന്നുവെച്ചാലെന്താണെന്നോ അതിനു "ജീവിത"ത്തിലുള്ള സ്ഥാനബന്ധങ്ങൾ എന്താണെന്നോ സ്പഷ്ടമായും, തീർച്ചയായും ഒന്നും ആരും പറഞ്ഞുകേൾക്കുന്നതുമില്ല! ജീവിതക്ലേശങ്ങൾ ദിവസംപ്രതി വർദ്ധിക്കുന്നതായും "ജീവനാശം" ഓരോതരത്തിൽ വളരെയധികം സംഭവിച്ചുകൊണ്ടിരിക്കുന്നതായും "ജനിക്കു"ന്നവരുടെ സംഖ്യ ക്ലിപ്തപ്പെടുത്തി നിയന്ത്രിതവലയത്തിൽ നിർത്തുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു "ചിന്തക"ന്മാരൊക്കെ ആലോചിച്ചും—പലരും, പലടത്തും പ്രവർത്തിച്ചും—വരുന്നതായും നാം അറിയുന്നതുമുണ്ടു്. ബുദ്ധിവികാസവും ശാസ്ത്രവ്യുല്പത്തിയും ചിന്താശക്തിയും വ്യാപാരവ്യാവസായികസൈനികപ്രബുദ്ധതകളും വിജയിച്ചു വെല്ലുവിളിച്ചുകൊണ്ടു വിഹരിക്കുന്ന ഈ യുഗത്തിൽ ഇന്നത്തെ ആററംബോമ്പബ്ദത്തിൽ, ജീവനും ജീവിതവും തമ്മിലുള്ള യഥാർത്ഥബന്ധത്തെക്കുറിച്ചുമാത്രം, അത്രയൊന്നും ആരും വിചാരിച്ചുകാണുന്നില്ല. കല്യാണത്തിരക്കിൽ താലികെട്ടാൻ മറന്നുകളഞ്ഞ മൂഢനെപ്പോലെയോ, ചക്രം ഊരിപ്പോയതു് അറിയാതെ വണ്ടിഓടിക്കുന്ന സാരഥിയെപ്പോലെയോ, അല്ലെങ്കിൽ മൃതദേഹത്തിൽ കളഭകസ്തൂര്യാദികളെ പൂശി അലങ്കരിക്കുവാൻ വെമ്പൽകൊള്ളുന്ന മണ്ടനെപ്പോലെയോ, ജീവനെന്താണെന്നറിയുവാൻ ശ്രമിക്കാതെ ജീവിതത്തെ സുന്ദരവും, സുഖപ്രദവുമാക്കുവാൻ പ്രയത്നപ്പെടുകയാണു് ഇന്നത്തെ ബുദ്ധിമാനായ മനുഷ്യൻ എന്നു് എങ്ങിനെ പറയാം? അങ്ങിനെ അപലപിക്കുന്നവനായിരിക്കയില്ലേ തനി "ബുദ്ധിഹീനൻ?" ബുദ്ധിയുടെ കൂടുതൽകുറവിനെക്കുറിച്ചു തർക്കിക്കാതെ കണ്ട കാര്യത്തെക്കുറിച്ചു മനസ്സിൽ തോന്നിയതുപോലെ പറഞ്ഞു എന്നുമാത്രം. ജീവനെക്കുറിച്ചറിയാതെ ജീവിതത്തെക്കുറിച്ചുള്ള ചർച്ച അബദ്ധവും അർത്ഥശൂന്യവുമാണെന്നു താല്പര്യം.

ജീവൻ എന്താണെന്നു്, ആർക്കാണു്, അറിയാൻ വയ്യാത്തതു്? ജീവിച്ചിരിക്കുന്നവരെയും, ജീവൻ ഇല്ലാതായവരെയും—മരിച്ചവരെയും—നിത്യേന കണ്ടുകൊണ്ടും, ചിരിച്ചുകൊണ്ടും, കരഞ്ഞുകൊണ്ടും "ജീവിക്കുന്ന" നമുക്കു ജീവനെക്കുറിച്ചു് അറിഞ്ഞുകൂടെങ്കിൽ പിന്നെ എന്തിനെക്കുറിച്ചാണു് അറിവുണ്ടെന്നുപറയാവുന്നതു്? ശരിയാണു്! എന്നാലും, നമുക്കു അറിയാത്തതു വല്ലതുമുണ്ടെങ്കിൽ, അതു 'ജീവൻ' എന്താണെന്നുള്ളതുമാത്രമാണതാനും! "എന്താണു ജീവൻ" എന്ന ചോദ്യത്തിനു ശരിയായ ഒരുത്തരം നല്കുവാൻ കെല്പുള്ള ഒരു "സയൻറിസ്റ്റു്" പോലും ഇന്നുവരെ ഉണ്ടായിട്ടില്ല. ജീവനെക്കുറിച്ചുള്ള ഒരു ഏകദേശജ്ഞാനമെങ്കിലും സമ്പാദിച്ചിട്ടുള്ളവരെ കാണണമെങ്കിൽ, അസൂയയും അഹംഭാവവും നീക്കിനിർത്തി ഉപനിഷത്തുക്കളിലെ ഋഷീശ്വരന്മാരെ സവിനയം സമീപിക്കേണ്ടതാകുന്നു.

ജീവൻ—അതൊരു ചേതനാവസ്ഥയാകുന്നു. ജഡവസ്തുവിൽക്കൂടി പ്രകടീകൃതമാകുന്ന ഒരു ചൈതന്യസ്ഫുരണം! ആ ചൈതന്യമില്ലാത്തതായി അതിൻെറ ആകെത്തുകയും അതിരളവുകളും എങ്ങിനെയിരുന്നാലും—ഈ പ്രപഞ്ചത്തിൽ യാതൊന്നുംതന്നെ ഇല്ല. സയൻസുകാർ, അവരുടെ ഗവേഷണങ്ങളിൽക്കൂടി എത്തിയിരിക്കുന്നതു "ചൈതന്യം"—ഫോർസ്—അല്ലാതെ വേറേ ഒന്നും ഇല്ലെന്നുള്ള നിഗമനത്തിലാകുന്നു. ഒരു 'ചലനതരംഗ'മാണു്, അതുമാത്രമാണു എല്ലാററിൻെറയും അടിയിൽ ഉള്ളതെന്നും, അതിനും ചില നിശ്ചിത 'ധർമ്മങ്ങ'ളുണ്ടെന്നും പരമാണു മുതൽ പരമഹംസൻവരെയുള്ള വൈവിധ്യങ്ങളെല്ലാം, നാമരൂപഭേദങ്ങളോടുകൂടിയ നാനാത്വംമുഴുവനും ആ തരംഗത്തിൽ പ്രതിഷ്ഠിതവും അതിൻെറ ഓരോവിധത്തിലുള്ള വികസനവിലാസങ്ങളുമാകുന്നു എന്നും, അവർ മിക്കവാറും സമ്മതിച്ചുകഴിഞ്ഞിരിക്കുന്നു. ആ 'ചൈതന്യ'മാണു് 'ജീവൻ' എങ്കിൽ ജീവനില്ലാത്തതായി യാതൊന്നും ഭൂമുഖത്തില്ലെന്നു സ്പഷ്ടമാകുന്നു. ആ ചൈതന്യമുള്ള—അതിൻെറ കുറേ കൂടുതലുള്ള—ഒരു 'നാമരൂപൻ'മാത്രമാകുന്നു മനുഷ്യൻ. എന്നാൽ മനുഷ്യനു് മററു വസ്തുക്കളിൽനിന്നു എന്തു വ്യത്യാസം? അതാണറിയേണ്ടതു്. അതു് അറിഞ്ഞിരിക്കുകയും വേണം. അതുതന്നെയാണു 'ജീവനെ'ക്കുറിക്കുന്ന അറിവും.

ചൈതന്യം, അതിൻെറ ആരംഭദശയിൽ, പ്രാകൃതരൂപത്തിൽ, ആദ്യഘട്ടത്തിൽ, സ്വയമായ ഒരു ബോധാവസ്ഥയുമില്ലാത്ത ഉണർവ്, അല്ലെങ്കിൽ ജ്ഞാനോപസ്ഥിതി (awareness) ഇല്ലാത്ത ഒരു "ജീവാവസ്ഥ"യിലാകുന്നു. ആ ബോധാവസ്ഥയുടെ കൂട്ടതൽ അനുസരിച്ചു ചേതനാചേതനങ്ങളുടെ വർഗ്ഗവ്യവസ്ഥ ക്രമീകരിക്കപ്പെട്ടിരിക്കുന്നു. ഒരുവിധം ചൈതന്യമുണ്ടെന്നു തീരെ നിഷേധിക്കുകവയ്യെങ്കിലും; ബോധാവസ്ഥ തീരെ ഇല്ലാത്തതാകുന്നു കല്ലുംമണ്ണുംകൂടി ഉൾപ്പെടുന്ന "ലോഹലോകം." ആ ബോധാവസ്ഥയുടെ അടുത്ത പടവിലേക്കുള്ള വളർച്ചയും, വികസനവും നാം സസ്യലോകത്തിൽ പ്രത്യക്ഷമായി ദർശിക്കുന്നു. സസ്യലോകത്തിലെ ബോധാവസ്ഥയെക്കാൾ, തുലോം ശ്രേഷ്ഠവും, സമുജ്ജ്വലവുമായ ഒരു ബോധാവസ്ഥയാണു്, തിര്യക്കുകൾക്കുള്ളതെന്നു സ്വയം സ്പഷ്ടമാകുന്നു. "വിചാരങ്ങ"ളില്ലെങ്കിലും, വികാരങ്ങളുണ്ടു്; "വാസന"കളുമുണ്ടു്, പലപ്പോഴും "ബുദ്ധി"സാമർത്ഥ്യവുമുണ്ടു്. വിവേകവിജ്ഞാനാദികളില്ലെങ്കിലും സ്നേഹഭയവൈരാദിഭാവങ്ങളുണ്ടു്. തീർച്ചയായും, സസ്യലോകത്തെ അപേക്ഷിച്ചു, തിര്യക്കുകളുടെ ലോകം ജീവചൈതന്യത്തിലെ ഉയർച്ചകൊണ്ടു്, ഒരു സ്വർഗ്ഗലോകമാകുന്നു.

സസ്യമൃഗാദികളുടെ ലോകങ്ങളെക്കാൾ എത്ര സമുന്നതവും, സമുൽകൃഷ്ടവും, ചേതനാസമ്പൂർണ്ണവുമാണു്, ദൈവസൃഷ്ടിയുടെ താഴികക്കുടമെന്നു വർണ്ണിക്കപ്പെടുന്ന മർത്ത്യലോകത്തിൻെറ സ്ഥിതി. എങ്കിലും, ഈ നാലുലോകത്തിലും ഏറെക്കുറെ എന്നനിലയിൽ, കാണപ്പെടുന്ന ചൈതന്യം—ജീവാവസ്ഥ—അടിസ്ഥാനത്തിൽ, ഒന്നുതന്നെ ആകുന്നു. ബോധാവസ്ഥയുടെ പരിണാമമോ, വളർച്ചയോ, വികാസമോ ആകുന്നു, ഈ ചൈതന്യത്തിൻെറ പ്രവർത്തനങ്ങളിൽ കാണപ്പെടുന്ന വ്യത്യാസങ്ങളുടെയെല്ലാം നിദാനം. എന്താണീ "ബോധാവസ്ഥ?" എന്താണതിൻെറഭാവരൂപഭേദങ്ങൾ? എന്നാണിനി ചിന്തിക്കുവാനുള്ളതു്.

II

വേദാന്തികർ പറയും, അനുഭവങ്ങളുടെ ആകെത്തുകയാണു 'ജീവൻ' എന്നു്. ചൈതന്യത്തിൻെറ, മാററമറയ്ക്കുന്നതും, ഭാവഭേദങ്ങളെ നിർണ്ണയിക്കുന്നതുമായ പശ്ചാത്തലമെന്നു്. ഓരോരുത്തരും, ഓരോന്നും, ഓരോ തരത്തിൽ, ബാഹ്യപ്രകൃതിയുടെ ആഘാതങ്ങളുമായി ഏററുമുട്ടുമ്പോൾ, സ്വയംസംജാതമാകുന്ന ഒരു "അനുഭവാനുഭൂതി"യാണത്രേ ജീവൻ. ഒരു മനുഷ്യൻ അവൻെറ ഇന്ദ്രിയങ്ങളിൽക്കൂടി ബാഹ്യലോകത്തോടു ഏററുമുട്ടുന്നു. അപ്പോഴൊക്കെ, ഓരോ പ്രത്യാഘാതങ്ങളുണ്ടാകുന്നു; ബാഹ്യലോകം, നിമിഷംപ്രതി മാറിമാറിക്കൊണ്ടിരിക്കുന്നു; അതുകൊണ്ടു്, ഇന്ദ്രിയഗതങ്ങളായ അനുഭവങ്ങളും ചഞ്ചലങ്ങളും അസ്ഥിരങ്ങളുമാകുന്നു. അപ്രകാരമുള്ള ക്ഷണഭംഗുരങ്ങളും, നിത്യചഞ്ചലങ്ങളുമായ അനുഭവങ്ങളുടെ ആകെത്തുകയാകുന്നു ഒരു മനുഷ്യൻെറ ജീവവിധായകമായ "ബോധാവസ്ഥ."

ബോധാവസ്ഥ അനുഭവങ്ങളുടെ ആകെത്തുക! എന്നാൽ, ആരാണാ "അനുഭവസ്ഥൻ?" അനുഭവിക്കുന്നവൻ, അനുഭവവസ്തു, അനുഭവാവസ്ഥ ഇങ്ങിനെ മൂന്നു ഘടകങ്ങൾ, ഏതു് അനുഭവത്തിനും ആവശ്യമാണല്ലോ. അനുഭവങ്ങളിൽക്കൂടി ജീവൻെറ ബോധാവസ്ഥയെ വിപുലപ്പെടുത്തുന്ന 'ആ ജീവാനുഭവസ്ഥൻ' ആരാണു്; അല്ലെങ്കിൽ എന്താണു്? അതു് ജഡപദാർത്ഥമായി ഒടുവിൽ പുറംതള്ളപ്പെടുന്ന പാഞ്ചഭൗതികമായ ഈ സ്ഥൂലശരീരമായിരിക്കുവാൻ വഴിയില്ലെന്നു ബോദ്ധ്യപ്പെടുത്തുവാൻ വലിയ പ്രസംഗമൊന്നും വേണമെന്നു തോന്നുന്നില്ല. ബുദ്ധിയുക്തമായ മനസ്സാണു്, പ്രത്യക്ഷത്തിൽ ഇവിടത്തെ അനുഭവസ്ഥൻ. മനസ്സു്, അനുഭവസ്ഥനും, ബാഹ്യലോകം അനുഭവിക്കപ്പെടുന്ന വസ്തുവും. മനസ്സിൻെറ ആ ശക്തിയുടെ നിദാനമേതു്? അതിനും അന്തർഭാഗത്തു ആരു പ്രവർത്തിക്കുന്നു? അവയൊക്കെ അതിഗഹനങ്ങളായ വിഷയങ്ങളാണു്. "മനസസ്തു പരാ ബുദ്ധിര്യോ ബുദ്ധേഃ പരതസ്തു സഃ" എന്നു ഗീത പറയുന്ന ആ "സഃ"യെക്കുറിച്ചിപ്പോൾ ചിന്തിക്കുന്നില്ല. തല്ക്കാലം, "മനസ്സി"നെ, അടിസ്ഥാനപ്പെടുത്തി അല്പം ആലോചിക്കാം.

ഈ "ബോധാവസ്ഥ"യുടെ പ്രസ്പഷ്ടമായ സ്ഫുടതയാണു മനുഷ്യൻെറ മാഹാത്മ്യമെങ്കിൽ, അതാണവരെ തിര്യഗ്വർഗ്ഗത്തിൽനിന്നു് ഉയർത്തി നിർത്തുന്നതെങ്കിൽ, ആ ബോധാവസ്ഥ ഒരുപോലെയല്ലാതെ, പലതോതിലും തരത്തിലും, ഓരോ മനുഷ്യരിൽ വ്യത്യാസപ്പെട്ടു കാണുവാനുള്ള കാരണമെന്താണെന്നു്—ആ ബോധാവസ്ഥ മനുഷ്യസമാജത്തിൻെറ ഒരു വർഗ്ഗീയപ്രവണതയല്ലാതെ, (പക്ഷിമൃഗാദികളിൽഎന്നപോലെ)—വ്യക്തിഗതമായ ഒരു ഭിന്നസ്വഭാവമായി കാണുന്നതിനുള്ള കാരണമെന്താണെന്നു് അർത്ഥവത്തായ ഒരു സംശയം സംജാതമാകാം. ബോധാവസ്ഥയുടെ ആ ഏററക്കുറച്ചിലാണല്ലോ, വ്യക്തികൾതമ്മിൽത്തമ്മിലുള്ള അന്തരങ്ങളുടേയും അനുഭവവ്യത്യാസങ്ങളുടേയും അടിസ്ഥാനം. ബോധാവസ്ഥയ്ക്കും, തന്നിമിത്തം അനുഭവത്തിനും, അന്തരമുണ്ടെങ്കിൽ—ഉണ്ടെന്നുള്ളതു നിർവ്വിവാദം—അവരുടെ "ജീവനും" ഒന്നല്ലാതെ പലതായിരിക്കണമല്ലോ. സംശയം സ്വാഭാവികമാണെങ്കിലും, സമർത്ഥനം ശരിയല്ല. ബോധാവസ്ഥയുടെ പ്രയോക്താവായ മനസ്സു്, ബാഹ്യലോകവുമായി പുലർത്തുന്ന സമ്പർക്കത്തിൻെറ, മനസ്സും പുറത്തുള്ള വസ്തുക്കളും തമ്മിൽ സംഭവിക്കുന്ന സംബന്ധത്തിൻെറ സ്വഭാവവ്യത്യാസമാണു്, അല്ലാതെ ജീവൻെറ വ്യത്യാസമല്ല,

അനുഭവങ്ങൾ ഓരോരുത്തർക്കും ഓരോവിധമായിപ്പോകുന്നതിനു കാരണം. ഒരു ചെറിയ ഉദാഹരണം പറയാം. കാറുകയറി ഒരു കുട്ടി മരിച്ചുഎന്നു കേട്ടാൽ ഒരാൾക്കുണ്ടാകുന്ന മാനസികവികാരവും, ആ കുട്ടി ആ ശ്രോതാവിന്റെ മകനായിരുന്നു എന്നുംകൂടി കേൾക്കുമ്പോൾ ഉണ്ടാകുന്ന അനുഭവവും തീർച്ചയായും വളരെവ്യത്യസ്തമാകുന്നു. ഉണ്ടായ സംഭവം ഒരു കുട്ടിയുടെ മരണം, കേൾക്കുന്ന ആൾക്കു മാററവുമില്ല. പിന്നെ എന്താണീവ്യത്യാസത്തിനു കാരണം? ആ വിഷയത്തിനോടു മനസ്സിനെ സംബന്ധിപ്പിച്ചതിലെ രീതിക്കും, ദാർഢ്യത്തിനും ഉള്ള വ്യത്യാസംതന്നെ. "ഏതോ കുട്ടിയിൽനിന്നു് എന്റെ കുട്ടി" ഭാവഭേദം അലസമായിരുന്ന അനുഭവത്തെ അത്യന്തം ഹൃദയസ്പൃക്കാക്കി മാററി. ഇതിൽനിന്നു സ്ഥാപിതമാകുന്ന തത്വം ഇതാണു്: അനുഭവങ്ങളുടെ ഗുരുലഘുത്വം, സുഖദുഃഖഭാവം, മനസ്സിന്റെ ഒരു കൃതിയോ വികൃതിയോ ആകുന്നു. ബോധാവസ്ഥയുടെ വിഭിന്നഭാവങ്ങൾ മനസ്സിലെ സങ്കല്പങ്ങളാലല്ലാതെ, ജീവന്റെ വിഭിന്നതകൊണ്ടല്ല സംഭവിക്കുന്നതു്. യുക്തിയുക്തവും അനുഭവവേദ്യവുമായ ഈ പരമാർത്ഥമാണു വേദാന്തവിജ്ഞാനക്കോട്ടയുടെ അടിത്തറയും. ജീവൻ ഒന്നാണു്; അനുഭവങ്ങൾ വ്യത്യാസപ്പെട്ടിരിക്കുന്നതു്, മനസ്സങ്കല്പങ്ങളുടെ വൈചിത്ര്യത്താലാണു്. ജീവൻ ഏകമാണു്; ഉപാധിഭേദംനിമിത്തമാണു് ഭാവരൂപഭേദങ്ങൾ കാണപ്പെടുന്നതു്. അങ്ങിനെയാണു വേദാന്തം, നാനാത്വത്തിൽ ഏകത്വത്തെ ദർശിക്കുന്നതു്. അതുകൊണ്ടാണു വേദാന്തം, മനോനിയന്ത്രണത്തിനു സർവോപരി പ്രാധാന്യം കല്പിച്ചിരിക്കുന്നതും.

III

"സയൻസു"പ്രകാരമുള്ള പരിണാമവാദമനുസരിച്ചും 'ജീവചൈതന്യ'ത്തിന്റെ വളർച്ചയും, വികസനവും താത്വികമായി വേദാന്തമതത്തിൽനിന്നു വിഭിന്നമല്ല പരിണാമവാദത്തിന്റെ പരമഋഷിയായ "ഡാർവി"നും, ഈ വികാസപദ്ധതിയുടെ പരിണാമദശയിൽ, "അതിമാനുഷ"ന്റെ—സൂപ്പർമാൻ—ആവിർഭാവത്തെ വിഭാവനചെയ്യുന്നുണ്ടു്. അതുതന്നെയാണു വേദാന്തികളും സ്ഥിതപ്രജ്ഞൻ എന്നും ജീവന്മുക്തൻ എന്നും മററും പറയുന്ന ബ്രഹ്മനിഷ്ഠന്റെയും സ്വഭാവം.

ജീവചൈതന്യത്തിന്റെ "ആത്മഭാവ"മാണു് അനശ്വരമായ ഈശ്വരശക്തിയുടെ അപ്രമേയവും, അവാച്യവുമായ ഒരു സ്ഫുരണമായ ആത്മാവിന്റെ സത്തയാണു ഡാർവിൻപ്രഭൃതികൾക്കു മനസ്സിലാക്കുവാനും വിശ്വസിക്കുവാനും വയ്യാത്ത വേദാന്തതത്ത്വം. ജീവ്+തം=ജീവിതം. ജീവ്+ഇതം=ജീവിതം. ജിവിതം ജീവനെ സംബന്ധിച്ചതു്; ജിവിക്കൽ. ജീവൻ, ജീവാത്മാവു്. ജീവാത്മാവു പരമാത്മാവിന്റെ മായയിലുള്ള പ്രതിഭാസം, ജീവാവസ്ഥ. സഹസ്രാരപത്മത്തിലിരിക്കുന്ന പരമാത്മാവിന്റെ പ്രതിബിംബം മൂലാധാരത്തിൽ സംഭവിക്കുന്നതു ജീവൻ. ആ ജീവനെ ഉണർത്തി, ഉയർത്തി, സഹസ്രാരപത്മത്തിൽ എത്തിച്ചു പരമാത്മജീവാത്മൈക്യം സാധിക്കുന്നതുതന്നെ ജീവന്റെ ധർമ്മവും, ജീവിതത്തിന്റെ ഉദ്ദേശവും. വിട്ടുപോയതിനെ വീണ്ടെടുക്കുക, പുറപ്പെട്ടടിക്കിൽ തിരിച്ചെത്തുക, മനുഷ്യൻ ദൈവമായി വളരുക ഇതാണു് വേദാന്തദർശനം.

ജീവന്റെ ഈ പ്രയാണം ഇന്നലെ ആരംഭിച്ചതോ നാളെ അവസാനിക്കുന്നതോ അല്ലെന്നും, അനവധി ജന്മങ്ങളിൽക്കൂടി സ്വായത്തമാകുന്ന ബോധവികാസത്തിന്റെ പരമകാഷ്ഠയിലാണു് ആ പരിസമാപ്തി സംഭവിക്കുന്നതെന്നും വിശ്വസിക്കുന്ന വേദാന്തമതം, ആത്മാവിന്റെ സത്തയിലും "ജന്മവാസന"കളിലും അവിശ്വസിക്കുകമാത്രമല്ല അവയെ പാടേ നിഷേധിക്കുകയുംകൂടി ചെയ്യുന്ന കേവലഭൗതികവാദികൾക്കു് അസംബന്ധമായും, അരോചകമായും തോന്നുന്നതിൽ അത്ഭുതമില്ല. സൂക്ഷ്മത്തോളം നോക്കിയാൽ ആ പരിണാമവാദതത്വത്തിൽത്തന്നെ അനാദിയും അനുസ്യൂതവുമായ ഈ പ്രയാണപദ്ധതി അന്തർലീനമാണെന്നു കാണാവുന്നതാണു്. "ആത്മാവു്" എന്നൊന്നില്ലെന്നുള്ള യാന്ത്രികമനോഗതിക്കാരുടെ അഭിപ്രായത്തിന്റെ പൊള്ളത്തം ക്രമേണ സയൻസിന്റെ മാറ്റത്തിൽക്കൂടിയും കൂടുതൽ കൂടുതൽ തെളിഞ്ഞുവരുന്നതുമുണ്ടു്.

ജീവന്റെ വളരെ നീണ്ടതായ യാത്രാപരിപാടിയിൽ അനേകം സങ്കേതങ്ങളും, താവളങ്ങളും ഉള്ളവയിൽ ഒന്നുമാത്രമാണിന്നത്തെ ജന്മം, എന്നുവരുമ്പോൾ താവളങ്ങൾക്കും തല്ക്കാലതാമസസൌകര്യങ്ങൾക്കും ഒരു രാജ്യസഞ്ചാരി കല്പിക്കുന്നതിനെക്കാൾ കൂടുതലായ വിലയോ, വലിപ്പമോ ആത്മബോധമുള്ളവർ 'ജന്മ'കാര്യങ്ങളിൽ കല്പിക്കാൻ ആവശ്യമില്ലെന്നും, മറിച്ചു പ്രവർത്തിക്കുന്നതു ബുദ്ധിഹീനതയാണെന്നും സ്പഷ്ടമാകുന്നു. എത്തേണ്ടസ്ഥാനത്തെ മറന്നു് അവിടേയ്ക്കുള്ള യാത്രയെ ദീർഘിപ്പിക്കുകയോ ദുർഘടതരമാക്കുകയോ ചെയ്യുന്നതൊന്നും ബുദ്ധിമാന്മാരിൽ ഉൾപ്പെട്ട സഞ്ചാരികൾ സ്വീകരിക്കാറില്ലല്ലോ.

വേദാന്തവിചാരത്തിന്റെ വലിയ വീചികളിൽ ചാടിമറിയുവാൻ തുനിയുന്നില്ല. അതിനു് ആവശ്യമുണ്ടെങ്കിൽത്തന്നെ അതിനുള്ള അധികാരാർഹതകൾ എനിക്കില്ല. ആത്മാവു എന്നൊന്നുണ്ടെന്നും, അതൊരു ദീർഘയാത്രയ്ക്കു പുറപ്പെട്ടിരിക്കുകയാണെന്നും, ആ യാത്രാമദ്ധ്യത്തിൽ വിശ്രമാർത്ഥമായും, വിജ്ഞാനസമ്പാദനാർത്ഥമായും സ്വീകരിച്ചിരിക്കുന്ന ഒരു സത്രസ്ഥാനമാണു് ഈ മർത്ത്യജന്മമെന്നും, പിന്നീടതിൽ അധികംവഴി ഇനിയും മുമ്പിൽക്കിടക്കുന്നതേയുള്ളു

വെന്നും, ആ നീണ്ട യാത്രയിൽ തല്ക്കാലത്തേക്കു വാടകയ്ക്കു വാങ്ങിച്ചിരിക്കുന്ന ഒരു കൂലിക്കാറിനെക്കാൾ വലിയ വിലയൊന്നും ഈ മനുഷ്യശരീരത്തിനു കല്പിക്കേണ്ടതില്ലെന്നുംഉള്ള വേദാന്തതത്വങ്ങളെ അവലംബിച്ചുകൊണ്ട്, ജീവനും ജീവിതവും തമ്മിലുണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ച്, ബഹുധാ ബാഹ്യമാത്രസ്പർശിയായ ഒരു വിഹഗവീക്ഷണമാണിവിടെ ഉദ്ദേശിച്ചിരിക്കുന്നത്. ജാഗ്രത്‌സ്വപ്നസുഷുപ്ത്യാദി അവസ്ഥാഭേദങ്ങളിൽക്കൂടിയും അതിനും അപ്പുറത്തുള്ള തുര്യാവസ്ഥയിൽക്കൂടിയും, പഞ്ചഭൂതാത്മകവും, പഞ്ചകോശസംയുതവും ആയ മർത്ത്യൻെറ ശരീരത്തിൽ സ്ഥൂലസൂക്ഷ്മകാരണദേഹങ്ങൾ ഉൾക്കൊള്ളുന്നതിനെക്കുറിച്ച് വേദാന്തവിചാരവിദഗ്ദ്ധന്മാർ സയുക്തികം, സോദാഹരണം നിർവ്വഹിച്ചിട്ടുള്ള വിശേഷാത്തരങ്ങളായ വിശദീകരണങ്ങൾ സ്വീകരിക്കയും, വിശ്വസിക്കയും ചെയ്തുകൊണ്ടുള്ള ഒരു ചിന്താഗതിയാണിവിടെ വിവക്ഷിച്ചിരിക്കുന്നതെന്നു പ്രഥമതഃ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇനി നമുക്കു പ്രകൃതം തുടരാം.

IV

ശരീരം ജീവൻെറ, ആത്മാവിൻെറ, യാത്രാസൌകര്യത്തിനുള്ള ഒരു വാടകക്കാർമാത്രമാണെങ്കിൽ, ആ കാറിനെക്കാൾ പ്രാധാന്യം കാറിൽ കയറിയിരിക്കുന്ന ആത്മാവിനായിരിക്കണമെന്നു നിരാക്ഷേപമാണ്. ആ കാറിൻെറ നന്മയും ഭംഗിയും വേഗതയും വിഘ്നഹീനതയും തീർച്ചയായും ദൃഷ്ടിപതിക്കേണ്ട വിഷയങ്ങൾതന്നെയാകുന്നു. എന്നാൽ, അതിൻെറ പുറംമോടിയേക്കാൾ, യന്ത്രത്തിൻെറ വിശ്വസ്തതയും, പെട്രോളിൻെറ ചുരുങ്ങിയ ആവശ്യവും, കൂടുതൽ ശ്രദ്ധേയങ്ങളായിരിക്കും. "എൻജി"ൻെറ തകർച്ചയും, പെട്രോളിനുള്ള ബുഭുക്ഷയും, വണ്ടി കാഴ്ചയ്ക്കു എത്രയോക്കെ മനോഹരമായിരുന്നാലും, രഥാരൂഢനെ വിഷമിപ്പിക്കുകയും, വ്യയാധീനനാക്കുകയുംചെയ്യാതിരിക്കയില്ല. യാത്രാക്ലേശത്തിനുപുറമേ, ആപത്കരമായ സമയനഷ്ടത്തിനും അതു കാരണമാകും. അതുകൊണ്ട്, ബുദ്ധിമാനായ ഏതുയാത്രക്കാരനും, "ബോഡി"യുടെ മോടിയെക്കാളും, ഉൾയന്ത്രങ്ങളുടെ വിശ്വസനീയതയെയായിരിക്കും, വാഹനസ്വീകരണവിഷയത്തിൽ, കൂടുതൽ അന്വേഷിച്ചുറപ്പിക്കുക. മനുഷ്യശരീരമാകുന്ന മോട്ടോർകാറിനെ കൂലികൊടുക്കുകയോ, സൌജന്യമായി സ്വീകരിക്കുകയോ ചെയ്തിട്ടുള്ള യാത്രക്കാരനായ മനുഷ്യാത്മാവ്—അവൻ "സെൽഫ് ഡ്രൈവിംഗ്" അറിയുന്നവനും, അനുഷ്ഠിക്കുന്നവനുംകൂടിയായിരിക്കെ— എൻജിനേയും "പെട്രോൾകൺസംപ്ഷ്യനേയും" കുറിച്ചു ചിന്തിക്കാതെ, കണ്ടാലുള്ള കൗതുകംമാത്രംനോക്കി കാറിൽക്കയറിയാൽ, എത്തുന്നത്എവിടെയായിരിക്കും, എന്നായിരിക്കും?

ശരീരമാകുന്ന രഥവും, രഥാരൂഢനായ ആത്മാവും എന്ന അലങ്കാരപ്രയോഗം, സമ്പൂർണ്ണം സമഞ്ജസമാണെന്നു വാദിക്കുന്നില്ല. എങ്കിലും, പറയുവാനുദ്ദേശിച്ച ആശയത്തിൻെറ ആവിഷ്കരണം,അല്പമെങ്കിലും, അതുകൊണ്ടു സാധിച്ചിട്ടുണ്ടെന്നു വിശ്വസിക്കുന്നു. ഇന്നത്തെ "ജീവിത"ത്തെക്കുറിച്ചുള്ള ചിന്തകളെല്ലാം, "ജീവിതത്തോത്" ഉയർത്തുവാനുള്ള ഉത്സാഹങ്ങളെല്ലാം, "ജീവിതസ്പർശി"കളായ വിഷമപ്രശ്നങ്ങളെ സംബന്ധിക്കുന്ന നിവാരണനിർദ്ദേശങ്ങളെല്ലാം, "ജീവനെ" വിസ്മരിച്ചുകൊണ്ടും,ജീവൻെറ അധിവാസസ്ഥാനമായ ശരീരത്തെമാത്രം മുൻനിർത്തിക്കൊണ്ടും നിർവ്വഹിക്കപ്പെടുന്നുവെന്നും, അതുകൊണ്ടാണ്, ആഗ്രഹങ്ങൾ വിഫലങ്ങളും, അനുഭവങ്ങൾ വിരുദ്ധങ്ങളും ആയിത്തീരുന്നതെന്നും, ശാന്തിസമാധാനങ്ങൾക്കും, സുഖസംതൃപ്തികൾക്കുംപകരം മത്സരങ്ങളും,യുദ്ധങ്ങളും,ദുഃഖങ്ങളും, അസംതൃപ്തിയും പൂർവ്വാധികം വർദ്ധിച്ചുകൊണ്ടുവരുന്നതെന്നും പറയുവാനാണ്, പ്രാരംഭമായി ഇത്രയധികം പ്രസ്താവിക്കേണ്ടിവന്നത്. അതൊരു വളഞ്ഞവഴിയും, പൊളിഞ്ഞരീതിയുമായിപ്പോയെങ്കിൽ, അതിനുള്ളകാരണം, ഈയുള്ളവൻെറ പഠിപ്പുകുറവും, പരിചയമില്ലായ്മയുംമാത്രമാകുന്നു. എങ്കിലും, ആശയം അല്പമെങ്കിലും തെളിഞ്ഞിട്ടുണ്ടെങ്കിൽ, ആശയ്ക്കു് അവകാശമുണ്ടെന്നു തീർച്ചയാകുന്നു.

ആത്മാവിനെ നിഷേധിക്കാത്തവരുംകൂടി, അതിനെ വിസ്മരിച്ചില്ലെങ്കിൽ അനാദരിക്കുകയെങ്കിലും ചെയ്തുകൊണ്ടാണ്, ലോകസമാധാനമെന്നും, സർവ്വജനീനമായ സാമ്പത്തികസമത്വമെന്നും, സ്വതന്ത്രമായ വ്യാപാരവ്യവസായവികസനമെന്നും മററും പ്രസംഗിക്കുന്നതും, പ്രവൃത്തിപദ്ധതികളെ രൂപീകരിക്കുന്നതും. "ജീവിതം" എന്നുവെച്ചാൽ, ശാരീരികങ്ങളായ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുവാൻവേണ്ടുന്ന സാധനസാമഗ്രികളുടെസമൃദ്ധിയും, സമുൽക്കൃഷ്ടതയും, അവയുടെ നിരാക്ഷേപമായ വിതരണവും, എന്നാണ്അർത്ഥം എന്നുതോന്നും, അധികാരിവർഗ്ഗത്തിൻേറയും—അവരെ അനുകരിക്കയും, പ്രേരിപ്പിക്കയും ചെയ്യുന്ന സാധുജനവർഗ്ഗത്തിൻെറയും—ആരംഭങ്ങളും, അതിപ്രയത്നങ്ങളും കണ്ടാൽ. "ജീവിതത്തോതുയർത്തുക" എന്നുവെച്ചാൽ, ഇന്നു മററൊന്നും അർത്ഥമില്ല. കേവലം ബാഹ്യമായ ശരീരത്തെമാത്രം ബാധിക്കുന്നവയായ, അത്യാവശ്യങ്ങളെ, യഥോചിതം സാധിപ്പിക്കുവാനല്ല, അനാവശ്യങ്ങളെക്കൂടി അത്യാവശ്യങ്ങളാക്കി, ആഗ്രഹാഭിലാഷങ്ങളെ അനിയന്ത്രിതമായി അഴിച്ചുവിട്ട്, ആഗ്രഹനിവൃത്തിക്കുള്ള ശക്തിയില്ലാതെ, അസംതൃപ്തിയും അക്രമപ്രസക്തിയും വളർത്തി, സർവ്വത്ര കശപിശയും കുഴപ്പവും കൊള്ളരുതായ്മയും നിറയ്ക്കുന്നതിനാണിന്നത്തെ പുറപ്പാടുകൾ. ആഗ്രഹപൂരണത്തിനു സ്വീകരിക്കപ്പെടുന്നപ്രവൃത്തികൾ, "ധർമ്മ"പരങ്ങളോ, സത്യനിഷ്ഠങ്ങളോ, ഹിംസാരഹിതങ്ങളോ ആയിക്കൊള്ളണമെന്നുള്ള

നിഷ്കൃഷ്ടക്കൂടി, നിരാകരിക്കപ്പെട്ടപ്പോൾ—മാർഗ്ഗങ്ങൾ നല്ല ലക്ഷ്യങ്ങൾക്കാണ് പ്രാധാന്യം എന്നു പറയപ്പെട്ടു—മനുഷ്യലോകംതന്നെ, അർത്ഥകാമങ്ങളിൽമാത്രം ആമഗ്നമായി, ആസുരമായ ഒരവസ്ഥയെ പ്രാപിച്ചു. എൻജിൻ, എട്ടുത്തുമാററിവെയ്ക്കപ്പെട്ടതോ, തകൻ തരിപ്പണമായിക്കിടക്കുന്നതോ ആയ കാറിന്റെ അകത്തേക്കു നോക്കാതെ, ബോഡിയുടെ മോടിക്കുവേണ്ടി വ്യയഭാരവും, ക്ലേശഭാരവും വഹിക്കുന്നവരെപ്പററി എന്തുപറയാനാണ്?

ജീവനെ രഥാരൂഢനായോ മോട്ടാർകാറിന്റെ എൻജിനായോ എങ്ങിനെ കണക്കാക്കിയാലും ഉടമസ്ഥൻ ജീവനാണെന്നും, ജീവിതം നന്നാകുവാൻ ഉപാധിയെയല്ല, ഉടമസ്ഥനെത്തന്നെയാണു ശ്രദ്ധിക്കേണ്ടതെന്നും നിർവ്വിവാദമാണ്. ആ ജീവനെ നാം "മനസ്സിൽ" ഉറപ്പിച്ചുകൊണ്ടാണ്,—അതിനപ്പുറത്തേക്കു തല്ക്കാലം പ്രവേശിക്കാതെകണ്ടാണ്—വിചാരണ നടത്തിക്കൊണ്ടുവന്നതു്. അതുകൊണ്ടു ജീവിതത്തെക്കുറിച്ചുള്ള—സംബന്ധിക്കുന്നതായ—സകല ചർച്ചകളും, "മനസ്സി"നെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു വേണ്ടതാണെന്നു വന്നുകൂടുന്നു. മനസ്സിനെ മറന്നുകൊണ്ടു മനസ്സിന്റെ വാഹനംമാത്രമായ ശരീരത്തെ ശരണീകരിച്ചുകൊണ്ടുള്ള ജീവിതപ്രശ്നവിചാരങ്ങൾ എങ്ങിനെ ഫലപ്രദമോ, വിജയകരമോ ആയിത്തീരും? അതാണ് ഏതൽക്കാലപര്യന്തമുണ്ടായിട്ടുള്ള എല്ലാ പരാജയങ്ങൾക്കും ഇന്നും സർവ്വവ്യാപകമായി സർവ്വസുഖസംഹാരിയായി കരാളനൃത്തം ചവിട്ടുന്ന എല്ലാ അശാന്തതകൾക്കും, ദുരന്താനുഭവങ്ങൾക്കും കാരണം. കാരണത്തെ കൈവിട്ടു് കാര്യത്തെ കടന്നുപിടിക്കുന്നതുകൊണ്ടു് സുഖപ്രാപ്തിയോ, രോഗശമനംപോലുമോ ഉണ്ടാകാവുന്നതല്ല. എൻജിന്റെ കേട്ടുതീക്കാതെ വണ്ടി ഓടുന്നതല്ല. രഥാരൂഢന്റെ നിശ്ചയമനുസരിച്ചല്ലാതെ രഥം സഞ്ചരിക്കുന്നതല്ല. "തസ്മാത്ത്വമിന്ദ്രിയാണ്യാദൗ, നിയമ്യ ഭരതർഷഭ!"

## V

"ജീവിതം" സുഖമാവണം! അതു് എല്ലാവരുടേയും ആവശ്യമാണ്. ആ "സുഖം" ഏതാണ്? എവിടെയാണ്? ആരാണതു തീർച്ചയാക്കേണ്ടതു്? ഇന്ദ്രിയങ്ങളുടെ ബാഹ്യലോകസമ്പക്കമാണ് സകലസുഖദുഃഖാനുഭവങ്ങളുടേയും നിദാനമെന്നും, ആ ബാഹ്യലോകം നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്നതാണെന്നും മുമ്പു പറഞ്ഞുകഴിഞ്ഞു. അതിൽനിന്നു ബാഹ്യലോകത്തെ നിലയ്ക്കുനിർത്തിക്കൊണ്ടു സുഖം സമ്പാദിക്കുന്നതു സാദ്ധ്യമല്ലെന്നും തെളിഞ്ഞു. "മാത്രാസ്പർശാസ്തു കൗന്തേയ! ശീതോഷ്ണസുഖദുഃഖദാഃ ആഗമാപായിനോऽനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത!" എന്നാൽ പിന്നെ, ജീവിതസുഖത്തിന്റെ നിയമമെന്തു്? നിയാമകനാരു്? മനസ്സിന്റെ നിയമവും നിയമനവും തന്നെ സുഖത്തിന്റെ നിർണ്ണയവും, അനുഭവവും. അസുഖവും അശാന്തതയുംമുഴുവനും അകത്താണ്, മനസ്സിലാണ്. അതറിയാതെയുള്ള പരക്കംപാച്ചിൽ, നിഴലിനെ പിടിക്കുവാനുള്ള ഓട്ടംപോലെ നിഷ്ഫലവും, പരിഹാസ്യവുമായിരിക്കും. ഇന്ദ്രിയങ്ങളുടെ രാജാവായ മനസ്സ്, സ്ഥിരതയും സ്ഥൈര്യവുമില്ലാത്തതായാൽ, യുദ്ധത്തിൽ തോല്ക്കുകയേ ഗതിയുള്ളൂ. "ഇന്ദ്രിയാണാം ഹി ചരതാം യന്മനോऽനുവിധീയതേ, തദസ്യ ഹരതി പ്രജ്ഞാം, വായുർന്നാവമിവാംഭസി." സംയമനം സാധിച്ച മനസ്സിനല്ലാതെ, ശാന്തിസമാധാനങ്ങളും, 'സുഖ'വും ഒരിക്കലും ഉണ്ടാകുന്നതല്ല. 'സുഖ'മില്ലാത്ത ജീവിതവും, ജീവിതത്തോതിന്റെ ഉയർച്ചയും ആക്കുവേണം? അതുകൊണ്ടു്, ജീവിതം വിജയിക്കണമെങ്കിൽ, ജീവജീവിതബന്ധം ശരിക്കു ധരിച്ചു സുഖദുഃഖങ്ങളെ സമ്പാദിക്കുന്നവരായ ഇന്ദ്രിയങ്ങളുടെ രാജാവായ മനസ്സിനെ മര്യാദയ്ക്കു് നിർത്തുകതന്നെവേണം.

തൃപ്തിയാണു സുഖജീവിതരഹസ്യമെന്ന് ആരും സമ്മതിക്കുന്നതായിരിക്കും. തൃപ്തി മാനസികമായ ഒരു അവസ്ഥയോ അനുഭവമോ ആകുന്നുവെന്നും നിർവ്വിവാദമാണ്. തൃപ്തിയുടെ അഭാവമാണിന്നു ലോകത്തിന്റെ പ്രധാന രോഗഹേതു. അസംതൃപ്തിയും അശാന്തതയും അക്രമപ്രസക്തിയും അധമ്മവാസനയും പ്രത്യേകിച്ചും രണ്ടാംലോകമഹായുദ്ധാനന്തരം ലോകത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നതായി ഏതു രാജ്യത്തുനിന്നും ദീനരോദനങ്ങൾ പുറപ്പെടുന്നുണ്ടു്. അവയ്ക്കു പരിഹാരം കാണുവാനായി സംസ്ഥാപിതമായിരിക്കുന്ന സർവ്വരാഷ്ട്രസമിതിയുടെ പ്രവർത്തനങ്ങൾ കുഴപ്പത്തിന്മേൽ കുഴപ്പമുണ്ടാക്കുവാൻമാത്രമാണ് പര്യാപ്തമായിട്ടുള്ളതെന്നു പരിതപിക്കുന്നവരുമുണ്ടു്. പരസ്പരം വിഴുങ്ങുവാനുള്ള വാസനയും സർവ്വാദ്ധ്യക്ഷതയ്ക്കുള്ള തീവ്രവാഞ്ഛയും ശക്തിസ്വാധീനങ്ങളുണ്ടെന്നു വിശ്വസിക്കപ്പെടുന്ന എല്ലാ രാഷ്ട്രങ്ങളും വെളിപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ടു്. ഈ സ്ഥിതിക്കു "ജീവിതത്തിനു" അത്യന്താപേക്ഷിതമായ സംതൃപ്തി എങ്ങിനെ സംഭവിക്കാം? ഇന്നത്തെ അഭിപ്രായമനുസരിച്ചുള്ള "ജീവിതത്തോതുയർത്തൽ" അതു് സാർവ്വജനീനാവസ്ഥയെ പ്രാപിച്ചാൽ പോലും ലോകം ആശിക്കുന്ന ജീവിതത്തിൽ അപരിത്യാജ്യമായ സംതൃപ്തഭാവം സംഭവ്യമാണോ?

അനുഭവിച്ചു തൃപ്തിപ്പെടുക എന്നതുണ്ടാവില്ലെന്നാണ് പുരാണേതിഹാസങ്ങളും ലോകപരിചയവും ചൂണ്ടിക്കാണിക്കുന്നതു്. നെയ്യുപകൻ തീകെടുത്തുവാൻ ശ്രമിക്കുന്നതുപോലെയായിരിക്കും, ഭോഗങ്ങളെ അററത്തോളം അനുഭവിച്ചു തൃപ്തിപ്പെടുക എന്നാണു ഇന്നത്തെ വിജ്ഞന്മാർ വിളംബരം ചെയ്തിരിക്കുന്നതു്. ആ ശാപാശം അവസാനമില്ലാത്തതാണെന്നുള്ളതു ഓരോരുത്തരുടേയും നിത്യാനുഭവവുമാകുന്നു. ആചാര്യസ്വാ

മികളുടെ "അംഗം ഗലിതം പലിതം മുണ്ഡം ദശനവിഹീനം ജാതം തുണ്ഡം വൃദ്ധോ യാതി ഗൃഹീത്വാ ദണ്ഡം, തദപി ന മുഞ്ചത്യാശാപിണ്ഡം" എന്ന മോഹമുദ്ഗരത്തിലെ ശ്ലോകം ഈ പതനത്തിൽ പരം സ്മരണീയമാകുന്നു. "കാമ ഏഷഃ ക്രോധ ഏഷഃ രജോഗുണസമുത്ഭവഃ, മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം" എന്ന ഗീതാചാര്യരും ഉപദേശിച്ചിരിക്കുന്നു.

അറുപതോ നൂറോ കൊല്ലത്തെ ഒരു തല്ക്കാല പ്രവർത്തനരംഗംമാത്രമാണ് ജീവന്റെ ജന്മാന്തരയാത്രാകാര്യത്തിൽ ഈ മനുഷ്യജീവിതം എന്ന കാരണത്താൽ വഴിയമ്പലത്തിലെ — സത്രത്തിലെ — സുഖസൌകര്യാദികളിൽ ദീർഘദർശികളും ശുദ്ധസാത്വികമതികളുമായിരുന്ന ഭാരതീയപുരാണപുണ്യാത്മാക്കൾ അതിശ്രദ്ധയോ അത്യാസക്തിയോ ഉള്ളവരായില്ല. അവർ, ആദ്യന്തമില്ലാത്ത അനശ്വരമായ ആനന്ദജീവിതത്തെക്കുറിച്ചാണ്, കൂടുതൽ ചിന്തിച്ചതും ചിലതൊക്കെ നിർദ്ദേശിച്ചതും. എന്നുവെച്ച് ബാഹ്യദൃഷ്ടിയോ ലോകവ്യവഹാരശ്രദ്ധയോ ഉണ്ടായിരുന്നില്ലെന്നു വൃഥാ വാദംചെയ്യുന്നവരെ നോക്കി, ഭാരതീയരുടെ വിജ്ഞാനസമ്പത്തുകൾ—എല്ലാ ശാസ്ത്രങ്ങളിലും ഏതു സംഗതികളിലും അവർ നേടിവെച്ച നെടിയസമ്പത്തുകൾ—എല്ലാ ശാസ്ത്രങ്ങളിലും ഏതു സംഗതിയിലും അവർ നേടിവെച്ച നെടിയസമ്പത്തുകൾ—അനുകമ്പാപൂർവം മന്ദഹസിച്ചുകൊണ്ടിരിക്കുന്നു. കുഴിച്ചുമൂടപ്പെട്ടവയും ദഹിപ്പിച്ചുകളയപ്പെട്ടവയും, കവർച്ച ചെയ്തുകൊണ്ടു പോകപ്പെട്ടവയുമായ ഭാരതീയഗ്രന്ഥസമ്പത്തിന്റെ ശതാംശംമാത്രമാണിന്നു പുറത്തുവന്നിട്ടുള്ളത്. എങ്കിൽക്കൂടി അവ അത്യാദരത്തെത്തന്നെ അവകാശപ്പെടുകയും ചെയ്യുന്നു. ബാഹ്യലോകം അന്തർന്നിഷ്ഠമായ മാനസികലോകത്തിന്റെ ഒരു ചെറിയ പ്രതിഫലനംമാത്രമാണെന്നു മനസ്സിലാക്കിയിരുന്ന ഭാരതീയവിജ്ഞാനധുരന്ധരന്മാർ, അന്തർമുഖദൃഷ്ടിക്കും ചർച്ചകൾക്കും ബഹിർമുഖദൃഷ്ടിയെക്കാളും ചർച്ചകളെക്കാളും പ്രാധാന്യവും പ്രഥമസ്ഥാനവും നൽകിയിരുന്നു എന്നുമാത്രം. അതു് ഇന്നോളവും നിതീകരിക്കപ്പെട്ടു നിലനില്ക്കുകയും ചെയ്യുന്നു; എന്നും നിലനില്ക്കുകയും ചെയ്യും. ജീവന്റെ തത്വത്തെക്കുറിച്ചും ജീവിതത്തിന്റെ സ്ഥിതിഗതികളെക്കുറിച്ചും അവർ ശരിയായി ധരിച്ചിരുന്നതുകൊണ്ട്, ഇന്നത്തെപ്പോലെ, ജീവനെ അവഗണിച്ചുകൊണ്ടുള്ള ജീവിതവിചിന്തനങ്ങൾക്ക് അവർ ആരാധ്യതയോ അടിമസ്ഥാനമോനല്കിയില്ല. മറിച്ചായതാണിന്നത്തെ വിധിവൈപരീത്യം. ആ വിചാരഗതിക്കു വിരാമംവരുന്നതുവരെ തൃപ്തിയോ ശാന്തിസമാധാനങ്ങളോ ലോകത്തിൽ അനുഭവവേദ്യങ്ങളാകുന്നതല്ല. ഈ തത്വസംഹിതകൾ പര്യാലോചിക്കുന്നതായാൽ ജീവനെയും ജീവിതത്തെയും സംബന്ധിച്ച് ആധുനികാദ്ധ്യാത്മികതത്ത്വവേദിയായ ശ്രീനാരായണന്റെ ജീവിതം എത്രമാത്രം പ്രത്യക്ഷമാത്രയിൽ അനുഭവവും മാർഗ്ഗദർശിത്വവും നൽകുന്നുണ്ടെന്നു നമുക്കു് അനുഭവവേദ്യമാണല്ലോ.

VI

പരിണാമവാദികൾക്കും, കേവലഭൌതികചിന്താഗതിക്കാർക്കും ഒരുസംഗതി സമ്മതിക്കാതെ തരമില്ല. ശാരീരികമായ പരിണാമം മനുഷ്യനിൽ അതിന്റെ പരമകാഷ്ഠയെപ്രാപിച്ചിരിക്കുന്നുഎന്നു്. ആകാരപരമായിട്ടായിരിക്കുവാൻ തരമില്ല, ഇനിയത്തെ പരിണാമദശ. "പരിണാമം"തന്നെ സമാപ്തമായിക്കഴിഞ്ഞു എന്നു കരുതുവാനും വയ്യ; കാരണം അങ്ങിനെയായിരുന്നാൽ സൃഷ്ടിയുടെതന്നെ ഉദ്ദേശം നിർവ്വഹിക്കപ്പെട്ടുകഴിഞ്ഞു. കയ്യിലെ ശീട്ടുകളെല്ലാം കളിച്ചുകഴിഞ്ഞാൽ, കൂട്ടിക്കലർത്തി വീണ്ടും കശക്കി കളി വീണ്ടും ആരംഭിക്കേണ്ടിവരും. ആ ഘട്ടത്തിലെത്തീട്ടില്ലെന്നു നിർവ്വിവാദമാണ്. അതുകൊണ്ടു പരിണാമത്തിന്റെ ഇനിയത്തെ പതനം ആന്തരികവും ആത്മീയവുമായിരിക്കണം; അല്ലാത്ത കളികളെല്ലാം വെറും മൃഗജീവിതസമാനമായിത്തന്നെയിരിക്കും എന്നുള്ളതു് വ്യക്തമാകുന്നുണ്ടു്. ആകാരപൂർണ്ണത സമ്പാദിച്ച മനുഷ്യൻ, വികാരവിശുദ്ധിയിൽ ദിവ്യനോ ഭവ്യനോ ആകുന്നതായിരിക്കണം. അതിനെ കാലേക്കൂട്ടിക്കാണുകയും, മാർഗ്ഗനിർദ്ദേശം നല്കുകയും ചെയ്തുവരാകുന്നു ഭാരതത്തിലെ "പൂർവ്വരാം ഋഷീന്ദ്രന്മാർ."

"ജീവന്റെ"യാത്ര ആ വഴിക്കാണെങ്കിൽ ജീവിതത്തിന്റെ ഉദ്ദേശ്യവും, പ്രാപ്യസ്ഥാനവും മറ്റൊന്നായിരിക്കാൻപാടില്ല. ശരീരം അതിന്റെ സുദീർഘമായ പരിണാമയുഗങ്ങളിൽ പലതും സ്വീകരിക്കുകയും, സൂക്ഷിക്കുകയും, വിസ്മരിക്കുകയും, വിട്ടുകളയുകയും മററും ചെയ്തിരിക്കും. അവയുടെയെല്ലാം അംശങ്ങളും അവശിഷ്ടങ്ങളും ആഗ്രഹങ്ങളും അനുഭൂതികളും ഇന്നും മനുഷ്യനിൽ വ്യക്തമായും, അവ്യക്തമായും കിടക്കുന്നതായി "മനുഷ്യന്റെ മൃഗീയചാപല്യങ്ങളെ"ക്കുറിച്ചു പറയുന്ന ആധുനികപണ്ഡിതന്മാരും പ്രസ്താവിച്ചിട്ടുണ്ട്. അതിനെയാണ് "ആസുരഭാവ"മെന്നു ഋഷികൾ വർണ്ണിക്കയും, ഗീതയിൽ സൂചിപ്പിക്കയും ചെയ്തിരിക്കുന്നതു്. അതിനെതിരായും ആത്മീയമായ ഭാവിപരിണാമത്തെ ത്വരിതപ്പെടുത്തുന്നതായും ഉള്ള ഭാവത്തെയാണ് 'ദൈവികസമ്പ'ത്തെന്ന് ഗീത ഉൽഘോഷിക്കുന്നതു്.

അപ്പോൾ ജീവജീവിതചർച്ചയിൽ സുപ്രധാനമായ സംഗതി ആസുരീഭാവത്തിന്റെ തിരോധാനവും ദൈവീസമ്പത്തിന്റെ സമൃദ്ധിയും സ്ഥാനാരോഹണവും ആണെന്നും കരതലാമലകംപോലെ സ്പഷ്ടമാകുന്നു. അതിനുള്ള ഏകമാർഗ്ഗം മനോനിഗ്രഹമാകുന്നു. മനസ്സിനെ നിലയ്ക്കുനിർത്തുവാൻ കാററുപായ്പൊട്ടി ഓളപ്പാത്തിയിൽ പതിച്ച അമരംതകന്ന വഞ്ചിയെ

പ്പോലെ കാററത്തു പറന്നുനടക്കുന്ന പഞ്ഞിക്കഷണമോ മേഘശകലമോപോലെ കാററത്തു കൊളുത്തിവെച്ച നിലവിളക്കിൻെറ നാളംപോലെ അല്ലാതെ മനസ്സിനെ അടക്കിനിൎത്തുവാൻ ഭോഗതൃഷ്ണയ്ക്കു ഒരു കാലത്തും സാധിക്കയില്ല. ഇന്നുവരെ ആൎക്കും സാധിച്ചിട്ടുമില്ല. വൈരാഗ്യം ഒന്നുമാത്രമാണ് അതിനുള്ള മാൎഗ്ഗവും മരുന്നും. അനുഭവിച്ചു തൃപ്തിവരുത്തുവാൻ സാധിക്കില്ലെന്നു "യയാതി"യുടേയും വൈരാഗ്യമാണു രക്ഷാമാൎഗ്ഗമെന്നു പുരൂരവസ്സിൻെറയുംമററും പുരാണകഥകൾ നമ്മെ പഠിപ്പിക്കുന്നു. ബാഹ്യവസ്തുക്കൾക്കു ധനമാനാദികളെല്ലാം വേണം. വേണമെന്നുള്ള ബുദ്ധി മത്സരത്തേയും, അവയൊന്നും വേണ്ടാ എന്നുള്ള ത്യാഗബുദ്ധി അല്ലെങ്കിൽ വന്നാൽ വരട്ടെ ഇല്ലെങ്കിൽ പോകട്ടെ എന്ന ഉദാസീനബുദ്ധി ശാന്തിസുഖങ്ങളേയും വൎദ്ധിപ്പിക്കുന്നു. അതിലേയ്ക്കു നിഷ്കാമകൎമ്മമാണു നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന മാൎഗ്ഗവും. നിഷ്കാമകൎമ്മം കൎമ്മസംന്യാസമോ കൎമ്മവൈമുഖ്യമോ അല്ല. നിരന്തരമായ—സന്നിഷ്കൃഷ്ടമായ സ്വധൎമ്മാചരണമാകുന്നു.



# സംസ്കാരം ഏകം

— സുകുമാർ അഴീക്കോടു്, ബി. കോം; ബി. ടി. —

[ഒരുജാതി, ഒരുമതം, ഒരുദൈവം, ഒരുലോകം ആദിയായ സമതാമോഹനങ്ങളും സാർവ്വജനീനങ്ങളും സമസ്തകാലസംഗ്രാഹകങ്ങളുമായ കേവലാദർശങ്ങൾക്കൊപ്പം വിശ്വത്തെ ഒററക്കൂടാക്കുവാൻ സംസ്കാരൈക്യസിദ്ധാന്തം ജനങ്ങളുടെയിടയിൽ വേരുറയ്ക്കേണ്ടിയിരിക്കുന്നു.]

ശാന്തിയുടെ ഏകാന്തസ്ഥാപനത്തിനു പററുന്ന ഒരു പ്രമാണം, 'ഫോർമുല', കണ്ടുപിടിക്കേണ്ട കർത്തവ്യം ഇന്നത്തെ ലോകത്തെ അപൂർവ്വതീവ്രതയോടെ അഭിമുഖീകരിച്ചിരിക്കുന്നു. വേദകാലത്തിന്റെ പ്രാചീനതയ്ക്കുപോലും സുപരിചിതമായിരുന്നു, ശാന്തിസംസ്ഥാപനത്തിന്റെ വഴിയെന്താണെന്ന ചോദ്യമെന്നു നാം മറയ്ക്കരുതു്. വിശ്വത്തെ ഏകനീഡമാക്കുവാൻ, ഒരു പറവക്കൂട്ടുപോലെ സമഭാവഭാസുരമാക്കുവാൻ, ചിരന്തനചിന്തകർ മാർഗ്ഗങ്ങളാരായുകയുണ്ടായി. അവർ അന്നുകണ്ട മാർഗ്ഗം ഐക്യത്തിന്റെ, അദ്വൈതത്തിന്റെ മാർഗ്ഗമായിരുന്നു. പലതില്ല എന്നുറയ്ക്കാത്ത ഒരു ഹൃദയം പ്രക്ഷുബ്ധവും ദീനവും സന്തപ്തവുമായിരിക്കും. ക്രൌര്യചൌര്യങ്ങൾ നിറഞ്ഞ ആധുനികലോകം "നേഹ നാനാസ്തി" എന്ന വേദാന്തശാസനത്തിന്റെ സാരത്തെ നെഞ്ചേററി ലാളിക്കട്ടെ!

എവിടെയെല്ലാം ഭിന്നങ്ങളായ വിശ്വാസങ്ങളുടെയും ആചാരങ്ങളുടെയും ശാഖാനദീപ്രവാഹങ്ങൾ കാണുന്നുവോ അവിടെയെല്ലാം ഐക്യം കാണാൻ സാധിക്കുന്ന മനുഷ്യനാണു് ഈ യുഗത്തിന്റെ യഥാർത്ഥസന്താനം. അവനിൽ ഭാവിയുടെഭംഗികൾ നാമ്പെടുക്കുന്നു. അനൈക്യങ്ങളുടെ മദ്ധ്യത്തിൽ ഐക്യം സാക്ഷാൽക്കരിക്കുന്ന ബുദ്ധി ശരിയായ മനുഷ്യത്വത്തെ കുറിക്കുന്നു. ഒരു ചെറിയ ചുററളവുമാത്രമുള്ള ശരീരത്തോടുകൂടിയ മനുഷ്യൻ ആ ശരീരത്തിൽനിന്നു ഭിന്നമായി എല്ലാം കാണുന്നതു സ്വാഭാവികമാണു്. അതിനാൽ ഐക്യം കാണേണ്ടവൻ ശരീരപരമായി ചിന്തിക്കരുതു്. ശരീരാന്തഃസ്ഥമായ ചൈതന്യത്തിന്റെ അധിഷ്ഠാനത്തിൽ അവൻ ചിന്തിക്കണം. ശരീരസഞ്ചാലകമായ ചൈതന്യം ഒരു മനുഷ്യനിലെന്നപോലെ എല്ലാ ചരാചരങ്ങളിലും ഏകരീതിയിൽ ഒഴുകുന്നുവെന്നു് അവനു് അപ്പോൾ ഗ്രഹിക്കാം. അനേകത്തിൽ ഏകത്തെ ദർശിക്കുന്നതിന്റെ യുക്തിപ്രക്രിയയാണിതു്. പക്ഷേ വെറും യുക്തിപ്രക്രിയ എന്നതിൽക്കവിഞ്ഞു് ഈ ഏകത്വദർശനം അനുഭവത്തിന്റെ കാര്യമാണു്. ആ ഉന്നതാനുഭൂതി ഏറിയേറിക്കൊണ്ടിരിക്കുന്ന മനുഷ്യാത്മാക്കളാണു് ലോകത്തിന്റെ മുക്തിദായകന്മാർ.

മൌലികമായി മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും ചൈതന്യത്തെസ്സംബന്ധിച്ച ഈ വാദം—"മയി സർവ്വമിദം പ്രോതം" എന്ന ഗീതാകാരന്റെ ആത്മൌപമ്യവാദം—നാനാരൂപങ്ങളിൽ വ്യക്തിയുടെയും സമുദായത്തിന്റെയും പ്രവർത്തനത്തിൽ ചേർത്തു പ്രയോഗിക്കാവുന്നതാകുന്നു. വ്യക്തിയുടെയും സമുദായത്തിന്റെയും പ്രവർത്തനം ബുദ്ധിപരവും വികാരപരവും അനുഭൂതിപരവുമാവാമല്ലോ. ഈ പ്രവർത്തനരാശിയെ സംസ്കാരം എന്നു വിളിക്കാം. മനുഷ്യന്റെ വൈജ്ഞാനികവും സൌന്ദര്യപരവും മതാത്മകവുമായ നേട്ടങ്ങളുടെ സംയുതവാരാശിയാണു് സംസ്കാരം. മാനവചരിത്രത്തിന്റെ മഹനീയതയും മനോഹാരിതയും അതിൽ മുററിത്തഴച്ചുനില്ക്കുന്നു. റാംഫ്ടർണർ എന്ന സംസ്കാരചിന്തകന്റെ നിർവ്വചനം ശ്രദ്ധിക്കാവുന്നതാണു്. "കർമ്മങ്ങൾ നിർവ്വഹിക്കുന്നതിനായി മനുഷ്യൻ ആവിഷ്കരിച്ച മാർഗ്ഗങ്ങളുടെയും ഉപായങ്ങളുടെയും ആകെത്തുകയാണു് സംസ്കാരം. (1) ഇതേരീതിയിൽ ടെയ്‌ലർ ഒരു നിർവ്വചനം കൊടുത്തിട്ടുണ്ടു്. ഐക്യദർശനം ഈ സംസ്കാരത്തിന്റെ നാനാരൂപഭേദങ്ങളുടെ കാര്യത്തിലും നാം ഉപയോഗിച്ചു ശീലിക്കേണ്ടിയിരിക്കുന്നു. രാഷ്ട്രീയവും ദേശീയവും വർഗ്ഗപരവും മതപരവും ആയ ഭിന്നസ്വതകളുടെ കർക്കശസ്വരങ്ങളാൽ പിളർക്കപ്പെടുന്ന ഇന്നത്തെ സമുദായാന്തരീക്ഷം ശാന്തിമയമാവാൻ സംസ്കാരചിന്തയിൽ നാം നാനാത്വചിന്ത ഉപേക്ഷിച്ചേ പററൂ. ഒരുജാതി, ഒരുമതം, ഒരു ദൈവം, ഒരുലോകം ആദിയായ സമതാമോഹനങ്ങളും സാർവ്വജനീനങ്ങളും സമസ്തകാലസംഗ്രാഹകങ്ങളുമായ കേവലാദർശങ്ങൾക്കൊപ്പം വിശ്വത്തെ ഒററക്കൂടാക്കി മാററുവാൻ സംസ്കാരൈക്യസിദ്ധാന്തം ജനങ്ങളുടെയിടയിൽ വേരുറയ്ക്കേണ്ടിയിരിക്കുന്നു.

## സംസ്കാരവും ദേശീയവാദങ്ങളും

ലോകത്തിൽ കലഹകാരണമായി തൊട്ടുകാണിക്കാവുന്ന ഏററവും വലിയൊരു സംഗതിയാണു് സംസ്കാരനാനാത്വം. മനുഷ്യവർഗ്ഗത്തിന്റെ സംസ്കാരത്തെ വിഭജിച്ചുനിർത്തുവാൻ പല ഉപാധികളും സ്വീ

(1) 'The Great Cultural Traditions''

കരിക്കാറുണ്ട്. അവയിലൊന്നാണ് ദേശം. ദേശങ്ങൾക്കും രാഷ്ട്രങ്ങൾക്കും പ്രത്യേകം പ്രത്യേകം സംസ്കാരവിശേഷങ്ങളുണ്ടെന്ന വിശ്വാസം അശാസ്ത്രീയമാണ്. ഈ അശാസ്ത്രീയമനോഭാവം കരുപ്പിടിപ്പിച്ച കലാപങ്ങൾ ചരിത്രത്തിൽ അനവധിയത്രേ. ഏകമായ മനുഷ്യസമുദായത്തിന്റെ സുന്ദരസംഗമത്തെ തടയുന്ന ദേശീയ(രാഷ്ട്രീയ)വിഭാഗരീതി സംസ്കാരവീക്ഷണത്തിൽ അരുതാത്തതാകുന്നു.

വിശ്വസംസ്കാരം പാശ്ചാത്യമെന്നും പൗരസ്ത്യമെന്നും രണ്ടായി തരംതിരിക്കപ്പെടാറുണ്ടല്ലോ. സംസ്കാരചിന്തയെ ദേശീയോപാധി ദൂഷിപ്പിച്ചതിന്റെ എണ്ണപ്പെടേണ്ട ഒരു തെളിവാണിതു്. ക്ലാക്ക്‌വിസ്ലർ എന്ന ചിന്തകൻ സംസ്കാരത്തെ മൂന്നുതരമാക്കുകയുണ്ടായി; പൗരസ്ത്യം, പാശ്ചാത്യം, മദ്ധ്യയമേരിക്കൻ എന്നിവ. സുവിഖ്യാതദാർശനികനായ ഓസ്വാൾഡ് സ്പെങ്ളർ—"The Decline of the west" എന്ന മഹാഗ്രന്ഥത്തിന്റെ കർത്താവു്—ഒമ്പതു ദേശീയ സംസ്കാരങ്ങളെപ്പറ്റി പറയുന്നു. ഇന്ത്യ, ഈജിപ്റ്റ്, ചൈന, ബാബിലോണിയ, അറേബിയ, ഗ്രീസും റോമും, മെക്സിക്കോ, റഷ്യ, പാശ്ചാത്യനാട്ട് എന്നീ വ്യത്യസ്തദേശീയമേഖലകൾക്കു വ്യത്യസ്തസംസ്കാരപരിവേഷമുണ്ടെന്നാണ് അദ്ദേഹത്തിന്റെ പക്ഷം. ഹോയിലാണ്ട് എന്ന ഗ്രന്ഥകാരൻ സ്പെങ്ളരുടെ വാദത്തെ അംഗീകരിച്ചിട്ടുണ്ട്. സ്പെങ്ളരുടെ പക്ഷത്തിൽ ബാബിലോണിയ, ഈജിപ്റ്റ്, മെക്സിക്കോ എന്നീ ജനപദങ്ങളുടെ സംസ്കാരങ്ങൾ ചരമദശ പൂകിയിരിക്കുന്നു; അറേബിയ, ചൈന, ഗ്രീസ്, റോം, ഇന്ത്യ എന്നിവിടങ്ങളിലെ സംസ്കാരം അത്യന്തവൃദ്ധങ്ങളാണ്; പാശ്ചാത്യനാട്ടിന്റെ സംസ്കൃതി യുവത്വദശവിട്ടു വിനാശോന്മുഖമായിരിക്കുന്നു; റഷ്യൻസംസ്കാരം കൗമാരസ്ഥിതിയിലാണ്.

ലോകം, വിഭിന്നങ്ങൾമാത്രമല്ല, വിരുദ്ധങ്ങൾ പോലുമായ വിചിത്രസംസ്കാരങ്ങളുടെ വിഹാരവേദിയാണെന്ന ഇത്തരം പക്ഷങ്ങൾ അശാസ്ത്രീയങ്ങളും അമംഗളപ്രദങ്ങളുമാണ്. ഇന്ത്യയ്ക്കൊരു സവിശേഷസംസ്കാരം, ചൈനയ്ക്കു വേറൊന്ന്, അമേരിക്കയ്ക്കു മറ്റൊന്ന്, റഷ്യയ്ക്കു സംസ്കാരാന്തരം—ഈ മട്ടിലുള്ള വിചാരം സംസ്കാരനാനാത്വത്തെ ഇന്നും അരക്കിട്ടുറപ്പിക്കുന്നു. വാസ്തവത്തിൽ സംസ്കാരം സമസ്തലോകത്തിനും ഒന്നാണ്. ചരിത്രപരമായോ വിശദീകരണാർത്ഥമായോ ആളുകൾ ഭാരതീയസംസ്കാരം, റഷ്യൻ സംസ്കാരം എന്നൊക്കെ പറയുന്നതു ശരിയായിരിക്കാം. എന്നാൽ സംസ്കാരത്തിന്റെ ചൈതന്യമായ മനുഷ്യമൂല്യത്തിന്റെമുന്നിൽ ദേശങ്ങൾക്കു പ്രത്യേകസംസ്കാരങ്ങളുണ്ടെന്നു പറയുന്നതു് അനർത്ഥമാണ്. ഏകലോകത്തിന്റെ സംസ്കാരമാണ് ആധുനികമനുഷ്യസമുദായം ആലിംഗനം ചെയ്യാനാശിക്കുന്ന സംസ്കാരം. ഏകലോകത്തിനുവേണ്ടി പാട്ടുപെടുവാൻ മനക്കരുത്തുള്ള 'വെൻഡൽവില്ക്കി'മാർ ആയിരക്കണക്കിനുയന്നു വന്നു വിശ്വനേതൃത്വം ഏറ്റെടുക്കട്ടെ!

സംസ്കാരനാനാത്വപരമായ ദേശീയവാദം ആളുകൾക്കിടയിൽ എത്ര ചീത്തവിചാരങ്ങളുടെ ചോരയാണു പരത്തിയിരിക്കുന്നതു്? വിഖ്യാതനിരൂപകനായ വില്യം ആർച്ചർ ഇന്ത്യയെ അനാഗരികമെന്നു മുക്തകണ്ഠം ആക്ഷേപിച്ചുകൊണ്ടു ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുകയുണ്ടായി— "India and the World." ഏകലോകസിദ്ധാന്തം ആയിരംകാതം ദൂരെനിന്ന് മണത്തറിവാൻപോലും ഭാഗ്യം ചെയ്യാതിരുന്ന ആ നിരൂപകനെപ്പററി നമുക്കു സങ്കടപ്പെടുക! സംസ്കരിച്ച മനുഷ്യരും സംസ്കൃതരല്ലാത്ത മനുഷ്യരും അല്ലാതെ, രാഷ്ട്രങ്ങൾ സംസ്കരിച്ചോ സംസ്കരിക്കാതെയോ ഇരിക്കുന്നില്ലാ എന്നു സൂക്ഷ്മം ചിന്തിച്ചാൽ വെളിവാകും. ഒരു രാഷ്ട്രത്തിന്റെ ഭൂമിശാസ്ത്രീയമായ അതിരുകൾക്കു സംസ്കാരപ്രേരകമായോ തൽപ്രതിരോധകമായോ ഉള്ള അലൗകികശക്തി കല്പിച്ചുകൊടുക്കുന്നതു വ്യാമോഹംമാത്രമാകുന്നു. ജാപ്പാനൊഴിച്ചു മററു് ഏഷ്യൻരാഷ്ട്രങ്ങൾ ഒരിക്കലും സംസ്കരിച്ചിരുന്നില്ലെന്നു സർ ഹെൻറി നോമ്മൻ എന്ന ലേഖകൻ പ്രസ്താവിച്ചതും വില്യം ആർച്ചറെ ബാധിച്ച അതേ വ്യാമോഹപിശാചികയ്ക്കു് അടിമയായിട്ടാണ്. (2)

സംസ്കാരചിന്തയിൽ 'കിഴക്കും പടിഞ്ഞാറും' 'പ്രാചിയും പ്രതീചിയും' എന്നെല്ലാമുള്ള പ്രയോഗങ്ങൾ സൂക്ഷിച്ചുവേണം. എന്തുകൊണ്ടെന്നാൽ വെറും ദിക്കുകൾക്കു മാനവഭാവാത്മകമായ സംസ്കാരത്തിന്റെ ചൂണ്ടിപ്പലകകളാവാൻ സാധ്യമല്ല. കിഴക്കു ജനിച്ചവർ മുഴുവൻ ആത്മീയവാദികളും അലസരും പടിഞ്ഞാറുപെററവർ ആകെ ഭൗതികചിന്താമഗ്നരും പ്രയത്നശീലരും അല്ലതന്നെ. ഒരുക്കൂട്ടം ആളുകൾക്കിടയിൽ കുറേ കുടയുള്ളവരുണ്ടെങ്കിൽ നാമവരെ കുടക്കാർ എന്നു വിളിക്കാറുണ്ടല്ലോ. ഈ ന്യായം വണ്ണനത്തിനുമാത്രമേ പാററൂ. നിയതവും യഥാർത്ഥവുമായ വസ്തുസ്ഥിതികഥനത്തിനു 'ഛത്രിന്യായം' പററുകയില്ല. ഛത്രിന്യായരീതിയിൽ പൗരസ്ത്യപാശ്ചാത്യങ്ങളെന്നും ഭാരതീയപാരസികങ്ങളെന്നും സംസ്കാരങ്ങളെ തരംതിരിച്ചു ധമ്മവ്യത്യാസം കല്പിക്കുന്നതു്, സംസ്കാരത്തിന്റെ ശാസ്ത്രീയചിന്തയിൽ അപായകരമാണെന്നു താല്പര്യം.

## സംസ്കാരവും ജാതിയും

ജാതിയെ അഥവാ വർഗ്ഗത്തെ മുൻനിർത്തി സംസ്കാരത്തെ വേർതിരിക്കുന്നതു്, സംസ്കാരത്തിന്റെ

(2) The Far East

ദേശീയോപാധികമായ വിഭജനംപോലെതന്നെ പ്രാമാദികമാണ്. മനുഷ്യസമുദായത്തിന് ഏററവും വ്യക്തവും ശക്തവുമായ ഒരൊററ ജാതി—വർഗ്ഗം—മാത്രമേയുള്ളു—മനുഷ്യജാതി. ആ ജാതിക്കു പൊതുവിൽ ഒരു സംസ്കാരമല്ലാതെ "ഭേദത്തിൽ ഭേദം" കല്പിച്ച് ഉപജാതികളെ ഉണ്ടാക്കി സംസ്കാരനാനാത്വം കല്പിക്കുന്നതു നന്നല്ല. ഈ ഉപജാതികളെ സംബന്ധിച്ചാണ് കവിയുടെ ചോദ്യം സംഗതമാവുന്നത്:

"അജ്ജാതി രക്തത്തിലുണ്ടോ? അസ്ഥി,
മജ്ജയിതുകളിലുണ്ടോ?"

നമ്പൂതിരിസംസ്കാരം ജാതീയകല്പനകൾപോലെ ദുഷ്ടമാണ് ആര്യസംസ്കാരം, ദ്രാവിഡസംസ്കാരം എന്നീ വർഗ്ഗീയകല്പനകളും. ജാതി (Caste) സമൂഹാചാരാനുഷ്ഠാനപരമായ വിഭാഗമാകുമ്പോൾ വർഗ്ഗം (Race) ജീവശാസ്ത്രീയമായ ചില ശരീരാവയവവ്യത്യാസങ്ങളെ മുൻനിർത്തിയുള്ള വിഭാഗമാണെന്ന് ഓർക്കണം. എന്നാൽ ശരീരപ്രകൃതിവ്യത്യാസങ്ങളാൽ ഉണ്ടാവുന്ന വർഗ്ഗം സംസ്കാരത്തിനു നിയാമകമല്ല. എന്തുകൊണ്ടെന്നാൽ സംസ്കാരത്തിനു നിയാമകമായ മനുഷ്യമൂല്യം അത്തരം ജീവശാസ്ത്രീയകാര്യങ്ങളുടെ പരിധിക്കു വെളിയിലാണ്. സംസ്കാരത്തിനും വർഗ്ഗത്തിനും ജന്യജനകബന്ധംപോലുള്ള ഒരു നിയതസംബന്ധവുമില്ലെന്നാണ് ഫ്രാൻസ്ബോസ്, റത്ത് ബെനഡിക്ക് ആദിയായ സംസ്കാരശാസ്ത്രജ്ഞന്മാരുടെ ദൃഢമായ മതം. ആകയാൽ നേതൃത്വത്തിനുവേണ്ടി ഒരു ജാതിയും ഒരു വർഗ്ഗവും അന്യജാതിവർഗ്ഗങ്ങളുടെമേൽ പാഞ്ഞുകയറിയിട്ടാവശ്യമില്ല. ഏകജാതിയെയും ഏകവർഗ്ഗത്തെയും സ്വപ്നംകണ്ട ശ്രീനാരായണനെപ്പോലുള്ള പ്രവാചകന്മാരുടെ ഉദയപ്രഭമങ്ങാത്ത നമ്മുടെ യുഗം ആ വെളിച്ചത്തിനഭിമുഖമായിത്തന്നെ സഞ്ചരിക്കുമാറാകട്ടെ! ജഗൽഗുരുശങ്കരാചാര്യരാൽ നിർമ്മിതമെന്നു പറയപ്പെടുന്ന 'മനീഷാപഞ്ചക'ത്തിൽ ആവർത്തിച്ചു പാടിയതിൻവണ്ണം, മനുഷ്യരിൽമാത്രമല്ല പക്ഷിമൃഗാദികളായ തിര്യക്കുകളിൽക്കൂടി നാം ഏകവർഗ്ഗജാതിത്വം ദർശിക്കേണ്ടതാണ്.

"യാ തിര്യങ്നർദേവതാഭിരഹമി-
ത്യന്തഃസ്ഫുടാ ഗൃഹ്യതേ
യദ്ഭാസാ ഹൃദയാക്ഷദേഹവിഷയാ
ഭാന്തി സ്വതശ്ചേതനാഃ
താം ഭാസ്യൈർവിഹിതാർക്കമണ്ഡലനിഭാം
സ്ഫൂർത്തിം സദാ ഭാവയൻ
യോഗീ നിർവൃതമാനസോ ഹി ഗുരുരി-
ത്യേഷാ മനീഷാ മമ." (3)

## സംസ്കാരവും മതങ്ങളും

മതങ്ങളെ സംസ്കാരവിഭജനോപാധിയായി അംഗീകരിക്കുന്ന ഒരു കൂട്ടരുണ്ട്. അവരുടെ വീക്ഷണത്തിലാണു ഹൈന്ദവം, മാഹമ്മദം, ക്രൈസ്തവം തുടങ്ങിയ വിഭിന്നമതസംസ്കാരങ്ങൾ ജന്മമെടുക്കുന്നത്. സർവ്വമതങ്ങളുടെയും സാരാംശം ഏകമായിരിക്കെ അനേകം സംസ്കാരങ്ങളെ സൃഷ്ടിക്കുവാനുള്ള മൂലമന്ത്രമായി മതത്തെ ഉരുക്കഴിക്കുന്നവർ വിഡ്ഢികളുടെ സ്വർഗ്ഗത്തിൽ ജീവിക്കുന്നു. മതം ശുദ്ധമായ ഐശ്വരപ്രേമമെന്ന ആദ്ധ്യാത്മികത്വമാണെങ്കിൽ നിഖിലനരലോകത്തിനു പൊതുവിൽ ഒരു മതമേയുള്ളു; അതു വഴി ഒരു സംസ്കാരവും. "ആത്മോപദേശശതക" ത്തിൽ ശ്രീനാരായണന്റെ താരസ്വരം മുഴങ്ങുന്നതു കേൾക്കുക;

"പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ,
പലവിധയുക്തിപറഞ്ഞു പാമരന്മാ-
രലവതുപോലലയാതമർന്നിടേണം."

സർവ്വമതസമന്വയത്തിന്റെ സന്ദേശമതല്ലിയാണിതു്. കുരിശുയുദ്ധങ്ങളും മതപരിവർത്തനകോലാഹലങ്ങളും ഇതിന്റെ മുമ്പിൽ ചൂളിപ്പോകുന്നു. മതങ്ങളുടെ അടിത്തറയിൽ സംസ്കാരത്തെ പ്രതിഷ്ഠിക്കുന്നവർ മതമറിയാത്തവരാണ്. ഇന്നത്തെ രാഷ്ട്രീയലോകത്തിൽ, വിശേഷിച്ചു നമ്മുടെ ചുററുപാടുകളിൽ തന്നെ, യഥാർത്ഥമതബോധമില്ലാത്തവരുടെ കയ്യിൽപ്പെട്ടു സംസ്കാരവും രാഷ്ട്രവും അധഃപതിക്കുകയും ഭ്രൂണപ്പെടുകയും ചെയ്യുന്നതു നാം കണ്ടുകൊണ്ടിരിക്കുന്നു. ലോകത്തിന്റെ ഏററവും മഹത്തായ ഐക്യോപാധികളിലൊന്നായ മതത്തിന്റെ ആദ്ധ്യാത്മികത്വം സംസ്കാരത്തിന്റെ വിഭാജകോപാധികളിലൊന്നാവുന്നതു ഒരു വിശ്വവിപത്താണ്. മതത്തെക്കൊണ്ടു ലോകത്തെ ഭിന്നിപ്പിക്കുന്ന നാം വെളിച്ചത്തിൽ കണ്ണടച്ചു വഴിതപ്പുന്ന അവിവേകികളല്ലയോ?

## സംസ്കാരം ഒന്നുമാത്രം

സംസ്കാരത്തിന്റെ ഇങ്ങേയററത്തെ കണ്ണി മനുഷ്യവ്യക്തിയും അങ്ങേയററത്തെ കണ്ണി മനുഷ്യസമുദായവുമാണ്. സംസ്കാരച്ചങ്ങലയിൽ കണ്ണികൾ ഈരണ്ടെണ്ണമേയുള്ളു. കണ്ണികൾ അനവധിയുണ്ടെന്നു കരുതുന്നവരാണു അങ്ങേയററത്തെയും ഇങ്ങേയററത്തെയും കണ്ണികൾക്കിടയിൽ ദേശം, ജാതി, മതം മുതലായ കണ്ണികൾ ഏച്ചുകെട്ടാൻ ഉത്സാഹിക്കുന്നതു്. ഇതു വ്യർത്ഥശ്രമമാണ് മനുഷ്യനിൽനിന്നു തുടങ്ങുന്ന സംസ്കാരം ലോകത്തിന്റെ സീമരേഖകളോളം എത്തിയാൽമാത്രമേ വിശ്രമിക്കുകയുള്ളു. ദേശജാതിമതാദി

(3) 'മനീഷാപഞ്ചകം' 4

കളുടെ കൈനിലയങ്ങളിൽ കിടന്നുറങ്ങാൻവേണ്ടി അതൊരിക്കലും ചെന്നു കയറുകയില്ല. മനുഷ്യൻ ഏതു ദേശത്തിൽ ജനിച്ചാലും ഏതുവർഗ്ഗത്തിൽപ്പെട്ടാലും ഏതുമതം വിശ്വസിച്ചാലും അവനു മനുഷ്യത്വം കൊടുക്കുന്ന ജ്ഞാനേച്ഛാഭാവങ്ങൾ സമാനമാണ്. വിശ്വപരിധിയിൽ അവയ്ക്കു മാററമില്ല. മനുഷ്യൻെറ മനുഷ്യത്വം സർവ്വോപരി വിലസുന്നു എന്നു സാരം. സംസ്കാരത്തിൻെറ പല്ല്യങ്കം ആ വിശ്വജനീനമായ മനുഷ്യത്വമാണ്. ആകയാൽ സംസ്കാരം ഒരേ സമയത്തു മനുഷ്യകേന്ദ്രവും വിശ്വകേന്ദ്രവുമായ ഒരു പ്രതിഭാസമാണ്. അതിനു മററു കേന്ദ്രങ്ങളില്ല. അതു കൊണ്ടാണ് ഒരു ലേഖകൻ പറയുന്നതു്: "മതം, വർഗ്ഗം, ദേശീയത എന്നീ പരിഗണനകളിൽനിന്നെല്ലാം വ്യതിരിക്തമാണു യഥാർത്ഥമായ സംസ്കാരത്തിൻെറ മേന്മ. ഇസ്ലാമികം, ഹൈന്ദവം ആദിയായ മതപരസംസ്കാരങ്ങൾക്കോ ഭാരതീയം, പാരസികം, ഫ്രഞ്ച് എന്നീ ദേശീയസംസ്കാരങ്ങൾക്കോ അമിത പ്രാധാന്യം കല്പിക്കുന്നതു് പ്രമാദമാണ്. സമൂഹാംഗമായ മനുഷ്യൻെറ പ്രവർത്തനങ്ങളുടെയും വർഗ്ഗം, മതം, ഭാഷ, ചരിത്രം എന്നീ വിവിധഘടകങ്ങളുടെയും പഠനത്തിൽനിന്നേ സംസ്കാരസംബന്ധിയായ ഒരു ശരിയായ അറിവ് ഉണ്ടാവുകയുള്ളൂ." (4)

ദേശം ഒന്ന്, ജാതി ഒന്ന്, മതം ഒന്ന്—അതു കൊണ്ടു് സംസ്കാരം ഒന്നുമാത്രം. സംസ്കാരചിന്തയിൽ ഈ ലളിതയുക്തിപോലും മനസ്സിലാക്കാൻ കൂട്ടാക്കാത്ത തടിച്ച തലയോടുകൾ വർദ്ധിച്ചുവരുന്ന ഒരു കാലമാണിതു്. അതിനാൽ യഥാർത്ഥസംസ്കാരശാലികൾ ഉണർന്നുദ്യമിക്കേണ്ടിയിരിക്കുന്നു. മഹാന്മാരായ സാഹിത്യകാരന്മാരുടെയും കലാകാരന്മാരുടെയും മതാചാര്യന്മാരുടെയും ശാസ്ത്രജ്ഞന്മാരുടെയും ദർശനാനുഭൂതികൾ അവർക്കു വഴികാട്ടികളായുണ്ടു്. ധ്രുവംതൊട്ടു ധ്രുവം വരെ ഒരൊററ സംസ്കാരത്തിൻെറ തെന്നൽവീശിയവരാണവർ. ആ കാററ് എന്നെന്നും വീശിക്കൊണ്ടിരിക്കട്ടെ.

"ഏകമേവാദ്വിതീയം ബ്ര-
ഹ്മാസ്തി നാന്യന്ന സംശയഃ
ഇതി വിദ്വാന്നിവർത്തേത
ദ്വൈതാന്നാവർത്തതേ പുനഃ." (5)

(4 'Islamic Culture' — A. A. A. Fyzee.
(5) 'ദർശനമാല'



# "കേരളവും ജാതിയും"

—വി ഉണ്ണികൃഷ്ണൻനായർ—

(ശ്രീനാരായണശതവാർഷികവുമായി അത്യന്തം ബന്ധപ്പെട്ടതു്.)

രോഗം മാറിക്കഴിഞ്ഞിട്ടും രോഗശയ്യയിലെ അനിഷ്ടാനുഭവങ്ങളെപ്പററി കൂടെക്കൂടെ ആലോചിക്കുന്നതും സംസാരിക്കുന്നതും വളരെ സുഖമുള്ളൊരു കാര്യമല്ല. നേരേമറിച്ചു, വീണ്ടുകിട്ടിയ ആരോഗ്യത്തെ കേടുപാടുകൂടാതെ നിലനിർത്തിപ്പാലിക്കുവാൻ പ്രയത്നിക്കുകയായിരിക്കും ബുദ്ധിപൂർവ്വമായ പ്രവൃത്തി. അതുപോലെയാണു്, സാമൂഹ്യജീവിതത്തെ അത്യധികം അലട്ടിയിരുന്ന ജാതിസമ്പ്രദായത്തിൻെറ ആഘാതത്തിൽനിന്നു് ഒരുവിധത്തിൽ രക്ഷപ്പെട്ട ഇന്നത്തെ സമുദായം ആ മോചനത്തിൻെറ അഭികാമ്യഫലങ്ങളനുഭവിച്ചു യോഗക്ഷേമം പുലർത്തുവാൻ മനസ്സിരുത്തേണ്ടതു്.

ശ്രീനാരായണഗുരുവിൻെറ ലോകസംഗ്രഹപ്രവർത്തനത്തിൻെറ ഫലമായും, അതിനെത്തുടർന്നുകൊണ്ടു ലോകത്തിലെങ്ങും പ്രതിദിനം പടർന്നുപിടിച്ച സ്വാഭിമാനാഭിവാഞ്ഛയുടെയും സ്വാതന്ത്ര്യതൃഷ്ണയുടെയും പിന്നാലെ പൊങ്ങിവന്ന പൊതുജനാഭിപ്രായത്തിൻെറ ഫലമായും, ഇന്നു കേരളത്തിൽ ജാതിയുടെശല്യം മിക്കവാറും നാമാവശേഷമായെന്നു പറയാവുന്നതാണു്. പക്ഷേ, മുമ്പു ഉയർന്നജാതിക്കാരെന്നു കരുതിയവരിൽനിന്നു് അവശതകൾ അനുഭവിക്കേണ്ടിവന്നിരുന്ന കീഴ്ജാതിക്കാരെന്നു പറയപ്പെട്ടവരുടെ അനന്തരഗാമികൾ, ഇപ്പോഴും, തക്കതായ കാരണമൊന്നും കൂടാതെ ആ പഴയ അഴിമതികളുടെ കരിനിഴലുകൾ സമുദായരംഗത്തിൽ നടമാടുന്നതായി സ്വപ്നം കാണുന്നുണ്ടു്. അതാണു് ഇന്നത്തെ കേരളീയസമുദായത്തിൽ, അങ്ങിങ്ങായി കണ്ടുവരുന്ന ദയനീയമായ ദുരവസ്ഥ. ഇന്നു നായരോ നമ്പൂരിയോ ജാതിയെപ്പററി ചിന്തിക്കുന്നില്ല; പൊതുജനാഭിപ്രായത്തിനു് ആ വിഷയത്തിൽ അത്രമാത്രം പരിവർത്തനം സംഭവിച്ചിട്ടുണ്ടു്. എന്നാൽ ഇതരജാതിക്കാർക്കു്, പഴയചരിത്രത്തെ വിസ്മരിക്കാൻ കഴിയാത്തതുകൊണ്ടോ, അതാവർത്തിച്ചേക്കുമെന്ന ഭയംകൊണ്ടോ, മററുള്ളവരോടു ഉള്ളഴിഞ്ഞ സൗഹാർദ്ദമോ വിശ്വാസമോ കാണിക്കുവാൻ സന്നദ്ധത കുറയുന്നുണ്ടെന്നാണു് അനുഭവം. വേറെവിധത്തിൽ പറഞ്ഞാൽ, [ഒരുതരം "കുടിപ്പക" അവരെ ഇന്നും വിട്ടുപിരിഞ്ഞിട്ടില്ല.] ഇതും ജാതിക്കുശുമ്പിൻെറ മറെറാരു രൂപമായിക്കരുതിവരികയാണെങ്കിൽ-(അങ്ങിനെ വരാതിരിക്കട്ടെ!) കേരളത്തിനു് അക്കാര്യത്തിൽ ഇനിയും മുക്തി കൈവന്നിട്ടില്ലെന്നല്ലേ സംശയിക്കേണ്ടതു്? രണ്ടു ശതാബ്ദക്കാലത്തോളം ആംഗലേയാധിപത്യത്തിൻെറ പാരതന്ത്ര്യവും അവശതകളും അനുഭവിച്ച ഭാരതീയജനത സ്വയംഭരണാവകാശം പൊരുതിവാങ്ങിയപ്പോൾ ആ വിദേശീയഭരണാധികാരികളോടു കാണിച്ച മനോഭാവം ഈ സന്ദർഭത്തിൽ അനുസ്മരണീയമാണു്. ബ്രിട്ടീഷ്ജനതയുൾക്കൊള്ളുന്ന ഒരു "കോമൺവെൽത്തി"ൽ അംഗമായിരിക്കുവാനും അങ്ങിനെ അവരുമായി സൗഹാർദ്ദസാഹചര്യം പുലർത്തുവാനും ഭാരതജനത സമ്മതിച്ചതു് ഏതൊരു മഹാമനസ്കതയുടെ ലക്ഷണമാണോ അതേ മഹാമനസ്കതയായിരിക്കണം സാമുദായികരംഗത്തിൽ നിമ്നോന്നതതലങ്ങളിൽപ്പെട്ട മുൻകാലത്തു് വിരോധികളായിപ്പെരുമാറിയിരുന്ന വിവിധജാതികൾ തമ്മിൽ ഇനിമേൽ നിലനിർത്തിപ്പോരേണ്ടുന്ന സൗഹാർദ്ദത്തിൻെറയും സാഹചര്യത്തിൻെറയും സവിശേഷസ്വഭാവവും. അല്ലാതെ, പൂർവ്വവിരോധസ്മരണകളുടെ ധൂമാവരണത്താൽ മങ്ങിയിരുണ്ട ഒരന്തരീക്ഷമല്ല സമുദായം ഇന്നാവശ്യപ്പെടുന്നതു്.

ന്യായീകരിക്കുവാൻ സാദ്ധ്യമല്ലാത്ത അനവധി അററകുററങ്ങൾ ജാത്യാചാരങ്ങളിൽ ഉണ്ടായിരുന്നു എന്നു സമ്മതിക്കുന്നതിനോടൊപ്പം, അവയുടെ ആദ്യത്തെ ആവിർഭാവത്തിൽ, സാംസ്കാരികമായ നിലപാടിൽനിന്നു നോക്കുമ്പോൾ, തെല്ലൊരു യുക്തിപൂർവ്വതയും ഉണ്ടായിരുന്നതായി പറയേണ്ടിയിരിക്കുന്നു. "ജാതി"യും "വർണ്ണ"വും സമാനാർത്ഥമായി വ്യാഖ്യാനിച്ചതുകൊണ്ടാണു്, ചാതുർവ്വർണ്ണ്യത്തെപ്പററി നമ്മുടെ നാട്ടിൽ വളരെയധികം ആക്ഷേപവും വെറുപ്പും ഉണ്ടാകുവാനിടയായതു്. വാസ്തവത്തിൽ, വർണ്ണം സംസ്കാരപാരമ്പര്യത്തേയും ജാതി കേവലം ജന്മപാരമ്പര്യത്തേയും അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള ഭിന്നമനോഭാവങ്ങളുടെ സന്താനങ്ങളായിരുന്നു. പക്ഷേ, മനുഷ്യൻെറ പരോൽക്കർഷാസഹിഷ്ണുത സംസ്കാരത്തെ അവഗണിച്ചു് സ്വാർത്ഥത്തിനു പ്രാധാന്യം നല്കിയതോടുകൂടി, വർണ്ണഭേദം ക്രമേണ ജാതിഭേദത്തിലേക്കു സംക്രമിച്ചു് അതിൻെറ പര്യായമായിത്തീർന്നു. സംസ്കാരത്തിൻെറ പേരുംപറഞ്ഞു, അതിനർഹതയി

ല്ലാത്തവർകൂടി, ജന്മസിദ്ധമായ ഏതോ കൃത്രിമോപാധിയുടെ അവലംബനബലംകൊണ്ടുമാത്രം, മററുള്ളവരുടെപേരിൽ അധികാരവും ആധിപത്യവും ചെലുത്തുവാൻ തുടങ്ങിയപ്പോൾ ആണു് ജാതിയുടെ അവ്യാകൃതങ്ങൾ മുഴുവനും നഗ്നരൂപത്തിൽ സമുദായത്തിനു കണ്ടറിയുവാനും അനുഭവിക്കുവാനും ഇടവന്നതു്. ആദ്യകാലത്തു്, ഒരു പക്ഷേ, ശൂദ്രേതരന്മാർക്കുമാത്രമേ വിദ്യാസമ്പാദനത്തിനും മററും അധികാരികളാകത്തക്ക സാംസ്കാരികമായ ഉൽക്കർഷം ഉണ്ടായിരുന്നുള്ളു എന്നുള്ള ആ വസ്തുസ്ഥിതിയെ കേവലം മറന്നു്, പിന്നിട്ടുണ്ടായിത്തീർന്ന പരിവർത്തനങ്ങളെ തീരെ പരിഗണിക്കാതെ, ജനിച്ച വംശത്തിന്റെ, അഥവാ ഗോത്രത്തിന്റെ പാരമ്പര്യം ഒന്നുമാത്രം ആസ്പദമാക്കി "ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ" എന്നുവരെ പറഞ്ഞു തിരസ്കരിക്കത്തക്കവിധത്തിലുള്ള ഒരു അധാർമ്മികമനഃസ്ഥിതി പിൽക്കാലത്തു സമുദായത്തിൽ കടന്നുകൂടി. എന്തിനു പറയുന്നു, ജാതിഭേദം ഹിന്ദുധർമ്മത്തിന്റെ ഒരു പ്രധാനഘടകമാണെന്ന നിഗമനത്തിലോളം ആ മനോഭാവം പൊതുജനങ്ങളെ എത്തിച്ചു.

എന്നാൽ വാസ്തവത്തിൽ ജാതിവ്യത്യാസം ഹിന്ദുധർമ്മത്തിന്റെ ഒരവിഭാജ്യഘടകമാണോ? ആണെന്നൊരു തെററിദ്ധാരണകൊണ്ടാണു് ഇടക്കാലത്തു് പലരും ജാതിയുടെ പ്രാകൃതത്വത്തിൽനിന്നു വിട്ടൊഴിയുവാനുള്ള ഏകാഗ്രഹത്തോടുകൂടി ഇതരമതങ്ങൾ അവലംബിക്കുവാനിടയായതു എന്നു പറഞ്ഞാൽ തെററില്ല. പക്ഷേ ഹിന്ദുധർമ്മത്തിന്റെ യഥാർത്ഥസ്വഭാവം അറിയായ്കകൊണ്ടാണു പലർക്കും അങ്ങിനെയൊരബദ്ധം പിണഞ്ഞതു്. പ്രാചീനാര്യന്മാർ വൈദികകാലത്തു് ആചരിച്ചിരുന്നതും ഹിന്ദുധർമ്മംതന്നെയായിരുന്നു. പക്ഷേ ഇന്നു ചിലർ ഹിന്ദുധർമ്മത്തിന്റെ ലക്ഷണങ്ങളായി കരുതിവരുന്ന വിഗ്രഹാരാധനയോ, ക്ഷേത്രമോ, ജാതിവ്യവസ്ഥയോ അവർക്കുണ്ടായിരുന്നില്ല. അന്നത്തെ വൈദികവിധികൾ പലതും ഇന്നും ഹിന്ദുക്കൾ ആദരിച്ചുവരുന്നുമുണ്ടു്. ഋഗ്വേദാന്തർഗ്ഗതമായ പുരുഷസൂക്തത്തിലാണു് ജാതിയുടെ പ്രസ്താവം ആദ്യമായി കാണുന്നതു്. ചുരുക്കിപ്പറഞ്ഞാൽ അന്നത്തെ ആ വൈദികധർമ്മംതന്നെയാണു് പില്ക്കാലത്തെ "സനാതനധർമ്മ"മായിപ്പരിണമിച്ചതു്.

പ്രത്യേകിച്ചൊരു വിശ്വാസസംഹിതയെ അവലംബിച്ചല്ല ഹിന്ദുമതത്തിന്റെ അവസ്ഥിതി. ജാതിഭേദം ദീക്ഷിക്കാതെയും അമ്പലത്തിൽ പോകാതെയും വിഗ്രഹങ്ങളെ ആരാധിക്കാതെയും ഒരാൾക്കു ഹിന്ദുവായിരിക്കാം. ഹിന്ദുധർമ്മം യഥാർത്ഥത്തിൽ മാനവധർമ്മംതന്നെയാണു്—എന്നുവെച്ചാൽ, താന്താങ്ങളോടും കുടുംബത്തോടും സമുദായത്തോടും ലോകത്തോടും അനുഷ്ഠേയമായ ധർമ്മം. ഭാരതവർഷത്തിൽ ജനിച്ചു വളർന്നു്, അവിടെയുള്ള ആര്യദ്രാവിഡവർഗ്ഗങ്ങളുമായി ഇടകലർന്നു ജീവിച്ചു്, സംസ്കൃതഭാഷയോടും സാഹിത്യത്തോടുമുള്ള സജീവസമ്പർക്കത്താൽ ഉളവായ സാഹചര്യങ്ങളിൽ അധിഷ്ഠിതമായ സാംസ്കാരികബന്ധം വഴിക്കു് ഐക്യം പ്രാപിച്ചിട്ടുള്ള ഒരു വിശാലമാനവസമുദായത്തിലാണു ഹൈന്ദവധർമ്മം പരിലസിക്കുന്നതു്. ജാത്യാചാരനിരപേക്ഷമാണു് ഈ സമുദായത്തിലെ അംഗത്വം. ജാത്യാചാരങ്ങൾ അതിൽ ഉൾക്കൊള്ളുന്നുണ്ടാവാം; പക്ഷേ അവയുടെ അഭാവം ഹിന്ദുത്വത്തിനു വിഘാതമായിത്തീരുകയില്ല.

മാനവസമുദായത്തിൽ ഇന്നുള്ളത്ര ധർമ്മബോധമോ സാമൂഹ്യബോധമോ വികസിച്ചിരുന്നില്ലാത്ത ഒരുകാലത്തു് ജാതിസമ്പ്രദായം ഹിന്ദുക്കളെ സംഘടിപ്പിച്ചുനിർത്തുന്നതിനൊരു സഹായമായിരുന്നു. ഒരേ ധാർമ്മികകുടുംബത്തിലെ അംഗങ്ങളെന്ന നിലയിൽ പ്രതികൂലശക്തികളോടു പൊരുതിനില്ക്കാനുള്ള ഐകമത്യബോധം അതു പൊതുജനങ്ങളിൽ അങ്കുരിപ്പിച്ചിരുന്നു. അന്നത്തെ സാംസ്കാരികനിലവാരം ആലോചിച്ചാൽ അതിലൊരസാംഗത്യവും ഇല്ലെന്നു മനസ്സിലാവും. അവരവർക്കു ജന്മനാ വിധിക്കപ്പെട്ട പരിമിതികളെ അതിലംഘിക്കണമെന്ന വിചാരം ഉണ്ടായില്ല. നേരേമറിച്ചു് അവയ്ക്കുള്ളിൽ ഒതുങ്ങിക്കഴിയുകയാണു് ആത്മരക്ഷയ്ക്കുള്ള ഉത്തമമാർഗ്ഗം എന്നുകൂടി അവർ വിശ്വസിച്ചുപോന്നു. ഇതു സാമാന്യജനങ്ങളുടെ നിലപാടായിരുന്നു. സംസ്കാരസമ്പന്നരും വിചാരശീലരുമായവർക്കു് അന്നും ആവക ശൃംഖലകളെ ഭേദിച്ചു സ്വാതന്ത്ര്യം നേടണമെന്ന അഭിലാഷം ഉണ്ടായിരുന്നു. പക്ഷേ ഈ രണ്ടുതരത്തിൽപ്പെട്ടവരും പ്രായേണ ഹിന്ദുധർമ്മത്തിന്റെ നാലതിരുകൾവിട്ടു പുറത്തുപോകാൻ ആഗ്രഹിച്ചിരുന്നില്ല. ആദ്യം പറഞ്ഞവർ യാഥാസ്ഥിതികത്വത്തിന്റെ ഭദ്രതയോർത്തും മറേറക്കൂട്ടർ ഹിന്ദുധർമ്മത്തിന്റെയഥാർത്ഥതത്ത്വസ്ഥിതിയോർത്തും; എന്നുമാത്രമേ വ്യത്യാസമുണ്ടായിരുന്നുള്ളു.

ഏതോകാലത്തു് ഏതോചില ആവശ്യങ്ങൾ മുൻനിർത്തി ഏർപ്പെടുത്തിയ ജാതിവ്യവസ്ഥ അതിന്റെ പരിധിയെ അതിക്രമിക്കുവാൻമാത്രമല്ല സമുദായജീവിതത്തിൽ വിഷബീജങ്ങൾ അവാപം ചെയ്യുവാൻകൂടി മുതിർന്നുകണ്ടപ്പോൾ ലോകസംഗ്രഹാർത്ഥം ജന്മമെടുത്ത ചില പുണ്യാത്മാക്കൾക്കു കരളുരുകുകയും ആ ദുരവസ്ഥയ്ക്കു വേഗത്തിലൊരു പരിഹാരം കാണാതിരുന്നാൽ ഹിന്ദുധർമ്മത്തിനുതന്നെ വലിയൊരാപത്തിനിടവന്നേക്കുമെന്ന ഭയം ജനിക്കുകയുംചെയ്തു. സാംസ്കാരികമായ അധഃപതനമാണു് അതിനു പ്രധാനകാരണമെന്നുവരികിൽ ആ ന്യൂനതയെ പരിഹരിക്കത്തക്കതായിരിക്കണം ധർമ്മോദ്ധാരണപ്രയത്നമെന്നും അവർ മനസ്സിലാക്കി. അതിന്റെഫലമായിട്ടാണു് "ഒരു ജാ

തി, ഒരു മതം, ഒരു ദൈവം" എന്ന അടിസ്ഥാനത്തിന്മേൽ, ശ്രീനാരായണഗുരു ഹൈന്ദവധർമ്മത്തിൻെറ അന്തസ്സത്തയെ ശല്യപ്പെടുത്തിക്കൊണ്ടിരുന്ന ജാതികണ്ടകത്തെ പറിച്ചെടുത്തു് അവശസമുദായങ്ങളുടെ ജീവിതയാത്രയെ സുഗമവും സമഞ്ജസവുമാക്കിത്തീക്കാനുള്ള ഉദ്യമത്തിലേപ്പെടുവാൻ തീച്ചപ്പെടുത്തിയതു്. ഹിന്ദുക്കളെ അവർണ്ണരെന്നും സവർണ്ണരെന്നും തരംതിരിച്ച സാമുദായികങ്ങളായ ഇടപാടുകളിൽ മാത്രമല്ല ഈശ്വരാരാധനയുടെ കാര്യത്തിൽപ്പോലും അവർണ്ണരെ അസ്വതന്ത്രരാക്കിയ ആ ദുഷിച്ച സമ്പ്രദായത്തോടുള്ള വെല്ലുവിളിയായിരുന്നു ഗുരുദേവൻെറ ധർമ്മപ്രചരണപ്രസ്ഥാനം. ഒരൊററ സമുദായത്തിൻെറ മാത്രം സമുൽക്കർഷത്തെ ഉദ്ദേശിച്ചുള്ളതായിരുന്നില്ല ആ പ്രസ്ഥാനം. കേരളീയഹിന്ദുസമുദായത്തെ സാകല്യേന ബാധിച്ചിരുന്ന ഒരു രോഗത്തിൻെറ ഉന്മൂലനമായിരുന്നു അതിൻെറലക്ഷ്യം. ലോകസംഗ്രഹത്തിനുവേണ്ടി ഭൂജാതരാവുന്ന എല്ലാ പുണ്യാത്മാക്കളുടെയും ലക്ഷ്യം ഇത്തരത്തിലുള്ളതായിരിക്കും. "ലോകാസ്സമസ്താസ്സുഖിനോ ഭവന്തു" എന്ന ആശിസ്സിൽ അന്തർഭവിച്ച സാർവ്വജനീനമായ സേവനവ്യഗ്രതയാണു് ഹിന്ദുധർമ്മത്തിൻെറ സനാതനമായ ആദർശം. ശ്രീനാരായണഗുരുവിൻെറ ആദർശവും മറെറാന്നായിരുന്നില്ല. മനുഷ്യധർമ്മത്തിൻെറ പര്യായമായിക്കരുതാവുന്ന ഈ ലോകസേവനമാണു് ആത്യന്തികമായ ഈശ്വരാരാധനം. "സർവ്വഭൂതേഷു ഭക്തിരവ്യഭിചാരിണീ" എന്ന സ്വഭാവമുള്ള ആ ലക്ഷ്യം പ്രായോഗികമാക്കിത്തീക്കുക ഒട്ടും എളുപ്പമല്ല. വിവിക്തസ്ഥാനത്തിരുന്നു കണ്ണടച്ചു ധ്യാനിച്ചതുകൊണ്ടോ ഗിരിഗഹ്വരങ്ങളിൽ ചെന്നു തപസ്സുചെയ്തതുകൊണ്ടോ അല്ല ഈ ലോകസേവനം സാധിക്കുന്നതു്. നേരേമറിച്ചു് ജനമദ്ധ്യത്തിലേക്കിറങ്ങിച്ചെന്നു, ജനാവലിയുടെ ആശകളും അവശതകളും കണ്ടറിഞ്ഞു് അവരുമായി സഹാനുഭൂതി പുലർത്തി, അവരെ നേർവഴിയിലേക്കു തിരിച്ചുകൊണ്ടുവരികയാണു് മഹാത്മാക്കളുടെ ധർമ്മപ്രചരണമാർഗ്ഗം. ഒരാൾ ജന്മമെടുത്ത സമുദായത്തിൻെറ ജാതിയല്ല അയാളുടെ ഭാവിജീവിതത്തിൻെറ ഭാഗധേയങ്ങൾക്കു നിദാനമെന്നും, അതു കേവലം യാദൃച്ഛികമായ ഒരു സംഭവമാകയാൽ അതിനെ കാര്യമായിക്കരുതാതെ മാനവത്വത്തിൻെറ യഥാർത്ഥമൂല്യത്തിൽ ദത്തദൃഷ്ടിയായി അതിൻെറ സ്വായത്തീകരണത്തിനാണു് മനുഷ്യൻ പ്രയത്നിക്കേണ്ടതെന്നും ഉള്ള ബോധം കേരളീയജനതയ്ക്കുണ്ടായിത്തീരുവാൻ ശ്രീനാരായണഗുരുചെയ്ത ലോകസേവനമാണു് ജാതിയുടെ ബാധയിൽനിന്നു കേരളചൈതന്യത്തെ വിമുക്തമാക്കിയതെന്നു ഭാവിതലമുറകൾ നിസ്സന്ദേഹം കൃതജ്ഞതാപൂർവ്വം സ്മരിക്കാതിരിക്കയില്ല. അതായിരിക്കും ആ ഗുരുദേവനു കേരളം സമർപ്പിക്കുന്ന സർവ്വോത്തമമായ സ്മാരകം.



# ശ്രീനാരായണനും കേരള ത്തിലെ നവോത്ഥാനവും

— മാടശ്ശേരി മാധവവാരിയർ —

I

കേരളം സംസ്കാരപരമായി ഏറെസ്സമ്പത്തു ലോകത്തിനു നൽകിയിട്ടുണ്ട്; കലയിൽ, വാക്കിൽ, പ്രജായത്തസിദ്ധാന്തങ്ങളിൽ, ഇതിനെല്ലാം ഉപരിയായി വേദാന്തത്തിൽ.

ഈ കാര്യം എല്ലാം കാര്യമായി പറയുവാൻ കെല്പുള്ള ഒരു 'ജയസ്വാൾ' (ചരിത്രകാരൻ) കേരളത്തിനില്ലാതെപോയല്ലോ എന്ന് എന്റെ മേശപ്പുറത്തിരിക്കുന്ന ജയസ്വാളിന്റെ 'ഹൈന്ദവരാജ്യതന്ത്രം' എന്ന ഗ്രന്ഥം കാണുമ്പോൾ ഞാനോക്കും. 'ജാതിക്കെതിരായും, ദുർഭരണത്തിനെതിരായും, ഏകശാസനത്തിനെതിരായും പൊരുതു സ്വാതന്ത്ര്യം നേടിയ' ഭാരതത്തിലെ ചില വർഗ്ഗക്കാർക്ക് പേർപറഞ്ഞു സമർപ്പിച്ചിട്ടുള്ള ആ ഗ്രന്ഥത്തിന്റെ സമർപ്പണത്തിൽ കേരളത്തിന്റെയും കേരളപുത്രന്മാരുടെയും പേരു ചേർക്കാഞ്ഞതിൽ ആ പണ്ഡിതനെ കുററപ്പെടുത്തേണ്ട ആവശ്യമില്ല. കാരണം, കേരളത്തിന്റെ സംസ്കാരചരിത്രം അന്ന് അദ്ദേഹത്തിനു് അത്രയ്ക്കു അറിയാമായിരുന്നുള്ളു. ഇന്നും കേരളത്തിന്റെ ശരിയായസംസ്കാരചരിത്രം ആരും എഴുതിയിട്ടില്ല. ഇനിയും ശരിയായി എഴുതാനും സാദ്ധ്യമല്ലാത്തനിലയിലായി. കാരണം, ഉണ്ടായിരുന്ന പൊട്ടും പൊടിയും പോലും ചിതലിനും തീയ്ക്കും ആഹാരമായി കഴിഞ്ഞു. എന്നുമാത്രമല്ല, എല്ലാവിധത്തിലും നല്ല പലതിനും ആദികാലംമുതൽ വിളനിലമായിരുന്ന കേരളത്തിന്റെ പാരമ്പര്യകഥ എന്താണെന്നുപോലും അറിയാവുന്നവർ ചുരുങ്ങി.

ഇല്ല; ഞാനങ്ങോട്ടു തല്ക്കാലം കടക്കുന്നില്ല. പോരെങ്കിൽ വിലാപമല്ല വിലാസമാണു് ഇന്നാവശ്യവും. ഈ വിലാസത്തിനു വഴിയൊരുക്കിയവരുടെ കഥ വഴിയാംവണ്ണം പറയാം.

ആദ്യംമുതൽ കേരളവും കേരളപുത്രന്മാരും നാട്ടിൽമാത്രമല്ല മറുനാട്ടിലും കീർത്തിപരത്തി ജീവിച്ചു. ആ സാംസ്കാരപാരമ്പര്യം ഇടവിട്ടിടാതെയും, അടിതെററാതെയുംഇവിടെനിലനിന്നു. കൊണ്ടുംകൊടുത്തും ഇതിനു പ്രാഭവം വർദ്ധിക്കയുംചെയ്തു. കന്നക്കോലുമായി കപ്പൽ കയറിവന്ന സൂത്രത്തിൽ രാജ്യത്തിന്റെ സൂത്രധാരത്വം കൈക്കലാക്കി, സംസ്കാരധ്വംസനവും സ്വന്തം സംസ്കാരസ്ഥാപനവും സാധിക്കാൻ വെള്ളക്കാരൻ വേഷംകെട്ടുന്നതുവരെ കേരളം മുന്നണിയിൽത്തന്നെ വിളങ്ങിയിരുന്നു.

ആ പാരമ്പര്യം എവിടെത്തുടങ്ങി? അതു പറയാൻ പ്രയാസമാണ്. കിഴക്കു മലകളും പടിഞ്ഞാറു കടലും കാത്തുരക്ഷിച്ചതുകൊണ്ടു് ഭാരതത്തിലെ മററു രാജ്യങ്ങൾ അനുഭവിച്ചവിധത്തിൽ കഷ്ടപ്പാടുകൾ കേരളം അറിഞ്ഞില്ല. അതുകൊണ്ടാണു ചില പ്രത്യേകതയോടെ പാരമ്പര്യം വച്ചുപുലർത്താൻ സാധിച്ചതും, സംസ്കാരം വളർന്നതും. ഈ പാരമ്പര്യത്തിൽനിന്നു മൂന്നുപേർ മുന്നോട്ടു വന്നു, ലോകത്തിനും സംസ്കാരത്തിനും നേതൃത്വം നൽകി; മാവേലി, ശങ്കരൻ, നാരായണൻ.

II

ഈ മൂന്നുപേരും കേരളത്തിന്റെ പാരമ്പര്യത്തിൽ ജനിച്ചു, വളർന്നു, ജീവിച്ചു, മഹത്വമാർജ്ജിച്ചു ജീവിച്ചു; ലോകവിശ്രുതിവരുത്തിയവരാണ്. ചരിത്രാതീതകാലത്തു ജീവിച്ച മാവേലി സംസ്കാരത്തിനു വിത്തിറക്കി ചരിത്രം സൃഷ്ടിച്ച മഹാത്മാവാണ്. മാവേലി വിതച്ച വിത്തിനു് ഏറെ ഗുണമുണ്ടായിരുന്നു. അതുകൊണ്ടാണു് ഇന്നും കേരളീയസംസ്കാരത്തിനറുതിവന്നിട്ടില്ലാത്തതു്.

നേരിനു കാവലായി, മാളോരിൽ ഏവലനായി, എല്ലാരെയും തന്നെപ്പോലെ കരുതി, തന്റെ സുഖം എല്ലാരുടെയും സുഖമാണെന്നു കരുതി, തന്റെ ധർമ്മം നടത്താൻ വിലങ്ങടിച്ചുനിന്നാൽ ഗുരുവിനെപ്പോലും കൂട്ടാക്കാത്തവനായി, തലവരിൽ തലവനായി, സുഭരണംകൊണ്ടു സുരന്മാരെപ്പോലും ലജ്ജിപ്പിച്ചവനായി, മുടിചൂടി വാണകാലത്തും, മുടിയുംകൂട്ടി മൂവടി ദാനം ചെയ്തു ശരിക്കൊപ്പിച്ചു, ത്രിവിക്രമനെപ്പോലും ലജ്ജിപ്പിച്ചു വാമനനാക്കിയ കാലത്തും ആ കേരളപ്പെരുമാൾ, ഉലകുടെപെരുമാളായിത്തന്നെ ജീവിച്ചു.

ആ ആദർശങ്ങൾ ഉപരിതലത്തിലേക്കു സംക്രമിപ്പിക്കുകയാണു ശങ്കരൻ ചെയ്തതു്. എന്നല്ല മാവേലി ഐശ്വര്യത്തിനു ചെയ്ത യത്നം പ്രമാണസമ്മതിയോടുകൂടി ഉപരിമണ്ഡലത്തിൽ ശങ്കരൻ സ്ഥാപിക്കുകയാണു ചെയ്തതു്. ആനന്ദമാണു ബ്രഹ്മമെന്നും അതു അന്യമല്ല എന്നും, അതുതാനാണെന്നും, അതുതന്നെയാണു് എല്ലാമെന്നും, അദ്ദേഹം പ്രമാണപ്രകാരം തെളിവു സമ്പാദിച്ചുതരികയാണു ചെയ്തതു്. അദ്വൈതമതസ്ഥാപനം ആണു ശങ്കരന്റെ സമ്പാദ്യം. അതിനു ആശ്രയം ബാദരായണകൃതമായ ബ്രഹ്മസൂത്രമാണെങ്കിലും ആ ആശ്രയമല്ല മലയാളിയായ ശങ്കരന്റെ ബുദ്ധിയാണു ഇതിനു പ്രമാണസ്ഥാനം ആർജ്ജിച്ചുകൊടുത്തതു്. ഇവിടെയാണു ശങ്കരനും മററുമതാചാര്യന്മാരും തമ്മിലുള്ള വ്യത്യാസം തെളിയുന്നതു്. താൻ ജ്ഞാനിയാണെന്നും, താൻ പ്രമാണിയാണെന്നും വിശ്വസിച്ചുകൊണ്ടു തന്റെ പിറകെ വന്നാൽ നന്നാവുമെന്നോ സ്വർഗ്ഗത്തുപോകാമെന്നോ, ശങ്കരൻ സാമാന്യജനങ്ങളുടെ വിചാരത്തെക്കാൾ വികാരങ്ങളെ ഇളക്കുന്ന വെടിക്കെട്ടും കൺകെട്ടുംകൊണ്ടു സ്ഥാപിച്ചു വിശ്വസിപ്പിക്കുകയല്ല ചെയ്തതു്. ശങ്കരനെ പിന്തുടരുന്നവർ ഒരു വിശ്വാസപ്പാറയും ആശ്രയിക്കേണ്ടതില്ല. ഒരു താക്കോൽക്കാരനെയും പ്രീണിപ്പിക്കേണ്ടതില്ല. ഇന്നത്തെ ഭാഷയിൽ പറയുകയാണെങ്കിൽ 'ബുദ്ധിപരമായ ഒരു സമീപനമാണു' ശങ്കരൻ അദ്വൈതമതസ്ഥാപനത്തിനു സ്വീകരിച്ചതും. 'മനുഷ്യൻ ഒരു കാലത്തു ദൈവത്തിനു പ്രത്യേകമായി ഉണ്ടെന്നു സങ്കല്പിച്ച ഗുണമെല്ലാം ശാസ്ത്രത്തിന്റെ വളർച്ചകൊണ്ടു ഇന്നു മനുഷ്യനു സിദ്ധിച്ചിട്ടുണ്ടു്. അതുകൊണ്ടു ദൈവമുണ്ടെങ്കിൽ അദ്ദേഹം ഇന്നു മനുഷ്യനെ വന്ദിക്കേണ്ടിവന്നിരിക്കുന്നു' എന്നു മാർക്സിന്റെ അനുയായികൾ തമ്പേറടിക്കുന്നു. ഈ വാദം പുറപ്പെട്ടിട്ടു അധികനാളായില്ല. എന്നാൽ അദ്വൈതമതസ്ഥാപനം കഴിച്ചു ശങ്കരൻ മരിച്ചിട്ടു ഏറെ നൂററാണ്ടുകൾ കഴിഞ്ഞു. വെറും ബുദ്ധിപരമായ സമീപനംകൊണ്ടു താൻതന്നെയാണു ബ്രഹ്മമെന്നും അതു ആനന്ദമാണെന്നും സ്ഥാപിച്ച ശങ്കരനിൽ ഭൗതികസിദ്ധാന്തവും എത്തിച്ചേരുന്നതിനു ഏറെ നൂററാണ്ടുകൾ വേണ്ടിവന്നു.

ഇങ്ങനെ മാവേലിയും ശങ്കരനും കേരളത്തിനു കാഴ്ചവച്ച ഓണവും സുഖവും ലോകത്തിനോണവും സുഖവും നൽകാനുതകുന്നതാണു്.

## III

മാവേലിയും ശങ്കരനും വെട്ടിത്തുറന്ന വഴിതന്നെയാണു് ശ്രീനാരായണനും സ്വീകരിച്ചതു്. പക്ഷേ ശ്രീനാരായണന്റെ കാലമായപ്പോഴേക്കു ഇങ്ങനെ വഴിയുണ്ടെന്നുള്ള കാര്യം അധികംപേർ അറിഞ്ഞിരുന്നില്ല.

ഒരു കൊച്ചു കാര്യംകൊണ്ടു ഇതു വ്യക്തമാക്കാം. ഗാന്ധിജിയുടെ ആദർശങ്ങൾ കേരളത്തിൽ പരന്നുതുടങ്ങുന്നതിനുമുൻപു നടന്ന കഥയാണു്. ജാതകം നോക്കി ചേർന്നില്ലെങ്കിൽ കുറിയിട്ടെടുക്കുക എന്നൊരേർപ്പാടു ഇന്നും നടപ്പുണ്ടു്. ഇതിനു ഉപയോഗിക്കുന്നശ്ലോകങ്ങൾ ഞങ്ങളുടെ നാട്ടിൽ ഒരാൾക്കു് അറിയാമായിരുന്നു. അതു അന്വേഷിച്ചു പുറപ്പെട്ട ഒരു പണ്ഡിതനോടു ഈ ശ്ലോകങ്ങൾ മൂന്നും ഗീതയിലുള്ളതാണെന്നും ഞാൻ എഴുതിക്കൊടുക്കാമെന്നും പറഞ്ഞിട്ടു് ആദ്യം അദ്ദേഹം വിശ്വസിച്ചില്ല. ഭഗവദ്ഗീതയ്ക്കുതന്നെ അന്നു പ്രചാരം കുറവായിരുന്നു. ആനിബസന്റിന്റെ കൊച്ചുപുസ്തകവും കെ. എം. എഴുതിയ മലയാളവ്യാഖ്യാനവും പ്രത്യക്ഷപ്പെട്ടിരുന്നില്ല.

പോരെങ്കിൽ വേലുത്തമ്പിയുടെ വിപ്ലവത്തിനു ശേഷം കേരളത്തിനു വന്നുകൂടിയ ശോച്യാവസ്ഥയിൽ കേരളസംസ്കാരം നശിക്കയും ചെയ്തു. മതപ്രചരണത്തിൽ ഏറെ ശ്രദ്ധിച്ച ദിവാൻ റസിഡന്റു് പാവറാണിമാരെക്കൊണ്ടു ഹിന്ദുദേവസ്വങ്ങളെ ഗവർമ്മെന്റിന്റെ കൈവശമാക്കിച്ചു. ഫലം ഹൈന്ദവസംസ്കാരത്തിന്റെ നട്ടുത്തുണ്ടയ്ക്കുക എന്നതായിരുന്നു. പിന്നെ ഉറപ്പില്ലാത്ത ആ സംസ്കാരം നശിച്ചുകൊള്ളുമെന്നു ധാരയ്ക്കുറിയാമായിരുന്നു. പോരെങ്കിൽ 'ഞാനും എന്റെ മദാമ്മയും' ആചരിക്കുന്ന മതാനുയായികൾക്കു പ്രത്യേകം സഹായം ചെയ്തുകൊടുക്കണമെന്നുള്ള അഭ്യർത്ഥനയും ക്രമേണ വന്നു, നിർബന്ധത്തോടെ. ഇതുകൂടാതെതന്നെ വേറൊരു തകരാറും. ശങ്കരൻ പഠിപ്പിച്ചതല്ല ശങ്കരന്റേതാണെന്നുപറഞ്ഞ ഒരു കൂടപ്രമാണമാണു് മലയാളികൾ ആചരിച്ചുവന്നതു്. ദ്രാവിഡസംസ്കാരത്തിന്റെ തലയിൽ ചാതുർവർണ്ണ്യമാകുന്ന ആര്യസംസ്കാരം തങ്കാര്യക്കാരായ ആര്യബ്രാഹ്മണർ അടിച്ചുകയററിയപ്പോൾ അതുമില്ലിതുമില്ല......ദീക്ഷയുമില്ല എന്ന നിലയും വന്നുചേർന്നു. ചാതുർവർണ്ണ്യമായ വേലിക്കകത്തുതന്നെ ഭേദവും ഭേദത്തിൽ ഭേദവും വന്നു. വെളിയിലത്തെ കാര്യം പിന്നെ പറയണോ? പേരു ശങ്കരന്റെ. കാര്യം തങ്കാര്യക്കാരായ കിങ്കരന്മാരുടെ. ചാതുർവർണ്ണ്യമായ വേലിക്കകത്തും വേലിക്കു വെളിയിലും ഏറെ ജാതികളും പെരുച്ചാഴികളും തുരങ്കംവച്ചു. ഇവിടന്നു വെളിക്കുചാടി സ്വാതന്ത്ര്യം നേടുകയോ അകത്തു നിന്നു പൊരുതുകയോ ഏതാണു വേണ്ടതെന്നായി സംശയം

ഏതായാലും 'പരിത്രാണായ സാധൂനാം' എന്ന വചനം ശരിയായി നാരായണനും കേരളത്തിൽ പ്രത്യക്ഷപ്പെട്ടു. നാരായണനെ ശ്രീനാരായണനാക്കിയ സംസ്കാരം മാവേലിയും ശങ്കരനും പ്രചരിപ്പിച്ചതുതന്നെ. പക്ഷേ കാലമറിഞ്ഞാണു് നാരായണൻ പ്രവർത്തനം തുടങ്ങിയതു്. ഇൻഡ്യയിൽ ഏതുകാര്യവും

നേരേ മുന്നോട്ടുപോകണമെങ്കിൽ അതിന്ന് അടിസ്ഥാനം മതമായിരിക്കണമെന്ന് ശ്രീനാരായണനും നേരേ മനസ്സിലാക്കി. അതുകൊണ്ടാണ് അദ്ദേഹവും ക്ഷേത്രസ്ഥാപനത്തിന്ന് ആദ്യം ശ്രമിച്ചതു്. ആദ്യം പ്രതിഷ്ഠിച്ചതും ശിവനെത്തന്നേ. പക്ഷേ ഈ ശിവാലയം ശിവത്തിന്റേയും വിദ്യയുടേയും ആലയമാകണമെന്നുതന്നെ അദ്ദേഹം ആശിച്ചു. അവൎണ്ണനെ സവൎണ്ണനാക്കുകയെന്നതാണു ലക്ഷ്യം. ആ ലക്ഷ്യത്തിനു ശങ്കരൻ ചെയ്ത യത്നംതന്നെ നാരായണനും ചെയ്തു. കേരളം മുഴുവൻ അദ്ദേഹം സഞ്ചരിച്ചു. സംസ്കാരസങ്കേതങ്ങളാകാൻ കൊള്ളാവുന്ന സ്ഥലങ്ങളിലെല്ലാം വിദ്യാനികേതനങ്ങളായി മാറത്തക്കവിധത്തിലുള്ള ക്ഷേത്രങ്ങളും മഠങ്ങളും അദ്ദേഹം സ്ഥാപിച്ചു. ജീൎണ്ണിച്ച ഹിന്ദുസമുദായത്തിന്റെ ഏററവും ഉപദ്രവകാരിയായ പിശാചായിരുന്ന 'ജാതി'യെ ഉച്ചാടനം ചെയ്യുവാൻ ഏററവും ഉതകുന്നവഴി വിദ്യാദാനമാണെന്ന് അദ്ദേഹം മനസ്സിലാക്കി. അരുവിപ്പുറത്തും വക്കലയും ആലുവായിലും ഇതിനു വേണ്ട സങ്കേതങ്ങൾ അദ്ദേഹം നിൎമ്മിച്ചു. താൻമാത്രമല്ല മാഹാത്മ്യമുള്ളവനെന്നും എല്ലാവരും അതിനു അൎഹരാണെന്നും അദ്ദേഹം വാദിച്ചു. അജ്ഞതനീക്കുവാൻ വെളിച്ചം നൽകുകമാത്രമല്ല അദ്ദേഹം ചെയ്തതു്. ജീൎണ്ണാവസ്ഥ ഇല്ലാതാക്കി മന്ദിരത്തിന്റെ കേടുപാടുകൾ പോക്കുകയുംചെയ്തു.

ആചാൎയ്യൻ അരുവിക്കരെ "ഈഴവശിവ"നെ പ്രതിഷ്ഠിച്ചതു് ൧൦൬൩ കുംഭമാസത്തിൽ ശിവരാത്രിനാളായിരുന്നു. ഏററവും ചെറിയ ഈ യത്നം ശ്രീനാരായണന്റെ സമാധിയടഞ്ഞ ൧൧൦൪ കന്നിയായപ്പോഴേക്ക് എത്രവളൎന്നുഎന്നു നോക്കാം. വിദ്യാഭ്യാസത്തിലും, സംസ്കാരത്തിലും എന്നുവേണ്ട ഏതുതുറയിലും അവശന്മാർ മുൻപന്തിയിലെത്തി. കേരളത്തിൽ ഹൈന്ദവസംസ്കാരത്തിനുണ്ടായ ഉത്തേജനം കഷ്ടപ്പെട്ട സമുദായത്തിനോളം അറിഞ്ഞു പ്രവൎത്തിച്ചവർ അന്യരിൽ ഇല്ലതന്നെ. ഇതിനു ഉത്തേജനം നൽകിയതു മററാരുമല്ല; ശ്രീനാരായണൻതന്നെ. ഇന്നും ഈ വളൎച്ച് നിന്നിട്ടില്ല. എനിക്കു സന്തോഷവും അസൂയയും പലപ്പോഴും ഉണ്ടായിട്ടുണ്ട്. മറെറാന്നുംകൊണ്ടല്ല മുന്നോട്ടു ഏതുനിലയിലും വരുവാൻ മററുള്ളവരെക്കാൾ ആസക്തി എല്ലായിടത്തും ഈഴവർ കാണിക്കുന്നതിൽ കണ്ണുകടികൊണ്ടുതന്നെ എന്നു വിചാരിച്ചുകൊള്ളുന്നതിൽ തെററില്ല.

കഷ്ടിച്ചു ൪൧ കൊല്ലംകൊണ്ടു അദ്ദേഹം വിതച്ച വിത്തിന്റെ ഫലംതന്നെ അനുഭവിച്ചിട്ട് ആചാൎയ്യൻ ദേഹത്യാഗം ചെയ്യുവാൻ സാധിച്ചു. എന്തുകൊണ്ടോ ഇരുപതാംനൂററാണ്ടിൽ ജീവിച്ച രണ്ടു സിദ്ധന്മാൎക്ക് ഇതു സാധിച്ചു; ഗാന്ധിജിക്കും ശ്രീനാരായണനും.

## IV

ശ്രീനാരായണന്റെ സിദ്ധാന്തങ്ങൾ അദ്വൈതമതത്തിലുള്ളവതന്നെ. പക്ഷേ കാലത്തിനൊപ്പിച്ചു വേഷംമാററിയതുമാത്രം. അതേ,

ഒരുജാതിയതായൊരുദേവതയെ-
യൊരുമയിലാരും മനനംചെയ്യാൻ
നവമായോത്തു ചമച്ച മഹീധര-
മതിമാൻ നാരായണനും മാ,തേ (കേരളഗാനം)

എന്ന സ്തുതി സ്ഥാനത്തുചേൎന്നതാണ്. കടലും കുന്നും തമ്മിലുള്ള സംബന്ധത്തിൽ ജനിച്ച കേരളമാകുന്ന മലനാട്ടുകന്നിക്കു അഭിമാനിക്കാവുന്ന ഒരു ഉത്തമസന്താനമാണ് * മഹീധരമതിമാനായ നാരായണൻ. അദ്ദേഹം പ്രചരിപ്പിച്ച സിദ്ധാന്തങ്ങളും ആ സ്വഭാവം ഉള്ളവയാണ്.

ഏതുമഹാത്മാവിനും ഉള്ള മഹത്വത്തിന്റെ പ്രധാന അംശം കവിത്വമായിരിക്കും. നാരായണനും ഈ ഗുണം ഉണ്ടായിരുന്നു. പക്ഷേ അദ്ദേഹത്തിനു ആസ്വദിക്കാൻ സാധിച്ച ആനന്ദം ജീവിതത്തിലേക്കു പകൎത്തി ലോകോദ്ധാരണത്തിനാണു അദ്ദേഹം ഏറെ ശ്രദ്ധിച്ചതു്. തമിഴ്വേദമായ തിരുക്കുറൾ അദ്ദേഹം തൎജ്ജിമചെയ്തിട്ടുണ്ടെന്നു കേട്ടിട്ടുണ്ട്. 'ഈശാവാസ്യ'ത്തിൽ അല്പം ചിലയിടം തൎജ്ജിമചെയ്തതു വായിച്ചിട്ടുണ്ട്. ജയദേവരുടെ 'ഗീതഗോവിന്ദം' ആചാൎയ്യനു പ്രിയതരമായ കൃതിയായിരുന്നെന്നു അറിയുകയും ചെയ്യാം. തിരുക്കുറളിന്റെകൂട്ടുള്ള ധൎമ്മശാസ്ത്രഗ്രന്ഥവും, 'ഈശാവാസ്യം'പോലെയുള്ള വേദാന്തപ്രമാണവും, ഗീതഗോവിന്ദംപോലെയുള്ള സനാതനഗാനവും പ്രിയത്തോടെ വീക്ഷിച്ച ആചാൎയ്യരുടെ ആത്മാവ് ആനന്ദസ്വരൂപിതന്നെയായിരുന്നു. സംശയമുണ്ടെങ്കിൽ,

മീനായതും ഭവതി മാനായതും ജനനി
നീ നാഗവും നഗഖഗം-
താനായതും ധര,നദീനാരിയും നരനു
മാ, നാകവും നരകവും
നീ നാമരൂപമതിൽ നാനാവിധപ്രകൃതി
മാനായിനിന്നറിയുമീ-
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
ഹോ നാടകം നിഖിലവും ?

എന്നുപാടാനും,

സ്വയം ന വേത്തി കിഞ്ചിന്ന
വേദിത്യേഽപി തഥൈവ യഃ
സ വരിഷ്ഠഃ സദാ വൃത്തി-
ശൂന്യോയം ബ്രഹ്മ കേവലം.

എന്നു ആചാൎയ്യഭവത്തിലുപദേശിക്കാനും,

---

* അനന്തബുദ്ധിമാൻ, മഹാവിഷ്ണു.

? എല്ലാംനീയേകല്ലുംനീയേ മല്ലുംനീയേ പുകഴുംനീയേ ഞാനുംനീയേ നീയുംഞാനേ, ജ്ഞാനംചൊല്ലുംമാൎഗ്ഗമിതെല്ലാം. ഞാനേഞാനേ,നന്നേ,നന്നേ, ഓതുന്നില്ലേ'ഗുരുമൊഴി യിന്നും.

അരുളുള്ളവനാണു ജീവിയെ-
ന്നരുവിട്ടിടുകയീനവാക്ഷരി.

എന്നു നാമം ജപിപ്പിക്കാനും തുടങ്ങിയ മാനുഷശ്രേഷ്ഠൻ + കവിയല്ലെങ്കിൽ പിന്നെ ആരാണ്?

നാരായണാചാര്യൻ കവിയായിരുന്നു. വ്യാസനും എഴുത്തച്ഛനും ചരിച്ച മാർഗ്ഗത്തിൽ തലയെടുപ്പോടെ ഈ കവിപഞ്ചാസ്യനും ചരിക്കാമായിരുന്നെന്നുള്ളതിനു കൊച്ചുമാതൃകകളാണ് അദ്ദേഹത്തിന്റെ കൃതികൾ. പക്ഷേ മറ്റൊരു വേദാന്തസൂത്രം നിർമ്മിക്കുകയോ, ഹരിനാമകീർത്തനം പാടുകയോമാത്രമായിരുന്നില്ല കേരളത്തിനു അന്നു ആവശ്യം.

കേരളത്തിനു ആവശ്യം ഒരു ആചാര്യനെ ആയിരുന്നു. ഉന്നമനത്തിനു ആദിപാഠം മുതൽ ഉരുവിടിച്ചു അങ്ങേഅറ്റംവരെ എല്ലാരേയും എത്തിക്കേണ്ട ആചാര്യനെ ആചാര്യനായ നാരായണനോളം വേറെ ആരും ഇതു മനസ്സിലാക്കിയില്ല. അതിനായി യത്നിച്ചുമില്ല. ഫലം അനുഭവിച്ചതും നാരായണാനുയായികൾതന്നെയാണ്. ഇതിന്റെ മെച്ചംകണ്ടിട്ടാണു ഒച്ചപ്പാടുണ്ടാക്കാൻമാത്രമാണെങ്കിലും വേറേ പലസംഘടനകളുംഉടലെടുത്തതും. ഉറപ്പിച്ചുഓരോഅടിമുന്നോട്ടുവെക്കാനും അപ്പൊഴൊക്കെ വേണ്ടതു ചെയ്യുവാനും അദ്ദേഹം തയ്യാറായിരുന്നു. ഈ പടിപടിയായുള്ള വളർച്ചയെ ശ്രദ്ധാപൂർവം വീക്ഷിച്ചുവളർന്ന എനിക്കു അഭിമാനിക്കാൻ ഏറെവക ഈവളർച്ച നൽകിയിട്ടുമുണ്ട്. ക്ഷേത്രപ്രവേശനവിളംബരവും, സഞ്ചാരസ്വാതന്ത്ര്യവും, എന്നുവേണ്ട ഹൈന്ദവജനത ഇന്ന് മുന്നോട്ടു വരുവാൻ കേരളത്തിൽ എന്തെല്ലാം യത്നങ്ങൾ ൧൯-ം ൨൦-ം നൂററാണ്ടുകളിൽ നടന്നിട്ടുണ്ടോ അതിന്റെ ചുവടെല്ലാം നാരായണന്റെ യത്നത്തിൽനിന്നാണെന്നുപറയാൻ തെല്ലുംമടിക്കേണ്ട.

മാവേലിയുടെ സമത്വദർശനവും, ശങ്കരന്റെ അദ്വൈതസിദ്ധിയും, ഒന്നിച്ചുബന്ധിച്ചു, ആവശ്യവും, ആഗ്രഹവും എവിടെയാണോ അവിടെ വേണ്ടതു ചെയ്തു വേണ്ടവണ്ണം നാടിനെ മുന്നോട്ടു കൊണ്ടുവരാൻ കേരളത്തിൽ ആദ്യം ഫലിക്കത്തക്കവിധത്തിൽ നേരേ യത്നിച്ചതു ശ്രീനാരായണനാണു', കേരളത്തിലെനവോത്ഥാനത്തിന്റെ ബീജംമാത്രമല്ല ഫലവും നാരായണൻ നൽകിയതുമാണ്. ഇന്നുകാണുന്ന കേരളത്തിന്റെ ഉത്സാഹത്തിനു ഉത്തേജനം നൽകിയതും മററാരുമല്ല. ചരിത്രമെഴുതുമ്പോൾ ചിലരുടെ പേരെല്ലാം പറയാം. പക്ഷേ ചരിത്രംതന്നെ സൃഷ്ടിച്ചതു നാരായണനാണെന്നുമാത്രം നമുക്കോക്കാൻ സാധിച്ചാൽമതി.

+ ചേണിലിബ്രഹ്മാണ്ഡത്തെയകനീഡനായേവൻ
കാണുവാൻ, അദ്ധന്യൻതാൻ ക്രാന്തദർശനൻകവി,
കവികണ്ണയക്കുന്നരമ്യനീലാഭ്രംകണ്ടു
കവിയുംമദംപൂണ്ടു കൃത്താടും ശിഖാവളം.

V

ഒരുചോദ്യത്തിനുകൂടി സമാധാനം പറയണം. മതം കറുപ്പല്ലേ? ആ കറുപ്പുപയോഗിച്ചു മയക്കിയല്ലേ നാരായണനും ഈ മേന്മ വരുത്തിവച്ചതു്?

മതം ഒരുവിധത്തിൽ കറുപ്പാണ്. ബുദ്ധിയും തത്വശാസ്ത്രവും അടിസ്ഥാനമാക്കാതെ വിശ്വാസത്തിലും, ആചാരത്തിലും അടിസ്ഥാനമാക്കി വളരുന്നമതം കറുപ്പുപോലെ മനുഷ്യമനസ്സിനെ മയക്കുന്നതുതന്നെയാണ്. അത്തരം മതംഅല്ല അദ്വൈതവാദം. ബുദ്ധിയും അതിന്റെ പൂർണ്ണവികാസവും ആണ് അദ്വൈതവാദത്തിന്റെ അടിസ്ഥാനം. ഉള്ളുണർത്താനാണ് അതു ശ്രമിക്കുന്നതും. അല്ലാതെ 'എല്ലാവാദവും അതിനെതിരാണ്. പക്ഷേ കാര്യം മറിച്ചുമാണ്" എന്നൊരദ്വൈതവാദിയും പറയുകയില്ല. കുറച്ചുകാലം കമ്പസാരിപ്പാതെയും കൂദാശകളേൽക്കാതെയും ജീവിക്കുന്ന ഒരു റോമൻ കത്തോലിക്കൻ ക്രിസ്തുവിന്റെ പത്തു കല്പനകളും അനുസരിച്ചാലും കത്തോലിക്കനല്ലാതാകും. പത്തു കല്പനകൾ ലംഘിച്ചാലും മുറയ്ക്കു കമ്പസാരിക്കയും കൂദാശയേൽക്കുകയും ചെയ്താൽ അയാൾക്കു മതാധികാരികളുടെ നല്ലപിള്ളയായിക്കഴിയാം.

എന്നാൽ അദ്വൈതവാദിക്കു ഈ വിഷമമില്ല. എനിക്കു പ്രായമായതിൽപ്പിന്നെ എന്നെ ആശ്രയിച്ചു ജനിച്ചവർക്കും മരിച്ചവർക്കും വേണ്ടി ഒരു സംസ്കാരവും ഞാൻ ചെയ്തിട്ടുമില്ല; ചെയ്യിച്ചിട്ടുമില്ല. അതുകൊണ്ടു് എന്നോടു സഹവസിക്കുവാനും, ഒരുപക്ഷേ ഞാൻ മരിക്കുമ്പോൾ എന്റെ സംസ്കാരം ചെയ്യുവാൻ ശ്രമിക്കുമ്പോൾ തടയുവാനും ഒരാചാര്യനും മുന്നോട്ടുവരില്ല. എന്റെ സംസ്കാരത്തിൽ പങ്കുകൊണ്ടെന്നുവച്ചു എന്റെ സഹജനെ ആരും ഭ്രഷ്ടനാക്കുകയുമില്ല. എന്നും വിലയുള്ള ആദർശങ്ങളിൽ സ്ഥാപിതമായ അദ്വൈതമതം ഒരിക്കലും കറുപ്പോ മയക്കുമരുന്നോ ആകയില്ല. എന്തെങ്കിലും സ്ഥാപനത്തിൽ കേന്ദ്രീകരിച്ചു ചില വിശ്വാസങ്ങളിലും, ആചാരങ്ങളിലും അടിയുറച്ചു വളർന്നു, വിദ്യയെക്കാൾ അവിദ്യയെ വളർത്തുവാൻ വഴി സൃഷ്ടിച്ചാൽ മതം കറുപ്പാകും; മയക്കുമരുന്നാകും. എന്നാൽ മാവേലിയും ശങ്കരനും നാരായണനും വളർത്തി വ്യാഖ്യാനിച്ചു വിശദീകരിച്ചമതം കേരളത്തിനുമാത്രമല്ല ലോകത്തിനും എന്നും ആരാദ്ധ്യമാണ്. കാരണം, അതു കേന്ദ്രീകരിച്ചതു ക്ഷേത്രത്തിലും പള്ളിയിലും ആചാരത്തിലും അല്ല; ആത്മാവിലും സംസ്കാരത്തിലും ബുദ്ധിയിലും, നന്മയിലുമാണ്.

ആനന്ദം ബ്രഹ്മമാണെന്നും, അതു മറെറാന്നുമല്ലെന്നും താൻതന്നെ ബ്രഹ്മമാണെന്നും ശങ്കരൻ. അതിനെ കാലത്തിനൊപ്പിച്ചു വിശദീകരിച്ചതാണ്.

ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനെന്ന്. മാവേലിയുടെ കാലത്തെ ഒരുമ, ശങ്കരന്റെ പെരുമ, ഇന്നത്തെ മഹിമ; അതാണു നാരായണന്റെ ഉപദേശസാരം.

ഇതിനോട്ട് ഒരു ശക്തിയും ഒരു കാലത്തും എതിർക്കുകയില്ല. എന്തെന്നാൽ ലോകശാന്തിക്കു ബുദ്ധിപരമായി കണ്ടുപിടിച്ച ഒരു പോംവഴിയാണ് ഇതു്. കേരളീയപാരമ്പര്യത്തിന്റെയും സംസ്കാരത്തിന്റെയും ബുദ്ധിശക്തിയുടെയും താഴികക്കുടമാണ് ഈ മതം. ഒരു വിഗ്രഹധ്വംസകനും ഇതു നശിപ്പിക്കാനും സാധിക്കയില്ല. എന്തെന്നാൽ ഹൃദയക്ഷേത്രത്തിൽ പ്രതിഷ്ഠിച്ച ആദർശങ്ങളുടെ, മനുഷ്യത്വത്തിന്റെ അമൂല്യമൂല്യങ്ങളാണ് നാരായണസിദ്ധാന്തത്തിന്റെ അടിസ്ഥാനം. അതിനു തെളിവു നൽകുവാൻ ഒരു അത്ഭുതസിദ്ധിയേയും സിദ്ധനേയും കൂട്ടുപിടിക്കേണ്ട ആവശ്യവുമില്ല.

ഏകമേവാദ്വിതീയം ബ്രഹ്മാസ്തി നാന്യന്ന
സംശയഃ
ഇതി വിദ്വാന്നിവർത്തേത ദ്വൈതാ ന വർത്തതേ
പുനഃ

നാരായണായ നമഃ എന്നു ഞാനും നിങ്ങളും ഏറെ ജപിക്കും. എല്ലാകാലത്തും.

# കേരളത്തിലെ – ജാതിനശീകരണം

— ശങ്കരൻകരിപ്പായി —

ഭാരതത്തിന്റെ ആർഷസംസ്കാരത്തെയും ആദ്ധ്യാത്മികമേന്മയെയും രാജാജിയെപ്പോലുള്ള രാഷ്ട്രീയ ബുദ്ധിജീവികൾ ഇയ്യിടെ വളരെപ്പാടിപ്പുകഴ്ത്തുന്നതായി കേൾക്കുന്നുണ്ട്. എന്നാലും ചാതുർവ്വർണ്ണ്യത്തിന്റെ ചിരകാലാർജ്ജിതമായ ആ ചീത്തവശങ്ങൾ ഇന്നും ഭാരതീയരിൽ, ചിന്താക്കുഴപ്പങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കയാണ്. ഹിന്ദുമതത്തിൽ പററിപ്പിടിച്ചു നില്ക്കുന്ന ഭൂരിപക്ഷം ജനതയും സാമൂഹ്യമായ അസംതൃപ്തിയിൽനിന്നും അസ്വാസ്ഥതയിൽനിന്നും ഇന്നും വിമുക്തരായിട്ടില്ല. രാഷ്ട്രീയമായും സാമ്പത്തികമായും തൻമൂലം പലപ്രശ്നങ്ങൾക്കും പോംവഴി കാണാനിനിയുമുണ്ട്.

എന്താണിതിനെല്ലാം കാരണം? സമൂഹത്തിൽ വ്യക്തികൾക്കുള്ള ജീവിതം വൈപരീത്യങ്ങളുടെ പാറക്കെട്ടുകളിൽ മുട്ടിത്തകർന്നുപോകുമ്പോൾ, സഹജീവികളുടെ ഏകോദരസഹോദരബന്ധങ്ങൾ ശിഥിലമാക്കപ്പെടുമ്പോൾ, സ്വാഭാവികമായി ജനതയുടെ ജീവിതത്തുറകളിലൂടനീളം ഒരു പൊരുത്തമില്ലായ്മ ദൃശ്യമാകാം. ഒരു അസ്വാസ്ഥ്യം വിതുമ്പിനില്ക്കാം.

പരശുരാമസൃഷ്ടമെന്ന് തമ്പേറടിച്ച് ബ്രാഹ്മണമേധാവിത്വം അതിന്റെ സകലദംഷ്ട്രകളോടും കൂടി നഗ്നതാണ്ഡവം നടത്തിയിരുന്ന കേരളത്തിൽ, സാമൂഹ്യജീവിതം ഒരുനൂററാണ്ടിനുമുമ്പു ഉച്ചനീചത്വങ്ങളിൽ അധിഷ്ഠിതമായിരുന്നു. പരമ്പരാഗതങ്ങളായ ആചാരാനുഷ്ഠാനങ്ങളിൽ തലകുനിച്ചുകൊണ്ട് സംഭവചക്രങ്ങൾ അങ്ങിനെ ഉരുണ്ടുകൊണ്ടിരുന്നു. നശിച്ചുതുടങ്ങിയ ഫ്യൂഡലിസത്തിന്റെ നാരായവേരുകൾ ജാതിസമ്പ്രദായമാകുന്ന ചെളിക്കുണ്ടിലാണ് അള്ളിപ്പിടിച്ചിരുന്നത്. പുതിയ സാമ്പത്തികതത്വശാസ്ത്രങ്ങളുടെ അലയൊലികൾ അന്നൊന്നും കേരളത്തിലെത്തിയിരുന്നില്ല. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ—അടിമകളായ— അധഃകൃതവർഗ്ഗങ്ങളെ അകററി നിറുത്തി അന്നു സാമ്പത്തികചൂഷണം നിർവ്വിഘ്നം നിർവ്വഹിച്ചിരുന്നു. വിദ്യാഭ്യാസവും വിവരവുമില്ലാത്ത പാവപ്പെട്ട ആ കുഞ്ഞാടുകളെ അധികാരികൾ ആഗ്രഹാനുസരണം തെളിച്ചുകൊണ്ടിരുന്നു.

അത്തരുണത്തിലാണ് ശ്രീനാരായണൻ കേരളത്തിന്റെ ഒരു മൂലയിൽ മർദ്ദിതജനവിഭാഗത്തിലൊരംഗമായി സംജാതനായത്. മഹാസംഭവങ്ങളുടെ സർഗ്ഗപ്രവണതയിൽനിന്നാണ് ചരിത്രം മഹാന്മാരുടെ ജന്മം രേഖപ്പെടുത്താനിടവരുന്നത്. ചുററുപാടുകൾ നോക്കിക്കാണാനും അതിനെക്കുറിച്ച് സ്വതന്ത്രമായി ചിന്തിക്കാനും പറയാനുമുള്ള ആർജ്ജവം ഒരു വ്യക്തിയിൽ അതിഷ്ഠിതമാകുമ്പോൾ ഒരു ശക്തിപ്രസരണം ആ വ്യക്തിയിലുണ്ടാവുക സ്വാഭാവികംമാത്രമാണ്. സ്വന്തം ജീവിതത്തേയും സമൂഹബന്ധത്തേയും കുറിച്ച് ഉറക്കെ ചിന്തിച്ച ശ്രീനാരായണന് അക്കാലത്തു നിലവിലുണ്ടായിരുന്ന പലതിനോടും എതിരിടേണ്ടിവന്നു. മാനുഷികമൂല്യങ്ങളെ അകവും പുറവും ആദരിക്കുന്ന ഒരാചാര്യന് തികച്ചും അനുയോജ്യമായവിധത്തിലുള്ള ഒരു ശാന്തമായ സാമൂഹ്യവിപ്ലവത്തിനാണ് അദ്ദേഹം ആഹ്വാനംനൽകിയത്.

ഹിന്ദുമതം ബ്രാഹ്മണമേധാവിത്വത്തിന്റെ നുകക്കീഴിലാണെന്ന് ശ്രീനാരായണൻ മനസ്സിലാക്കി. "ജാതി"യും "ജാതിയിൽജ്ജാതി"യുമായി പൊരുത്തമില്ലാത്ത നിരവധി കണ്ണികളുടെ ആ പഴയ ഇരുമ്പുചങ്ങല തുരുമ്പുററതാണെന്ന് ആ മഹാൻ കണ്ടറിഞ്ഞു. അതിനു പരിഹാരമായി വിശ്വവിദിതമായ തന്റെ "ഏക ജാതി..."സന്ദേശം അദ്ദേഹം വിളംബരപ്പെടുത്തി. കേരളം നടുങ്ങി. ലക്ഷോപലക്ഷം അവശരും അധഃസ്ഥിതരുമായവർ ആശ്ചര്യപുളകം പൂണ്ടു. ആ മഹാസന്ദേശത്തിന്റെ പ്രചരണത്തിനായി ഉത്തിഷ്ഠമാനരായ ഒരു സംഘം അനുയായികൾ മുന്നോട്ടിറങ്ങിവന്നു. കേരളത്തിൽ അങ്ങോളമിങ്ങോളം അതലയടിച്ചു. യാഥാസ്ഥിതികരായ ജാതിഹിന്ദുക്കൾ വിരണ്ടുതുടങ്ങി. പക്ഷേ ശ്രീനാരായണന്റെ ശാന്തഗംഭീരമായ മധുരോക്തികൾ കേരളത്തിന്റെ ചെവികളിൽ തുടരെത്തുടരെ കേൾക്കുവാൻ തുടങ്ങി. സുചിന്തിതമായ പ്രവർത്തനപരിപാടികൾ അടിക്കടി ആസൂത്രണംചെയ്തു പ്രാവർത്തികമാക്കാൻ, സമുദായസ്നേഹികളായ ആളുകൾ ധാരാളമായിറങ്ങിത്തുടങ്ങി.

കാറൽമാർക്സിന്റെ സിദ്ധാന്തങ്ങളെ കലാപരമാക്കി പ്രചരണം നടത്താൻ മാർക്സിംഗോർക്കിയും,

സൃഷ്ടിപരമായ പ്രവത്തനത്തിനും വിശദീകരണത്തിനും ലെനിനും നിന്നപോലെയും, ഗാന്ധിയൻ സിദ്ധാന്തങ്ങൾക്ക് ടാഗ്രൂം ജവഹർലാലും അനുവത്തിച്ചപോലെയുമാണ്, ശ്രീനാരായണന്റെ ധമ്മസന്ദേശങ്ങൾക്ക ഡാക്ടർ പല്പുവും, മഹാകവി കമാരനാശാനും, സഹോദരനും സജീവമായി പ്രവത്തിച്ചതു്. ജാതിനശീകരണത്തിനു ആശാനെപ്പോലെ കേരളത്തിലെ ഒരു മഹാകവിയും തൂലിക ചലിപ്പിച്ചിട്ടില്ല. അത്രമാത്രം ദൂരവ്യാപകവും ഫലപ്രദവുമായ സാഹിത്യസൃഷ്ടികൾ അക്കാലത്തെന്നപോലെ ഇക്കാലത്തും ജാതിനശീകരണത്തിനു പ്രചോദനം നൽകുന്നവയായുണ്ടായിട്ടില്ല. 1092 ഇടവം 16-ാംതീയതി ആണെന്നു തോന്നുന്നു ശ്രീ. കെ. അയ്യപ്പന്റെ നേതൃത്വത്തിൽ സഹോദരസംഘം രൂപമെടുത്തതു്. ജാതിധ്വംസനത്തിനുള്ള എല്ലാ ഉപാധികളും സ്വീകരിച്ചുകൊണ്ടു് ഊജ്ജസ്വലമായിത്തുടന്ന അതിന്റെ പ്രവത്തനപരിപാടികൾ കേരളത്തിൽ എന്തെല്ലാം പരിവത്തനങ്ങൾ വരുത്തിയെന്നു നാം കാണുന്നുണ്ടു്.

"കേവലപ്പൊരുളിന്റെ മരിക്കാമക്കളായ
ഭാവുകന്മാരേ! നിങ്ങളെന്തിനെക്കുസീടണം?

ഉണന്നു സജ്ജരായി മുന്നോട്ടുപാഞ്ഞീടുവിൻ
തകന്നുതരിപ്പണമാകട്ടേ തടസ്സങ്ങൾ!

മനുജസ്വാതന്ത്ര്യത്തെത്തടഞ്ഞുനിന്നീടുന്ന
മലിനവിശ്വാസവും വികലാചാരങ്ങളും

അധികാരാസക്തിയുമഗതിനിന്ദനവും
സകലമെതിത്താശു പൊടിച്ചുപാററീടുവിൻ"

ഉജ്ജീവനം എന്ന കവിതയിൽ അക്കാലത്തു കെ. അയ്യപ്പൻ അവർകൾ എഴുതിയിട്ടുള്ളതാണിതു. ഇത്രയധികം ജാതിനശീകരണപ്രസംഗങ്ങൾ കേരളക്കരയിൽ നടത്തിയിട്ടുള്ള മറെറാരു പ്രസ്ഥാനമുണ്ടോ എന്നു സംശയിക്കുന്നു. സഹോദരസംഘം എന്നു പറഞ്ഞാൽ ജാതിനശീകരണപ്രസ്ഥാനം എന്നാണത്ഥമായിക്കഴിഞ്ഞിട്ടുള്ളതു്.

ശ്രീനാരായണധമ്മപരിപാലനയോഗവും അതിന്റെ അരന്തുററാണ്ടുകാലത്തെ സേവനചരിത്രവും കേരളത്തിലെ ബഹുജനങ്ങൾക്കു് എന്തെല്ലാം വമ്പിച്ച മാററങ്ങൾ വരുത്തിയെന്നു നാം കാണുന്നുണ്ടു്. ഒരു ബ്രാഹ്മണനോ മററു ജാതിഹിന്ദുവിനോ ഒരുപക്ഷേ ആ കനകജൂബിലിയാഘോഷിച്ച സംഘടനയോടു വലിയ കടപ്പാടും ബഹുമാനവും തോന്നിയില്ലെന്നുവരാം. എന്നാൽ ജാതിശല്യങ്ങളുടെ തിക്തകവും തീവ്രവുമായ അനിഷ്ടഫലങ്ങൾ അനുഭവിച്ചറിഞ്ഞ അധഃസ്ഥിതസമുദായങ്ങൾക്കു് അതു ശരിക്കു മനസ്സിലാകും. അവരുടെ മജ്ജയിലും മാംസത്തിലും നിറിപ്പിടിച്ച ദുരന്തദുഃഖങ്ങൾക്കു് പരിഹാരം കണ്ടെത്താൻ കഴിഞ്ഞതു—മനുഷ്യനെ മനുഷ്യനായെണ്ണാൻ കഴിഞ്ഞതു് — ശ്രീനാരായണധമ്മങ്ങൾക്കായതുകൊണ്ടാണു്.

'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന സ്വതന്ത്രവും വിശാലവുമായ സൂക്തിയുടെ വെളിച്ചത്തിൽ വികസിക്കുവാൻ ലോകത്തിനിനിയും കഴിഞ്ഞിട്ടില്ല. ആനയെക്കണ്ട അന്ധരെപ്പോലെ 'പലവിധയുക്തി പറഞ്ഞു പാമരന്മാർ' ഇന്നും അലയുകയാണു്. ബാഹ്യമായ ജാതിനശീകരണം ഇന്നു ഏതാണ്ടു് സാർവത്രികമായിട്ടുണ്ടെങ്കിലും കേരളത്തിൽ പ്രത്യേകിച്ചും ആന്തരമായ ശുദ്ധീകരണം ഇനിയും വളരെ വേണ്ടിയിരിക്കുന്നു. ഹൃദയതലത്തെ സ്പർശിക്കാത്ത ചില നിയമശാസനങ്ങൾ ഇന്നു ജാതിചിന്തയെ തടഞ്ഞിരിക്കുന്നുവെന്നുമാത്രം. ജാതിവിശ്വാസം മുലപ്പാലോടുകൂടി വലിച്ചുകുടിച്ച തലമുറകൾ ഇന്നും ജീവിച്ചിരിക്കുമ്പോൾ അവരുടെ രക്താണുക്കളിൽനിന്നു അതു പിഴുതെറിയാൻ സാധിച്ചിട്ടില്ല. അടുത്ത തലമുറയിലെങ്കിലും ജാതി നശിക്കുവാനും നശിക്കുമെന്നും നമുക്കു പ്രത്യാശിക്കാം; അത്രേയുള്ളു.

പുതിയ സാമ്പത്തികസംവിധാതാക്കളെന്നു പറയുന്ന ചില രാഷ്ട്രീയപ്പാർട്ടികൾ ജാതിയും ജാതിനശീകരണവും നിസ്സാരമായ പ്രശ്നമാണെന്നവഗണിക്കുന്നുണ്ടു്. എന്നാൽ കേരളത്തിലെ സാമ്പത്തികപരിവത്തനം ഇവിടത്തെ ജാതീയമായ ഉച്ചനീചത്വത്തിന്റെ നിമ്മാജ്ജനത്തിലേ തുടങ്ങിയിട്ടുള്ളു എന്നാലോചിക്കുന്നില്ല. അവ രണ്ടും അത്രമാത്രം അന്യോന്യനിബദ്ധങ്ങളാണു്. കേരളത്തിലെ ഫ്യൂഡലിസത്തിന്റെ ചരിത്രമെന്നുവെച്ചാൽ ഇവിടത്തെ ജാതിസമ്പ്രദായത്തിന്റെ ചരിത്രം എന്നേ വിവരമുള്ളവർ ധരിക്കയുള്ളു. അങ്ങിനെയുള്ള ജന്മിത്വം തകരുന്നെന്നു പറഞ്ഞാൽ ജാതികൊണ്ടു് ഇനി നില്ക്കക്കള്ളിയില്ലാതായി എന്നത്ഥമാണു്. ജാതി കുറച്ചെങ്കിലും ഉള്ളിൽ ഒതുക്കിവെച്ചുകൊണ്ടു് നശിച്ച ഫ്യൂഡലിസത്തിന്റെ അവശിഷ്ടങ്ങളായ പുതിയ രാഷ്ട്രീയപ്പാർട്ടികൾക്കു് സാമ്പത്തികസമീകരണത്തിനുള്ള വ്യാമോഹം ദുർബ്ബലമാണു്. ജാതിയും ജാതിജന്യങ്ങളായ എല്ലാ വ്യവസ്ഥിതികളും മാറുകതന്നെവേണം. അപ്പോൾ മനുഷ്യൻ നന്നാവും. മതമേതായാലും മനുഷ്യൻ മനുഷ്യനായിത്തീരും. അതിനായിരിക്കണം ശ്രീനാരായണീയരും ശ്രീനാരായണസ്മാരകങ്ങളും ശ്രമിക്കേണ്ടതും പ്രവത്തിക്കേണ്ടതും.

# കേരളത്തിലെ 
#  കെടാവിളക്ക്

— വി. ടി. ഭട്ടതിരിപ്പാട് —

മഹത്വത്തിന്റെ മാററുനോക്കുന്ന ഒരുരകല്ലാണ് സംസ്കാരം. അരണിയിലഗ്നിയെന്നപോലെ അതിന്റെ സ്ഫുലിംഗങ്ങൾ വ്യക്തികളിലെല്ലാം ഒളിഞ്ഞുകിടപ്പുണ്ട്. ജീവിതത്തിൽ നേരിടുന്ന അനുഭവശകലങ്ങളിൽ അതു നീറിനീറിപ്പടരുന്നു. പാരമ്പര്യം, പരിതഃസ്ഥിതി എന്നിവയാണു മനുഷ്യസംസ്കാരത്തിന്റെ നിദാനമെന്നു താല്പര്യം. പുസ്തകജ്ഞാനം അതിനെ വികസിപ്പിക്കുന്നു എന്നതു ശരിയാണ്. അതും, പക്ഷേ, പരിതഃസ്ഥിതി എന്ന വാക്കിലൊതുങ്ങുന്നു എന്നുമാത്രം. അങ്ങിനെ, വ്യക്തിയിൽ വളൎന്നുവരുന്ന സംസ്കാരത്തിന്റെ പരിണതഫലമായി അവനിൽ ഒരു സവിശേഷസ്വഭാവം ഉരുണ്ടുകൂടുന്നു. അപ്പോൾ, അയാളൊരു ആദൎശശാലിയായി.

ഉച്ഛൃംഖലമായ വികാരങ്ങളെ സംസ്കാരം കടിഞ്ഞാണിട്ടു പിടിക്കുകയാൽ അവന്റെ അറിവും കഴിവും മററു സഹജീവികൾക്കുപകാരപ്രദമായിത്തീരുകയായി. മാതൃകാപരമായ അവന്റെ ജീവിതത്തെ പിൻമുറക്കാർ അറിഞ്ഞും അറിയാതെയും അനുകരിക്കുന്നതുകൊണ്ടു, തലമുറതലമുറയായി ഒന്നിച്ചുകൂടി ജീവിച്ച ഓരോ ജനവിഭാഗത്തിനും പൊതുവായ ഒരു നാണയമുണ്ടായിത്തീരുന്നു. വ്യത്യസ്തകാലങ്ങളിൽ, വ്യത്യസ്തവിഭാഗങ്ങളിൽ, വിഭിന്നജീവിതാനുഭവങ്ങളിൽനിന്നു വാൎത്തെടുത്ത ഈ നാണയങ്ങളുടെ വ്യാസവും തൂക്കവും വ്യത്യസ്തമായേക്കാം. ഈ വൈപരീത്യങ്ങളെ ഉദ്ദേശിച്ചാണു പാശ്ചാത്യസംസ്കാരം, പൗരസ്ത്യസംസ്കാരം, ആൎയ്യസംസ്കാരം, ദ്രാവിഡസംസ്കാരം, കേരളീയസംസ്കാരം എന്നൊക്കെ വ്യവഹരിച്ചുപോരുന്നതു്. ഇതിന്റെ എല്ലാററിന്റേയുംമൂല്യം, പക്ഷേ, ഒന്നാണ്; അതു്, എല്ലാ വ്യക്തികളുടേയും ജീവിതസമാധാനമത്രേ! അതായതു്, മനസ്സമാധാനംതന്നെ. ചുരുക്കത്തിൽ, വലുതും ചെറുതുമായ പലപല പൎവ്വതപ്രാന്തങ്ങളിൽനിന്നുറവെടുത്തു, വിശാലങ്ങളും നിമ്നോന്നതസമങ്ങളുമായ തലങ്ങളിൽക്കൂടി ഒഴുകി സമുദ്രത്തിൽ ചെന്നു വിലയംപ്രാപിക്കുന്ന നദികളെപ്പോലെ ഈ വ്യത്യസ്തസംസ്കാരങ്ങളെല്ലാം ഒന്നിച്ചലിഞ്ഞുചേരുന്നതു മനുഷ്യത്വത്തിലാണ്. ആ സംഗമസ്ഥാനത്തു മനുഷ്യനേയുള്ളൂ; പാശ്ചാത്യനില്ല, പൗരസ്ത്യനില്ല, ആൎയ്യനില്ല, ദ്രാവിഡനില്ല, കേരളീയനില്ല, അറേബിയനില്ല.

നാനാത്വത്തിലേകത്വമെന്നു വേദാന്തികൾ അതിനെ മാനിക്കുന്നു; കവികൾ അതിനെ, വിശ്വപ്രേമമെന്നു വിളിക്കുന്നു. ആധുനികഭൗതികവാദികൾ അതിനെ സംസ്കാരമെന്നു സമൎത്ഥിക്കുന്നു. യഥാൎത്ഥം പറഞ്ഞാൽ, ഈശ്വരൻ, സൗന്ദൎയ്യം, സംസ്കാരം ഇതൊക്കെ ജീവിതയാഥാൎത്ഥ്യത്തിന്റെ സത്യാത്മകങ്ങളായ സ്വരൂപഭേദങ്ങളത്രേ! വ്യക്തിയിൽനിന്നു മുളച്ചു്, സാമൂഹ്യത്വത്തോളം വികസിച്ചു്, സമാധാനത്തിലേയ്ക്കുപായുന്ന സംസ്കാരമാണു മഹത്വം. ഈ വഴിക്കു ജനസമുദായത്തെ നയിക്കുകയെന്നതാണു സാംസ്കാരികപ്രവൎത്തനത്തിന്റെ ഉന്നം.

സംസ്കാരത്തിന്റെ ഉല്പത്തിയേയും വികാസത്തേയും പ്രാപ്യസ്ഥാനത്തേയും നോക്കിക്കാണ്മാൻ കഴിവില്ലാത്ത ഹ്രസ്വദൃഷ്ടികൾക്കു്, അതിന്റെ മാഹാത്മ്യത്തേയും പ്രയോഗത്തേയും മനസ്സിലാക്കാൻ സാധിച്ചില്ലെന്നുവരാം. ഇടുങ്ങിയ ദേശീയബോധം, വകതിരിവില്ലാത്ത വൎഗ്ഗാഭിമാനം എന്നീ സങ്കുചിതചിന്താസരണിയിൽ സഞ്ചരിക്കുന്നവർ സ്വന്തം വീക്ഷണകോണിൽക്കൂടി സംസ്കാരത്തെ നോക്കിക്കാണുകയും തദനുകൂലങ്ങളായ വിശ്വാസപ്രമാണങ്ങളെക്കൊണ്ടു അതിനെ തടഞ്ഞുനിൎത്തുകയുംചെയ്യുന്നതുകൊണ്ടാണ് അതു ക്രമേണ മതമായി മാറുന്നതു്. ഇന്നേവരെയുള്ള ചരിത്രം നോക്കിയാൽക്കാണാം സംസ്കാരവും മതവുമായിട്ടുള്ള വ്യത്യാസം, അല്ലെങ്കിൽ ബന്ധം ഇതത്രേ. സംസ്കാരത്തിന്റെ ചട്ടക്കൂടാണു മതം. അല്ലെങ്കിൽ മതത്തിന്റെ ആത്മാവാണു സംസ്കാരം.

വിശിഷ്ടവും വിശ്വോത്തരവുമായ വീക്ഷണത്തോടുകൂടി കേരളീയജീവിതത്തെ ഇങ്ങിനെ നോക്കിക്കാണുകയും വ്യാഖ്യാനിക്കുകയുംചെയ്ത ഏക കൎമ്മയോഗിയാണു സാക്ഷാൽ **ശ്രീനാരായണയോഗിതൃപ്പാദങ്ങൾ**; ആ പുണ്യാത്മാവിന്റെ ജീവിതാനുഭവങ്ങൾ, ഓരോ കേരളീയകുടുംബത്തിലും **കെടാവിളക്കായി** നീണാൾ പ്രശോഭിക്കുമാറാകട്ടേ!

# ശ്രീനാരായണഗുരുദേവൻ

— കവിരാജ്, ടി. നാരായണൻവൈദ്യൻ, തലശ്ശേരി —

ശ്രീനാരായണഗുരു സ്വതന്ത്രമായി സ്ഥാപിച്ച ക്ഷേത്രങ്ങൾ, പൂർവ്വികരായ സവർണ്ണജന്മികളെയും ബ്രാഹ്മണപുരോഹിതന്മാരെയും തട്ടിനീക്കി മർദ്ദിതവിഭാഗക്കാരെ സാംസ്കാരികമായും സാമ്പത്തികമായും സാമൂഹ്യമായും സംഘടിപ്പിക്കുകയും പുരോഗമിപ്പിക്കുകയും ചെയ്തിട്ടുണ്ട്.



കുത്തഴിഞ്ഞു് അലങ്കോലപ്പെട്ടുകിടക്കുന്ന ജീവിതത്തിന്റെ അനുക്രമമായ ഏകീകരണത്തിന് സ്ഥിതിസമത്വം അനുപേക്ഷണീയമായ ഒരു സിദ്ധാന്തമത്രേ. ഈ അഭിപ്രായം പ്രബലപ്പെട്ടുവരുന്ന ഇക്കാലത്ത്, സ്ഥിതിസമത്വസിദ്ധാന്തത്തെ അതിന്റെ പൂർണ്ണരൂപത്തിൽ മനസ്സിലാക്കുകയും പ്രായോഗികപദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്ത ഒരു മഹാത്മാവാണ് ശ്രീനാരായണഗുരുദേവൻ. ഗുരുവിന്റെ ക്ഷേത്രപ്രസ്ഥാനം ഈ വിഷയത്തിൽ നിസ്തുലമായ ഒരു സജീവരംഗം സൃഷ്ടിച്ചിട്ടുണ്ട്. നരവംശത്തിന്റെ ജീവിതസരണിയുടെ എല്ലാഭാഗങ്ങളിലും സാർവ്വലൗകികസൗഭ്രാത്രവും സമത്വാധായകമായ ധാർമ്മികവിജ്ഞാനവും പുലർത്തുന്ന ഒരു മഹാപരിവർത്തനത്തിന്റെ ബീജങ്ങളാണതിലടങ്ങിയിട്ടുള്ളത്. ഓരോ വ്യക്തിയും സമഷ്ടിയുടെ ജീവരക്തപ്രവാഹത്തിന്റെ അംശങ്ങളാണെന്ന പ്രായോഗികബോധത്തോടുകൂടി എല്ലാ വ്യക്തികളും സമുദായങ്ങളും രാഷ്ട്രങ്ങളും വർഗ്ഗങ്ങളും വൈരുദ്ധ്യങ്ങൾ മറന്നും ഒത്തുചേർന്നും ജീവിക്കുന്ന ഒരു നവീനവ്യവസ്ഥിതിയുടെ അടിത്തറയാണ് ഗുരുദേവന്റെ പ്രസ്ഥാനം.

ജന്തുബലി നടത്തി ദുർമ്മൂർത്തികളെ പ്രീതിപ്പെടുത്തുന്ന ദുഷിച്ച ആരാധനസമ്പ്രദായങ്ങളെ നിർമ്മാർജ്ജനംചെയ്യുന്നതിലും സംസ്കാരത്തിലും സർവ്വോൽകൃഷ്ടമായ ഭക്തിയിലും അധിഷ്ഠിതമായ ഉത്തമരീതിയിലുള്ള ആരാധനമുറകളെ സ്ഥാപിക്കുന്നതിലുംമാത്രമല്ല ഗുരുദേവന്റെ ക്ഷേത്രനിർമ്മാണസംരംഭം പ്രാധാന്യം നേടിയത്; പൗരോഹിത്യത്തിന്റേയും സംഘടിതമതത്തിന്റേയും ആയസവലയത്തിനുള്ളിൽക്കിടന്ന് വീർപ്പുമുട്ടി അനുനിമിഷം നശിച്ചുകൊണ്ടിരിക്കുന്ന ജീവിതത്തിന്റെ മൗലികാദർശങ്ങളെ അവയുടേതായ മോഹനരൂപത്തിൽ വാർത്തെടുത്ത് അഹിംസാത്മകമായ ഒരു സമുദായം കെട്ടിപ്പടുക്കുന്നതിനു കാണിച്ച നവീനചിന്തയ്ക്കും നവ്യപ്രവണതകൾക്കുംകൂടിയാണ്. തരംതാഴ്ത്തപ്പെട്ട സമുദായങ്ങൾക്കു പൗരസമത്വാവകാശങ്ങളും നൂതനമായ സ്വതന്ത്രജീവിതം ആസ്വദിക്കാനുള്ള സൗകര്യങ്ങളും പ്രദാനംചെയ്ത്, അവരെ ചൈതന്യമുള്ള ജനതയാക്കിത്തീർത്ത ഗുരുദേവന്റെ സൃഷ്ടിപരിപാടികൾ—വിശേഷിച്ചും ക്ഷേത്രപ്രസ്ഥാനം—ഒരു ആധുനികചരിത്രം സൃഷ്ടിച്ചു എന്നുതന്നെപറയാം.

## സാമ്പത്തികപരിവർത്തനംമാത്രമല്ല സ്ഥിതിസമത്വം

സാമ്പത്തികമണ്ഡലത്തിൽ പ്രത്യക്ഷപ്പെടുന്ന പരിവർത്തനംമാത്രമാണ് സ്ഥിതിസമത്വം എന്ന് പലർക്കും ഒരു ധാരണയുണ്ട്. ഈ ധാരണ തെറ്റാണെന്നു പറയാം. സാമ്പത്തികമായിമാത്രമല്ല, സാംസ്കാരികമായും ധാർമ്മികമായും സാമൂഹ്യമായും തലയുയർത്തുന്ന എല്ലാവിധ കുമാർഗ്ഗങ്ങളെയും ഇല്ലാതാക്കി ജനതയെ സമത്വസുന്ദരമായ ഒരു ജീവിതപശ്ചാത്തലത്തിലെത്തിച്ചു ഹൃദയവുംഹൃദയവും തമ്മിലടുപ്പിക്കുകയാണ് സ്ഥിതിസമത്വത്തിന്റെ പരമവും പ്രധാനവും ആയ ലക്ഷ്യം. അപ്പോൾ സാമ്പത്തികമായിമാത്രമല്ല, സാംസ്കാരികമായും മനുഷ്യൻ അനുഭവിച്ചുവരുന്ന യാതനകളെ ദൂരീകരിക്കയും അങ്ങിനെ ലോകത്തിന്റെ ധാർമ്മികമനസ്സാക്ഷി പ്രബുദ്ധമാക്കപ്പെടുകയും ചെയ്താലേ സ്ഥിതിസമത്വം കൈവരികയുള്ളു എന്നു സിദ്ധമാകും.

## ജീവശാസ്ത്രജ്ഞൻ എന്തുപറയുന്നു?

അന്നും ഇന്നും ലോകത്തെ അലട്ടിക്കൊണ്ടിരുന്ന വിഷമപ്രശ്നമാണ് അസമത്വം. ഒരു ഭാഗത്ത് വൈശ്രവണന്മാരായി, സുഖലോലുപന്മാരായി കഴിയുന്ന ഒരു ന്യൂനപക്ഷം; മറുഭാഗത്ത് ഒരു ബഹുഭൂരിപക്ഷം ജനത നിത്യദരിദ്രരായും. സമ്പന്നതയും ദാരിദ്ര്യവും തമ്മിലുള്ള ഈ വൈരുദ്ധ്യത്തിനുപുറമേ മറെറാരുതരം അസമത്വംകൂടിയുണ്ട്. മനുഷ്യരെല്ലാം ഏററക്കുറച്ചിലുകളോടുകൂടി — നിമ്നോന്നതത്വങ്ങളോടുകൂടിയാണു ജനിക്കുന്നത്. മഹാകവികളും

ശാസ്ത്രവിചക്ഷണന്മാരും ഒരുഭാഗത്തുണ്ടെങ്കിൽ, മന്ദബുദ്ധികളെയും വിവേകശൂന്യന്മാരെയും അപ്പുറത്തു കാണാം. ഈ അസമത്വം—സാംസ്കാരികമായും ശാസ്ത്രീയമായും ഉള്ള വ്യത്യസ്തഭാവം—ജന്മനാ ഉള്ളതാണെന്നാണ് ജീവശാസ്ത്രജ്ഞൻ പറയുന്നതു്. ഈ അസമത്വവും ദൂരീകരിക്കേണ്ടതുണ്ട്. പക്ഷേ, ഇപ്പോഴത്തെ പരിവർത്തനോത്സുകന്മാർ ഈ അസമത്വങ്ങളുടെനേരെയല്ല, സാമ്പത്തികാസമത്വങ്ങളുടെനേരെയാണു ശ്രദ്ധപതിപ്പിക്കുന്നതു്. ആധുനികലോകത്തിൽ സമുദായം സ്വത്തിനു മാന്യത കല്പിക്കുന്നതുകൊണ്ട് സാമ്പത്തികാസമത്വങ്ങൾ ഇല്ലാതാക്കിയാൽ എല്ലാം നേരെയായി എന്നവർ സിദ്ധാന്തിക്കുന്നു. ശ്രീനാരായണഗുരുവിന്റെ ചിന്താവൈപുല്യം ഇന്നത്തെ സാമ്പത്തികവിപ്ലവത്തെക്കുറിച്ചുള്ള അന്വേഷണം എങ്ങിനെ ആണെന്നു നോക്കാം

ഗുരുദേവൻ തുലോം വിഭിന്നമായ ഒരു സരണിയിൽക്കൂടെയാണ് ഈ വിഷമതകൾക്കു പരിഹാരം തേടുന്നതു്. ജനാധിപത്യയുഗത്തിൽ വ്യക്തിപ്രകർഷത്തിനു സ്ഥായീഭാവമുള്ളതുകൊണ്ട് വ്യക്തിയുടെ ഉൽക്കർഷമത്രേ സമഷ്ടിയുടെ ക്ഷേമത്തിനു നിദാനം.

“മതമേതായാലും മനുഷ്യൻ നന്നായാൽ മതി” എന്ന ശ്രീനാരായണാദർശം ഇവിടെയാണു വെളിച്ചം വീശുന്നതു്. സംഘടിതമതങ്ങളെക്കുറിച്ചുമാത്രമല്ല, സാമ്പത്തികസമീകരണം സാധിക്കുന്നതിനുള്ള ശാസ്ത്രീയചിന്തകളെക്കുറിച്ചും ഗുരുവിന്റെ വാക്യം അന്വർത്ഥമത്രേ. സാമ്പത്തികസമീകരണം സാധിച്ചാലും സമുദായം അതീവ ദുർബലമായിരിക്കും, വ്യഷ്ടിയുടെ പരിപൂർണ്ണമായ വികാസം സംസ്കാരത്തിലുറച്ചുനില്ക്കാത്തകാലത്തോളം.

“പരന്നു പരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞു”

പോകുന്നതുകൊണ്ടു ശാന്തിയും സമത്വവും പുനഃസ്ഥാപിക്കുക—നീതിക്കും ന്യായത്തിനും അനുസരിച്ചു വളർന്നുവരുന്ന ഒരു സാമൂഹ്യവിപ്ലവത്തിൽക്കൂടിയായിരിക്കണം, ആദ്ധ്യാത്മികവശത്തെ അവഗണിച്ചുകൊണ്ടായിരിക്കരുതു്—എന്നാണ് ഗുരു നിർദ്ദേശിക്കുന്നതു്. ഗാന്ധിജി ഊന്നിപ്പറഞ്ഞതു് എല്ലാം അഹിംസയിൽ പ്രതിഷ്ഠാപിതമായിരിക്കണം എന്നാണ്.

ആദ്ധ്യാത്മികചിന്തയ്ക്കും ഭൗതികവാദത്തിനും ധ്രുവങ്ങൾ തമ്മിലുള്ള അന്തരമുണ്ട്. ഇത്രയകന്നുനില്ക്കുന്ന രണ്ടു വീക്ഷണകോണങ്ങളെ കൂട്ടിയിണക്കുന്ന നവീനവും സുഗമവും ആയ ഒരു സരണി വെട്ടിത്തുറന്നതാണ് ശ്രീനാരായണഗുരു ലോകത്തിനു നൽകിയ ഏററവും മഹത്തായ സംഭാവന. സ്വയംപ്രഭവക്ഷമമായ ആത്മസാക്ഷാൽക്കാരത്തെമാത്രമുപയോഗിച്ച് ഏതാനും വ്യക്തികളുടെമാത്രമല്ല, ആകെ വർഗ്ഗങ്ങളുടെ പൊതുക്ഷേമത്തിനുവേണ്ടി അതിമഹത്തായൊരു സാമൂഹ്യപരിവർത്തനം വരുത്തി വിജയിച്ചിരിക്കുന്നു. അയിത്താചാരബഹിഷ്കരണം, ക്ഷേത്രപ്രവേശപ്രക്ഷോഭണം, മദ്യവർജ്ജനസംരംഭം ഇവയെല്ലാം 50 കൊല്ലംമുമ്പുതന്നെ ഗുരുദേവൻ ഇവിടെ സംഘടിപ്പിച്ച് അനുകൂലമായ ഒരന്തരീക്ഷം സൃഷ്ടിച്ചതുകൊണ്ടാണ്, ഒരു രക്തച്ചൊരിച്ചിൽക്കൂടാതെ നിയമംമുഖേന ഈ പ്രസ്ഥാനങ്ങളെ നേരിടാൻ ഇന്നു കഴിഞ്ഞിരിക്കുന്നതു ഗവർമ്മെണ്ടിന്. കണ്ടം കളപറിച്ചു വളമിട്ടു പാകപ്പെടുത്തിവയ്ക്കാത്ത കാലത്തോളം എത്ര നല്ല വിത്തും അവിടെ മുളയ്ക്കുകയില്ലല്ലോ. എത്ര നല്ല നിയമവും നിഷ്ഫലമത്രേ, ജനഹൃദയം അതിനു സന്നദ്ധമല്ലാത്ത കാലംവരെ. ഈ സന്നദ്ധത ക്രമപ്പെടുക്കാൻ പ്രേരണനൽകിയ ഗുരുവിന്റെ ദീർഘദർശനസുഷമ അന്യാദൃശമാണ്.

## അസമത്വത്തിന്റെ നിദാനം

സമുദായമദ്ധ്യത്തിൽ അസമത്വം എങ്ങിനെ വേരുറച്ചുവളർന്നുവന്നെന്നു ആദ്യംതന്നെ ഓർമ്മിക്കേണ്ടതുണ്ട്. വ്യക്തികളുടെ ചുമതലകളേയും ഉത്തരവാദിത്വങ്ങളേയും നിയന്ത്രിക്കുന്ന “ചാതുർവ്വർണ്ണ്യ”ത്തിന്റെ അടിസ്ഥാനത്തിൽ ഇവിടെ സമുദായജീവിതം സഹകരണത്തിലല്ല, പരസ്പരവിദ്വേഷത്തിലും മത്സരത്തിലും ആണു ഘടിപ്പിക്കപ്പെട്ടിട്ടുള്ളതു്. കയ്യൂക്കിന്റെ മിടുക്കുകൊണ്ടും രാഷ്ട്രീയാധികാരങ്ങളുടെ മേന്മകൊണ്ടും സവർണ്ണർ വലിയവരായിത്തീർന്നു. അവരുടെ മർദ്ദനങ്ങൾക്കും ചൂഷണങ്ങൾക്കും കൂടുതൽ വിധേയരായിത്തീർന്നതു് അവർണ്ണരാണ്. സഞ്ചാരസ്വാതന്ത്ര്യം, അഭിപ്രായസ്വാതന്ത്ര്യം, വിശ്വാസസ്വാതന്ത്ര്യം, ആരാധനാസ്വാതന്ത്ര്യം—ഒക്കെയും നിഷേധിക്കപ്പെട്ടിരുന്നു അവർണ്ണർക്ക്. ഈ മത്സരമാണു ജന്മിത്വവും മുതലാളിത്വവും മററും ഉണ്ടാക്കിത്തീർത്തതിവിടെ. മാത്രമല്ല വിവിധമതസ്ഥന്മാരും ഒരു ശത്രുമണ്ഡലത്തിലെന്നപോലെ അന്യോന്യം മത്സരവിചാരത്തിൽത്തന്നെ കഴിഞ്ഞുകൂടി. ചുരുക്കിപ്പറഞ്ഞാൽ ജാതിമതാദികളുടെപേരിൽ ഹരിഃശ്രീ മുതൽ ക്ഷ വരെ, ഹിംസയിലടിയുറച്ച ഒരു സംഘർഷണനില പ്രബലപ്പെട്ടുവന്നതായി കാണാം, ഈ നാട്ടിൽ. അങ്ങിനെ ഏററവും താണവനേയും സാധുവിനേയും അങ്ങേഅററം അടിച്ചമർത്തിയ ഏററവും വലിയശക്തി ജാതിഭേദവും മതവ്യത്യാസവുമാണെന്ന് ഇപ്പോൾ സിദ്ധമായല്ലോ. ധാർമ്മികമൂല്യങ്ങളേയും ആത്മീയനിയമങ്ങളേയും വിഗണിച്ചു വളർന്നുവന്ന ‘ജാതി’ ഒരു വമ്പിച്ച ചൂഷണശക്തിയാണെന്നും അതിന്റെ തണലിൽ തടിച്ചുകൊഴുത്ത പുരോഹിതവർഗ്ഗം ദേവാലയങ്ങളുടേയും ഈശ്വരന്റേയും പേരിൽ ഭൂമിയുടെ വലിയൊരുഭാഗം സ്വായത്തമാക്കി മനുഷ്യരുടെ

വിധിനിർണ്ണായകമായ പരമാധികാരം കരസ്ഥമാക്കി, ജനതയെ മൃഗീയമർദ്ദനങ്ങൾക്കടിമപ്പെടുത്തുന്നുണ്ടെന്നും അതുകൊണ്ടു ജാതിയെ നശിപ്പിച്ചും മതത്തെ സംസ്കരിച്ചു പുനസ്സംഘടിപ്പിച്ചുംകൊണ്ടായിരിക്കണം സ്ഥിതിസമത്വം വിടർന്നുവിലസാനുള്ള വിപ്ലവം നയിക്കേണ്ടതെന്നും ഉള്ള മൗലികതത്വം ഗുരു നിർദ്ദേശിച്ചു.

## പരിഹാരമാർഗ്ഗം

അസമത്വത്തിന്റെ നിദാനംതന്നെ കണ്ടറിഞ്ഞ ഗുരുവിനു് അതിനുള്ള പരിഹാരവും അന്വേഷിക്കേണ്ടതായിവന്നു. ക്ഷേത്രനിർമ്മാണമാകട്ടേ, ആ നിദാനത്തെത്തന്നെനശിപ്പിക്കുന്ന വിപ്ലവാത്മകമായ ഒരടിവെപ്പാണു്. സാംസ്കാരികവും സാമ്പത്തികവും ആയ ചൂഷണവ്യവസ്ഥകളെ, വെറും കൽച്ചുമരുകൾ സ്ഥാപിച്ചിട്ടാണു് ആ ഗ്രാമീണമനുഷ്യൻ ഒന്നായി തകിടം മറിച്ചതു്. ക്ഷേത്രപ്രസ്ഥാനമാകുന്ന ഒരേഒരു പാധികൊണ്ടു ക്ഷേത്രമതത്തിന്റെ മേൽക്കോയ്മാവകാശം അവസാനിപ്പിക്കുകയും സ്ഥിതിസമത്വത്തിന്റെ അസ്ഥിവാരം കെട്ടിയുയർത്തുകയും ചെയ്തു.

## പ്രതിഷ്ഠയുടെ മാഹാത്മ്യം

ശ്രീനാരായണഗുരുദേവൻ ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ചു ആർക്കും ഈശ്വരാരാധന നടത്താമെന്നു വെളിപ്പെടുത്തി. ക്ഷേത്രങ്ങളിൽ നാനാജാതിമതസ്ഥന്മാർക്കും പ്രവേശനം നൽകിയതു ജാതിമതകലഹങ്ങളുടെ അന്ത്യം കുറിച്ചു; ക്ഷേത്രങ്ങളോടു തൊട്ടു വിദ്യാലയങ്ങൾ നിർമ്മിച്ചതു്, അക്ഷരമുച്ചരിക്കുന്ന അവർണ്ണന്റെ നാവരിഞ്ഞുകളഞ്ഞ അക്രമത്തിനു അശനിനിപാതമായി; അവർണ്ണരിൽ സംസ്കാരവും ആത്മാഭിമാനവും സ്വാതന്ത്ര്യബോധവും മൊട്ടിട്ടുവിരിയാൻ ഹേതുവായി; ആത്മീയശക്തികൊണ്ടു കരുപ്പിടിച്ച—സമത്വത്തിന്റെയും സാഹോദര്യത്തിന്റെയും ചൈതന്യം പ്രസരിപ്പിച്ച—അഭിനവമായ ഒരു ചരിത്രം കനകാക്ഷരങ്ങളിൽ എഴുതപ്പെട്ടു; തമ്മിൽതല്ലി നശിച്ചുകൊണ്ടിരിക്കുന്ന മാനവജനത ഒന്നായി; നെല്ലിൻചുവട്ടിൽ മുളയ്ക്കുന്ന കാട്ടുപുല്ലായി ഗണിക്കപ്പെട്ട പുലയൻ കനകക്കതിരു ചൊരിയുന്ന കല്പകച്ചെടിയായി രൂപാന്തരപ്പെട്ടു.

## മാരകമായ പ്രഹരം

ക്ഷേത്രങ്ങളോടനുബന്ധിച്ചു് വ്യവസായശാലകളേർപ്പെടുത്തിയതിനെക്കുറിച്ചു പ്രത്യേകിച്ചും അനുസ്മരിക്കേണ്ടിയിരിക്കുന്നു. "ചാതുർവർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ" എന്ന ഗീതാചാര്യന്റെ സിദ്ധാന്തത്തിനൊരു മാരകമായ പ്രഹരമാണിതു്. തൊഴിലനുസരിച്ചു സമുദായത്തെ വിഭജിക്കുന്നതുകൊണ്ടു് ജീവിതമത്സരം കുറയുമെന്നും എല്ലാവർക്കും ജോലിയുണ്ടാകുമെന്നും ഉള്ള ചില യാഥാസ്ഥിതികരുടെ അഭിപ്രായത്തെ അനുകൂലിച്ചുകൊണ്ടു ഗാന്ധിജി പറയുകയുണ്ടായി "വർണ്ണാശ്രമധർമ്മം" നല്ലതാണെന്നു്. ഈ വാദത്തെ നിഷേധിച്ചുകൊണ്ടു ഗുരു പറയുന്നതു നോക്കുക: "ജാതികൊണ്ടു തൊഴിൽ ചീത്തയാകും. ഒരേസംഗതിതന്നെ നോക്കി ലോകത്തിലുള്ള മറവു യാതൊന്നും അറിയാത്തവർക്കു് ഒരു ജോലിയും നന്നായി ച്ചെയ്യാൻ സാധിക്കയില്ല. വാസനപോലെ ഓരോരുത്തർക്കും തൊഴിലിൽ ഏർപ്പെടാനും സൌകര്യമില്ല. ജനിച്ചതുകൊണ്ടു ഒരു ജോലിചെയ്യുക എന്നാവും. അപ്പോൾ തൊഴിൽ നന്നാവാൻ ഒരു വഴിയുമില്ല. മനുഷ്യന്റെ സ്വാതന്ത്ര്യവും ബുദ്ധിയും കുറയ്ക്കുന്നതുകൊണ്ടു ഒരു പ്രയോജനവും ഇല്ല. ഇഷ്ടംപോലെയുള്ള ജോലിയെടുക്കുവാൻ എല്ലാവർക്കും സ്വാതന്ത്ര്യം വേണം. എല്ലാവർക്കും എന്തും പഠിക്കുകയും ശീലിക്കുകയുംചെയ്യുവാൻ വിരോധമുണ്ടായിരിക്കരുതു്. മനുഷ്യൻ കെട്ടുപോയാൽ ലോകത്തിൽ സുഖമുണ്ടായിട്ടു എന്തുപ്രയോജനം? ജാതി മനുഷ്യനെ കെടുത്തുന്നു. അതുകൊണ്ടു അതാവശ്യമില്ല." ജാതി ആവശ്യമില്ലെന്നു വന്നാൽ ജാതിനോക്കി തൊഴിലേർപ്പെടുത്തുന്നതു പൈശാചികമാണെന്നു സിദ്ധമായല്ലോ. അതുകൊണ്ടു ക്ഷേത്രങ്ങളുടെകീഴിൽ വ്യവസായശാലകളേർപ്പെടുത്തിയതും അവകളിൽ എല്ലാവർക്കും പ്രവൃത്തി നൽകിയതും ജാതിനോക്കി തൊഴിൽ ശീലിച്ചുവരുന്ന മലീമസമായ പാരമ്പര്യത്തിനു് വിഘാതമായാണു് തീർന്നിട്ടുള്ളതു്. പ്രാപ്തിയും വാസനയും അടിസ്ഥാനമാക്കി ഏതു തൊഴിലും ആർക്കും എവിടെയും സ്വീകരിക്കാമെന്ന ആശയം ഉദിച്ചുയർന്നു. ശ്രീനാരായണഗുരു സ്വതന്ത്രമായി ആസൂത്രണം ചെയ്ത സിദ്ധാന്തങ്ങൾക്കനുസരിച്ചു സ്വതന്ത്രമായി നിർമ്മിച്ച ക്ഷേത്രങ്ങൾ, പൂർവ്വികരായ സവർണ്ണജന്മികളെയും ബ്രാഹ്മണമേധാവികളെയും തട്ടിനീക്കി മർദ്ദിതവിഭാഗക്കാരെ സാംസ്കാരികമായും സാമൂഹ്യമായും സാമ്പത്തികമായും സംഘടിപ്പിക്കുകയും പുരോഗമിപ്പിക്കുകയും ചെയ്തു.

സാമാന്യജനതയുടെ സാമ്പത്തികോന്നതിക്കു ഉപയുക്തമായ ഉപാധികളാണു ശ്രീനാരായണക്ഷേത്രങ്ങളിലെ വ്യവസ്ഥാപിതനിയമങ്ങൾ. അരുവിപ്പുറം ക്ഷേത്രത്തിന്റെ പുരോഭാഗത്തു "ജാതിഭേദം മതദ്വേഷമേതുമില്ലാതെ സർവ്വരും സോദരത്വേന വാഴുന്ന മാതൃകാസ്ഥാനമാണിതു്" എന്നു എഴുതിവച്ചിട്ടുണ്ടു്. വെറുമൊരു സാരോപദേശമല്ല—സുപ്രസിദ്ധമായൊരു ശാസ്ത്രീയതത്വമാണിതു്. ജാതിയിൽ മനുഷ്യരെല്ലാം ഒന്നായതുകൊണ്ടു—എല്ലാവരും ഒരേ കൂട്ടുകുടുംബത്തിലെ അംഗങ്ങളായതുകൊണ്ടു്—എല്ലാവർക്കും തുല്യാവകാശങ്ങളോടുകൂടി ജീവിക്കാവുന്നു; മതത്തിന്റെ വിശ്വാസപ്രമാണം സംഘടിതമതങ്ങളെക്കുറിച്ചാകു

മ്പോൾ, സാരോപദേശങ്ങളിൽ അങ്ങിനെയുള്ള മത ങ്ങളെല്ലാം ഒന്നായതുകൊണ്ടു . ഹിന്ദുവിനും മുസൽമാനും ക്രിസ്ത്യാനിക്കും ബൗദ്ധനും അന്യോന്യം സഹകരിച്ചു പുലരാവുന്നു; മതനിർവ്വചനം അഭിപ്രായസംഹിതയായംഗീകരിച്ചാൽ ലക്ഷ്യത്തെ സംബന്ധിച്ചേടത്തോളം എല്ലാം ഏകോപിക്കുന്നതുകൊണ്ടു എവർക്കും പരസ്പരം സ്നേഹിച്ചുകഴിഞ്ഞുകൂടാവുന്നു; മാതൃകാസ്ഥാനമാണു് താൻനിർമ്മിച്ച ക്ഷേത്രങ്ങളെന്നു ശ്രീനാരായണഗുരു സുദൃഢം പ്രഖ്യാപിച്ചിരിക്കുന്നു. ആക്കും ഈ സിദ്ധാന്തത്തെ അതിശയിക്കുന്ന മറ്റൊരു തത്വസമുച്ചയം ആസൂത്രണംചെയ്യാനോ ക്ഷേത്രനിർമ്മാണം അങ്ങിനെ തെററാണെന്നുപറയാനോ സാദ്ധ്യമല്ലെന്നു പറയാവുന്നതാണു്.

## കുടുംബഭദ്രത

"വിധിപ്രകാരം വിവാഹിതയായ ഒരു സ്ത്രീക്കും അവളിലുണ്ടാകുന്ന സന്താനങ്ങൾക്കും ഭർത്താവിൻെറ സ്വത്തിൽ ഒരംശത്തിനവകാശം ഉണ്ടായിരിക്കണം. അല്ലെങ്കിൽ ആ വിവാഹംകൊണ്ടു് യാതൊരു ഗുണവുമില്ല" എന്ന ഗുരുവിൻെറ നീതിശാസനം, അത്ഭുതാവഹമായ സമാശ്വാസം ദയനീയതയുടെ അടിത്തട്ടിൽ മുങ്ങിക്കിടക്കുന്ന എത്രയെത്ര കുടുംബങ്ങൾക്കു നൽകിട്ടില്ല? ഭാര്യയ്ക്കും കുട്ടികൾക്കും ഭർത്താവിൻെറ സ്വത്തിനവകാശം നൽകുന്നതു, ദാമ്പത്യജീവിതത്തിൻെറ ലക്ഷ്യസംപ്രാപ്തിയിൽ ഒഴിച്ചുകൂടാത്തൊരിനമാണു്. ഇതിനെക്കാളുപരിയായി മറെറാന്നുണ്ടു്. കുടുംബജീവിതത്തിൻെറ ഭദ്രതയെയും സാമ്പത്തികാഭിവൃദ്ധിയെയും അട്ടിമറിക്കുന്ന ഛിദ്രവാസനകൾക്കു്–അച്ഛൻെറയോ കാരണവരുടെയോ മരണശേഷം സ്വത്തവകാശത്തിനുവേണ്ടിയുള്ള മക്കളും മരുമക്കളും തമ്മിലുള്ള കലഹങ്ങൾക്കു്—അതു് വിരാമമിടുന്നു.

## ഏകലോകദർശനം

ആദർശൈക്യം, വ്യഷ്ടിയുടെയും സമഷ്ടിയുടെയും ഏകീകരണം ഈ രണ്ടു പദ്ധതികളിലാണു് ശ്രീനാരായണഗുരുദേവൻ, മാനവവർഗ്ഗത്തിൻെറ ശോഭനമായ ഭാവി കെട്ടിപ്പടുത്തിരിക്കുന്നതു്. രാജ്യാതിർത്തികളുടെയും ഭാഷയുടെയും ജാതിയുടെയും മതത്തിൻെറയുംപേരിൽകലഹംചൊരിയുന്നഇന്നത്തെ സാമൂഹ്യഘടനയെ അപേക്ഷിച്ചു, ഭാവിയിലെ സാമൂഹ്യവ്യവസ്ഥ ഏകലോകാടിസ്ഥാനത്തിൽ വേണമെന്ന തത്വം ഗുരുദേവാദർശങ്ങളിൽ നാം തെളിഞ്ഞുകാണുന്നു. "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്" ഈ ആദർശം ഏകലോകത്തിലേയ്ക്കുള്ള പുതിയ വഴികൾ വെട്ടിത്തെളിക്കാനും ലോകത്തിൻെറ ഒരററംമുതൽ മറേറ അററംവരെ നിവസിക്കുന്ന മനുഷ്യവർഗ്ഗങ്ങളെ, അവർ കറുത്തവരായാലും വെളുത്തവരായാലും ശരി, ഒരൊററ ഘടകമാക്കിത്തീർക്കാനും ഒരു രാജ്യത്തിലെ നിവാസികൾ മറെറാരു രാഷ്ട്രത്തിലെ ജനങ്ങളിൽനിന്നു ഭിന്നരല്ലെന്ന ബോധം മനുഷ്യസമുദായത്തിനുണ്ടാക്കിത്തീർക്കാനും കേവലം പുതിയൊരദ്ധ്യായമാണു ചരിത്രത്തിൽ ആരംഭിച്ചിരിക്കുന്നതു്. ഭൗതികാഭിവൃദ്ധിയിലും ആത്മീയപുരോഗതിയിലും പുതിയ ഒരദ്ധ്യായം! ഇവിടെ വ്യഷ്ടി സമഷ്ടിയുമായി താദാത്മ്യംപ്രാപിക്കുന്നു; ഒരു രാഷ്ട്രം മറെറാരു രാഷ്ട്രവുമായും.

## ഗുരുവിൻെറ തത്വചിന്ത

കാര്യങ്ങളെ അവയുടെ യാഥാർത്ഥ്യത്തോടെ ഗുരുദേവൻ കണ്ടു. ശരിയായ ശാസ്ത്രീയവീക്ഷണത്തോടെ അവയെ സമീപിക്കയും ചെയ്തു. ശ്രീനാരായണഗുരുദേവനു് അതിമഹത്തായ ഒരു ജീവിതതത്വശാസ്ത്രമുണ്ടു്.

"അവനിവനെന്നറിയുന്നതൊക്കെയോർത്താ–
ലവനിയിലാദിമമായൊരാത്മരൂപം"

അതേ, നാനാത്വത്തിൽ ഏകത്വം ദർശിക്കുന്ന —എല്ലാം ആദിമഹസ്സിൻെറ വിച്ഛിന്നാംശങ്ങളാണെന്നു കാണുന്ന—അദ്വൈതം! ഇവിടെ ഒരിക്കലും മായാത്ത വ്യക്തിമുദ്രപതിപ്പിച്ചുകൊണ്ടു മുമ്പേ കടന്നുപോയ സുപ്രസിദ്ധഅദ്വൈതവാദിയായിരുന്ന ശ്രീശങ്കരാചാര്യരെ സ്മരിക്കുന്നതു നന്നു്. സർവ്വജ്ഞപീഠം കയറാനുള്ള പാണ്ഡിത്യപ്രകടനംമാത്രമായിരുന്നു അദ്വൈതം ശ്രീശങ്കരനു്. ആത്മാവിനെ നിഷേധിക്കുന്ന ജഗത്തിൻെറ നിയാമകശക്തിയുടെ ആന്തരസത്തയെ അവഹേളിക്കുന്ന—ജഗത്തിൻെറനിയാമകശക്തിയുടെ ആന്തരസത്തയെ അവഹേളിക്കുന്ന—ബുദ്ധമതത്തെ എതിർത്തു തോൽപ്പിക്കാനുള്ള ഒരു ഉപായംമാത്രം! അദ്വൈതം ഈശ്വരസത്തയെ അർത്ഥപൌഷ്കല്യത്തോടുകൂടി സ്ഥാപിക്കുന്ന മോഹനമായ ഒരുപകരണമാണെന്നു സമ്മതിക്കാമെങ്കിലും, ആ തത്വചിന്തയെ ചുററുമുള്ള വിശ്വത്തോടു അഖണ്ഡമായ ഒരു സ്നേഹബന്ധം പുലർത്താൻ വിനിയോഗിക്കാതിരിക്കുന്നതു ശരിയായ യോഗ്യതയുടെ മാനദണ്ഡമായി സ്വീകരിക്കാൻ വയ്യ. ശ്രീശങ്കരാചാര്യർ മഠങ്ങൾ സ്ഥാപിച്ചതും അവകളിൽ പുരോഹിതന്മാരെ നിയമിച്ചതും ഓർക്കാറ്റയല്ല. ഇവിടെ എന്തിനുവേണ്ടി എന്ന ചോദ്യം നമ്മെ വലയം ചെയ്യുന്നു. നാട്ടുതോറും വളർന്നുവരുന്ന ബുദ്ധവിഹാരങ്ങളെ നാമാവശേഷമാക്കാനും ബുദ്ധമതപ്രചാരത്തെ തടഞ്ഞുനിർത്താനും വേണ്ടിമാത്രം. എതിർത്തു നശിപ്പിക്കാൻ അത്ര നികൃഷ്ടമാണോ, മലിനമാണോ ബുദ്ധമതം? ഹിന്ദുമതത്തോടു കൂടുതൽ പ്രതിപത്തിയും ബുദ്ധമതത്തോടു പ്രത്യേകിച്ചും ഇതരമതങ്ങളോടു കൂടുതൽ വിദ്വേഷവും കാണാം, ശ്രീശങ്കരാചാര്യസ്വാമികളുടെ പ്രവർത്തനപരിപാടികളിൽ. എന്നാൽ ശ്രീനാരായണ

ഗുരുദേവൻ സങ്കുചിതമായ ഈ ഒരു വീക്ഷണകോണിലൂടെയല്ല, അദ്വൈതചിന്തയെ പ്രായോഗികമായ നുഭവപ്പെടുത്തുന്നതു്. ആരും നെററിചുളിച്ചിട്ടാവശ്യമില്ല; നേരു് തുറന്നു പറയുന്ന എന്നേയുള്ളു.

പിപീലികാദികീടങ്ങൾമുതൽ മനുഷ്യൻവരെയും തരിമണൽതൊട്ടു മഹാമേരുവരെയും, സർവ്വഭൂതപ്രപഞ്ചത്തിലും അദ്ദേഹം തന്റെ ആത്മാവിനെ കണ്ടു; എല്ലാററിനേയും തന്നെപ്പോലെ കാണുകയും ശുശ്രൂഷിക്കുകയും ചെയ്തു. വെറുപ്പിന്റെയും അമർഷത്തിന്റെയും നേരിയ ഛായപോലും കാണുകയില്ല, അദ്ദേഹത്തിന്റെ മനോവാക്കർമ്മങ്ങളിൽ. ഇത്രയും സമുന്നതമായ സമസ്തസൃഷ്ടിസ്നേഹം ലോകം ഇന്നേവരെ മറെറാരാളിൽ കണ്ടിട്ടില്ല, ശ്രീനാരായണഗുരുദേവനെക്കഴിച്ചാൽ.

## മതനവോത്ഥാനം

ദാർശനികനായ ഗുരുദേവന്റെ ചിന്താവൈശിഷ്ട്യത്തെക്കുറിച്ചു നിഷ്പക്ഷമായി നിരീക്ഷണംചെയ്തു പഠിച്ചിട്ടുള്ള സഹൃദയന്മാർ സമ്മതിക്കും, സർവ്വാംഗീണവും ഗുണദോഷവിചിന്തനത്താൽ ഏകാഗ്രവും ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കു് നരവംശത്തെ നയിക്കാൻ സുസമർത്ഥവും ആയ ഒരു രീതിയിലാണു് അദ്ദേഹം മതനവോത്ഥാനം നിർവഹിച്ചതെന്നു്.

"അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു
ജഗതിയിലിമ്മതമേകം........."

മഞ്ഞണിഞ്ഞു നിൽക്കുന്ന ഹിമവാന്റെ ഉന്നതമായ കൊടുമുടിയെയും ആർത്തിരമ്പി മദിക്കുന്ന മഹാർണ്ണവത്തെയും അതിലംഘിച്ചു വിശാലപ്രപഞ്ചത്തിന്റെ അതിർത്തികൾക്കപ്പുറം വ്യാപ്തമാകുന്ന അദ്ദേഹത്തിന്റെ മതചിന്ത. വിശ്വപ്രേമമാണു്, മനുഷ്യസാഹോദര്യമാണു്, അദ്ദേഹത്തിന്റെ മതലക്ഷ്യം. "ഓരോരുത്തരും അവരവർക്കുവേണ്ടി" എന്നാണു് ആദർശം. അപ്പോൾ, ജീവശാസ്ത്രജ്ഞൻ പറയുന്നതുപോലെ, ജന്മനാ ഉള്ള അസമത്വത്തിനു വിധേയരായ മന്ദബുദ്ധികളും പ്രകാശം കുറഞ്ഞവരും എന്തുചെയ്യും? അവരെയും ഉയർത്തിക്കൊണ്ടുവരേണ്ട കടമയില്ലേ മററുള്ളവർക്കു്? ഈ അസമത്വദൂരീകരണത്തിനു ഓരോരുത്തരും അവരവർക്കുവേണ്ടി എന്ന സങ്കുചിതാർത്ഥത്തിലല്ല, ഓരോരുത്തരും, അങ്ങിനെ എല്ലാവരും മററുള്ളവർക്കുവേണ്ടി പ്രവർത്തിക്കണം എന്നാണു ഗുരു പറയുന്നതു്. അല്ലെങ്കിൽ ബഹുശോഭിന്നരായ ജനവിഭാഗങ്ങൾക്കു് ഉയർച്ചയില്ല. അതുകൊണ്ടാണു് ഹിംസയേയും മർദ്ദനത്തേയുംവെറുത്ത ആ മഹാൻ,

"അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ്‌വരേണം"

എന്നുപദേശിച്ചതു്. എല്ലാവരും ആത്മസുഖത്തിനായി ചെയ്യുന്ന പ്രയത്നമാണു് മതമെങ്കിൽ, ആ മതം മററുള്ളവർക്കും ഉപകാരപ്രദമായിത്തീരണം; അപ്പോൾ സഹജാതസ്നേഹം പുലർത്തുകയാണു് ഗുരുവിന്റെ ലക്ഷ്യമെന്നു വ്യക്തമാണു്.

"പലമതസാരവുമേക"മായതുകൊണ്ടു,
"പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല"

എന്നു ഗുരു പറയുന്നതു എത്ര വാസ്തവമാണു്. ബുദ്ധമതത്തോടു പൊരുതുനോക്കിയ ശ്രീശങ്കരനു എന്തു പററി? ഭീമമായ പരാജയം!

## സന്നദ്ധസേന

മരുത്വാമലയിലെ യോഗി ജനകീയോദ്ധാരകനായി മാറിയതോടുകൂടി, ശാന്തസുന്ദരമായ സുഖസംതൃപ്തികളുടെ പച്ചയണിഞ്ഞ വിശാലതയിലേയ്ക്കു് വഴിചൂണ്ടുന്ന തന്റെ ആദർശങ്ങളെ എന്നും ഉയർത്തിപ്പിടിക്കുവാനും പ്രചരിപ്പിക്കുവാനും ഒരു സന്നദ്ധസേനയെ അദ്ദേഹം ഒരുക്കി.

## ലക്ഷ്യവും മാർഗ്ഗവും

കുഴപ്പംനിറഞ്ഞ ഒരു പ്രശ്നമാണിതു്. മാർഗ്ഗമോ അഹിംസയും! ശ്രീനാരായണഗുരുദേവൻ നിർദ്ദേശിക്കുന്നതോ, അവരവർക്കും മററുള്ളവർക്കും ദ്രോഹം ചെയ്യാത്തതും ജന്മിമുതലാളിമാരെ മാനസാന്തരപ്പെടുത്തി അവരുടെ സഹകരണം നേടാനുതകുന്നതുമായ അഹിംസയുടെ മാർഗ്ഗമത്രെ. ഈ വഴിയാണു നല്ലതെന്നതിൽ സംശയം വേണ്ട, ലക്ഷ്യം പ്രാപിക്കാൻ കുറച്ചു കാലതാമസം നേരിട്ടാൽക്കൂടി, ഈ മാർഗ്ഗത്തിൽക്കൂടി മുന്നോട്ടുപോകാൻ ലോകം ഒരുങ്ങിയിരിക്കുന്നുഎന്നതിനു ഉദാഹരണമാണു്, ആചാര്യവിനോബാജി ഭൂദാനയജ്ഞം ആരംഭിച്ചതും സോഷ്യലിസ്റ്റ് നേതാവായ ജയപ്രകാശ് നാരായണനെപ്പോലെയുള്ള നേതാക്കന്മാർ അദ്ദേഹത്തെ പിന്തുടരുന്നതും.

ശ്രീനാരായണാദർശങ്ങളിൽക്കൂടി ജീവിതയാത്ര തുടരാൻ ഓരോ വ്യക്തിയും പ്രതിജ്ഞയെടുത്തു—ജാതിഭേദമില്ലാതെ, മതവ്യത്യാസമില്ലാതെ, ജന്മിയും കുടിയാനും മുതലാളിയും തൊഴിലാളിയും പരസ്പരം സ്നേഹിച്ചും വിശ്വസിച്ചും സഹകരിച്ചും ജീവിക്കുന്ന—പരിപൂർണ്ണമായ സമത്വം കതിരിട്ടു വിലസുന്ന—ഒരു വർഗ്ഗരഹിതസമുദായത്തിലേയ്ക്കു് നമുക്കെത്തിച്ചേരാം. ഇതിനു സോഷ്യലിസ്റ്റ്സ്വർഗ്ഗമെന്നോ, കമ്മ്യൂണിസ്റ്റ് സ്വർഗ്ഗമെന്നോ എന്തു പേരെങ്കിലും വിളിച്ചോളു, മാർഗ്ഗത്തെച്ചൊല്ലി കലഹിക്കാതിരുന്നാൽ മതി.

ഇന്നുള്ളവരുടെ മാത്രമല്ല, കോടാനുകോടിസംവത്സരങ്ങൾ പിന്നിട്ടുവരുന്ന അനന്തതലമുറക്കാരുടെയും ജാതകം കുറിച്ചുവെച്ച, ആ മനുഷ്യോദ്ധാരകന്റെ പാവനസ്മരണകൾക്കു മുമ്പിൽ നമുക്കു നമിക്കാം.

# ശ്രീനാരായണഗുരു

— ആർ. ശങ്കരനാരായണയ്യർ, റിട്ട: ഹൈ: ജഡ്ജി —

നമ്മുടെ പുണ്യഭൂമിയായ ഭാരതത്തിൽ, അനേകശതവർഷങ്ങളായി പല പുണ്യാത്മാക്കളും അവതാരംചെയ്ത് രാജ്യത്തിന്റെ നന്മയ്ക്കുവേണ്ടി പ്രവർത്തിച്ചിട്ടുണ്ട്. ശ്രീഗൗതമബുദ്ധൻ, ശ്രീശങ്കരൻ, ശ്രീരാമാനുജൻ, ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീദയാനന്ദസരസ്വതി, രാജാറാംമോഹൻറായ്, മഹാത്മാഗാന്ധി മുതലായ അവതാരപുരുഷന്മാരുടെകൂട്ടത്തിൽ നമ്മുടെ നാട്ടിൽ ജനിച്ചുവളർന്ന ശ്രീനാരായണഗുരുസ്വാമിയും ഉൾപ്പെടുന്നതാണ്. “പരിത്രാണായ സാധൂനാം, വിനാശായ ച ദുഷ്കൃതാം ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ”—എന്നാണല്ലോ ഭഗവാൻ ഗീതയിൽ അരുൾചെയ്തിട്ടുള്ളത്. എവിടെയെല്ലാം എപ്പോഴെല്ലാം ധർമ്മം നശിച്ച് അധർമ്മം വളരുന്നു; അക്കാലങ്ങളിൽ ആ പ്രദേശങ്ങളിൽ ഭഗവാൻ തിരുവതാരംചെയ്ത് അധർമ്മത്തെ ഇല്ലായ്മചെയ്ത് ധർമ്മത്തെ സ്ഥാപിക്കും എന്നുള്ളത് ഭാരതത്തിലെ, എന്നല്ല മററു മിക്കരാജ്യങ്ങളിലേയും, ചരിത്രങ്ങൾ വിളിച്ചുപറയുന്നു. ജാതിവ്യത്യാസങ്ങൾക്കും തീണ്ടൽ തൊടീൽ മുതലായ ദുരാചാരങ്ങൾക്കും പതിനയ്യായിരംവർഷത്തോളം പഴക്കമുള്ള സനാതനധർമ്മമതത്തിൽ യാതൊരു സ്ഥാനവും ഇല്ലെന്നുവരികിലും, ഏകദേശം രണ്ടായിരം വർഷങ്ങൾക്കുമുമ്പ് മുൻവിവരിച്ച അനാചാരങ്ങൾ, പരിശുദ്ധമായ ഹിന്ദുമതാവലംബികളുടെ ഇടയിൽ വളർന്നുവരികയും ഹിന്ദുക്കളുടെ ആകമാനമുള്ള നാശത്തിന് ഇടയായിത്തീരുകയും ചെയ്തു എന്നുള്ളത് ചരിത്രസത്യമാണല്ലോ. നാലു വർണ്ണങ്ങൾ സ്ഥാപിതമായ കാലത്ത് അങ്ങനെയുള്ള സാമൂഹ്യവിഭജനം ഒരു പക്ഷേ അതിന്റെ സ്ഥാപകന്മാർക്ക് ആവശ്യമായിത്തോന്നിയിരിക്കണം. എന്നാൽ അക്കാലത്ത് നാലുവർണ്ണങ്ങളും ഉയർച്ച, താഴ്ച എന്ന വ്യത്യാസങ്ങളില്ലാതെ അന്യോന്യം സഹകരിച്ച് രാഷ്ട്രത്തിന്റെ പുഷ്ടിക്കുവേണ്ടി പ്രവർത്തിച്ചുപോന്നിരുന്നു. ക്രമേണ നാലു വർണ്ണങ്ങൾക്കുപകരം നാനൂറു ജാതികളും അതിലുംഉപരി ഉപജാതികളും ഉണ്ടാകുകയും മനുഷ്യൻ മനുഷ്യനെ സ്പർശിക്കാൻ പാടില്ലാ, ദർശിക്കാൻപോലും പാടില്ലാ എന്നുള്ളമട്ടിൽ ആയിത്തീരുകയും ചെയ്തിരുന്നു. മുൻവിവരിച്ച മഹാത്മാക്കൾ അവരവരുടെ കാലത്ത് നിലവിലിരുന്ന ഇമ്മാതിരി ദുരാചാരങ്ങൾ ഏറെക്കുറെ ഇല്ലായ്മചെയ്തു എന്നു വരികിലും, അവയുടെ വിഷം പിന്നേയും ഹിന്ദുമതാനുയായികളെ വ്രണപ്പെടുത്തിപ്പോന്നിരുന്നു. മുൻവിവരിച്ച ദുരാചാരങ്ങൾ ഏററവും പ്രബലരീതിയിൽ നടപ്പിലിരുന്നത് കേരളത്തിലായിരുന്നു എന്നുള്ളത് സ്വാമിവിവേകാനന്ദന്റെ, കേരളത്തെപ്പററിയുള്ള അഭിപ്രായംകൊണ്ടു വെളിവാകുന്നതാണ്. അങ്ങനെ ധർമ്മം അസ്തമിച്ചും അധർമ്മം ഉയർന്നു തലപൊക്കിയും ഇരുന്ന കാലത്താണ് ശ്രീനാരായണഗുരു നമ്മുടെ നാട്ടിൽ ജനിച്ചുവളർന്നത്. മുൻവിവരിച്ച മഹാത്മാക്കളെല്ലാം തീണ്ടൽ തൊടീൽ മുതലായ ദുരാചാരങ്ങൾനിമിത്തം സങ്കടം അനുഭവിക്കാത്ത സവർണ്ണർ എന്ന വിഭാഗത്തിൽ പെട്ടവരായിരുന്നു. എന്നാൽ ശ്രീനാരായണഗുരു, ഈവിധദുരാചാരങ്ങൾമൂലം, കഷ്ടതയനുഭവിച്ചുകൊണ്ടിരുന്ന ഒരു വർഗ്ഗത്തിൽപ്പെട്ട ഒരു മഹാനായിരുന്നു. ഇതാണ് ഇദ്ദേഹത്തെയും മററു ഹൈന്ദവനേതാക്കന്മാരേയും തമ്മിൽ വേർതിരിക്കുന്ന ഒരു മുഖ്യകാര്യം.

ഹിന്ദുക്കളുടെ ഇടയിൽ നിലവിലിരുന്ന അനാചാരങ്ങളെ ഉന്മൂലനം ചെയ്യുന്നതിന് സ്വാമികൾ വളരെ അധികം ശ്രമിച്ചിട്ടുണ്ട്. അദ്ദേഹത്തെപ്പററിയുള്ള ഭക്തിയും സ്നേഹവും വർദ്ധിച്ചുകൊണ്ടിരിക്കുന്നത് ഈ ഉദ്ദേശസാദ്ധ്യത്തിന് അദ്ദേഹം നിർദ്ദേശിച്ച പന്ഥാവുമൂലമാണ്. ഗാന്ധിയനഹിംസയിലൂടെയാണ് അദ്ദേഹം ഇതിന് ഒരു പോംവഴി കണ്ടുപിടിച്ചത്. വളരെ അവശതകൾ അനുഭവിച്ചുവന്നിരുന്ന ഒരു സമുദായത്തിൽ ജനിച്ച ആളാണെന്നുവരികിലും ദിനംതോറും ആ സമുദായത്തിൽപ്പെട്ട സ്വന്തം ആളുകൾ തീണ്ടൽ തൊടീൽ മുതലായ ദുരാചാരങ്ങൾനിമിത്തം അവർ അനുഭവിച്ചുപോന്നിരുന്ന അളവററ സങ്കടങ്ങളെ അദ്ദേഹത്തിന്റെ ഓർമ്മയിൽപ്പെടുത്തിക്കൊണ്ടിരുന്നു എന്നുവരികിലും, അദ്ദേഹം മററുള്ളവർക്ക് ഉപദേശം നൽകിയത്, ഏററവും ശാന്തമായ ഭാഷയിലായിരുന്നു. അഹിംസാതത്വത്തിൽ ഉറച്ച വിശ്വാസത്തോടെ പ്രവർത്തിക്കണം എന്നായിരുന്നു അദ്ദേഹത്തിന്റെ നിർദ്ദേശം. സവർണ്ണർക്ക് വേദന ഉണ്ടാക്കുന്ന ഒരൊററ കഠിനവാക്കുപോലും അദ്ദേഹം ഉപയോഗിച്ചിട്ടുള്ളതായി ഞാൻ കണ്ടിട്ടില്ലാ. മഹാത്മാഗാന്ധിയെപ്പോലെ “ലക്ഷ്യംമാത്രം നന്നായിരുന്നാൽപ്പോരാ അതിൽ എത്തിക്കുന്ന മാർഗ്ഗവുംകൂടെ നല്ലതായിരിക്കണം” എന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. സ്വാമികളുടെ സ്വഭാവഗുണമാണ് അദ്ദേഹത്തെ ആരാധിക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നത്.

ഭാരതീയരായ നാം, ബുദ്ധിശക്തിയെക്കാൾ, സ്വഭാവഗുണത്തേയാണു് കാൎയ്യമായി കരുതുന്നതു്. മുൻവിവരിച്ച മഹാത്മാക്കളെക്കാൾ ബുദ്ധിശക്തിയുള്ള പലരും ഭാരതത്തിൽ ജനിച്ചിട്ടുണ്ടാകാം. പക്ഷേ അവക്കൊന്നും ഈ മഹത്തായസ്ഥാനം ഭാരതീയർ കൊടുത്തിട്ടില്ല.

സ്വാമികൾ ലോകനന്മയ്ക്കുവേണ്ടി ലോകത്തിൻെറ മുമ്പാകെ വച്ചിട്ടുള്ളതായ മഹത്തായ ആദൎശങ്ങളെപ്പററി കൂടുതൽകൂടുതൽ ചിന്തിക്കുമ്പോൾ, അവയുടെ ആഴമേറിയ മാഹാത്മ്യം, മനുഷ്യൎക്കു ഗ്രഹിക്കുവാൻ കഴിയും. "ഏകജാതി, ഏകമതം, ഏകദൈവം മനുഷ്യനു്" എന്നുള്ള ആദൎശവും "മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി" എന്നുള്ള ആദൎശവും വളരെ വിലയേറിയവയാണെന്നു് ഏവരും സമ്മതിക്കും. യഥാൎത്ഥമതവിശ്വാസമാണു് മനുഷ്യനു വേണ്ടതെന്നു് അദ്ദേഹം ഉപദേശിക്കുന്നു. മതവിശ്വാസംമാറി മതഭ്രാന്തായിത്തീൎന്നാൽ, ലോകത്തിനു വരാവുന്ന വിപത്തു്, അദ്ദേഹം ശരിക്കു മനസ്സിലാക്കി. ഇംഗ്ലീഷുസ്കൂളിലോ, കാളേജുകളിലോ, വിദ്യാഭ്യാസം ചെയ്തിട്ടില്ലാത്ത ഒരു വ്യക്തിയാണെങ്കിലും ലോകചരിത്രം അദ്ദേഹം ശരിക്കു മനസ്സിലാക്കുകയും അതിൽനിന്നും പഠിക്കേണ്ട പാഠങ്ങൾ ശരിക്കു ഗ്രഹിക്കുകയും ചെയ്തിരുന്ന ഒരു പുണ്യപുരുഷനാണു് അദ്ദേഹം. അദ്ദേഹത്തിൻെറ ആദൎശങ്ങളെ ശരിയായവിധത്തിൽ മനസ്സിലാക്കാതെ, അവയ്ക്കു് പലവിധത്തിൽ വ്യാഖ്യാനം കൊടുക്കുന്നവർ, ഇന്നു് നമ്മുടെ ഇടയിലുണ്ടു്. സനാതനധൎമ്മമതം, അഥവാ ഹിന്ദുമതം, ലോകത്തിലുള്ള എല്ലാ മതങ്ങളുടേയും തായ്മതം ആണെന്നും അതുൾക്കൊള്ളാത്ത തത്വങ്ങൾ വേറൊരു മതത്തിലും ഇല്ലെന്നും അദ്ദേഹം മനസ്സിലാക്കിട്ടുണ്ടായിരുന്നു. പതിനായിരം വൎഷങ്ങൾക്കുമുമ്പു്, ലോകത്തു പലസ്ഥലങ്ങളിലും, നിലവിലിരുന്നതായ "ഏകമതം" നമ്മുടെ പരിപാവനമായ സനാതനധൎമ്മമാണെന്നും അദ്ദേഹത്തിനറിയാമായിരുന്നു. ആ മതത്തിനു ജാതിവ്യത്യാസങ്ങൾ, തീണ്ടൽ, തൊടീൽ മുതലായ ആചാരങ്ങൾ ഇവയ്ക്കും യാതൊരു ബന്ധവുമില്ലെന്നും അറിയാനുള്ള ശക്തി, അദ്ദേഹത്തിനുണ്ടായിരുന്നു. ഹിന്ദുമതത്തിൽ ഒരു ജാതിക്കും ഒരു ദൈവത്തിനുംമാത്രമേ സ്ഥാനമുള്ളു എന്നുള്ളതറിയുന്നതിനും അദ്ദേഹത്തിനു കഴിവുണ്ടായിരുന്നു. അന്നു നിലവിലിരുന്ന ജാതിവ്യത്യാസങ്ങൾ മുതലായ ദുരാചാരങ്ങൾ ഹിന്ദുമതാനുയായികളുടെ ഇടയിൽ, കുറേ മുമ്പുമാത്രം, വന്നു ചേൎന്നതായും, അവ മതത്തിൻെറ ഒരു അവിഭാജ്യഘടകമല്ലെന്നും അറിയാനുള്ള ശക്തി ദൈവം അദ്ദേഹത്തിനു പ്രദാനംചെയ്തിട്ടുണ്ടായിരുന്നു. പല ദൈവങ്ങളെ, ഹിന്ദുക്കൾ നിത്യവും പൂജിക്കുന്നില്ലെന്നും, അവകളെല്ലാം യഥാൎത്ഥത്തിൽ ഒരേ ശക്തിയുടെ പല രൂപങ്ങളാണെന്നും അദ്ദേഹത്തിനറിയാമായിരുന്നു. ഹിന്ദുമതത്തിൽ അടിയുറച്ചിരുന്ന അദ്ദേഹത്തിൻെറ സമുദായത്തിൽപ്പെട്ട ആളുകൾ, നിരവധി കഷ്ടതകൾ അനുഭവിച്ചുകൊണ്ടിരുന്നു എന്നുവരികിലും, ആ കഷ്ടതകളെല്ലാം, മതത്തിൻെറ ദൂഷ്യമല്ലെന്നും ഇതുപോലെ മഹത്തായ ഒരുമതം വേറെ ഇല്ലെന്നും അവരെ ഉപദേശിച്ചു് മതംമാറുന്നതിൽ യാതൊരു വിലയും ഇല്ലെന്നു് അദ്ദേഹം തെളിയിച്ചിട്ടുണ്ടു്. ഏകജാതി ഏകദൈവം എന്നുള്ള മുദ്രാവാക്യം യഥാൎത്ഥഹിന്ദുമതത്തിൻെറ തത്വങ്ങളെ അദ്ദേഹം ലോകൎക്കു് അറിയിച്ചുകൊടുക്കയായിരുന്നു.

ഹിന്ദുക്കളുടെ ഇടയിൽ നിലവിലിരുന്ന ദുരാചാരങ്ങളെ ഇല്ലായ്മചെയ്യുന്നതിനുള്ള ഉപാധികളെപ്പററി ചിന്തിക്കുമ്പോൾ, അദ്ദേഹത്തിൻെറ മാഹാത്മ്യം ലോകത്തിനു ശരിക്കു മനസ്സിലാക്കുവാൻ കഴിയും. ഹിന്ദുമതത്തിലുള്ള യഥാൎത്ഥതത്വങ്ങൾ എന്താണെന്നും അതിൽ കടന്നുപിടിച്ചിട്ടുള്ള ഇത്തിൾക്കണ്ണികൾ എന്താണെന്നും ലോകൎക്കദ്ദേഹം ബോദ്ധ്യപ്പെടുത്തി. "ജാതി ചോദിക്കരുതു്, പറയരുതു്, വിചാരിക്കരുതു്" എന്നുള്ള മഹാവാക്യത്തിൻെറ ആഴമേറിയ മാഹാത്മ്യം പറഞ്ഞറിയിക്കാൻ നിവൃത്തിയില്ലാത്തതാണു്. ജാതിവ്യത്യാസങ്ങൾ മനുഷ്യസൃഷ്ടിയാണെന്നും അവയെക്കുറിച്ചു ചിന്തിക്കപോലും അരുതു് എന്നും അദ്ദേഹം ലോകരെ ഉദ്ബോധിപ്പിച്ചു. ദേവാലയങ്ങൾ ഏൎപ്പെടുത്തി അദ്ദേഹംതന്നെ പ്രതിഷ്ഠാകൎമ്മങ്ങൾ നിൎവ്വഹിച്ചു. ദേവാലയങ്ങളിൽ ശുചിത്വം ഏററവും വിലയേറിയ സംസ്കാരസമ്പത്താണെന്നും അദ്ദേഹം ആളുകളെ മനസ്സിലാക്കി. പുണ്യസ്ഥലമായ ശിവഗിരിയിൽ സ്ഥാപിച്ചിട്ടുള്ള ക്ഷേത്രവും ശാരദാമഠവും ഭാരതീയൎക്കു് മാതൃകതന്നെയാണു്. അനീതികൾമൂലം കഷ്ടതയനുഭവിച്ച സമുദായങ്ങൾക്കു് അദ്ദേഹം മനഃശാന്തി കൈവരുത്തി. ഹിന്ദുമതത്തിനു പ്രത്യേകമായും ലോകത്തിനു പൊതുവെയും അദ്ദേഹം ചെയ്തിട്ടുള്ള നന്മകൾ ഓൎക്കുമ്പോൾ അദ്ദേഹം ഒരവതാരപുരുഷനാണെന്നു് ആരാണു കരുതാത്തതു്? ഇന്നു അവശസമുദായങ്ങൾ സംസ്കാരസമ്പത്തിലും, ഭൗതികാഭ്യുന്നതിയിലും മുന്നണിയിൽ എത്തിച്ചേൎന്നിട്ടുള്ളതു് ആ പുണ്യപുരുഷൻെറ അനുഗ്രഹത്താലാണെന്നുള്ളതിനു യാതൊരു തൎക്കവുമില്ല. അദ്ദേഹത്തിൻെറ മഹത്തായ ആദൎശങ്ങൾ മനുഷ്യർ മറന്നുകളയാതെ പ്രവൃത്തിരൂപത്തിൽ വരുത്തുമെങ്കിൽ ലോകത്തിൻെറ ഇന്നത്തെ സ്ഥിതിക്കു വളരെ മാററമുണ്ടാകുമെന്നതിനു യാതൊരു തൎക്കവുമില്ല.

സ്വാമികളുടെ നാമസ്മാരകമായി സ്ഥാപിക്കപ്പെട്ട ശ്രീനാരായണധൎമ്മപരിപാലനയോഗത്തിൻെറ കനകജൂബിലിമഹോത്സവം ഈയിടെ കൊല്ലം നഗരത്തിൽ ഏററവും മംഗളകരമായവിധത്തിൽ കൊണ്ടാടിയതു നമുക്കെല്ലാവൎക്കും അറിയാമല്ലോ. പല

വിധസമ്മേളനങ്ങളും, ഇൻഡ്യാ ഒട്ടുക്ക ആകർഷിച്ചിരുന്ന പ്രദശ്നങ്ങളും മുപ്പത്തിഅഞ്ചു ദിവസക്കാലം വിജയകരമായി നടത്തിയതു ഓക്കുമ്പോഠം ഏതുഭാരതീയനാണു അതിൽ പുളകംകൊള്ളാത്തതു്? ഭാരതമൊട്ടുക്ക പ്രശസ്തി ആജ്ജിച്ച അനേകം മഹത്തായ വ്യക്തികഠം സമ്മേളനങ്ങളിൽ പങ്കുകൊണ്ടിരുന്ന എന്നുള്ളതു് ഒരു വലിയകാര്യംതന്നെ. എന്നാൽ ഇതിലെല്ലാം ഉപരിയായി ഞാൻ കരുതുന്നതു, ദിനംപ്രതി ലക്ഷക്കണക്കിനു ശ്രീനാരായണനഗറിൽ ആളുകഠം വന്നുചേന്നു എന്നുവരികിലും, ഒരൊററ ആളിനെങ്കിലും സുഖക്കേടു വരികയോ, മറേറതെങ്കിലും വിധത്തിൽ അപായംനേരിടുകയോ ചെയ്യാഞ്ഞതു് ദൈവത്തിൻെറ അനുഗ്രഹമല്ലാതെ വേറെ എന്താണു്. ആയിരംപേർ കൂടുന്നതായ സ്ഥലത്തു അനേകംവിധമായ സാംക്രമികരോഗങ്ങഠം വരുന്നതു സാധാരണയായി നാം കാണുന്നുണ്ടു്. ലക്ഷക്കണക്കിനുള്ള ആളുകഠം ഉണ്ടായിരുന്നു എന്നുവരികിലും ആ പ്രദേശത്തു് ഈ മുപ്പത്തിഅഞ്ചുദിവസക്കാലവും സ്വാമികഠം ഏററവും വിലകല്പിച്ചിരുന്നതായ ശുചിത്വം ശ്രീനാരായണനഗറിൽ വിളയാടിക്കൊണ്ടിരുന്നു. പകലും രാത്രിയും അനേകായിരം ജനങ്ങഠം തിങ്ങിക്കൂടിയിരുന്ന കമനീയമായപന്തലിൽ ഒരൊററ സിഗററിൻെറ പുകപോലും ഒരു സെക്കൻറുനേരത്തേക്കെങ്കിലും കാണുവാൻ സാധിച്ചിരുന്നില്ല. രാത്രിയിലെ പരിപാടികളിൽ അനേകായിരം ജനങ്ങളാണു് ദിനംപ്രതി പങ്കെടുത്തിരുന്നതു്. ചിലസമയങ്ങളിൽ വിദ്യുച്ഛക്തിയുടെ ദൗലഭ്യംകൊണ്ടു് ലൈററുകഠം കെട്ടിരുന്നു. ചിലസമയങ്ങളിൽ മൈക്കു് പ്രവത്തിക്കാതിരുന്നു. ആ സമയങ്ങളിൽ ഒരൊററ മനുഷ്യൻെറ അപശബ്ദംപോലും കേഠംക്കുവാൻ സാധിച്ചില്ല. ഇതെന്തൊരാശ്ചര്യം! ഗുരുദേവൻെറ അനുഗ്രഹം എന്നല്ലാതെ വേറെ എന്തൊന്നാണിതു്? ജൂബിലിയുടെ ആദ്യത്തെ ചടങ്ങായ കാൽനാട്ടുപുണ്യകമ്മം നിവ്വഹിക്കുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചപ്പോഠം ഞാൻ പറഞ്ഞതു് ഇപ്പോഠം ഇവിടെ ആവത്തിക്കുന്നതു അപ്രസക്തമല്ലെന്നു ഞാൻ കരുതുന്നു. "മനുഷ്യൻെറ ശക്തി പരിമിതമാണു്. എന്നാൽ ദൈവത്തിൻെറശക്തി അളവററതാണു്. ഇതെല്ലാവരും ഓത്തുപ്രവത്തിക്കേണ്ടതാണു്. ദൈവത്തെഓത്തു് അദ്ദേഹത്തിൽ സകലതും അപ്പിച്ചു നിഷ്കാമമായി പ്രവത്തിച്ചാൽ, ഈ ജൂബിലിമഹോത്സവവും വിജയകരമായി പര്യവസാനിക്കും എന്നുള്ളതു നിശ്ചയമാണു്." ഈ മഹോത്സവം ഏററവും വിജയപ്രദമായി കഴിഞ്ഞുകൂടിയ ഈ ഘട്ടത്തിൽ ഈ വാക്കുകഠം എൻെറ ഓമ്മയിൽവരുന്നു. ശ്രീനാരായണനഗറിൽ ഏററവും മനോഹരമായി ക്ഷേത്രവും പണിയിച്ചു ശ്രീനാരായണൻെറ പ്രതിമ, എന്നു അതിൽ സ്ഥാപിച്ചോ, അന്നുമുതൽ അദ്ദേഹത്തിൻെറ അനുഗ്രഹം, അവിടെ നടന്നതായ എല്ലാ പരിപാടികളിലും ഉണ്ടായിട്ടുണ്ടു് എന്നുള്ളതിനു സംശയമില്ല. ഈ ജൂബിലിമഹോത്സവത്തിൻെറ വിജയം ഓക്കുമ്പോഠം ആ പുണ്യപുരുഷൻെറ മാഹാത്മ്യം എത്ര കണ്ടു ഉണ്ടെന്നുള്ളതു ലോകക്കു മനസ്സിലാക്കുവാൻ കഴിയും; അദ്ദേഹത്തിൻെറ ആദശ്ങ്ങഠം പ്രവൃത്തിരൂപത്തിൽ വരുത്തുവാൻ ദൈവം എല്ലാവരേയും അനുഗ്രഹിക്കട്ടേ!





# ചെമ്പഴന്തിയിലെ ഉദയസൂര്യൻ



— കെ. ഐ. വേലായുധൻ ബി. ഏ., ബി. എൽ. തൃശ്ശൂർ —

"ഗ്രഹച്ഛിദ്രംതുടങ്ങിയാൽ ഭാഗം, രാജച്ഛിദ്രം തുടങ്ങിയാൽ സമരം, അധർമ്മം മുഴുത്താൽ അവതാരം; ഈവകയെല്ലാം അനർത്ഥത്തിനുള്ള പരിഹാരങ്ങളായിട്ടാണ് നിയതി കല്പിച്ചുകാണുന്നതു്." അതുപോലെ തന്നെ സാഹിത്യത്തിലും, രാഷ്ട്രത്തിലും, സമുദായത്തിലും അധഃപതനം ഉണ്ടായിക്കാണുമ്പോൾ ഉദ്ധാരണാർത്ഥം ഓരോ വ്യക്തികൾ അവിടവിടെ ഉയർന്നുവരുന്നതു് ചരിത്രത്തിന്റെ ഏതൊരുഭാഗത്തു നോക്കിയാലും നമുക്കു കാണാവുന്നതാണ്. ഇങ്ങിനെയാണ് ശ്രീനാരായണഗുരുസ്വാമികളുടെ ആവിർഭാവവും. നേതൃത്വമില്ലാതെ മൂന്നുപ്രകാരം ചിന്നിച്ചിതറി കിടന്നിരുന്നൊരു സമുദായം, ജാതിപ്പിശാചിന്റെ പിടിയിൽപ്പെട്ടു സർവ്വരും നട്ടംതിരിഞ്ഞിരുന്നൊരുകാലം, വിദ്യാശൂന്യതയും അന്ധവിശ്വാസവും കൊടുംപിരികൊണ്ടിരുന്നൊരു ദശാസന്ധി—ഇപ്രകാരമുള്ള ദുർഘടവും ദയനീയവുമായ ഒരു ഘട്ടത്തിലാണ് ഒരു നൂററാണ്ടു മുമ്പു സ്വാമിതൃപ്പാദങ്ങൾ ചെമ്പഴന്തിയിൽ ജന്മമെടുത്തതു്. തെക്കൻതിരുവിതാംകൂറിലെ ഒരു കുഗ്രാമത്തിൽ ജനിച്ചുവളർന്ന ആ ബാലൻ മനുഷ്യസമുദായത്തിനു നേടിക്കൊടുത്തിട്ടുള്ള സ്വത്തു എന്താണെന്നും, എത്രയാണെന്നും അളന്നുനോക്കുന്നതിനുള്ള അവസരമായിട്ടാണ് ഈ ശതവാർഷികസ്മാരകോപഹാരത്തെ ഞാൻ വീക്ഷിക്കുന്നതു്. നാനാജാതിമതസ്ഥരും ഈ സുവർണ്ണാവസരത്തിൽ അവിടുത്തെ തൃപ്പാദങ്ങളിൽ കനകകുസുമങ്ങൾ അർപ്പിക്കുന്നുണ്ടാവും. അവിടുത്തെ പാദാരവിന്ദങ്ങളിൽ പൊന്നുവെക്കുവാൻ കഴിയുന്നില്ലെങ്കിലും ഒരു പൂവെങ്കിലും അർപ്പിക്കുന്നതിനുള്ള അവസരം സിദ്ധിച്ചതിൽ ഞാൻ അതീവ കൃതജ്ഞനാണ്.

സ്വാമികൾ പ്രവർത്തിക്കേണ്ടതായിവന്ന സമുദായം ഇന്നത്തേതല്ലെന്നു നാം എല്ലായ്പ്പോഴും ഓർക്കണം. ജാതിക്കോട്ടയുടെ കയറിമറിയുവാൻ സാദ്ധ്യമല്ലാത്ത ഒരു ഇടുക്കിലായിരുന്നു സ്വാമികൾ പ്രവൃത്തിയാരംഭിച്ചതു്.

"തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ
ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ
കെട്ടില്ലാത്തോർ തമ്മിലുണ്ണാത്തോരിങ്ങനെ–
യൊട്ടല്ലഹോ ജാതിക്കോമരങ്ങൾ"

എന്നുള്ള ആശാന്റെ പ്രസിദ്ധ കവനഗീതികൾ കാലഘട്ടത്തിന്റെ യഥാർത്ഥ പ്രതിച്ഛായയാണ്. വിദ്യാഭ്യാസവും ആത്മജ്ഞാനവും ഏതാനുംചിലർക്കുമാത്രം പാട്ടുണ്ടായിരുന്ന ഒരു അപൂർവ്വഅവകാശമായിരുന്നു. അടിമത്തം അങ്ങോളമിങ്ങോളം അന്നു അലയടിച്ചിരുന്നു. ഉദ്യോഗമാകട്ടെ രാഷ്ട്രീയചിന്തയാകട്ടെ അന്നത്തെ സമുദായഘടനയിൽ പരക്കെ അനുവദിച്ചിട്ടുണ്ടായിരുന്ന കാലമല്ലായിരുന്നു. ഈ നിലയിൽ ഒരു പരിഷ്കർത്താവിനു പുരോഗമനപരമായി എന്തെങ്കിലും പ്രവർത്തിക്കുന്നതിനു എത്രത്തോളം വിഷമമുണ്ടായിരിക്കുമെന്നു് ഞാൻ പറയാതെതന്നെ വായനക്കാർക്കു മനസ്സിലാക്കാൻ സാധിക്കും. എന്നാൽ ഇതൊന്നും സ്വാമികൾക്കും അദ്ദേഹത്തിന്റെ പ്രവൃത്തികൾക്കും ബാധകമായിരുന്നില്ല. ഓരോരോ വിഷമഘട്ടത്തെയും അദ്ദേഹം അതിസമർത്ഥമായി തരണം ചെയ്യുകയും ആദ്യം തനിക്കു് പ്രതികൂലഭാവത്തിൽ നിന്നവരെപ്പോലും അന്ത്യത്തിൽ തന്റെ അനുയായികളായി രൂപാന്തരപ്പെടുത്തുകയുമാണുണ്ടായതു്. തന്റെ ചുററുപാടുംകണ്ടതായ ആ കോട്ടമതിലുകൾ ക്രമത്തിൽ ഏകനായി ഇടിച്ചുടച്ചു വിശാലവും, സാമുദായികപ്രതിബന്ധങ്ങൾ ഇല്ലാത്തതുമായ ഒരു ലോകത്തിൽ തനിക്കും മനുഷ്യസമുദായത്തിനും ഒന്നുപോലെ വിഹരിക്കുവാനുള്ള സൗകര്യം അദ്ദേഹം തുറന്നുവെച്ചു. ഈ സൗകര്യവും സാഹചര്യവും സാർവ്വത്രികമായ നന്മയ്ക്കും അഭിവൃദ്ധിക്കുംവേണ്ടി ഉപയോഗപ്പെടുത്തേണ്ട ഭാരംമാത്രമേ നമ്മൾക്കുള്ളു. അതിനാണു നാം അനവരതം ശ്രമിക്കേണ്ടതു്.

അദ്ദേഹത്തിന്റെലക്ഷ്യം സർവ്വലോകമൈത്രിയായിരുന്നു. "ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു്" എന്നുള്ള അദ്ദേഹത്തിന്റെ പരമാദർശം ഇതിന്റെ ഉത്തമലക്ഷ്യമാണ്.

"അവനവനാത്മസുഖത്തിനാചരിക്കു–
ന്നവയപരന്നു സുഖത്തിനായ്‌വരേണം"

എന്നുള്ളതായിരുന്നു, സ്വാമിയുടെ നിരന്തരപ്രാർത്ഥന. തന്നിഷ്ടമായ ജീവിതമല്ല നമുക്കാവശ്യമെന്നും "പരോപകാരാർത്ഥമിദം ശരീരം" എന്നുള്ള ആദർശമാണു് മനുഷ്യൻ കൈക്കൊള്ളേണ്ടതെന്നും അവിടുന്നു് എത്ര സ്പഷ്ടമായി ഈ വരികളിൽ ദ്യോതിപ്പിച്ചിരിക്കുന്നു. ഈ ആദർശം ലോകർ കൈക്കൊണ്ടു പ്രവർത്തിക്കുന്നപക്ഷം ഇന്നത്തെ കുഴപ്പങ്ങളും ഘോരവിപ്ലവങ്ങളും എങ്ങോപോയി മറയുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. സൂര്യപുരുഷന്റെ ഇപ്രകാരമുള്ള മറ്റൊരു ആദർശമാണു് അദ്ദേഹം നിർമ്മിച്ച അരുവിപ്പുറംക്ഷേത്രഭിത്തികളിന്മേൽ പ്രകാശിച്ചുകാണുന്ന "ജാതിഭേദം മതദ്വേഷം, ഏതുമില്ലാതെ സർവ്വരും, സോദരത്വേന വാഴുന്ന മാതൃകാസ്ഥാനമാണിതു്" എന്ന നാലുവരികൾ. മതപരമായി ഇതിൽപ്പരം വിശാലമായ ഒരു വീക്ഷണം മറ്റെങ്ങാണു് കാണുക? ടെന്നിസ്സൻപ്രഭു ഒരിടത്തു ഈവിധം പറഞ്ഞുകാണുന്നുണ്ടു്: "അറിഞ്ഞേടത്തോളംഭാഗംകൊണ്ടു നോക്കുമ്പോൾ അറിയാനുള്ളതിന്റെ വ്യാപ്തി അവസാനമില്ലാത്തതായി കാണുന്നു." ഇതുതന്നെയാണു് സ്വാമിയുടെ ആദർശവിശാലത്വത്തെപ്പറ്റി ചിന്തിക്കുമ്പോൾ നമുക്കുണ്ടാകുന്ന അനുഭവവും. ഇന്നത്തെ ഏകലോകവാദത്തിന്റെയും മനുഷ്യസമുദായകുടുംബത്തിന്റെയും യഥാർത്ഥ ബീജാവാപംചെയ്തതു് സ്വാമിതൃപ്പാദങ്ങൾ ആണെന്നു എനിക്കു പലപ്പോഴുംതോന്നിയിട്ടുള്ളതാണു്. H. G. Wells ഉം പ്രസിഡണ്ടു വിൽസനും Vendal wilky യും ഉന്നയിച്ച ഏക രാഷ്ട്രവാദം എത്രയോ വർഷങ്ങൾക്കുമുമ്പുതന്നെ പ്രകാരാന്തരേണ ദ്യോതിപ്പിച്ചതു് ശ്രീനാരായണനാണു്. ഈ നിലയിൽ നോക്കുമ്പോൾ സ്വാമിക്കു ഇന്നുലഭിച്ചിട്ടുള്ള സാർവ്വലൗകികമായ ഗണന ഒട്ടുംതന്നെ മതിയായിട്ടില്ലെന്നുവേണം പറയുക.

ലോകരംഗത്തിൽ ശാശ്വത്തായ പരിവർത്തനം വരുത്തുകയാണല്ലോ ഒരു തികഞ്ഞ വിപ്ലവകാരിയുടെ ധർമ്മം. ഈ പരിവർത്തനം പലപ്പോഴും രക്തച്ചൊരിച്ചിൽമൂലം സാധിക്കുന്നതായിട്ടാണു് ചരിത്രത്തിൽ കണ്ടുവരുന്നതു്—വിശേഷിച്ചും പരിവർത്തനങ്ങളുടെ ബഹുലം രാഷ്ട്രീയരംഗത്തിലാണു് പ്രത്യക്ഷമാകാറുള്ളതും. ചരിത്രപ്രസിദ്ധമായ 1789-ലെ പരന്ത്രീസ്സുവിപ്ലവവും 1917-ലെ റഷ്യൻവിപ്ലവങ്ങളും ഇതിനു ഉദാഹരണങ്ങളാണു്. ലക്ഷോപലക്ഷം ജീവൻ ബലികഴിക്കുകയും നാട്ടിൽ അന്തഃഛിദ്രങ്ങളും കുഴപ്പങ്ങളും ഉണ്ടാക്കുകയും നാളിതുവരെ ആർജ്ജിച്ചിട്ടുള്ള സകലതും നാമാവശേഷമാക്കുകയും ചെയ്തതിനുശേഷമാണു് ഈ വിപ്ലവങ്ങൾ സാധിച്ചിട്ടുള്ളതു്. അവയുടെ പരിണതഫലങ്ങൾ എന്തൊക്കെയാണെന്നു ഇനിയും കണ്ടറിയേണ്ടതായിട്ടാണിരിപ്പു്. താല്ക്കാലികമായി ജനകീയമെന്നുപറയുന്ന ഒരു വിജയം അതാതു നാട്ടുകാർക്കു തോന്നിപ്പിക്കുവാൻ തൽപ്രണേതാക്കൾക്കു സാധിച്ചിട്ടുണ്ടാകാം. പക്ഷേ ജനങ്ങൾക്കു മാനസാന്തരംവരാതെ അവർ മരണഭീതികൊണ്ടുമാത്രം ഇത്തരം വിപ്ലവങ്ങൾ തങ്ങളുടെ നന്മയ്ക്കാണെന്നു സമ്മതിക്കുന്നതായിട്ടുവേണം വിചാരിക്കുവാൻ. തന്മൂലം ഇവകൊണ്ടുണ്ടാവുന്ന ഫലം മിക്കപ്പോഴും കുഴപ്പത്തിനു കാരണവും കേവലം ക്ഷണികവും ആയിരിക്കും. എന്നാൽ സ്വാമി വരുത്തിത്തീർത്തിട്ടുള്ള മഹാവിപ്ലവം ജനങ്ങളറിയാതെതന്നെ അവരുടെ ആത്മാവിനും, മനസ്സിനും ഒന്നുപോലെ രൂപാന്തരംവരുത്തുകയാണു് ചെയ്തിരിക്കുന്നതു്. സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം എന്നീ തത്വങ്ങൾ പ്രായോഗികമായി പ്രചരിപ്പിക്കുവാനും ശാശ്വതമായി നിലനിർത്തുവാനും ആ മഹാശയന്റെ വിപ്ലവത്തിനു സാധിച്ചിരിക്കുന്നു. അദ്ദേഹത്തിനു വാളില്ല, തോക്കില്ല, അണുബോംബില്ല, വെറും ആത്മീയശക്തിയും ചിന്താകുശലതയും സംഘടനാപാടവവുംമാത്രമായിരുന്നു അദ്ദേഹത്തിന്റെ ആയുധങ്ങൾ. എത്രയോ ചുരുങ്ങിയകാലംമാത്രമേ എത്രയും വലിയ ഒരു ജനതയെ ചിന്താശീലന്മാരും ഉൽപ്പതിഷ്ണുക്കളും ആക്കിത്തീർക്കുന്നതിനു് അദ്ദേഹത്തിനു വേണ്ടിവന്നുള്ളൂ. സ്വാമികൾ കത്തിച്ച വിപ്ലവദീപം ഇന്നും തുല്യശക്തിയോടുകൂടി ആളിക്കത്തിക്കൊണ്ടുതന്നെയിരിക്കുന്നു. ഈ പരിഷ്കാരദീപം അണയാതെയെന്നല്ല കൂടുതൽ പ്രകാശമാനമായി കത്തിക്കൊണ്ടിരിപ്പാൻ നമ്മുടെ സ്നേഹമസൃണവും സംഘടിതവുമായ പ്രവർത്തനം ഒന്നിനേ സാധിക്കൂ. ആ പ്രവർത്തനത്തിൽ രാഷ്ട്രീയചേരികളിൽനിന്നുകൊണ്ടുള്ള വടംവലികൾക്കോ വാദകോലാഹലങ്ങൾക്കോ ഇടമില്ലെന്നു നാം ഈ അവസരത്തിൽ പ്രത്യേകിച്ചും ഓർക്കേണ്ടതുണ്ടു്. "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്നുള്ള വാക്യം ഈ ഘട്ടത്തിൽ സ്മരണീയമാണു്. രാഷ്ട്രീയമായ അഭിപ്രായം എന്തുതന്നെയായിരുന്നാലും ശ്രീനാരായണധർമ്മപരിപാലനത്തിൽ നാം എല്ലാവരും ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതാവശ്യംതന്നെ—വിശേഷിച്ചും രാഷ്ട്രീയരംഗത്തിൽ ഏതാണ്ടു ഒരു പുറംതള്ളൽ നമ്മെസ്സംബന്ധിച്ചു അനുഭവപ്പെട്ടിട്ടുള്ള ഈ കാലഘട്ടത്തിലും. ഇതിനു ശ്രീനാരായണ ശതവാർഷികസ്മാരകഗ്രന്ഥപ്രസിദ്ധീകരണം ഒരു ചൂണ്ടുപലകയായി നില്ക്കട്ടേ!



# ആത്മോപദേശശതകം

— വി. ഗോവിന്ദൻ ബി. എ. എൽ. ടി. —



ശ്രീനാരായണഗുരുദേവൻ രചിച്ച ആത്മോപദേശശതകം ശ്രീനാരായണഭക്തന്മാരുടെ വേദഗ്രന്ഥമാണ്. കൈരളിക്കു ഇദംപ്രഥമമായി ലഭിച്ച ആത്മജ്ഞാനഭണ്ഡാഗാരമാണതു്. ക്രിസ്ത്യാനികൾക്കു് ബൈബിൾപോലെയും മുസ്ലീങ്ങൾക്കു ഖുറാൻപോലെയുമാണ് ശ്രീനാരായണാനുയായികൾക്കു ആത്മോപദേശശതകം.

മനുഷ്യന്റെ പ്രാഥമികാവശ്യങ്ങൾ ഭക്ഷണവും ഉടുപ്പും പാർപ്പിടവുംതന്നെയാണ്. പട്ടിണികിടക്കുന്നവനു ഭക്ഷണസമ്പാദനംതന്നെയാണ് ഏററവും അടിയന്തിരപ്രശ്നം. പക്ഷേ ഭൗതികാവശ്യങ്ങൾ മുഴുവൻ നിറവേററപ്പെട്ടാലും മനുഷ്യൻ സംതൃപ്തനാകുന്നില്ല. ഭോഗങ്ങളുടെ പരമകോടിയിൽ ഇരുന്നാലും അവനു് യഥാർത്ഥാനന്ദം അനുഭവപ്പെടുന്നില്ല. ദ്വന്ദ്വാത്മകമായ ഈ ലോകത്തിൽ എല്ലാം ദുഃഖപര്യവസായിയായികലാശിക്കുന്നു. ഈ ദുഃഖനിവൃത്തി നേടുന്നതെങ്ങിനെയെന്നും, ലോകജീവിതം എങ്ങിനെ സംതൃപ്തികരമാക്കിത്തീർക്കാമെന്നും ആത്മോപദേശശതകം നമുക്കു വഴികാട്ടുന്നു.

ചിന്തകനായ മനുഷ്യനു നിരവധി പ്രശ്നങ്ങൾ നേരിടേണ്ടിവരുന്നു. ലോകരഹസ്യങ്ങൾ ആരായുവാൻ അവൻ നിർബന്ധിതനാകുന്നു. എന്താണീലോകം? ആരാണിതിന്റെ സ്രഷ്ടാവു്? താനാരാണ്? എന്താണ് ജീവിതോദ്ദേശ്യം? എന്താണ് ആത്മാവു്? എന്താണ് പഞ്ചഭൂതങ്ങൾ? എന്താണ് മരണം? എന്താണ് പാപം? എന്താണ് പുണ്യം? എന്നിങ്ങനെ എത്തുംപിടിയുമില്ലാത്ത അനവധി ചോദ്യങ്ങൾ അവനെ തുറിച്ചുനോക്കുന്നു. ഈ പ്രശ്നങ്ങൾക്കെല്ലാം ആശ്വാസം നൽകുന്ന ആദ്ധ്യാത്മികശാസ്ത്രമാണ് ആത്മോപദേശശതകം.

" നിരവധിയായ് നിലയററു നില്പതെല്ലാ—
മറിവിലെഴും പ്രകൃതിസ്വരൂപമാകും " എന്നിങ്ങനെ നാം കാണുന്ന പ്രപഞ്ചവും, നാംതന്നെയും, ഒരു മഹത്തായ അറിവിലെ, ആദിമശക്തിയിലെ, സങ്കല്പരൂപങ്ങളാണെന്നു ആത്മോപദേശശതകം സമർത്ഥിക്കുന്നു. അങ്ങിനെ പ്രപഞ്ചത്തിൽ നമ്മുടെ നിലപാടിനെ നിർണ്ണയിച്ചിട്ടു്,

" വിരളതവിട്ടു വിളങ്ങുമമ്മഹത്താ—
മറിവിലമർന്നിതുമാത്രമായിടേണം" എന്നായിരിക്കണം നമ്മുടെ പ്രാർത്ഥനയെന്നു് നിർദ്ദേശിക്കുന്നു. താനാരാണെന്നും ലോകവും താനുമായെന്താണു ബന്ധമെന്നും നിർണ്ണയിച്ചുകൊടുക്കുകയാണ് മതത്തിന്റെ പ്രധാനകർത്തവ്യം. അതു തികച്ചും ആത്മോപദേശശതകം നിറവേററുന്നു.

ഏകദേശം എല്ലാമനുഷ്യരും ഒരുമതത്തിന്റേതല്ലെങ്കിൽ വേറൊരുമതത്തിന്റെ ചേരിയിൽ പററിനില്ക്കുകയാണ്. അന്തരാത്മാവിൽനിന്നുദിക്കുന്ന നിരന്തരപ്രശ്നങ്ങൾക്കു് സമാധാനം കിട്ടുമെന്ന പ്രതീക്ഷയാണ് ഈ പററിനില്പിന്റെ കാരണം. പക്ഷേ മതഭ്രാന്തുകൊണ്ടും മതപ്പോരുകൊണ്ടും ഭാരതം ഇന്നു ബുദ്ധിമുട്ടുകയാണ്. പ്രശ്നങ്ങൾക്കു് സമാധാനം നൽകി ശാന്തിപുലർത്തുന്നതിനുപകരം ഭാരതത്തിൽ മതങ്ങൾ തീരാത്ത നിരവധി പുതിയ പ്രശ്നങ്ങൾ സൃഷ്ടിച്ചുവിട്ടിരിക്കയാണ്. മതത്തിന്റെ പേരിൽ മാതൃഭൂമിയെ പിളക്കാൻപോലും നാം മടിച്ചില്ല മതപ്പോരിന്നിടയിൽ മതപ്പൊരുളായ സാഹോദര്യം നാം കേവലംമറന്നു. അന്യോന്യം കൊലചെയ്തു, യുവതികളെ അപഹരിച്ചു, സഹജീവികളെ രാജ്യത്തിൽനിന്നു ആട്ടിയോടിച്ചു, ക്ഷുദ്രമൃഗങ്ങളുടെരീതിയിൽ നാം പെരുമാറി. അഭയാർത്ഥിപ്രശ്നം, കാശ്മീർപ്രശ്നം എന്നിങ്ങനെ കോടിക്കണക്കിൽ ഉറുപ്പിക നഷ്ടംവരുന്ന തീരാത്തപ്രശ്നങ്ങൾ ഉത്ഭവിച്ചു; ഇതാണ് മതത്തിന്റെ പേരിൽ നാം നേടിവെച്ച സമ്പാദ്യങ്ങൾ—ഈ ഭയങ്കരകുഴപ്പങ്ങൾക്കെല്ലാം ആത്മോപദേശശതകം പോംവഴി തെളിയിക്കുന്നു—

" അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു ;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം "

എന്നിങ്ങനെ പലമതസാരവുമേകമാണെന്നു മനസ്സിലാക്കി അന്യോന്യം സാഹോദര്യത്തിൽ വർത്തിക്കുവാൻ ആത്മോപദേശശതകം ആഹ്വാനം നൽകുന്നു.

അവനവനിൽ സാക്ഷിരൂപത്തിൽ ഇരിക്കുന്ന ആദിമശക്തിയെ— ആത്മാവിനെ—അനുസന്ധാനം ചെയ്യുന്നതാണ് യഥാർത്ഥഭക്തിയെന്നും, ആത്മധ്യാനംവഴിയാണ് മായയിൽനിന്നും ദുഃഖത്തിൽനിന്നും മുക്തിനേടേണ്ടതെന്നും ആത്മോപദേശശതകം ഉപദേശിക്കുന്നു:—

"ഇതിലെഴുമാദിമശക്തിയിങ്ങുകാണു-
ന്നിതു സകലംപെറുമാദിബീജമാകും;
മതിയതിലാക്കി മറന്നിടാതെ മായാ-
മതിയറുവാൻ മനനം തുടർന്നിടേണം"

ഇതിലടങ്ങിയ ഉപദേശത്തെ നാം സ്വീകരിക്കുന്നപക്ഷം അന്ധവിശ്വാസങ്ങളിൽനിന്നും അർത്ഥമില്ലാത്ത ആരാധനാക്രമങ്ങളിൽനിന്നും നമുക്കു വിരമിക്കാൻ കഴിയും.

"ഉണരണ,മിന്നിയുറങ്ങണം, ഭുജിച്ചീ-
ടണമശനം, പുണരേണം......"

എന്നിങ്ങനെയുള്ള സങ്കല്പങ്ങളെവിട്ട്, മനുഷ്യന് പ്രാപിക്കാവുന്നവയിൽവച്ച് ഏററവും ഉൽകൃഷ്ടമായസ്ഥാനത്തെ—ജീവൻെറ പരിപൂർണ്ണാവസ്ഥയെ—പ്രാപിക്കുവാൻ,— അറിവായിരിക്കുവാൻ,— ആത്മഭാവനയിലിരുന്നു ശീലിക്കുവാൻ,—ആത്മോപദേശശതകം ഉപദേശിക്കുന്നു.

"ഉണരരുതിന്നിയുറങ്ങിടാതിരുന്നീ-
ടണമറിവായ്.........."

എന്നിങ്ങനെ ഉപദേശിച്ച് ആത്മോപദേശത്തിൻെറ പരമപ്രയോജനം വെളിപ്പെടുത്തുന്നു.

'കാലാദിയായ മൃദുതുലാലെ നെയ്യുമൊരു
ലീലാപടം'—ആയിട്ടാണ് ലോകത്തെ ഭഗവാൻ ശ്രീനാരായണൻ കാണുന്നതു്. കാലത്തിന് യഥാർത്ഥസത്തയില്ലെന്നും സങ്കല്പത്തിൽമാത്രമേ അതിനിരിപ്പുള്ളുവെന്നും ആത്മോപദേശശതകത്തിൽ ഉൽഘോഷിക്കുന്നതു നോക്കുക :—

"പരയുടെ പാലുനുകന്ന ഭാഗ്യവാന്മാ-
ക്കൊരു പതിനായിരമാണ്ടൊരല്പനേരം;
അറിവ,പരപ്രകൃതിക്കധീനമായാ-
ലരനൊടിയായിരമാണ്ടുപോലെ തോന്നും."

മേലുപദേശിച്ചപ്രകാരം ആത്മഭാവനയിൽ, അറിവായി ഇരിക്കുവാൻ കഴിയുന്ന മഹാഭാഗ്യവാന്—പരമഹംസന്—കാലത്തിൻെറ പ്രതീതിയുണ്ടാവുന്നതല്ല. നിത്യനിർവാണാരൂഢൻ കാലത്തിനും ദേശത്തിനും അതീതനായി, നിത്യനായി, ആനന്ദസ്വരൂപനായിരിക്കുന്നെന്നു സാരം.

'നിയതം കുരു കർമ്മ ത്വം' എന്ന ഗീതോപദേശത്തെ തുടർന്നുകൊണ്ടുതന്നെയാണ് ഭഗവാൻശ്രീനാരായണൻ ആത്മോപദേശശതകത്തിൽ,

"അപരനുവേണ്ടിയഹർന്നിശം പ്രയത്നം
കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു"

എന്നു വിശദമാക്കുന്നതും,

"അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ്‌വരേണം"

എന്നു നിർദ്ദേശിക്കുന്നതും. ആത്മാവിൻെറ ഏകത്വത്തിൽ അധിഷ്ഠിതമായ പരിപൂർണ്ണസാഹോദര്യവും ഐക്യബോധവും വളർത്തി സമുദായോന്നമനം സാധിക്കുക എന്നതാണ് ആത്മോപദേശശതകത്തിനു, കേരളത്തിനും ഭാരതത്തിനും ലോകത്തിനുതന്നേയും നൽകുവാനുള്ള സന്ദേശം.

ശ്രീനാരായണനെ നമുക്കു പലവിധത്തിലും ആരാധിക്കാം—പ്രതിമവെച്ചു പുഷ്പങ്ങൾ അർച്ചിക്കാം—ഫോട്ടോ ചുമന്നു ഘോഷയാത്ര നടത്താം—സ്തോത്രങ്ങൾ ചൊല്ലി സ്തുതിക്കാം—എല്ലാം നല്ലതുതന്നെ. പക്ഷേ, ശ്രീനാരായണൻെറ പരമഭക്തന്മാർ ചെയ്യേണ്ടതു് തൃപ്പാദങ്ങളുടെ ഉപദേശങ്ങൾ അനുഷ്ഠിക്കുകയും പ്രചരിപ്പിക്കുകയുമാണ്. ശ്രീനാരായണന് ഏററവും പ്രിയമായ കാര്യം അതാണ്. ശ്രീനാരായണനിലുള്ള യഥാർത്ഥഭക്തി പ്രദർശിപ്പിക്കേണ്ടതു് ആദർശപ്രചരണം മുഖേനയാണ്. ഗ്രാമങ്ങൾതോറും മഠങ്ങൾ സ്ഥാപിച്ച് ശ്രീനാരായണസന്ദേശം പഠിക്കുവാനും പ്രായോഗികമാക്കുവാനുംഏർപ്പാടുചെയ്യുക;വിദ്യാലയങ്ങളിൽവച്ച് ഭാവിതലമുറയെ ശ്രീനാരായണസന്ദേശം ധരിപ്പിക്കാൻ പദ്ധതികൾ സ്വീകരിക്കുക; ഈവിധത്തിലുള്ള ശ്രീനാരായണപൂജയ്ക്കു കേരളവും ഭാരതവും കാത്തിരിക്കുകയാണ്. ശ്രീനാരായണൻെറ ധർമ്മരശ്മി അതിനു ശക്തിനൽകട്ടേ!



# ശ്രീനാരായണധർമ്മം

— എം. സി. ജോസഫ് —

**32**-വർഷംമുമ്പു കൊല്ലവർഷം 1096-ൽ ആണ് ഇരിങ്ങാലക്കുടയിലെ ഈഴവർ ഈപട്ടണത്തിൽ അവരുടെവക ഒരു ക്ഷേത്രം നിർമ്മിക്കുന്നതിനു സക്കാരനുവാദത്തിന് അപേക്ഷിച്ചതു്. സവർണ്ണരും ക്രൈസ്തവരും അതിനെ നിശിതമായെതിർത്തു. സവർണ്ണരുടേയും കത്തോലിക്കരുടേയും പെരുങ്കോട്ടയാണ് ഇരിങ്ങാലക്കുട. ധനസമൃദ്ധവും പ്രസിദ്ധവുമായ കൂടൽമാണിക്യം ക്ഷേത്രവും അതിൻെറ അധിപനായ തച്ചുടയ



തമ്പുരാനും ഇരിങ്ങാലക്കുടയിലാണ്. ആൾപെരുപ്പവും പണക്കൊഴുപ്പും ഉള്ള രണ്ടുകത്തോലിക്കാപള്ളികൾ ഇരിങ്ങാലക്കുടപ്പട്ടണത്തിലുണ്ടു്. അവിടത്തെ ഈഴവസമുദായം ശക്തിഹീനമാണ്. അന്നത്തെ ദിവാൻ വിജയരാഘവാചാരിയർ ഈഴവസമുദായത്തോടനുഭാവിയായിരുന്നു. എങ്കിലും, മററു രണ്ടു പ്രബലസമുദായങ്ങളുടെ ശക്തിയായ എതിർപ്പിനെ അവഗണിച്ചു ഈഴവർക്കു സ്വന്തമായി ക്ഷേത്രം നിർമ്മിക്കുന്നതിനുള്ള അനുവാദം നൽകുവാൻ ദിവാനു കരുത്തു തോന്നിയില്ല. വ്യവഹാരകാര്യങ്ങളിൽ ആ രണ്ടുപള്ളികളുടേയും സ്ഥിരം വക്കീൽ ഈ ലേഖകനായിരുന്നു. ആ പള്ളിവ്യവഹാരങ്ങളിൽനിന്നു ഫീസ്സിനത്തിൽ സാരമായവരുമാനമാണു ലഭിച്ചുകൊണ്ടിരുന്നതു്. ഈ ലേഖകനു സ്വതേ ഒരു ക്ഷേത്രസ്ഥാപനകാര്യം അഥവാ ഏതെങ്കിലും ദേവാലയസ്ഥാപനകാര്യം പഥ്യമല്ല; തിക്തകവുമാണ്. എന്നിരുന്നാലും സവർണ്ണർക്കു വേണ്ടുവോളം ക്ഷേത്രങ്ങളും ക്രൈസ്തവർക്കും മുസ്ലീങ്ങൾക്കും വേണ്ടുവോളം പള്ളികളും അവിടെയുള്ളസ്ഥിതിക്കു ദുർബലസമുദായമായ ഈഴവർക്കുംകൂടി ഒരു ക്ഷേത്രമുണ്ടാകുന്നതിനെ മററുള്ളവർ തടയുന്നതു നീതിയല്ലെന്നു തോന്നി. ആ ക്ഷേത്രനിർമ്മാണകാര്യത്തിൽ ക്രൈസ്തവരുടെ തടസ്സം പിൻവലിക്കണമെന്നു വക്കീലെന്നനിലയ്ക്കു പള്ളിക്കാരെ ഉപദേശിച്ചു. അവരതു കേട്ടില്ല. ഈ നാട്ടുകാരനും എറണാകുളത്തു ഹൈക്കോർട്ടുവക്കീലുമായിരുന്ന ശ്രീ: വി. ഡി. ഔസേപ്പു മുതലായവരെക്കൊണ്ടു പള്ളിക്കാരെ ഉപദേശിപ്പിച്ചു. അതും അവർ കൂട്ടാക്കിയില്ല. ഈഴവസമുദായത്തിൻെറ അഭീഷ്ടസിദ്ധിക്കുള്ള പരിശ്രമത്തെ മററു രണ്ടു പ്രബലസമുദായങ്ങൾ മുഷ്കായി നിരോധിക്കുന്നതും, ആ സാധുസമുദായത്തിൻെറ ആത്മാഭിമാനത്തെ നിർദ്ദാക്ഷിണ്യം ചവിട്ടിത്തേയ്ക്കുന്നതുമാണ് ഈ ക്ഷേത്രാനുവാദ എതിർപ്പുകാര്യത്തിൽ കണ്ടതു്. സ്ഥലപരിശോധനയ്ക്കും ഇരുഭാഗക്കാരുടേയും വാദം കേൾക്കുന്നതിനുമായി ദിവാൻ ഇരിങ്ങാലക്കുടെ വരുന്നതാണെന്നു മുന്നറിയിപ്പുകിട്ടി. ഈഴവരുടെ ഭാഗം ദിവാൻെറ മുമ്പാകെ വാദിക്കാൻ ഈ ലേഖകൻ വക്കാലത്തു സ്വീകരിച്ചു. ആ കാരണത്താൽ ആ രണ്ടു പള്ളികളുടേയും കേസ്സുകളും ഫീസ്സുകളും ഈയുള്ളവനെന്നേയ്ക്കുമായി നഷ്ടപ്പെട്ടതു അപ്രതീക്ഷിതമായിരുന്നില്ല. ദിവാൻ വന്നു; വാദമെല്ലാംകേട്ടു. ഈ ക്ഷേത്രനിർമ്മാണാനുമതി സമുദായവൈരം വർദ്ധിപ്പിച്ചേക്കുമോഎന്ന ശങ്കയിൽ അനുവാദം നല്കാതേയും നിഷേധിക്കാതേയുമുള്ളനില ഗവർമ്മെണ്ടുതുടരുകയായിരുന്നു.

അങ്ങിനെയിരിക്കെ ശ്രീനാരായണഗുരു ആലുവായിലെത്തീട്ടുണ്ടെന്നുള്ള വിവരം പത്രത്തിൽകണ്ടു. അദ്ദേഹത്തിൻെറ കീർത്തിയും സ്വാധീനശക്തിയും അന്നത്യുച്ചത്തിലായിരുന്നു. അദ്ദേഹത്തെക്കൊണ്ടു് ദിവാനോടൊന്നു പറയിച്ചാൽ ഉടൻ അനുവാദം കിട്ടുമെന്നു സ്ഥലത്തെ ഈഴവനേതാവായിരുന്ന ശ്രീ. കൊല്ലാട്ടിൽ കൃഷ്ണനു ഇതെഴുതുന്നആൾ ഉപദേശം നല്കി. ആ നേതാവു അന്നുതന്നെ സ്വാമിയെച്ചെന്നുകണ്ടു് വിവരമുണർത്തിച്ചു. "ക്ഷേത്രത്തിൻെറ കാലമെല്ലാം കഴിഞ്ഞു പോയി. ഇനി ക്ഷേത്രം പണിയരുതു്. ക്ഷേത്രത്തിനു നിശ്ചയിച്ച സ്ഥലത്തു ചെറിയതോതിലെങ്കിലും ഒരു വ്യവസായവിദ്യാലയം സ്ഥാപിച്ചു നിങ്ങളുടെ കുട്ടികളെ തൊഴിലുകൾ അഭ്യസിപ്പിക്കുക. അതാണിനി ചെയ്യേണ്ടതു്." എന്നായിരുന്നു സ്വാമിയുടെ മറുപടിയെന്നു ആ നേതാവു വന്നുപറഞ്ഞു. അതുകേട്ടു ഈയുള്ളവനു അത്യത്ഭുതംതോന്നി. നാടൊട്ടുക്കു ക്ഷേത്രംസ്ഥാപിച്ചുനടന്നിരുന്ന സ്വാമി ഇപ്രകാരം 'തനിയുക്തിവാദം' പറഞ്ഞയച്ചതിലായിരുന്നു അത്ഭുതം തോന്നിയതു്. ഒരു ദേവാലയസ്ഥാപനത്തിനു മെത്രാന്മാരേയും വൈദികബ്രാഹ്മണരേയുംപോലെ സ്വന്തം താല്പര്യത്തോടുകൂടി സ്വാമി ശ്രമിക്കുമെന്നായിരുന്നു പൊതുവേ പ്രതീക്ഷിച്ചിരുന്നതു്.

സ്വാമിയെപ്പററി പത്രങ്ങളിൽ കണ്ടിട്ടുള്ളതും സ്നേഹിതന്മാർ സന്ദർഭവശാൽ പറഞ്ഞിട്ടുള്ളതുമല്ലാതെ അദ്ദേഹത്തിൻെറ തത്വജ്ഞാനത്തേയോ പ്രവത്തനങ്ങളേയോ പററി ഈ ലേഖകൻ ഒന്നുംതന്നെ പഠിച്ചിട്ടുണ്ടായിരുന്നില്ല; സ്വാമിയെ ഒരുനോക്കുപോലും കണ്ടിട്ടുണ്ടായിരുന്നുമില്ല. ദേവന്മാരെ സൃഷ്ടിച്ചും ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ചും നടന്നിരുന്ന യുക്തിവാദിയായ മഠാധിപതിയെ ഒന്നു നേരിട്ടുകണ്ടു കൃതാത്ഥനാകണമെന്നുറച്ചു പിറേറദിവസം രാവിലേതന്നെ ഈയുള്ളവൻ ആലുവാ ആശ്രമത്തിൽ ചെന്നു സ്വാമിയെ സന്ദശിച്ചു. ദശനമാത്രയിൽ സ്വാമിയെപ്പററിയുള്ള മതിപ്പ് ഇതെഴുതുന്ന ആളിൽ ദ്വിഗുണീഭവിക്കുകയാണുണ്ടായതു്. കാഷായവസ്ത്രവും, രുദ്രാക്ഷമാലയും, വിഭൂതിയും മററും ധരിച്ചു ഭക്തശിഷ്യന്മാരാൽ പരിസേവിതനായി പദവിയിലിരിക്കുന്ന ഒരു മഠാധിപതിയെ കാണുമെന്നായിരുന്നു പ്രതീക്ഷ. ആവക യാതൊന്നുമില്ലാതെ ഒരു നാടൻകാരണവരെപ്പോലെ, ഒരു വെളുത്ത ഒററമുണ്ടുടുത്തു കച്ചത്തോത്തും പുതച്ച് വൃത്തിയായ വെറുംതിണ്ണയിൽ ഒററയ്ക്കിരിക്കുന്ന ശ്രീനാരായണനെയാണു കണ്ടതു്. ചുരുക്കത്തിൽ, മെത്രാപ്പോലീത്തായെ കാണാൻ ചെന്നപ്പോൾ 'ളോഹമേലാപ്പു'കളും സ്ഥാനാഡംബരങ്ങളുമശേഷമില്ലാതെ സാധാരണനെപ്പോലെ മുണ്ടും തോത്തുമായിരുന്നുകൊണ്ടു മെത്രാപ്പോലീത്താ ആഗതനെ സ്വീകരിക്കുന്നതുപോലെ തോന്നി. പിന്നീടു സ്വാമി കാവിവസ്ത്രം ധരിച്ചിരുന്നതായി അറിയാം. സിലോൺസന്ദശനാവസരത്തിലോ മറേറാ ശിഷ്യന്മാരുടെ നിർബ്ബന്ധനിർദ്ദേശാനുസരണം കാവിവസ്ത്രം ധരിച്ചു എന്നാണു കേട്ടിട്ടുള്ളതു്. വസ്ത്രം ആരെങ്കിലും കാവിയാക്കുന്നതിൽ ആക്ഷേപാഹമായൊന്നുമില്ല. വസ്ത്രം ആവശ്യത്തിലധികമോ ആഡംബരപരമോ ആക്കുന്നതുമാത്രമേ പ്രതിഷേധാഹമാവുകയുള്ളു.

"ശ്രീനാരായണൻെറ കമ്മകുശലത" എന്ന തലക്കെട്ടിൽ സ്വാമി ഗുരുപ്രസാദിൻെറ ഒരു ലേഖനം കാണുകയുണ്ടായി. ആരേയും മുഷിപ്പിക്കാതെ ഉദ്ദിഷ്ടകാര്യം പെട്ടെന്നു പരിപൂണ്ണമായിട്ടല്ലെങ്കിലും, ക്രമേണ സാവധാനത്തിൽ സാധിക്കാൻ അവിടുത്തേയ്ക്കുള്ള സവിശേഷസാമത്ഥ്യത്തിനു പല സംഭവങ്ങളും ഉദാഹരണമായി അതിൽ കൊടുത്തിട്ടുണ്ടു്. അതിലൊന്നു് ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

"തലശ്ശേരിയിലെ ശ്രീജഗന്നാഥക്ഷേത്രത്തിനടുത്തെങ്ങും പുലയരാദികൾ വരുവാൻ അനുവദിച്ചിരുന്നില്ല. സ്വാമികൾ ഈ അവശസമുദായാംഗങ്ങളെ വിളിച്ചു കൊടിമരത്തിനടുക്കെ നിത്തി, ക്ഷേത്രഭരണാധികാരികളോടു്: 'ഈ പാവങ്ങളെ ക്ഷേത്രത്തിൽ പ്രവേശിപ്പിച്ചുകൂടെയോ?'

ഭരണാ:—'അയ്യോ, സ്വാമി, സമുദായം ക്ഷോഭിക്കും. ക്ഷേത്രനടത്തിപ്പു പ്രയാസമായിത്തീരും.'

സ്വാമി:—'എന്നാൽ ഇവക്കു് ഈ കൊടിമരംവരെ വന്നുകൂടെയോ?'

ഭരണാ:—'അതുചെയ്യാം സ്വാമി.'

സ്വാമി:—'അങ്ങനെ ചെയ്യണം. ഇപ്പോൾ അതു മതി.'

അങ്ങനെ കൊടിമരംവരെ അടുക്കാൻ പാടില്ലെന്നവെപ്പു മാററി. പിന്നീടൊരവസരത്തിൽ സ്വാമികളുടെ ആജ്ഞയനുസരിച്ചു് ഒരു വലിയ സഭ വിളിച്ചുകൂട്ടി. അതിൽ പല പ്രസംഗങ്ങളും ആലോചനകളും നടന്നകൂട്ടത്തിൽ,

സ്വാമി:—'പഞ്ചമൻ എന്നു കേട്ടാൽ എന്താണിത്ര വെറുപ്പും വിരോധവും? ജോർജ്ജ് പഞ്ചമൻ എന്നുപറഞ്ഞാൽ എല്ലാവക്കും ബഹുമാനമാണല്ലോ. ഇവക്കു മാസത്തിൽ ഒന്നാമത്തെ ബുധനാഴ്ചതോറും ക്ഷേത്രത്തിൽ പ്രവേശം അനുവദിക്കണം. അതു ചെയ്തുകൂടെയോ?'

സഭ അതംഗീകരിച്ചുപ്രവൃത്തിയിൽകൊണ്ടുവന്നു.

ക്ഷേത്രം സംബന്ധിച്ചുള്ള ശ്രീനാരായണൻെറ ആശയം വെളിപ്പെടുത്തി 'സമുദായസ്നേഹി' എന്ന പേരിൽ ഒരു മാന്യൻ 'മിതവാദി'യിൽ എഴുതീട്ടുള്ളതിപ്രകാരമാണു്.

"സമുദായാംഗങ്ങൾക്കു ഒന്നിച്ചുകൂടുവാനും പൊതുതാല്പര്യങ്ങളെക്കുറിച്ചു ആലോചിക്കുവാനും ഉള്ള കേന്ദ്രമായിരിക്കണം ക്ഷേത്രം. വിഗ്രഹാരാധനയിൽ വിശ്വാസമില്ലാത്തവക്കുപോലും സമുദായോന്നമനത്തിനുവേണ്ടി പ്രവത്തിക്കാൻ ക്ഷേത്രം ഉതകണം. ക്ഷേത്രങ്ങൾ വിഗ്രഹങ്ങളെ ആരാധിക്കുന്ന സ്ഥലമെന്നനിലയിൽനിന്നുയന്നു വിദ്യാഭ്യാസവും മററു പരിഷ്കാരങ്ങളും നടപ്പിൽ വരുത്താനുള്ള കേന്ദ്രമായിത്തീരണം. ക്ഷേത്രത്തോടനുബന്ധിച്ചു നല്ല പൂന്തോട്ടങ്ങൾ, പ്രസംഗമണ്ഡപങ്ങൾ, വായനശാലകൾ മുതലായവയും വേണം."

ഈ നിർദ്ദേശങ്ങൾ ഏററവും അവിശ്വാസിയായ ഒരു സ്വതന്ത്രചിന്തകനുപോലും സ്വീകാര്യമാണു്. ക്ഷേത്രം മേല്പറഞ്ഞവിധമായാൽ കാലാന്തരത്തിൽ അവിടെനിന്നു അന്ധവിശ്വാസപരമായ ആരാധനകളും ദുർവ്യയങ്ങളും തിരോഭൂതമാവുകതന്നെചെയ്യും.

1093 മിഥുനത്തിൽ ശ്രീനാരായണൻ പുറപ്പെടുവിച്ച ഒരു പൊതുവായ കല്പനയിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്:

"ശുചിയും മററും ഉണ്ടാക്കുവാൻ ക്ഷേത്രം കൊള്ളാമെന്നും, ജാതിഭേദംകൂടാതെ ഒരു പൊതു ആരാധനസ്ഥലത്തെങ്കിലും ജനങ്ങളെ ഒന്നിച്ചുചേക്കുവാൻ ക്ഷേത്രങ്ങൾവഴി കഴിയുമെന്നും തോന്നിയിരുന്നു. അനുഭവം നേരേമറിച്ചാണു്. ഇനി ക്ഷേത്രനിമ്മാണത്തെ

പ്രോത്സാഹിപ്പിക്കരുത്. അമ്പലംകെട്ടുവാൻ പണം ചെലവിട്ടതു ദുർവ്യയമായി എന്നു പശ്ചാത്തപിക്കേണ്ടിവരും. ക്ഷേത്രം വേണമെന്നു പറഞ്ഞാൽ ജനങ്ങൾ കേൾക്കുകയില്ല. നിർബന്ധമാണെങ്കിൽ ചെറിയ ക്ഷേത്രങ്ങൾമാത്രം വെച്ചുകൊള്ളട്ടേ. പ്രധാനദേവാലയം വിദ്യാലയമായിരിക്കണം. പണം പിരിച്ചു പള്ളിക്കൂടങ്ങൾ കെട്ടുവാനാണുത്സാഹിക്കേണ്ടതു്. ജനങ്ങൾക്കു അറിവുണ്ടാകട്ടേ. അതുതന്നെയാണു അവരെ നന്നാക്കുവാനുള്ള മരുന്നു്."

തനിക്കു ഐശ്വര്യം വരുവാനുള്ള മാർഗ്ഗമെന്തെന്നു തെക്കൻതിരുവിതാംകൂറിൽ തിരുവട്ടാർ എന്ന സ്ഥലത്തു വണ്ടിയാട്ടി കാലയാപനം ചെയ്തുവരുന്ന ശ്രീധരൻ എന്നൊരാൾ അവിടത്തെ ഒരു മന്ത്രവാദി രാമകൃഷ്ണപിള്ളയോടാലോചിച്ചു. അച്ഛനും അമ്മയും ജീവിച്ചിരിക്കുന്ന 10 വയസ്സു കൃത്യം പ്രായമുള്ള ഒരു സീമന്തപുത്രനെ ശ്രീധരൻ നഗ്നമായിനിന്നുകൊണ്ടു ഒററ വെട്ടിനു മുറിച്ചു രക്തംകുടിക്കുകയും അവന്റെ കരളു്, കണ്ണു് മുതലായ പഞ്ചകരുക്കൾ എടുത്തു വറുത്തു പൊടിച്ചു എന്തോ പ്രയോഗങ്ങൾ നടത്തുകയുംചെയ്താൽ ഭാഗ്യംവരുമെന്നു മന്ത്രവാദി തന്റെ ഗ്രന്ഥത്തിൽ കണ്ടപടി ഉപദേശംനല്കി. അതുപ്രകാരം, വാഴയിലക്കച്ചവടക്കാരായ സാധു മാതാപിതാക്കളുടെ സീമന്തപുത്രനായ സഹദേവൻ എന്ന ബാലനെക്കൊന്നു രക്തം കുടിക്കുകയും പഞ്ചകരുക്കൾ എടുത്തു വറുത്തുപൊടിച്ചു വെക്കുകയും ചെയ്തിരുന്ന ശ്രീധരനേയും മന്ത്രവാദി രാമകൃഷ്ണപിള്ളയേയും അറസ്റ്റുചെയ്തു കഴിത്തുറ മജിസ്ട്രേട്ടുമുമ്പാകെ ഹാജരാക്കിയതായും മന്ത്രവാദി ആ ഉപദേശം നൽകിയതിനേയും ശ്രീധരൻ ആ കൃത്യം ചെയ്തതിനേയും സമ്മതിച്ചു അവർ ഇരുവരും മൊഴികൊടുത്തതായും ഈ ജൂലായി 24-ാംനു-ലെ ഒരു ദിനപത്രം റിപ്പോർട്ടുചെയ്തിരിക്കുന്നു.

അതേപത്രത്തിൽതന്നെ പാലക്കാട്ടുനിന്നുള്ള ഒരു വാർത്ത ഇതാണു്: "ഇവിടെ പള്ളിപ്പുറംഗ്രാമത്തിലെ ഒരു സ്കൂൾമാസ്റ്ററായ എ. എസ്സ്. ഹരിഹരയ്യരുടെ മഠത്തിന്റെ മുററത്തു അലങ്കാരമായി വരച്ചിരുന്ന കോലത്തിൽ അഞ്ചാറു ചെറിയ കാലടിപ്പാട്ടുകളും രണ്ടു കൊച്ചു കിങ്ങിണികളും കണ്ടെത്തിയതു ഗുരുവായൂരപ്പനായഉണ്ണിക്കൃഷ്ണൻറയാണെന്നും, അതു കണ്ടെത്തുന്നതിനു അല്പംമുമ്പു മഠത്തിലെ സ്ത്രീകൾ ആ മുററത്തുനിന്നു ഒരു കിലുക്കം കേൾക്കുകയുണ്ടായെന്നും ഉള്ള വർത്തമാനം കേട്ടതോടുകൂടി ആ മഠത്തിലേയ്ക്കു അനവധിയാളുകൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഹരിഹരയ്യൻ ഗുരുവായൂരപ്പന്റെ ഭക്തനും ആരാധകനുമാണു്."

മുമ്പു പത്രത്തിൽ ഉണ്ടായിരുന്ന രണ്ടു വാർത്തകൾകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടേ: "മഴപെയ്യിക്കാനായി സൂററ്പട്ടണത്തിൽ നടത്തിയ ഗംഭീരയജ്ഞത്തിന്റെ മൂന്നാമത്തേതും അവസാനത്തേതുമായ ദിവസമായിരുന്നു ൧൦-ാംനു-. അന്നത്തെ യജ്ഞത്തിൽ അറുപതിനായിരത്തിൽപ്പരം വരുന്ന ഒരു മനുഷ്യമഹാസമുദ്രമാണു സംബന്ധിച്ചിരുന്നതു്. ഇന്ത്യയിലെ ഏററവും ശ്രുതിപ്പെട്ട ഗായകനായ ഓങ്കർനാഥ്താക്കൂർ മഴയുടെ ദേവനായ ഇന്ദ്രനെ പ്രാർത്ഥിച്ചുകൊണ്ടുള്ള കീർത്തനങ്ങൾ ആലപിച്ചു. നാനാജാതിമതസ്ഥരായ സ്ത്രീപുരുഷന്മാർ കൂട്ടമായി അപാരഭക്തിപാരവശ്യത്തോടെ ഗാന്ധിജിയുടെ 'രാംധൂൺ' പാടി. അതുകഴിഞ്ഞു ദിവസങ്ങൾ പലതു കടന്നുപോയിട്ടും മഴ ഇതേവരെ ഉണ്ടായിട്ടില്ല."

"മദ്രാസിനു സമീപം കാലൂക്കരയിലെ കണ്ണിമുത്തുഗൗണ്ടർ തലേരാത്രി ഉറക്കത്തിൽ തന്റെ ഓമനപ്പൈതലിനെ ദൈവത്തിനു ബലിനല്കണമെന്നു് ഒരു ദിവ്യദർശനമുണ്ടായി. ആ ദർശനത്തിൽ ദൈവം നല്കിയ നിർദ്ദേശമനുസരിച്ചു്, ൭ വയസ്സു പ്രായമുള്ള തന്റെ പിഞ്ചുപുത്രന്റെ കഴുത്തു പിറേറദിവസം ഒരു വീതുളികൊണ്ടു മുറിച്ചു തല വേർപെടുത്തി ബലി നല്കുകയും ചെയ്തു. കണ്ണിമുത്തുഗൗണ്ടരെ പോലീസ് അറസ്ററുചെയ്തു റിമാണ്ടിൽവെച്ചിരിക്കുന്നു."

മന്ത്രവാദത്തിനുവേണ്ടി സഹദേവനെക്കൊന്ന ശ്രീധരനേയും, ദൈവത്തിനുവേണ്ടി സ്വന്തംബാലനെ കൊന്ന ഗൗണ്ടരേയും നരഹത്യയ്ക്കു കോടതി ശിക്ഷിച്ചേക്കാം. 'ഉണ്ണിക്കൃഷ്ണ'ന്റെ കിങ്ങിണിയും കാലടിപ്പാടും കണ്ട ഹരിഹരയ്യരേയും, മഴയ്ക്കുവേണ്ടി യജ്ഞം നടത്തിയവരേയും അഭിനന്ദിക്കുകയല്ലാതെ ആരും കുററം പറയുകയില്ല. മേല്പറഞ്ഞ നാലു കൃത്യങ്ങൾക്കും പ്രേരണ നല്കിയ ബീഭത്സമായ ദൈവവിശ്വാസമോ അതിന്റെ പ്രചരണമോ നമ്മുടെ ശിക്ഷാനിയമപ്രകാരം അശേഷവും കുററകരമല്ലെന്നുമാത്രമല്ല, സാമൂഹ്യാചാരപ്രകാരം ശ്ലാഘനീയംകൂടിയാണു്. ഈവക അകൃത്യങ്ങൾക്കു പ്രേരകമായ വിശ്വാസത്തെ നിലനിർത്തിയും പ്രചരിപ്പിച്ചും വളർത്തിയുംകൊണ്ടു്, അത്തരം നരബലികളേയും വ്യർത്ഥകർമ്മാനുഷ്ഠാനങ്ങളേയും തടയുകസാദ്ധ്യമല്ല അന്ധവിശ്വാസപരമായ അപ്പബലിയും ചോറുബലിയും കോഴിബലിയും നിലനില്ക്കുന്നേടത്തോളംകാലം നരബലിയിലുള്ള വിശ്വാസവും നിലനില്ക്കും. ബലിവഴിവാടുകളുടെ നിരർത്ഥകതയെപ്പററി മനുഷ്യരെ മനസ്സിലാക്കിയാൽ അപ്പബലിയിലും, വീഞ്ഞുബലിയിലും, കോഴിബലിയിലും, നരബലിയിലും ഉള്ള വിശ്വാസം ഒന്നടങ്കം പോകും.

മനുഷ്യരെ ഇത്തരം ആപല്ക്കരങ്ങളായ വിശ്വാസങ്ങളിൽനിന്നും ആചാരങ്ങളിൽനിന്നും മോചിപ്പിക്കുകയായിരുന്നു ശ്രീനാരായണൻ ചെയ്തിരുന്നതു്. അതാണു യഥാർത്ഥ ശ്രീനാരായണധർമ്മം.

കേരളക്കരയിൽ മറ്റേതൊരു സമുദായവും ശ്രീനാരായണന്റെസമുദായത്തോളം സ്വാതന്ത്ര്യചിന്തയിൽ പുരോഗമിച്ചിട്ടില്ലെന്നുള്ളതു പരമാർത്ഥംമാത്രമാണ്. ബ്രാഹ്മണ്യത്തെയും, വൈദികത്വത്തെയും അവഹേളിച്ചും പരിഹസിച്ചുംകൊണ്ടു ജാതിയുടെ കടയ്ക്കു കോടാലിവെക്കുകയായിരുന്നു ശ്രീനാരായണൻ നടത്തിയ ദൈവപ്രതിഷ്ഠയും ക്ഷേത്രസ്ഥാപനവും. ശ്രീനാരായണൻ കൊളുത്തിയ സ്വാതന്ത്ര്യചിന്താനാളത്തിന്റെ വെളിച്ചം ആ മഹാത്മാവിന്റെ സേവനം ലഭിച്ച സമുദായത്തിലും സമുദായനേതാക്കന്മാരിലും ഒട്ടൊക്കെ ഇന്നും തങ്ങിനില്ക്കുന്നുണ്ട്. ശ്രീനാരായണശിഷ്യന്മാരും സമുദായത്തിന്റെ പ്രമുഖനേതാക്കന്മാരുമായിരുന്ന സി. വി. കുഞ്ഞുരാമൻ (തിരുവിതാംകൂർ), സി കൃഷ്ണൻ (മലബാർ), കെ. അയ്യപ്പൻ (കൊച്ചി) എന്നീ മൂന്നുപേരോടുകൂടി രാമവർമ്മതമ്പാനും ഈ ലേഖകനും ചേർന്നാണ് 'യുക്തിവാദി'മാസികയെ ജനിപ്പിച്ചതു്. ഇതേവരെ 24 നീണ്ടവർഷങ്ങൾ 'യുക്തിവാദി' ഇടതടവില്ലാതെ പ്രചരിപ്പിച്ചിട്ടുള്ളതു് ശ്രീനാരായണധർമ്മമാണെന്ന അഭിമാനം അതിന്റെ പത്രാധിപക്കില്ലാതില്ല. ഇന്ത്യയിലെ വിവിധമതക്കാർ, 'നിർവ്വികാര'നെന്നു പറയപ്പെടുന്ന ദൈവത്തെ പണംകൊണ്ടും ആരാധനാകർമ്മങ്ങൾകൊണ്ടും സ്വാധീനിക്കാമെന്നു കരുതി പ്രതിവർഷം ദ്രവ്യയംചെയ്യുകളയുന്ന സംഖ്യ 640കോടി ഉറുപ്പികയാണെന്നു ഒരു കണക്കിൽ കാണുന്നു. അമ്പലങ്ങളും പള്ളികളും ധനസമൃദ്ധമാകുന്നതു പകുതിപ്പട്ടിണിക്കാരായ ബഹുലക്ഷം പാവങ്ങൾ അവരുടെ പഞ്ഞവും ദീനവും മാറാൻവേണ്ടി അവരുടെ തുച്ഛമായ വരവിൽനിന്നു ദൈവത്തിനു കൊടുക്കുന്ന വഴിവാടുകൾകൊണ്ടാണ്. പണം കൊടുത്തും പണം ചെലവുചെയ്തും ദൈവാനുഗ്രഹം വാങ്ങാമെന്നുള്ള വ്യാമോഹം അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. സ്വന്തംപ്രവൃത്തികളും ഉപദേശങ്ങളുംകൊണ്ടു് അഹിതമല്ലാത്ത രീതിയിലും സമാധാനപരമായമാറ്റങ്ങളിൽക്കൂടിയും അന്ധവിശ്വാസങ്ങളെ ദൂരീകരിക്കുകയും ദൈവപരമായ പാഴ്ചിലവുകളും ചൂഷണങ്ങളും തടയുകയും, ഭയരഹിതവും സദാചാരപരവുമായ ജീവിതചര്യയെ പ്രോത്സാഹിപ്പിക്കുകയുമായിരുന്നു ശ്രീനാരായണൻ ആവിഷ്കരിച്ചതും അനുഷ്ഠിച്ചിരുന്നതുമായ ധർമ്മം. ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ച ശ്രീനാരായണനെ വെറും ക്ഷേത്രവിശ്വാസിയായിക്കരുതുന്നതു്, ക്ഷേത്രസ്ഥാപനത്തിനു വാദിച്ചുനവാദം വാങ്ങിക്കൊടുത്ത ഈ ലേഖകനെ ക്ഷേത്രവിശ്വാസിയായി കരുതുന്നതിനു തുല്യമാണ്.



# ആരു പൂക്കൾ ചോദിക്കുന്നു?



— സാഹിതീസദനം —

I

ചരിത്രത്തിന്റെ താളുകളിൽ കുറിച്ചു് സൂക്ഷിച്ചിട്ടുണ്ടു്. മനുഷ്യജീവിതത്തിന്റെ തുടിക്കുന്ന താളുകളിൽ. സംഭവബഹുലമായ ആ ജീവിതകഥ വ്യക്തമായി രേഖപ്പെടുത്തിയിരിക്കുകയാണു്. കാലം കഴിയുന്തോറും അതിന്റെ വരികൾക്കു് തെളിച്ചം കൂടും.

ഈ മലനാട്ടിന്റെ മറുകരയിലാണു്. നല്ല നിലാവുള്ള രാത്രിയിൽ. പ്രപഞ്ചഗോളം പൂനിലാവു വിരിച്ച കാശ്മീർപട്ടിന്റെ മുകളിൽ ഉറങ്ങാൻ കിടന്നു. പ്രകൃതിയുടെ കരൾ എന്തിനോ പിന്നെയും തുടിച്ചുകൊണ്ടിരുന്നു. വെള്ളാമ്പലുകൾ വിരിഞ്ഞു നില്ക്കുന്ന നിശ്ശബ്ദമായ ഒരു നീലസരസ്സുപോലെ ആകാശം അപ്പോൾ പ്രസന്നമായിരുന്നു. കാററു വീശി. നേരിയ വരണ്ട കാററു്. കാട്ടുമുല്ലയുടെ പരുക്കൻ സൗരഭ്യം ആ കാററിലൂടെ വലിഞ്ഞിഴഞ്ഞു് വന്നുകൊണ്ടിരുന്നു.

ജീവിതംപോലെ അജ്ഞാതമായി അനന്തതയിലേക്കു നീണ്ടുപോകുന്ന ആ പെരുവഴിയിൽക്കൂടി ഒരു വഴിയാത്രക്കാരൻ ഒററയ്ക്കു നടന്നുവരികയാണു്. ഏകാന്തമായ രാത്രിയുടെ ഹൃദയത്തിൽ അങ്ങിനെ ഒററയ്ക്കു്. വർഷങ്ങൾവർഷങ്ങൾക്കപ്പുറമാണു്. ജീവിതത്തെ തനിച്ചുകിട്ടിയാൽ ഒരു വെള്ളിക്കാശിനുവേണ്ടി മനുഷ്യത്വത്തിന്റെ കഴുത്തിൽ കത്തിവയ്ക്കുന്ന ഭയങ്കരന്മാരുടെ നാട്ടിൽ. ഒന്നും കയ്യിൽ ഇല്ലാത്തവനു് ഒന്നിനെയും ഭയപ്പെടാനുമില്ല.

ആ നിരത്തിന്റെ വശങ്ങളിൽ അങ്ങുമിങ്ങും രാത്രിയുടെ പാപഭാരംപോലെ തണൽമരങ്ങളുടെ നിഴലുകൾ കറുത്തു കട്ടിപിടിച്ചു് കിടന്നിരുന്നു. ഇരുട്ടിൽ മറഞ്ഞും നിലാവിൽ തെളിഞ്ഞും വെളുത്ത വസ്ത്രം ധരിച്ച ആ വഴിയാത്രക്കാരൻ ഒരു ദൈവദൂതനെപ്പോലെ വളരെ പതുക്കെ നീങ്ങുകയായിരുന്നു. ഈ ലോകം വിശുദ്ധിയുടെ ഒരു ദേവാലയമാണെങ്കിൽ ആ മനുഷ്യൻ ആ സ്വർഗ്ഗരാജ്യത്തിലേക്കു പോകുന്ന ഒരു തീർത്ഥയാത്രക്കാരനാണു്.

അയാൾ ഒരു യുവാവാണു്. അപകടം പിടിച്ച വികാരങ്ങളും അവിവേകത്തിന്റെ തന്റേടവുംകൊണ്ടു ചൂടുപിടിച്ച ഇന്നത്തെ യുവത്വത്തിന്റെ മാതൃകയല്ല. പ്രശാന്തമായ ഒരു നദീപ്രവാഹംപോലെ. പ്രസന്നമായ പുലർകാലത്തിന്റെ അത്ഭുതതേജസ്സുപോലെ. ആ യുവത്വത്തിന്റെ സൗന്ദര്യം പകർത്താൻ വാക്കുകൾക്കു കഴിയുകയില്ല.

ആ യാത്രക്കാരൻ വളരെ ക്ഷീണിച്ചിരുന്നു. ആ കാലുകൾ വഴിനടന്നു് വല്ലാതെ കുഴഞ്ഞിട്ടുണ്ടു്. ആ മുഖത്തു് കടുത്ത ക്ഷീണവും ഉണ്ടു്. വിശപ്പിന്റെ പാരവശ്യവും. അസ്ഥിയും മാംസവുംകൊണ്ടു് സൃഷ്ടിച്ച മനുഷ്യത്വത്തിനെ ലോകത്തിന്റെ ആരംഭംമുതൽ അപജയപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഗംഭീരമായ ഒരനുഭവമാണു് വിശപ്പു്. അതിന്റെപേരിൽ അമ്മമാർ മക്കളെ വിററിട്ടുണ്ടു്. സ്ത്രീകൾ അഭിമാനം പണയപ്പെടുത്തിയിട്ടുണ്ടു്. മോഷണങ്ങൾ പലതും നടന്നിട്ടുണ്ടു്. എന്തിനു്, ആ വികാരത്തിന്റെ പേരിൽ നടക്കാത്ത അന്യായങ്ങളൊന്നുമില്ല.

വിജനമായ ആ വഴിവക്കിൽ, ഒരു മരത്തൊട്ടിയുടെ മുമ്പിൽ ആ വഴിയാത്രക്കാരൻ ഒരു നിമിഷം നിന്നു് എന്തോ ആലോചിച്ചു. ആശയോടെ അയാൾ അതിൽ നോക്കി. വെയിലത്തു മേഞ്ഞുനടക്കുന്ന പശുക്കൾക്കു് ദാഹം തീർക്കുവാൻ കാടിവെള്ളം ഒഴിച്ചുവച്ചിരിക്കുന്ന ജീവകാരുണ്യത്തിന്റെ മരത്തൊട്ടി! വിശന്നുവലഞ്ഞ ആ വഴിയാത്രക്കാരൻ അതിൽ കയ്യിട്ടു് തപ്പിനോക്കി.

നിമിഷങ്ങൾ നിലാവിൽ മുങ്ങിക്കുളിച്ചു് ഇഴയുകയാണു്. എന്തൊരു കനത്ത നിമിഷങ്ങൾ! കാടിവെള്ളത്തിന്റെ ഹൃദയത്തിൽനിന്നു് ആ കയ്യു് സാവധാനം ഉയർന്നു. അപ്പോൾ വെള്ളപ്പൂക്കൾ പൊട്ടിച്ചിരിച്ചു. ഉടുത്തിരുന്ന വേഷ്ടിയുടെ തുമ്പിൽ അതു് നിക്ഷേപിച്ചു. പിന്നെയും തിരഞ്ഞു. പിന്നെയും കണ്ടുകിട്ടി. അങ്ങിനെ അങ്ങിനെ ആ വഴിയാത്രക്കാരൻ അയാളുടെ അത്താഴം ഒരുക്കുകയാണു്.

ചക്രവാളംമുതൽ ചക്രവാളംവരെ, വാഴയും, തിനയും, ചോളവും നിരന്നുനിറഞ്ഞുനില്ക്കുന്ന സമൃദ്ധിയുടെ നടുവിൽ പിന്നെയും വിശപ്പുകൊണ്ടു് വ്യാകുലപ്പെടുന്ന മനുഷ്യന്റെ നിസ്സഹായത! ഇതു് അന്യായമായി അവകാശങ്ങൾ കയ്യടക്കിവയ്ക്കുന്ന മനുഷ്യ

ത്വത്തിന്റെ വിവരക്കേടുകൊണ്ടല്ലെങ്കിൽ പിന്നെ ന്താണു്?

പരവശനായ ആ യാത്രക്കാരൻ എഴുന്നേററു. ഭൂമിപിളർന്നുവന്നതുപോലെ ആ വററുകളിൽത്തന്നെ ആവേശത്തോടെ നോക്കിക്കൊണ്ടു് തളർന്ന ഒരു യാചകൻ അയാളുടെ മുമ്പിൽ നില്ക്കുന്നു. മുതുകോടു പററിച്ചേർന്ന വയറുമായി വികൃതമായ ഒരു ജീവിതത്തിന്റെ തകർന്ന ചിത്രം. ആ കണ്ണുകൾകൊണ്ടു് ആ യാചകൻ അതിൽ നോക്കി നോക്കി വിഴുങ്ങുകയാണു്. അനുകമ്പയിലൂടെ ആ വഴിയാത്രക്കാരന്റെ കണ്ണുകൾ നനഞ്ഞു.

"വിശക്കുന്നോ?"

സാഹോദര്യത്തിന്റെ ഏററവും കനംകൂടിയ സ്നേഹനിർഭരമായ ഒരന്വേഷണം.

"ആ......!"

ജീവൻ ആവലാതിപ്പെടുന്നു. വിശപ്പിന്റെ വേദനയിലൂടെ.

നിലാവിൽക്കുളിച്ച നിമിഷങ്ങൾ അപ്പോഴും അതു നോക്കിനിന്നു. വക്കടഞ്ഞ ഒരു ചട്ടിയിലേക്കു് മുല്ലപ്പൂക്കൾപോലെ ആ വററുകൾ മുഴുവനും ചിതറി വീണു.

കാററിളകി. വൃക്ഷശാഖകൾ ചലിച്ചു. ആ വഴിയാത്രക്കാരനും യാചകനും ആ പെരുവഴിയുടെ രണ്ടു വശത്തേക്കുമായി നടന്നു.

ഒരു രാത്രി അങ്ങിനെ കഴിഞ്ഞു.

യാതനയുടേയും വേദനയുടേയും തീനാമ്പുകൾ വിഴുങ്ങിക്കൊണ്ടാണു് മനുഷ്യൻ മഹത്വത്തിന്റെ മഹാശൃംഗത്തിൽ കയറി നില്ക്കുന്നതു്. അതറിയാൻ കഴിയാത്ത മരത്തലയന്മാർ ഇവിടെ സാഹോദര്യത്തിന്റെ ഗീതോപദേശത്തിനു് ഒരുങ്ങുന്നു. അരക്കാശിന്റെ ത്യാഗം ചെയ്തിട്ടു് ആയിരംരൂപാ പ്രതിഫലം ചോദിക്കുന്നു. ആഷ്ഭാരതത്തിലെ അവധൂതന്മാരുടെ അസ്ഥിമാടങ്ങൾ അതു കാണുമ്പോൾ നീറിപ്പിടയുകയാണു്. ത്യാഗവും സാഹോദര്യവും! ആ വാക്കുകൾ ഇന്നത്തെ ഭയങ്കരന്മാർ എടുത്തു കൈകാര്യം ചെയ്യാതിരുന്നെങ്കിൽ!

II

കാലം മുമ്പോട്ടുപോയി. പ്രപഞ്ചം പരിവർത്തനത്തിന്റെ പട്ടുകുപ്പായങ്ങൾ മാറിമാറി ധരിച്ചുകൊണ്ടിരുന്നു. പുഴകൾ നദികളായി. കായലുകൾ കരകളായി. കാടുകൾ നാടുകളായി. അങ്ങിനെ മനുഷ്യൻ പലതും നേടി.

ആ കുന്നിന്റെ താഴ്‌വരയിൽ ജീവിതത്തിന്റെ കിലുക്കാംപെട്ടിമാതിരി ഒച്ചയിട്ടുകൊണ്ടു് ഒരു കാട്ടുപുഴ അലസമായി ഒഴുകി. വിജനമായ ആ കുന്നിന്റെ മുകളിൽ ശാന്തിയുടെ ഒരു കുടിൽ ഉയർന്നു. ആ മണ്ണിന്റെ നെറുകയിൽ ഒരവധൂതന്റെ കാൽപ്പാടുകൾ പതിഞ്ഞു. ജീവിതത്തെക്കുറിച്ചു് ആ ജിതേന്ദ്രിയൻ വളരെയൊക്കെപ്പഠിച്ചു. വളരെയൊക്കെപ്പറഞ്ഞു.

ശാന്തിയുടെ മണ്ണിൽ ചവിട്ടിനിന്നുകൊണ്ടു് ആ പ്രവാചകൻ വിളിച്ചുപറഞ്ഞു:

"മനുഷ്യസ്നേഹത്തിനു് പ്രതിബന്ധമായി നില്ക്കുന്ന ജാതിയും മതവും തുലയണം!"

സംഭ്രമത്തിന്റെ കൊടുങ്കാററടിച്ചു. ജീവിതത്തിന്റെ ഉപരിതലത്തിൽനിന്നു് മനുഷ്യത്വത്തെ ചൂഷണം ചെയ്തുകൊണ്ടിരുന്ന സമുദായം വിധി എഴുതി:

"മറയൻ!"

യുഗയുഗങ്ങളായി കയ്യടക്കംചെയ്തുവച്ചു് മോക്ഷത്തിന്റെ പേരുംപറഞ്ഞു് അജ്ഞതയുടെ കമ്പോളത്തിൽ ഈശ്വരനെ വിററു കാശാക്കിക്കൊണ്ടിരുന്ന പെരുങ്കള്ളന്മാർ അമർഷത്തോടെ വിളിച്ചുകൂവി:

"ഭ്രാന്തൻ!"

അതു കേട്ടപ്പോൾ ആ ജിതേന്ദ്രിയൻ പുഞ്ചിരിച്ചു.

വിശ്വപ്രേമത്തിന്റെ വേണുഗാനം ഭഗവാൻ ക്രിസ്തുവിന്റെ ഹൃദയമുരളിയിൽനിന്നും പ്രവഹിച്ചപ്പോൾ ആ കുററത്തിനു് അദ്ദേഹത്തിന്റെ ജീവരക്തം വിലവാങ്ങിയ ലോകം! സാഹോദര്യത്തിന്റെ സന്ദേശം പരത്തിയ മഹാപ്രവാചകനെ അറേബ്യയിലെ പഴുത്ത മണലിൽക്കൂടി കൊലവാളുയർത്തി കൊല്ലാൻ ഓടിച്ച വിവേകം! ഇന്നും ഇന്നലെയും തുടങ്ങിയതല്ല ഈ എതിർപ്പു്. ഭയങ്കരമായ ചരിത്ര പാരമ്പര്യമുണ്ടു് ഈ എതിർപ്പിനു്.

മതത്തിന്റെ പേരുംപറഞ്ഞു് ജീവന്റെ കഴുത്തിൽ കത്തിവയ്ക്കാൻ ഈ ന്യൂററാണ്ടിനു് അറപ്പും ഭയവും ഉണ്ടു്. ആ അവധൂതനെ സംബന്ധിച്ചിടത്തോളം അന്നത്തെ മനുഷ്യത്വത്തിന്റെ മാതൃക അവഹേളിക്കൽകൊണ്ടു് തൃപ്തിപ്പെട്ടു.

നിലാവിന്റെ നിസ്തുല്യസൗന്ദര്യംകണ്ടു് കാടനും കാട്ടുമാക്കാനും ഓലിയിട്ടു!

ആ കുന്നിന്റെ ചരിവിൽനിന്നു് ജീവിതത്തിന്റെ ശാന്തിയും മനുഷ്യത്വത്തിന്റെ കാന്തിയും ഉയർന്നു. അതു ചക്രവാളത്തിന്റെ അനന്തതയിലേയ്ക്കു നീങ്ങി. മനുഷ്യത്വത്തിന്റെ ഒരു മഹാപ്രവാഹംതന്നെ ആ കുന്നിനെ ചുററി ഒഴുകി. ലോകം ശ്രദ്ധിച്ചു. വിപ്ലവകാരിയായ ഒരു പ്രവാചകൻ. നീറിപ്പിടഞ്ഞ കോടാനുകോടി ജീവികൾക്കു്

ആശയും ആവേശവും കൊടുക്കാനുള്ള കരുത്ത് ആ പ്രവചനങ്ങളിൽ ഉണ്ടായിരുന്നു. അടുത്തറിഞ്ഞ ആളുകൾ ആദരവോടെ പറഞ്ഞു:

"അവധൂതൻ!"

അകന്നുനിന്ന അസൂയപ്പെട്ട ലോകം എതിർത്തു:

"സാധാരണക്കാരൻ!"

അങ്ങിനെ ദിവസങ്ങൾ, മാസങ്ങളായി, വർഷങ്ങളായി നീങ്ങിക്കൊണ്ടിരുന്നു.

വിശ്വപ്രകൃതിയുടെ അത്ഭുതകരമായ ഒരു പ്രദർശനശാലയായിരുന്ന ആ കുന്നിനെ നോക്കി അലയാഴികളും അക്കരെനിന്ന് തണുത്ത കാററു വീശി. പൂത്ത കാട്ടുചെടികൾ ആ കുന്നിനെ പട്ടുസാരിയുടുപ്പിച്ചു. മാവും മരവും നിരന്നുനിന്ന് തണൽ വിരിച്ചു. പുഴയുടെ കൈവള കിലുങ്ങി. താഴ്വരയിലെ മുളങ്കാട്ട് മധുരമായി വീണവായിച്ചു. അശോകത്തിലെ ചോരപ്പൂക്കൾ നീലാകാശത്തിലേയ്ക്കു നോക്കിനിന്ന് ജീവിതരഹസ്യങ്ങളെക്കുറിച്ച് എന്തോ പതുക്കെ ചോദിച്ചു.

ശാന്തിയുടെ ആ മണ്ണിൽ കാവിയുടുത്ത ഒരു യതിവര്യൻ നടന്നുകൊണ്ടിരുന്നു. ആ കുന്നിന്റെ മാറിൽ അതിമനോഹരമായ ഒരു ദേവാലയം ഒരത്ഭുത സ്വപ്നംപോലെ വിരിഞ്ഞു. അതിന്റെ പരിസരങ്ങളിൽ കുടിലുകൾ പലതും ഉയർന്നു. എല്ലാം വിശ്വാസത്തിന്റെ ചരിത്രസത്യങ്ങളാണ്.

ആ സന്ദേശത്തിന്റെ അലകൾ ഹിമാലയത്തിന്റെ താഴ്വരയിൽച്ചെന്നു മാറെറാലിക്കൊണ്ടു. അപ്പോൾ അതിന്റെ അടിവാരത്തിൽ തളിരിട്ടുനിന്ന പാരിജാതത്തിലിരുന്ന ഒരു കളകണ്ഠം ആ കുന്നിനെ നോക്കി പറന്നു. പലതും അറിയുവാനുള്ള തിടുക്കത്തോടെ. മഹത്വത്തിനെ മനസ്സിലാക്കുവാൻ മഹത്വത്തിനേ കഴിയൂ.

കാവിയുമുടുത്ത് കുന്നും പരിസരവും ആ കുയിലിന്റെ വരവുകാത്തു നിന്നു. മധുരമായിപ്പാടുന്ന മലയാളത്തിലെ പൈങ്കിളി അവധൂതന്റെ വാക്കുകൾ പറവകളുടെ ഭാഷയിൽ കുയിലിനെ പാടിക്കേൾപ്പിച്ചു. ദൈവത്തിന്റെ പൂന്തോട്ടത്തിൽനിന്നും വന്ന ആ കളകണ്ഠം അവധൂതനെനോക്കി വിനയമധുരമായി ചോദിച്ചു:

"ജീവിതം ശാശ്വതമല്ലേ?"

അവധൂതൻ മറുപടി പറഞ്ഞു:

"ശാശ്വതികത്വം ആത്മാവിനേ ഉള്ളു."

"മനുഷ്യരെല്ലാം തുല്യരാണോ?"

"സൃഷ്ടിയിൽ അങ്ങിനെയാണ്."

"അതൊരു പഴയ ആശയമല്ലേ?"

"കണ്ണുണ്ടെങ്കിലും കാണുന്നില്ലല്ലോ!"

പിന്നെ ആ അവധൂതൻ ആദ്ധ്യാത്മികമേഖലയുടെ അനന്തതയിലേക്കു നടന്നു. കുയിലും പിറകേ പറന്നു. അങ്ങിനെ അതു വളരെനീളം പറന്നു. അതിന്റെ ചിറകുകൾ കുഴഞ്ഞു. അപ്പോൾ അവധൂതൻ പറഞ്ഞു:

"മതി. ഇനി മടങ്ങിപ്പോകൂ."

ആ മണ്ണിനെനോക്കി മൂന്നുതവണ ആദരവോടെ ചുററിപ്പറന്നിട്ട് ഗായകനായ ആ കുയിൽ നീലാകാശത്തിന്റെ അനന്തതയിൽ എവിടെയോ മറഞ്ഞു.

അകന്നുനിന്ന അസൂയാലുക്കൾ ചോദിച്ചു:

"ആ നീലക്കുയിലിനു് ഇവിടുന്ന് എന്തു കിട്ടാനാണ്?"

നിലാവിനെനോക്കി കാടനും കാട്ടമാക്കാനും പിന്നേയും കൂവി.

### III

കാലത്തിന്റെ ചക്രം അതിവേഗം കറങ്ങിമറഞ്ഞു. ശാന്തിയുടെ പൂക്കൾ വിടരുന്ന ആ കുന്നിന്റെ മുകളിൽ ആ അവധൂതന്റെ അസ്ഥിമാടം ഉയർന്നുനില്ക്കുകയാണ്. ആ പ്രവാചകന്റെ ജീവിതസന്ദേശങ്ങൾ പ്രപഞ്ചചക്രവാളത്തിന്റെ അനന്തതയിൽ ഇന്നു മാറെറാലിക്കൊള്ളുന്നുമുണ്ട്. കാലം ആ കഥാപുരുഷനെ മനസ്സിലാക്കുന്നു. ജീവിച്ചിരിക്കുന്ന മനുഷ്യന്റെ മഹത്വം മനസ്സിലാക്കാൻ മരവിച്ച ഈ മണ്ണിന് ഇതുവരെ കഴിഞ്ഞിട്ടില്ല.

ആ മണ്ണിന്റെ നെഞ്ചിൽ കാലെടുത്തുവയ്ക്കുന്ന മനുഷ്യത്വത്തിനെനോക്കി അവിടെ വിരിഞ്ഞുനില്ക്കുന്ന ശാന്തിയുടെ പൂക്കൾ നിശ്ശബ്ദമായി ചോദിക്കുന്നുണ്ട്:

"നിന്റെ സിരകളിൽക്കൂടി ഒഴുകുന്ന രക്തത്തിൽ ജാതിയുടെ വിഷമുണ്ടോ?"

"നീ ഒരു യഥാർത്ഥമനുഷ്യനാണോ?"

"നീ എന്താണെന്ന് നിനക്കറിയാമോ?"

ആ അവധൂതൻ ഒരു മനുഷ്യനായിരുന്നു. യഥാർത്ഥമനുഷ്യത്വത്തിന്റെ മാതൃകയായിരുന്നു. മനുഷ്യത്വം അതിന്റെ ഏററവും സുന്ദരമായരീതിയിൽ മുഴുവനായി വളർന്നെത്തിയ ഒരു മനുഷ്യൻ.

അദ്ദേഹത്തിനെ ഈശ്വരനാക്കരുതു്. അങ്ങിനെ ശ്രമിക്കുന്നതു പാപമാണ്. അതിനു ശ്രമിക്കുന്നവരാണ് അദ്ദേഹത്തിന്റെ ഏററവും വലിയ ശത്രുക്കൾ. വെറും ഭാവനയിൽ നില്ക്കുന്ന ഈശ്വരൻ യഥാർത്ഥമനുഷ്യത്വത്തിന്റെ ഉത്കൃഷ്ടമായ മാതൃകയെക്കാളും സുന്ദരമാണെന്ന് എങ്ങനെ അറിയാം?

# ഒരു ജാതി



— എസ്സ്. ജി. —

അനേകവർഷങ്ങളായി നിരർത്ഥമായ ജാതിയുടേയും, മതപരമായ അന്ധവിശ്വാസങ്ങളുടേയും, അനാചാരജടിലമായ ജീവിതക്രമങ്ങളുടേയും അടിയിൽപ്പെട്ടു് അജ്ഞതയുടേയും അടിമത്വമനോഭാവത്തിന്റെയും വളർച്ചയിൽ, മനുഷ്യത്വത്തെ മറന്നു ജീവിച്ചിരുന്ന ഒരുവിഭാഗം ജനങ്ങൾ കേരളത്തിലും ഭാരതത്തിലുമുണ്ടായിരുന്നു.

സമസൃഷ്ടരായ മററു ജനവിഭാഗത്തിന്റെ—പരിഷ്കൃതരെന്നും, ആസ്തികരെന്നും സ്വയം അഭിമാനിച്ചു, ഭരണാധികാരികളെ ഗൂഢതന്ത്രങ്ങളാൽ പാട്ടിലാക്കി, സ്വാർത്ഥതാപൂരണത്തെമാത്രം ലക്ഷ്യമാക്കി ജീവിച്ചിരുന്ന, പണ്ഡിതമ്മന്യന്മാരായ പുരോഹിതവർഗ്ഗത്തിന്റെ, നിർദ്ദയമർദ്ദനമേററു നിരാശതയിലും നിരാലംബതയിലും കഴിഞ്ഞുവന്നവരാണക്കൂട്ടർ.

തങ്ങൾ അനുദിനം അനുഭവിക്കുന്ന ദുരിതങ്ങൾ ഈശ്വരകല്പിതമായ മതനിർദ്ദേശമാണെന്നും മതവും ഈശ്വരനും അധികാരിവർഗ്ഗത്തിന്റെയും പുരോഹിതവർഗ്ഗത്തിന്റെയും സ്വന്തമാണെന്നും ആറേഴുകോടിവരുന്ന ഈ സാധുക്കൾ ധരിച്ചിരുന്നു. ഭൗതികവും ആദ്ധ്യാത്മികവുമായ ഉപരിതലത്തിൽ പരിലസിച്ചിരുന്നവരുടെ ദൃഷ്ടിയിൽ, ഈ പാവങ്ങൾ, കേവലം കളിപ്പാവകൾമാത്രമായിരുന്നു. പ്രയത്നിക്കുക, പ്രതിഫലം ജന്മിപുരോഹിതന്മാർക്കു കൊടുക്കുക, പ്രാകൃതങ്ങളായ ആരാധനകളും വിശ്വാസവും തങ്ങളുടെ ജീവിതപരവും മതപരവുമായ മോക്ഷസാധനങ്ങളായി കരുതുക; ഇതത്രേ അക്കൂട്ടരുടെ ജീവിതോദ്ദേശമായി ഗണിക്കപ്പെട്ടിരുന്നതു്.

മതപരമായ ആത്മനിർവൃതിലാഭമോ സാമ്പത്തികമായ സുഖസമൃദ്ധിയോ അവർക്കു വിലക്കപ്പെട്ടിരുന്നു. എന്തുകൊണ്ടു്? മതപരമായ ജാതിയുടെപേരിൽ. മതം, അനേകംവിധത്തിലുള്ള ജാതികളുടെ സംഘടനയാണെന്നതുവരെ അധഃപതിച്ചിരുന്നു.

ജാതി, മതത്തിന്റെ വിഭാഗമായിരുന്നുവോ? മനുഷ്യരുടെ മൃഗീയാംശത്തെ മാററുവാനും പരസ്പരം സഹകരണത്തിലും സാഹോദര്യത്തിലും വർത്തിക്കുന്നതിനുവേണ്ടി ചിന്തകന്മാരാൽ നിർദ്ദിഷ്ടമായ തത്വസംഹിതകളല്ലേ മതം? തന്നെയെങ്കിൽ അതിൽ ജാതി എങ്ങനെ കടന്നുകൂടി? വിവേകികളെ ഇരുത്തി ചിന്തിപ്പിക്കുന്ന പ്രശ്നമാണിതു്.

ജാതി—ജനിക്കുന്നു എന്നുള്ള അർത്ഥത്തെ സൂചിപ്പിക്കുന്ന ഒരു പദമാണു്. ജനിക്കുന്നതെല്ലാം ജാതിയിൽ ഒതുങ്ങുന്നു. പിന്നെങ്ങനെയാണു് മനുഷ്യനെ ഭിന്നഭിന്നജാതിയാക്കി തരംതിരിച്ചതു്. ഇന്നും അറിയപ്പെടാതിരിക്കുന്ന ഒരു കാര്യമാണിതു്.

ജനിക്കുന്നതുകളെ സ്ഥാവരജംഗമങ്ങളായി വ്യവച്ഛേദിച്ചു നോക്കുന്നപക്ഷം വ്യത്യാസങ്ങൾ കാണാൻ കഴിയും. സ്ഥാവരങ്ങളായ പാഷാണവൃക്ഷാദികൾ അചേതനങ്ങളും പിപീലികാദി മനുഷ്യൻവരെയുള്ള ജംഗമങ്ങൾസചേതനങ്ങളെന്നും നാം മനസ്സിലാക്കുന്നു. എന്നാൽ സചേതനജാതികളിൽമാത്രമേ, ഭിന്നഭാവങ്ങളിൽ ദുഃഖത്തിനും ദുരിതത്തിനും സ്ഥാനമുള്ളു. പക്ഷിമൃഗാദികളെ ഭിന്നഭിന്നാകൃതികളിലും സ്വഭാവങ്ങളിലും നാം കാണുന്നു. ആ നിലയ്ക്കു് ആകൃതി, സ്വഭാവം ഇതുകളെ ആധാരമാക്കി വ്യത്യാസം അനുഭവപ്പെടുന്നു. എന്നാൽ മനുഷ്യരിൽ ആകൃതിയിലും സ്വഭാവത്തിലും വ്യത്യാസം കാണാൻ കഴിയുന്നില്ല. ജാതിപരമായ വൈരുദ്ധ്യാനുഭവങ്ങൾ മനുഷ്യരിൽമാത്രവും. ഇതെന്തൊരു വൈപരീത്യം. ആഹാരനീഹാരാദിസ്വഭാവങ്ങൾ എല്ലാ മനുഷ്യരിലും ഒന്നുപോലെമാത്രമേ കാണപ്പെടുന്നുള്ളു. വളരുവാനും വികസിക്കുവാനും ചിന്തിക്കുവാനുമുള്ള കഴിവും മനുഷ്യരിൽമാത്രം നിലകൊള്ളുന്നു. ഇങ്ങനെ സൃഷ്ടിവൈഭവമുള്ള മനുഷ്യരിൽ ജാതിചിന്തയും അകൽച്ചയും എങ്ങിനെ സംഭവിച്ചു? മററുള്ളതെല്ലാംവിട്ടുകൊണ്ടു മനുഷ്യരെമാത്രം കുറിച്ചു ചിന്തിച്ചാൽ സ്ത്രീപുരുഷവ്യത്യാസമല്ലാതെ മററൊരു കാര്യത്തിലും ജാതിയെ സൂചിപ്പിക്കുന്ന ഒന്നും തന്നെ ദൃശ്യമാകുന്നില്ല. ഇത്രയും കാര്യങ്ങളിൽനിന്നും ഇന്നു വ്യവഹാരത്തിലും അനുഭവത്തിലുമിരിക്കുന്ന ജാതിനാമാദികൾക്കു യാതൊരർത്ഥവുമില്ലെന്നുള്ളതു് വ്യക്തമായി.

മനുഷ്യരിൽത്തന്നെ കായബലവും മേധാബലവുമുണ്ടായിരുന്ന ഏതാനും ചിലരുടെ സ്വാർത്ഥോദ്ദേശ്യത്തെ മുൻനിറുത്തിമാത്രം തരംതിരിച്ചു നടപ്പിൽ വരുത്തിയ വ്യർത്ഥമായ ഒരേർപ്പാടാണു് ജാതിയെന്നുള്ളതിനു തർക്കമില്ല.

ലോകസംഗ്രഹേച്ഛുക്കളും സർവസംഗപരിത്യാഗി

കളുമായ മനുഷ്യവർഗ്ഗത്തിലെ ചിന്തകന്മാർ നിഗദിച്ചിട്ടുള്ള ജീവിതതത്വങ്ങളായ മതങ്ങളിൽ സ്വാർത്ഥതല്പരരും വിനാശകാരികളുമായ ഉദ്ധതന്മാർ കാലക്രമത്തിൽ തുന്നിപ്പിടിപ്പിച്ച നിർദ്ദയത്വമാണ് വാസ്തവത്തിൽ ജാതിനാമം. മതത്തിന്റെ വൈതാളികന്മാരായിരുന്ന സ്വാർത്ഥികൾ എന്തെന്തു വിപത്തുകൾ ലോകത്തു വരുത്തിവെച്ചില്ല? മനുഷ്യൻ മനുഷ്യനെ ജാതിയുടെ പേരിൽ എത്ര എത്ര ബലി നടത്തിയില്ല? മതം ജാതിയുടെ പര്യായമായധഃപതിക്കുകയും സഹകരണവും സാഹോദര്യവും വിടപറഞ്ഞു പിരിയാൻ ഭാവിക്കുകയും ചെയ്തിരുന്ന സന്ദർഭത്തിലാണ് ഭഗവാൻ ശ്രീനാരായണൻ തന്റെ ഏകജാതിസന്ദേശവുമായി ജനതാമദ്ധ്യത്തിലേയ്ക്കു പാഞ്ഞെത്തിയതു്.

തൊട്ടുകൂടാത്തവരായും, തീണ്ടിക്കൂടാത്തവരായും, ദൃഷ്ടിയിൽപ്പെട്ടാൽപോലും ദോഷമുള്ളവരായും, സഹജാതരെ മനുഷ്യത്വത്തിന്റെ മഹിമയും, മതത്തിന്റെ ശാന്തിയും, അനുഭവിക്കുന്നതിനു സന്ദർഭംകൊടുക്കാതെ നരനായാട്ടു നടത്തിയിരുന്ന അക്കാലത്താണ് "ഭാനുമാനിൽനിന്നു കാററിൽ കടപൊട്ടി പറന്നെത്തിയ കതിരു"പോലെ ശ്രീനാരായണൻ പ്രത്യക്ഷപ്പെട്ടതു്. അതു ഭാരതത്തിന്റെയും ലോകത്തിന്റെതന്നെയും ഭാഗ്യോദയവുമായിരുന്നു.

അവിടുന്നു് ഒരുതുള്ളിരക്തം ചിലവാക്കാതെ ഒരു കടുത്ത വാക്കുപോലുമുരിയാടാതെ ഉദ്ധതരും അവിവേകികളുമായിരുന്ന ജനങ്ങളെ കാരുണ്യം നിറഞ്ഞ വീക്ഷണത്താൽ, സുഖശീതളമായ വചോമൃതത്താൽ സർവ്വസമാദരണീയമായ ജീവിതപരിശുദ്ധിയാൽ, തന്നിലേയ്ക്കാകർഷിച്ചടുപ്പിച്ചുകൊണ്ടു 'ഭാവിശ്രേയഃപിശുനശകുനാ'ശംസിയായ സന്ദേശം ഉപദേശിച്ചു. "മനുഷ്യരുടെ മതം ഭാഷ വേഷം മുതലായതുകൾ എങ്ങിനെയിരുന്നാലും അവരുടെ ജാതി ഒന്നാണെ"ന്ന തത്വം ജനഹൃദയങ്ങളിൽ മാറെറാലിക്കൊണ്ടു. "മൃഗങ്ങളും പക്ഷികളും അതുകളുടെ ജാതിയെ തിരിച്ചറിയാൻപോരുന്ന വിവേകികളും മനുഷ്യർ തങ്ങളുടെ ജാതിയെ മനസ്സിലാക്കുവാൻ ബുദ്ധിയില്ലാത്തവരുമായി കാണപ്പെട്ടതിൽ"അവിടുന്നു്അത്ഭുതപ്പെടുകയും ഖേദിക്കുകയും ചെയ്തു. മനുഷ്യരുടെ ജാതി, മനുഷ്യത്വം തന്നെയാണെന്നു അവിടുന്നു് വീണ്ടും ഉൽഘോഷിച്ചു: പരാശരനു മുക്കുവത്തരുണിയിൽ ജനിച്ച വ്യാസനെ ബ്രാഹ്മണ്യം കൊടുത്താരാധിച്ചതിനെ ചോദ്യംചെയ്തു വേശ്യാപുത്രനായ വസിഷ്ഠനെ ഗോത്രദേവതയാക്കി പൂജിക്കുന്നതിന്റെ യുക്തിയെ അപലപിച്ചു. ആയിരക്കണക്കിനടുത്തുകൂടിയ അനുയായികളെ "ജാതി ചോദിക്കരുതു്, പറയരുതു്, വിചാരിക്കരുതു്" എന്നു് ഉൽഘോഷണംചെയ്തു.

എത്രയോകാലംമുമ്പു് ജാതി മതത്തിൽച്ചെലുത്തുന്ന സ്വാധീനശക്തിയെ അപലപിച്ചുകൊണ്ടു് അവിടുന്നുപദേശിക്കുകയുണ്ടായി, "മതം വ്യക്തികാര്യമാക്കണെ"മെന്നു്.

മനുഷ്യനെ ജാതിഭേദം തിരിക്കുന്ന രാജകീയനിബന്ധനകളിൽനിന്നും ഒഴിവാക്കുവാൻ അവിടുന്നു് ആജ്ഞാപിച്ചു. ഒരാളെക്കണ്ടാൽ "പേരൂരുതൊഴിലിമ്മൂന്നും പോരുമായതുകേൾക്കുക, ആരുനീയെന്നുകേൾക്കേണ്ട നേരു മെയ്തന്നെചൊൽകയാൽ" എന്നു് അനുശാസിച്ചു. ജാതിയുടെ അതിർവരമ്പുകളായി ഗണിക്കപ്പെട്ടിരുന്ന ക്ഷേത്രങ്ങൾ എല്ലാവർക്കുമായി തുറന്നുകൊടുക്കുവാൻ അവിടുന്നു് ആവശ്യപ്പെട്ടു. ആർഷപരമ്പരാഗതമായ അവതാരങ്ങളുടെ അവസാനത്തെ കണ്ണിയായിരുന്ന അവിടുന്നു് ഏതൊരു സദുദ്ദേശത്തെ സാക്ഷാൽക്കരിക്കുന്നതിനുവേണ്ടി അനർഘങ്ങളും ദിവ്യങ്ങളുമായ ഉപദേശങ്ങൾ അരുളിച്ചെയ്തുവോ ആ ലക്ഷ്യത്തെ സാക്ഷാൽക്കരിക്കുന്ന കാലത്തുമാത്രമേ ലോകത്തു ശാന്തിയും സമാധാനവും കൈവരികയുള്ളൂ.

ജാതീയവും മതപരവുമായ നിരർത്ഥകമനഃസ്ഥിതികളെ മാററുന്ന സുവർണ്ണകാലം—മനുഷ്യനും മനുഷ്യനും സാഹോദര്യത്തിൽ അലിഞ്ഞുചേരുന്ന മഹനീയസന്ദർഭം—വിദൂരമല്ലെന്നു നമുക്കാശിക്കുക!

ജാതിപരമായ ഉച്ചനീചാവസ്ഥകളിൽ പരസ്പരസ്പർദ്ധയോടും അവിശ്വാസത്തോടുംകൂടി കഴിയുന്ന ജനതതി, ശ്രീനാരായണന്റെ ഏകജാതിസന്ദേശത്തിന്റെ പരിവേഷത്താലാവൃതമായി ഒരു പിതാവിന്റെ മക്കളെന്ന നിലയിൽ ഹൃദയം ഹൃദയത്തോടും ആത്മാവു് ആത്മാവോടും അലിഞ്ഞു നിത്യനിർവ്വാണമനുഭവിക്കുന്ന ഒരു ശോഭനഭാവിയെ നമുക്കു നിശ്ചയമായും പ്രതീക്ഷിക്കാം.

# SEE GOOD IN EVERYTHING

 By Sri Swami Sivananda 



BRAHMAN or the Eternal is Infinite. His Expressions also are infinite. Allopathy, Homoeopathy, Hydropathy, Chromopathy, Electropathy, Naturopathy, Ayurveda, Unani are all His expressions. All these systems are very essential. Temperaments are different, natures are different. Therefore, different systems of treatment to suit men of different temperaments are also necessary. The prejudiced and intolerant man only says, "Allopathy is useless. Homeopathy is the best system. Nature cure is better. Ayurveda is bad. Unani is good". For some Ayurvedic medicines are suitable. For some others Unani medicines do good. For some nature cure is quite suitable. Sun's rays, water, herbs, green leaves, steam, mud plaster, are all medicines. They are all products of Prakriti. Only names differ The very fact the different aystems of medicine exist now shows that there is something good in each system.

A busy man of the world or a weak man will find it difficult to fast for days and weeks and months. It will be irksome for him to under-go the treatment prescribed by a Naturopath for month and years. He wants immediate relief and repair. This he finds in Allopathy or Homeopathy.

Too much drugging is bad. It is always better to avail of Nature's aids. But if a drug can bring back the life of a man, when it is trembling in the balance, there is no harm in taking it.

Even molecules, atoms and corpuscles have their loves and hates, their likes and dislikes, attractions, and repulsions, affinities and non-affinities. The Allopath, Homeopath and Naturopath have their own likes and dislikes. Everybody has his own whim and eccentricity to some extent. A Naturopath condemns and hates an Allopath. An Allopath dislikes a Naturopath and Naturopathy. A large-hearted doctor with equal vision and tolerance with practical knowledge of Vedanta can find good in every system of treatment and can appreciate the beauty of variety of Divine expressions, can behold the unity in diversity and utilise every system according to time and need to the best advantage.

Some Christians say that one can attain God-realisation only through Christianity and reading Bible. Some Mohammedans say that one can attain God-head only by reading Koran. Some Hindus say that one can reach the goal only if he knows Sanskrit and read Vyakarana and logic. Even so, a Naturopath says that one can attain health through Naturopathy alone. An Ayurvedic Vaid declares that one con be healthy only if he follows the Ayurvedic system. Bigotry, fanaticism and eecentricity reign supreme in medical system also.

An Anaemic week patient who is sufiering from poverty of blood for several years can recoup his health by taking a course of iron tonic in a very short time, whereas in Naturopathy he will have to wait for a long time to get his needed iron from the articles of diet.

Every system has its own advantages and bright sides. Every system has come out from the one Divine source. Do not fight with one another in proving the superiority of one's own system. Take the good in everything. Be tolerant. Become wise and happy. Lead a healthy life. Attain God-realisation through the instrument of a healthy and strong body.

II

Germs cause disease when one's vitality comes to a low ebb. They are present even in healthy people. Great doctors have made great researches. When their research tallies with others they place before the public their experiences and conclusions only after repeated experiments. There may be some errors here and there but they correct them immediately. Germ is not a false imaginary thing.

No system is perfect. Nature cure is only an auxiliary or help in curing a disease. It is not a complete system to cure any kind of disease. It cannot cure each and every disease. It has its own

limitations. Cases that are declared hopeless by Nature cure come to Allopaths for treatment and vice versa. Cases in intense agony and unbearable pain have to be first allayed on the spot by morphia or cocaine before any curative treatment can be administered.

A long operation requires the aid of chloroform too.

Nature cure does immense good. We can get its help also. Nature cure cannot do much in emergency, in war emergency, in the field, in relieving acute renal colic in strangulated hernia and in bullet wounds. Naturopaths depend upon enema for cleansing and hate purgatives. An enema can clean only a small portion of the lower and large intestines. How to clean the upper portion? An enema cannot penetrate there; This can only be cleansed by a mild laxative. Only frequent repetition of drastic purgative may damage the mucus membrane. A mild laxative is highly beneficial.

You can get help from Naturopathy. Naturopathy is a way of living but at times it develops into a fad, Adjust your diet. Have milk fast. Take an all-fruit diet for some days. Sometimes take milk and fruits. Take to walking, asans, mild breathing exercises, stopping short of fatigue. If you do not find much improvement, take some medicines to get rid of the amoeba etc. Use your discretion.

To undergo Neturopathic treatment by living on fruits is very costly. Further, it is very difficult to undergo this treatment. Mind revolts to fast continuously and to live on fruits. He who has controlled his tongue and is extremely patient can practise nature cure.

He who undergoes Nature cure becomes unfit for Sannyasa. Everywhere he has to carry his bag of fruits. If he takes accidentally a little salt or chillis, his whole system is upset as it has become very sensitive and delicate. He cannot live on Bhiksha which is generally of a mixed character.

Have full fast on Ekadasi. Give up food and water to tally. On Sundays give up salt, sugar, chillis, tamarind. Live on milk, curd, fruit. For a week live on fruits alone, all fruit diet. For a week live on three things alone, dal, rotti and vegetable. For a week live on milk and fruits. For four days fast completely, but drink plenty of water. For a week have restricted diet. For a week take ordinary food. Finally stick to one kind of diet, viz. the restricted diet. At intervals of two or three months have short fasts, all fruit diet, all milk diet for some days. Such a sort of training is all-round training, and discipline of tongue.

Do not become a faddist or a slave to some fad. A faddist is intensely or hoplessly or terribly attached to his own pet weak theories or beliefs. A Yogic student or an Allopath or a Naturopath or an Ayurvedic Vaid or a Kaviraj, a Scientist and a philopopher has his own fads. He will never listen to other people's arguments however cogent, convincing, sound and strong they may be. A faddist develops intolerance and bigotry, which make his mind callous and hard and thus prevent his intellect from vibrating harmoniously to receive oihers' views. No healthy useful ideas of other Schools of thought can ever enter his mind. He takes up one idea from other schools and tries to refute it through clumsy and untenable arguments. Abandon faddism or faddishness. Become very very catholic, liberal and tolerant in your views. Have a large heart. Give room in your heart for every school of thought and derive benefit from it.



# പൊന്നോണപ്പുലരിയിൽ ശതവത്സരജയന്തി

— വിദ്വാൻ, വി. കൃഷ്ണൻനമ്പൂതിരി, തിരുവല്ലാ —

പാലൊളിക്കതിർതൂകിപ്പഞ്ചമം പാടിപ്പാടി–
ച്ചാലവേ പൊന്നോണമേ ജയിക്കൂ! ശതാബ്ദമേ!

സമ്പത്തിൻസമത്വന്തേ ഭാനുമാൻകതിരുകൾ
സമ്പന്നമോദംവീശി ലോകരേയറിയിപ്പൂ!

ശ്രാവണപ്പൊന്നോണമേ, ലോകത്തിൻസൗവർണ്ണമേ,
പാവനതേജസ്സുതൻശോഭനജന്മർക്ഷമേ!

സൗഭാഗ്യസുഷമയാൽ സൗന്ദര്യം തൂകിത്തൂകി–
സ്സൗഭ്രാത്രപ്രഭാതത്തെക്കാട്ടുന്നു നിയതിയും!

വല്ലികൾ വൃക്ഷങ്ങളും പുഞ്ചിരിതൂകീടുന്നു;
മെല്ലവേ ചൊരിയുന്നു സൗഹാർദ്ദത്തുമരന്ദം!

ചോലകൾ മന്ദസ്വരംപൂണ്ടഹോ ഗാനംചെയ്‌വൂ
ചേലെഴമൊഴക്കിനാൽ ഹംസനിസ്വനങ്ങളാൽ

അങ്ങിങ്ങു പ്രകാശിപ്പൂ നദിതൻപുളിനങ്ങൾ;
തുംഗമാംയാഗവേദി മംഗളം പുലർത്തുന്നു!

വണ്ടിണ്ട ജപമാല,പത്രങ്ങൾ പാനപാത്രം
പുഷ്പങ്ങൾ ശുഭ്രഭസ്മം,വൃക്ഷങ്ങൾ യോഗീശ്വരർ!

ശാന്തമാംതപോവനം കേരളം സമാരാധ്യം
സന്തതം ശോഭാവഹം രാപ്പകൽചേതോഹരം!

ത്യാഗമാംതടാകത്തിൽ ക്രീഡിച്ച"ഹംസേന്ദ്രൻ"ത-
"ന്നാഗമസൂക്തം"വെൽവൂ! ലോകത്തിൽദിവാനിശം!

"മാനുഷനൊരേജാതി ദൈവവുമൊന്നുതന്നേ"
സാനന്ദം ശ്രാവിക്കുവിൻ സൽക്കർമ്മവിജ്ഞാനീയം!

ശ്രീകൃഷ്ണൻ കാരുണ്യാബ്ധി ധർമ്മത്തിൻസംസ്ഥാപകൻ
നാകേശസുതനായിട്ടേകിയതത്വാമൃതം!

ദിവ്യമാംവൃന്ദാവനം നാദമാംമധുവാലേ
പാവനമാക്കിത്തീർത്ത സുന്ദരം വേണുഗാനം!

ത്യാഗമാംനഭസ്സിങ്കൽ രാജിതൻ ബുദ്ധരാജൻ
ലോകത്തിൽപ്പരത്തിയ തൂവെള്ളിക്കതിരുകൾ!

ക്രിസ്തുവാംത്യാഗയോഗിതൻനറുംസ്നേഹാമൃതം
നിസ്തുലൻഗുരുദേവൻലോകത്തിൽചൊരിഞ്ഞുതേ!

ആശാനാംകവിശ്രേഷ്ഠൻ സന്തതം പ്രശംസിച്ച
ശാശ്വതസ്നേഹത്തിന്റെ മൂർത്തിയാംദേവൻ വെൽവൂ!

ആർഷമാംസംസ്കാരത്തിൻദിവ്യമാം മണിദീപം
ഹർഷത്തിൻനികേതനം പ്രേമത്തിൻകതിർജാലം!

ധർമ്മത്തിൻസംസ്ഥാപകൻ സ്വാതന്ത്ര്യസംവാഹകൻ
കർമ്മൈകമഹാസിദ്ധൻ ശ്രീഗുരുനാരായണൻ!

പങ്കത്തിൽപതിച്ചോരുസന്മതമാതംഗത്തെ–
ത്തങ്കരംകൊണ്ടുനന്നായ് രക്ഷിച്ച ചക്രായുധൻ!

ധർമ്മവുമധർമ്മവും പ്രത്യേകം തെളിച്ചോരു
കർമ്മസിദ്ധനാദേവൻ സദ്ഗുരു ജയിക്കുന്നു!





# ഗുരുസ്മരണ

— അപ്പൻ —

ഒരൊറ്റക്കതിർക്കൂമ്പുമറ്റന്തരീക്ഷം
കരിങ്കൂരിരുട്ടാർന്നുനിൽക്കുമ്പോളല്ലോ
സ്ഫുരൽ സൗമ്യഭാസ്സായ് ഭവാൻ വന്നുദിച്ചൂ
വരിഷ്ഠാപദാനങ്ങളേലും മഹാത്മൻ! 1

ധനത്തിൽ ഭ്രമംവിട്ടു, ഭോഗംവെടിഞ്ഞും
വനം പൂകിനാനങ്ങധൃഷ്യാത്മവീര്യൻ
അനർഘം തപസ്സാർന്നു യോഗീന്ദ്രനായി-
ജ്ജനക്ഷേമമിച്ഛിച്ചു ലോകത്തിറങ്ങി. 2

പ്രശാന്തേന്ദുരശ്മിക്കുനേരങ്ങുതൂകും
പ്രസന്നാർദ്രമാം നവ്യസന്ദേശസാരം
പ്രചണ്ഡാംശുപോൽ ത്വത്തപശ്ശക്തിയാലി-
പ്രപഞ്ചത്തിനുത്തുംഗചൈതന്യമേകി. 3

കിടങ്ങാമനാചാരമാളും മതത്തിൻ-
നെടുങ്കോട്ടപോലും കുലുങ്ങുംവിധത്തിൽ
ഒടുങ്ങാത്തൊരങ്ങേപ്രഭാവാതിരേകം
കൊടുങ്കാറ്റുപോലന്നു വീശിത്തുടങ്ങി. 4

മദംപൊട്ടിയോടുന്ന ജാതിദ്വിപത്തോ-
ടെതിർത്തായതിൻമസ്തകം തച്ചുടയ്ക്കാൻ
അദമ്യോഗ്രനാകും മഹാസിംഹമായീ-
സ്വതന്ത്രം ഭവദ്വ്യക്തിമാഹാത്മ്യമന്നാൾ. 5

അഹോ! കാലിവർഗ്ഗത്തിനൊപ്പം കിടന്നോ-
രനേകായിരംകോടിമർത്ത്യർക്കശേഷം
മനുഷ്യാവകാശങ്ങൾ നേടിക്കൊടുത്തു
മഹർഷേ! ഭവാൻ ഘോരധർമ്മാഹവത്താൽ. 6

ഉദീർണ്ണാഭനാം പ്രൗഢസിദ്ധൻ ഭവാനി-
ങ്ങുദിക്കുംവരേയ്ക്കീക്ഷമാമണ്ഡലത്തിൽ
ഉരയ്ക്കാൻ കഴിഞ്ഞീലൊരാചാര്യനും ഹാ!
ശരിക്കീശ്വരൈക്യം മതൈക്യാദിതാനും. 7

ഭവന്നാമമന്ത്രം ശ്രവിക്കുമ്പൊഴേയ്ക്കും
ഭടൻ, വൈദികൻ, ബാലകൻ, വൃദ്ധനെല്ലാം
ഭയം കൈവെടിഞ്ഞേകശക്തിപ്പരപ്പിൻ-
തരംഗോൽക്കരംപോലെ ഭാസിച്ചിടുന്നു. 8

സുധീന്ദ്രൻ ഭവാൻ സ്നേഹസംസിക്തമാക്കി-
സ്സുവർണ്ണാഭയോടന്നു കത്തിച്ച പന്തം—
സുധർമ്മാത്മകം—ശിഷ്യവൃന്ദം വഹിപ്പൂ
സുഖം പൂർണ്ണമായ് മർത്ത്യലോകത്തിനേകാൻ. 9

നറുംമഞ്ഞവസ്ത്രം ധരിച്ചെങ്ങുമെങ്ങും
നരർക്കുത്തമാദർശമാർഗ്ഗങ്ങൾ കാട്ടാൻ
നടക്കും ഗുരോ! ത്വന്മഹസ്സെന്നുമേകും
നവൗജസ്സെഴും ധർമ്മദൂതാഗ്രഗന്മാർ. 10

ജനിച്ചൂ ഭവാൻ പുല്ലുമാടത്തിലെന്നാൽ
ജയം നേടി ഹാ! വീരഭൂപാലരെക്കാൾ;
ജ്വലൽക്കാന്തി വീശി പ്രഭോ, ത്വന്മഹത്ത്വം
ജഗച്ഛക്തിയായ്പ്പൊങ്ങിനില്ക്കുന്നു നൂനം. 11

സമസ്തപ്രഭേദങ്ങളും തീർന്നുപാരിൽ
സഗർഭ്യത്വമാർന്നേവരും പ്രോല്ലസിക്കാൻ
സമഗ്രം സുഭവ്യം കനിഞ്ഞേകിടേണേ
സമത്വോദയത്തിൻപിതാവാം മഹർഷേ! 12

# ഒരു ജാതി

— ഗോപാൽവ്രത്, മണ്ണാക്കാട് —

1

(കാകളി)

ഒന്നാണു ജാതി; മതവുമതേവിധ-
മൊന്നാണു; ദൈവവുമൊന്നെന്നറിയുവിൻ!

മന്നിൽ നാമൊക്കെയും സോദരീസോദര-
രിന്നിമേൽ; പ്രേമമാണീശ്വരാരാധനം!

ഏതാകിലും മതം, മാനുഷനാവണം
പൂതാശയൻ പുണ്യകൎമ്മപരായണൻ!

ഏതാകിലും ജാതി, സൽക്കൎമ്മനിഷ്ഠയും
ഭൂതാനുകമ്പയും നമ്മെയുയൎത്തണം!

ദൈവമേതാകിലും, പ്രേമിയായ് നിഷ്കാമ-
സേവനസദ്വ്രതനാവണം മാനവൻ!

ജന്മനാ സൎവ്വരും ശൂദ്രരാ;ണുൽക്കൃഷ്ട-
കൎമ്മം മനുജനെസ്സദ്"ദ്വിജ'നാക്കിടും!

നമ്മളിസ്സത്യം മറന്നു, പിറവിമേൽ
മേന്മ നടിക്കുന്നു വന്മദാന്ധരായ്!

കൎമ്മത്തിൽനിന്നാണു ജാതിതന്നുത്ഭവം;
നന്മവിതയ്ക്കുകിൽ കൎമ്മം സുകാമ്യമാം!

പാദവിമൎദ്ദിതസോദരോദ്ധാരണം—
പൂതസംസേവനം—ചെയ്യുവോൻ ശൂദ്രനാം!

സ്വസ്വേദസിക്തമാം സൽക്കൎമ്മവല്ലിയിൽ
സുസ്വാദുവാം ഫലം ചേൎപ്പവൻവൈശ്യനാം!

ആൎത്തരെ ത്രാണനംചെയ്യുവാൻ തന്നന്ത്യ-
രക്തകണികയും ചിന്നുവോൻ ക്ഷത്രിയൻ!

ജ്ഞാനവിജ്ഞാനകിരണവിതരണ-
ധ്യാനമനനപരായണൻ ബ്രാഹ്മണൻ!

മൎത്ത്യൻ മറന്നുപോയ്ക്കൎമ്മമഹിമകൾ;
ജാത്യഭിമാനാന്ധനിന്നവൻ മൎദ്ദകൻ!

ഉന്നതജാതിയിൽ വന്നുപിറക്കിലു-
മിന്നവനിച്ഛപോൽ കൎമ്മം തുടൎന്നിടാം!

പഞ്ചയജ്ഞങ്ങളും വേദകൎമ്മങ്ങളും
* "ലഞ്ചു"പുരകളിൽ വീൎപ്പുമുട്ടുമ്പൊഴും

ബ്രാഹ്മണ്യമാഹന്ത! ജീവിപ്പതുണ്ടുപോൽ
ബ്രഹ്മ'സൂത്ര'ത്തിന്റെ സാമൎത്ഥ്യമൊന്നിനാൽ!

വൎണ്ണാശ്രമധൎമ്മപാലനം ലുപ്തമായ്;
വൎണ്ണാഭിമാനവിദ്വേഷങ്ങൾ മാത്രമായ്!

നാലാശ്രമങ്ങളും പാലനലാളന-
മേലാതെയിന്നു പുരാണകഥകളായ്!

ഇല്ലാതെയായ് ബ്രഹ്മചാരികൾ, ഹാ! തീരെ-
യില്ല വാനപ്രസ്ഥ;രില്ല സംന്യാസികൾ!

ധൎമ്മവിലോപം ഭവിച്ച ഗൃഹസ്ഥരാ-
ണിമ്മന്നിലെങ്ങു,മവൎക്കില്ല മാററവും!

ഭോഗവസന്തരസാസ്വാദനോത്സുകർ,
ത്യാഗമഹാഗ്രീഷ്മതാപവിരോധികൾ,

ഹാ! ഹാ! ഗൃഹസ്ഥരൊരുപോലെയിന്ദ്രിയ-
ദാഹശമനപരിശ്രമതല്പരർ!

നഷ്ടമായ് മുററും ചതുരാശ്രമങ്ങളും
നിഷ്ഠയും; വൎണ്ണാശ്രമങ്ങളും ഭ്രഷ്ടമായ്!

കഷ്ടം! "സനാതനധൎമ്മ"മറയിട്ടു
പോററുന്നു പിന്നെയും 'ജാതി'യെ സ്വാൎത്ഥികൾ!

2

നൂനം സനാതനഹൈന്ദവധൎമ്മമീ
ഹീനമാം 'ജാതി'യെ സൃഷ്ടിച്ചതില്ലതാൻ!

ഹൈന്ദവധൎമ്മമാം മന്ദാകിനിയുടെ
സുന്ദരസാത്വികസ്വച്ഛോത്ഭവസ്ഥലം—

ഗൗരഹിമാലയം—വേദങ്ങളാ;ണതിൻ-
ചാരുസാനുക്കളുപനിഷത്സഞ്ചയം!

കാടുകളത്രേ പുരാണങ്ങൾ; കാളിന്ദി
കൂടും പ്രയാഗയോ ഗീതാ, രസാത്മികാ!

ഋഗ്വേദമാദികൾ നോക്കിയാലും കുലാ-
നുക്രമജാതി പരിചിതമായ്വരാ!

* Lunch-home=ഹോട്ടൽ; ബ്രാഹ്മണർ ഭോജനാലയം നടത്തുന്നുണ്ടല്ലോ.

സദ്ബ്രഹ്മവിദ്യാരഹസ്യം ഗ്രഹിപ്പിച്ചി-
തബ്രാഹ്മണനായ *ദാസനെഗ്ഗൗതമൻ!

ക്ഷത്രിയപാദം സമാശ്രയിച്ചുൽക്കൃഷ്ട-
തത്വം ഗ്രഹിച്ചുപോൽ ബ്രാഹ്മണവംശജൻ!

ജാത്യഭിമാനമുപനിഷത്ക്കാലത്തു-
മത്ര മദാന്ധതചേർത്തില്ല മർത്ത്യനിൽ!

"കർമ്മഗുണംകൊണ്ടു ശൂദ്രനും വിപ്രനാം;
കർമ്മദോഷംകൊണ്ടു ശൂദ്രനാം വിപ്രനും!"

ജന്മാസ്പദജാതിഭേദം † 'മനുസ്മൃതി'-
യിമ്മൊഴികൊണ്ടു നിഷേധിച്ചതില്ലയോ?

‡ "കർമ്മഗുണംകൊണ്ടൊഴികെ, നിജവംശ-
മേന്മയാൽ ബ്രാഹ്മണനാകയില്ലാരുമേ!

ജാതിക്കടിസ്ഥാനമായതു കർമ്മമെ-
ന്നോതുന്നു ഭാഗവതത്തിലുമിങ്ങനെ!

കർമ്മണാ, താഴ്ന്നകുലത്തിൽപ്പിറന്നവർ
ബ്രഹ്മണന്മാരായ്പ്പുരാണകാലത്തിലും!

പൗരാണികകാലസ്രഷ്ടികൾ വ്യാസനും
ശ്രീരാമചന്ദ്രഗുരുവാം വസിഷ്ഠനും!

ക്ഷത്രിയവീരവിശ്വാമിത്രനും കർമ്മ-
ശുദ്ധിയാൽ ബ്രാഹ്മണസൽപദം പൂകിനാൻ!

അന്നു വംശാനുക്രമജാതിഭേദമി-
ല്ലന്നതസൽപ്പദമാർന്നിടാം കർമ്മണാ!

കർമ്മം—തൊഴി—ലാണു മാനദണ്ഡം ജാതി-
മേന്മയളന്നന്നു തിട്ടപ്പെടുത്തുവാൻ!

ജന്മാവലംബിതജാതിവിഭാഗമാ-
മിമ്മഹാശാപം ഭവിച്ചു ശനൈഃ ശനൈഃ

പിന്നീ'ടയിത്ത'വും 'കണ്ടുകൂടായ്മ'യും
ദുർന്നീരുപോലേ ദൂഷിപ്പിച്ചു ജാതിയെ!

* അസ്പൃശ്യതയുടെ പര്യായശബ്ദമാ-
യല്പം കഴിയവേ 'ജാതി'യും 'വർണ്ണ'വും!

'ജാതിഭേദം'തന്നെ 'ഹിന്ദുമത'മെന്ന
ബോധം ജനതയിൽ താനേ വളർന്നുപോയ്!

ഹിന്ദുസമുദായമാകവേ ജീർണ്ണിച്ചു
നിന്ദ്യമാം തീണ്ടലും ജാതിയുംകാരണം!

കെട്ടിപ്പിടിക്കാതെ, കൂടെപ്പിറവിയെ-
യാട്ടിയോടിച്ചു; ചവിട്ടിമെതിച്ചു നാം!

പ്രേമമാദിമസദ്ഗുണം കൈവിട്ടു
ഭീമനരപിശാചുക്കളായ് മാറി നാം!

രാമൻ ശബരിയെപ്പൂജിച്ച ഭൂമിയിൽ
രാമൻ + 'രഹീമാ'യി 'രക്ഷ'നേടാനഹോ!

പാരതന്ത്ര്യംമാത്രമല്ലംഗവിച്ഛേദ-
ദാരുണപീഡയുമാർന്നു ഹാ! × ഭാരതം!

3

വിപ്രേതരകവി തീർത്തു ശാകുന്തളം!
തൽപ്പരം ഹാ! കാളിദാസൻ പിറന്നുവോ?

ആണ്ടുകളേറെയാ,യിന്ത്യയിൽ വർജ്ജീയ-
ശണ്ഠയാൽ വ്യാസൻ വളർന്നില്ല നൂതനൻ!

എത്രയോ 1 'ടെയ്ല'രും 2 'ടർണരും'ജാതിതൻ
കുത്തുമൂലം തലപൊക്കാതെ വീണുപോയ്!

3 ഷേക്സ്പിയർ, 4 ബ്രിൻസിലേ,
(5 സിംസൺ, 6 ഗിഫോർഡ്ഡി,വ-
രുല്പന്നരായില്ല ജാതിയാലിന്ത്യയിൽ!

വാല്മീകിയും കാളിദാസനും വ്യാസനും
കുഡ്മളപ്രായത്തിലെത്ര നശിച്ചുപോയ്

ജാതികീടത്തിന്റെ ബാധയാൽ ഭാരത-
മേദിനിയായിടും നന്ദനവാടിയിൽ!

ഹിന്ദുസമുദായ സൂനസ്ഥകീടമീ-
നിന്ദ്യമാം ജാതിവിഭാഗം വിനാശകം!

ജാതിയാം'മർബ്ബുദം'കാരണം ഭാരത-
മാതാവു * ശസ്ത്രക്രിയയ്ക്കഹോ! പാത്രമായ്!

ആരോ വിതച്ചതാമാരോഗബീജങ്ങ-
ളാരോഗ്യസിദ്ധിക്കു തീരെ നശിക്കണം!

---

* ഛാന്ദോഗ്യ ഉപനിഷത്തിൽ, ദാസീപുത്രനായ സത്യകാമജാബാലന് ഹരിദ്രുമത ഗൗതമമുനി ബ്രഹ്മവിദ്യാദികൾ ഉപദേശിച്ചു എന്നു കാണുന്നു.

† അദ്ധ്യായം 10; ശ്ലോകം 65.

‡ വൈശമ്പായനൻ യുധിഷ്ഠിരനോടു പറയുന്നതു്.

* 'അയിത്തം'.

+ അവർണ്ണർ സവർണ്ണമർദ്ദനത്തിൽനിന്നു് രക്ഷ നേടുവാൻ ഇസ്ലാംമതം മുതലായവ സ്വീകരിക്കുന്നുണ്ടു്.

× ഭാരതം വിഭക്തമായല്ലോ—പാക്കിസ്ഥാൻ സൃഷ്ടി—!

1. ഒരു പാശ്ചാത്യമഹാകവി. 2. സുപ്രസിദ്ധ ചിത്രകാരൻ. ഇവർ രണ്ടുപേരും ജന്മനാ ക്ഷുരകന്മാരായിരുന്നു. 3. ആംഗല മഹാകവി. 4. വിദഗ്ദ്ധനായ ഇഞ്ചിനീയർ. 5. വിഖ്യാത ഗണിതവിദ്വാൻ. 6. പ്രസിദ്ധ പത്രാധിപർ. ഈ മഹാന്മാരെല്ലാം താഴ്ന്നജാതിയിൽ പിറന്നു് സ്വപ്രയത്നത്താൽ ഔന്നത്യം പ്രാപിച്ചവരാണു്.

* ഇന്ത്യാവിഭജനം സ്മർത്തവ്യം.

ഭാരതം പൂർവ്വസമുജ്ജ്വലോച്ചസ്ഥാന-
മാരോഹണംചെയ്തു ശാന്തിപരത്തുവാൻ

തീരെ നിലയ്ക്കണം ജാതിമതങ്ങൾതൻ-
പേരിൽ നടന്നിടും പോരും വിരോധവും!

ജന്മത്തിനല്ല, വരേണ്യമാം നിഷ്കാമ-
കർമ്മത്തിനത്രേ മഹത്വവും മൂല്യവും!

ജന്മഭൂസേവനസൽക്കർമ്മനിഷ്ഠയിൽ
നമ്മളെല്ലാ"മൊരുജാതി"യായ്ത്തീരണം!

"ലോകാസ്സമസ്താസ്സുഖിനോ ഭവന്തു"വാ-
'ലേകലോക'ത്തെ വളർത്തുവാ,നാദ്യമായ്

നാമേകജാതിയായ്ത്തീരണം; കൃത്രിമ-
സീമകളെല്ലാം തകർത്തുനിരത്തണം!

പാവനസേവനസദ്വ്രതധാരണ-
മാവണമീ'യൊരുജാതി'തൻഭൂഷണം!

4

ബുദ്ധനും, സ്വാമിരാമാനന്ദനും, മഹാ-
ഭക്തകബീറും, ഗുരുവരനാനകും,

മോഹനറായിയും, ശ്രീദയാനന്ദനും,
* മോഹനദാസനും, + സ്വാമിനരേന്ദ്രനും,

വീതരാഗവരനാരായണഗുരു-
പാദങ്ങളും, 'സ്നേഹ'സന്ദേശധാരയാൽ

സന്ദീപ്തമാക്കിയ 'സൗഭ്രാത്ര'ദീപിക-
യേന്തിപ്പരത്തുവിൻ സൽശാന്തികന്ദളം!

മിശ്രവിവാഹങ്ങൾ, നൽപ്പന്തിഭോജന,-
മിസ്സാപമുക്തികൾ രണ്ടും പരക്കണം!

സ്നേഹമസൃണമനസ്സിലുദിക്കണം
മോഹമകന്നു സ്വയം സമഭാവന!

ബാഹ്യനിയമങ്ങളല്ല, സൽസൗഹാർദ്ദ-
ബാഹുല്യമാവണമാലംബനം സദാ!

നാ'മൊരുജാതി'യായ്ത്തീരണമിന്ത്യയിൽ
പ്രേമവും ശാന്തിയും പൈമ്പാൽ-
പൊഴിക്കുവാൻ!

ആഫ്രിക്കയിൽനിന്നു 'വർണ്ണവിദ്വേഷ'ത്തെ-
യപ്പോളൊഴിക്കുവാൻ നാമർഹരായ്വരും!

താനുയർന്നിടണമെങ്കിലുയർത്തണം
താണുകിടക്കും സഹജശതങ്ങളെ!

ക്ഷേമം വിളയണമെന്നു കൊതിക്കുകിൽ
പ്രേമാമൃതസുഖവർഷം പൊഴിക്കണം!

മാറണം 'മാരണ'മാം ജാതി; കാലമാ-
മാറ്റണകെട്ടിത്തടുക്കുകിൽ നില്ക്കുമോ?

മാറണം വർണ്ണവിദ്വേഷവും തീണ്ടലും
മാറണമെന്നാകിൽ മാതൃഭൂവിൻക്ഷതം!

മാറണമെന്നു പറയാതെ പുൽകുവിൻ
മാറണച്ചമ്പോടണയും സഹജരെ !!!

* മഹാത്മാഗാന്ധി. + സ്വാമിവിവേകാനന്ദൻ.



# ആചാര്യൻ ജയിക്കുന്നു

— പരയങ്ങാട്ട് കുഞ്ഞിരാമൻ —

കേരളം രണ്ടാരാദ്ധ്യ-
പുരുഷന്മാരെക്കാട്ടി-
ക്കോൾമയിർക്കൊള്ളിക്കുന്നു
വിശാരംഗത്തെപ്പാടേ;

വിസ്തൃതവിഹായസ്സാം
വിമാനംതന്നിൽനിന്നും
നിസ്തുലം സ്തുതിഗീതം
പൊഴിപ്പൂ നക്ഷത്രങ്ങൾ;

പാരിജാതത്തിൽനിന്നു
ദേവകൾ പറിക്കുന്ന
പൂവുകൾ പതിപ്പതു
കേരളക്ഷേത്രംതന്നിൽ;

പാവനാദർശംപാടും
ഭാവനാവിശാലന്മാർ
സാദരമിവരുടെ
കീർത്തനം ഗാനംചെയ്‌വൂ;

ഭൂതലമതിലെങ്ങും
പരന്നുകാണാറായി-
പ്പൂതമാമൊരാദർശ-
ദീപത്തിൻപ്രഭാപൂരം;

"മർത്ത്യന്മാരാത്മജ്ഞന്മാ-
രാകണം;മതൊന്നാണു
കർത്തവ്യ;മല്ലെന്നാകിൽ
ജന്മമെന്തകൃതാർത്ഥം"

മിന്നുമാഖദ്യോതത്തിൽ-
ക്കളിക്കും കാന്തികളുള്ളിൽ
നിന്നുമാസ്സത്യാദർശ-
മൊന്നത്രേ മുഴങ്ങുന്നു;

വാരിധിതന്നിൽനിന്നു
പൊങ്ങുമാരവംതന്നിൽ-
പ്പൂരിതമതിൻനവ്യ-
മോഹനസന്ദേശങ്ങൾ

ശാന്തമായുയർന്നുകൊ-
ണ്ടോടുമാത്തരംഗങ്ങൾ
കാന്തമാമതിനുടെ-
യുദ്ഗാതാക്കന്മാർതന്നേ.

സഹ്യനെപ്പുല്കിക്കൊണ്ടു
പാഞ്ഞെത്തും മണിക്കാററിൻ-
ഹൃത്തതിലതിൻഗന്ധ-
മല്ലാതെ മറെറന്തൊന്നാം?

ചന്ദനത്തളിരുക-
ളിളകിക്കളിക്കുന്ന-
തെന്തിനാ?-യതിനുടെ
മഹത്വം വാഴ്ത്താനല്ലീ?

വെണ്കൊററക്കുടചൂടി
നില്ക്കുമാച്ചാമ്പേയത്തിൻ-
കൊമ്പുകളതിൻസാര-
മുമ്പരോട്ടുദ്ഘോഷിപ്പൂ;

പാടത്തുവിത്തിട്ടീടും
കർഷകരത്യാനന്ദം
പാടുന്നപാട്ടിൽപ്പോലും
സംവ്യാപ്തമീയാദർശം

ആയിരംകൊല്ലങ്ങൾക്കു-
മപ്പുറത്തുയർന്നൊരു
താരകം സർവ്വാരാദ്ധ്യ-
മുർവ്വിതൻഭാഗ്യംപോലെ

അക്ഷയപ്രഭാവത്തി-
ന്നാഗാരം ഗുരുദേവ-
നിക്ഷിതിക്കുപരനാം
മാർത്താണ്ഡൻ പ്രചണ്ഡാഭൻ

മായികപ്രപഞ്ചത്തിൽ
മായാതെ മിന്നിടുന്ന
വാരൊളിവിജ്ഞാനത്തിൻ-
മാധുര്യം മറക്കാമോ?

ആ ജഗദ്ഗുരുവരൻ
ശങ്കരാചാര്യൻതാനാ-
മീജഗദ്ഗുരുവാകും
ബ്രഹ്മശ്രീനാരായണൻ;

മുന്നമാശാസ്ത്രത്തിന്റെ
പാദത്തിൽനിമജ്ജിച്ചോ-
നിന്നിതാമൗനത്തിന്റെ
ശാന്തസാഗരമായി;

മുന്നമാപ്പരമത-
ഖണ്ഡനംചെയ്തോൻതന്നെ-
യിന്നിതാ മതംസർവ്വ-
മേകമെന്നുദ്ഘോഷിപ്പൂ;

മുന്നമാവിപ്രന്മാർക്കു-
മദ്ധ്യത്തിൽജനിച്ചോൻതാ-
നിന്നിതാതാഴ്ത്തപ്പെട്ട
വർഗ്ഗത്തിൽ വിരാജിപ്പൂ;

ആശ്ചര്യം! വിശ്വത്തിന്റെ
നിയമംനിരീക്ഷിക്കി-
ലാശ്ചര്യതരംഗങ്ങ-
ളുയരാം വേധാവിന്നും,

പശ്ചിമാബ്ധിയിലാണ്ട
സൂര്യൻതാൻ പൂർവ്വാദ്രിയിൽ
നിശ്ചയമുയർന്നു
നിർവ്വിവാദമിക്കാര്യം;

നീരദനിരകളാ-
സ്സൂര്യനെമറച്ചാലും
നീലവിണ്ടലമതിൽ
മായുകില്ലതിൻദീപ്തി;

ചക്രവാളത്തിന്നങ്ങേ-
പ്പുറത്തുംവ്യാപിച്ചീടു-
മിപ്രഭാപടലത്തിൻ-
മോഹനാംശുക്കൾപാരം.

വായുമണ്ഡലംതന്നിൽ-
ച്ചാഞ്ചാട്ടംപരമാണു-
ബാലകരതിൽനീന്തി-
ക്കളിക്കാം നിരാതങ്കം;

കൊച്ചുപുൽക്കൊടിപോലും
തൻതലയുയർത്തുന്നൊ-
രുത്സവരംഗംതീർത്താ-
രാചാര്യൻ ജയിക്കുന്നു.

ജാതിഭേദത്താൽ മത-
ദ്വേഷത്താൽ ഭിന്നിപ്പാൻറ
സോദരസ്നേഹംവിട്ടു
പോരാട്ടംനാടേതിന്നും

വർണ്ണഭേദത്താലുച്ച-
നീചഭേദത്താൽ തമ്മി-
ലെണ്ണമററഴിമതി
നടത്തുംനാടേതിന്നും

ആചാര്യൻ, വിശ്വത്തിങ്ക-
ലാരാദ്ധ്യൻ, സമത്വത്തി-
ന്നാചാര്യൻ, തുല്യസ്നേഹൻ
യോഗീശൻ ജയിക്കുന്നു.



# എൻെറ ഗുരുദേവൻ

— ലേഡിവിദ്വാൻ, മുതുകുളം വി. പാർവ്വതിഅമ്മ —

ഏറെ നൂററാണ്ടിനുള്ളിലൊരിക്കലീലോകമാം
ചാരുമാമരാഗ്രത്തിൽ വിടരും പൊൽത്താരായി

കേരളാരാമത്തിൽ വന്നുദയംചെയ്തെങ്ങുമേ
സൗരഭധാരപെയ്ത യോഗിയെൻഗുരുദേവൻ.

ദിവ്യദിവ്യമാമാത്മജ്ഞാനത്തിൻപ്രകാശത്താൽ—
തീവ്രമാം തപസ്സിൻെറ സിദ്ധിയാൽ—പ്രബോധ-
[ത്താൽ—

നിർവ്വാണലാഭംചേർക്കുമീശ്വരസാക്ഷാത്കാര-
നിർവൃതിയാസ്വദിച്ച യമിയെൻഗുരുദേവൻ.

യോഗസാമ്രാജ്യച്ചെങ്കോൽ നിശ്ശങ്കം ത്യാഗത്തിൻെറ
ശ്രീകരമണിവേദിതന്നിലർപ്പണംചെയ്തു,

ഹാ! കനിഞ്ഞവശലക്ഷങ്ങളെയുദ്ധരിക്കാൻ
സാകൂതം പ്രയത്നിച്ച മാമുനിയെന്നാചാര്യൻ.

ജാതിതൻപെരുങ്കോട്ട തച്ചുടച്ചൊടുക്കുവാൻ—
സ്ഫീതമാമയിത്തത്തിൻധ്വംസനം നടത്തുവാൻ—

ഭീതിങ്ങും മാമൂൽക്കൊടുംകാടാകെത്തകർക്കുവാൻ—
മാദകമദ്യത്തിൻെറ താണ്ഡവം നിർത്തീടുവാൻ—

ഘോരാട്ടഹാസം പാരം മുഴക്കിത്തിമിർത്തൊരാ-
ക്രൂരമാം മതഭ്രാന്തിൻമസ്തകം പിളർക്കുവാൻ—

ആരണർക്കൊപ്പം ക്ഷേത്രപ്രതിഷ്ഠയനുഷ്ഠിക്കാൻ—
ധീരധീരം യത്നിച്ച സിദ്ധനെൻഗുരുദേവൻ.

'ഏകമാം ജാതി,യേകമത,മാവിധം ദൈവ-
മേക'മിപ്രപഞ്ചത്തിൽ മാനവർക്കഖിലർക്കും

ലോകൈകവന്ദ്യമാമിസ്സന്ദേശമരുളിയ
യോഗസമ്രാട്ടാം ജഗദ്ഗുരുവെൻഗുരുദേവൻ.

പൂവിലും പുഴുവിലും പാവമാമജത്തിലും
വൈവശ്യമെഴും വെറും മോഷ്ടാവാം ഭ്രാതാവിലും

ജീവകാരുണ്യാമൃതമനർഘം വർഷിച്ചൊരു
നിർവ്വാണപ്രദൻ 'ബുദ്ധഭഗവാ'നെന്നാചാര്യൻ.

മൂകരെ—ബ്ബധിരരെ—യന്ധരെ—ബ്ഭ്രാന്തന്മാരെ—
ലോകരൊക്കെയുംതള്ളും കുഷ്ഠരോഗികളെയും

പാകംപോൽ കൃപയൂറുമേകമാം കടാക്ഷത്താൽ
ശോകമാററിയ 'യേശുദേവ'നെൻഗുരുദേവൻ.

മാനവജനതയെയന്യോന്യം ഭിന്നിപ്പിച്ചു
ഹീനഹിംസ്രജന്തുക്കളാക്കും സമതാരാഹിത്യത്തെ

ഊനമററുച്ചാടനംചെയ്തു സൗഭ്രാത്രംചേർക്കാൻ
മൗനമായ്പ്രസംഗിച്ച 'നബി' യെൻഗുരുദേവൻ.

ജ്ഞാനസങ്കേതങ്ങളാം 'ശാരദാനിലയ'ങ്ങ-
ളാനന്ദം സംന്യാസിമാർക്കരുളും മഠങ്ങളും

നാനാദേശത്തും സ്ഥാപിച്ചദ്വൈതം പരത്തിയ
മാനനീയനാം 'ശങ്കരാചാര്യ'രെന്നാചാര്യൻ.

പാവനമാകും ശുദ്ധനൈഷ്ഠികബ്രഹ്മചര്യാ-
തിവ്രസിദ്ധിയാൽ സ്വയം പ്രകൃതിതൻശക്തിയെ

ജീവാവസാനംവരെപ്പാവതുള്ളിച്ച യമി-
സാർവ്വഭൗമനാം സാക്ഷാത് ശ്രീ'ശുക'നെന്നാചാര്യൻ.

ചേതോമോഹനമാകും വിശ്വസൗകുമാര്യത്തിൻ-
ശ്രീതിങ്ങും മഹനീയനടനരംഗങ്ങളായ്

ഖ്യാതിപൊങ്ങീടുമരുവിപ്പുറം, ശിവഗിരി,-
യാതുംഗമോദമേകുമാലുവാ, യിവിടെല്ലാം

ഏറെനാൾ ചുററിച്ചരിച്ചിപ്രപഞ്ചോദ്യാനത്തിൻ-
ചാരുത നിരീക്ഷിച്ചു മാനസം കളിപ്പിച്ച

ആ രമ്യ 'നവകാവ്യമഞ്ജരീ'നികരങ്ങൾ
പാരിനർപ്പണംചെയ്ത 'കവി'യെൻഗുരുദേവൻ.

ത്യാഗികൾക്കഗ്രേസരൻ ഗാന്ധിജി, മഹാകവി-
കോകിലം ടാഗൂറെന്നല്ലത്യന്തവിഖ്യാതരായ്

ലോകസമ്മതന്മാരാമെത്രയോ പുണ്യാത്മാക്ക-
ളാഗമിച്ചാരാധിച്ച പൂജിതനെന്നാചാര്യൻ.

ഭാരതാന്തരീക്ഷത്തിലുജ്ജ്വലപ്രബോധനം
ധാരയായിളക്കിയ വിപ്ലവഭേരീവീചി

പാരാതെയുണർവ്വാംഗ്ലഭൂവിലുമുദിപ്പിക്കാ-
നാരഹോരാത്രം യത്നിച്ചദ്ദിവ്യനെന്നാചാര്യൻ.

യാതൊരുമഹാത്മാവിൻതിരുവായ്മൊഴികൾക്കു
മീതെയായിനി മറെറാരാചാര്യപ്രവരനും

ഓതുവാൻ പുതുതായിട്ടൊന്നുമില്ലാത്തവണ്ണ-
മേതുതത്വവുംചൊന്ന സർവ്വജ്ഞനെന്നാചാര്യൻ.

നിർവ്വികാരധ്യാനത്താൽ നിത്യമുക്തനായ് നിജ-
സർവ്വാസനകളുമടർന്നു താനേവീണു

നിർവ്വാണാമൃതസിന്ധുവീചിയിൽ വിലയിച്ച
സർവ്വവന്ദ്യനാം സാക്ഷാത് സംന്യാസിയെന്നാചാര്യൻ.

വിശ്വവിശ്രുതി ശതകോടിദീപജ്വാലയാ-
ലശ്രാന്തം തെളിച്ചൊരാ 'സ്വർണ്ണജൂബിലി'തീർത്ത,

പേശലപ്രശസ്തിതൻപന്തലിലാഘോഷിക്ക-
മാ ശതവർഷോത്സവനാഥനെൻഗുരുദേവൻ.

ബ്രഹ്മവിദ്യാമന്ദിരടാജ്മഹാൾ മണിസൗധ-
മൃണ്മയിലുയർത്തുന്ന മഹിതോത്സവമേ! മേൽ

ഇമ്മന്നിലേകലോകധർമ്മത്തിൻധ്വജംനാട്ടി
നിർമ്മായം ചൊരിഞ്ഞാലും ശാന്തിതൻനിലാവെങ്ങും.

ശതവാർഷികോത്സവമഹിതയജ്ഞത്തിന്റെ
വിദിതാദ്ധ്യക്ഷനായിപ്പുകഴും ഗുരുദേവ!

ക്ഷിതിതൻചക്രവാളമാകവേ തവ തേജ-
'സ്സുദയപ്രഭ'വീശിയാകല്പം വിരിയട്ടേ!!

നമസ്തേ ചെമ്പഴന്തിദേശമേ! ഗുരുവിന്റെ-
യമർത്ത്യജന്മത്തിനാൽ ഖ്യാതമാം ഭൂഭാഗമേ!

നമസ്തേ! വയൽവാരഃഗേഹമേ! ഗുരുവിന്റെ
തിമിർത്ത പുണ്യഭാരംതാങ്ങിയ കുടീരമേ!

നമസ്തേ വിശ്വോത്തരസർവ്വത്ത്രമണീയ-
സുമവാടികയാകുമരുവിപ്പുറംനാടേ!

അമലനെന്നാചാര്യനദ്ധ്യാത്മപ്രഭചേർത്തോ-
രമരവടവൃക്ഷമൂലമേ! നമസ്കാരം.

നമസ്തേ ശിവഗിരിമഞ്ജുളമലർക്കാവേ!
സമസ്തസംപൂജ്യമാം ശാരദാനിലയമേ!

നമസ്തേ ഗുരുവിന്റെയാരാദ്ധ്യസമാധിയാൽ
ക്ഷമചൂടിട്ടുമാര്യശാന്തിതൻനികേതമേ!

നമസ്തേ ലോകോത്തരസന്ദേശസന്ദായക!
നമസ്തേ ഭാരതീയപരമഹംസോത്തമ!

നമസ്തേ ഭുവനത്തിൻനിസ്തുലപ്രബോധക!
നമസ്തേ ശ്രീനാരായണാചാര്യ! നമോസ്തു തേ.





# വിദ്യാമന്ദിരമാക്കി മാററിയ ദേവാലയം

— നാലാങ്കൽ —

1. പുണ്യമാം വെയിലേററധനിതൻസമ്പാദ്യമാം
മഞ്ഞണിക്കുന്നിൽനിന്നുമുത്ഭവിച്ചൊരു നദി;

നാടിനാഭരണമാം ക്ഷേത്രമായ്‌രൂപംപൂണ്ടു
നന്മയാംചെടിയിലെ മഞ്ജുളകുസുമംപോൽ!

2. പൊങ്ങും ഗോപുരങ്ങളും പ്രാസാദകദംബവും
പൊൻകൊടിമരവുമായ് മിന്നുമദ്ദേവാലയം,

കലതൻസുഭഗമാം പുഞ്ചിരിയമൃതിനാൽ
കരളിന്നേകിയാർക്കും തൃപ്തിതൻവിരുന്നുകൾ!

3. പ്രതിഷ്ഠാകർമ്മം,പൊടിപൂരമായാഘോഷിപ്പാൻ
ഒരുക്കംചെയ്തു വേണ്ടുംമട്ടിലപ്പണക്കാരൻ—

സംഗീതസദസ്സുകൾ, ദീപക്കാഴ്ചകൾ, സദ്യ
ഭംഗികൾകലരുന്ന പരിപാടികളേറെ

അദ്ദിനത്തിനെ ചായംപൂശിച്ചു, മടിശ്ശീല
അല്പവും മടിക്കാതെ തുറന്നു പണക്കാരൻ!

4. ആഘോഷത്തിനുതലേന്നാളിലെന്നിശയിങ്ക-
ലത്ഭുതസ്വപ്നംകണ്ടു ക്ഷേത്രത്തിന്നുടമസ്ഥൻ;

വേണുഗോപാലൻവന്നുചൊല്ലി“യീയാഘോഷ-
(ങ്ങൾ
വേണ്ട, നീയൊരു വിദ്യാശാലയാക്കുകീക്ഷേത്രം,

അക്ഷരജ്ഞാനമേകുംദാനമേ സാക്ഷാദ്ദാനം,
വിത്തേശാ! നിൻസമ്പത്താവഴിക്കുചരിക്കട്ടേ,

കുഞ്ഞുങ്ങൾ വന്നീക്ഷേത്രമുററത്തുകളിക്കട്ടേ,
കുഞ്ഞിക്കാലുകളെന്നും ചമ്പകംചൂടിക്കട്ടേ,

അവർതൻകളികളും നിർമ്മലസ്മിതങ്ങളു-
മധികം പ്രിയമേകും മന്ത്രതന്ത്രത്തെക്കാളും,

പൊതിയുമിരുൾനീങ്ങിയവർതന്നാത്മാവുകൾ
പുതുതാമരപോലെ വിടരാനിടയാക്കൂ!”

5. പിറേറന്നാൾ, കിനാവിങ്കൽ വിശ്വസിച്ചൊരാ-
(ധന്യൻ
വിദ്യാമന്ദിരമാക്കിമാററിയദ്ദേവാലയം.



# ശ്രീമന്നാരായണാര്യാഷ്ടകം



— പണ്ഡിതശിരോമണി എൻ. കെ. കെ. ശാസ്ത്രി —

ശ്രീമാന്നാരായണോഽസ്മിൻ ജഗതി ജനിമതോ മജ്ജതോഽബ്ധൗ ഭവാഖ്യേ
ദൃഷ്ട്വാ ജാതാനുകമ്പസ്സമവതരദിമാനുദ്ദിധീർഷുർയദാത്മാ ।
ദേശോഽയം കേരളാനാമവതരണബലാദ്യസ്യ ലബ്ധപ്രതിഷ്ഠഃ
സോഽയം നാരായണാഖ്യോ ജയതി യതിപതിഃ കീർത്തിമൂർത്തിർമഹാത്മാ ॥ 1

ആചാര്യൈശ്ശങ്കരാദ്യൈർമതമുപനിഷദാം ശുദ്ധമദ്വൈതതത്വം
ഭൂയോഭിർന്നീതിജാലൈർയദിഹ സുവിതതം കാരിതം ക്ഷേമഹേതോഃ ।
പ്രാഞ്ചം സിദ്ധാന്തമേതം നിജകൃതിഭിരയം സംയമീന്ദ്രോ വിശേഷാൽ
പുഷ്ണന്നാരായണാര്യോ വ്യലസദിഹ ചിരം യാവദായുർമഹാത്മാ ॥ 2

‘ആത്മോപദേശശത’“ദർശനമാലികാ’ദീ-
നദ്വൈതതത്വവിശദീകൃതികൃത്പ്രബന്ധാൻ ।
നാരായണഃ പരമഹംസഗുരുർവ്വിധായ
ലോകാനസാവുദധരദ് ഭവവാർധിമഗ്നാൻ ॥ 3

ജാത്യൈക്യം, ദേവതൈക്യം സകലമതഗതഞ്ചൈക്യമദ്വൈതദൃഷ്ട്യാ,
പശ്യന്നാരായണാര്യഃ പരമയതിരയം തത്പ്രചാര്യൈകദീക്ഷഃ ।
നിശ്ശേഷം സ്വീയമായുർവ്വപുരപി ജഗതാമർപ്പയൻ ക്ഷേമഹേതോഃ
സാധൂനാമുത്തമാനാം സമഭവദുപമാദിക്ഷു വിഖ്യാതഭൂമാ ॥ 4

അബ്ധേസ്തീരേഽതിരമ്യം ‘ശിവഗിരി’രിതി ച സ്ഥാപയാമാസ ദിവ്യം
ക്ഷേത്രം തസ്മിൻ പ്രതിഷ്ഠാമപി സമതനോത് “ശാരദാ”ദേവികായാഃ ।
യന്മൂലോഽദ്യാപി തീർത്ഥ‘സ്നപന’മിതി മഹാനുത്സവസ്സേവനീയഃ
പ്രത്യബ്ദം സോഽപദാനൈർന്ന ഹരതി ഹൃദയം കസ്യ നാരായണാര്യഃ ॥ 5

ദേശേഽസ്മിൻ കേരളേഽസൗ ഹരിജനനിവഹോദ്ധാരഹേതും പ്രയാസം
തീവ്രം സ്വീകൃത്യ നാരായണയതിപപതിഃ ഖ്യാത ആസീന്മഹാത്മാ ।
അദ്വൈതോദ്ധാരകശ്ചാഭവദയമസകൃത്തത്പ്രചാര്യൈകകർത്താ
പാരാർത്ഥ്യം സ്വസ്വരൂപം സുവിശദമതനോദത്ര സർവ്വസ്യ ജന്തോഃ ॥ 6

സോഽയം സ്വീയേ സുപുണ്യേ ശിവഗിരിരിതിസത്ക്ഷേത്ര ഏവ സ്വകീയം
സ്ഥൂലം ദേഹം വിസൃജ്യാനഘസുഗുണനിധിർബ്രഹ്മണൈക്യം പ്രപേദേ ।
യദ്യപ്യേവം തഥാപി പ്രഥിതനിജയശോബിംബതോഽദ്യാപി ഭാതി
സ്വാന്തേ സാധൂത്തമാനാം വചസി ച യതിരാഡദ്യ നാരായണാര്യഃ ॥ 7

ഇത്ഥം നാരായണാഖ്യോത്തമയതിശതസംവത്സരാന്തേ ജയന്ത്യാ-
മത്ര ശ്ലാഘ്യോത്സവേ തച്ഛുഭഗുണലഹരീക്ലിന്നഹൃദ്ധന്യജന്മാ ।
ശ്രീമന്നാരായണാര്യാഷ്ടകമിദമതനോദ്വ്യാകൃതിജ്ഞശ്ശിരോമണ്യാ-
ഖ്യോപാഖ്യഃ കുമാരഃ കൃതിരിയമനഘാ ശ്രീപതേഃ പ്രീതയേ സ്യാത് ॥ 8

# ജ്ഞാനമാഹാത്മ്യം

— വടക്കുങ്കൂർ, രാജരാജവൎമ്മരാജാ —

൧

ജ്ഞാനത്തിനെക്കാൾ മനുജക്കുനിത്യ-
മാനന്ദമേകുന്നൊരുവസ്തുവേറെ
നൂനംനിനച്ചീടുകിലില്ല,തൊന്നാ-
ണേനഃപ്രചണ്ഡാടവിതൻകുഠാരം.

൨

ഓരോവിധം ശോകശതംവളൎന്നു
പേരോടുകൂടീട്ടുകതാരെരിക്കെ
സാരോപദേശാമൃതധാരപെയ്യു-
താരോൎക്കിലാ ജ്ഞാനസുബന്ധുവെന്യേ.

൩

മന്നും മഹത്വംപെരുകുന്നവിണ്ണും
പൊന്നും മഹേന്ദ്രാദിപദങ്ങൾപോലും
മിന്നുന്ന വിജ്ഞാനമുയൎന്നമൎത്ത്യ-
നെന്നും തൃണാഗ്രത്തിനുതുല്യമോൎപ്പു.

൪

പണം ലഭിക്കാൻ, വനിതാജനത്തോ-
ടിണങ്ങുവാൻ, നാടുപിടിച്ചടക്കാൻ,
അണഞ്ഞിടാൻനല്പുകൾ, ലോകരാശാ-
ഗണംവഹിച്ചെങ്ങുമുഴന്നിടുന്നു.

൫

അത്യല്പമാണീവകസൎവ്വമെന്ന
സത്യം മനസ്സിങ്കലിയററിയെന്നും
സത്യം ചിദാനന്ദഭരം തരുന്ന-
തത്യന്തമാ ജ്ഞാനമഹസ്സുമാത്രം.

൬

പരാപരജ്ഞാനമെഴും മുനീന്ദ്രർ
പുരാതുറന്നീടിനസല്പഥങ്ങൾ
വിരാജമാനങ്ങളിരിക്കിലും നിൎ-
ഭരാന്ധർ നാമിന്നവ കണ്ടിടാത്തോർ.

൭

ഉണ്ടിന്നുമച്ഛാസ്ത്രശതങ്ങളാന്ധ്യം
കണ്ടിക്കുവാൻപോന്നവയെങ്കിലും ഹാ
മണ്ടിപ്പെരുംമത്തൊടുപാഞ്ഞു ശോക-
ക്കുണ്ടിൽപ്പതിക്കുന്നിതു മാനുഷന്മാർ.

൮

പ്രയത്നമാളുന്നിതു ലോകമാകെ-
യുയൎത്തിടാൻ നാടുപിടിക്കുവാനും
സ്വയം സ്വകാത്മാവിനെയുദ്ധരിച്ചു-
ജയംവരിക്കാൻ നരനാശയറേറാൻ.

൯

കേമത്തമുണ്ടംബുധി നീന്തുവാനും
വ്യോമത്തിലുൾപ്പുക്കു പറക്കുവാനും
സാമൎത്ഥ്യമില്ലൊന്നിനുമാത്രമാത്മ-
ക്ഷേമം യഥാൎത്ഥത്തിലറിഞ്ഞിടാനായ്.

൧൦

അരക്ഷണം ഹാ നിലനില്പതല്ലീ-
നരൎക്കുലോകത്തൊടിയന്നബന്ധം
സ്ഥിരത്വമുണ്ടായതിലെന്നുമോഹാൽ
നിരന്തരം മൎത്ത്യർ മദിച്ചിടുന്നു.

൧൧

പിറന്നു, വൎദ്ധിച്ചു, പഠിച്ചുവിദ്യ,
പരത്തി പേർ, നായകനായ്, യുവാവായ്,
നരച്ചു, രോഗാവശനായ്, മരിച്ചു,
നരൻ, ജവം തൽക്കഥതിൻ സൎവ്വം.

൧൨

ശൈലങ്ങൾ തുംഗങ്ങൾ ജഗത്സഹസ്ര-
ജാലങ്ങളമ്മട്ടുമഹാൎണ്ണവങ്ങൾ
ഹാ! ലക്ഷ്യമില്ലാതിവയെക്കടുത്ത-
കാലൻവിഴുങ്ങീ കഴുകെന്നപോലെ.

൧൩

നരൻ തദാത്മജ്ഞതപൂകിയെന്നാൽ
സുരൎക്കുമേ മേല്ക്കിടയിങ്കൽനില്ക്കും;
ദുരന്തമാന്ധ്യത്തിനുബന്ധുവാകി-
ലരംനശിക്കുന്നിതു കീടതുല്യം.

൧൪

ജ്ഞാനംലഭിക്കാത്തവനൈന്ദ്രകാദി-
സ്ഥാനങ്ങളേററാലുമധഃപതിക്കും
വാനത്തുനിന്നും നഹുഷൻനൃപേന്ദ്രൻ
ദീനത്തൊടേവീണു മദംനിമിത്തം.

൭൫

മുന്നോട്ടുപോകുന്നിതുലോകമെല്ലാ-
മെന്നോതിടുന്നുപലർപണ്ഡിതന്മാർ
വന്നോട്ടമുള്ളോൎക്കതു വന്ധ്യവാക്യം
പിന്നോട്ടുതാൻതദ്ഗതി തന്മതത്തിൽ.

൭൬

പോരും ദരിദ്രക്കിയലുന്ന കണ്ണു-
നീരും തഥാ ദുൎമ്മരണാദിവായ്പും
പാരുന്മഥിച്ചിങ്ങടിയേമുടിച്ചു-
പോരുമ്പൊളാക്കെന്തൊരുസൗഖ്യലേശം.

൭൭

കേമൻമഹാൻപണ്ഡിതനന്നതൻതാൻ
മാമല്ലമാംവമ്പു ജഗൽപ്രസിദ്ധം,
ഈമട്ടരപ്പോർ ഞൊടികൊണ്ടുവീണു
ഹാ! മണ്ണടിഞ്ഞിടുവതെത്രകാൺമൂ!

൭൮

കടുത്തകാററമ്മഴവേനൽ ലോകം
ഞെടുക്കിടുംഭൂതലകമ്പമേവം
ഒടുക്കമില്ലാത്തവിപദ്ഗണത്തിൽ-
ക്കുടുങ്ങിലും മൎത്ത്യർ ധൃതാഭിമാനർ.

൭൯

ഉന്മത്തമാണീയുലകെന്നതത്ര-
മൎമ്മങ്ങൾകണ്ടോർബുധരോതിടുന്നു
അമ്മട്ടുതാൻകാണ്മതുമാന്ധ്യപീഡാ-
സമ്മൎദ്ദനാൽ മൎത്ത്യരുഴന്നിടുന്നോർ.

൮൦

ഓടുന്നു ചാടുന്നു നതാംഗിമാരൊ-
ത്താടുന്നു പേയും പറയുന്നു പിച്ചും
കൂട്ടംപെറിപ്പുള്ളവനെന്നപോലെ-
ത്തീടുന്നിതുന്മാദവശൻമനുഷ്യൻ.

൮൧

ദിനങ്ങൾ പാഞ്ഞോടി മറഞ്ഞിടുന്നു,
ജനത്തിനായുസ്സു കുറഞ്ഞിടുന്നു,
അനശ്വരൻതാൻ പടുവെന്നചിന്ത
കനത്തതൊട്ടും കുറവില്ലൊരാൾക്കും.

൮൨

വായും പിളൎന്നന്തകനെത്തിടുന്നി-
തായുസ്സു,പായ്കെട്ടിയ വഞ്ചിപോലെ
പായുന്നു, തത്ത്വംഗ്രഹിയാതെ വമ്പ-
നായുള്ളവൻകൂടിയഹങ്കരിപ്പൂ.

൮൩

അലപ്പെരുഞ്ഞൊത്തെഴുമാഴിയും വി-
ണ്ടലത്തൊടും ശൈലവുമൊന്നുപോലെ
തുലഞ്ഞുമണ്ണായ്പതരുമ്പൊളല്പ-
ബലൻ നരൻ തുള്ളുവതൎത്ഥശൂന്യം.

൮൪

ആകല്പസാമ്രാജ്യസമുജ്ജ്വലങ്ങൾ
ലോകങ്ങൾ, കാലാബ്ധിവബുദ്ബുദങ്ങൾ
ഭൂകമ്പമേററാൽപ്പടി, മൂലമോടൊ-
ത്തേകക്ഷണംകൊണ്ടു മുടിഞ്ഞിടുന്നു.

൮൫

കിരാതനെക്കണ്ടൊരു മാൻകണക്കേ
ത്വരാന്വിതം കാലമതോടിടുമ്പോൾ
നരാന്വയം ചാക്കൊടടുത്തിടുമ്പോ-
ളൊരാളുമില്ലാക്കഥചിന്തചെയ്വാൻ.

൮൬

മുന്നിൽദ്ദിനംതോറുമനേകലക്ഷം
മന്നിൽജ്ജനം വീണുമരിച്ചിടുന്നു
എന്നിട്ടുമേ പാഴ്പുഴവൊത്തമൎത്ത്യ-
നന്നിദ്രമിത്രാദിബലാവലേപൻ.

൮൭

സമസ്തവും കാലമുഖത്തിലായ്ത്തൻ-
പ്രമൎദ്ദനത്താൽത്തരിയായിടുമ്പോൾ
ഭ്രമത്തൊടേ മൎത്ത്യർ മദിച്ചുതുള്ളി-
സ്സമൎത്ഥനെന്നോപ്പതിലെന്തൊരൎത്ഥം?

൮൮

ജ്ഞാനം, മനുഷ്യൎക്കയമാനനത്തിൽ
യാനംമുടക്കീടുമപായമഗ്ര്യം;
ദീനംജരാദിസ്ഥിതിയും വപുസ്സിൽ
സ്ഥാനംപിടിക്കില്ലതധീനമായാൽ.

൮൯

ഘോരൻയമൻ, നിൎഭരമാത്മസാക്ഷാൽ-
ക്കാരംപെടും വന്മുനികൾക്കുമാത്രം
ദൂരത്തുനില്പോ,നവർതൻകരുത്തിൽ
സ്സാരംജഗത്താസകലംവിറയ്ക്കും.

൯൦

സദാത്മവിജ്ഞാനമതൊന്നിനേക്കാൾ
മുദാവഹം വൻബലമില്ലൊരാൾക്കും;
കുദാരുണം ജന്മജരാൎത്തിബന്ധം
വിദാരണംചെയ്വതതൊന്നുമാത്രം.



#  ആശംസ 

— വൃന്ദാവനം വാസന്തിഅമ്മ —

അന്നൊരു വിഭാതത്തിലന്യൂനം ദിവ്യമായോ-
രുന്നമ്രകാന്തികൊണ്ടു മിന്നിയ "ശ്ശിവഗിരി."

വൃക്ഷങ്ങൾ, വ്രതതികൾ, ഗുല്മങ്ങൾ, ചെടികളു-
മക്ഷീണശോഭം പൂത്തും തളിർത്തും കായ്ച്ചും നിൽപ്പൂ;

മഞ്ജുളഭ്രമരങ്ങൾ, മംഗളശലഭങ്ങൾ,
മഞ്ജുശ്രീശുകങ്ങളും മോദിച്ചു സമ്മേളിപ്പൂ;

ബാലാമൃത്തണൽതോറും, ലോലതപംവിട്ടു സൗമ്യ-
ശ്രീലരാം സംന്യാസികൾ ശാന്തരായ് വിരാജിപ്പൂ.

"ശാരദാമഠം"—ഇതുകേൾക്കുമ്പോൾത്തന്നെയാക്കും
കോരകങ്ങളായ്ത്തീരും കരളും കരങ്ങളും.

അപ്പുണ്യസങ്കേതത്തിൻമുൻഭാഗത്താനടയിൽ,
സതഭക്തിപ്രവണരായ് നില്പുറപ്പിച്ചു ഞങ്ങൾ;

ധ്യാനവും ഭജനവും വന്ദനവുംചെയ്തിട്ടു,
സാനന്ദം പിന്തിരിയാനാരംഭിക്കവേ, ഹന്ത!

മഞ്ജുവായേററം ശ്വേതരക്തമാമൊരുതേജഃ-
പുഞ്ജം ഹാ! ഞങ്ങൾക്കുടൻമുന്നിലായ് പ്രത്യക്ഷമായ്.

ദിവ്യമാമതിൻകാന്തിഭവ്യചന്ദ്രികയേററു
നവ്യമായ്പ്പരം വീണ്ടും മിന്നിയപ്പരിസരം.

പാവനമത്ത്യരൂപംതാവുമാമഹസ്സിൻെറ
ചേവടിത്തളിർ ഞങ്ങൾ കൈവണങ്ങവേഭക്ത്യാ,

ആ രൂപം—പൂർണ്ണദിവ്യപൂരുഷാകാരം—സ്വാമി
നാരായണശ്രീഗുരു തിരുവായ്മൊഴി തൂകി:—

"ഭംഗമെന്നിയേ മേന്മേൽ, നിങ്ങൾക്കു വിജയശ്രീ-
തിങ്ങുമാറുയരട്ടേ മംഗളപ്പൊലിമകൾ!"

---

൧൪

തൃണത്തിനേക്കാളതിതുച്ഛമായി-
ക്ഷണംനശിക്കുന്ന വിഭൂതിയിങ്കൽ
പിണച്ചിടാതുള്ള,തുചില്പദത്തോ-
ടിണക്കിവത്തിപ്പതുസൗഖ്യമൂലം.

൧൫

ഇക്കണ്ടവിശേഷാന്നതവൈഭവങ്ങൾ
വെക്കംനശിക്കുന്നവ ദുർഗ്ഗങ്ങൾ;
ഉള്ളൂണ്ടവയെല്ലാലുവയിങ്കു,ലെന്നും
നില്ക്കുന്നതൊന്നാത്മസുഖം സുകാമ്യം.

൧൬

അതിൻെറമുൻപിൽപതിരിൻകണംതാൻ
ക്ഷിതിപ്രതാപാദിവിഭൂതിജാലം;
യതിപ്രജേഢ്യംസുമഹസ്സതുള്ളിൽ
പതിഞ്ഞവൻ പാതകഥാവിയുക്തൻ.

൧൭

ജ്ഞാനം ജഗത്തിൽസുധയാണതിൻെറ
പാനത്തിനാൽച്ചില്പദമേല്പു മത്ത്യൻ
സ്ഥാനം മഹത്താളുമവന്നുപുല്ലാം
വാനംമുതല്ക്കുതൊരുയന്നനാടും.

൧൮

ഒന്നിങ്ങുസവ്വം, നരർമററുമട്ടിൽ
ഭിന്നിച്ചുകാണുന്നിതവിദ്യയാലേ;
എന്നിപ്രകാരം ശരിയായ്ഗ്രഹിച്ചു
സന്നിസ്സുലപ്രീതിവരിക്കു യുക്തം.

# കേരളം മറക്കുമോ?

— മാവേലിക്കര അച്യുതൻ —



ചാരത്തു മേഘക്കരിം-
മേനി ചേർത്താ ദൂരെ-
ച്ചാരുത ചേരും നീല-
മാമലക്കൂട്ടം നേരേ

വനമുല്ലയെച്ചുംബി-
ച്ചുണയും മണംചേർന്ന
കുളിർകാററെന്മേനിയിൽ
പുളകം വിതയ്ക്കവേ

ഇക്കരിമ്പാറക്കെട്ടിൽ
കൊട്ടങ്കൈകുത്തിക്കിട-
ന്നോക്കുകയാണിന്നെൻെറ
നാടിൻെറ ചരിത്രം ഞാൻ.

എന്തൊരു പ്രബുദ്ധത!
എൻമലനാടേ! പണ്ടേ
ചിന്തയാം വെൺപട്ടാൽ നീ
നഗ്നത മാററീട്ടുണ്ടേ!

ആരു നിന്നൗന്നത്യത്തെ-
പ്പട്ടുത്തു, മസ്തിഷ്കങ്ങ-
ളായിരമടിവെച്ച
തത്വചിന്തകരെന്യേ?

അണിയായവർ മുന്നിൽ
നിരന്നു കഴിഞ്ഞല്ലോ
അഴലിൽ നീറിപ്പാരിൻ-
മിഴിനീർ തുടച്ചവർ!

പരമജ്യോതിസ്സാന്ന
പരമുജ്ജ്വലമുഖൻ
പരമാത്ഥങ്ങൾ കണ്ട
ഗുരുശ്രീനാരായണൻ

മലനാടിതിന്നഭി-
മാനഭാജനം; ഇതാ
മനതാരിങ്കൽ വന്നു
വിളയാടുന്നു മുമ്പേ!

അദ്ദേഹം ഗ്രന്ഥങ്ങളിൽ
കെട്ടിനിന്നൊരു പൂവ്-
സംസ്കാരം ശുദ്ധീകരി-
ച്ചൊഴുക്കീ കുടിൽതോറും.

അതിൽ മജ്ജനംചെയ്തി-
ട്ടജ്ഞാനാന്ധത മാറി
ഒരു നൂതനജ്ഞാന-
ജ്യോതിസ്സു കണ്ടൂ ലോകം.

ഉണരുന്നെങ്ങും നീണ്ട
സുഷുപ്തിയിൽ മുങ്ങിപ്പോയ
ജനലക്ഷങ്ങൾ, പേടി-
സ്വപ്നങ്ങളെല്ലാംമാഞ്ഞു

അവകാശങ്ങൾ ചോദി-
ച്ചുട്ടക്കുന്നടക്കള-
മവർതൻഭേരീധ്വാന-
കാഹളമുഖരമായ്

ഇരുളിൻകാവല്ക്കാരേ!
ഓട്ടകയാണോ നിങ്ങൾ?
ശരി, ഈ വെളിച്ചത്തിൽ
നില്ക്കുവാൻ നിങ്ങൾക്കാകാ!

തിരിയിൽനിന്നും തീന്ന
തീപ്പന്തമൊരായിരം.
ഗുരുശ്രീനാരായണ-
നെൻനാടിൻപ്രഭാകേന്ദ്രം!

അയിത്തപ്പിശാചിനെ-
യെതിത്തു തോല്പിച്ചെങ്ങും
സമത്വം വിളയിച്ച
ധീരതേ! ജയിക്ക നീ!

ജാതിയൊന്നൊരേ ദൈവ-
മൊന്നുതാൻ മതമെന്ന-
ങ്ങോതിയ ധീമാനെയി-
ക്കേരളം മറക്കുമോ?



# ശ്രീഗുരുപ്രശസ്തിഃ

— സി. ആർ. അയ്യപ്പൻവൈദ്യർ, നെയ്യാറ്റിൻകര —

സകലജഗദുദാരശ്രീനികേതാഭിരാമഃ
"ശിവഗിരി"രിതി വിഖ്യാതിമാൻ ബാലശൈലഃ
വിലസതി ഭരതോർവ്യാ ദക്ഷിണേ വല്ക്കലാഖ്യ-
പ്രഥിതജനപദേ ഽസാവർണ്ണവാഭ്യർണ്ണതീരേ. 1

അയമതിമഹനീയസ്സർവ്വദാ യോഗിവൃന്ദാ-
ദ്ധ്യുഷിതവിമലകുഞ്ജപ്രോല്ലസദ്ഭൂവിഭാഗഃ
ഫലദലകുസുമാഢ്യൈരാശ്രമോദ്യാനകല്പ-
പ്രതിമതരുകദംബൈരാവൃതോതീവ ഭാതി. 2

വിധിഹരിഹരമുഖ്യാമർത്ത്യനിത്യാർച്ചിതാ യാ,
വിബുധഗണശരണ്യാവർണ്ണ്യവാഗ്ദേവതാ യാ,
ഇഹ യതിഗുരുദേവാധിഷ്ഠിതാ ശാരദാ യാ,
മണിമയസദനേ സാ ദീപ്യതേ ലോകമാതാ. 3

ഉദധിരപി മഹീയാൻ മാതൃസേവാരസാന്തഃ-
കരണ ഇവ നിതാന്തം സാന്ദ്രസന്തോഷഘോഷൈഃ
പ്രണവമുഖരിതാശാം താം ധിനോതീവ ഭൂയോ,
രചയതി ഹി മഹാന്തോ മാതൃപൂജാം സദൈവ. 4

അതുലിതസുകൃതശ്രീപാർവ്വതീരാജലക്ഷ്മീ-
കൃതലഘുസരിദേകാ ദേവഗംഗാസുതേവ
വണിഗുപകൃതിനൌകാധാരിണീയം ബിലാന്തർ-
ഗളിതനളികവാർഭിർഗ്ഗുംഭിതാ രാജതീഹ. 5

യമിനിയമിതയോഗോദ് ഭസ്ത്രികാധ്മാതനാദ-
സ്ഫുരിതഗിരിഗുഹാന്തർദേവതാഗീയമാനൈഃ
ശ്രുതിമധുരരവൈരപ്യാത്മമാർഗ്ഗാശ്രിതാനാം
മുദമധികുരുതേ യാ വല്ക്കലാഖ്യാ സുരുംഗാ. 6

ഇഹ ഖലു വിമലോദ്യൽപുണ്യതീർത്ഥാവതംസം
ശിവഗിരിരസധാരാഹംസനീരാഭിരാമം
സുകൃതിജനവിശിഷ്ട"സ്നാനഘട്ടം"വിധുശ്രീ-
ധവളിതമുരുശോഭം ജീയതേ ലോകഭവ്യം. 7

സരസിജനവമല്ലീമാലതീത്യാദിനാനാ-
സുമപരിമളസാരൈരന്നപാനൈശ്ച ഹൃദ്യൈഃ
മൃദുപവനവിഹാരൈരാർഷവേദോപചാരൈർ-
ഗിരിരയമതിഥീനാം സ്വാഗതം വ്യാകരോതി. 8

ഉപവനതരുവല്ലീലോലനീഡേഷുനന്തോ-
ത്സവസുഖപരിപൂർണ്ണസ്വാന്തരംഗൈർവിഹംഗൈഃ;
യതിവരഗുരുദേവസ്യാപദാനപ്രഗാനാ-
ച്ഛിവഗിരിരിഹ സർവ്വോത്കൃഷ്ടതാമേതി നിത്യം. 9

നഹി വനചരഭീതിർന്നാത്ര സർപ്പാദിപീഡാ-
ന ച വനമൃഗബാധാ നൈവ മാർഗ്ഗോപരോധഃ;
ഭവഭയരഹിത"ശ്രീസത്മ"ചിത്രീകൃതോയം
ശിവഗിരിരിതിനാമാന്വർത്ഥതാമാതനോതി. 10

മൃദുകിരണവിലാസപ്രോല്ലസച്ഛീതഭാനാ-
വിഹ ഗുരുമുനിതേജോമണ്ഡലാമണ്ഡിതാഭേ
സകുതുകഭരമേണൈർഗ്ഗോകുലൈസ്സാകമസ്മിൻ
കനകമയമൃഗത്വം ഹന്ത! സംഭാവയന്തേ. 11

ജനനമരണദുഃഖശ്രേണിസന്തപ്തചിത്താ-
സ്സതതമമിതമോഹാംഭോധിമദ്ധ്യേ പതന്തഃ
നിരയഗഹനഭീതാശ്ചാശ്രിതാ യത്ര വേഗാ-
ച്ഛിഥിലിതഭവബന്ധാസ്സന്ത ഏവാത്ര ഭാന്തി. 12

ന തു ധനവിഭവാദ്യാ രാജകീയപ്രഭാവാ
ന ച കമലജലോകോത്തുംഗസാമ്രാജ്യരംഗാഃ
അപി തനുബലസൗന്ദര്യ്യാദയശ്ചാത്മദംഭാ
ഭവദുരിതനിവൃത്ത്യൈ ന ക്ഷമന്തേ കദാപി. 13

ഇതി നിശമനശിക്ഷാദക്ഷവൽ സാമ്പ്രതം നഃ
ശിവഗിരിരയമാത്മജ്ഞാനവാക്യാർത്ഥസാരാൻ;
അതിമഹിതഗുരു"ശ്രീദർശനാദ്യൈ"രജസ്രം
പ്രഥയതി പരഭവ്യോത്ഭാവിനസ്സാധവോ ഹി? 14



# ശ്രീനാരായണദേവഃ

— വിദ്വാൻ പേരൂർ എസ്സ്. മാധവൻ —

നരേണ സന്മാർഗ്ഗജുഷൈവ ഭാവ്യം,
മതം സ യൽകിഞ്ചിദ്ദരീകരോതു,
മതം ഹി മർത്ത്യായ, ന തു പ്രതീപ-
മിത്ത്യുല്ലസൂക്ത്യാ കകുഭഃ പുനാനഃ, 1

ഏകാ ഹി ജാതിഃ, മതമേകമേവ,
തഥേശ്വരശ്ചൈക ഇതി പ്രദീപൈഃ
തത്വപ്രദീപൈഃ ജനഹൃന്നിലീനം
തമോ നിഗൃഹ്ണൻ ജിതശങ്കരശ്ച, 2

വാചാ മിതം, ചാത്ഥധുരാ ഗഭീരം,
പ്രിയം മധുസ്യന്ദി ഹിതം സുവാക്യം
പ്രയുജ്യ സൗഭ്രാത്രസുധാരസജ്ഞാ-
നസ്മാൻ പ്രബുദ്ധാൻ കൃതവാനജസ്രം, 3

ജൈവാതൃകോ മോദപയഃ പയോധേഃ,
കാളാംബുദഃ തപ്തവസുന്ധരായാഃ
ജീവാതുരാമ്നായസമുച്ചയസ്യ
പുണ്യപ്രകർഷോ വസുധാതലസ്യ, 4

ഹൃദന്തരുദ്യന്നവബോധസൂര്യ-
ഗഭസ്തിഭാസ്വന്മുഖചന്ദ്രബിംബഃ
അധർമ്മശൈലസ്യ ഭിദാസു ദക്ഷാം
താം വജ്രസാരാം പ്രതിഭാം ദധാനഃ, 5

വ്യാഹാരദേവീകരസാര്യമാണ-
വീണാസ്വനം മഞ്ജുപദൈർജയന്തി
വേദോക്തിരത്നോജ്വലകാന്തിഭാഞ്ജി
ഹൃദബ്ജകോശസ്യ വികാസകാനി, 6

കാവ്യാനി കൃത്വാ സുരസിന്ധുദുഗ്ദ്ധ-
പയഃകണസ്പർദ്ധി യശോ വിതന്വൻ
ആചാന്തവേദാന്തപയോനിധിഃ ശ്രീ-
നാരായണോ ഭാതു സദാന്തരങ്ഗേ! (കുളകം) 7

---

പരജനഹിതകൃത്യാഃ സർവ്വദാ ജീവതേതി
പ്രസഭമഭിവദൻ യഃ ക്രുജനൈഃ പൗരവർഗ്ഗാൻ,
സുവിദിതഗുരുവാക്യവ്യാപനായൈവ ധൗമഃ
ശകട ഇഹ സവേഗം യാതി ചായാതി ഭൂയഃ. 15

ഹിമമലയനഗശ്രീവിന്ധ്യകൈലാസസഹ്യ-
പ്രഭൃതിഗിരിവരാണാം സൽഗുണാനാകലയ്യ,
വിധിരിഹ കൃതവാൻ യം രത്നസാനും സുരാണാ-
മിവ ശിവഗിരിമേനം നിർവൃതൗ തത്പരാണാം. 16

ക്രമുകപനസകേരാമ്രാദിഭിർഭവ്യവൃക്ഷൈ-
രുപചിതസകലർദ്ധിം സൂചയൻ ക്ഷ്മാധരോസൗ
വഹതി ഹി നിജസാനുപ്രാന്തദേശോപകണ്ഠേ
മരതകമണിശോഭം ചാരു കേദാരരംഗം. 17

പരിമളസുഖവായുസ്പർശനാത് പൂർണ്ണചന്ദ്രോ-
ദിതകിരണസമൂഹാൽ സൂര്യ്യദേവപ്രകാശാത്
വ്യപഗതദുരിതാനാം സന്മതീനാം നിവാസോ-
ദയമഖിലജനാനാം മോദകാരീ വിഭാതി. 18

നിഖിലഭുവനനേതാ സർവ്വഹൃദ്ഗേഹവാസീ
മഹദണുരഖിലാത്മാ സർവ്വസാക്ഷീ മഹാത്മാ
വിഭുരഖിലജനാനാം ക്ഷേത്രഗോപ്തൃർച്യ ഏവേ-
ത്യുദിതയതിവരേശം സദ്ഗുരും തം നമാമഃ. 19

വിവിധമതവിപശ്ചിൽസംസദം സാനുമോദം
മഹിതതരമഥാ"ദ്വൈത"ഭ്രമൗ നിധായ
സകലമതരഹസ്യം സർവ്വതോപ്യേകമേവേ-
ത്യഭിഗദിതയതീന്ദ്രം സൽഗുരും തം നമാമഃ. 20

പരമഗുരുവരോ യോ മസ്കരിമുഖ്യവിദ്വ-
ന്മണിരമലഗുരൂണാമച്ചിതസ്ത്യാഗിവര്യ്യഃ
ശിവഗിരിവരമൂർദ്ധ്ന്യാസ്ഥിതബ്രഹ്മവിദ്യാ-
നിധിരിവ ലസതി, ശ്രീസദ്ഗുരും തം നമാമഃ. 21

ജയ ജയ കരുണാബ്ധേ! സദ്ഗുരോ! ത്വൽകൃപായാഃ
പ്രവിതതതതിരസ്തത് സർവ്വപാപാപഹന്ത്രീ
ദിശിദിശി വിചരന്തീ ഹന്ത! നിർവ്വാണചാന്ദ്രീ-
രുചിരിവ ജഗദൈക്യോല്ലാസിനീ ലാലസീതു! 22



# ശതവാർഷിക –
# – തിരുമുൽക്കാഴ്ച

— എം. കെ. കരുണാകരൻവൈദ്യർ, തലശ്ശേരി —

I

ഏതൊരു മഹാത്മാവിൻജന്മർക്ഷം ശതവർഷ-
നീതമിന്നാഘോഷിപ്പൂ പ്രീതരായ് നാമെല്ലാരും.

ഭൂഗോളചരിത്രത്തിലാരുടെ പാദമുദ്ര
യൗഗികമായിത്തങ്ങി ദിവ്യമാം പ്രഭാവത്താൽ?

കാലത്തിൻ 'മാറാല'കളൊക്കെയും, നീക്കാൻ ജ്ഞാന-
ശീലനാമാരോ വന്നിങ്ങവതീർണ്ണനായ് പാരിൽ?

അത്തപസ്സിദ്ധൻ ശ്രീനാരായണൻതിരുമുമ്പി-
"ലിത്തിരുമുൽക്കാഴ്ച" ഞാനർപ്പിപ്പൂ ഭക്ത്യാദരം.

II

ആവൂ! ഞാൻ കൃതാർത്ഥനാ;ണിശ്ശതവർഷാഘോഷം
ജീവിതദശയിങ്കൽ പകർത്താൻ സാധിച്ചതിൽ.

സിദ്ധരാം മഹാത്മാക്കൾ ജീവിക്കും ദശയിങ്ക-
ലിദ്ധരപൂകുന്നോരും ധന്യരായ്ത്തീരാമത്രേ.

ശ്രീരാമസാമീപ്യത്താ'ലണ്ണാ'ൻപോലും ദുഃഖം-
ചേരാത്ത വരം സിദ്ധിച്ചെങ്കിലീഞാനും ധന്യൻ.

അന്നൊരു സുദിനത്തിൽ സ്വാമിതൃപ്പാദങ്ങളോ-
ടൊന്നിച്ചെൻനാട്ടിൽ ദിവ്യസമ്പർക്കം പുലർത്തവേ,

ബാലനാം ഞാനും 'ഛായാപട'ത്തിൽ സംബന്ധിക്ക-
മൂല,മിന്നതേത്രൂപം മനസ്സിൽ ധ്യാനിക്കുന്നേൻ.

III

അമ്പാടിപ്പൊടിമണ്ണിലക്രൂരൻ മുന്നം കണ്ടൊ-
രമ്പാടിക്കിടാവിൻെറ കാലടിപ്പാടെന്നപോൽ,

'ചെമ്പഴന്തി'ഗ്രാമത്തിൽ ഭക്തന്മാരിന്നും ചെന്നു
കുമ്പിടും നാരായണപാദമുദ്രകളേതോ?

ആ മഹാതീർത്ഥത്തിലെ വെൺമണൽത്തരിപോലും
ഭൂമിയിൽ സുകൃതത്തിൻവിത്തുകളത്രേ പാർത്താൽ.

ചെല്ലുവിൻ ഭ്രാതാക്കളേ! നമിപ്പിൻ ഭക്തന്മാരേ!
വല്ലതും സമർപ്പിപ്പിൻ ഗുരുവിൻതൃക്കാൽകളിൽ.

ഉരുകും ഹൃദയങ്ങളായിരക്കണക്കായി-
'ഗുരുദക്ഷിണ' നല്കി,ക്കാലത്തിൻപ്രവാഹത്താൽ

വിലയം പ്രാപിക്കാതെ 'സൽഗുരുക്ഷേത്രം' പുണ്യ-
സ്ഥലമായെന്നും 'കീർത്തിസൗധ'മായുയരട്ടേ!

"ഒന്നത്രേ മതം ജാതി ദൈവവും മനുഷ്യന്മാ-"
ക്കെന്നരുൾ ചെയ്തൊരദ്ദിവ്യൻ തന്നുടെ ജന്മസ്ഥലം

ആർക്കാർക്കിങ്ങാരാദ്ധ്യമല്ലോർക്കുകിൽ 'ശ്രീകാശി'യും,
'മെക്ക'യും 'ജറുസലം'താനുമങ്ങവിടംതാൻ.

ഉൾത്താരിലൊതുങ്ങാത്ത ഭക്തിയോടിതാ വീണ്ടും
"ഇത്തിരുമുൽക്കാഴ്ച" ഞാൻ ഗുരുവിൽ സമർപ്പിപ്പൂ!



* * * * * * * * * * * * * * *

# ആ വൈരാഗ്യം

* * * * * * * * * * * * * * *



—കായംകുളം പി. എൻ. മുരളി—

( കളകാഞ്ചി )

I

വധുവിനു മനക്കാമ്പിലായിരമായിരം
മധുരതരചിന്തകൾ പാറിക്കളിക്കവേ,

ത്വരിതമവ പക്ഷങ്ങളററു നൈരാശ്യമാ-
മെരികനലിൽ വീണുവീണെല്ലാമൊടുങ്ങവേ,

മധുവിധുവിലായവൾ കണ്ടൊരാസൗഭാഗ്യ-
മധുരിമകളൊക്കെയും കണ്ണീരിലാഴ്ന്നുപോയ്!..,

വിരഹവിപുലങ്ങളാം നാളുകളമ്മട്ട
വിധുരിതയവൾ വല്ലപാടും നയിക്കവേ,

ഒരു പുലരിയിങ്കലണഞ്ഞെത്തിയക്കോമളൻ
വടിവിയലുമോമനസ്സൗഭാഗ്യമെന്നപോൽ!!

II

ഉദയരവിനീട്ടുന്ന തങ്കക്കരങ്ങളേ-
ററൊരു പുതുമപൂണ്ടു കിഴക്കുള്ള നാടുകൾ!

പറവകളുമത്തയ്യുലാളും പൊടുന്നനെ-
ക്കളകളമുതിർത്തു നവാനന്ദവായ്പിനാൽ.

ഗൃഹപരിസരങ്ങളിൽ കൗതുകോൽഫുല്ലമാം-
നയനനിര നീലാബ്ജമാലകൾ തൂക്കവേ,

കമനനെ യഥോചിതം സല്ക്കരിച്ചീടുവാൻ
മധുരപലഹാരങ്ങൾകൊണ്ടുവച്ചോമലാൾ.

വിവിധരസവായ്പാർന്നിരുന്നു 'തളിക'യ-
ത്തരുണിയുടെരാഗാർദ്രമാനസംമാതിരി.

III

പ്രണയപരിശുദ്ധമാംസല്ക്കാരമെങ്കിലും
പ്രിയമതിലുദിച്ചീല കാന്തന്നൊരല്പവും.

അതിഗഹനമായുള്ള ചിന്തകളാമുഖ-
ത്തനുപദമുയർത്തീ വിഷാദഭാവങ്ങളെ....!..

ഒരുനെടിയമൗനംപരന്നപ്രദേശത്തു......
കഥകളറിയാതേ കുഴങ്ങി മററുള്ളവർ.

തരുണിയുടെ ചിത്തം തകർന്നുപോയ്, കൈവിട്ടു
തറയിൽനിപതിച്ചോരു കണ്ണാടിയെന്നപോൽ.

മണവറയിൽനിന്നും മനംനൊന്തുകേഴുന്ന
മുറവിളികളങ്ങൊക്കെമാറെറാലിക്കൊള്ളവേ,

കൊടിയനെടുവീർപ്പുകൾ മേന്മേലുയർന്നവൾ-
ക്കടിപതറുമാശതൻസ്പന്ദനമെന്നപോൽ.

IV

അകതളിരിലെന്തോനിരൂപിച്ചുറച്ചപോ-
ലൊരുമധുരമന്ദസ്മിതത്തൊടക്കോമളൻ,

പ്രിയതമസമർപ്പിച്ചൊരാദ്യോപഹാരമാം
മധുരപലഹാരങ്ങൾ സന്തോഷപൂർവ്വകം

അരികിലമരുന്നോർക്കുസല്ക്കരിച്ചിട്ടു, ത-
ന്നഭിമതമുരച്ചു ബന്ധുക്കളോടീവിധം:-

"അവനിയിൽ മനുഷ്യനായ് ജന്മമാർന്നാൽ [പിന്നെ-
യവനവനുകർത്തവ്യമുണ്ടുവേണ്ടോളവും;

മമസരണിനോക്കിത്തിരിക്കട്ടെ ഞാൻ; നിങ്ങൾ
തിരയുക സ്വയം സ്വന്തകർത്തവ്യവീഥികൾ."

V

മൊഴികളിവ കാതിലേററക്ഷണംസ്തബ്ധരായ്
തരുണിയുടെ ബന്ധുക്കളാകവേ നിന്നുപോയ്!

മകളുടെ പരാജയപ്പെട്ടൊരാബന്ധമോ-
ർത്തവളുടെ പിതാക്കളും മൂർച്ഛിച്ചുവീണുപോയ്!

അവരുടെ വിവാഹം കഴിഞ്ഞിട്ടുവർഷങ്ങ-
ളനവധി കഴിഞ്ഞില്ല, മാസങ്ങളായില്ല.

ഫലമിതു കനിഞ്ഞില്ല,ശിച്ചില്ല,തിൻമുമ്പു
വിദയമിതു ദൂരത്തെറിഞ്ഞതെന്തീഖഗം?

പ്രണയപരിപൂതയാണത്തന്വി, നാഥനെ-
ക്കരളിലൊരുദേവനെപ്പോലെ പൂജിപ്പവാം,

പരിണയദിനത്തിൽ സ്വഗേഹാഗമിച്ചൊരാ
പ്രിയനെയനുവേലം സ്മരിച്ചുകേഴുന്നവാം.

പിഴകളുടെ പേരിലല്ലെങ്കിലും, നാഥൻെറ-
വിരഹരുജയെത്രനാം താങ്ങുമിത്തയ്യലാം?...

VI

പരിസരനിവാസികൾ വിസ്മയംക്രൂർവേ,
പെരുവഴിയിലൂടാ യുവാവു നടന്നുപോയ്!

ചിലരതിലുരച്ചു, "വെറുംഭ്രാന്തനാണിയാൾ..."
ചില,"രൊരുവെറും ഭീരുവാണിയാ"ളിങ്ങനെ!

ജനതയുടെ സംസാരകോലാഹലങ്ങള-
ച്ചെവിയിലനുമാത്രം പ്രതിധ്വനിച്ചെങ്കിലും,

ഹൃദയമിളകാതയാൾ മുന്നോട്ടുപോയി, വൻ-
തിരകളിലകപ്പെട്ടനാവികൻമാതിരി.

പ്രണയമധുരങ്ങളാമാത്മാനുഭൂതികൾ-
ക്കഖിലയുവലോകവും വെമ്പലുൾക്കൊള്ളവേ,

പ്രണയവലയത്തെ മുറിച്ചാത്മോപായമി-
ത്തരുണനുടെസാഹസം ചിന്ത്യമാണാക്ഷമേ.

VII

ഇതുവിധമഹോ! പണ്ടുസാഹസം കാണിച്ചി-
തരമനയിൽവാഴും യുവാവൊരുകോമളൻ.

പ്രിയതമയുമപ്പിഞ്ചുപൈതലും മേടമേൽ
സുഖമൊടു സുഷുപ്തിയിൽ മുങ്ങിക്കിടക്കവേ,

അവരെയു,മതുല്യമാം സിംഹാസനത്തെയും
അഴൽനടുവിലെന്നേക്കുമായ് വെടിഞ്ഞേ-
(തൊരാൾ,

അടവികളിലാത്മസത്യാന്വേഷണത്തിനായ്
അനുദിനമലഞ്ഞൊരാ"സിദ്ധാർത്ഥ"നെന്ന-
(പോൽ

അതിമഹിതലക്ഷ്യമെന്നോർത്തുകൊണ്ടായ്വരാം
സകലഗൃഹബന്ധവും ഛേദിച്ചതിമ്മഹാൻ!

VIII

ജനതയുടെ ജീവിതായോധനം പിന്നെയും
പുതുമയൊടുമുന്നേറിയൊട്ടേറെവത്സരം...!!

മുഴകി, പരിവർത്തനത്തിൻപ്രവാഹങ്ങളിൽ
പലകുറി മനുഷ്യൻെറ സാമൂഹ്യജീവിതം.

പഴമയുടെ "മാറാക്കളങ്ക"ങ്ങൾ മിക്കതും
പട്ടുതയൊടുമായിച്ചു ദേശാഭിമാനികൾ . !

ഒരു നവയുഗത്തിൻെറ നേർവഴിത്താരയിൽ
സകലരിലുമാശിസ്സുവർഷിച്ചുകൊണ്ടിതാ

അഖിലജനസേവ്യനായ് നില്പു ഗുരുവരാചാര്യ-
നൊരുമയുടെ നവ്യപ്രബോധപ്രവാചകൻ!

മതകലഹവും ജാതിവൈരവുംമൂലമായ്
മനുജർ സഹജാതരെക്കൊന്നൊടുക്കീടവേ,

ഒരുമഹിതജീവിതാദർശബോധത്തിനാ-
ലവരിൽ വെളിവേകിയ വിജ്ഞാനകേന്ദ്രമേ!

സുകൃതപരിപാകമായ്മേന്മേൽ ഭവജ്ജന്മ-
ശതകമിതുപോലെത്ര ഘോഷിക്കുമാളുകൾ?



# കുളത്തൂരും —
# സ്വാമിതൃപ്പാദങ്ങളും

— ബി. കുഞ്ഞുകൃഷ്ണൻ, കുളത്തൂർ —

അരുവിപ്പുറം, ശിവഗിരി, ആലുവാഅദ്വൈതാശ്രമം ഇവയാണല്ലോ സ്വാമിയുടെ മൂന്നു കേന്ദ്ര സ്ഥാപനങ്ങൾ. ഈ മൂന്നു സ്ഥാപനങ്ങളേയും ഒഴിച്ചാൽ പിന്നെ കൂടുതൽകാലം സ്വാമി വിശ്രമിച്ചിട്ടുള്ളതു് കുളത്തൂരാണെന്നു പറയാം. കോലത്തുകര ക്ഷേത്രപ്രതിഷ്ഠ നടന്നതു് 1068-ാമാണ്ടു് മീനമാസത്തിലാണെങ്കിലും കുറഞ്ഞപക്ഷം അതിനു പതിനഞ്ചു വർഷംമുൻപുതന്നെ സ്വാമി കുളത്തൂർ വരികയും ഇടയ്ക്കിടയ്ക്കു് ഇവിടെ താമസിക്കുകയും പതിവായിരുന്നു.

കഴക്കൂട്ടംറയിൽവേസ്റ്റേഷനു കുറച്ചു തെക്കുമാറി അതിവിശാലമായ ഒരു ശുദ്ധജലതടാകം അന്നുണ്ടായിരുന്നു. ഇപ്പോൾ അതെല്ലാം വെട്ടിത്തിരിച്ചു് നിലങ്ങളാക്കി കൃഷിചെയ്യുകയാണു്. ഇപ്പോഴും "ചിറ" എന്നുതന്നെയാണു് ആ സ്ഥലത്തിന്റെ പേർ. ഈ ചിറയുടെ കിഴക്കുവശത്തുള്ള ഒരു ഗൃഹത്തിലായിരുന്നു (വലിയവീട്ടിൽ) സ്വാമി ഇവിടെവരുമ്പോൾ താമസിച്ചിരുന്നതു്. അന്നത്തെ ഗൃഹനാഥന്റെ മകനും, അനന്തരവനും സ്വാമിയുടെ ശിഷ്യന്മാരുമായിരുന്നു. സ്വാമിയെക്കാൾ പ്രായക്കൂടുതലുള്ളവരും ഈ ശിഷ്യസംഘത്തിൽ ഉൾപ്പെട്ടിരുന്നു. അവരിൽ പലരും പിന്നീടു ജ്യോത്സ്യന്മാരും വൈദ്യന്മാരുമായി സാമാന്യം പ്രസിദ്ധി സമ്പാദിക്കുകയും ചെയ്തിട്ടുണ്ടു്.

നാണുആശാൻ എന്ന പേരിലാണു് സ്വാമി അക്കാലങ്ങളിൽ അറിയപ്പെട്ടിരുന്നതു്. ശിഷ്യസമ്പത്തിനെപ്പററിയും അല്പം വിവരിച്ചുവല്ലോ. ഇത്രയും കൊണ്ടു് സ്വാമി ഇവിടെ താമസിച്ചു് മുറയ്ക്കു പഠിപ്പിച്ചിരുന്നു എന്നല്ല വിവക്ഷിതം. രണ്ടും മൂന്നും ദിവസം സ്വാമി കുളത്തുരുണ്ടായിരിക്കും. ഗുരുനാഥൻ വന്നു എന്നു കണ്ടാൽ ശിഷ്യന്മാർ ചെന്നു പഠിക്കുകയും ചെയ്യും. അധികദിവസവും അനധ്യായദിവസങ്ങളായിട്ടാണു കഴിയുക. ഗുരുനാഥൻ എപ്പോൾ പോകുമെന്നോ വരുമെന്നോ ആക്കും നിശ്ചയമുണ്ടായിരുന്നില്ല. കാണാത്തപ്പോൾ വേളിമലയിൽ തപസ്സിനു പോയിരിക്കുമെന്നു സമാധാനപ്പെടുകയായിരുന്നു പതിവു്. ഇങ്ങനെയുള്ള അദ്ധ്യാപനം അധികകാലം തുടരുവാൻ തരമില്ലല്ലോ. ചിലർ പഠിത്തം നിർത്തി; ശേഷിച്ചവർ വേറേ ഗുരുനാഥന്മാരെ അന്വേഷിക്കേണ്ടതായും വന്നു.

ഭക്തൻ, തപസ്വി, യോഗി, സിദ്ധൻ എന്നു് ക്രമേണ സ്വാമിയുടെ പ്രശസ്തി അക്കാലത്തുതന്നെ പരന്നുതുടങ്ങിയിരുന്നു. മുൻപുപറഞ്ഞ ചിറയുടെ പടിഞ്ഞാറുവശം കടൽവരെ അതിവിസ്തൃതമായ മണൽപ്പുറമാണു്. കുററിക്കാടുകൾ നിറഞ്ഞിരുന്ന ഈ വെള്ളമണൽപ്പരപ്പിനു മണൽക്കാടു് എന്നാണു പറഞ്ഞുവരുന്നതു്. ഉദ്ദേശം രണ്ടുമൈൽ തെക്കുമാറി അക്കാലത്തു ഘോരവനങ്ങളും പാറക്കെട്ടുകളുംകൊണ്ടു നിറഞ്ഞ വേളിമല സ്ഥിതിചെയ്യുന്നു. അവിടെനിന്നും അധികം ദൂരത്തല്ല ശംഖുംമുഖവും. ഈ വിജനപ്രദേശങ്ങളെല്ലാം സ്വാമി ഏകാന്തധ്യാനത്തിനു് ഉപയോഗപ്പെടുത്തിയിരുന്ന സ്ഥാനങ്ങളാണു്. തന്റെ പ്രത്യേക ജീവിതരീതിക്കുപററിയ ഈ പരിസരങ്ങളായിരിക്കണം സ്വാമിയെ കുളത്തൂർ ഇടയ്ക്കിടയ്ക്കു താമസിക്കാൻ പ്രേരിപ്പിച്ച പ്രധാനകാരണം.

കൊല്ലവർഷം 1054-നും, അരുവിപ്പുറംപ്രതിഷ്ഠ നടന്ന കാലത്തിനുമിടയ്ക്കുള്ള സ്വാമിയുടെ ജീവചരിത്രം മിക്കവാറും അജ്ഞേയമാണെന്നുതന്നെ പറയാം. ഗൗതമൻ ബുദ്ധനായിത്തീർന്നതുവരെയുള്ള കാലത്തോടു് അതിനു സാദൃശ്യമുണ്ടു്. അനന്തരകാലങ്ങളിൽ സ്വാമിയിൽ പ്രകാശിച്ച പ്രഭാവത്തിന്റെ 'ശക്തിസംഭരണം' നടന്നതു് അക്കാലത്തായിരിക്കുമല്ലോ.

അരുവിപ്പുറത്തും കരിങ്കുളം, അഞ്ചുതെങ്ങു്, കായിക്കര എന്നി സ്ഥലങ്ങളിലും ഉള്ള ചിലക്കു് അക്കാലത്തുതന്നെ സ്വാമിയെ പരിചയമുണ്ടായിരുന്നു. അവർ പറഞ്ഞുകേട്ടിട്ടുള്ള സംഗതികൾ നോക്കിയാൽ അരുവിപ്പുറത്തെ വനപ്രദേശങ്ങളും വേളിമലയുംമാത്രമല്ല വക്കലക്കുന്നിലെ ചില ഭാഗങ്ങളും ആ കാലത്തുതന്നെ സ്വാമിയുടെ തപോവനങ്ങളായിരുന്നു എന്നു് ഊഹിക്കാം. ഇങ്ങനെ കഴിഞ്ഞ ഒരു വ്യാഴവട്ടക്കാലത്തേ ജീവചരിത്രം [സ്വാമിക്കല്ലാതെ മററാക്കും അറിഞ്ഞുകൂടാത്ത സ്ഥിതിക്കു്] മേലും നിഗൂഢമായിരിക്കാനേ തരമുള്ളു.

ശ്രീനാരായണഗുരുസ്വാമി കേരളക്കരയിലെ ഏറ്റവുംവലിയ വിപ്ലവകാരിയെന്നാണല്ലോ ഇപ്പോൾ പൊതുവേ സമ്മതിക്കപ്പെട്ടിരിക്കുന്നതു്. ഒരിക്കലും വലിയ ഒച്ചപ്പാടിനൊന്നും ഇടയാക്കാതെതന്നെ ഫലപ്രദമായിനടന്ന ആ വിപ്ലവപ്രസ്ഥാനത്തിന്റെ നാന്ദിയായിരുന്ന അരുവിപ്പുറംക്ഷേത്രപ്രതിഷ്ഠ. ആ പ്രതിഷ്ഠയോടുകൂടിയാണു് സ്വാമി ലോകരംഗത്തിൽ പ്രവേശിച്ചതും, പരക്കെ അറിയപ്പെട്ടുതുടങ്ങിയതും.

## കോലത്തുകര ക്ഷേത്രപ്രതിഷ്ഠ

കുളത്തൂർ, സ്വാമിക്കു് പല ശിഷ്യന്മാരും ഉണ്ടായിരുന്ന വിവരം പറഞ്ഞുവല്ലോ. അവർ ജനസ്വാധീനമുള്ള പ്രധാനകുടുംബങ്ങളിലെ അംഗങ്ങളായിരുന്നു. ശിഷ്യരല്ലാത്ത സ്വാമിഭക്തന്മാരുടെ എണ്ണവും കുറവായിരുന്നില്ല. അരുവിപ്പുറത്തെ ക്ഷേത്രപ്രതിഷ്ഠയെപ്പററി കേൾക്കുകയും അവിടെച്ചെന്നു ക്ഷേത്രദർശനവും സ്വാമിദർശനവും നടത്തുകയും അവക്കൊരു പതിവായിത്തുടങ്ങി. വ്രതാനുഷ്ഠാനങ്ങൾ സംബന്ധിച്ചു് ശ്രീപ്പാപ്പൂർക്ഷേത്രത്തിലാണു് അതുവരെ ഈ നാട്ടുകാരായ ഈഴവർ പൊയ്ക്കൊണ്ടിരുന്നതു്. ആ സക്കാർ ക്ഷേത്രത്തിൽ അന്നു് അവർ അനുഭവിച്ച അസൗകര്യങ്ങളും ക്ലേശങ്ങളും ഇനിയും വിവരിക്കുന്നതു് അനാവശ്യമാണെങ്കിലും കോലത്തുകരക്ഷേത്രപ്രതിഷ്ഠയ്ക്കു് അവരെ പ്രേരിപ്പിച്ചതു് ഈ ക്ലേശാനുഭവങ്ങളായിരുന്നു എന്നുള്ള വസ്തുത ഈ സന്ദർഭത്തിൽ വിസ്മരിക്കാവുന്നതല്ല.

സ്വന്തമായി ഒരു ശിവക്ഷേത്രം സ്ഥാപിക്കണമെന്നു് അവക്കു താൽപ്പര്യം ജനിച്ചതു് സ്വാഭാവികം മാത്രമാണു്. എന്നാൽ അതിപുരാതനമായ കോലത്തുകരഭഗവതിക്ഷേത്രം ഒരു ശിവക്ഷേത്രമായി പരിണമിച്ചതു് അത്ഭുതകരമായ ഒരു സംഭവംതന്നെയാണു്.

ഈ ദേവീക്ഷേത്രത്തിന്റെ പഴക്കം നിർണ്ണയിക്കത്തക്ക രേഖകൾ കിട്ടിയിട്ടില്ല. ക്ഷേത്രപരിസരത്തിലും അതിനു് വടക്കുവശം സ്ഥിതിചെയ്തിരുന്ന ഭയങ്കരമായ കാവിലും നിന്ന വൻവൃക്ഷങ്ങളെ കണ്ടിട്ടുള്ളവക്കു് പല ശതാബ്ദങ്ങൾക്കുമുൻപാണു് ആ ക്ഷേത്രം സ്ഥാപിച്ചതെന്നു് തോന്നാതിരിക്കുകയില്ല. മുൻവശത്തെ ആൽത്തറയും അരശും, ഉപദേവതാഗൃഹങ്ങളോടുകൂടിയ ഭദ്രകാളിക്ഷേത്രം, അതിനു് വടക്കുമാറി വലിയ കാവും കുളവും, കാവിനകത്തെ മാടൻനട, ക്ഷേത്രത്തിനു തെക്കുമാറിനിന്ന ഇലഞ്ഞി, അതിവിശാലമായ ക്ഷേത്രപ്പറമ്പു് ഇവയെല്ലാംകൂടി നോക്കിയാൽ ഒരു ദേവീക്ഷേത്രത്തിന്റെ പരിപൂർണ്ണമാതൃകതന്നെയായിരുന്നു അതു്.

ജനങ്ങൾ ദേവിയിൽ ഭക്തിവിശ്വാസങ്ങളുള്ള വളരെ ഭയമുള്ളവരും ആയിരുന്നു. പൂജാദികളും, പാട്ടു്, തുക്കം മുതലായ ആഘോഷങ്ങളും ഒരു മുടക്കവുംകൂടാതെ നടന്നുകൊണ്ടിരുന്നു. സമുദായാംഗങ്ങൾ എല്ലാവരും ചേന്നാണു് അതിനുവേണ്ട പണം വരിയിട്ടെടുത്തിരുന്നതു്.

"പതിക്രമം" എന്ന സാമുദായികഭരണം കീഴ്വഴക്കങ്ങൾക്കു് വ്യത്യാസംകൂടാതെ മുറയ്ക്കു നടന്നുവന്നു. അതിന്റെ എല്ലാം കേന്ദ്രസ്ഥാനം ഈ ദേവീക്ഷേത്രവുമായിരുന്നു.

നായർപ്രമാണികളുംകൂടി സഹകരിച്ചാണു് ഇവിടത്തെ ഉത്സവാദികൾ നടത്തിവന്നതു്. ദേവസ്വത്തിൽ ഒരംശം അവരുടെ കൈവശത്തിലും അനുഭവത്തിലുമായിരുന്നു. (ആ സ്വത്തുക്കൾ ഇന്നുവരെ വിട്ടുകൊടുത്തിട്ടുമില്ല.)

ഈവക പ്രതികൂലസാഹചര്യങ്ങളെല്ലാമുണ്ടായിരുന്നിട്ടും അന്നുവരെ ആരാധിച്ചുപോന്ന ഭദ്രകാളിയുടെ വിഗ്രഹം മാററി അവിടെത്തന്നെ പുതിയ ശ്രീകോവിലിന്റെ അടിസ്ഥാനമിട്ടു് ശിവലിംഗം പ്രതിഷ്ഠിക്കയാണുണ്ടായതു്. ശ്രീകോവിലിന്റെ പണിതന്നെയും പൂർത്തിയാക്കിയതു് പ്രതിഷ്ഠകഴിഞ്ഞശേഷമായിരുന്നു.

ആരുംതന്നെ ഈ വിഷയത്തിൽ ഒരു പ്രതിഷേധശബ്ദവും പുറപ്പെടുവിച്ചില്ല. പ്രതിഷ്ഠ കഴിഞ്ഞതുമുതൽ ജനങ്ങളെല്ലാം ഭക്തിപൂർവ്വം ആരാധനയ്ക്കു വന്നുതുടങ്ങുകയും ചെയ്തു. ഇങ്ങനെയൊരു പരിവത്തനം പ്രക്ഷോഭണങ്ങൾക്കൊന്നും ഇടയാകാതെ നടന്നതു് ജനങ്ങൾക്കു സ്വാമിയിലുണ്ടായ വിശ്വാസദാർഢ്യത്തെയും അതിനു നിദാനമായ അവിടത്തെ പ്രഭാവവിശേഷത്തെയും പ്രസ്പഷ്ടമാക്കുന്നുണ്ടു്. മതസംബന്ധമായ നിർബ്ബന്ധങ്ങൾക്കു വളരെ അയവുവന്നിട്ടുള്ള കാലമാണിതു്. ഇപ്പോൾത്തന്നെയും ഇങ്ങനെ ഒരു വലിയ മാററം വരുത്തുക ദുഷ്കരമെന്നല്ല, അസാദ്ധ്യമെന്നുതന്നെ പറയാം. ആ സ്ഥിതിക്കു് ഈ പ്രതിഷ്ഠാകർമ്മത്തിന്റെ ഗൗരവം ആലോചിച്ചു് അത്ഭുതപ്പെടുകയല്ലാതെ വിവരിച്ചു വിശദമാക്കുക സുകരമല്ല.

## വിദ്യാലയങ്ങൾ

വിദ്യാഭ്യാസസംബന്ധമായി സ്വാമിക്കുള്ള ശ്രദ്ധ സുപ്രസിദ്ധമാണു്. ക്ഷേത്രപ്രതിഷ്ഠ കഴിഞ്ഞു് അധികം താമസിക്കാതെ പ്രധാനശിഷ്യനായ ശിവലിംഗദാസസ്വാമികളെ കുളത്തൂർ താമസിക്കാൻ സ്വാമി ആജ്ഞാപിച്ചു. അന്നു് അരുവിപ്പുറംമാത്രമായിരുന്നു സ്വാമിയുടെ കേന്ദ്രസ്ഥാപനം. ഇന്നുകാണുന്ന കെട്ടിടങ്ങളൊന്നും അന്നു് അവിടെ ഉണ്ടായിരുന്നില്ല. വിദ്യാവാസനയുള്ള ചെറുപ്പക്കാർ അവിടെ ചെന്നാൽ പഠിപ്പി

ക്കാനും ആരും ഇല്ലായിരുന്നു. അക്കാലത്തു് അരുവിപ്പുറം കഴിഞ്ഞാൽ അടുത്ത പ്രധാനസ്ഥാപനം കുളത്തൂർ കോലത്തുകരക്ഷേത്രമായിത്തീർന്നു. ശിവലിംഗദാസസ്വാമിയുടെ ഇവിടത്തെ സ്ഥിരതാമസവും അതിനു കാരണമായി. അദ്ദേഹം സ്വയം പഠിക്കുന്ന കാലമായിരുന്നു അതു്. യോഗാഭ്യാസം ശീലിക്കയും ഏകാന്തധ്യാനത്തിൽ കഴിഞ്ഞുകൂട്ടുകയുമായിരുന്നു അദ്ദേഹത്തിന്റെ പതിവു്. സഞ്ചാരപ്രിയനല്ലാത്ത ഈ പ്രിയശിഷ്യനു് സ്വാമി ശിവലിംഗം എന്ന പേർ കൊടുത്തതുതന്നെ ഈ സ്വഭാവവിശേഷം കണ്ടിട്ടാണെന്നും പറഞ്ഞുകേട്ടിട്ടുണ്ടു്. അദ്ദേഹത്തെ കുളത്തൂർസ്വാമിയെന്നും സവയസ്കരായ സതീർത്ഥ്യർ—ആശാൻമുതൽപേർ—നേരമ്പോക്കായി വിളിക്കാറുണ്ടായിരുന്നു. ഈ നാട്ടുകാർ കൊച്ചുസ്വാമിയെന്നാണു് അദ്ദേഹത്തെ വിളിച്ചുവന്നതു. അദ്ദേഹത്തിന്റെ തപോവനം ക്ഷേത്രത്തിനടുത്തുണ്ടായിരുന്ന കാവും ചാന്നാങ്കരത്തോട്ടിനടുത്തു വൃക്ഷനിബിഡമായ മണൽക്കാടുമായിരുന്നു.

അദ്ദേഹം ഇവിടെ ഏതാനുംപേരെ സംസ്കൃതം പഠിപ്പിക്കാൻ തുടങ്ങി. അരുവിപ്പുറത്തുനിന്നു് സ്വാമി, നാണു എന്നൊരാളെ ആയിടയ്ക്കു് ശിവലിംഗദാസസ്വാമിയോടു പഠിക്കാൻ ഇങ്ങോട്ടയച്ചു. സംസ്കൃതത്തിൽ ആദിമപാഠങ്ങൾ പഠിച്ചുകഴിഞ്ഞുവന്ന ആ യുവാവു് ഈ നാട്ടിൽ സുപരിചിതനായ നാണുആശാനായിത്തീർന്നു. പിന്നീടു കൊച്ചുസ്വാമിയുടെ ശിഷ്യന്മാരെ പഠിപ്പിക്കുന്ന ജോലി നാണുആശാൻ ഏറ്റെടുത്തു. അതോടുകൂടി ഇവിടെ ഉണ്ടായിരുന്ന ഇലങ്കം ഒരു പള്ളിക്കൂടമായിത്തീർന്നു.

സ്വാമിയെ ആശ്രയിച്ചുവന്ന വേറെയും പല ശിഷ്യന്മാർ ശിവലിംഗദാസസ്വാമിക്കു് ഇവിടെ ഉണ്ടായിരുന്നു എങ്കിലും അവരെല്ലാം പഠിക്കുന്ന ബ്രഹ്മചാരികളുടെ നിലയിൽ ഇവിടെയും അരുവിപ്പുറത്തുമായി കഴിഞ്ഞതേയുള്ളു. നാണുആശാൻ വളരെനാൾ ഇവിടെ താമസിച്ചു പഠിക്കയും പഠിപ്പിക്കയും ചെയ്തിരുന്നു. അദ്ദേഹം ഇവിടെനിന്നു പോയശേഷം ജീവിതത്തിന്റെ പല ഘട്ടങ്ങളും വീട്ടിലും കാശിമുതലായ പുണ്യസ്ഥലങ്ങളിലും കഴിച്ചുകൂട്ടി. വിദ്യയിലും വയസ്സിലും വൃദ്ധനായശേഷവും ഇദ്ദേഹം കുളത്തൂർ വന്നു ചിലരെ ഹിന്ദി പഠിപ്പിച്ചു താമസിക്കയുണ്ടായി. ഒടുവിൽ ശിവഗിരിയിൽ താമസിക്കുമ്പോഴാണു് അദ്ദേഹം കാലധർമ്മം പ്രാപിച്ചതു്.

ഇലങ്കത്തിൽ തുടങ്ങിയ പള്ളിക്കൂടം ഇവിടത്തെ ആവശ്യത്തിനു മതിയാകയില്ലെന്നു എളുപ്പം വെളിപ്പെട്ടു. സ്വാമിയുടെ നിർദ്ദേശാനുസരണം ക്ഷേത്രപ്പുറമ്പിൽ വടക്കുപടിഞ്ഞാറു കാണുന്ന കെട്ടിടം നിർമ്മിച്ചു. സർക്കാർതന്നെ ജനങ്ങളുടെ വിദ്യാഭ്യാസവിഷയത്തിൽ അക്കാലത്തു ശ്രദ്ധപതിപ്പിച്ചു തുടങ്ങിയതേയുള്ളു. ഗ്രാൻറുകിട്ടുന്ന കാലമായപ്പോൾ അതു ഗ്രാൻറുസ്കൂളായി. ഏറെത്താമസിയാതെ അതു് ഗവൺമെൻറിലേക്കു വിട്ടുകൊടുക്കുന്നതിനും സ്വാമിതന്നെ വേണ്ട ഏർപ്പാടുകൾ ചെയ്തു.

തെക്കുവശത്തു കാണുന്ന കുറേക്കൂടി വലിയ കെട്ടിടം പണിയിച്ചശേഷം അതും ഗവൺമെൻറിലേക്കു വിട്ടുകൊടുക്കുകയും പഴയകെട്ടിടം അപ്പോൾതന്നെ പെൺപള്ളിക്കൂടമായിത്തീരുകയും ചെയ്തു. മിഡിൽ സ്കൂളായി നടന്നുവന്ന ഈ സ്കൂൾ ഇപ്പോൾ തിരുവനന്തപുരം കുളത്തൂർ ഇംഗ്ലീഷ് ഹൈസ്കൂളായി ഉയർന്നിരിക്കുന്നു.

കുളത്തൂർപോലെയുള്ള ഒരു ഗ്രാമപ്രദേശത്തിനു് ആഗ്രഹിക്കാവുന്ന ഏററവും ഉയർന്നതരത്തിലുള്ള വിദ്യാഭ്യാസസ്ഥാപനമാണല്ലോ ഒരു ഹൈസ്കൂൾ. അതിനു് അനുവാദം ലഭിച്ചതു് മൂന്നുവർഷംമുമ്പാണു്. വലിയ ചുമതലകൾ നാട്ടുകാർ ഏറെറടുത്താലേ ഉയർന്ന ക്ലാസ്സു് കിട്ടാൻ തരമുണ്ടായിരുന്നുള്ളു. ജാതിമതഭേദവിചാരമില്ലാതെ നാട്ടുകാരെല്ലാം ഇക്കാര്യത്തിൽ സംഭാവന ചെയ്തതും, ഹൈസ്കൂൾകമ്മിററിയിൽ ചേർന്നു സോത്സാഹം പ്രവർത്തിച്ചതും അഭിനന്ദനാർഹമായവിധത്തിൽതന്നെയായിരുന്നു. എന്നാൽ സമീപവാസികളായ ഈഴവരുടെ സ്ഥിതി അതിദയനീയമായിത്തീർന്ന ഘട്ടത്തിലാണു് അവർ ഈ ചുമതലയിൽ ഭൂരിഭാഗം നിർവ്വഹിക്കേണ്ടിവന്നതു്. കൈത്തറിനെയ്ത്തു് അധഃപതിച്ചാൽ ഈ വെറുംമണൽപ്രദേശത്തു ഇടതിങ്ങി കുടിപാർക്കുന്ന ഈഴവരും അധഃപതിച്ചതുതന്നെ. ഈ നിലയിലും പതിനയ്യായിരത്തിൽ പരം രൂപാ ചെലവുചെയ്തു ഇക്കാര്യം നേടിയതു് സ്വാമിയുടെ ആത്മചൈതന്യം സഹായമായി നിന്നതുകൊണ്ടെന്നുതന്നെ ഇന്നും ഈ നാട്ടുകാർ പൂർണ്ണമായി വിശ്വസിക്കുന്നു. ഹൈസ്കൂൾ പരിപൂർണ്ണതയിലെത്തിയതോർത്താൽ അദൃശ്യമായ ഏതോ ഒരു കൈകൂടി ഇതിൽ പ്രവർത്തിച്ചിട്ടുണ്ടെന്നു തോന്നിപ്പോകും.

## സാമൂഹ്യപരിഷ്കാരങ്ങൾ

ക്ഷേത്രപ്രതിഷ്ഠ നടന്നതോടുകൂടി ഇവിടെ മാമൂൽനിർബ്ബന്ധങ്ങൾക്കു പൊതുവേ ഒരയവുണ്ടായി. അതിനാൽ സാമൂഹ്യപരിഷ്കാരങ്ങൾ നടപ്പിലാക്കുന്നതിനു പ്രസംഗങ്ങളോ പ്രചരണങ്ങളോ വേണ്ടിവന്നില്ല. താലികെട്ടുമുതലായ ആചാരങ്ങൾ നിരർത്ഥങ്ങളെന്നാണു് സ്വാമിയുടെ അഭിപ്രായമെന്നുവന്നപ്പോൾ ആവക നടപടികൾ തനിയേ നിന്നുപോയി. നൂതനരീതിയിൽ വിവാഹവും നടന്നുതുടങ്ങി. അക്കാലത്തു നിലവിലിരുന്നതും കാലക്രമേണ നാമാവശേഷമായിത്തീർന്നിരിക്കുന്നതുമായ അവാന്തരവിഭാഗങ്ങൾ തമ്മിലുള്ള അകൽച്ച ദ്രുതതരം മങ്ങിമായുന്നതിനും ഇവിടെ കൂടുതൽ സൗകര്യം ലഭിച്ചു.

അടുത്തടിക്കിൽ ഭ്രഷ്ടുകല്പിച്ച് പുറംതള്ളിയിരുന്ന ഒരു കുടുംബത്തെ ആ കുടുംബാംഗങ്ങളുടെ അപേക്ഷപ്രകാരം സ്വാമിയുടെ ഉപദേശമനുസരിച്ച് ഇവിടെ സ്വീകരിച്ചിട്ടുണ്ട്. മററു സ്ഥലങ്ങളിൽ പല പ്രക്ഷോഭണങ്ങൾക്കും ഹേതുവായിരുന്ന മിശ്രഭോജനം ഇവിടെ സമാധാനപൂർവ്വം നടന്നു. പുലയക്ക് ക്ഷേത്രപ്രവേശനം കൊടുക്കുന്ന കാര്യം ആലോചനാവിഷയമായിത്തുടങ്ങുന്നതിനുമുൻപുതന്നെ ഒരു പുലയബാലനെ കോലത്തുകരക്ഷേത്രത്തിൽ കയററി ഏതാനും ദിവസം കീഴ്ശാന്തിയായി നിറുത്തിയശേഷം സ്വാമി ശിവഗിരിയിൽ കൂട്ടിക്കൊണ്ടുപോയി സ്കൂളിൽച്ചേർത്തു പഠിപ്പിക്കുകയുണ്ടായി.

അക്കാലത്ത് അരുവിപ്പുറമുണ്ടായിരുന്ന പ്രാധാന്യം ഇന്നില്ലാത്ത സ്ഥിതിക്ക് കൂടുതൽ വിവരിക്കുന്നതു ഉചിതമായിരിക്കയില്ലല്ലോ. എസ്. എൻ. ഡി. പി. യോഗം രജിസ്റ്റർ ചെയ്തു അരുവിപ്പുറത്തുവച്ചു ഏതാനും അംഗങ്ങൾ ചേർന്നശേഷം ശ്രീ. കുമാരനാശാനുമൊരുമിച്ച് കൂടുതൽ അംഗങ്ങളെ ചേർക്കാൻ സ്വാമി ആദ്യമായി വന്നതു് കുളത്തൂരാണ്. ഇവിടെ ഏതാനും പേരെ ചേർത്തതിൽപ്പിന്നെയാണ് ഒരു വാതൽകോട്ട വഴി പേട്ട മുതലായ സ്ഥലങ്ങളിലേയ്ക്കു പോയതു്. ഇങ്ങനെ സ്വാമിയുടെ സമാരംഭങ്ങളിൽ പലതിലും പ്രമുഖസ്ഥാനമല്ലെങ്കിലും പ്രഥമസ്ഥാനം ലഭിക്കുവാനുള്ള ഭാഗ്യം ഈ നാട്ടിനുണ്ടായിട്ടുണ്ട്.

## കേന്ദ്രസ്ഥാപനത്തിൻെറ മാററം കുളത്തൂരിനെ ബാധിച്ചിട്ടില്ല

ശിവലിംഗദാസസ്വാമികൾ ഇവിടെ താമസിച്ചിരുന്നകാലത്ത് സ്വാമി കൂടെക്കൂടെ ഇവിടെ വരാറുണ്ടായിരുന്നു. പറയത്തക്ക സംന്യാസിശിഷ്യന്മാർ അടുത്തില്ലായിരുന്ന അക്കാലത്ത് ഗൃഹസ്ഥശിഷ്യന്മാരായിരുന്നു സ്വാമിയുടെ സഹചാരികൾ. സ്വാമി ഏകാകിയായിത്തന്നെയാണു ഇവിടെ എത്തുന്നതു്. അതു് ബ്രാഹ്മമുഹൂർത്തത്തിലുമായിരിക്കും. ഒന്നുരണ്ടുദിവസത്തിനകത്തു മുൻപറഞ്ഞ ഗൃഹസ്ഥശിഷ്യന്മാരും വന്നുചേരും. അവരിൽ ഡാക്ടർ പല്പുവിൻെറ ജ്യേഷ്ഠൻ മാനേജർ പരമേശ്വരൻ എന്നറിയപ്പെട്ടിരുന്നയാൾ സ്വാമിയുടെ സന്തതസഹചാരിയും അരുവിപ്പുറത്തെ പ്രധാനഭരണകർത്താവുമായിരുന്നു.

ശ്രീ. കുമാരനാശാൻ പഠിത്തം കഴിഞ്ഞുവന്നതോടെ അരുവിപ്പുറത്തെ സ്ഥിതിക്ക് വലിയ വ്യത്യാസമുണ്ടായി. സംന്യാസിശിഷ്യന്മാരും വർദ്ധിച്ചുതുടങ്ങി. എസ്. എൻ. ഡി. പി. യോഗം ആരംഭിച്ചു. അരുവിപ്പുറം സ്വാമിയുടെ ഏകകേന്ദ്രസ്ഥാപനമായിത്തീരുമെന്നായിരുന്നു അക്കാലത്ത് എല്ലാവരും വിചാരിച്ചിരുന്നതു്. വിദ്യാഭ്യാസസൗകര്യങ്ങളും അവിടെ ത്തന്നെ ഏർപ്പെടുത്തിത്തുടങ്ങി. എന്നാൽ അധികം താമസിക്കാതെ സ്ഥിതിഗതികൾ മാറിപ്പോയി. എസ്സ്. എൻ. ഡി. പി. യോഗത്തിൻെറ ആഫീസ് തിരുവനന്തപുരത്തേയ്ക്കു മാററിയതാണ് അതിനു പ്രധാനകാരണം. സ്വാമി ശിവഗിരിയിൽ ആശ്രമം സ്ഥാപിച്ചതോടെ അരുവിപ്പുറത്തിൻെറ പ്രാധാന്യം ക്ഷയിച്ചു എന്നുപറയാം.

മേല്പറഞ്ഞ കാലഘട്ടത്തിനിടയ്ക്ക് ഇവിടെ സ്വാമിയുടേയും അനുചരന്മാരുടേയും സാന്നിദ്ധ്യം സാധാരണമായിരുന്നല്ലോ. ഈ വ്യതിയാനംനിമിത്തം അതിനു അല്പം കുറവു നേരിട്ടു. ശിവലിംഗദാസസ്വാമി ഇവിടം വിട്ടു. അടുത്തു കുറേക്കാലം അദ്ദേഹം ഇവിടെ സ്ഥാപിച്ച മഠത്തിൽ താമസിച്ചിരുന്ന ചൈതന്യസ്വാമിയും കാര്യാന്തരവ്യാപൃതനായി ആദ്യം മണക്കലും അവിടെനിന്നു മണ്ണന്തലയും അവിടെനിന്ന് ഉത്തരകേരളത്തിലുംപോയി.

കുളത്തൂർ ഒരിക്കലും സ്വാമിയുടെ ഒരു കേന്ദ്രസ്ഥാപനമാകുമെന്ന് ആരും വിചാരിച്ചിരുന്നില്ല. ഇന്നാട്ടുകാർ സ്വന്തം പണംകൊണ്ടുനിർമ്മിച്ച സ്ഥാപനങ്ങളേ ഇവിടെ ഉണ്ടായിരുന്നുള്ളു. അതുകൊണ്ടു്. ഈ പ്രദേശത്തേയ്ക്ക് എന്തെങ്കിലും മാററം വന്നതായും ആക്കും തോന്നിയില്ല.

അതിനുശേഷവും ആണ്ടുതോറും പലതവണ ക്ഷണിച്ചും യാദൃച്ഛികമായും സ്വാമി കുളത്തൂർ വരികയും ഏതാനും ദിവസം തുടരെ ഇവിടെത്തന്നെ വിശ്രമിക്കയും പതിവായിരുന്നു. കേരളക്കരയിലെ സാമാന്യം ഭേദപ്പെട്ട സമുദായപ്രമാണികൾ ഈ പ്രദേശത്തെപ്പററി അറിവാൻ ഇടവന്നിട്ടുള്ളതു്, അവർ സ്വാമിസന്ദർശനത്തിനായി ഇവിടംവരെ വരാൻ സംഗതിയായിട്ടുള്ളതുകൊണ്ടാണ്.

സിലോൺമുതൽ ബംഗാൾവരെയുള്ള സ്ഥലങ്ങളിൽനിന്നും, മധുര,തിരുനൽവേലിജില്ലകളിൽനിന്നും പലരും സ്വാമിയുടെ കേന്ദ്രസ്ഥാപനങ്ങളിൽ വന്നിട്ട് കുളത്തൂരാണു സ്വാമി വിശ്രമിക്കുന്നതെന്നറിഞ്ഞു് ഇവിടെയെത്തുകയും അക്കൂട്ടത്തിൽ ബ്രഹ്മചാരികളും സംന്യാസികളുമായ ചിലർ വളരെദിവസം ഇവിടെത്തന്നെ താമസിക്കുകയും ചെയ്തിട്ടുണ്ട്.

രോഗചികിത്സയ്ക്കായും സ്വാമി ഒന്നിലധികം തവണ ഇവിടെ വിശ്രമിച്ചിരുന്നു. സഞ്ചരിക്കാൻ തക്ക ആരോഗ്യമുണ്ടായിരുന്ന കാലം മുഴുവൻ ഈ വിശ്രമത്തിനു ഭംഗംവന്നിട്ടില്ല.

## സ്മാരകങ്ങൾ

ഇവിടത്തെ സ്വാമിഭക്തന്മാരിൽ പ്രധാനപ്പെട്ട ഒരാളായിരുന്നു പരേതനായ താവറത്തു ശ്രീ. കുട്ടി

അയ്യനമുതലാളി. ക്ഷേത്രപ്പറമ്പിനു തൊട്ടു തെക്കു വശം കാണുന്ന ഇരുനിലക്കെട്ടിടം കൊല്ലവർഷം 1085-ൽ സ്വാമിയുടെ താമസസൗകര്യത്തെ ഉദ്ദേശിച്ച് അദ്ദേഹം പണിയിച്ചിട്ടുള്ളതാണ്. സ്വാമിസന്ദർശനാർത്ഥം ഇവിടെ വന്നിട്ടുള്ള വിദേശികൾക്കും സമുദായനേതാക്കന്മാർക്കും മററു സ്വാമിഭക്തന്മാർക്കും സുപരിചിതമായതാണ് ഈ കെട്ടിടം

അവിടെനിന്നു കുറേ തെക്കുമാറി സ്വാമിയുടെ ഏകാന്തവാസത്തിന് ഉപകരിക്കത്തക്കവിധം മറെറാരു സ്വാമിഭക്തനായ ചാന്നാൻവിളാകത്തു കൊച്ചൻ വൈദ്യരും ഒരു കെട്ടിടം പണിയിച്ചിരുന്നു. മുൻപു സൂചിപ്പിച്ച രോഗചികിത്സയിൽ സ്നേഹപാനം, സ്വേദനം മുതലായവ നടത്തിച്ചതു് ആ കെട്ടിടത്തിൽവച്ചായിരുന്നു.

ഇവകൂടാതെ നാട്ടുകാർ പൊതുവിൽ പണം ചെലവുചെയ്തു ക്ഷേത്രത്തിൻെറ കിഴക്കുവശം തെക്കു മാറി പണിയിച്ചിട്ടുള്ള ശ്രീനാരായണമഠവും സ്വാമിയുടെ വിശ്രമാർത്ഥം നിർമ്മിച്ചതാകുന്നു.

ഷഷ്ടിപൂർത്തിസ്മാരകമായി അക്കാലത്തുതന്നെ സ്വാമിയുടെ ഛായാപടം പ്രതിഷ്ഠിക്കാനുണ്ടായ സ്ഥാപനമാണ് ശ്രീനാരായണമന്ദിരം. അതു് ക്ഷേത്രം പോലെതന്നെ പ്രാധാന്യമുള്ള ഒരു ആരാധനാസ്ഥാനമാണ്. സ്വാമിയുടെ മഹാസമാധിക്കുശേഷം ജനിച്ച കുട്ടികൾക്കും സ്വാമിയെ നേരിട്ടുകണ്ട അനുഭൂതി ആ പടംനിമിത്തം സിദ്ധിക്കുന്നുണ്ട്. കുഞ്ഞിനെ എടുത്തു പുറത്തുകൊണ്ടുപോകാറാകുമ്പോൾ മുതൽ മാതാപിതാക്കന്മാർ അതിനു സ്വാമിയുടെ ഛായാസന്ദർശനത്തിനു സൗകര്യം നൽകിവരുന്നു. അങ്ങനെ ആ കുഞ്ഞുങ്ങളുടെ ശരീരം വളരുന്നതോടുകൂടി അവരുടെ സ്വാമിഭക്തിയും വളർന്നുകൊണ്ടിരിക്കുന്നു.

ക്ഷേത്രത്തിനു നാലുഫർലാംഗ് വടക്കുമാറി ശ്രീനാരായണസ്മാരകവായനശാലയും എത്രയും പ്രയോജനകരമായവിധത്തിൽ മുപ്പത്തിമൂന്നുകൊല്ലത്തോളമായി നടന്നുവരുന്നുണ്ട്. നാൾക്കുനാൾ അഭിവൃദ്ധിപ്രാപിച്ചുവരുന്ന ഒരു സ്ഥാപനമാണതു്. അതിൻെറ രജതജൂബിലി ഡാക്ടർ ലക്ഷ്മണസ്വാമിമുതലിയാരുടെ അദ്ധ്യക്ഷതയിൽ ഏഴു വർഷങ്ങൾക്കു മുൻപു് വിവിധപരിപാടികളോടുകൂടി ആഘോഷിക്കപ്പെട്ടു. ഒരു റേഡിയോസെററുകൂടി ഈ ഗ്രന്ഥശാലയ്ക്കുള്ളതുകൊണ്ട് ഇതിൻെറ ആകർഷണശക്തിയും വിജ്ഞാനവിതരണത്തിനുള്ള സൗകര്യവും വളരെ വർദ്ധിച്ചിട്ടുണ്ട്.

"ജാതിഭേദം മതദ്വേഷ-
മേതുമില്ലാതെ സർവരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാണിതു്."

എന്നു നിസ്സംശയം പറയാം. തക്കതായ ഒരു കെട്ടിടംകൂടി ഉണ്ടായാൽ ഈ സ്ഥാപനംകൊണ്ടുള്ള ഉപയോഗം എത്രയോ ഇരട്ടി വർദ്ധിക്കാനുള്ള സാദ്ധ്യതകളുണ്ട്.

ശ്രീനാരായണമന്ദിരത്തിലും ശ്രീനാരായണസ്മാരകവായനശാലയിലും ആണ്ടുതോറും മുടങ്ങാതെ മണ്ഡലപൂജ നടത്തിവരുന്നു. നാസ്തികന്മാർക്കുപോലും ഹൃദയം ദ്രവിപ്പിക്കുന്ന ഭക്തിപാരവശ്യമാണ് ആ നാല്പത്തൊന്നുദിവസവും കുളത്തൂർ വരുന്നവർക്കു ദൃശ്യമാകുന്നതു്.

പൊതുജനങ്ങൾക്കു പ്രയോജനപ്പെടുന്ന ശ്രീനാരായണസ്മാരകങ്ങൾ ഇനിയും ഇന്നാട്ടിൽ ഉണ്ടാകുമെന്നും സ്വാമിഭക്തി ഇന്നാട്ടുകാരുടെ ഹൃദയത്തിനു വെളിച്ചം നൽകിക്കൊണ്ടിരിക്കുമെന്നും ന്യായമായി ആശിക്കാം. സാംസ്കാരികവും, മതപരവും, വിദ്യാഭ്യാസപരവുമായ ഉൽക്കർഷം ഗുരുഭക്തിനിമിത്തം ഇന്നാട്ടുകാർക്കു സിദ്ധിച്ചിട്ടുണ്ട്. ബഹുഭൂരിപക്ഷക്കാരായ സാമാന്യജനങ്ങളുടെ സാമ്പത്തികസ്ഥിതി ഇന്നും നെയ്ത്തുവ്യവസായത്തെ ആശ്രയിച്ചുതന്നെ നില്ക്കുന്നു. ഈ ജനകീയഭരണകാലത്തു് യോജിച്ചുനിന്നു ഏകസ്വരത്തിൽ ഉറക്കെ ചോദിക്കുന്നവർക്കേ ഗവമ്മെൻറിൽനിന്നു വാങ്ങുവാനുള്ള സഹായങ്ങൾ ലഭിക്കുകയുള്ളു. അതിനു വേണ്ടതു ഐക്യമാണല്ലോ. ആ ഗുണം നേടി നിലനിറുത്താനുള്ള പ്രചോദനം ഈ നാട്ടുകാർക്കു സ്വാമിയുടെ ആത്മചൈതന്യത്തിൽനിന്നു് ലഭിക്കുമാറാകട്ടേ.

ജ്ഞാനദയാസിന്ധുവായ സ്വാമിതൃപ്പാദങ്ങൾക്കു നമസ്കാരം!

# സ്വാമിസന്ദേശങ്ങൾ — എന്നെ ആകൃഷ്ടനാക്കി



— ററി. ററി. കേശവൻശാസ്ത്രി —

സ്വാമിതൃപ്പാദങ്ങളെപ്പററി പ്രഥമമായി എനിക്കു് അറിയാൻ കഴിഞ്ഞതു് കേട്ടുപഠിച്ച രണ്ടു പാട്ടുകൾമുഖേനയായിരുന്നു. ഒന്നു്,

വക്കല ശാരദാദേവിയെ സ്ഥാപിച്ച
തൃക്കൈകളേന്തുമീ സ്വാമിക്കു മംഗളം
സ്വാമിക്കു മംഗളം സ്വാമിക്കു മംഗളം
തൃക്കൈകളേന്തുമീ സ്വാമിക്കു മംഗളം.

ഈ പാട്ടു് സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ വെച്ചുപാട്ടിന്റെ രീതിയിൽ വളരെ ശീലുകൾ ചേർത്തെഴുതിയിട്ടുള്ളതിന്റെ ആദ്യവരികളാണു്. മറെറാന്നു്,

എസ്. എൻ. ഡി. പി. യോഗമെന്നു-
കേൾവിയേറുമൊരു സംഘ-
മസ്സലായി നിയമിച്ച പുണ്യവാനിപ്പോൾ
ആലുവായിൽത്താമസമാണോക്കണം...
ആലിലയിൽ താമരാക്ഷനുറങ്ങുന്നാൾ-
വരസ്യൂന്നോൾ

എന്നിത്യാദിയും ആയിരുന്നു.

ഇതു് 'ബാലികമാർമാലികയാം' എന്ന മട്ടിലുള്ളതാണു്. അന്നത്തെ ജാതിശല്യത്തിന്റെ കാക്കശ്യം അവണ്ണനീയമാണു്. എങ്കിലും എന്റെ ഗുരുനാഥൻ പുതുപ്പള്ളി വാരണപ്പള്ളിൽ ശ്രീ ബ്രഹ്മവിദ്യാഭൂഷണൻ പി. കെ. പണിക്കരുടെകൂടെ അദ്ദേഹത്തിന്റെ വീട്ടിൽ താമസിച്ചു് ഇംഗ്ലീഷും സംസ്കൃതവും അഭ്യസിക്കുവാൻ ഭാഗ്യം സിദ്ധിച്ചു. അവിടെ താമസമായപ്പോൾ വീടിന്റെ ഭിത്തിയിൽ ഒട്ടിച്ചിരുന്ന മംഗളപത്രത്തിൽ ഗുരുനാഥൻ എഴുതിയിരുന്ന ഒരു പദ്യം പലനാളുകൾകൊണ്ടു കാണാപ്പാഠംപഠിക്കുവാൻ സാധിച്ചു. ആ പദ്യം:

പാരിൽ ജാതിമതാദിവൈരമകലും
സാരോപദേശങ്ങളി-
ന്നാരോതുന്ന മൂറയ്ക്കു തൻകരളലി-
ഞ്ഞാരോടുമെല്ലായ്പ്പോഴും
ആരെൻ മാനസദപ്പണത്തിനുമണ-
ച്ചീടുന്നനൈമ്മല്യമി-
പ്പേരാളും യതിമൗലി വാഴ്ക നെടുനാൾ
നാരായണസ്വാമികൾ.

ഇതു് ഹൃദിസ്ഥമായതോടുകൂടി പാട്ടുകൾ പഠിച്ചപ്പോൾ തോന്നിയ ആഗ്രഹം ഇരട്ടിയാകുകയായിരുന്നു. സ്വാമിതൃപ്പാദങ്ങൾ വാരണപ്പള്ളിൽ താമസിച്ചു പഠിച്ചിരുന്ന പൂവ്വകഥകളും അറിയാൻ സാധിച്ചു. ആ കാലങ്ങളിൽ സ്വാമിതിരുനാൾ ആഘോഷിക്കുകയും സ്വാമിസന്ദേശങ്ങൾ പ്രചരിപ്പിക്കുകയും ചെയ്യാൻ ഗുരുനാഥന്റെ നേതൃത്വത്തിൽനടന്ന സംരംഭങ്ങളിലെല്ലാം പങ്കെടുക്കുവാൻ എനിക്കു സാധിച്ചു. മാമൂലാചാരം വിലംഘിച്ചിരുന്ന അന്നത്തെ സംഭവങ്ങളെപ്പററി എഴുതി അറിയിക്കുവാൻതന്നെ പ്രയാസമാണു്.

സ്വാമിതിരുനാൾസമ്മേളനം സമുൽഘാടനം ചെയ്തുകൊണ്ടു് ഗുരുനാഥൻ വിരചിച്ച ഒരു പദ്യം ഇതായിരുന്നു:

ബന്ധൂകാരുണകാന്തിചിന്തുമരുണ-
ശ്രീബിംബദീപത്തെയി-
സ്സന്ധ്യാദേവിയുയത്തിയാക്കുമൊരുപോ-
ലുത്സാഹമേകുംവിധൗ
സന്ധിക്കുന്നു വരിൻ! വരിൻ! സഹജരേ!
വന്ദ്യൻ ഗുരുസ്വാമിതൻ-
സന്തോഷാസ്പദജന്മതാരമഹമീ-
നാമൊത്തുകൊണ്ടാടുവിൻ.

സ്വാമിതിരുനാളിനു ഗുരുനാഥൻ എഴുതിയ ഒരു വഞ്ചിപ്പാട്ടിന്റെ ചില വരികൾ:—

വരുവിൻ സഹോദരരേ വരുവിൻ ശ്രീനാരായണ-
ഗുരുവരപാദപുണ്യതാരമിന്നല്ലേ?
ഒരുജാതിയൊരുമതമൊരുദൈവമെന്ന തത്വം
ധരണിയിൽ പരത്തുവിൻ ധൈയ്യപൂവ്വകം.

ഈ കവിതകളെല്ലാം പഠിച്ചും സ്വാമിസന്ദേശങ്ങൾ ഗ്രഹിച്ചും എന്റെ മനസ്സു് അങ്ങനെ ആലുവാ

യിലേയ്ക്കു തിരിയാറുണ്ടായിരുന്നു. സ്വാമിതൃപ്പാദങ്ങൾ അന്ന് ആലുവായിൽ വിശ്രമിക്കുന്നതായി കേട്ടിട്ടുമുണ്ടായിരുന്നു. ഇങ്ങനെ ഗുരുനാഥനോടൊരുമിച്ച് വാരണപ്പള്ളിൽ താമസിച്ചുകൊണ്ടിരുന്നസമയം അന്നു തിരുവിതാംകൂർദിവാനായിരുന്ന ശ്രീ. മന്നത്തു കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ തിരുവനന്തപുരത്തു വി. ജെ. റ്റി. ഹാളിൽവച്ച് സാധുജനപരിപാലനയോഗമഹാസമ്മേളനത്തിൽ ഗുരുനാഥൻ എനിക്ക് എഴുതിത്തന്ന ഒരു കവനഖണ്ഡം പാരായണംചെയ്തതിൽ സന്തുഷ്ടനായ ദിവാൻ ഒരു സ്കാളർഷിപ്പ് അനുവദിച്ചുകൊണ്ട് എവിടെ താമസിച്ചു പഠിക്കാനാണാഗ്രഹിക്കുന്നതെന്ന് ആ സദസ്സിൽവച്ചുതന്നെ ചോദിച്ചതും മനസ്സിലെ ആശയമനുസരിച്ച് ആലുവാ അദ്വൈതാശ്രമത്തിൽ താമസിച്ചു പഠിക്കാനാണാഗ്രഹമെന്നു ഞാൻ മറുപടിപറഞ്ഞതും തദനുസരണം പ്രസ്തുതസ്കാളർഷിപ്പോടുകൂടി ആശ്രമത്തിൽ താമസിച്ചു പഠിക്കുകയുമായിരുന്നു. അന്ന് ആലുവായിലെ താമസം നൽകിയ പ്രചോദനം ഇന്നും ഞാൻ അനുസ്മരിക്കുന്നുണ്ട്. ആശ്രമബോർഡിംഗിൽ സർവ്വജാതിവിദ്യാർത്ഥികളും താമസിക്കുന്നുണ്ടായിരുന്നു. കേശവൻനായരും കെ. മഹമ്മദും റ്റി. സി. ചാക്കോയും പത്മനാഭക്കണിയാരും രാമനാഥശർമ്മായും എല്ലാം ഒരുമിച്ചുതാമസിച്ചുപഠിച്ചു. സ്വാമിതൃപ്പാദങ്ങളും ശിഷ്യപ്രധാനന്മാരും വിദ്യാർത്ഥികളായ ഞങ്ങൾക്കു വേണ്ട വിജ്ഞാനോപദേശങ്ങൾ നൽകുക പതിവായിരുന്നു. സ്വാമിതൃപ്പാദങ്ങളെ നേരിട്ടുകാണുന്നതിനും ക്രമേണ അജ്ഞാതമായിരുന്ന അനവധി സ്വാമിസന്ദേശങ്ങൾ പഠിക്കുന്നതിനും എനിക്കു സാധിച്ചു. ആലുവായിൽവച്ചു സ്വാമിതൃപ്പാദങ്ങൾ ആവിഷ്കരിച്ചിരുന്ന പുതിയപുതിയ ആദർശപദ്ധതികളും സർവ്വമതസമ്മേളനം തുടങ്ങിയ മഹാസാമൂഹികപരിഷ്കരണപരിപാടികളുമെല്ലാം സർവ്വജാതിമതസ്ഥരായ ജനസഞ്ചയങ്ങളെയും പ്രബുദ്ധരാക്കിത്തീർക്കുകയായിരുന്നു. എല്ലാ രംഗങ്ങളിലും സജീവമായി പങ്കെടുത്തിരുന്നവർ പലരായിരുന്നു. ഇന്നു ജീവിച്ചിരിപ്പുള്ളവരിൽ പ്രഥമഗണനീയൻ ശ്രീ. സഹോദരൻ അയ്യപ്പൻതന്നെയാണ്. സഹോദരൻപത്രവും സഹോദരസംഘവും അന്ന് ഇന്നത്തേതിൽ അധികം സുശക്തമായിരുന്നു. സുപ്രസിദ്ധ മിതവാദി ശ്രീ. സി. കൃഷ്ണനും മഹാകവി കുമാരനാശാനും അദ്വൈതാശ്രമത്തിന്റെ ധർമ്മകർത്താക്കളായി ഭരണംനടത്തുന്ന സന്ദർഭങ്ങളിലും ഞാൻ ആശ്രമത്തിൽതന്നെ താമസിക്കുകയായിരുന്നു. ആയിടയ്ക്കാണ് മഹാകവി കുമാരനാശാന്റെ ദുരവസ്ഥയെന്ന കാവ്യോപഹാരം പ്രസിദ്ധീകൃതമായത്. എന്നെ നേരിട്ടറിഞ്ഞ മഹാകവി കുമാരനാശാനും മഹാകവി വള്ളത്തോൾ നാരായണമേനവനും പ്രൊഫസർ പി. ശങ്കരൻനമ്പ്യാരും അവരവരുടെ കൃതികൾ എനിക്കു സൗജന്യമായി തന്നിരുന്നു. ഇപ്രകാരം സ്വാമിതൃപ്പാദങ്ങളുടെ വിശ്വമോഹനമായ ലോകോപകാരജീവിതവും സന്ദേശസമുച്ചയവും നൽകിയ നേർവഴി അനുഗ്രഹിതമായിരുന്നു. മഹാകവി സർ രവീന്ദ്രനാഥടാഗോറും മഹാത്മാഗാന്ധിയും ആലുവായിൽ വരുമ്പോഴും ഞാൻ അവിടെയുണ്ടായിരുന്നു. ആലുവായിൽ കൂടിയ പൗരമഹാസമ്മേളനത്തിൽനിന്നും ഗാന്ധിജിക്കു സമർപ്പിച്ച സംസ്കൃതമംഗളപത്രം സദസ്സിൽ വായിക്കുവാൻ എനിക്കു സൗകര്യം നൽകി. "ശ്രീനാരായണപരമഹംസദേവസംസ്ഥാപിതസ്യ ഏകജാതിഃ ഏകം മതം ഏകമേവേശ്വരശ്ച മാനുഷാണാമിതീരിതമാര്യസത്യം പ്രഖ്യാപയിതും"എന്നുതുടങ്ങിയ ആ മംഗളപത്രം ആ ഗംഭീരസദസ്സിനെ പുളകോൽഗമകാരിയാക്കിത്തീർത്തിരുന്നു.

പ്രിയപ്പെട്ട മഠാധിപതി ശ്രീശങ്കരാനന്ദസ്വാമിജിയും ശ്രീനാരായണതീർത്ഥസ്വാമികളും സംസ്കൃതസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. രാമൻഗുരുക്കൾ (സ്വാമി ആത്മാനന്ദ) തുടങ്ങി ഇന്നു ജീവിച്ചിരിപ്പുള്ളവരിൽ പലരും ആ മഹാസമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. തിരുവനന്തപുരം മഹാരാജാസ് സാൻസ്ക്രിറ്റ് കാളേജിലേക്ക് പഠിക്കാൻ മാറി. അങ്ങനെ ആശ്രമജീവിതം വിടുകയായിരുന്നു. പൊതുജീവിതരംഗങ്ങളിൽ സ്വാമിസന്ദേശപ്രചരണം നടത്തുന്നതിന് എനിക്ക് സാധിച്ചിട്ടുണ്ട്. പഠിപ്പിനൊത്ത പ്രസംഗങ്ങൾ ധാരാളം നടത്തിയിട്ടുണ്ട്. സ്വാമിതിരുനാൾ സമ്മേളനങ്ങളിൽ പ്രസംഗിക്കാൻ തിരുവിതാംകൂറിലും കൊച്ചിയിലും വളരെയേറെ സ്ഥലങ്ങളിൽ പോയിട്ടുണ്ട്. സുപ്രീംകൗൺസിലിന്റെ ആവശ്യപ്രകാരം ശ്രീനാരായണഗുരുസ്മാരക സമാജവാർഷിക സമ്മേളനത്തിൽസംബന്ധിക്കാൻ സൗത്ത്മലബാറിലും പോയിരുന്നു. ൧൯൩൭ ജനുവരിമാസം ൨൦-ാംതീയതി കോഴിക്കോട്ട് വിക്ടോറിയാജൂബിലിടൗൺഹാളിൽ കൂടിയ ശ്രീനാരായണസേവാസംഘത്തിന്റെ വാർഷികസമ്മേളനത്തിൽ ഞാൻ അദ്ധ്യക്ഷനായിരുന്നു. അന്നത്തെ പ്രാസംഗികന്മാർ ശ്രീ വി. ടി. ഭട്ടതിരിപ്പാടും ശ്രീ. എം. സി. ജോസഫും സാധു ശിവപ്രസാദും ശ്രീ. പി. നാരായണൻനായരുമായിരുന്നു. ആ സമ്മേളനം സ്വാമിസന്ദേശങ്ങൾ പ്രകീർത്തിക്കുകയും പ്രതിധ്വനിപ്പിക്കുകയുമായിരുന്നു. ഇങ്ങനെ മയ്യഴി, കണ്ണൂർ, തലശ്ശേരി മുതലായ വടക്കൻമലബാറിന്റെ പലഭാഗങ്ങളിൽ വച്ചുനടന്ന പ്രസംഗങ്ങളും ഞാൻ ഓർക്കാതിരിക്കുന്നില്ല.

സ്വാമിതൃപ്പാദങ്ങൾ ശിവഗിരിമഠത്തിലും അദ്വൈതാശ്രമത്തിലും അധഃസ്ഥിതവർഗ്ഗങ്ങളിൽപ്പെട്ട വളരെ യുവജനങ്ങളെ താമസിപ്പിക്കുകയും സൗജന്യമായി പഠിപ്പിക്കുകയും അവർക്കു വേണ്ട വിജ്ഞാനധനം നൽകുകയും ചെയ്തിട്ടുണ്ട്. അവരിൽ ശ്രീ. വി. എസ്സ്. ശാസ്ത്രി, തിരുവനന്തപുരം കാർപ്പറേഷൻ കൗൺസിലർ ശ്രീ. കുഞ്ഞുരാമൻ തുടങ്ങിയ അപൂർവ്വം

ചിലർമാത്രം മുൻപോട്ടുവന്നിട്ടുണ്ട്. തൃപ്പാദങ്ങളുടെ ഈ കാരുണ്യസഹായങ്ങൾ അധഃസ്ഥിതരിലും മററുള്ളവരിലും വലിയ മാററം വരുത്തിയിട്ടുണ്ട്. കളിച്ച് ശുഭ്രവസ്ത്രധാരികളായിനിന്ന വിദ്യാർത്ഥികളെ നിരത്തി അവരുടെ ജാതിപറയാമോ എന്നു തൃപ്പാദങ്ങൾ പല പ്രചണ്ഡജാതിഭ്രക്കന്മാരോട് ചോദിച്ച് അവരെ പരിഭ്രാന്തരും മ്ലാനന്മാരും ആക്കിയിട്ടുണ്ട്. മഹാത്മജിയെപ്പോലും ജാതിനശീകരണാവശ്യം വേണ്ടവിധം ധരിപ്പിക്കുവാൻ തൃപ്പാദങ്ങൾക്കു സാധിച്ചിട്ടുണ്ട്. ഇന്ന് ജാതിയേയോ തീണ്ടലിനേയോ കാണിച്ചാൽ ആളറിയാൻ സാധിക്കാതായിട്ടുണ്ട്. എന്നാൽ കേരളത്തിലെ ജാതിക്കോമരത്തിൻെറ വേരറുത്തതു് സ്വാമിതൃപ്പാദങ്ങളാണ്. അന്നത്തെ തീണ്ടലിൻെറ—അയിത്തത്തിൻെറ—കാക്കശ്യം കുറയ്ക്കാൻ പലവഴിക്കുണ്ടായപ്രേരണകളെപ്പററി പറയാൻ ധാരാളം തെളിവുകളുണ്ട്.

ഇങ്ങനെ വർഷങ്ങൾ പലതുകഴിഞ്ഞു. സ്വാമിതൃപ്പാദങ്ങൾ മഹാസമാധിയായി. മഹാസമാധിക്കുശേഷം ശിവഗിരിയിൽ ശ്രീനാരായണധർമ്മപ്രചരണത്തിനു കൂടിയിട്ടുള്ള മഹാസമ്മേളനങ്ങളിൽ പ്രാഥമ്യം അർഹിച്ചിട്ടുള്ളതു് ൧൧൧൨-ൽ നടന്ന ശിവഗിരി ശാരദാജൂബിലിമഹാമഹമായിരുന്നു. അന്നത്തെ പ്രസംഗമത്സരപരീക്ഷയിൽ ശ്രീശാരദാജൂബിലിസ്വർണ്ണമെഡൽ തിരുവിതാംകൂർ ദിവാനായിരുന്ന ദിവാൻ ബഹദൂർ ശ്രീ വി. എസ്. സുബ്രഹ്മണ്യയ്യരുടെ അദ്ധ്യക്ഷതയിൽകൂടിയ മഹാസമ്മേളനത്തിൽവച്ചു ഭാരവാഹികൾ എനിക്കുനൽകി. കാര്യവശാൽ എനിക്ക് സിൽവർമെഡലുകളും സ്വർണ്ണമെഡലുകളും വേറെയും കിട്ടിയിട്ടുണ്ടെങ്കിലും ഈ ശാരദാജൂബിലി സ്വർണ്ണമെഡൽ അമൂല്യസമ്പാദ്യമായി ഇന്നും സൂക്ഷിച്ചിരിക്കയാണ്. സ്വാമിതൃപ്പാദങ്ങൾ അധഃകൃതരായിരുന്ന പുലയരേയും പറയരേയും കുറവരേയും മുമ്പിൽനിരത്തി കാണിച്ച്:—

മനുഷ്യജാതിയേ മനുഷ്യജാതിയായ്
നിനയ്ക്കുവാൻ നിങ്ങൾ പഠിച്ചിട്ടവരെ
മനസ്സുഖത്തോടു ജനനിയാമെന്നെ—
ത്തനയരേ നിങ്ങൾ ധരിക്കയില്ലതാൻ.

എന്ന ഭാരതാംബയുടെ മുറവിളിയെ മാമൂൽപ്രിയരായ വേദചാരികളേയും മതചാരികളേയും ജാതിപ്പിരിയരേയും പഠിപ്പിച്ച്—ധരിപ്പിച്ച് മുട്ടുകുത്തിച്ച രംഗങ്ങൾ എത്രയും ഹൃദയസ്പൃക്കുകളായിരുന്നു. ഇന്നത്തെ സാർവ്വത്രികമായ വെളിച്ചത്തിനു് ബായ്ക്കുഗ്രൗണ്ട് സൃഷ്ടിച്ചതു് സ്വാമിതൃപ്പാദങ്ങൾതന്നെയായിരുന്നു. ആ വിശാലമായ സ്വാമിതൃപ്പാദങ്ങളുടെ സന്ദേശവാഹകർ പ്രയോഗിച്ചുവരുന്നുണ്ടെങ്കിലും അതുപോലെയാകുന്നില്ലെന്നു പറയുന്നവരും ഇല്ലാതില്ല. ശ്രീനാരായണസന്ദേശങ്ങൾ മുഖരിതങ്ങളാണെങ്കിലും അതിനിയും എത്തിയിട്ടില്ലാത്ത സ്ഥാനങ്ങൾ വളരെയധികമുണ്ട്. ശ്രീനാരായണധർമ്മപ്രചരണപ്രസ്ഥാനങ്ങൾക്കു ഉപര്യുപരി ഉന്നതിയുണ്ടായിക്കൊണ്ടിരിക്കും. ശ്രീനാരായണശതവാർഷികം ആഘോഷിക്കുന്നതു തികച്ചും സമർഹമാണ്. ശ്രീനാരായണധർമ്മം ഇന്നു ലോകത്തിനു് അത്യാവശ്യമാണ്. അതിനു് ഒരു ശ്രീനാരായണധർമ്മഭടമണ്ഡലംതന്നെ അത്യാവശ്യമാണ്. ആ ധർമ്മഭടമണ്ഡലം മുൻനിന്ന് വേണ്ടതു ചെയ്യുന്നതു് അധികമധികം ഉത്തേജനം നൽകാൻ പ്രേരകമായിരിക്കും.

സ്വാമിതൃപ്പാദങ്ങളുടെ പാവനസന്ദേശങ്ങൾ പ്രചരിപ്പിക്കുവാൻ തൽപ്പരരായിരുന്ന പലരേയും എനിക്കറിയാം. അവരെ അനുസ്മരിക്കുന്നതിനല്ലാതെ അവരുടെ പേരുകൾ എടുത്തുപറയുവാൻ ഞാനാഗ്രഹിക്കുന്നില്ല.

അദ്വൈതാശ്രമമഞ്ജരീ മധുരധാരീ—
ധാനപ്രസന്നാശയോ
ഗായൻ സർവ്വജനീനകാകലിരുതേ—
ശ്ചേതസ്സമാവർജ്ജയൻ
സൗഹിത്യം വിദധൻ നിരന്തരനിജാ—
നന്ദാനുഭോഗീ മഹാ—
നദ്വൈതാശ്രമകോകിലോ വിജയതാ—
മാരാമരാമാന്തരേ.

ആ ശ്രീനാരായണദിവ്യകോകിലസന്ദേശം വിജയിക്കുമാറാകട്ടേ!



# ശ്രീനാരായണ —
# — ഗുരുസ്വാമികൾ



— ആഗമാനന്ദസ്വാമി —

സ്വാമികളെ ഞാൻ നാലഞ്ചുപ്രാവശ്യം കണ്ടിട്ടുണ്ട്. കൂടുതൽപ്രാവശ്യം കാണുന്നതിന് എനിക്കാഗ്രഹമുണ്ടായിരുന്നു. എന്നാൽ അദ്ദേഹം സശരീരനായിരിക്കുമ്പോൾ ഞാൻ മിക്കവാറും ഒരു വിദ്യാർത്ഥിയായിരുന്നതുകൊണ്ടും വിദ്യാർത്ഥിജീവിതം അവസാനിച്ചയുടൻ സംസാരത്യാഗത്തിനുവേണ്ടി ഗൃഹകാര്യങ്ങൾ ശരിപ്പെടുത്തുന്നതിന് ഏറ്റപ്പെടേണ്ടിവന്നതുകൊണ്ടും മററുമാണ് അതു സാധിക്കാതെപോയതു്.

സ്വാമികളിലേക്കു് എന്നെ ആകർഷിച്ചതു് അദ്ദേഹത്തിന് എന്നോടുള്ള സ്നേഹമാണ്. അതിനു പല കഥകൾ പറയാനുണ്ട്. അതിൽ ചിലതുമാത്രം ഞാൻ പറയാം. അല്ലെങ്കിൽ ഈ വിവരണം ഒരു ആത്മകഥാകഥനം ആയിപ്പോകും.

പരേതനായ ശ്രീ. ഏററത്തു കൃഷ്ണനാശാനാണ് എന്നെ സ്വാമികളുടെ അടുക്കൽ കൂട്ടിക്കൊണ്ടുപോയതു്. ഒരുദിവസം ഉച്ചതിരിഞ്ഞു ഞങ്ങൾ ശിവഗിരിയിലെത്തി. പകൽ വളരെ മണിക്കൂർസമയം സംസാരിച്ചു. രാത്രിയും കുറേ സംസാരിച്ചു. അടുത്തദിവസം രാവിലെ എട്ടുമുതൽ ഏകദേശം പത്തുമണിവരെയും സംസാരിച്ചു. എത്ര ഹ്രസ്വങ്ങളായ വാചകങ്ങളിൽ എത്ര ഉത്കൃഷ്ടങ്ങളും ഗംഭീരങ്ങളുമായ ആശയങ്ങളാണ് അടക്കിയിരുന്നതെന്നു പറയാൻ പ്രയാസം. ഞങ്ങളുടെ സംഭാഷണം മിക്കവാറും ആത്മികവിഷയങ്ങളെക്കുറിച്ചായിരുന്നു. അന്നേയ്ക്കു് എനിക്കു ഗുരുലാഭം ഉണ്ടായിക്കഴിഞ്ഞിരുന്നു. എൻെറ അനുഷ്ഠാനരീതികളെപ്പററി സ്വാമികൾ ചോദിക്കുകയും അവയെപ്പററി ചില ഉപദേശങ്ങൾ കൂടുതലായി തരികയുംചെയ്തു.

രണ്ടാമതൊരിക്കൽ പോയതും ഏററത്തു കൃഷ്ണനാശാനോടൊരുമിച്ചായിരുന്നു. അന്നു പിരിയുമ്പോൾ എൻെറ മുഖത്തു സൂക്ഷിച്ചുനോക്കി, "സ്വല്പം പിത്തമുള്ളായയുണ്ട്, കല്യാണഘൃതം സേവിക്കണം" എന്നു സ്വാമികൾ പറഞ്ഞു. അങ്ങിനെ ചെയ്യാമെന്നു ഞാനും സമ്മതിച്ചു. എന്നാലെന്തുകൊണ്ടോ ഞാനതു ചെയ്യുകയില്ലെന്നു സംശയം തോന്നിയ സ്വാമികൾ ശ്രീമാൻ കൃഷ്ണനാശാനോടു് "കല്യാണഘൃതം സേവിക്കുമോ?" എന്നു പ്രത്യേകം ചോദിച്ചു. "സേവിക്കും, അവക്കു ബുദ്ധിമുട്ടൊന്നുമില്ല" എന്ന് ആശാൻ മറുപടി പറഞ്ഞു. "ഇല്ലെങ്കിൽ നാം കാച്ചിച്ച് അയപ്പിക്കാം" എന്നുകൂടി സ്വാമികൾ പറഞ്ഞു. അതിൻെറ ആവശ്യമില്ലെന്നു വീണ്ടും ശ്രീ. കൃഷ്ണനാശാൻ പറഞ്ഞു. എനിക്കുവേണ്ടി കല്യാണഘൃതം കാച്ചിച്ചയപ്പിക്കാമെന്നു സ്വാമികളെക്കൊണ്ടു പറയിച്ചതു സ്നേഹമല്ലാതെ മറെറന്തായിരിക്കും? വെറും വിദ്യാർത്ഥിയായ എന്നിൽനിന്ന് അദ്ദേഹം—അനേകായിരംപേരുടെ ആരാദ്ധ്യപുരുഷൻ—എന്താശിക്കാനാണ്?

എന്നാൽ ആ കല്യാണഘൃതം സേവിക്കയുണ്ടായില്ല. സ്വാമികളെ ഒരു യോഗിയായിട്ടല്ലാതെ വൈദ്യനായിട്ടൊരിക്കലും കേട്ടിട്ടില്ലായിരുന്ന എൻെറ അന്നത്തെ രക്ഷകർത്താക്കൾ സ്വാമികളുടെ അന്നത്തെ വാക്കിന് ഒരു പ്രാധാന്യവും കല്പിച്ചില്ല. ഞാൻ പല പ്രാവശ്യം പറഞ്ഞിട്ടും അവർ അതു കാച്ചിക്കയുണ്ടായില്ല. ഫലം ഞാനനുഭവിച്ചു. അന്ന് ഞാൻ പഠിച്ചിരുന്ന മദ്രാസ് പ്രസിഡൻസി കാളേജിനടുത്തു് ഞാൻ താമസിച്ചിരുന്ന വിക്ടോറിയഹോസ്റ്റലിൽവച്ചു് ഒരു രാത്രി തലതിരിച്ചിൽവന്ന് തറയിൽ വീണ് തലപൊട്ടുകതന്നെചെയ്തു. അതു എൻെറ പഠിപ്പിനേയും സാരമായി ബാധിച്ചു.

പിന്നൊരിക്കൽ ഞങ്ങൾ തമ്മിൽകണ്ടപ്പോൾ അദ്ദേഹം "സദേവദാരുദ്രുമവേദികായാം, ശാർദ്ദൂലചർമ്മവ്യവധാനവത്യാം; ആസീനമാസന്നശരീരപാതസ്ത്ര്യംബകം സംയമിനം ദദർശ." എന്ന ശ്ലോകത്തിലെ, ത്ര്യംബകപദത്തിന് മല്ലിനാഥൻ കാളിദാസൻെറ ആശയമറിയാതെ തെററിച്ചു വ്യാഖ്യാനിച്ചതിനെപ്പററിയും ഇങ്ങിനെയാണ് അനുഗൃഹീതകവികളുടെ ആശയങ്ങൾ പലപ്പോഴും സാധാരണന്മാർ പണ്ഡിതന്മാരാണെങ്കിലും തെററി വ്യാഖ്യാനിക്കുന്നതെന്നും പറഞ്ഞു. ത്ര്യംബകംതന്നെയാണ് ത്ര്യംബകം എന്നാണ് മല്ലിനാഥൻെറ അഭിപ്രായം. ത്രയീ=വേദം കണ്ണായുള്ളവൻ, വേദമെന്നാൽ ജ്ഞാനം. അതിനാൽ ത്ര്യംബകൻ=ജ്ഞാനചക്ഷുസ്സ് എന്നാണ് സ്വാമികൾ പറഞ്ഞ അർത്ഥം. ഇതു പറഞ്ഞശേഷം സ്വാ

മികൾ എൻെറനേക്കു തിരിഞ്ഞു് "എന്തു പറയുന്നു. നാം പറഞ്ഞതു ശരിയല്ലേ?" എന്നു ചോദിച്ചു. ആ ചോദ്യമാണു് എന്നെ ഭാഗ്യവാനാക്കിയതു്.

ഞാൻ ചെങ്ങന്നൂർ ഇംഗ്ലീഷ് മിഡിൽസ്കൂൾ ഹെഡ്മാസ്റ്ററായിരിക്കുമ്പോൾ സ്വാമികൾ കോട്ടയത്തുപോകാനായി കാറിൽവന്നു് മുസാവരിബംഗ്ലാവിൽ ഇറങ്ങി. അപ്പോൾ മണി ഒമ്പതര കഴിഞ്ഞിരുന്നു. കാറിൽ വന്നതു് ആരെന്നന്വേഷിച്ചു് സ്വാമികളാണെന്നു മനസ്സിലാക്കിയ ഞാൻ വേഗം അവിടെച്ചെന്നു. അപ്പോളദ്ദേഹം അവിടെ കട്ടിലിൽ നീണ്ടു മലർന്നു കിടക്കുകയായിരുന്നു. ശരീരക്ഷീണം ഉണ്ടായിരുന്നു. അടുത്തുചെന്നു നിന്ന എന്നെ സ്വാമികൾ സൂക്ഷിച്ചു നോക്കുന്നതുകണ്ടു് ഞാൻ അദ്ദേഹത്തോടു "എന്താ സ്വാമി അറിയുകയില്ലേ?" എന്നു ചോദിച്ചു. അതിന്നദ്ദേഹം മറുപടിയായി "ക്രൂട്ടതലറിയുകയാണു്" എന്നുപറഞ്ഞു. അതായതു് ഞാൻ ആത്മികമായി എത്രമാത്രം, മുമ്പുകണ്ടതിനുശേഷം ഉയന്നിട്ടുണ്ടെന്നു നോക്കുകയായിരുന്നെന്നത്ഥം. ഞാൻ സംസാരം ത്യജിക്കുമെന്നു് ശ്രീ. ഏറത്തു കൃഷ്ണനാശാനോടു് പ്രഥമ സന്ദശ്നം കഴിഞ്ഞപ്പോൾതന്നെ പറഞ്ഞിട്ടുണ്ടായിരുന്നുവെന്നു് ശ്രീ. കൃഷ്ണനാശാൻ എന്നോടു പറഞ്ഞിരുന്നു. ആ യാത്രയിൽ എൻെറ ആവശ്യപ്രകാരം സ്വാമികൾ ചെങ്ങന്നൂർ ഇംഗ്ലീഷ്മിഡിൽസ്കൂൾ സന്ദശിച്ചു് അവിടെ അന്നുണ്ടായിരുന്ന നൂററിയമ്പതിൽ പരം വിദ്യാത്ഥികളെ അഭിമുഖീകരിച്ചു് തുടച്ച്യായി മുക്കാൽമണിക്കൂർസമയം സംസാരിച്ചതു് ഒരു അസാധാരണസംഭവമായി സ്വാമികളുടെ സഹചരന്മാരിൽ പലരും പറകയുണ്ടായി. തുടച്ച്യായി വളരെയാളുകളുള്ള ഒരു സദസ്സിൽ അത്രനേരം സംസാരിക്കുക അതിനുമുമ്പുണ്ടായിട്ടില്ലെന്നാണു് അവർ പറഞ്ഞതു്. അങ്ങനെയാണെങ്കിൽ അതു് സ്വാമികൾക്കു് എന്നോടുണ്ടായിരുന്ന സ്നേഹത്തിനു ഒരു ഉത്തമദൃഷ്ടാന്തമാണു്. ഇങ്ങിനെ പലതും പറയുവാനുണ്ടു്. ആ ഭാഗം ചുരുക്കുന്നു. ഇങ്ങിനെയുള്ള സംഭവങ്ങളാണു് സ്വാമികളുടെ സമാധിദിനത്തിൽ എന്നെ ഒരു പ്രസംഗം ചെയ്യുന്നതിനു പ്രേരിപ്പിക്കുന്നതെന്നുമാത്രം ചുരുക്കിപ്പറയാം.

"മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണു്. അതു് ആത്മാവിനെക്കൊല്ലുന്നു" എന്നു മഹാത്മജി തെളിച്ചു പറഞ്ഞിട്ടുണ്ടു്. ഇതു ഇന്നത്തെ രാജ്യതന്ത്രജ്ഞന്മാർ പ്രത്യേകം ഓക്കേണ്ടതാണു്. ഇന്നു രാഷ്ട്രീയരംഗത്തു കാണുന്ന സകലകുഴപ്പവും മതനിഷ്ഠയില്ലായ്മയിൽനിന്നുണ്ടായിട്ടുള്ളതാണു്. മതനിഷ്ഠയിൽ കൂടിയല്ലാതെ രാജ്യം ഉയരുകയുമില്ല. ഭാഷാപരമായിട്ടാകട്ടേ, ഭരണപരമായിട്ടാകട്ടേ ഉള്ള വിഭജനമെല്ലാം അതിൻെറ പിന്നിൽ മതപരമായ ഒരു ഏകീകാരകഘടകമില്ലെങ്കിൽ ആപൽക്കരമാണു്.

മതത്തിനു് ഒരു വലിയ ദോഷം ആളുകൾക്കു് പറയുവാനുള്ളതു് അതു കലഹത്തിനു കാരണമാകുന്നു എന്നുള്ളതാണു്. ഒരേമതത്തിൻെറ അനുഗാമികൾ തമ്മിൽ ഭിന്നപക്ഷംപിടിച്ചു വഴക്കു്. ഒരു മതക്കാരും മററു മതക്കാരും തമ്മിലുള്ള വഴക്കു്. കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും തമ്മിലുള്ള വഴക്കു ലക്ഷക്കണക്കിനു് ജനങ്ങളെ തീയിലിട്ടു ചുടാനിടയാക്കി. സുന്നിയും സൂഫിയും ഷീയായും തമ്മിൽ വഴക്കുണ്ടായിട്ടുണ്ടു്. ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ എത്രയോ വഴക്കു്. കേരളത്തിലതുണ്ടായിട്ടില്ല. എങ്കിലും ഇവിടെ മതതത്വമാണു ജാതിവ്യത്യാസമെന്നുവിചാരിച്ചു പാവങ്ങളെ വഴിനടക്കാനനുവദിച്ചില്ല. ചിലപ്പോൾ ജാതിയുടെപേരിൽ അടിപിടി. താഴ്ന്ന സമുദായക്കാരെ സമീപിച്ചിട്ടു് കുളിക്കാതെയുണ്ടാൽ കണ്ണു പൊട്ടിപ്പോകുമെന്നു വിശ്വസിച്ചിരുന്ന എത്രയോ അമ്മമാരുണ്ടു്. എൻെറ രക്ഷകത്താവിനു് അന്ത്യകാലത്തു് കവിൾ പുറവന്നു് വെള്ളംകുടിക്കാൻ നിവൃത്തിയില്ലാതെ കിടക്കുമ്പോൾ അദ്ദേഹം പറഞ്ഞതു്, അദ്ദേഹം എന്നെ കാണാൻ ഒരിക്കൽ മദിരാശിയിൽ വന്നപ്പോൾ അന്നു മുങ്ങിക്കുളിക്കാതെ ഊണു കഴിച്ചതിൻെറ പാപഫലമാണു് അതെന്നാണു്. ഇങ്ങിനെ ജാതിഭ്രാന്തു്. ഹിന്ദുവും മുസ്ലീമും തമ്മിലുണ്ടായിട്ടുള്ള വഴക്കിനു കണക്കുണ്ടോ? ഇതാണു മതത്തിൻെറശത്രു ഇതിനു പോംവഴി ശ്രീനാരായണഗുരു നിർദ്ദേശിച്ചിട്ടുണ്ടു്.

അദ്ദേഹം ഒരു എസ്. എൻ. ഡി. പി.-യോഗത്തിൽ സന്നിഹിതനായിരുന്നു. ഈഴവർ ജാതിബാധയിൽനിന്നും രക്ഷകിട്ടാൻ മതംമാറണമെന്നു ഭ്രമിക്കുന്ന കാലമായിരുന്നു അതു്. ചിലർ ക്രിസ്തുമതം, ചിലർ ബുദ്ധമതം, ചിലർ ശ്രീനാരായണമതം എന്നു വാദിച്ചു. ഇതെല്ലാം കേട്ടശേഷം സ്വാമികൾ മടങ്ങിപ്പോയിട്ടു് ബോധാനന്ദസ്വാമിവശം ഒരു കുറിപ്പു സദസ്സിൽ വായിക്കാൻ കൊടുത്തയച്ചു. അതിൽ സ്വാമികൾ നിർദ്ദേശിച്ചതു് മതംമാറണമെന്നു് ആഗ്രഹിക്കുന്നവർ, "ഒരു ജാതി, ഒരു മതം, ഒരുദൈവം" എന്നുള്ള സനാതനധമ്മത്തെ ഒരു മതമായി വിശ്വസിച്ചു് ആ മതത്തിൽ ചേരാം എന്നായിരുന്നു.

സനാതനധമ്മം ഒരു പ്രത്യേകമതമല്ല. എല്ലാ മതങ്ങളുടേയും അടിയിൽ വ്യാപിച്ചുനില്ക്കുന്ന തത്വങ്ങളുടെ സഞ്ചയമാണു്. സനാതനധമ്മതത്വങ്ങൾ അന്നത്തെ കാലദേശാവസ്ഥകൾക്കനുസരിച്ചു പാലസ്റ്റയിനിൽ രൂപംപ്രാപിച്ചതാണു് ക്രിസ്തുമതം; അറേബ്യയിൽ രൂപംപ്രാപിച്ചതാണു് ഇസ്ലാം. ഇന്ത്യയിലെ രണ്ടായിരത്തിയഞ്ഞൂറുവഷത്തിനുമുമ്പുള്ള സ്ഥിതിയനുസരിച്ചു രൂപംപ്രാപിച്ചതാണു് ബുദ്ധമതം; ഇങ്ങിനെ എല്ലായിടത്തും. സനാതനധമ്മം ഗ്രഹിച്ചവനു് എല്ലാമതങ്ങളും എങ്ങനെ ഭിന്നഭാവം ഗ്രഹി

ച്ചിരിക്കുന്നുവെന്നും എങ്ങനെ അവയെ കൂട്ടിയിണക്കു വാൻ കഴിയുമെന്നും കാണാൻ സാധിക്കും. സ്വാമികൾ അതിനെ ഗ്രഹിച്ചിരുന്നതുകൊണ്ടാണ് അദ്ദേഹം "പല മതസാരവുമേകം" എന്നു പ്രഖ്യാപിച്ചതു്. മതം വെറും പരലോകത്തേക്കുള്ള വിഷയമാണെന്നു് ഒരു തെററിദ്ധാരണയുണ്ടു്. ഈ ലോകത്തേക്കു് പ്രയോജനപ്പെടാത്തതു പരലോകത്തേക്കും പ്രയോജനപ്പെടുന്നതല്ല. വേദങ്ങളുടെ മുഖ്യമായ സന്ദേശം യജ്ഞമാണു്. "വേദാ ഹി യജ്ഞാത്ഥമഭിപ്രവൃത്താഃ" ഈ യജ്ഞത്തെപ്പററി ഗീതയിൽ പറയുന്നു. "നായം ലോകസ്ത്വയജ്ഞസ്യ കുതോഽന്യഃ കുരുസത്തമ!"

(യജ്ഞമില്ലാത്തവനു് ഈ ലോകമില്ല. പിന്നെയുണ്ടോ പരലോകമജ്ജുന?) ധമ്മം വെറും പരലോകവിഷയകമല്ല.

"യതോ അഭ്യുദയനിശ്രേയസസിദ്ധിഃ സ ധമ്മഃ." യാതൊന്നുകൊണ്ടു് ഇഹലോകശ്രേയസ്സും പരലോകശ്രേയസ്സും ഉണ്ടാകുന്നുവോ അതാണു് ധമ്മം. ആ ധമ്മത്തിൻെറ നാനാഭാവത്തിൻെറ അടിയിൽ മാററമാവശ്യമില്ലാതെ നില്ക്കുന്നതാണു് സനാതനധമ്മം. അതു് അനുഷ്ഠാനത്തിൽ വന്നാൽ ഈ ലോകത്തുതന്നെ സർവൈശ്വര്യവും ഉണ്ടാകും,

"ഊദ്ധ്വബാഹുവ്വിരൗമ്യേഷ
ന ച കശ്ചിച്ഛൃണോതി മേ
ധമ്മാദത്ഥശ്ച കാമശ്ച
സ കിമത്ഥം ന സേവ്യതേ."

(കൈ രണ്ടും പൊക്കിപ്പിടിച്ചു് ഞാൻവിളിച്ചുപറയുന്നു "ധമ്മത്തിൽനിന്നാണു് ധനവും സുഖവുമുണ്ടാകുന്നതു്; അതിനെ എന്തുകൊണ്ടു സ്നേഹിക്കുന്നില്ല?" എന്നു്. എന്നിട്ടും ആരും അതുകേൾക്കുന്നില്ലല്ലോ) എന്നു വ്യാസൻ പറയുന്നു.

ധമ്മത്തിൻെറ അടിത്തറ അഹിംസയും തപസ്സും വിവേകവും ബ്രഹ്മചര്യവും സത്യവുമാണു്. സ്വാമികളുടെ ജീവിതം അവയുടെ സമാഹാരമായിരുന്നു. അതുകൊണ്ടാണു് അദ്ദേഹത്തിനു് ദീർഘദൃഷ്ടിമുതലായവ ഉണ്ടായതു്. അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുണ്ടു്: "പ്രപഞ്ചമിഥ്യാത്വത്തെപ്പററി നിരന്തരം സ്മരിക്കണം. അല്ലെങ്കിൽ പ്രപഞ്ചത്തിൽകുട്ടിപ്പോകും" എന്നു്. ഈ പ്രപഞ്ചമിഥ്യാത്വബോധമാണു് അദ്ദേഹത്തെ ലക്ഷക്കണക്കിനുള്ള ആരാധകന്മാരുണ്ടായിട്ടും അഹങ്കാരിയാക്കാതിരുന്നതു്. കോടിക്കണക്കിനു് പണം കാല്ക്കൽ കൊണ്ടുചെന്നുവച്ചിട്ടും അദ്ദേഹത്തെ അതിലൊട്ടിക്കാതിരുന്നതു്. ഇതും ഓക്കണം.

അദ്ദേഹത്തെ ഒരു സമുദായപരിഷ്കത്താവായി പലരും ഭാവന ചെയ്യുന്നു. അദ്ദേഹത്തിൻെറ സമുദായപരിഷ്കാരപരങ്ങളായ സന്ദേശങ്ങൾ അദ്ധ്യാത്മനിഷ്ഠനുണ്ടാകുന്ന ദീനാനുകമ്പാഫലങ്ങൾ മാത്രമാണു്. അദ്ദേഹം അദ്വൈതി ആയിരുന്നു. എല്ലാം ഈശ്വരമായി കണ്ട ആളായിരുന്നു. എല്ലാം ഐശ്വരപരമായി കണ്ടവനു് അസമത്വമില്ല.

" സമത്വമാരാധനമച്യുതസ്യ " എന്നു പ്രഹ്ലാദൻ പറയുന്നു.

അതുകൊണ്ടാണു് അദ്ദേഹം അസമത്വം നിക്കാൻപുറപ്പെട്ടതു്. അദ്ദേഹത്തിൻെറ അനുഗാമികളും ഈ ആത്മനിഷ്ഠയുടെ പ്രാധാന്യം കല്പിക്കേണ്ടതാണു്. എന്നാൽ സമുദായപരിവത്തനം തനിയേ വന്നുചേരും.

മനുഷ്യനു് ഇന്നില്ലാത്തതു് മനോനിയന്ത്രണത്തിനുള്ള ആഗ്രഹമാണു്. മനോനിയന്ത്രണമാണു് മതത്തിൻെറ സന്ദേശം. സ്വാമികൾ മനോജയം സാധിച്ചസിദ്ധനാണു്. മനോജയോപായമാണു് തപസ്സു്. സ്വാമികളുടെ ജീവിതത്തിൽനിന്നും തപസ്സിൻെറ പ്രാധാന്യം ജനങ്ങൾ പഠിക്കേണ്ടതാണു്. അതുണ്ടെങ്കിൽ ധൈര്യവും വീര്യവും പറയുന്നതുപോലെ പ്രവത്തിക്കുവാനുള്ള ശക്തിയും നമുക്കുണ്ടാകും. മഹാന്മാരുടെ ഉപദേശങ്ങൾ അവരുടെ ജീവിതത്തിൻെറ ഒരു അംശം മാത്രമാണു്. ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതംകണ്ടു് എവരും പഠിക്കണം അതുപോലെ ജീവിക്കാൻ. അപ്പോൾ ലോകശാന്തിയുണ്ടാകും.

---

# പാവനസ്മരണകൾ

— എ. സി. ഗോവിന്ദൻ ബി. എ. കോഴിക്കോട്. —

"വലഞ്ഞ കേരളജനനിതന്നുടെ
തുലഞ്ഞ ജാതകം തിരുത്തു"—വാൻ തിരുവവതാരംചെയ്ത ഒരുമഹാസിദ്ധനാണ് ശ്രീനാരായണഗുരുസ്വാമികളെന്നു ഞാൻ വിശ്വസിക്കുന്നു. ഇങ്ങനെയുള്ള സിദ്ധന്മാർ വളരെ ചുരുക്കമായിട്ടേ ഉണ്ടാകാറുള്ളു. ഭഗവാൻ ശ്രീ ബുദ്ധനുശേഷം അഞ്ചോആറോ മഹാത്മാക്കൾമാത്രമാണ് ആ മഹനീയപരമ്പരയിൽ നാളിതുവരെയും ഭാരതഖണ്ഡത്തിൽ ഉണ്ടായിട്ടുള്ളതു്. മഹാകവി പറഞ്ഞതുപോലെ;



"പെരുത്തന്തുററാണ്ടിനിടയ്ക്കൊരിക്കലീ–
മരുപ്പറമ്പാമുലകത്തിലീശ്വരൻ
ഒരുററവൃക്ഷത്തെ നടുന്നു, പാന്ഥരായ്
വരുന്നവർക്കായ് തണൽ മുററുമേകുവാൻ."

ഭ്രാന്താലയമെന്നു ശ്രീവിവേകാനന്ദനാൽ ശപിക്കപ്പെട്ട കേരളത്തിനു ശാപമോക്ഷം നൽകി, കേരളത്തെ പരിശുദ്ധമായ ഒരു ദേവാലയമാക്കിമാററുവാനാണ് ശ്രീനാരായണൻ പരിശ്രമിച്ചതു്. അദ്ദേഹത്തിൻെറ ആ മഹനീയപരിശ്രമം പരിപൂർണ്ണമായി വിജയിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല.

ഇപ്രകാരമുള്ള മഹാത്മാക്കളെ കാണുവാനും, അവരുടെ വചനാമൃതങ്ങൾ ആസ്വദിച്ചു കണ്ണിനും കരളിനും പുണ്യം നേടുവാനും സംഗതി വരുന്നതു തന്നെയാണ് മഹാഭാഗ്യം, സ്വാമി തൃപ്പാദങ്ങളുമായി അടുത്തു പരിചയിച്ചിട്ടുള്ളവരുടെ സംഖ്യ ദിനംപ്രതി യെന്നോണം ചുരുങ്ങിയാണ് വരുന്നതു്. ഒരുപക്ഷേ പത്തോ പതിനഞ്ചോ കൊല്ലംകൂടി കഴിഞ്ഞാൽ സ്വാമികളെ കണ്ടിട്ടുള്ളവർതന്നെയും ഇല്ലെന്നു വരാവുന്നതാണ്. കാരണം സ്വാമികൾ സമാധിയടഞ്ഞിട്ട് ഇപ്പോൾത്തന്നെയും 25 കൊല്ലമായി കഴിഞ്ഞു.

എൻെറ കുട്ടിക്കാലംമുതൽക്കുതന്നെ സ്വാമികളെ ദർശിക്കുവാനും, വന്ദിക്കുവാനുമുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. പല അവസരങ്ങളിലും സ്വാമികളുമായി സംഭാഷണത്തിൽ ഏർപ്പെടുവാനും, സ്വാമികളുടെ ഫലിതോക്തികൾ ആസ്വദിക്കുവാനും എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ട്.

സ്വാമികളെ ആദ്യകാലങ്ങളിൽ കൊല്ലത്തിലൊരിക്കലെങ്കിലും കൊടുങ്ങല്ലൂരിനടുത്തുള്ള ഞങ്ങളുടെ ഗൃഹങ്ങളിൽ വരുത്തുക പതിവായിരുന്നു. എൻെറ ചില കാരണവന്മാർ യഥാർത്ഥസ്വാമിഭക്തന്മാരായിരുന്നതുകൊണ്ട് അവരുടെ ഗൃഹങ്ങളിൽ വന്നു ആതിഥ്യം സ്വീകരിക്കുന്നതു് സ്വാമികൾക്കു സന്തോഷമായിരുന്നു. അക്കാലങ്ങളിൽ ഞങ്ങളുടെ വീടുകളിലെ ചില കുട്ടികൾക്കു നാമകരണം ചെയ്തിട്ടുള്ളതും സ്വാമികളായിരുന്നു. വെറും പിഞ്ചുപൈതങ്ങളായിരുന്ന ഞങ്ങൾ ബാലസഹജമായ ജിജ്ഞാസയെ മുൻനിർത്തിമാത്രം സ്വാമികളെ അകലത്തുനിന്നു ഒളിഞ്ഞു നോക്കുക പതിവായിരുന്നു. സ്വാമികൾക്കു കുട്ടികളെ ഇഷ്ടമായിരുന്നുവെങ്കിലും ഞങ്ങൾക്കു ഞങ്ങളുടെ കാരണവന്മാരെ വളരെ ഭയമായിരുന്നു. സ്വാമികളുടെ അടുത്തുപോയി വികൃതികളിച്ചു സ്വാമികളെ അലട്ടരുതെന്നു ഞങ്ങൾക്കെല്ലാം പലപ്പോഴും താക്കീതു കിട്ടിയിരുന്നു.

1914 ഏപ്രിൽമാസത്തിൽ സ്കൂൾഫൈനൽ പരീക്ഷ കഴിഞ്ഞു, അക്കൊല്ലത്തെ എസ്സ്. എൻ. ഡി. പി. യോഗത്തിൽ സംബന്ധിക്കുവാൻ ആലുവായ്ക്കുപോയ അവസരത്തിലാണ് സ്വാമികളെ സ്വൈരമായി കാണുവാനും, സ്വാമികളുമായി സംഭാഷണത്തിലേർപ്പെടുവാനും എനിക്കു സാധിച്ചതു്. അദ്വൈതാശ്രമത്തിലെ അന്തേവാസിയും ഒരു നല്ല കവിയുമായിരുന്ന കേരളപണ്ഡിതരാണ് എന്നെ സ്വാമികൾക്കു പരിചയപ്പെടുത്തിയതു്. ഞാൻ വളർന്നുവരുന്ന ഒരു യുവകവിയാണെന്നു പറഞ്ഞുംകൊണ്ടാണ് അദ്ദേഹം സ്വാമികളുടെ മുമ്പിൽ എന്നെ ആനയിച്ചതു്. പിന്നീടു എൻെറ സ്വദേശവും വീട്ടുപേരും മററും മനസ്സിലായപ്പോൾ സ്വാമികൾക്കു എന്നോടു് കൂടുതൽ സ്നേഹം തോന്നുകയും, "നല്ലവനായി ജീവിക്കണം" മെന്നു ഉപദേശിക്കുകയും ചെയ്തു. ഈ ഉപദേശത്തി

നനുസരിച്ചു് ജീവിക്കുവാൻ ഞാൻ ഇന്നും പരിശ്രമിച്ചു വരികയാണു്.

'നല്ലവരായി ജീവിക്കുക'യെന്നതു സാധാരണ ന്മാർ വിചാരിക്കുന്നതുപോലെ അത്ര എളുപ്പമല്ല. പലവിധ വ്യാമോഹങ്ങളും പ്രലോഭനങ്ങളും നിമിഷം പ്രതിയെന്നോണം നമ്മെ അഭിമുഖീകരിച്ചുകൊണ്ടിരിക്കും. പലപ്പോഴും നല്ലവരായി ജീവിക്കുവാനുള്ള നമ്മുടെ ശ്രമത്തെ ഇത്തരം പ്രലോഭനങ്ങൾ തടഞ്ഞുകൊണ്ടേയിരിക്കും. പല അവസരങ്ങളിലും പരപരിഹാസത്തിനുതന്നെയും നമ്മൾ വിധേയരായിരിക്കും. ആ വക ഘട്ടങ്ങളിലെല്ലാം സ്വാത്മത്തെ ബലികഴിച്ചു അന്യക്കു് ഉപദ്രവം കൂടാതെയുള്ള ജീവിതം നയിക്കുക കേവലം ദുഷ്കരമായിത്തോന്നിയേക്കാം. എന്നിരുന്നാലും ഈ മഹനീയാദർശത്തെ മുൻനിർത്തി സ്വജീവിതം നയിക്കുവാൻ ശ്രമിക്കുന്ന ഒരു വ്യക്തിക്കു് ജീവിതത്തിന്റെ അവസാനഘട്ടങ്ങളിൽ ശാന്തിയും സമാധാനവും കൈവരുമെന്നുള്ളതിനു സംശയമില്ല.

പിന്നീടു് തൃശ്ശിവപേരൂർ ശ്രീമാഹേശ്വരക്ഷേത്രത്തിൽ സ്വാമികൾ വിശ്രമിക്കുന്ന അവസരത്തിൽ സ്വാമികളെ കാണുവാനും പല വിഷയങ്ങളെപ്പററി സംസാരിക്കുവാനും എനിക്കു സംഗതിയായി. കൂട്ടത്തിൽ ലൂയിക്രൂണിയുടെ ചികിത്സാക്രമത്തെപ്പററിയും സംസാരിക്കുകയുണ്ടായി. ഈ സംഭാഷണം അതേ രൂപത്തിൽതന്നെ അക്കാലത്തു് മിതവാദിയിൽ പരസ്യപ്പെടുത്തിയിരുന്നു.

ഒരിക്കൽ സ്വാമികൾ കോതപറമ്പിൽ ഞങ്ങളുടെ ക്ഷേത്രത്തിൽ വിശ്രമിക്കുന്ന അവസരത്തിൽ സ്വാമികളെ ദർശിക്കുവാൻ ചില മുസ്ലീം പ്രമാണികൾ എത്തിച്ചേർന്നിരുന്നു. കൂട്ടത്തിൽ അടുത്തുതന്നെ മക്കത്തുപോയിവന്ന ഒരു ഹാജിയും ഉണ്ടായിരുന്നു. അവരെയെല്ലാം ഞാൻ സ്വാമികൾക്കു് പരിചയപ്പെടുത്തിക്കൊടുത്തു. അതിനുശേഷം സ്വാമികൾ മുസ്ലീംമതത്തെപ്പററിയും, മക്കം, മദീന മുതലായ പുണ്യസ്ഥലങ്ങളെപ്പററിയും അവരോടു വളരെനേരം സംസാരിച്ചു. ഒടുവിൽ സ്വാമികളെ വന്ദിച്ചു് ആ അഭ്യസ്തവിദ്യരായ മുസ്ലീംപ്രമാണികൾ പിരിഞ്ഞുപോകുമ്പോൾ അവർ എന്നോടു പറഞ്ഞതു്, "സ്വാമികൾ നിശ്ചയമായും മക്കവും മദീനയും കണ്ടിട്ടുണ്ടായിരിക്കണം. മക്കത്തെപ്പററിയു മദീനയെപ്പററിയും അദ്ദേഹത്തിനു് അത്രവളരെ അനുഭവജ്ഞാനമുണ്ടു്" എന്നായിരുന്നു. വാസ്തവത്തിൽ സ്വാമികൾക്കു് അറിയാത്തതായി യാതൊന്നും തന്നെ ഉണ്ടായിരുന്നില്ല. ഏതുവിഷയത്തെപ്പററിയുള്ള സംഭാഷണത്തിലേർപ്പെട്ടാലും, ഏതുയുംപ്രാഗത്ഭ്യത്തോടുകൂടി ആ വിഷയത്തെപ്പററി സംസാരിക്കുക സ്വാമികൾക്കു് എളുപ്പമായിരുന്നു. ലൂയിക്രൂണിയുടെ ചികിത്സാക്രമത്തെപ്പററി സംസാരിച്ച അവസരത്തിൽ എനിക്കു ഇക്കാര്യം കൂടുതൽ ബോദ്ധ്യപ്പെടുകയുണ്ടായി.

ഞാൻ ഉദ്യോഗസംബന്ധമായി കോഴിക്കോട്ടു് താമസമാക്കിയതിനുശേഷം, സ്വാമികൾ കോഴിക്കോട്ടു വന്നിരുന്ന അവസരങ്ങളിലെല്ലാം അദ്ദേഹത്തെ പോയികാണുകയും നമസ്കരിക്കുകയും പതിവായിരുന്നു. ഒന്നുരണ്ടവസരങ്ങളിൽ ശ്രീ: മഞ്ചേരി രാമയ്യരും ഒന്നിച്ചാണു് ഞാൻ സ്വാമികളെ കാണുവാൻ പോയതു്. രാമയ്യർക്കു് സ്വാമികളെ വളരെ കാര്യമായിരുന്നു.

കോഴിക്കോട്ടെ കുപ്രസിദ്ധമായ തീയർ–നെയ്ത്തുകാർവഴക്കിൽ മാദ്ധ്യസ്ഥം സംസാരിക്കുവാൻ സ്വാമികൾ ഒരവസരത്തിൽ ഇവിടെ വന്നിരുന്നു. സി. കൃഷ്ണൻവക്കീലിന്റെ മാളികമുകളിൽ വച്ചായിരുന്നു മാദ്ധ്യസ്ഥസംസാരം. ആ അവസരത്തിൽ നെയ്ത്തുകാരുടെഭാഗംസംസാരിച്ചതു് ഞാനായിരുന്നു. തീയരിൽ ത്തന്നെ ഒരു വകഭേദമായ നെയ്ത്തുകാരുമായി മിശ്രഭോജനവും മിശ്രവിവാഹവും നടത്താതെ, അവരെ പുറംതള്ളുന്നതിന്റെ അനൗചിത്യത്തെപ്പററി ഞാൻ ആവേശത്തോടുകൂടി സംസാരിച്ചു. എനിക്കെതിരായി സംസാരിച്ച ഒരു യാഥാസ്ഥിതികൻ, ക്ഷോഭം അടക്കവയ്യാതെ, സ്വാമികളോടു 'എനിക്കു ചില പ്രത്യേക കാര്യങ്ങൾ അരുളിച്ചെയ്യുവാനുണ്ടു്' എന്നു പറഞ്ഞതു കേട്ടു് സ്വാമികൾ പൊട്ടിച്ചിരിച്ചു. ഉണർത്തിക്കുവാനുണ്ടു് എന്നഅർത്ഥത്തിലായിരുന്നു എന്റെ എതിരാളി, 'അരുളിച്ചെയ്യുവാനുണ്ടു്' എന്ന ആചാരഭാഷ പ്രയോഗിച്ചതു്.

സ്വാമികളുടെ ചരമവാർത്ത എന്നെ ഒട്ടധികം വ്യസനിപ്പിച്ചു. വാസ്തവത്തിൽ പ്രത്യക്ഷദൈവമായിട്ടായിരുന്നു ഞാൻ സ്വാമികളെ കരുതിപ്പോന്നിരുന്നതു്. ഇന്നും എന്റെ ജീവിതത്തെ രൂപാന്തരപ്പെടുത്തിക്കൊണ്ടിരിക്കുന്നതു ശ്രീനാരായണാദർശങ്ങൾതന്നെയാണു്. 'നല്ലവനായിരിക്കുക' എന്ന സ്വാമികളുടെ ഉപദേശം എന്റെ കർണ്ണപുടങ്ങളിൽ ഇന്നും അലതല്ലിക്കൊണ്ടേയിരിക്കുന്നു. ആ ദിവ്യോപദേശത്തിനനുസരിച്ചു് എന്റെ ജീവിതത്തിന്റെ അവസാനനിമിഷംവരെയും പ്രവർത്തിക്കുവാനുള്ള മനഃശക്തി എനിക്കുണ്ടാകണേ എന്നാണു് എന്റെ പ്രാർത്ഥന.

സ്വാമികളെപ്പററി ഒട്ടധികം കവിതകൾ ഞാൻ എഴുതീട്ടുണ്ടു്. സ്വാമികളുടെ ഷഷ്ടിപൂർത്തി പ്രമാണിച്ചു് പല വൃത്തങ്ങളിലുമായി 60 ശ്ലോകങ്ങൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ ഞാൻ എഴുതീട്ടുണ്ടു്. സ്വാമികൾ രോഗശയ്യയിൽ കിടക്കുന്ന അവസരത്തിലും 'ഒരു പ്രാർത്ഥന' എന്ന ശീർഷകത്തിൽ ഏതാനും ശ്ലോകങ്ങൾ ഞാൻ മിതവാദിയിൽ പരസ്യപ്പെടുത്തിയിരുന്നു. ഈ പ്രാർത്ഥനാശ്ലോകങ്ങൾ അന്നു പലരുടേയും പ്രശംസയ്ക്കു പാത്രീഭവിച്ചിരുന്നു.

# ശ്രീനാരായണനും

## വരുത്തൂർകാണിയിൽ കുഞ്ഞിക്കണ്ണനും

— കെ. പി. വിജയരാഘവൻ —

ഉത്തരമലബാറിലെ അവശസമുദായങ്ങളുടെ നവോത്ഥാനചരിത്രമാകട്ടേ, ഈ പ്രദേശങ്ങളിൽ ശ്രീ നാരായണഗുരുസ്വാമികൾ ചെയ്തിട്ടുള്ള പാവനമായ പ്രവർത്തനങ്ങളുടെ ചരിത്രമാകട്ടേ, ശ്രീമാൻ കുഞ്ഞിക്കണ്ണൻ അവർകളുടെ നാമധേയത്തെ ഒഴിച്ചുനിറുത്തി ക്കൊണ്ടു വിരചിക്കുക സാദ്ധ്യമല്ല. വടക്കൻദിക്കുക ളിൽ സ്വാമിതൃപ്പാദങ്ങൾ ചെയ്ത പ്രവർത്തനങ്ങളു മായി അത്രയധികം ഒട്ടിച്ചേർന്നിട്ടുള്ള വ്യക്തിത്വ മാണു് അദ്ദേഹത്തിനുള്ളതു്.

സ്മര്യപുരുഷൻെറ ജീവിതം, പരിശുദ്ധമായ നദി ക്കു തുല്യമാണു് ആരംഭിച്ചതും, പ്രയാണംചെയ്തതും, അവസാനിച്ചതും. ആരെങ്കിലും പ്രതീക്ഷിച്ചതുപോ ലെയോ ആശിച്ചതുപോലെയോ സംഭവിച്ചതെന്നു് ആൎക്കും അവകാശപ്പെടുവാൻ കഴിയാത്ത ഒന്നായി രുന്നു ശ്രീ. കുഞ്ഞിക്കണ്ണൻഅവർകളുടെ സംഭവബഹുല മായ ജീവിതം.

കോഴിക്കോട്ടുതാലൂക്കിൽ സമ്പൽസമൃദ്ധമെന്നു പറഞ്ഞുകൂടാത്ത ഒരു തിയ്യർകുടുംബത്തിൽ അദ്ദേഹം ജനിച്ചു. വായിൽ വെള്ളിക്കരണ്ടിയുമായിട്ടല്ല, നേരേ മറിച്ചു് ശിരസ്സിൽ ദുർഭാഗ്യങ്ങൾ പേറിക്കൊണ്ടു് പേടി പ്പിക്കുന്ന പരിതഃസ്ഥിതികളെ തരണംചെയ്തു ജീവിത ത്തെ മുന്നേററുവാൻ അദ്ദേഹം അനുഭവിച്ച കഷ്ടപ്പാ ടുകൾക്കു് അതിരുണ്ടായിരുന്നില്ല. ഏഴാമത്തെ വയ സ്സിൽ അച്ഛൻ മരിച്ചു. ഗ്രാമീണപള്ളിക്കൂടത്തിൽ നാലാംഫാറത്തിൽ പഠിച്ചുകൊണ്ടിരിക്കുന്ന ഒരു ബാ ലൻ, ഏകാവലംബമായ അച്ഛൻ മരിച്ചുപിരിയുന്ന തോടുകൂടി എത്തിച്ചേരാനിടയുള്ള സാഹചര്യത്തെ നി ങ്ങൾ ഒന്നോർത്തുനോക്കൂ. ആ കുട്ടി പള്ളിക്കൂടത്തിൽ നിന്നിറങ്ങി നേരേ ജീവിതരംഗത്തിൽ കാലെടുത്തുവച്ചു. കാപട്യത്തിൻേറയും കലുഷമായ മനോവ്യാപാരങ്ങളു ടേയും മുൾക്കാടുകളിൽ ക്രൂരമൃഗങ്ങളോടു പോരാടുവാൻ നിരായുധനായി പുറപ്പെട്ടു, അഥവാ അങ്ങിനെ ചെയ്യു വാൻ നിർബന്ധിതനായ ആ കൊച്ചുബാലനെക്കുറി ച്ചോർക്കുമ്പോൾ, ശത്രുവ്യൂഹത്തോടു പടപൊരുതുവാൻ ഏകനായി പുറപ്പെട്ട അഭിമന്യുവിൻെറ സ്മരണയാണു ഓർമ്മയിൽ പൊന്തിവരുന്നതു്. അഭിമന്യു ആ ധൎമ്മ യുദ്ധത്തിൽ വീരസ്വർഗ്ഗം വരിച്ചു. നമ്മുടെ ചരിത്രനായ കനാകട്ടേ, ജീവിതസമരത്തിൽ വിജയംവരിച്ചു. ആ സംഭവങ്ങൾ എല്ലാവരും എന്നെന്നും അറിയത്തക്കവി ധത്തിൽ രേഖപ്പെടുത്താതിരിക്കുന്നതു്, നാം നമ്മോടു തന്നെ ചെയ്യുന്ന അപരാധമായിരിക്കുമെന്നതുകൊണ്ടു് ചില സംഗതികൾ ഇവിടെ രേഖപ്പെടുത്താം.

ഒന്നു താണുപോകുമ്പോൾ മറേറതു പൊന്തിവരു ന്ന സ്വഭാവത്തോടുകൂടിയതാണല്ലോ നിയതിയുടെ ത്രാസു്. "മാക്കു്ഡോണാൾഡു്" എന്ന ഒരു സാ യ്പിൻെറ മരുന്നുഷാപ്പിൽ ഏഴുവയസ്സുപ്രായമുള്ള

---

സ്വാമികളുടെ ആകാരസൗഷ്ഠവം ആരേയും ഹഠാദാകർഷിക്കുന്ന ഒന്നായിരുന്നു.

"ഒട്ടേററംനീണ്ടമൂക്കും നെടിയമിഴികളും
ധീരമാ നോട്ടവും പൊൻ-
മട്ടേന്തും മെയ്ക്കിണങ്ങും തടിയുമുയരവും
വീതിയേറുന്നമാറും
മുട്ടോളംനീണ്ടകൈവീശിനഘനനടയും
മററുമത്രേ പ്രസിദ്ധ-
പ്പെട്ടോരാധൎമ്മരക്ഷാവ്യസനധനികനാം
സ്വാമിതൻദിവ്യരൂപം."

ഈ ദിവ്യരൂപത്തെ മനസ്സിൽവച്ചുകൊണ്ടു തന്നെയായിരിക്കാം ആശാൻ ദിവാകരയതിയേയും ഉപഗുപ്തനേയും വിഭാവനംചെയ്തിട്ടുള്ളതു്.

കഥാപുരുഷൻ ജോലിയിലേപ്പെട്ടു. ഇരുപത്തേഴ കൊല്ലക്കാലം സായ്പിൻെറ മരുന്നുഷാപ്പിൽ ഏററവും തൃപ്തികരമായ നിലയിൽ ജോലിചെയ്തതിനുശേഷം, സായ്പിൻെറ അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി അദ്ദേഹം തലശ്ശേരിയിൽ നടന്നുവന്ന് ഒരു ഇംഗ്ലീഷ് മരുന്നുഷാപ്പു സ്വന്തമായി സ്ഥാപിച്ചു. അദ്ദേഹത്തിന് ഇതിനകം ഇംഗ്ലീഷുഭാഷയിൽ അസാമാന്യ പരിചയം സിദ്ധിച്ചിരുന്നു. 1898-ൽ സ്ഥാപിച്ച ആ മരുന്നുഷാപ്പ് കെ. വേൽ ആൻറ് കമ്പനി എന്ന പേരിൽ ഇന്നും പ്രശസ്തമായി നടന്നുവരുന്നുണ്ട്.

മനുഷ്യൻെറ ആശകൾക്കും ആവേശങ്ങൾക്കും രൂപംകൊടുക്കുന്നത് അവൻെറ സാമ്പത്തികപരിതഃസ്ഥിതികളാണല്ലോ. സ്വന്തമായി ഒരു കച്ചവടം തുടങ്ങുകയും അതുവഴി സാമ്പത്തികസ്ഥിതി നന്നായി വരികയുംചെയ്തതോടുകൂടി, അദ്ദേഹത്തിൽ ഒളിഞ്ഞു കിടന്ന പല ആശകളും രൂപംകൊള്ളുവാൻ വെമ്പൽകൂട്ടി. നാനാക്കിനേയോ കബീറിനേയോ പോലെ ജനനാൽ ഭക്തനായിരുന്ന ശ്രീ: കുഞ്ഞിക്കണ്ണൻ ആയിടയ്ക്ക് ശ്രീനാരായണഗുരുസ്വാമികളെപ്പററി അറിവാനിടയായി. അക്കാലത്ത് അവശസമുദായങ്ങൾ അനുഭവിച്ച ജീവിതക്ലേശങ്ങളെക്കുറിച്ച് ഇവിടെ വിവരിക്കണമെന്നില്ലല്ലോ. സ്വാമികളെ ദർശിപ്പാനും മലബാറിലെ അവർണ്ണരുടെ കഥകൾ ആ മഹാനുഭാവൻെറ തിരുസന്നിധിയിൽ നിവേദിപ്പാനും അദ്ദേഹം വക്കലയിലേയ്ക്കു പുറപ്പെട്ടു. ഉത്തരമലബാറിൽനിന്നു ഇദംപ്രഥമമായി സ്വാമിദർശനംകഴിച്ച മാന്യൻ ശ്രീ: കുഞ്ഞിക്കണ്ണൻ അവർകളാണ്. സ്വാമികളുടെ ഉപദേശം സ്വീകരിച്ചുകൊണ്ടു തിരിച്ചുവന്നതിനുശേഷം തലശ്ശേരിയിൽ അവർണ്ണസമുദായങ്ങൾക്കായി ഒരു ക്ഷേത്രം സ്ഥാപിക്കുന്നവിഷയത്തിൽ അദ്ദേഹം അക്ഷീണയത്നംചെയ്തു. ആ അടങ്ങാത്ത പരിശ്രമങ്ങളുടെ ഫലമാണ് ദക്ഷിണേന്ത്യയിലെ പ്രധാനക്ഷേത്രങ്ങളിലൊന്നായി അറിയപ്പെടുന്നതും വടക്കേ മലബാറിൽ അവർണ്ണക്ഷേത്രങ്ങളിൽ ഒന്നാമത്തേതുമായ ശ്രീജഗന്നാഥക്ഷേത്രം.

ശ്രീജഗന്നാഥക്ഷേത്രം സ്ഥാപിക്കുന്നവിഷയത്തിൽ ശ്രീ: കുഞ്ഞിക്കണ്ണൻ അനുഭവിച്ച കഷ്ടനഷ്ടങ്ങൾ ചില്ലറയായിരുന്നില്ല. തുടന്നുകൊണ്ട് കണ്ണൂരിലും കോഴിക്കോട്ടും മംഗലാപുരത്തും ക്ഷേത്രങ്ങൾ സ്ഥാപിക്കുന്ന കാര്യത്തിൽ അദ്ദേഹം മുന്നിട്ടുനിന്നു പ്രവത്തിച്ചു. പണവും പ്രതാപവും കഴിവുകളും അദ്ദേഹത്തെക്കാളധികമുള്ളവർ ഇല്ലാതിരുന്നതുകൊണ്ടല്ല, ഈവക കാര്യങ്ങളിൽ ഇറങ്ങി പ്രവത്തിപ്പാനുള്ള സന്മനസ്സും ആത്മാർത്ഥതയും തൻേറടവും അദ്ദേഹത്തെപ്പോലെ മററധികം പേക്കില്ലാതിരുന്നതുകൊണ്ടാണ് ശ്രീ: കുഞ്ഞിക്കണ്ണൻ ക്ഷേത്രകാര്യങ്ങളെ സംബന്ധിച്ചേടത്തോളം മറെറല്ലാവരെക്കാളും മുന്നണിയിലെത്തിയത്.

ശ്രീനാരായണഗുരുസ്വാമികളുടെ ആശകൾ ശ്രീ: കുഞ്ഞിക്കണ്ണൻെറ ജീവിതലക്ഷ്യവും അവിടുത്തെ ഉപദേശങ്ങളും തിരുമൊഴികളും അദ്ദേഹത്തിൻെറ ജീവിതപ്രമാണങ്ങളുമായിരുന്നു. സ്വാമിതൃപ്പാദങ്ങളെ ഒന്നാമതായി തലശ്ശേരിയിൽ ക്ഷണിച്ചു കൂട്ടിക്കൊണ്ടുവന്നതു് സ്തുത്യപുരുഷനാണ്. സ്വാമികൾ ഇദംപ്രഥമമായി തലശ്ശേരിയിൽ എഴുന്നള്ളി വിശ്രമിച്ചത് അദ്ദേഹത്തിൻെറ വസതിയിലായിരുന്നു.

ജനിച്ചതും മുപ്പത്തിമൂന്ന് വർഷക്കാലം ജീവിച്ചതും കോഴിക്കോട്ടായിരുന്നെങ്കിലും, സ്വതന്ത്രജീവിതം ആരംഭിച്ചത് തലശ്ശേരി നഗരത്തിലെ പൗരനായിട്ടാണ്. സ്വാമികളെ ഉത്തരമലബാറിലേക്ക് ആനയിക്കുകയും അവിടുത്തെ ഉപദേശങ്ങൾക്കു പ്രായോഗികരൂപം നൽകുവാൻ യത്നിക്കുകയും ചെയ്ത മാന്യനെന്നനിലയ്ക്കു ബഹുമാനിക്കുകയും ചെയ്തു. തിയ്യർസമുദായത്തിലെ പഴക്കംചെന്ന കക്ഷിവഴക്കുകൾ അവസാനിപ്പിക്കുകയും, ക്ഷേത്രകാര്യത്തിൽ സമുദായാംഗങ്ങളെ ആകമാനം ഏകീകരിച്ച് അണിനിരത്തുകയുംചെയ്തതോടുകൂടി ശ്രീ: കുഞ്ഞിക്കണ്ണൻെറ നേരേ ജനങ്ങൾക്കുണ്ടായിരുന്ന സ്നേഹബഹുമാനങ്ങൾ പതിന്മടങ്ങു വദ്ധിച്ചു. അവസരംവന്നപ്പോഴെല്ലാം ജനങ്ങൾ അതു് പ്രകടമാക്കുകയും ചെയ്തു.

തലശ്ശേരിനഗരസഭയിൽ നാലുതവണ ശ്രീ: കുഞ്ഞിക്കണ്ണൻ സാമാജികനായി തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. ഇന്നത്തേതിൽനിന്ന് എത്രയോ ഭിന്നമായി, ശക്തിയേറിയ എതിർപ്പുകളോടുകൂടിയ തിരഞ്ഞെടുപ്പുകളാണല്ലോ അക്കാലങ്ങളിൽ നടത്തിവന്നിരുന്നത്. പണം, പ്രതാപം, സ്വാധീനശക്തി എന്നിവ തമ്മിലുള്ള ഇടതടവില്ലാത്ത സമരങ്ങളായിരുന്നു അന്നത്തെ തിരഞ്ഞെടുപ്പുകൾ. ഒരു തിരഞ്ഞെടുപ്പിൽ, തലശ്ശേരിയിലെ തിയ്യർസമുദായത്തിലെ പഠിപ്പും പണവും പ്രതാപവുമുള്ള മാന്യനായിരുന്ന ശ്രീ: കൊററ്യത്ത് രാമുണ്ണിവക്കീൽ നേരിട്ടു ശ്രീ: കുഞ്ഞിക്കണ്ണനെ എതിത്തു. ആ എതിപ്പിനു പല കാരണങ്ങൾ പറഞ്ഞുകേൾക്കാറുണ്ട്. അവസാനം വോട്ടെണ്ണിക്കഴിഞ്ഞു. ശ്രീ: കുഞ്ഞിക്കണ്ണൻ വിജയിച്ചതായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ എതിർപക്ഷം ആകെപ്പാടെ അമ്പരന്നുപോയി. ശ്രീ: കുഞ്ഞിക്കണ്ണനും ബഹുജനങ്ങളും തമ്മിലുള്ള സ്നേഹബന്ധം അത്രമാത്രം ശക്തിയേറിയതായിരുന്നു.

ആ കമ്മധീരൻെറ ജീവിതകാലത്തിൽ 38-ാമതു വയസ്സു തുടങ്ങി 79-ാമതുവയസ്സിൽ അന്ത്യശ്വാസം വലിക്കുന്നതുവരെയുള്ള ദിവസങ്ങളോരോന്നും സംഭവബഹുലങ്ങളായിരുന്നു. തലശ്ശേരി, കണ്ണൂർ, കോഴിക്കോട്ട്, മംഗലാപുരം എന്നിവിടങ്ങളിൽ ശ്രീനാരായണഗുരുസ്വാമികൾ പ്രതിഷ്ഠാകമ്മം നിർവ്വഹിച്ച ക്ഷേത്രങ്ങൾക്കു സംസാരിപ്പാൻ കഴിഞ്ഞിരുന്നെങ്കിൽ,

ആ മഹാനുഭാവൻ ചെയ്ത സൽകർമ്മങ്ങളെക്കുറിച്ചു നമ്മെ അവ പറഞ്ഞുധരിപ്പിക്കുമായിരുന്നു, എന്നു പറഞ്ഞുവിരമിക്കാനേ നിവൃത്തിയുള്ളൂ.

നാല്പതുവർഷം സമുദായത്തിനും രാജ്യത്തിനും വേണ്ടി പല നല്ലകാര്യങ്ങൾ ചെയ്തതിനുശേഷം 1944 സെപ്തമ്പർ 6-ാംതീയതി ആ മഹാനുഭാവൻ നിത്യശാന്തിയടഞ്ഞു. ഈ സംഭവം ചരിത്രത്തിൽ പുതിയ ഒരദ്ധ്യായം തുറന്നു. മരണത്തോടുകൂടി മനുഷ്യന്റെ പ്രവർത്തനങ്ങൾ അവസാനിക്കുകയാണല്ലോ പതിവു്. ശ്രീ: കുഞ്ഞിക്കണ്ണനെ സംബന്ധിച്ചിടത്തോളം മറിച്ചൊരനുഭവമാണുണ്ടായതു്. ഗൃഹസ്ഥനായ കഥാപുരുഷൻ കഥാവശേഷനായിക്കഴിഞ്ഞപ്പോൾ, സമാധിയിരുത്തി യതികളെ സംസ്കരിക്കുന്ന മുറകളനുസരിച്ചു സംസ്കരിക്കപ്പെട്ടു. ഇതുസംബന്ധമായി ചില വസ്തുതകൾ ഇവിടെ രേഖപ്പെടുത്താം.

ഒരിക്കൽ വക്കലക്കുന്നിന്മേലിരുന്നരുളുന്ന സ്വാമികളോടു ഭക്തശിഷ്യനായ ശ്രീ:കുഞ്ഞിക്കണ്ണൻ തനിക്കു സംന്യസിപ്പാൻ അനുവാദം നല്കേണമെന്നപേക്ഷിച്ചു. സ്വാമികൾ ചില കാരണങ്ങളാൽ ആ അപേക്ഷയെ സ്വീകരിച്ചില്ല. ശ്രീ: കുഞ്ഞിക്കണ്ണൻ സ്വാമികളുടെ തൃപ്പാദങ്ങളിൽ വീണുകേണുകൊണ്ടു് തന്റെ അപേക്ഷയെ ആവർത്തിച്ചു. അവസാനം സ്വാമികൾ അരുളി:—"കുഞ്ഞിക്കണ്ണൻ വിഷാദിക്കേണ്ട. അന്ത്യകാലത്തു് സംന്യസിക്കാം. നമ്മെസ്സംബന്ധിച്ച ഏതെങ്കിലും ഒരാൾ അവിടെ എത്തുകയും ചെയ്യും."

മരിക്കുന്നതിനു് ഏതാനും ദിവസങ്ങൾക്കുമുമ്പു് ശ്രീ: കുഞ്ഞിക്കണ്ണന്റെ ജീവിതശേഷം മററുള്ളവർ തനിക്കു ചെയ്യേണ്ടതായ ശേഷക്രിയാദികളും മററും വിവരിക്കുന്ന ഒരു വിജ്ഞാപനം അദ്ദേഹം അച്ചടിപ്പിച്ചു് പ്രസിദ്ധം ചെയ്തിരുന്നു.

ഈ വിജ്ഞാപനമനുസരിച്ചു്, ശ്രീ: കുഞ്ഞിക്കണ്ണൻ ചരമഗതിയടഞ്ഞപ്പോൾ, ഏതാണ്ടു് 8 മാസങ്ങൾക്കുമുമ്പു് ചൈതന്യസ്വാമികളുടെ മേൽനോട്ടത്തിൽ നിർമ്മിച്ചുവെച്ച സംസ്കാരഗർത്തത്തിൽ സംന്യാസിമുറപ്രകാരം അദ്ദേഹത്തിന്റെ ജഡം സംസ്കരിക്കപ്പെട്ടു. ശ്രീ ചൈതന്യസ്വാമികളുടെ മേൽനോട്ടത്തിലാണു് സംസ്കാരകർമ്മം നിർവഹിക്കപ്പെട്ടതു്. ഗുരുസ്വാമികളുടെ അനുഗ്രഹവും, ശ്രീ: കുഞ്ഞിക്കണ്ണന്റെ ആഗ്രഹവും ഫലപ്രദമായിത്തീർന്ന ആ അന്ത്യരംഗത്തിൽ ഒരിക്കലും മങ്ങാത്ത പുതുമയുടെ ഒരു നവദീപം ജ്വലിപ്പിച്ചുകൊണ്ടു്, കഥാപുരുഷൻ നമ്മിൽനിന്നു മറഞ്ഞുനിന്നു. മറുലോകത്തിൽ സ്വർഗ്ഗാഭിമുഖനായി ആ കർമ്മയോഗി വർത്തിക്കുന്നുണ്ടാവാം.



# "ശ്രീനാരായണ-ഗുരുസ്വാമികൾ"

— സി. വി. ഗോപാലൻ, തലശ്ശേരി —

ശ്രീശങ്കരാചാര്യസ്വാമികളുടെ "വേദാന്തകേസരി" എന്ന കൃതിയിൽ കാണുന്ന ഒരു ശ്ലോകമാകുന്നു താഴെച്ചേർക്കുന്നതു്.

"യദ്വച്ഛ്രീഖണ്ഡവൃക്ഷപ്രസൃതപരിമളേ-
നാഭിതോന്യേപി വൃക്ഷാഃ
ശശ്വൽസൗഗന്ധ്യഭാജോപ്യതനു തനുഭൃതാം
താപമുന്മൂലയന്തി
ആചാര്യാല്ലബ്ധബോധാ അപി വിധിവശതഃ
സന്നിധൗ സംസ്ഥിതാനാം
ത്രേധാ താപം ച പാപം സകരുണഹൃദയാഃ
സ്വോക്തിഭിഃ ക്ഷാളയന്തി."

"ചന്ദനമരത്തിൽനിന്നു വീശുന്ന കാററിൽ ലയിച്ചിരിക്കുന്ന പരിമളംനിമിത്തം സമീപത്തുള്ള മററു മരങ്ങൾക്കും പരിമളം ലഭിക്കുന്നു. എന്നുമാത്രമല്ല അനേകം പ്രാണികളുടെ താപം തീർക്കുകയും ചെയ്യുന്നു. അതുപോലെ ആചാര്യനിൽനിന്നു, ആത്മസ്വരൂപത്തെ, അനുഭവരൂപേണ അറിഞ്ഞിരിക്കുന്നവരുടെ അരികെ, ഭാഗ്യവശാൽ വസിപ്പാൻ സാധിച്ചവരെക്കുറിച്ചു, അവരുടെ ഹൃദയത്തിൽ കരുണ ഉണ്ടാകുന്നതുകൊണ്ടു, ശിഷ്യന്മാരുടെ അധികാരനിലയ്ക്കനുസരിച്ചു്, കർമ്മം, ഉപാസന, ജ്ഞാനം എന്നിവയെ ധരിപ്പിക്കുന്ന ഉപദേശവാക്യങ്ങളാൽ, ആധ്യാത്മികം ആധിദൈവികം ആധിഭൗതികം എന്ന മൂന്നുവിധ ദുഃഖങ്ങളേയും മാനസം, വാചികം, കായികം എന്ന മൂന്നുവിധ പാപങ്ങളേയും മൂലത്തോടുകൂടി നശിപ്പിക്കുന്നു." ശ്രീനാരായണഗുരുസ്വാമികളുടെ ശരിയായ നിലയെ വെളിപ്പെടുത്തുവാൻ ഈ ശ്ലോകം ഉപകാരപ്രദമാണെന്നു തോന്നുന്നു.

സ്വാമികൾ ഒരു അവതാരപുരുഷനായിരുന്നു.

"അയം സ്വഭാവഃ സ്വത ഏവ യത് പര-
ശ്രമാപനോദപ്രവണം മഹാത്മനാം"

മററുള്ളവരുടെ കഷ്ടതകൾ നീക്കുന്നതിനു തുനിയുകഎന്നതു് മഹാത്മാക്കൾക്കു സ്വതേയുള്ള സ്വഭാവമാണു് എന്നു "വിവേകചൂഡാമണി"യിൽ നിർദ്ദേശിച്ച സ്വഭാവമായിരുന്നു സ്വാമികളുടേതു്.

വിദ്യുച്ഛക്തി അല്പമായിട്ടു ചെറിയ പോക്കററു് ബേററിയിലും അധികമായിട്ടു "സെർച്ച്ലൈററിലും" മററും ഉണ്ടു്. ഇങ്ങനെ അധികമായിട്ടുള്ളതാണു് ജനങ്ങളുടെ ശ്രദ്ധയെ അധികമായി ആകർഷിക്കുന്നതു്. അതുപോലെ ഈശ്വരചൈതന്യം സർവ്വപ്രാണികളിലുമുണ്ടെങ്കിലും സ്വാമികളെപ്പോലെയുള്ള മഹാപുരുഷന്മാരിലാകുന്നു അതു് അധികമായിട്ടു പ്രത്യക്ഷപ്പെടുന്നതു്. ഈ വസ്തുതന്നെയാണു ഗീതയിലെ "യദ്വിഭൂതിമത്സത്വം" എന്നാദിയായ ശ്ലോകത്തിൽനിന്നും വെളിവാകുന്നതു്.



1102 മകരത്തിലും 1102-മേടത്തിലും സ്വാമികൾ എസ്സ്. എൻ. ഡി. പി. യോഗത്തിനു നൽകിയ രണ്ടു സന്ദേശങ്ങൾ ശ്രദ്ധേയങ്ങളാണു്. ആദ്യത്തേതിൽ "സംഘടനകൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയും ശക്തിയും ഉണ്ടാകുന്നതല്ല" എന്നും, രണ്ടാമത്തേതിൽ "നമ്മുടെ സമുദായസംഘടന, എല്ലാമനുഷ്യരേയും ഒന്നായി ചേർക്കുന്നതായിരിക്കേണം. മതം വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും മനുഷ്യരെ ഒരു ഉത്തമമായ ആദർശത്തിലേയ്ക്കു നയിക്കുന്നതും ആയിരിക്കണം. ഒരുജാതി ഒരുമതം ഒരുദൈവം മനുഷ്യനു് എന്നുള്ള സനാതനധർമ്മം അങ്ങിനെയുള്ള ഒരുമതമാകുന്നു എന്നും സ്വാമികൾ പ്രസ്താവിച്ചിരുന്നു.

"ഒരു ജാതി, ഒരു മതം, ഒരു ദൈവം" എന്നുള്ള സ്വാമികളുടെ വചനം ഇപ്പോൾ വിശ്വവിഖ്യാതി നേടിയിരിക്കുന്നു. വരാൻപോകുന്ന സംഗതികളെ മുൻകൂട്ടി കാണ്മാൻ കഴിവുണ്ടായിരുന്ന സ്വാമികൾ, ഈ കലികാലത്തു് ഉണ്ടാകാവുന്ന നിലയേയാണു് ഈ മഹാവാക്യത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതു്. കലികാലത്തിൽ ഉണ്ടാവുന്ന നിലയെപ്പററി ഭാരതം ആരണ്യ

പർവ്വത്തിൽ എത്രയോ സഹസ്രാബ്ദങ്ങൾക്കുമുമ്പ്, മാർക്കണ്ഡേയൻ പറഞ്ഞിട്ടുള്ളതു് ഈ അവസരത്തിൽ സ്മരണീയമാകുന്നു. "ഒരൊററജാതിയായ്തീരും ലോകരെല്ലാം യുഗക്ഷയേ" എന്നും മററും കുഞ്ഞിക്കുട്ടൻതമ്പുരാൻെറ ഭാഷാഭാരതത്തിൽ കാണുന്നു.

ഞാൻ സ്വാമികളെ ആദ്യം കണ്ടതു് ൧൦൭൩-മാർച്ച് ൨൫-ാംനു-യായിരുന്നു. സ്വാമികൾ എൻെറ വീട്ടിൽ ആദ്യമായിവന്നതു് ൧൯൦൫ ജനുവരി ൨൪-ാംനു-യായിരുന്നു. അന്നു ഭക്ഷണം കഴിച്ചു സ്വാമികൾ വിശ്രമിക്കുമ്പോൾ ഞാൻ തൃപ്പാദങ്ങളിൽ നമസ്കരിച്ചു. അപ്പോൾ സ്വാമികൾ എൻെറ മൂർദ്ധാവിൽ വലത്തേക്കൈകൊണ്ടു തൊട്ടു എന്നെ അനുഗ്രഹിച്ചു. ഒരു എലക്ട്രിക്ക് ബേററി തൊട്ടതുപോലെയുള്ള അനുഭവമായിരുന്നു ആ കരസ്പർശംകൊണ്ടു് എനിക്കുണ്ടായതു്. എൻെറ ശരീരം മുഴുവനും വിറച്ചും, നേത്രങ്ങളിൽ നിന്നു ധാരധാരയായി കണ്ണീർ വന്നുംകൊണ്ടു, മുമ്പിൽ നില്ക്കുന്ന എൻെറ കണ്ണുകളിൽതന്നെ സ്വാമികൾ കുറേനേരം നോക്കിക്കൊണ്ടിരുന്നു. ഞാനും സ്വാമികളുടെ കണ്ണുകളിൽതന്നെ നോക്കിക്കൊണ്ടിരുന്നു. "സന്തോഷം" എന്ന വാക്കുമാത്രം പറഞ്ഞു സ്വാമികൾ പെട്ടെന്നു വീടുവിടുകയും ചെയ്തു. ഞാൻ അപ്പോൾ ൨൦ രൂപാ ശമ്പളമുള്ള ഒരു ഗുമസ്തനായിരുന്നു. മുൻസിപ്പുജോലിക്കു വേണ്ടുന്ന യോഗ്യതകൾ മുഴുവനും എനിക്കപ്പോഴുണ്ടായിരുന്നില്ല. എങ്കിലും സ്വാമികൾ പിറേറദിവസം എന്നെ അറിയിച്ചതു്, "ഞാൻ സ്വാതന്ത്ര്യമുള്ള ഒരു വലിയ ഉദ്യോഗസ്ഥനാകു"മെന്നായിരുന്നു. പിന്നീടു ഞാൻ ഒരു ഡിസ്ത്രിക്ട്മുൻസിപ്പായി. മേല്പടി അവസരത്തിൽ ഞാൻ എൻെറ വീട്ടിൽ നല്ലജാതി കോഴികളെ പോററുന്നുണ്ടായിരുന്നു. മേലിൽ കോഴികളെ പോററരുതെന്നും ആ അവസരത്തിൽ എന്നെ അറിയിച്ചിരുന്നു. ആ കല്പനയനുസരിച്ചു ഞാൻ പിന്നീടു് ഇതുവരെ ഇവിടെ കോഴികളെ വളത്തിയിട്ടില്ല.

ഇതിനുശേഷം ഏതു സ്ഥലത്തുവെച്ചു സ്വാമികളുടെ പാദങ്ങളിൽ ഞാൻ നമസ്കരിച്ചിരുന്നുവോ, അപ്പോഴെല്ലാം സ്വാമികൾ എൻെറ തലതൊട്ടു അനുഗ്രഹിക്കുകയും എനിക്കു് അതിരററ ഭക്തിയുണ്ടാകുകയുംചെയ്തിരുന്നു. രോഗം പിടിപെട്ടു മദിരാശിയിൽനിന്നു മടങ്ങുന്ന വഴിക്ക്, പാലക്കാട്ടു കേലിക്കററു് ബേങ്ക് എട്ടപ്പിൽവെച്ചായിരുന്നു ഞാൻ സ്വാമികളെ ഒടുവിൽ നമസ്കരിച്ചതു്. സ്വാമികൾ അപ്പോൾ തറയിൽ കിടക്കയിൽ കിടക്കുകയായിരുന്നു. ഞാൻ സാഷ്ടാംഗനമസ്കാരം ചെയ്തപ്പോൾ സ്വാമികൾ എൻെറ മൂർദ്ധാവിൽ തൊട്ടിട്ടു "പോയിവരാം" എന്നു കല്പിച്ചു. ഞാൻ കരഞ്ഞുംകൊണ്ടു് അവിടെത്തന്നെ കിടന്നു. പിന്നേയും എൻെറ തല തൊട്ടിട്ടു "പോയിവരാം" എന്നു സ്വാമികൾ കല്പിച്ചു. അപ്പൊഴും എഴുന്നേല്ക്കാൻ കഴിയാതെ ഞാൻ കരഞ്ഞുംകൊണ്ടു് അവിടെത്തന്നെ കിടന്നു. മൂന്നാമത്തെ തവണയും സ്വാമികൾ എൻെറ തലതൊട്ടു "പോയിവരാം" എന്നു കല്പിച്ചു. അടുത്തുനിന്നിരുന്ന ശ്രീ ചൈതന്യസ്വാമികൾ എന്നെ പിടിച്ചെഴുന്നേല്പിച്ചു പുറത്തു കൊണ്ടുവന്നു. അതിൻെറശേഷം സ്വാമികളെ കാണ്മാൻ എനിക്കു ഭാഗ്യം ഉണ്ടായിട്ടില്ല.

തലശ്ശേരി ഡിസ്ത്രിക്ട്കോടതി പൂട്ടിയ ഒരവസരത്തിൽ (1910-ൽ) സ്വാമികളുടെകൂടെ ശിവഗിരിക്കു പോകാൻ സ്വാമികൾ എന്നെ അനുവദിച്ചെങ്കിലും എൻെറ വീട്ടിൽനിന്നു പുറപ്പെടുന്നതിനു് അല്പം മുമ്പു ചില തടസ്സങ്ങൾ വന്നുചേൻു. അല്പനേരം ആലോചിച്ചതിനുശേഷം സ്വാമികൾ കല്പിച്ചതു്:— "ശിവഗിരിയിൽ നല്ല വെള്ളവും കാററുമേയുള്ളു. മററു കാണത്തക്കതൊന്നുമില്ല, ശിവഗിരിക്കു് പിന്നെ ഒരവസരത്തിൽ വരാം" എന്നായിരുന്നു. ഇങ്ങിനെ പറഞ്ഞിട്ടു സ്വാമികൾ എൻെറ വസതി വിട്ടിട്ടു്, ഏതാണ്ടു 6 മണിക്കൂർ കഴിയുമ്പോഴേക്കു് എനിക്കു കഠിനമായ പനി തുടങ്ങി. 21 ദിവസം ഞാൻ കഷ്ടപ്പെട്ടു. എനിക്കു വരാൻപോകുന്ന ഈ വ്യാധിയെ മുൻകൂട്ടി അറിഞ്ഞതുകൊണ്ടായിരുന്നു സ്വാമികൾ എൻെറ യാത്രയെ മുടക്കിയതു്. എന്നുമാത്രമല്ല, എൻെറ രോഗത്തെപ്പററി ഞാൻ സ്വാമികളെ അറിയിച്ചിരുന്നില്ലെങ്കിലും, എൻെറ രോഗശമനത്തിനായിട്ടു് എൻെറ വീട്ടിൽവന്നു ഞാൻ കിടക്കുന്ന മുറിയിൽ ദീപം കത്തിച്ചുവെച്ചു ഏഴു ദിവസം മുടങ്ങാതെ ഗീത മുഴുവനും പാരായണംചെയ്യാൻ ശ്രീ. അച്യുതാനന്ദസ്വാമികളെ എൻെറ വിട്ടിലേക്കു് അയയ്ക്കുകയും അതുപോലെ അദ്ദേഹം ചെയ്യുകയുംചെയ്തു.

1910—ൽ ഞാൻ വൈത്തിരി ഡിസ്ത്രിക്ട്മുൻസിപ്പായപ്പോൾ എനിക്കു കലശലായ തലവേദനയും മററു സുഖക്കേടുകളും ഉണ്ടായി. ഞാൻ കല്പന എടുത്തു തലശ്ശേരിക്കു വന്നു. എനിക്കു ഒരു കാര്യത്തെപ്പററിയും ആലോചിക്കാനോ എൻെറ പേരെഴുതി ഒപ്പിടാനോ കഴിഞ്ഞിരുന്നില്ല. രോഗം വളരെ പ്രയാസപ്പെട്ട ഘട്ടത്തിൽ എത്തിയെന്നായിരുന്നു വൈദ്യന്മാരുടെ അഭിപ്രായം. വിവരം സ്വാമികളെ അറിയിച്ചു. ഉടനെ എനിക്കു കിട്ടിയ മറുപടിയുടെ പകപ്പാകുന്നു താഴെ ചേത്തിട്ടുള്ളതു്.

23-12-1918.
അദ്വൈതാശ്രമം.

അയച്ച എഴുത്തു വക്കീൽ ഇന്നു വായിച്ചുകേൾപ്പിച്ചു. പരിഭ്രമിക്കണ്ട. ഒരു ദോഷവും വരികയില്ല. തലവേദനയും മററും പ്രാരബ്ധമാണ്. ചികിത്സയിൽ ഭേദമാകും. അധികംതാമസിയാതെ തമ്മിൽ കാണാം. ഇനി ഒരു മൂന്നുദിവസംകഴിഞ്ഞു നാം ഇവിടെനിന്നു

പുറപ്പെട്ടും. നമുക്കു വയററിനു് അത്ര സുഖമില്ല. എന്നാലും തമ്മിൽ കാണണമെന്നു നിശ്ചയിച്ചിരിക്കുന്നു. മുൻ അയച്ച എഴുത്തിനു്, അതിലെ മേൽവിലാസത്തിൽ മറുപടി അയച്ചിട്ടുണ്ടു്. എല്ലാം മംഗലമായി ഭവിക്കട്ടേ!

എന്നു് നാരായണഗുരു.

ഈ കത്തു കിട്ടിയതിനുശേഷം എന്റെ രോഗത്തിനു ക്രമേണ ശമനമുണ്ടായി.

മേൽക്കാണിച്ച 'എന്നു് നാരായണഗുരു' എന്നതു സ്വാമികൾതന്നെ എഴുതിയതായിരുന്നു. 'നാരായണഗുരു' എന്നു സ്വാമികൾതന്നെ എഴുതിയ മററു അധികം കത്തുകളും കിട്ടുവാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ടു്. വേദം അറിയുന്നവനും പാപം ചെയ്യാത്തവനും കാമത്താൽ ബാധിക്കപ്പെടാത്തവനും ബ്രഹ്മത്തെ അറിയുന്നവരിൽ അഗ്രേസരനും വിറകെല്ലാം കത്തിത്തീന്ന തീപോലെ ബ്രഹ്മത്തിൽ ലയിച്ച ശാന്തനായിരിക്കുന്നവനും കാരണമൊന്നുമില്ലാത്ത ദയയുടെ കടലായവനും (അഹേതുകദയാസിന്ധു) തന്നെവന്നു നമസ്കരിക്കുന്ന ജനങ്ങൾക്കു ബന്ധുവുമായിരിക്കേണം "ഗുരു" എന്നു "വേദാന്തചൂഡാമണി"യിൽ കാണുന്ന മാനദണ്ഡുകൊണ്ടു് അളന്നുനോക്കിയാലും സ്വാമികൾ "ഗുരു"എന്ന സംജ്ഞയ്ക്കു് ഏററവും അർഹനായിരുന്നു എന്നു വെളിവാകുന്നുണ്ടു്.

ആലുവായിൽ ആശ്രമം നില്ക്കുന്ന പറമ്പു വാങ്ങുന്നതിനുമുമ്പു് തലശ്ശേരിയിൽവെച്ചു ഗീതയിലെ "കർമ്മണ്യകർമ്മ യഃ പശ്യേത്" എന്ന ശ്ലോകം ചൊല്ലി സ്വാമികൾ അതിന്റെ അർത്ഥം എനിക്കു പറഞ്ഞുതരാൻതുടങ്ങിയെങ്കിലും സംഗതിവശാൽ അതു പൂർത്തിയാക്കാൻ സാധിച്ചില്ല. പിന്നീടു 7-8 കൊല്ലങ്ങൾ കഴിഞ്ഞശേഷം ആലുവായിലെ അദ്വൈതാശ്രമത്തിൽ ചിങ്ങത്തിലെ തിരുവോണദിവസം സ്വാമികൾ വിശ്രമിക്കുമ്പോൾ ഞാൻ അടുത്തു നിന്നിരുന്നു. അപ്പോൾ മററു വിഷയങ്ങളെപ്പററി എന്നോടു സ്വാമികൾ പറഞ്ഞുകൊണ്ടിരുന്ന അവസരത്തിൽ, ആശ്രമത്തിനു മുൻവശത്തുള്ള പുഴയിൽക്കൂടി സ്ത്രീകൾകുട്ടികൾ വിനോദാർത്ഥം തോണിയിൽ സഞ്ചരിക്കുന്നതുകണ്ടപ്പോൾ, സ്വാമികൾ എന്നോടു "ആ ശ്ലോകത്തിനു ഈ അർത്ഥം കല്പിക്കാ"മെന്നുപറഞ്ഞു. "ആ ശ്ലോകം" ഏതാണെന്നു മനസ്സിലാകാതെ ഞാൻ അല്പം പരിഭ്രമിച്ചുപോയി. ഉടനേതന്നെ തുടർച്ചയായിട്ടു സ്വാമികൾ പറഞ്ഞു "ഇപ്പോൾ കർമ്മം തോണിയിലാകുന്നു. അകർമ്മം (പുഴക്കരയ്ക്കുള്ള) വൃക്ഷങ്ങളിലും." ഇതു കേട്ടപ്പോൾ ഗീതയിലെ മേൽപ്പറഞ്ഞ ശ്ലോകം എന്റെ ഓർമ്മയിൽവന്നു. സ്വാമികളുടെ ധാരണാശക്തിയെ കാണിക്കുന്ന ഒരുത്തമോദാഹരണവുംകൂടിയാകുന്നു ഇതു്.

1917-ൽ ഞാൻ മുൻസിപ്പായതിനുശേഷം സ്വാമികളെ എന്റെ വീട്ടിലേക്കുവരാൻ പലേപ്രാവശ്യവും സ്വാമികളോടു അപേക്ഷിച്ചിരുന്നു. എങ്കിലും എന്നെ മുൻസിപ്പുജോലിയിൽ സ്ഥിരപ്പെടുത്തിയ വിവരം എനിക്കു് മാനാമധുരയിൽവെച്ചു കിട്ടിയ 15-12-1921-ൽ മാത്രമേ സ്വാമികൾ എന്റെ വീട്ടിൽ വന്നിരുന്നുള്ളു. ഈ വിവരം കിട്ടുന്നതിനു് അല്പംമുമ്പായിട്ടു, "മുൻസിപ്പായിട്ടു സ്ഥിരപ്പെട്ട വിവരം ഉടനെ കിട്ടും" എന്നു കല്പിച്ചതിൻശേഷമാണു് ഈ വിവരം കിട്ടിയതു്.

ഞാൻ കോഴിക്കോട്ടുഡിസ്ത്രിക്ടു്കോർട്ടിൽ ശിരസ്തദാരായതു മുതൽക്കു സ്വാമികൾ സമാധിയാകുന്നതുവരെ മാസംതോറും 5 ക. സ്വാമികൾക്കു് ഞാൻ അയച്ചിരുന്നു. മുൻസിപ്പായതിനുശേഷം ഈ സംഖ്യ വർദ്ധിപ്പിച്ചയയ്ക്കാമെന്നു ഞാൻ സ്വാമികളെ അറിയിച്ചപ്പോൾ "നമുക്കു നമ്മുടെ 5 ക. മതി. വരവു് അധികമുണ്ടെങ്കിൽ ചിലവും അധികമുണ്ടാകും." എന്നായിരുന്നു എനിക്കുകിട്ടിയ മറുപടി. സമാധിക്കുശേഷം ശിവഗിരി വർക്കലമഠത്തിലേക്കു് കുറേക്കാലം മാസംതോറും ഞാൻ പണം അയച്ചിരുന്നു.

15-12-1921 മുതൽ 10 ദിവസം തുടർച്ചയായിട്ടു മാനാമധുരയിൽ എന്റെ വീട്ടിൽ സ്വാമികൾ വിശ്രമിച്ചിരുന്ന അവസരത്തിൽ ശ്രീസുബ്രഹ്മണ്യഭക്തനായ ഒരു "സാധു" നിത്യവും വൈകുന്നേരം സ്വാമികളുടെ അടുക്കെവെച്ചു ശിഷ്യന്മാരോടുകൂടി ഭജനംനടത്തിയിരുന്നു. അദ്ദേഹം ഒരുദിവസം സ്വാമികളോടു് ഇങ്ങനെ പറഞ്ഞു: "ഞാൻ ഒരു മന്ത്രസിദ്ധിവരുത്തിയിരിക്കുന്നു. പക്ഷേ എന്റെ ഇഷ്ടമൂർത്തി ഞാൻ അപേക്ഷിക്കുന്നതിനു വിപരീതമായ ഫലമാണു് എനിക്കു തരുന്നതു്. ഇതിനു് ഒരു നിവൃത്തി സ്വാമികൾ ഉണ്ടാക്കിത്തരേണം." താൻ ആവശ്യപ്പെടുന്നതിനു വിപരീതമായിട്ടു ഇഷ്ടമൂർത്തി ഫലം തരുമെന്നുള്ളതു് തീർച്ചതന്നെ എന്നു അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിച്ചതിനുശേഷം സ്വാമികൾ പറഞ്ഞു:—'എന്നാൽ പ്രയാസമൊന്നുമില്ലല്ലോ. തനിക്കു വേണ്ടുന്നതിന്നു വിപരീതമായിട്ടു് അപേക്ഷിച്ചാൽ മതിയല്ലോ. പണം വേണമെങ്കിൽ പണം എനിക്കുണ്ടാകരുതെന്നു പ്രാർത്ഥിച്ചാൽ മതിയല്ലോ." ഇതു കേട്ടു് അവിടെ കൂടിയിരുന്ന അധികംപേരും ചിരിച്ചു. അഷ്ടാവധാനി വളരെ പരവശനായി. സ്വാമികൾ പിന്നീടു, "കഷ്ടം! സാധു!" എന്നു പറഞ്ഞു അദ്ദേഹത്തിനു് ഒരു നല്ല പട്ടുവസ്ത്രം സമ്മാനിച്ചു.

1921 ഡിസംബർമാസത്തിൽ ചെട്ടിനാട്ടിൽ സ്വാമികളോടുകൂടി 8 ദിവസം വിടാതെ കണ്ടു ഞാൻ സഞ്ചരിച്ചിരുന്നു. അപ്പോഴുണ്ടായ പലേ വിശേഷ

സംഭവങ്ങളെപ്പററി എഴുതുന്നതായാൽ ഈ ലേഖനം വളരെ ദീർഘിച്ചുപോകും.

സ്വാമികളുടെ ജീവദ്ദശയിൽ ഒരു പ്രാവശ്യം മാത്രമേ ശിവഗിരി വർക്കലയ്ക്കു പോകാൻ എനിക്കു സാധിച്ചിരുന്നുള്ളൂ. ഞാൻ മാനാമധുര മുൻസിഫായകാലത്തായിരുന്നു അതു്. ആ അവസരത്തിൽ സ്വാമികൾ എന്നോടു കാട്ടിയ സ്നേഹത്തെ ഒരിക്കലും എനിക്കു മറക്കുവാൻ കഴിയുന്നതല്ല. എൻെറ ആന്തരശുദ്ധിക്കായിട്ടു പലേ കാര്യങ്ങളെപ്പററിയും സ്വാമികൾ എനിക്കു വലുതായ ഉപദേശങ്ങൾ അപ്പോഴും തന്നിരുന്നു. സ്വാമികളോടു യാത്രപറഞ്ഞു ഞാൻ വർക്കല തീവണ്ടി ആപ്പീസ്സിൽ എത്തിയതിനുശേഷം എൻെറ ബാഹ്യശുദ്ധിക്കായിട്ടു വർക്കലവെച്ചു അപ്പോഴുണ്ടാക്കിവന്നിരുന്ന കുറേ തോത്തുകളും അയച്ചുതന്നിരുന്നു. എൻെറ ആത്മീയാഭിവൃദ്ധിക്കുവേണ്ടി ഞാൻ നിരന്തരം പരിശ്രമിക്കേണ്ടതാണെന്നും, അങ്ങിനെചെയ്താൽ തീച്ചയായും ഗുണമുണ്ടാകുമെന്നും സ്വാമികൾ കല്പിച്ചതിനേയും, സ്വാമികൾ എത്തിച്ചേന്ന ഉന്നതപദവിയേയും എൻെറ കഴിവുകേടിനേയുംമററും അപ്പോൾ ചിന്തിക്കാൻ എനിക്കു് ഇടയായി. ഞാൻ വർക്കല തീവണ്ടി ആപ്പീസ്സു വിട്ടപ്പോൾ എൻെറ മനസ്സിൽ തോന്നിയ ശ്ലോകമാണു താഴെ ചേത്തിട്ടുള്ളതു്.

ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പര-
മേകാന്തമെന്നവഴി പോകുന്നിതെന്മനവും
കാകൻപറന്നു പുനരന്നങ്ങൾപോയവഴി
പോകുന്നപോലെ, ഹരിനാരായണായ നമഃ

പിന്നീടു ഞാൻ ശിവഗിരിക്കു പോയതു സ്വാമികളുടെ സമാധിക്കുശേഷം, മണ്ഡലമഹോത്സവം അഭിഷേകം മുതലായവ 1104 തുലാം 18-ാംനു-( 3-11-1928-)യാണെന്നു് അറിഞ്ഞതിനുശേഷമായിരുന്നു. ശിവഗിരിയിൽ 1928 ഒക്ടോബർ അവസാനത്തിൽ ഞാൻ എത്തിച്ചേന്നപ്പോൾ കണ്ടതു്, എസ്സ്. എൻ. ഡി. പി. യോഗവും ശ്രീനാരായണധമ്മസംഘവും തമ്മിൽ ഉള്ള വഴക്കുനിമിത്തം മജിസ്ട്രേട്ടു് 144-ാം വകുപ്പുപ്രകാരമുള്ള ഒരു കല്പന പാസ്സാക്കി എല്ലാ മംഗളകമ്മങ്ങളും നിത്തിക്കളഞ്ഞതായിരുന്നു. ഈ സംഗതി എനിക്കു വലുതായ മനോവേദനയെ ഉണ്ടാക്കി. നൈഷധത്തിലെ "കഥം വിധാതിർമ്മയി പാണിപങ്കജാ......" എന്നാദിയായ ശ്ലോകം എൻെറ ഓമ്മയിൽ വന്നു. അതോടുകൂടിത്തന്നെ താഴെ കാണിക്കുന്ന വിചാരവും മനസ്സിൽ ഉണ്ടായി. "ഹേ! ബ്രഹ്മാവേ! ശ്രീനാരായണഗുരുസ്വാമികളോടുകൂടി അടുത്തു പെരുമാറാനുള്ള ഭാഗ്യം ഉണ്ടാകട്ടേ എന്നു എൻെറ തലയിൽ എഴുതിയ അവിടുത്തെ കരംകൊണ്ടുതന്നെ, സ്വാമികളുടെ സമാധിക്കുശേഷമുണ്ടാകേണ്ടുന്ന മണ്ഡലമഹോത്സവം മുടങ്ങിക്കാണേണമെന്നുള്ള നിർഭാഗ്യവുംകൂടി ഉണ്ടാകട്ടേ എന്നു് എങ്ങിനെ എഴുതി?"



# ശ്രീജ്ഞാനോദയയോഗവും

# തലശ്ശേരി ശ്രീജഗന്നാഥക്ഷേത്രവും

— എം. കേളൻ —

"......ഇവക്ക് ക്ഷേത്രം വേണമെന്നുള്ള ബോധം ഉണ്ടാക്കേണ്ടയോ? അതിനു ശ്രമിക്കണം. അതിലേക്ക് സഭകളും മററും വിളിച്ചുകൂട്ടണം......"



പഠിപ്പും പദവിയും ഉള്ളവർ ഉണ്ടായിരുന്നിട്ടും സവർണ്ണമേധാവിത്വം വകവച്ചുകൊടുപ്പാൻ ഇഷ്ടപ്പെടാതിരുന്നിട്ടും വടക്കേ മലബാറിലെ തീയ്യരാദി അവശസമുദായങ്ങൾ, അവരനുഭവിക്കുന്ന അസമത്വങ്ങളിൽനിന്നു രക്ഷപെട്ടു് ഉന്നതിപ്രാപിക്കുവാൻ പരിശ്രമിക്കാതെ അലസമായി കഴിഞ്ഞുകൂട്ടുന്ന വിവരം ഉണർത്തിക്കപ്പെട്ടപ്പോൾ മരുത്വാമലയിലെ മനുഷ്യബന്ധുവായ യതീശ്വരൻ വക്കീലക്കുന്നിന്മേൽവച്ചു് അരുളിച്ചെയ്ത തിരുമൊഴികളാണു് മേലുദ്ധരിച്ചതു്.

## യോഗം

പണവും പ്രാപ്തിയും ഉള്ള വൻകിടസമുദായങ്ങളിലൊന്നത്രേ വടക്കേമലബാറിലെ തീയ്യസമുദായം. പഠിപ്പും തന്റേടവും ഉള്ള ആ സമുദായക്കാക്ക് അക്കാലത്തു് സവർണ്ണർ ആരാധനാസ്വാതന്ത്ര്യം നിഷേധിക്കപ്പെട്ടിരുന്നു. ജനങ്ങളിൽ സംഘടനാബോധം ഉണ്ടാക്കുവാനും ക്ഷേത്രം വേണമെന്നുള്ള താല്പര്യം ജനിപ്പിക്കുവാനും പരിശ്രമിക്കാമെന്നു് ഏററുകൊണ്ടു് സ്വാമിദർശനത്തിനുപോയ ശ്രീ: വരുതൂർ കാണിയിൽ കുഞ്ഞിക്കണ്ണൻ എന്ന മാന്യൻ ശിവഗിരിയിൽനിന്നും തലശ്ശേരിയിൽ തിരിച്ചുവന്നു. തീയ്യസമുദായത്തിലെ പ്രമാണികളായ വ്യക്തികളുമായി ക്ഷേത്രകാര്യത്തെക്കുറിച്ചു് മി: കുഞ്ഞിക്കണ്ണൻ സംസാരിക്കുകയും അവരിൽ ചിലരുടെ അഭിപ്രായം അനുസരിച്ചു് തിരിക്കോട്ടുവളപ്പു് സ്കൂളിൽവച്ചു് ഒരു യോഗം വിളിച്ചുകൂട്ടുകയുംചെയ്തു. തങ്ങൾക്കു് സ്വന്തമായി ഒരു ക്ഷേത്രം വേണമെന്നുള്ള അഭിപ്രായത്തെ ആ മഹായോഗം ശരിവച്ചു. ഇതിനെത്തുടൎന്നു് ശ്രീ: ഒണ്ടേൻ രാമുണ്ണി അവർകളുടെ അദ്ധ്യക്ഷതയിലും മഹാകവി കുമാരനാശാൻ (അന്നു് ചിന്നസ്വാമി) അവർകളുടെ സാന്നിദ്ധ്യത്തിലും ചേൎന്ന മഹായോഗത്തിൽവച്ചു് ക്ഷേത്രസ്ഥാപനത്തെപ്പററി ഒരു നിർവ്വഹണസമിതി രൂപീകരിക്കപ്പെട്ടു. ശ്രീജ്ഞാനോദയയോഗചരിത്രത്തിലെ പ്രധാനസംഭവങ്ങളിൽ ഒന്നു് 1905 ജൂലൈ 9-ാംനു- ചേൎന്ന പ്രസ്തുതമഹായോഗമത്രേ! ഇന്നു് വടക്കേമലബാറിലെ തീയ്യസമുദായത്തിന്റെ ഏക സംഘടനയായി വളൎന്നുകഴിഞ്ഞിട്ടുള്ളതും 1905 ജൂലൈ 9-ാംനു- രൂപവല്ക്കരിക്കപ്പെട്ടതുമായ യോഗത്തിനു് "ശ്രീജ്ഞാനോദയയോഗം" എന്നു് നാമകരണം ചെയ്തതു് ജൂലൈ 16-ാംനു- ചേൎന്ന മഹായോഗമാണു്. 1922 മേയ് 25-ാംനു- 1860-ലെ സൊസൈററിനിയമമനുസരിച്ചു് യോഗം രജിസ്റ്റർ ചെയ്യപ്പെട്ടു.

ശ്രീജ്ഞാനോദയയോഗത്തിന്റെ ശാഖകൾ വടക്കേമലബാറിന്റെ നാനാഭാഗത്തും വ്യാപിച്ചതോടുകൂടി, അവിടവിടെ മഠങ്ങൾ സ്ഥാപിക്കപ്പെട്ടു. അങ്ങിനെ സ്ഥാപിക്കപ്പെട്ട പല മഠങ്ങളും ഇപ്പോൾ നടന്നുവരുന്നുണ്ടു്.

ആക്കെങ്കിലും എപ്പോഴെങ്കിലും മാററിമറിക്കുവാനോ സ്വന്തം താല്പര്യങ്ങൾക്കനുസരിച്ചു വളച്ചുതിരിക്കുവാനോ കഴിയാത്തവിധം നിർമ്മിക്കപ്പെട്ട പ്രസ്തുത യോഗത്തിന്റെ നിയമാവലി സമുദായത്തിന്റെ ഉത്തമതാല്പര്യങ്ങളെ ഉന്നംവച്ചുകൊണ്ടു് അന്നുതൊട്ടിന്നോളം പ്രവൎത്തിക്കുന്നു. പ്രസിഡന്റു് അടക്കം പതിനൊന്നുപേരടങ്ങുന്ന ഒരു നിർവ്വാഹകസമിതിയാണു് യോഗത്തിനുവേണ്ടി ഭരണം നടത്തുന്നതു്. നിർവ്വാഹകസമിതിഅംഗങ്ങളെ പൊതുയോഗവും പ്രസിഡന്റിനെ നിർവ്വാഹകസമിതിയും തെരഞ്ഞെടുക്കുന്നു.

## തൃപ്പാദങ്ങളുടെ ആഗമനം.

1906-മാൎച്ച് 17-ാം തീയതി എട്ടരമണിക്കു് സ്വാമിതൃപ്പാദങ്ങൾ ഇദംപ്രഥമമായി തലശ്ശേരിയിൽ ആഗമിച്ചു. ശ്രീ. വരുതൂർകാണിയിൽ കുഞ്ഞിക്കണ്ണന്റെ അപേക്ഷ അനുസരിച്ചാണു് ആ മഹാത്മാവു്

തലശ്ശേരിയിൽ വന്നതു്. നിങ്ങൾ ഊഹിക്കുന്നതു പോലെ ഗംഭീരമായ സ്വീകരണമോ ഘോഷയാത്രയോ ഒന്നും ഉണ്ടായിരുന്നില്ല. അദ്ദേഹം തലശ്ശേരിയിൽ വരുന്നുണ്ടെന്നുള്ള വിവരംതന്നെ ശ്രീ: കുഞ്ഞിക്കണ്ണനല്ലാതെ മററാരാൾ അറിയുകപോലും ചെയ്തിരുന്നില്ല. കൂരിരുട്ടിൽ ഒരു റാന്തലിൻെറ സഹായത്തോടുകൂടി ആ പുണ്യാത്മാവിനെ ശ്രീ: കുഞ്ഞിക്കണ്ണൻ അദ്ദേഹത്തിൻെറ ഭവനത്തിൽ കൂട്ടിക്കൊണ്ടുവന്നു.

സ്വാമികൾ വന്നകാലത്തു തലശ്ശേരിയിലെ കഥ എന്തായിരുന്നുവെന്നോ? പ്രാമാണികരായ വ്യക്തികൾ പലകാരണങ്ങളാൽ തമ്മിൽകലഹിച്ചു കഴിഞ്ഞുകൂടുന്നു. സ്വാമികൾ അവരോരോരുത്തരേയും കണ്ടു സംസാരിച്ചു. അവസാനം മാർച്ച് 22-ാം തീയതി വൈകുന്നേരം ശ്രീ: കുഞ്ഞിക്കണ്ണൻഅവർകളുടെ വസതിയിൽ ഒരു യോഗംകൂടുവാൻ സ്വാമികൾതന്നെ തീരുമാനിക്കുകയും ആ യോഗത്തിൽവച്ചു് പ്രമാണികൾതമ്മിലുണ്ടായ കലഹങ്ങളും വഴക്കുകളും അവസാനിപ്പിക്കുകയും ക്ഷേത്രത്തിൻെറപേരിൽ അവരെയെല്ലാം ഏകോപിപ്പിക്കുകയും ചെയ്തു.

മഠത്തിൽ എന്ന പറമ്പാണു് ക്ഷേത്രനിർമ്മാണത്തിനു് കണ്ടുവച്ചിരുന്നതു്. സ്വാമികൾ ആ പറമ്പു് സന്ദർശിച്ചു. "ഈ പറമ്പു് ക്ഷേത്രനിർമ്മാണത്തിനു് കൊള്ളാം" എന്നു് കല്പിച്ചരുളി. അങ്ങനെ 1906 മാർച്ച് 23-ാംനു- രാവിലെയുള്ള ശുഭമുഹൂർത്തത്തിൽ ആ മഹാനുഭാവൻതന്നെ തൃക്കൈവിളയാടി ക്ഷേത്രത്തിനു് കുററി അടിക്കുകയും ചെയ്തു. ക്ഷേത്രനിർമ്മാണം ആരംഭിക്കുവാൻ പിന്നീടു് ഏറെ താമസിച്ചില്ല. 1906 ഏപ്രിൽ 21-ാംനു- മഹാകവി കുമാരനാശാൻ അവർകളുടെ സാന്നിദ്ധ്യത്തിൽ മുഹൂർത്തക്കല്ലു് സ്ഥാപിച്ചു. ക്ഷേത്രത്തിൻെറ പണി ആരംഭിച്ചതോടുകൂടി ബഹുജനങ്ങളിൽനിന്നു് പണവും കല്ലു്, മരം മുതലായ സാധനങ്ങളും ധാരാളം ലഭിച്ചു.

ആയിടയ്ക്കു് സ്വാമികളുടെ കല്പനപ്രകാരം ശ്രീ: ചൈതന്യസ്വാമികൾ തലശ്ശേരിയിൽ വന്നു ക്ഷേത്രനിർമ്മാണത്തിൽ ചില ഭേദഗതികൾ നിർദ്ദേശിച്ചു. പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുന്നതിനുമുമ്പു് സ്വാമികൾ ക്ഷേത്രം സന്ദർശിക്കുകയും, ഗർഭഗൃഹത്തിൻെറ ഉള്ളു് പൊളിച്ചു് കീഴ്പോട്ടു് താഴ്ത്തുവാൻ കല്പിക്കുകയും ചെയ്തു. തദനുസരിച്ചു് അതങ്ങിനെ ചെയ്യുകയുണ്ടായി. മരക്കട്ടിളകളെല്ലാം മാററി കരിങ്കൽ കട്ടിളകളാക്കി. മരത്തൂണുകളും അപ്രകാരംതന്നെ കരിങ്കൽത്തൂണുകളാക്കി മാററപ്പെട്ടു.

## പ്രതിഷ്ഠ.

ശ്രീ: കൊററിയത്തു് രാമുണ്ണിഅവർകൾ യോഗം പ്രസിഡൻറായിരിക്കുന്ന കാലത്താണു് ആ മഹത്തായ സംഭവം നടന്നതു്. 1908 ഫെബ്രുവരി 13-ാംനു- ആയിരുന്നു പ്രതിഷ്ഠാകർമ്മത്തിനു് നിശ്ചയിക്കപ്പെട്ട ദിവസം. ആ കർമ്മം നിർവ്വഹിക്കുന്നതിനുമുമ്പു് ക്ഷേത്രത്തിനു് ജഗന്നാഥക്ഷേത്രമെന്നു് പേർവിളിച്ചു. അന്നു രാത്രി പുണർതംനക്ഷത്രത്തിൽ ശാന്തഗംഭീരനായ ആ യതീന്ദ്രൻ തൃക്കൈകളാൽ പ്രതിഷ്ഠാകർമ്മം സമംഗളം നിർവ്വഹിച്ചു. കൊടിമരപ്രതിഷ്ഠയും അന്നുതന്നെ സ്വാമിതൃപ്പാദങ്ങൾ നിർവ്വഹിച്ചു.

## കൊടിയേററ മഹോത്സവം.

കുംഭമാസത്തിൽ പുണർതംനാൾ കൊടിയേററി എട്ടുദിവസത്തേക്കു് നീണ്ടുനില്ക്കാറുള്ള മഹോത്സവമാണു് ശ്രീജഗന്നാഥക്ഷേത്രത്തിനു് അഖിലേന്ത്യാപ്രശസ്തി ഉണ്ടാക്കിത്തീർത്തതു്. ഉത്സവത്തോടു് അനുബന്ധിച്ചു് നടത്താറുള്ള കാലിച്ചന്തകളും പ്രദർശനങ്ങളും ഉത്തരേന്ത്യൻവണിക്കുകളേയും കലാകാരന്മാരേയും കൊല്ലംതോറും തലശ്ശേരിയിൽ ആകർഷിക്കാറുണ്ടു്. ശ്രീ: ഗുരുപ്രസാദ്സ്വാമികളുടെ മേൽനോട്ടത്തിൽ പലതവണ വ്യവസായപ്രദർശനങ്ങൾ നടന്നിട്ടുണ്ടു്. 1948-ൽ ഒരു അഖിലേന്ത്യാകൃഷിവ്യവസായപ്രദർശനവും, നടത്തപ്പെട്ടു. ഉത്തരേന്ത്യൻനേതാക്കളെ ക്ഷേത്രവുമായി ബന്ധിപ്പിച്ച ഒരു സംഭവമാണതു്. ശ്രീ: ഗുരുപ്രസാദ്സ്വാമികൾ പ്രദർശനംനടത്തിയകാലത്തു് ക്ഷേത്രപരിസരത്തിൽ ഒരു തീവണ്ടിആഫീസ് സ്ഥാപിച്ചുകിട്ടുവാനും അതിനു "ജഗന്നാഥടെമ്പിൾഗേററ്" എന്നു പേർവച്ചുകിട്ടുവാനും ചെയ്ത അത്യദ്ധ്വാനത്തിൻെറ ഫലമാണു് ഇന്നിവിടെ കാണുന്ന തീവണ്ടി ആപ്പീസ്. ഉത്സവകാലത്തു കേരളത്തിൻെറ നാനാഭാഗങ്ങളിൽനിന്നും ആയിരക്കണക്കിൽ ഭക്തജനങ്ങൾ വന്നുചേരുന്നതുകൊണ്ടു് അവരുടെ യാത്രാസൗകര്യത്തെ ഉദ്ദേശിച്ചു് "ജഗന്നാഥടെമ്പിൾഗേററ്" സ്റ്റേഷനിലേക്കു് പ്രത്യേകതീവണ്ടികൾ അനുവദിക്കപ്പെടാറുണ്ടു്. ഉത്സവവേളയിൽ ജനങ്ങൾ ആബാലവൃദ്ധം നിസ്സംബ്ബരായി തിരുമുററത്തിരിക്കുന്ന രംഗം മററുക്ഷേത്രങ്ങളിൽ കാണാറില്ല എന്നും തമിഴ്നാട്ടുകളിൽക്കൂടി ഇത്ര അച്ചടക്കബോധം കണ്ടിട്ടില്ലെന്നുംപറയാം.

## ഇളന്നീരഭിഷേകം.

ശ്രീജഗന്നാഥക്ഷേത്രം സ്ഥാപിക്കുന്നതിനുമുമ്പു് കൊട്ടിയൂർ ശിവക്ഷേത്രത്തിലാണു് തീയ്യർ ഇളന്നീർക്കാവുകൾ കൊണ്ടുപോവുക പതിവു്. ഏഴുദിവസത്തെ വ്രതമനുഷ്ഠിച്ചും, തെറിപ്പാട്ടുകൾപാടിയും ഇളനീർക്കുലകളുംപേറി ആ സവർണ്ണക്ഷേത്രത്തിലേയ്ക്കു സംഘംസംഘമായി പോകുന്നതിലും ധാരാളം പണം അവിടെ ചിലവഴിക്കുന്നതിലും തീയ്യർക്കു് അക്കാലത്തു് വലിയ ഭ്രമമായിരുന്നു.

തെറിപ്പാട്ടുകൾക്കുപകരം "ഓം"കാരം മുഴക്കുവാനും പ്രാദേശികമായി സംഘടിപ്പിച്ചു ജാഥജാഥയായി ഇളനീർ അഭിഷേകത്തിനു് തങ്ങളുടെ സ്വന്തം ക്ഷേത്രത്തിലേക്കു പോകുവാനും സ്വാമിതൃപ്പാദങ്ങൾ ജനങ്ങളെ ഉപദേശിച്ചു. അങ്ങനെ കൊല്ലവഷം 1083 ഇടവം 9-ാംനു- ശ്രീജഗന്നാഥക്ഷേത്രത്തിൽ ഇളനീരഭിഷേകമഹോത്സവം ആരംഭിച്ചു.

## ലോഹപ്രതിമ.

കേരളത്തിൽ ഇദംപ്രഥമമായി സ്ഥാപിച്ച ലോഹപ്രതിമ ശ്രീജഗന്നാഥക്ഷേത്രപരിസരത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ശ്രീനാരായണഗുരുസ്വാമികളുടെ ലോഹപ്രതിമയാണു്. വിഖ്യാതനായ സാഹിത്യകാരനും തികഞ്ഞ സമുദായസ്നേഹിയും സ്വാമികളുടെ നിഷ്കളങ്കഭക്തനുമായിരുന്ന ശ്രീ: മൂർക്കോത്തു കുമാരൻ അവർകളാണു് ഈ കാര്യത്തിൽ മുന്നിട്ടു പ്രവർത്തിച്ചതു്. പ്രൊഫസ്സർ സി. തവർലി എന്ന ഇററലിക്കാരനായ കലാകാരൻെറ വിദഗ്ദ്ധകരങ്ങളാണു് ആ പ്രതിമ ഉണ്ടാക്കിയതു്. 1927 മാച്ചു് 13-ാംനു- ശ്രീമദ് ബോധാനന്ദസ്വാമികൾ ഗുരുദേവൻെറ പ്രതിമ, അതിന്നായി പ്രത്യേകം നിമ്മിതമായ മന്ദിരത്തിൽ സ്ഥാപിക്കുകയുണ്ടായി.

ക്ഷേത്രപ്രവേശനം അനുവദിക്കുവാൻ കുറേ കാലതാമസം ഉണ്ടായെങ്കിലും സ്വാമിതൃപ്പാദങ്ങളുടെ കല്പനയനുസരിച്ചു് എല്ലാഹിന്ദുക്കൾക്കും പ്രവേശനം ഉണ്ടായിട്ടുണ്ടു്. ജ്ഞാനോദയയോഗത്തിൻെറ ഇപ്പോഴത്തെ പ്രസിഡൻറ് മി: എം. കേളൻ അവർകളാണു്. ഇവിടത്തെ ഓണം ശ്രീനാരായണജയന്തിയാണു്. ഗുരുവിൻെറ ആജ്ഞകൾ സ്വീകരിക്കുവാൻ ജ്ഞാനോദയയോഗം എപ്പോഴും സന്നദ്ധമാണു്. യോഗവും ക്ഷേത്രവും ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുവരുന്നു.



# വടകരൻകോട്ടയത്തെ
## ശ്രീനാരായണധർമ്മപ്രചരണം

— ടി. യു. ഗോപാലൻ, തലശ്ശേരി —

ശ്രീമാൻ മൂർക്കോത്തു കുമാരന്റെ ജീവിതകാലത്തു് അദ്ദേഹത്തിന്റെ കാലശേഷം മലബാറിൽ ശ്രീനാരായണധർമ്മപ്രചരണത്തിനു് ഇത്രയും ആവേശത്തോടും ആത്മാർത്ഥതയോടുംകൂടി പ്രവർത്തിക്കുവാൻ ആരുണ്ടെന്നു പലർക്കും ഒരു സംശയമുണ്ടായിരുന്നു. ധീരമായ ആ പ്രവർത്തനങ്ങൾ എന്നെന്നേയ്ക്കുമായി അവസാനിച്ചുകഴിഞ്ഞപ്പോൾ ഏദയാലുക്കളായ സകലരും വാവിട്ടു കരഞ്ഞതിന്റെ കാരണം മറ്റൊന്നായിരുന്നില്ല. ഈവക കാര്യങ്ങളെല്ലാം ദൈവേച്ഛയ്ക്കൊത്തുനടക്കുന്നതാണെന്നുള്ള വസ്തുത ആവക സന്ദർഭങ്ങളിൽ അധികമായി ആരും ഓർക്കാറില്ലല്ലോ.



"അന്യഥാ ചിന്തിതം കാര്യം
ദൈവമന്യത്ര ചിന്തയേത്"

എന്നുള്ളതു് അംഗീകരിക്കപ്പെട്ട പ്രമാണമാണല്ലോ. മലബാറിനെ സംബന്ധിച്ചേടത്തോളം അതു തികച്ചും യഥാർത്ഥമായി പുലർന്നു. 1945 നവംബർ 4-ാംനു-പരേതനായ ഡാക്ടർ വി. ഐ. രാമൻ അവർകളുടെ അദ്ധ്യക്ഷതയിൽ കോഴിക്കോട്ടു ടൗൺഹാളിൽവെച്ചു ചേർന്ന പൊതുയോഗത്തിൽ മലബാർ എസ്. എൻ. ഡി. പി. യോഗം രൂപീകരിക്കപ്പെട്ടു. അന്നു് ഏതാനും ചില യാഥാസ്ഥിതികരുടെ എതിർപ്പുകൾ ഉണ്ടായിട്ടുണ്ട്. എങ്കിലും സർവ്വജനവന്ദ്യനായ ഡോക്ടരുടെ നേതൃത്വംകൊണ്ടു് ആ എതിർപ്പുകളെല്ലാം പരാജയപ്പെടുകയാണു് ഉണ്ടായതു്. അതോടുകൂടി മലബാറിൽ അടങ്ങിക്കിടന്നധർമ്മസമരാവേശം ഒരിക്കൽക്കൂടി പ്രോജ്വലിക്കുകയും ചെയ്തു.

മലബാർ എസ്സ്. എൻ. ഡി. പി. യോഗത്തിൽനിന്നു് ആവേശം ആവിഷ്കരിച്ചുകൊണ്ടു് ശ്രീമാൻ സി. എച്ച്. കണാരൻ എം. എൽ. ഏ. (ഇന്നത്തെ) കോട്ടയംതാലൂക്കിലെത്തുകയും ഈ താലൂക്കിൽ യോഗം സ്ഥാപിച്ചു പ്രവർത്തനം ആരംഭിക്കുന്ന കാര്യത്തെക്കുറിച്ചു പലരോടും സംസാരിക്കുകയുമുണ്ടായി. പൊതുക്കാര്യപ്രസക്തനും അവശസമുദായത്തിന്റെ ഉററബന്ധുവും ആയ ശ്രീ എം. പി. ചാത്തുക്കുട്ടി, രജിസ്ട്രാർ ഉദ്യോഗത്തിൽനിന്നു് അടുത്തുൺ പററി പിരിഞ്ഞ അവസരമായിരുന്നു അതു്. അദ്ദേഹം തന്റെ മുഴുവൻ സമയവും യോഗകാര്യങ്ങൾക്കായി വിനിയോഗിക്കുവാൻ സന്നദ്ധതകാണിച്ചു. കോട്ടയംതാലൂക്ക് എസ്സ്. എൻ. ഡി. പി. യോഗം സ്ഥാപിക്കുവാൻ അക്ഷീണ പരിശ്രമം ചെയ്തതു് അദ്ദേഹമാണു്. അദ്ദേഹത്തിന്റെയും ശ്രീ. സി. എച്ച്. കണാരന്റെയും പരിശ്രമഫലമായി 1946 മേയ്മാസത്തിൽ തലശ്ശേരി വിക്ടറി ടൌൺഹാളിൽ വെച്ചു ഒരു പൊതുയോഗം ചേരുകയും ആ യോഗത്തിൽവെച്ചു കോട്ടയം താലൂക്ക് ശ്രീനാരായണധർമ്മ പരിപാലനയോഗം (എസ്സ്. എൻ. ഡി. പി.) രൂപീകരിക്കുകയും ചെയ്തു. ഡോക്ടർ വി. ഐ. രാമൻ അവർകളായിരുന്നു, അന്നത്തെ യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചതു്. അന്നത്തെ യോഗപ്രവർത്തകന്മാരായി മെസ്സേഴ്സ് എം. പി. ചാത്തുക്കുട്ടി, മൂർക്കോത്തു ശ്രീനിവാസൻ, സി. എച്ച്. കണാരൻ, ടി. യു. ഗോപാലൻ, ടി. എം. കുഞ്ഞമ്പു എന്നിവരെയും കമ്മിററിയുടെ കൺവീനറായി എം. പി. ചാത്തുക്കുട്ടിയെയും തിരഞ്ഞെടുത്തു. കൂടുതൽ മെമ്പറന്മാരെ ചേർക്കാനുള്ള അധികാരം കമ്മിററിക്കു നല്കുകയുണ്ടായി. 1946 ജൂൺ മാസത്തിൽ ശ്രീ. എം. പി. ചാത്തുക്കുട്ടിയുടെ അദ്ധ്യക്ഷതയിൽ കല്ലിൽ എന്ന ഭവനത്തിൽവെച്ചു ചേർന്ന യോഗത്തിൽ ഡാക്ടർ ആർ. സി. ടോയിലിനെ പ്രസിഡൻറായും എം. പി. ചാത്തുക്കുട്ടിയെ സെക്രട്ടറിയായും തിരഞ്ഞെടുത്തു. ശ്രീമാൻ ചാത്തുക്കുട്ടിഅവർകളും സഹപ്രവർത്തകന്മാരും ശാഖായോഗങ്ങൾ സ്ഥാപിക്കുന്ന വിഷയത്തിലാണു് പിന്നീടു ശ്രദ്ധപതിച്ചതു്. പരിഷ്കരിച്ച കാലമായിരുന്നെങ്കിലും അവശസമുദായങ്ങൾ പണ്ടെന്നപോലെ അവശതകൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന ഉൾനാടുകളിൽ ശ്രീനാരായണസന്ദേശങ്ങൾ പ്രചരിപ്പിക്കുവാനും ജനങ്ങളെ സാമൂഹ്യമായ ഒരുസ്ഥിതിസമത്വാവസ്ഥയിലേക്കു എത്തിക്കുവാനും അവർ

ചെയ്ത പരിശ്രമങ്ങളുടെ ഫലമായി 1947 ആഗസ്റ്റ് മാസം ആകുമ്പോഴേക്ക 2750 അംഗങ്ങളുള്ള 27 ശാഖായോഗങ്ങൾ ഉണ്ടായിവന്നു. 1949 ഡിസംബർ 28-നു ആണ് തിരുവങ്ങാട്ട കുഞ്ഞാംപറമ്പുസ്കൂളിൽ വച്ചു ശ്രീ. സി. എച്ച്. കണാരൻെറ അദ്ധ്യക്ഷതയിൽ താലൂക്ക്കൌൺസിൽ പ്രജായത്തരീതിയിൽ ഭരണസമിതി രൂപീകരിക്കപ്പെട്ടതു്. താലൂക്ക കൌൺസിലിൽനിന്നു ജില്ലാകൌൺസിലിലേക്ക 11 പേരേ തിരഞ്ഞെടുക്കുകയുണ്ടായി. മലബാർ എസ്. എൻ. ഡി. പി. യോഗത്തിൽ ഒരു ഹരിജൻ മെമ്പറേയും തിരഞ്ഞെടുത്തു. 1948-ൽ താലൂക്കസമ്മേളനംചേരാൻ യോഗം തീരുമാനിച്ചു. യോഗത്തിൻെറ വളർച്ചയിൽ അസൂഖവും അസമാധാനവും ഉണ്ടായിത്തുടങ്ങിയ ഏതാനും ചിലവ്യക്തികൾക്കും കക്ഷികൾക്കും യോഗത്തിൻെറനേരെ പ്രതികൂലം ഉണ്ടായി. ഇതിനു അന്നത്തെ രാഷ്ട്രീയമായ പരിതഃസ്ഥിതികളാണു് ഇടയാക്കിയതു്. പക്ഷേ പ്രാപ്തനും കോട്ടയംതാലൂക്കിൽ മാത്രമല്ല മലബാറിൻെറ ആകമാനമുള്ള പൊതുജീവിതത്തിൽ പ്രവൎത്തിച്ചു പ്രസിദ്ധിപെററ മാന്യനും ആയ ശ്രീ: പി വി. മുകുന്ദൻ സധൈര്യം മുന്നോട്ടുവന്നു് യോഗത്തിൻെറ ജനറൽസെക്രട്ടറിസ്ഥാനം ഏറെറടുത്തു.

എസ്സ്. എൻ. ഡി. പി. പബ്ളിഷിംഗ് വകയായി നടത്തിവന്ന നവകേരളം പത്രം സാമ്പത്തികക്ഷയംമൂലം നിറുത്തേണ്ടിവന്നു.

തലശ്ശേരിയിൽവച്ചു നടത്തപ്പെട്ട അഖിലേന്ത്യാ കൃഷിവ്യവസായപ്രദശനം ഉൽഘാടനംചെയ്യുവാൻവന്ന അഖിലേന്ത്യാ കോൺഗ്രസ് ജനറൽ സെക്രട്ടറി ശ്രീ ശങ്കറാവുദേവിനും ശ്രീനാരായണ ആദശത്തെ മാനിക്കുന്ന ശ്രീ എ കെ. ഗോപാലനും മഹാത്മാഗാന്ധിയുടെ ശിഷ്യരിൽ പ്രധാനിയും ലോകത്തിൽ ശാന്തിക്കും സമാധാനത്തിനും വേണ്ടി പ്രയത്നിക്കുന്ന ദേഹവുംആയ ശ്രീ ജെ. സി. കുമരപ്പയ്ക്കും യോഗംവക ഓരോ മംഗളപത്രം സമൎപ്പിച്ചിട്ടുണ്ട്.

ശ്രീ ജഗന്നാഥക്ഷേത്രോത്സവത്തോടനുബന്ധിച്ചുള്ള പ്രസംഗപരിപാടികൾ അഞ്ചുകൊല്ലത്തോളം ഭഗവാൻ ശ്രീനാരായണൻെറ ആദശപ്രചരണത്തിനുവേണ്ടി അഞ്ചുകൊല്ലംമുൻപു് ടി, എസ്സ്. എൻ. ഡി. പി. യോഗം ഏറെറടുത്തു നടത്തുകയും കൊളെജ്‌വിഭാഗത്തിലെയും ഹൈസ്ക്കൂൾവിഭാഗത്തിലെയും കുട്ടികൾക്ക മത്സരപരീക്ഷകൾ നടത്തി വിദ്യാൎത്ഥികളുടെഇടയിൽ ശ്രീനാരായണസന്ദേശപ്രചരണങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്.

൧൧൨൫-ൽ ഒററപ്പാലത്തുവച്ചുചേൎന്ന സമസ്ത കേരളസാഹിത്യപരിഷത്തിൻെറ ആഭിമുഖ്യത്തിൽ ശ്രീ: മൂക്കോത്തുകുമാരസ്മാരകമായി — "ശ്രീനാരായണനും ആധുനിക പ്രവണതകളും" എന്ന പ്രബന്ധത്തിനും "ഒരുജാതി" എന്ന കവിതയ്ക്കും മത്സരപരീക്ഷകൾ നടത്തിച്ചു് വിജയികൾക്ക ഓരോപവൻെറ സ്വൎണ്ണമെഡൽ യോഗത്തിൽനിന്നും സമ്മാനിച്ചിട്ടുണ്ട്.

ഏവംവിധം എല്ലാ രാഷ്ട്രീയകക്ഷികളുടെയും പൌരപ്രമാണികളുടെയും മററുമതസ്ഥന്മാരുടെയും സഹായസഹകരണങ്ങളോടുകൂടി യുക്തമായ മാൎഗ്ഗങ്ങളെ അവലംബിച്ചുകൊണ്ടു് ശ്രീ നാരായണസന്ദേശം പ്രചരിപ്പിക്കുവാൻ അനവരതം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന കോട്ടയംതാലൂക്ക എസ്സ്. എൻ. ഡി. പി. യോഗം സാവധാനം ഉയൎന്നുവരുന്നു.

"ജഗദ്ഗുരു" ശ്രീനാരായണൻെറ ആദശങ്ങൾ മനുഷ്യസമുദായത്തെ ആകെമാനം രക്ഷിക്കുമാറാകട്ടെ!



# ശ്രീനാരായണസ്മരണകഠം

— വി. എ. സുബ്രഹ്മണ്യപ്രസാദ്, കോഴിക്കോട് —

ആകാശത്തിലെ സൂര്യചന്ദ്രന്മാരേയും നക്ഷത്രങ്ങളേയുംനോക്കി നാം നിർവൃതികൊള്ളുന്നു. അതുകളുടെ അനന്തമായ പ്രവൃത്തികഠം നമ്മെ അത്ഭുതപരതന്ത്രരാക്കുന്നു. എന്നാൽ, നമ്മിൽത്തന്നെ സ്ഥിതിചെയ്യുന്ന സൗരയൂഥത്തേയും അതിൽ അടങ്ങിയിരിക്കുന്ന അത്ഭുതശക്തികളേയുംകുറിച്ചു നാം ചിന്തിക്കുകയോ അറിയുകയോ ചെയ്യുന്നില്ല. അങ്ങിനെയുള്ള അറിവ് മനുഷ്യജീവിക്ക് ഉണ്ടാകേണ്ടതാണ്. അവരവരിൽത്തന്നെ അന്തർലീനമായിരിക്കുന്ന ആ ശക്തിവിശേഷത്തെ അറിഞ്ഞു അനുഷ്ഠാനത്തിൽ വരുത്തുന്ന ദുർല്ലഭം ചില മഹാപുരുഷന്മാർമാത്രമാണ് "ജ്ഞാനികഠം" എന്നറിയപ്പെടുന്നതു്. അങ്ങനെ ജ്ഞാനിയായിത്തീരുകയും തൻെറ ആത്മസുഖത്തിനുവേണ്ടി അനുഷ്ഠിക്കുന്ന കമ്മങ്ങഠം അന്യരുടെ സുഖത്തിനുകൂടി ഉതകത്തക്ക രീതിയിൽ നേർവഴി തെളിയിക്കുകയും ചെയ്ത ഒരു അവതാരപുരുഷനാണ് ശ്രീനാരായണഗുരുസ്വാമികഠം.

തൻെറതായ എല്ലാക്കഴിവുകളും ജീവരാശിക്കുവേണ്ടി പ്രദാനംചെയ്തുകൊണ്ടാണ് ആ മഹാത്മാവ് മന്നിൽനിന്നു മറഞ്ഞിട്ടുള്ളതു്. അവയിൽ പൂർത്തിയാകാത്ത പലതും ഇന്ന് അവിടത്തെ പിൻഗാമികളും നമ്മുടെ ഇന്ത്യാഗവമ്മെണ്ടുതന്നേയും പൂർത്തീകരിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്. ഇതുകളിൽ വ്യക്തമായും അവ്യക്തമായും പലതും നമുക്കു ദശിക്കാവുന്നതാണ്. ഭാരതത്തിലെ ജാതി എങ്ങിനെ നശിപ്പിക്കുവാൻ സാധിക്കുമെന്നു ഗുരുദേവരോടു ചോദ്യം ചെയ്ത ഒരു ഗർവിഷ്ഠനായ സവണ്ണമേധാവിയോട് 'അതൊരു രാജശാസനംമൂലം നിശ്ശേഷം നശിച്ചുപോകും' എന്നു ഉടനടി മറുപടികൊടുത്ത ആ ദീർഘദശി ഭാവികാലത്തിനു മുന്നറിയിപ്പുനൽകുന്ന മനുഷ്യരാശിയുടെ ധമ്മസംരക്ഷകൻ എന്നല്ലാതെ മറെറന്തുപറയുവാനാണ്! അന്ന് ഇതൊരു വെറും നേരംപോക്കായിട്ടുമാത്രമേ പലരും കരുതിയിരിക്കുവാൻ ഇടയുള്ളൂ. എന്നാൽ, ഇന്നാകട്ടെ അതൊരു നിത്യസത്യമായിത്തീന്നിരിക്കുന്നു. ഇന്ത്യ ഒരു ഭൗതികരാഷ്ട്രമാകുകമാത്രമല്ല, ഒരു റിപ്പബ്ളിക്കൻഗവമ്മെണ്ടു് ഇവിടെ ഭരണം നടത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. മദ്യനിരോധനം നടപ്പിൽ വരികയും ക്ഷേത്രപ്രവേശനം അനുവദിക്കയും അയിത്തം കുറേകരമാക്കുകയും ചെയ്തിരിക്കുന്നു. ഗുരുദേവർ "അതൊരു രാജശാസനം മുഖേന നിശ്ശേഷം നശിച്ചുപോകും" എന്നു കൊടുത്ത ആ മറുപടിയുടെ പൊരുഠം അന്നത്തെ യാഥാസ്ഥിതികർ ഇന്നുമാത്രമാണ് മനസ്സിലാക്കുന്നതു്. "വലിയ മഹർഷികഠംചൊന്നാൽ ഫലമാവാക്കിൻെറ പിന്നിലോടിവരും."



ഈ ഭൂപ്രകൃതിയിൽ ചിലയിടങ്ങളിൽമാത്രം ഉയൻകാണാറുള്ള കുന്നും മലകളുംപോലെ മനുഷ്യരാശിക്കു മാഗ്ഗദശികളായി എങ്ങും മിന്നിപ്രകാശിച്ചുകൊണ്ടിരിക്കുന്ന മഹാപുരുഷന്മാരാകുന്ന ചില മഹാജ്യോതിസ്സുകളേയും പല നൂററാണ്ടുകഠം കഴിയുമ്പോഠം നമ്മുടെ ഇടയിൽ അങ്ങനെ കാണുവാൻകഴിയും. ലവണജലത്തെ ശുദ്ധമാക്കി വീണ്ടും പ്രകൃതിക്കു പ്രദാനംചെയ്തു പ്രകൃതിയെ സസ്യശ്യാമളകോമളയാക്കിത്തീക്കുന്ന കാർമേഘങ്ങളെപ്പോലെയാണ് ആ മഹാത്മാക്കളുടെ പ്രവൃത്തികഠം. പക്ഷേ, ഈ തത്വം നമ്മിൽ അധികമാരും അറിയുന്നില്ലെന്നുമാത്രമേയുള്ളൂ.

ശ്രീനാരായണഗുരുസ്വാമികഠം, അന്ധവിശ്വാസജടിലമായ, ആർഷഭാരതത്തിൻേറയും, വിശിഷ്യ കേരളത്തിൻേറയും ആത്മീയപ്രഭാവത്തിൻെറ അമൂല്യാവതാരമാണ്. തീണ്ടുവാനോ തൊടുവാനോ പാടില്ലാതെ മൃഗങ്ങളെപ്പോലെ അകററിനിറുത്തപ്പെട്ട അനേകലക്ഷം സാധുസഹോദരങ്ങളെ കൈകൊടുത്തുയത്തുവാൻ ശ്രമിച്ച ഒരു ദിവ്യാത്മാവ്—മനുഷ്യസമുദായത്തിനു ജീവിക്കുവാനും വികസിക്കുവാനുംവേണ്ടി സംസ്കൃതവും പരിഷ്കൃതവുമായ ഒരു നവ്യപന്ഥാവ് വെട്ടിത്തുറന്ന ആ മഹാപുരുഷൻ—അദ്ദേഹത്തെ ലോകം ഒരുകാലത്തും വിസ്മരിക്കയില്ല. എന്നാൽ വിസ്മൃതി മനുഷ്യസഹജമാണ്. ഈ നിലവെച്ചുകൊണ്ടു എൻെറ ഓമ്മയിൽപ്പെടുന്ന ഗുരുദേവസ്മരണയുടെ ചില ഏടുകഠംമാത്രം മറിക്കുവാൻ ഞാൻ ശ്രമിക്കുകയാണ്.

ഗുരുഭക്തരായ എൻെറ പ്രിയപ്പെട്ട മാതാപിതാക്കന്മാരോടൊന്നിച്ച് ഗുരുദേവനെ പല പ്രാവശ്യവും ദശിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ടു്. പക്ഷേ, അന്നെല്ലാം എനിക്കു ബുദ്ധിയുറയ്ക്കാത്ത പ്രായമായിരുന്നതുകൊണ്ടു ഗുരുദേവൻെറ അത്ഭുതകൃത്യങ്ങളെക്കുറിച്ചു എൻെറ അമ്മയിൽനിന്നു പറഞ്ഞുകേട്ട ചില കഥകഠം മാത്രമേ എനിക്കറിവാൻ കഴിഞ്ഞിരുന്നുള്ളൂ. അങ്ങനെ ആ, ആവേശജനകമായ അത്ഭു

തകഥകൾ എന്റെ ബാലഹൃദയത്തിൽ മൊട്ടിട്ടു നില്ക്കവേതന്നെ എന്നെ അരുമയായി വളർത്തിയ ഗുരുഭക്തരായ എന്റെ പ്രിയപ്പെട്ട മാതാപിതാക്കളും ജ്യേഷ്ഠസഹോദരന്മാരുമെല്ലാം നിർവൃതിപ്രാപിച്ചു. അന്നു് അമ്മ എനിക്കു പറഞ്ഞുകേൾപ്പിച്ച കഥകളിൽ മൂത്തകുന്നം ശ്രീനാരായണമംഗലക്ഷേത്രത്തിന്റേയും ഹിന്ദുമതധർമ്മപരിപാലനസഭയുടേയും ചരിത്രവും ഗുരുദേവർ അവിടെ വന്നുചേരുവാനുണ്ടായ കാരണവും ആദ്യത്തെ അത്താർ(പനമ്പ്) കെട്ടിമറച്ച ക്ഷേത്രത്തിൽ ഫോട്ടോവച്ചു പൂജ, പിടിയരി, കെട്ടുതെങ്ങു് തുടങ്ങി ക്ഷേത്രപ്രതിഷ്ഠവരെയുള്ള ചരിത്രങ്ങളും ഒടുവിൽ ക്ഷേത്രം നല്ലനിലയിൽ നടക്കുമെന്നു ബോദ്ധ്യമായപ്പോൾ ഒരാനയെക്കൊണ്ടു ഉത്സവം നടത്തേണമെന്നു ക്ഷേത്രഭാരവാഹികൾക്കുണ്ടായ ആഗ്രഹവും അനന്തരം പാലിയത്തച്ചന്റെ അടുത്തുചെന്നു ആനയെ ആവശ്യപ്പെട്ടപ്പോൾ നിഷേധിച്ചു മടക്കി അയച്ചതും പിന്നീടു് പാട്ടത്തിനു ചോദിച്ചിട്ടു കൊടുക്കാത്ത ആനയെ ഒടുവിൽ ആനയുടെ ഉടമസ്ഥന്മാർ പാട്ടംകൂടാതെ ക്ഷമാപണസഹിതം ക്ഷേത്രഭാരവാഹികൾക്കു സമർപ്പിച്ചു ഉത്സവം ഭംഗിയായി കലാശിപ്പിച്ചതും അതുമുതൽ കൊല്ലംതോറും കൂടുതൽ കൂടുതൽ ആനകളെ ചേർത്തു ഉത്സവം നടത്തിക്കൊണ്ടിരിക്കുന്നതും മററുമായ ചരിത്രങ്ങൾ അമ്മ എന്നെ കേൾപ്പിച്ച കഥകളിൽ ഉൾപ്പെട്ടിരുന്നു. ഇതിനുശേഷം ഗുരുദേവനെ കഴിയുന്നത്ര ക്ഷണത്തിൽ കാണണമെന്ന ആകാംക്ഷ എനിക്കും വർദ്ധിച്ചുകൊണ്ടേ ഇരുന്നു. പിന്നീടു ചെറിയ ഒരോർമ്മയോടുകൂടി ഞാൻ തൃപ്പാദങ്ങളെ കാണുന്നതു് മൂത്തകുന്നത്തു് കൈതക്കാട്ടു് ഉണ്ണിശ്ശങ്കരൻ എന്നയാളുടെ വീട്ടിൽവച്ചായിരുന്നു അവിടെ അദ്ദേഹത്തിന്റെ പറമ്പിലുണ്ടായിരുന്ന ഒരു അധമക്ഷേത്രത്തിന്റെ ചുററുപാടുമുള്ള താമസക്കാർക്കു പ്രസ്തുതക്ഷേത്രംമൂലം ഭൂതോപദ്രവമുണ്ടാകുന്നുവെന്ന കാരണത്താൽ ആ ക്ഷേത്രംപൊളിച്ചുമാററിക്കുവാൻ തൃപ്പാദങ്ങളെ അവർ വരുത്തിയതായിരുന്നു. ഗുരുദേവർ ആ ക്ഷേത്രസ്ഥലത്തു് എത്തിയ ഉടനെ ചുററുപാടു മൊന്നു കണ്ണോടിച്ചുകൊണ്ടു് ഒടുവിൽ ക്ഷേത്രത്തിൽ നോക്കിയതിനുശേഷം "ഇതിൽ ഒന്നുമില്ലല്ലോ" എന്നു പറഞ്ഞുകൊണ്ടു മുൻവശത്തെ ഇറയിൽ കൈവെയ്ക്കുകയും പിന്നീടു അതു് പൊളിച്ചുമാററുവാൻ ആജ്ഞാപിക്കയും അതു് അനുസരിച്ചു ചെറുപ്പക്കാരും മദ്ധ്യവയസ്കരുമായ പലരും അഹമഹമികയാ മുന്നോട്ടുവരികയും ഞൊടിയിടയ്ക്കുള്ളിൽ എല്ലാം ഇടിച്ചുനിരത്തി പറമ്പു മാത്രമാക്കിത്തീർക്കുകയുമുണ്ടായി. അതിനുശേഷം പ്രത്യേകം തയ്യാർചെയ്ത ഒരു തോണിയിലാണു് തൃപ്പാദങ്ങൾ യാത്രതിരിച്ചതു്. തോണിയിൽ കയറുമ്പോൾ കുട്ടികളായ ഞങ്ങളെനോക്കി മന്ദസ്മിതം തൂകിക്കൊണ്ടു് "എല്ലാവരും പഠിച്ചു മിടുക്കന്മാരാകണം; നല്ല കാര്യങ്ങളെക്കുറിച്ചു മാത്രമേ ചിന്തിക്കാവൂ" എന്നരുളിച്ചെയ്തുകൊണ്ടു് തോണിയിൽക്കയറി 'പരിവാരസമേതം യാത്രതിരിച്ചു. അവിടന്നു് യാത്ര തിരിക്കുമ്പോൾ അരുളിച്ചെയ്ത ആ അനുഗ്രഹവചനവും തോണിയിൽ ഇരുന്നു യാത്രചെയ്തിരുന്ന ഗുരുദേവന്റെ ആ പാവനാകാരവും ഒരു ചിത്രത്തിലെന്നപോലെ ഞാൻ ഇന്നും കാണുന്നു.

"ഭർഗ്ഗഃസ്വയം വാ, നരലക്ഷണോയം
നാരായണോ വേദി നവാവതാരഃ"–എന്നു് മഹാകവി പാടിയതു് ശാസ്ത്രീയലക്ഷണം തികഞ്ഞ ഗുരുദേവന്റെ കോമളശരീരം കണ്ടിട്ടായിരിക്കണമെന്നു് സാമുദ്രികാശാസ്ത്രത്തിന്റെ ചില വശങ്ങളിൽക്കൂടി കണ്ണോടിച്ചപ്പോൾമാത്രമാണു് എനിക്കു മനസ്സിലായതു്.

"ലോകത്തിന്റെ പല ഭാഗത്തും സഞ്ചരിച്ചു വരികയാണു്. ഇതിനിടയ്ക്കു പല സിദ്ധന്മാരേയും മഹർഷികളേയും കണ്ടിട്ടുണ്ടു്. എന്നാൽ മലയാളത്തിലെ നാരായണഗുരുസ്വാമികളെക്കാൾ മികച്ച—അദ്ദേഹത്തോടു തുല്യനായ ഒരു മഹാപുരുഷനേയും കാണാൻ എനിക്കു സാധിച്ചിട്ടില്ല. അനന്തതയിലേക്കു നീട്ടിയിരിക്കുന്ന ആ യോഗനയനങ്ങളും ഈശ്വരചൈതന്യം ചൊരിയുന്ന ആ മുഖതേജസ്സും ഞാൻ ഒരുകാലത്തും മറക്കുന്നതല്ല." എന്നു് വിശ്വമഹാകവി ടാഗോർ ഗുരുദേവനെക്കുറിച്ചു രേഖപ്പെടുത്തുവാൻ ഇടയായതു് ഗുരുദേവന്റെ വ്യക്തിമാഹാത്മ്യം ഒന്നുകൊണ്ടുമാത്രമാണെന്നു ഞാൻ വിശ്വസിക്കുന്നു. ശ്രീരമണമഹർഷി, ഡോക്ടർ സി. എഫ്. ആൻഡ്രൂസ്, മഹാത്മജി, സുപ്രസിദ്ധഫ്രഞ്ചു് സാഹിത്യകാരനായ റോമയിൻറോളണ്ടു്, സ്വാമിശ്രദ്ധാനന്ദജി, വിശ്വചിന്തകനും തെക്കുകിഴക്കൻഏഷ്യയുടെ കമാണ്ടർ ഇൻചീഫുമായിരുന്ന മാൽക്കം മാക്ഡോണാൾഡ് മുതലായവരെല്ലാംതന്നെ ഗുരുദേവന്റെ വ്യക്തിമാഹാത്മ്യത്തേയും ആത്മപ്രഭാവത്തേയും കുറിച്ചു ശക്തിയേറിയ അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നുവെന്ന വസ്തുതയും എന്റെ സ്മരണയിൽ ഞാൻ ഉൾപ്പെടുത്തുന്നു.

അങ്ങനെ മൂത്തകുന്നത്തെ ആ ക്ഷുദ്രദേവതാക്ഷേത്രം പൊളിച്ചുമാററി യാത്ര തിരിച്ചതിനുശേഷം ആലുവാ അദ്വൈതാശ്രമത്തിൽവെച്ചു പല സന്ദർഭങ്ങളിലും തൃപ്പാദങ്ങളെ കാണുവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ടു്. എന്നാൽ ശരിക്കൊരു തീയതി പറയത്തക്ക ഓർമ്മയോടുകൂടി ഒരു മഹാസദസ്സിൽവച്ചു ഞാൻ തൃപ്പാദങ്ങളെ കാണുന്നതു് എന്റെ പത്താമത്തെ വയസ്സിൽ 1923-ൽ ശിവരാത്രിയോടനുബന്ധിച്ചു ആലുവായിൽവച്ചു ജസ്റ്റിസ്സ് സദാശിവഅയ്യരുടെ അദ്ധ്യക്ഷതയിൽചേർന്ന സർവ്വമതസമ്മേളനത്തിൽ വച്ചും അന്നുതന്നെ മുൻകൂട്ടി അദ്വൈതാശ്രമത്തിൽ വച്ചുമാണു്. ബുദ്ധിയുറയ്ക്കാത്ത പ്രായമായിരുന്നതു

കൊണ്ടു് അവിടെ നടന്ന പ്രസംഗങ്ങളെക്കുറിച്ചു മനസ്സിലാക്കാനുള്ള കഴിവു് അന്നെനിക്കുണ്ടായിരുന്നില്ല. മീററിംഗ് നടക്കുന്നതിനു മുമ്പായി ശ്രീസത്യവ്രതസ്വാമികളെക്കൊണ്ടു് എനിക്കു ഒരു പഴം തരുവിച്ചുകൊണ്ടു് നിനക്കും മീററിങ്ങിൽ ഒന്നു പ്രസംഗിച്ചുകൂടേ? എന്നു് തൃപ്പാദങ്ങൾ എന്നോടു ഫലിതരസത്തിൽ ചോദ്യംചെയ്തതും ഞാൻ ഒന്നും ഉരിയാടാതെ ഭക്തിയോടുകൂടി തൊഴുതുനില്ക്കുകമാത്രം ചെയ്തതുമായ ചിത്രങ്ങൾ ശിലാലിഖിതംപോലെ ഇന്നും എന്റെ ഹൃദയഭിത്തിയിൽ ഉറച്ചുനില്ക്കുന്നു. അന്നു് ആയിരമായിരം ജനങ്ങൾ സമ്മേളിച്ച ആ സദസ്സിന്റെ മദ്ധ്യത്തിൽ പ്രശോഭിച്ചിരുന്ന ഗുരുദേവനെ ഏതൊരപരിചിതനും പ്രത്യേകം തിരിച്ചറിയാമായിരുന്നു.

പിന്നീടു് ഞാൻ ഗുരുദേവനെ ദർശിക്കുന്നതു് 1928 ഫെബ്രുവരി 3-ാംനു- വെള്ളിയാഴ്ച തൃപ്പാദങ്ങൾ ചികിത്സാർത്ഥം പാലക്കാട്ടു് കലിക്കററ്ബേങ്കിന്റെ ശാഖയിൽ എത്തിയപ്പോൾമാത്രമാണു്. അന്നു ഞാൻ പാലക്കാട്ടു ഒരു വിദ്യാർത്ഥി എന്ന നിലയിൽ താമസിച്ചുകൊണ്ടിരിക്കയായിരുന്നു. തൃപ്പാദങ്ങൾ അവിടെ എത്തുന്നതിനുമുമ്പേതന്നെ 1928 ജനുവരി 29-ാംനു- ഞായറാഴ്ച തൃപ്പാദങ്ങൾക്കു സുഖമില്ലെന്നുള്ള വിവരത്തിനു ദിവാൻബഹദൂർ ഡോക്ടർ കൃഷ്ണനു കമ്പികിട്ടിയിരുന്നു. ഈ വിവരം എന്നിൽ വാത്സല്യമുണ്ടായിരുന്ന അദ്ദേഹം എന്നോടു നേരിൽ കണ്ടു പറഞ്ഞു. തൃപ്പാദങ്ങളുടെ രോഗവിവരമറിഞ്ഞപ്പോൾ എന്നിൽ ഉളവായ ഭാവഭേദം കണ്ടുമനസ്സിലാക്കിയ അദ്ദേഹം ഒരിക്കലും വ്യസനിക്കരുതെന്നും നമ്മുടെ സ്വാമി മഹാത്മാവാണെന്നുകരുതി സ്വാമിയെ മാത്രം വിട്ടൊഴിഞ്ഞുനില്ക്കുകയെന്നുള്ളതു രോഗത്തിന്റെ ചുമതലയിൽപ്പെട്ടതല്ലെന്നും അതുകൊണ്ടു സ്വാമിയുടെ രോഗശമനത്തിനുവേണ്ടി പ്രാർത്ഥിക്കുകയെന്നുള്ളതാണു് നമ്മുടെയെല്ലാം ചുമതലയെന്നും പറകയുണ്ടായി. എന്റെ രാഘവനും അവന്റെ അമ്മയ്ക്കും മററും സ്വാമിക്കു സുഖമില്ലെന്നറിഞ്ഞതിൽ വളരെ വ്യസനമുണ്ടെന്നും അദ്ദേഹം അതോടൊപ്പം എന്നെ അറിയിക്കയുണ്ടായി. ഇങ്ങിനെ തൃപ്പാദങ്ങളുടെ രോഗവിവരമറിഞ്ഞ ഞാൻ വളരെ വ്യസനത്തോടുകൂടിയാണു് എന്റെ താമസസ്ഥലമായിരുന്ന യാക്കരയ്ക്കു മടങ്ങിയതു്. തൃപ്പാദങ്ങൾക്കു് സുഖമില്ലെന്നുള്ള വിവരം ശ്രീ: അപ്പുശർമ്മയോടു പറഞ്ഞപ്പോൾ അദ്ദേഹത്തിനും വളരെയധികം വ്യസനമാണുണ്ടായതു്. അദ്ദേഹവും ഞാനുമായി തൃപ്പാദങ്ങളുടെ രോഗശമനാർത്ഥം ഞങ്ങളുടെ വിശ്വാസത്തെ മുൻനിർത്തി ഗുരുദേവന്റെ പേർക്കു വിശേഷാൽസന്നിധിയിൽ ചില പുഷ്പാഞ്ജലികളും മററും നടത്തുകയുണ്ടായി. ശ്രീ: ശർമ്മയും എന്നെ വളരെയധികം സമാധാനപ്പെടുത്തുവാൻ ശ്രമിച്ചെങ്കിലും അന്നു ശയ്യാവലംബിയായ എന്നെ നിദ്രാദേവി തീണ്ടുകപോലും ചെയ്തില്ല.

അങ്ങിനെ ഗുരുദേവന്റെ രോഗസ്ഥിതിയെക്കുറിച്ചു ചിന്തിച്ചു യാതൊരു സമാധാനവും കിട്ടാതെയിരിക്കുന്ന സന്ദർഭത്തിൽ രോഗമാണെന്നറിഞ്ഞതിന്റെ ആറാമത്തെ ദിവസം ഞാനും ശ്രീ: ശർമ്മയും ഒന്നിച്ചു തൃപ്പാദങ്ങൾ വിശ്രമിക്കുന്ന സ്ഥലത്തുചെന്നു ദർശനം നടത്തുകയുണ്ടായി. ഞങ്ങളെ കണ്ട ഉടനെ തൃപ്പാദങ്ങൾ പേരും നാടും പ്രവൃത്തിയുമെല്ലാം അന്വേഷിച്ചു. തൃപ്പാദങ്ങൾക്കുവേണ്ടി കൊണ്ടുപോയിരുന്ന സാധനങ്ങൾ എല്ലാം തൃപ്പാദങ്ങൾക്കു സുഖമില്ലാതിരുന്നതുകൊണ്ടു ബേങ്കിന്റെ ഏജൻറും ഒരു സ്വാമിഭക്തനുമായ ശ്രീ: ചെട്ടികണ്ടി ദാമോദരൻ എന്നയാളെ ഏല്പിച്ചുകൊണ്ടാണു് തല്ക്കാലം ഞങ്ങൾ മടങ്ങിയതു്. എന്നാലും എന്റെ മനസ്സു് തൃപ്പാദങ്ങളുടെ അടുത്തേക്കുതന്നെ ഓടിക്കൊണ്ടിരുന്നു. അന്നു ഞാൻ ഒരുവിധത്തിൽ നേരം വെളുപ്പിച്ചതിനുശേഷം കുളി മുതലായതെല്ലാം കഴിഞ്ഞ ഉടനെ തൃപ്പാദങ്ങളുടെ അടുത്തെത്തുകയുണ്ടായി. ഞാൻ ചെന്നു നമസ്കരിച്ചുകഴിഞ്ഞപ്പോൾ, ഓ, നമ്മുടെ ആൾ വന്നല്ലോ? എന്നു വാത്സല്യപൂർവ്വം പറകയുണ്ടായി. പിന്നീടു് മിക്ക ദിവസങ്ങളിലും തൃപ്പാദങ്ങളെ ശുശ്രൂഷിച്ചുകൊണ്ടു് അവിടുത്തെ അടുത്തു പററിക്കൂടുവാൻതന്നെ ഞാൻ ശ്രമിച്ചു. അങ്ങനെ ആറുദിവസം അവിടുന്നു പാലക്കാട്ടു താമസിച്ചശേഷം ഏഴാമത്തെ ദിവസം 1928 ഫെബ്രുവരി 9-ാംനു- വ്യാഴാഴ്ച മെയിലിനു ഡോക്ടർ പണ്ടാലയുടെ ചികിത്സയെ ലക്ഷ്യംവച്ചുകൊണ്ടു മദ്രാസ്സിലേക്കുപോയി. തൃപ്പാദങ്ങളെ കാറിലേക്കു പിടിച്ചുകയറവാനും കാറു് ഡ്രൈവുചെയ്യുവാനും മററും ഒരു പ്രമുഖ ആര്യസമാജപ്രവർത്തകനായിരുന്ന ശ്രീ: വേദബന്ധുതന്നെയാണു് മുന്നിട്ടുനിന്നിരുന്നതു്. തൃപ്പാദങ്ങളുടെ കൂടെ അവിടത്തെ ശിഷ്യഗണങ്ങളായ ബോധാനന്ദസ്വാമി, കാഞ്ചീപുരം ഗോവിന്ദാനന്ദസ്വാമി, ചെറിയ ഗോവിന്ദാനന്ദസ്വാമി, അച്യുതാനന്ദസ്വാമി, ശങ്കരാനന്ദസ്വാമി (ഇപ്പോഴത്തെ മഠാധിപതി), നരസിംഹസ്വാമി, മുനിവരസ്വാമി, ശ്രീനാരായണതീർത്ഥസ്വാമി, പെരിങ്ങോട്ടുകര വിദ്യാനന്ദസ്വാമി, മാമ്പലം വിദ്യാനന്ദസ്വാമി, ആത്മാനന്ദസ്വാമി, സഹോദരൻ കെ. അയ്യപ്പൻ മുതലായവരെല്ലാം ഗുരുദേവരുടെ കൂടെത്തന്നെയുണ്ടായിരുന്നു. യാത്ര തിരിക്കുമ്പോൾ ഗുരുദേവർ ഇരിക്കുന്ന മുറിയിൽ കയറി ഗുരുദേവരെ നമസ്കരിച്ചപ്പോൾ "മതിയല്ലോ" എന്നു പറഞ്ഞു ആശീർവദിക്കയുണ്ടായി.

പണ്ഡിതനായ ശ്രീ: വേദബന്ധു ഒരു ദിവസം ഞങ്ങൾ അധികംപേരുംകൂടി ഇരിക്കുമ്പോൾ, താൻ സ്വാമിയുടെ ഒരു ചോദ്യത്തിനു സമാധാനം പറയാൻ സാദ്ധ്യമാകാതെ വട്ടത്തിലായിപ്പോയെന്നും ആ ചോദ്യത്തിനുള്ള മറുപടി ഏതെങ്കിലുംരൂപത്തിൽ പറഞ്ഞാൽതന്നെയും വീണ്ടും അതിനു മറെറാരു ചോദ്യം

ഉത്ഭവിക്കാവുന്ന കുട്ടക്കപിടിച്ച ഒന്നാകകൊണ്ടു് തല്ക്കാലം മൌനമവലംബിക്കുന്നതാണു് ഭൂഷണമെന്ന കരുതിയെന്നും പറകയുണ്ടായി. ഇങ്ങിനെ എത്രയെത്ര ഉദ്ദണ്ഡകേസരികളെ മുട്ടുകുത്തിച്ച മഹാപുരുഷനാണു് അദ്ദേഹത്തോടു ചോദ്യംചെയ്യുതെന്ന ശ്രീ: വേദബന്ധുവിനു കൂടുതലായി അറിവാൻ ഇടയാകാത്തതുകൊണ്ടു മാത്രമായിരിക്കാം അതുമാത്രം അദ്ദേഹത്തിന്നത്ഭുതത്തിന്നിടയായതെന്നാണു് അന്നത്തെ എന്റെ ഇളംഹൃദയത്തിൽ തോന്നിയതു്. ഒരിക്കൽ ഒരു പണ്ഡിതമഹോപാദ്ധ്യായൻ ഗുരുദേവനെ പരീക്ഷിക്കുവാൻ വേണ്ടി ശിവഗിരിയിൽച്ചെന്ന കഥയാണു് അന്നെനിക്കു ഓർമ്മവന്നതു്. അതായതു് ഒരു പ്രഭാതാനന്തരം തൃപ്പാദങ്ങൾ ശിവഗിരിമഠത്തിൽ വിശ്രമിക്കുമ്പോൾ മുൻപറഞ്ഞ പണ്ഡിതൻ കയറിവന്നു തൃപ്പാദങ്ങളുടെ നേരേനോക്കി നിവർന്നുനിന്നുകൊണ്ടു ഒരു പൊതിയെടുത്തു അഴിക്കുവാൻ ശ്രമിക്കുമ്പോൾ തൃപ്പാദങ്ങൾ ചോദിക്കയുണ്ടായി, അതെന്താ? എന്നു്. പണ്ഡിതൻ, അതു് പോക്കററ്ബുക്കാണു് സ്വാമി! എന്ന സമാധാനവും പറഞ്ഞു. ഉടനെ ഗുരുദേവർ, 'പ്രകൃതിയിലെ പോക്കററ്'വർ എല്ലാം ആ ബുക്കു് എടുത്തേ മതിയാകൂ!, എന്നു്. വാസ്തവത്തിൽ അതൊരു 'ഭഗവൽഗീത'യായിരുന്നെന്നു തൃപ്പാദങ്ങൾ സമാധാനം നല്കിയതിന്നുശേഷം ബുക്കഴിച്ചപ്പോൾമാത്രമാണു് മററുള്ളവക്കു മനസ്സിലാക്കുവാൻകഴിഞ്ഞതു്. തൃപ്പാദങ്ങളുടെ ദീർഘദർശനം മനസ്സിലാക്കിയ പണ്ഡിതൻ, തൽക്ഷണം അവിടെനിന്നുകൊണ്ടു 14 പദ്യങ്ങൾ നിർമ്മിക്കയും ഓരോ പദ്യവും ചൊല്ലി ഓരോ പ്രാവശ്യവും ഗുരുദേവനെ സാഷ്ടാംഗപ്രണാമം ചെയ്യുകയുമാണുണ്ടായതു്. അദ്ദേഹം നിർമ്മിച്ച അന്നത്തെ ആ പദ്യങ്ങളിൽ രണ്ടെണ്ണംമാത്രം തല്ക്കാലസന്ദർഭമെന്നുകരുതി ഞാൻ ഇവിടെ പകൎത്തുന്നു.

"സാക്ഷാൽ സദാനന്ദമഹാമഹസ്സാം
സത്യാത്മകാനന്ദപരാത്മവിദ്യേ!
സർവ്വാത്മികേ നിർവൃതിദായികേ! ത്വൽ-
സംപൂജ്യസാന്നിദ്ധ്യമഹം സ്മരാമി."

ബ്രഹ്മാനന്ദേ നിമഗ്നം സകലയതിവരോ-
ത്തംസസംസേവ്യമാനം
ധർമ്മപ്രോദ്ധാരണോദ്യോഗിനമനവരതം
ശാന്തമാത്താവലംബം,
ചിന്മാത്രോദ്യൽസ്വരൂപം ശിവഗിരിനിലയം
സാത്വികശ്രീകമൂർത്തിം
നത്വാ, 'നാരായണം' തം പരമഗുരുപദാം-
ഭോജമാലംബയേഹം.

ഇതുപോലെ കേരളക്കരയിലെ പ്രശസ്തനായ മററൊരു പണ്ഡിതൻ തൃപ്പാദങ്ങളുമായി വാദം നടത്തണമെന്നു് കരുതി ശിവഗിരിയിൽ എത്തിയപ്പോൾ തൃപ്പാദങ്ങളെ കാണുന്നതിനു മുമ്പായി ആദ്യമായിക്കണ്ടുമുട്ടിയതു് മഹാകവി കുമാരനാശാനേയും ഹിന്ദുമതപ്രാസംഗികനെന്ന വിഖ്യാതിനേടിയ ശ്രീ: കരുവാ കൃഷ്ണനാശാനേയുമായിരുന്നു. എന്നാൽ, പണ്ഡിതനു ഉടനെ ആദ്യമായ് ഇവരോടുതന്നെ വാദമാരംഭിക്കുവാനാണു് ഒരുങ്ങിയതു്. അദ്ദേഹം ആത്മോപദേശശതകത്തിലെ ഒരു പദ്യത്തെക്കുറിച്ചു ചോദ്യംചെയ്യുകയും ആ ചോദ്യത്തിന്നു ഇവർ രണ്ടുപേരും വിവരണം നല്കുകയുമുണ്ടായി. പക്ഷേ, പണ്ഡിതൻ അതു സമ്മതിച്ചുകൊടുക്കുവാൻ ഭാവമുണ്ടായില്ല. ഇങ്ങിനെ വൈയ്യാകരണനിയമപ്രകാരവും വേദാന്തശാസ്ത്രാനുസൃതവുമായി പലവിധത്തിലും അർത്ഥംപറയുവാൻ ശ്രമിച്ചിട്ടും പണ്ഡിതൻ അതു ശരിവയ്ക്കുവാൻ മുതിന്നില്ലെന്നു മാത്രമല്ല, അദ്ദേഹം ശരിയായ ഒരു പണ്ഡിതധർമ്മമനുസരിച്ചു പ്രതിപക്ഷബഹുമാനം കാണിക്കുവാൻ പോലും തയ്യാറായതുമില്ല. അപ്പോൾ ഇതെല്ലാം കണ്ടു പൊറുതിമുട്ടി ശുണ്ഠിയെടുത്ത കുമാരനാശാൻ പറഞ്ഞു: ഞങ്ങൾ പറയുന്നതു ശരിവയ്ക്കുവാൻ ഭാവമില്ലെങ്കിൽ ശരിയേതാണെന്നു ശാസ്ത്രരീത്യാ സമത്ഥിക്കുവാൻ നിങ്ങൾ തയ്യാറാകണം. അതല്ലാതെ ശരിയല്ല, ശരിയല്ല, എന്നുള്ള തടസ്സവാദത്തിനുമാത്രം മുതിരുകയല്ല പണ്ഡിതധർമ്മം. എന്ന ആശാന്റെ ഉറച്ചു പൊങ്ങിയ ശബ്ദംകേട്ടു മഠത്തിൽഇരുന്ന തൃപ്പാദങ്ങൾ ഇറങ്ങിവരികയും തൃപ്പാദങ്ങൾ വന്ന ഉടനെ സദസ്സിൽ ഇരുന്ന വ്യക്തികളിൽ ഒരാൾ ഒഴികെ മററുള്ളവരെല്ലാം എഴുന്നേല്ക്കുകയുമുണ്ടായി. ഉടനെ ആശാനോടായിട്ടു തൃപ്പാദങ്ങൾ ചോദിക്കയുണ്ടായി:— എന്താ കുമാരാ, ഈ ശബ്ദമെന്നു്. ആശാൻ സംഭവം വിവരിച്ചപ്പോൾ തൃപ്പാദങ്ങൾ, ശരി! എന്നാൽ നാം അതിന്നൊരത്ഥം പറയാം. എന്നു പറഞ്ഞുകൊണ്ടു് അതിന്നൊരത്ഥകല്പന നടത്തിയെങ്കിലും പണ്ഡിതൻ അതും സമ്മതിക്കുവാൻ ഭാവമുണ്ടായില്ല. പക്ഷേ, തൃപ്പാദങ്ങൾ വീണ്ടും മറെറാരത്ഥം പറഞ്ഞപ്പോൾ അതു് അനുഭവസ്ഥനിൽനിന്നും ഉണ്ടാകാവുന്ന ഭാഷയാണെന്നും താൻ അതിനെ സമ്മതിക്കയും ബഹുമാനിക്കയും ചെയ്യുന്നുവെന്നും പണ്ഡിതൻ പറകയുണ്ടായി. പക്ഷേ പണ്ഡിതൻ സമ്മതിച്ചുകഴിഞ്ഞ ഉടനെ തൃപ്പാദങ്ങൾ ആ അത്ഥം തെററാണെന്നു യുക്തിപൂർവ്വം സമത്ഥിക്കയും മറെറാരത്ഥം പണ്ഡിതനെ പറഞ്ഞു കേൾപ്പിക്കയുമുണ്ടായി. എന്നാൽ ഗുരുദേവന്റെ വേദാന്തജ്ഞാനവും, പാണ്ഡിത്യധോരണിയും കണ്ടു അത്ഭുതപരതന്ത്രനായ പണ്ഡിതൻ—ആദ്യം ഗുരുദേവനെക്കണ്ട സന്ദർഭത്തിൽ എഴുന്നേല്ക്കുവാൻപോലും മടികാണിച്ച ആ ഉദ്ദണ്ഡകേസരി, ഉടൻതന്നെ സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ടു്, അങ്ങു് 'സർവ്വജ്ഞനാണു്' എന്നു സമത്ഥിക്കയുണ്ടായി.

ശ്രീവേദബന്ധുവിനു തൃപ്പാദങ്ങളുടെ ചോദ്യത്തി

ന്ന സമാധാനം പറയുവാൻ സാദ്ധ്യമായില്ലെന്നു പറഞ്ഞപ്പോൾ ഈദൃശസംഭവങ്ങളാണു് എന്റെ സ്മരണയിൽ വന്നതു്.

അങ്ങനെ തൃപ്പാദങ്ങൾ മദ്രാസിലേക്കു യാത്രതിരിക്കുമ്പോൾ സ്വാമിശിഷ്യന്മാരായ സംന്യാസിമാർക്കും തൃപ്പാദങ്ങളെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ശ്രീ: ഗോപാലനും പുറമേ സഹോദരൻപത്രാധിപർ ശ്രീ: കെ. അയ്യപ്പൻഅവർകളും കൂടെത്തന്നെയുണ്ടായിരുന്നു. വണ്ടി റിസർവ്വ് ചെയ്യുവാനും കൂടുതൽ വെയിററു് ചെയ്യുവാനുംമററും ഡോക്ടർ രാഘവൻ അവർകളാണു് ഉത്സാഹിച്ചിരുന്നതെന്നുള്ളതും ഈ അവസരത്തിൽ സ്മരണീയമാണു്. ദിവാൻ ബഹദൂർ ഡോക്ടർ കൃഷ്ണൻ, ഡോക്ടർ രാഘവൻ, എൻ. ഗോപാലൻജഡ്ജി, ഒണ്ടേൻശങ്കരൻ മുൻസിഫ്, ഡോക്ടർ ശങ്കുണ്ണി, മൂർക്കോത്തുകുഞ്ഞിരാമുണ്ണി, ഡോക്ടർ പത്മനാഭൻ, മഹാകവി പള്ളത്തു തുടങ്ങിയ മഹാരഥന്മാരെല്ലാം തൃപ്പാദങ്ങൾ വണ്ടികയറുമ്പോൾ റെയിൽവേസ്റ്റേഷനിൽ സന്നിഹിതരായിരുന്നു. തൃപ്പാദങ്ങൾ വണ്ടികയറുന്നതിനു മുമ്പേ തന്നെ ഡോക്ടർ രാഘവനു് ഒരു മാല നല്കിയിരുന്നു. സ്റ്റേഷ്യനിൽ എത്തിയ സന്ദർഭത്തിൽ തൃപ്പാദങ്ങളും ഡോക്ടർ രാഘവനും ഒപ്പം പൊട്ടിച്ചിരിച്ചുകൊണ്ടിരുന്നു. ഈ ചിരിയുടെ പൊരുൾ ഞങ്ങളിൽ ചിലർക്കെല്ലാം ഇന്നും അജ്ഞാതമാണു്. ഗുരുഭക്തനായ ശ്രീ: ചെട്ടികണ്ടി ദാമോദരൻഅവർകൾ ഇതിനെക്കുറിച്ചു പല പ്രാവശ്യവും സംസാരിച്ചുകൊണ്ടേയിരുന്നു. തൃപ്പാദങ്ങൾ മദ്രാസിലേക്കു പോയതിന്റെ പിറേറദിവസം വൈകുന്നേരത്തെ വണ്ടിക്കാണു് ശ്രീ: ചൈതന്യസ്വാമിപാദങ്ങളും മറെറാരാളുംകൂടി ഗുരുദേവനെ കാണുന്നതിനു പാലക്കാട്ടു് എത്തിയതു്. പക്ഷേ സ്വാമികൾക്കു് അന്നു ശ്രീവിശ്വേശ്വരക്ഷേത്രത്തിൽ താമസിക്കേണ്ടി വന്നു. പിറേറദിവസം ശനിയാഴ്ച രാവിലെ ആറുമണിക്കുള്ള വണ്ടിക്കാണു് സ്വാമികൾ മദ്രാസിലേക്കു് തൃപ്പാദങ്ങളെ കാണുന്നതിനു് യാത്രതിരിച്ചതു്. എന്നാൽ പാലക്കാട്ടുനിന്നും ചികിത്സാർത്ഥം മദ്രാസിലേക്കുപോയ തൃപ്പാദങ്ങൾ അവിടെ മൂന്നാഴ്ചയിൽപരം താമസിച്ചിട്ടു് "നമുക്കു നമ്മുടെ രാഘവന്റെ ചികിത്സമതി" എന്നു പറഞ്ഞുകൊണ്ടു വീണ്ടും പാലക്കാട്ടേക്കുതന്നെ തിരിച്ചുപോരികയാണു് ഉണ്ടായതു്. ആ തിരിച്ചുവരവു് 1928 മാർച്ച് 1-ാംനു- വ്യാഴാഴ്ചയായിരുന്നു. തൃപ്പാദങ്ങൾ എത്തുന്നസമയംതന്നെ ഞാൻ വിവരമറിഞ്ഞു് കാലിക്കട്ടു് ബേങ്കിൽ എത്തിയിരുന്നു. ഞാൻ ചെന്നു തൃപ്പാദങ്ങളെ നമസ്കരിച്ചഉടനെ ചൈതന്യസ്വാമിപാദങ്ങൾ എന്നെപ്പററി "തൃപ്പാദഭക്തനാണു്" എന്നു പറഞ്ഞപ്പോൾ ഓ, നമുക്കറിയാം എന്നുമാത്രം പറഞ്ഞു. വൈദ്യവുംകൂടി പഠിക്കുന്നുണ്ടോ? എന്നു ചോദിച്ചപ്പോൾ ഉണ്ടു് എന്നു ഞാൻ സമാധാനവും പറഞ്ഞു. ഞാൻ മററു വിഷയങ്ങൾ പഠിക്കുന്നതോടൊപ്പം വൈദ്യവുംകൂടി പഠിക്കുന്നുണ്ടെന്നുള്ളതു് മററാരും പറഞ്ഞു കേട്ടിരിക്കയില്ലെന്നും സന്ദർഭം എന്നെ മനസ്സിലാക്കി. പക്ഷേ, തൃപ്പാദങ്ങൾ അതെങ്ങിനേയോ അറിഞ്ഞിരിക്കുമെന്നു ഞാൻ ഊഹിക്കയുംചെയ്തു. മാർച്ച് 4-ാംനു-ഞായറാഴ്ച രാത്രി ഒരുമണിസമയത്തു് തൃപ്പാദങ്ങളെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നതോടൊപ്പംതന്നെ തൃപ്പാദങ്ങളുടെ വസ്ത്രം അടിച്ചുകൊടുക്കുന്നതിനും എനിക്കിടയായിരുന്നുവെങ്കിൽ എന്നു ഞാൻ ആശിച്ചു. എങ്കിലും ആ ആശയോടുകൂടിത്തന്നെ അന്നത്തെ യാമങ്ങൾ എണ്ണിയെണ്ണിക്കഴിക്കുകയും, അഞ്ചാം തീയ്യതി തിങ്കളാഴ്ച സമയം ഏതാണ്ടു് ഏഴരമണിയായിക്കാണും ഹാ! എന്തൊരത്ഭുതം! ശ്രീ: ചൈതന്യസ്വാമിപാദങ്ങൾ ഒരുതോർത്തുമുണ്ടു് കൊണ്ടുവന്നു എന്റെകൈവശം തന്നിട്ടു് തോർത്തിൽ സോപ്പിന്റെ വാസനയുള്ളതുകൊണ്ടു് സ്വാമിക്കിഷ്ടമാകുന്നില്ല. ഇതു നിന്നോടുതന്നെ അടിച്ചുകൊടുക്കണമെന്നു് തൃപ്പാദങ്ങൾ പറഞ്ഞിരിക്കുന്നു. എന്നു പറഞ്ഞസന്ദർഭത്തിൽ എനിക്കുണ്ടായ ആനന്ദം അവാച്യമായിരുന്നുവെന്നുള്ളതു് പറഞ്ഞറിയിക്കേണ്ടതില്ലല്ലോ.

അങ്ങിനെ തൃപ്പാദങ്ങൾ മദ്രാസിൽനിന്നു വീണ്ടും പാലക്കാട്ടു് വന്ന സന്ദർഭത്തിൽ ശ്രീ: ടി. കെ. മാധവൻ ശ്രീ: സി. വി കുഞ്ഞുരാമൻ മുതൽപേർ തൃപ്പാദങ്ങളെ കാണാൻ വരികയും "അവിടെ തൃപ്പാദങ്ങളെ കാണുവാൻ വളരെപ്പേർ പ്രതീക്ഷിച്ചിരിക്കുന്നതുകൊണ്ടും തൃപ്പാദഭക്തന്മാരും സാധുക്കളുമായ അവർക്കെല്ലാം ഇവിടെ വന്നു കാണുവാൻ പ്രയാസമായതുകൊണ്ടും വർക്കലെയ്ക്കുതന്നെ വരണമെന്നാണു ഞങ്ങളുടെ അപേക്ഷ." എന്നു ശ്രീ: ടി. കെ. പറഞ്ഞപ്പോൾ "ബോധാനന്ദനോടു് ചോദിക്ക!" എന്നരുളിച്ചെയ്തതനുസരിച്ചു ടി. കെ-യും, സി. വി-യും മററും ചേർന്നുകൊണ്ടു ബോധാനന്ദസ്വാമിമുതലായവരോടുകൂടി ആലോചിക്കയും ആ ആലോചനയ്ക്കുശേഷം തിരുവിതാംകൂറിലേക്കു പോകാമെന്നുതന്നെ തീരുമാനിക്കയുംചെയ്തു. ഒരാഴ്ച പാലക്കാട്ടു താമസിച്ചതിനുശേഷം 1928 മാർച്ച് 8-ാംനു- വ്യാഴാഴ്ച രാവിലെ 7-30 നുള്ള വണ്ടിക്കു തൃപ്പാദങ്ങൾ തിരുവിതാംകൂറിലേക്കു് യാത്രതിരിച്ചു. അങ്ങനെ വണ്ടിക്കുപോകാനുള്ള തിരക്കിൽ തൃപ്പാദങ്ങളുടെകൂടെപ്പോകേണ്ടവർക്കെല്ലാം പല ഒരുക്കുകളും ചെയ്യേണ്ടിയിരുന്നതുകൊണ്ടും അവരെല്ലാവരും പുറത്തായിരുന്നതുകൊണ്ടും ഞാൻ മാത്രമാണു് അപ്പോൾ തൃപ്പാദങ്ങളുടെ അടുത്തായിരുന്നതു്. ഞാൻ തൃപ്പാദങ്ങൾ സാധാരണ ഉപയോഗിക്കാറുള്ള വടി കൈവശം വെച്ചുകൊണ്ടു തൃപ്പാദങ്ങളുടെ കിടപ്പുമുറിയുടെ പടിക്കൽത്തന്നെ നിന്നിരുന്നു. തൽസമയം എഴുന്നേല്ക്കുവാൻപോലും വയ്യാതിരുന്ന ഗുരുദേവൻ പൊടുന്നനവേ എഴുന്നേററു നടന്നുവന്നു് ഞാൻ വടി കയ്യിൽ കൊടുത്തപ്പോൾ 'വടി വേണമോ?' എന്നു ചോദിച്ചു വടിവാങ്ങിപ്പിടിച്ചുകൊണ്ടു നടന്ന ഉടനെ ശിഷ്യസമൂഹങ്ങളുടെ ദൃഷ്ടിയിൽപ്പെടുകയും അവർ വന്നു തൃപ്പാദ

ങ്ങളെ താങ്ങി കാറിലേക്കു് കൊണ്ടുപോകയുമുണ്ടായി. എന്നാൽ, അതുവരെ ആരുടേയും സഹായംകൂടാതെ നടന്നു ശയ്യാമുറിയുടെ പുറത്തുകടന്ന ഗുരുദേവൻ മററുള്ളവർ വന്നു താങ്ങിപ്പിടിച്ചപ്പോൾ അവർക്കുവേണ്ടി അതിനും ആ രൂപത്തിൽത്തന്നെ വഴങ്ങിക്കൊടുത്തുവെന്നുള്ളതും ഒരത്ഭുതം തന്നെയല്ലേ?

അന്നു വണ്ടികയറുന്നസന്ദർഭത്തിൽ പല സ്ഥലങ്ങളിലുമുള്ള ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരും അവിടത്തെ പൌരമുഖ്യന്മാരിൽ പലരും റെയിൽവേസ്റ്റേഷനിൽ സന്നിഹിതരായിരുന്നു. തൃപ്പാദങ്ങൾ വണ്ടികയറുന്നതിനു മുമ്പേതന്നെ ഡോക്ടർ രാഘവന്റെ മുഖം വിഷാദമഗ്നമായ്ക്കാണപ്പെട്ടു. എന്നുമാത്രമല്ല അദ്ദേഹം വണ്ടിവിടുന്നതിനു മുമ്പേതന്നെ കരയുവാനും തുടങ്ങിയിരുന്നു. അന്നു വണ്ടി ഇളകുന്നതിനു മുമ്പായിത്തന്നെ ഞാനും, ശ്രീ: ശർമ്മയും ഗുരുദേവരുടെ മുറിയിൽക്കയറി നമസ്കരിച്ചു വിടവാങ്ങി യാക്കരയ്ക്കുതന്നെ മടങ്ങിപ്പോന്നു. പിന്നീടു തൃപ്പാദങ്ങളെ സംബന്ധിച്ച വിവരങ്ങൾ ഇടയ്ക്കിടയ്ക്കറിഞ്ഞുകൊണ്ടിരുന്നെങ്കിലും 1928 സെപ്തംബർ 20-ാംനു-യ്ക്കു 1104 കന്നി 5-ാംനു- വ്യാഴാഴ്ച അനിഴം നക്ഷത്രവും ശുക്ലഷഷ്ഠിയും ഒത്തുചേർന്ന ആ ദിവസത്തെ സംഭവം എന്നെ അശനിപാതമേററപോലെ ആക്കിത്തീർത്തു. സെപ്തംബർ 21-ാംനു- രാവിലെ ഞാൻ കുളിച്ചുകൊണ്ടിരുന്ന സന്ദർഭത്തിലാണു് തൃപ്പാദങ്ങൾ സമാധിപ്രാപിച്ചെന്നവിവരം ശ്രവിക്കാൻ ഇടയായതു്. എന്റെ കാതുകൾക്കു ശ്രവിക്കാൻ കഴിയാത്തവിധത്തിലുള്ള ആ വാർത്ത ഒരുവിധത്തിൽ ഞാൻ ശ്രവിച്ചെങ്കിലും യാക്കരയിലെ ആ അഗ്രശാലയിൽ എത്തിയതുമാത്രമേ തൽക്കാലം എനിക്കു ഓർമ്മയുണ്ടായിരുന്നുള്ളു. ആ നിമിഷത്തിൽത്തന്നെ പ്രജ്ഞാരഹിതനായിത്തീർന്നിരുന്ന എന്നെ അടുത്തുള്ള ചില സ്നേഹിതന്മാരും ശ്രീ: ശർമ്മയുംകൂടി വളരെനേരത്തെ ഉപചാരങ്ങൾക്കുശേഷം ഉണർത്തി ആശ്വസിപ്പിക്കുവാൻ ശ്രമിച്ച ആ നീണ്ട ഓർമ്മ എന്റെ ഹൃദയത്തിൽനിന്നും ഇന്നും മാഞ്ഞുപോകാതെതന്നെ നില്ക്കുന്നു. എന്നുമാത്രമല്ല, തുടിക്കുന്ന ഹൃദയത്തോടും വിറയ്ക്കുന്ന കരങ്ങളോടുംകൂടി കുറിക്കപ്പെട്ട അന്നത്തെ ആ ഡയറിയുടെ ഏടുകൾ ചരിത്രസത്യങ്ങൾ വിളിച്ചുപറഞ്ഞുകൊണ്ടു ഇന്നും പുത്തനായിത്തന്നെ നിലകൊള്ളുന്നു.

ഹാ! ആ മാർച്ച് 8-ാംനു-, അതും ഒരു വ്യാഴാഴ്ച തന്നെയായിരുന്നു. അന്നു രാവിലെ പുറപ്പെട്ടുപോരുമ്പോൾ അവിടത്തെ പാദാരവിന്ദങ്ങളിൽ നമസ്കരിച്ചപ്പോൾ "മതിയല്ലോ" എന്നു പറഞ്ഞനുഗ്രഹിച്ചു പിരിഞ്ഞുപോയ തൃപ്പാദങ്ങൾ എന്നെന്നേയ്ക്കുമായി ഞങ്ങളെ പിരിഞ്ഞുപോകയാണെന്നു ആരറിഞ്ഞു?

തൃപ്പാദങ്ങളുടെ സമാധിയെക്കുറിച്ചു ചിന്തിക്കുന്ന ആ ദിനം എന്റെ ജീവിതത്തിൽ ഏററവും വലിയ മാററത്തെ ഉണ്ടാക്കിത്തീർത്തിട്ടുള്ള ഒരു ദിവസമായി ഞാൻ കരുതുന്നു. അവിടത്തെ ശതവാർഷികം ആഘോഷിക്കുന്ന ഈ വേളയിൽ പരസ്യപ്പെടുത്തുന്ന ആ ഉത്തമഗ്രന്ഥത്തിൽ ഗുരുദേവനെക്കുറിച്ചുള്ള എന്റെ ഒരു സ്മരണകൂടി ഉൾപ്പെടുത്തുന്നതു് വലിയ ഒരു പുണ്യവും, അഭിമാനവുമായി ഞാൻ കരുതുകയും ചെയ്യുന്നു. സുകൃതചരിതനായ ആ പരമഗുരുവിന്റെ അടുത്തു് ചുരുങ്ങിയനാളെങ്കിലും പരിചയിക്കുകയും അവിടത്തെ സംഭാഷണങ്ങളും ഉപദേശങ്ങളും ശ്രവിക്കുവാൻ ഇടവരികയുംചെയ്തതു് ഏററവും ഫലപ്രദമായേപരിണമിക്കയുള്ളു. വണ്ടിച്ചക്രംപോലെ തിരിഞ്ഞുകളിക്കുന്ന പ്രകൃതിവലയത്തിൽക്കുടുങ്ങി ആദിയും അന്തവുമറിയാതെ വിഷയവിഷമിതരായി കഴിച്ചുകൂട്ടുന്ന മാനവസമുദായങ്ങൾക്കു് അവരുടെ എല്ലാവിധ യാതനകൾക്കും അറുതിവരുത്തുന്നതിനു് അവിടത്തെ സാരമായ ഉപദേശം ഒന്നുമാത്രമേ ആവശ്യമുള്ളു. സ്വന്തശരീരത്തെ അലട്ടിക്കൊണ്ടിരിക്കുന്ന രോഗാവസ്ഥയെ ആലോചിച്ചു ദുഃഖിതരായ ഭക്തജനങ്ങൾക്കു തക്കസമയത്തു് ഗുരുദേവൻ നല്കുന്ന ഉപദേശം വിപദിധൈര്യവും അറിവും നൽകുന്ന ഒന്നായിരുന്നു. പാലക്കാട്ട് കാലിക്കററ്ബേങ്കിന്റെ ശാഖയിൽ വിശാലമായ ഒരു മുറിയിൽ രോഗശയ്യയിൽ കഴിയുന്ന തൃപ്പാദങ്ങളുടെ അടുത്തു സാഷ്ടാംഗപ്രണാമംചെയ്തു പൊട്ടിക്കരഞ്ഞുനിൽക്കുന്ന ഗുരുഭക്തനായ ശ്രീ: സി. വി. ഗോപാലൻമുൻസിഫിനോടു് ഗുരുദേവർ "ഗോപാലാ! വരേണ്ടതെല്ലാം വന്നേകഴിയൂ! അതുകൊണ്ടു വ്യസനിച്ചിട്ടു യാതൊരു പ്രയോജനവുമില്ല." എന്നിങ്ങിനെ പറഞ്ഞുകൊണ്ടാണു് അദ്ദേഹത്തേയും അദ്ദേഹത്തെപ്പോലെ വ്യസനാക്രാന്തരായ അനേകം ഭക്തജനങ്ങളേയും ഗുരുദേവൻ ആ വേദനാജനകമായ സന്ദർഭത്തിൽപ്പോലും സമാധാനപ്പെടുത്തുന്നതു്. ഗുരുദേവരുടെ വൈദ്യശാസ്ത്രപാണ്ഡിത്യം ഈദൃശഘട്ടങ്ങളിലാണു് പ്രത്യക്ഷപ്പെടുന്നതു്. ദിവാൻ ബഹദൂർ ഡോക്ടർ കൃഷ്ണൻ, ഡോക്ടർ രാഘവൻ; ഡോക്ടർ ശങ്കുണ്ണി മുതലായ ആംഗ്ലേയവൈദ്യന്മാരും ചോലയിൽ മാമിവൈദ്യർ, കാക്കനൊട്ടു് മാമവൈദ്യർ മുതലായ ആയുർവേദഭിഷഗ്വരന്മാരും ചേർന്നുകൊണ്ടുള്ള ഒരു സംയുക്താലോചനയ്ക്കുശേഷമാണു് ഗുരുദേവർക്കു ഔഷധംകൊടുത്തിരുന്നതു്. ഒരു ദിവസം ചോലയിൽ മാമിവൈദ്യർ ഒരു മരുന്നുമായി അതു സേവിപ്പിക്കുവാൻ സ്വാമിയെ സമീപിച്ചപ്പോൾ "അതെന്തു മരുന്നാണു്? അതിൽ കിരിയാത്തു് ഉണ്ടല്ലോ? നമ്മുടെ ഇന്നത്തെ പ്രകൃതമനുസരിച്ചു ഇപ്പോൾ നമുക്കതുതന്നുകൂടല്ലോ" എന്നു ഗുരുദേവൻപറഞ്ഞപ്പോൾ അതു് ശരിയാണെന്നും അപ്പോൾ ഗുരുദേവർക്കതുകൊടുത്തുകൂടെന്നും സമ്മതിച്ചുകൊണ്ടു അഭിനവധന്വന്തര

യായ മാമിവൈദ്യർ പിൻമാറുകയാണുണ്ടായതു്. പല സന്ദർഭങ്ങളിലും ഗുരുദേവർ പറയുന്ന ഔഷധങ്ങളെക്കുറിച്ചു ശ്രീ. കാക്കനാട്ടു് മാമവൈദ്യർഅവർകൾ ഗുരുദേവരെ കേൾപ്പിക്കുമ്പോൾ ഗുരുദേവർ, അതിൽവരുത്തേണ്ട മാററങ്ങളെക്കുറിച്ചു വൈദ്യരെ മനസ്സിലാക്കുകയും വൈദ്യർ അതനുസരിക്കുന്നതായിട്ടും കാണാമായിരുന്നു. തൃപ്പാദങ്ങളുടെ വൈദ്യശാസ്ത്രപാണ്ഡിത്യത്തെക്കുറിച്ചു വളരെയധികം എഴുതുവാനുണ്ടെങ്കിലും അതെല്ലാം തക്കസന്ദർഭത്തിൽ ആകാമെന്നു കരുതുന്നതുകൊണ്ടു് ആ വിഷയം നീട്ടുവാൻ ഞാൻ കരുതുന്നില്ല. പരേതനായ ഡോക്ടർ വി. ഐ. രാമൻ അവർകൾതന്നെ ഗുരുദേവരുടെ വൈദ്യശാസ്ത്രപാണ്ഡിത്യത്തെക്കുറിച്ചു പല സന്ദർഭങ്ങളിലും അത്ഭുതകരമായ രീതിയിൽ പറയാറുണ്ടായിരുന്നു. മദ്രാസ് ജനറൽ ആസ്പത്രിയിലെ മെഡിക്കൽ ജനറലായ ഡോക്ടർ പണ്ടാലയും അസിസ്റ്റന്റായ ഡോക്ടർ ബാലകൃഷ്ണമേനവനുംകൂടി കാലിക്കററ്ബേങ്കിൽവന്നു വീണ്ടും ഗുരുദേവരെ കണ്ട സന്ദർഭത്തിൽ അവരോടു് ഗുരുദേവർ പറഞ്ഞ ചില ഫലിതങ്ങൾകേട്ടു് അവർ രണ്ടുപേരും അടുത്തു നിന്നിരുന്നവർ എല്ലാപേരുംതന്നെ പൊട്ടിച്ചിരിച്ചുപോകയാണുണ്ടായതു്. വിഷമകരമായ രോഗസ്ഥിതിയിൽ ഇരിക്കുമ്പോൾപ്പോലും ഇത്ര നല്ല ഫലിതം പറയുവാനുള്ള സമാധാനം സ്വാമിയെപ്പോലുള്ളവർക്കല്ലാതെ മററാർക്കും ഉണ്ടാകുന്നതല്ലെന്നാണു് ഡോക്ടർ പണ്ടാല ഡോക്ടർ കൃഷ്ണൻഅവർകളോടു് പറകയുണ്ടായതു്.

ഭക്തജനങ്ങളോടു വളരെയധികം അനുകമ്പയുള്ള ഒരു മഹാപുരുഷനായിരുന്നു ഗുരുദേവനെന്നുള്ളതു് എനിക്കു് തികച്ചും അനുഭവപ്പെട്ടിട്ടുണ്ടു്. വൈദ്യോപദേശമനുസരിച്ചു രോഗകാലത്തു് തൃപ്പാദങ്ങൾക്കു് ഒരു കിഴിനടത്തേണ്ടതുണ്ടായിരുന്നു. ഗുരുശിഷ്യന്മാരായ സംന്യാസികൾ അതിനുമുതിന്നപ്പോൾ "എല്ലാവരുംപോകു" എന്ന ഗുരുദേവന്റെ ശാസനമനുസരിച്ചു ഞാനും പോകേണ്ടിവരുമെന്നുകരുതി, പോകുവാൻ ശ്രമിക്കവേ "നീ പോകരുതു്" എന്നു് പറഞ്ഞതു് എനിക്കാശ്വാസമായി. തൃപ്പാദങ്ങളുടെ നിർദ്ദേശമനുസരിച്ചു കിഴിനടത്തുന്നസ്ഥലത്തു തൃപ്പാദങ്ങളുടെ അടുത്തുനില്ക്കുവാൻ ഗുരുശിഷ്യന്മാർ എന്നെയാണു് നിയോഗിച്ചിരുന്നതു്. അതുപോലെ തൃപ്പാദങ്ങൾക്കു എക്കിൾ വന്ന സന്ദർഭത്തിൽ കരിച്ചു പുരട്ടുവാനുള്ള ചില ഔഷധങ്ങളെല്ലാം സഹോദരൻ ശ്രീ: കെ. അയ്യപ്പൻഅവർകൾതന്നെ നേരിട്ടുപോയാണു് അരെത്തിച്ചിരുന്നതെന്നുള്ളതും ഇത്തരുണത്തിൽ സ്മരണീയമാണു്. ഗുരുദേവർക്കു് ഇത്രവലിയ രോഗത്തിനുകാരണമായതു ഗുരുദേവർ നിത്യബ്രഹ്മചാരിയായതുകൊണ്ടാണെന്നുള്ളതിനെ അടിസ്ഥാനമാക്കി ഫലിതശിരോമണിയായ ശ്രീ: സി. വി. കുഞ്ഞുരാമൻ അവർകൾ ചില അഭിപ്രായങ്ങൾ പറകയുണ്ടായി. അദ്ദേഹത്തിന്റെ ആ അഭിപ്രായം കേട്ടവർ എല്ലാംതന്നെ തൽസമയം പൊട്ടിച്ചിരിച്ചുപോകയാണുണ്ടായതു്. അന്നേദിവസം രാവിലെയാണു് ശ്രീ. വിശേശ്വരക്ഷേത്രപരിസരത്തിൽവെച്ചു ശ്രീ: ബോധാനന്ദസ്വാമികൾ കുളിക്കുവാനുള്ളവെള്ളം ചൂടാക്കിക്കൊണ്ടിരിക്കുമ്പോൾ വെള്ളത്തിനു ഞാൻ തീകത്തിക്കാം സ്വാമി, എന്നു പറഞ്ഞപ്പോൾ സ്വാമികൾപറഞ്ഞു, 'ഈ മന്ത്രം നിനക്കറിഞ്ഞുകൂടാ' എന്നു്. ഉടനെ വിഷാദമഗ്നനായിക്കൊണ്ടു് വീണ്ടും സ്വാമികൾ എന്നോടു പറകയുണ്ടായി "തൃപ്പാദങ്ങൾ ഈ രോഗംമൂലം സമാധിപ്രാപിക്കുകയാണെങ്കിൽ നാമും ജീവിച്ചിട്ടുപ്രയോജനമില്ല" എന്നു്. ഈ വകവാക്കുകളുടെയെല്ലാം പൊരുൾ ബുദ്ധിഉറച്ചതിനുശേഷംമാത്രമാണു് എനിക്കു മനസ്സിലാകുവാൻ ഇടയായതു്. ഞാൻ വൈദികം പഠിച്ച ആളായതുകൊണ്ടായിരിക്കാം ഈ മന്ത്രം (അതായതു് വെള്ളത്തിനു തീകത്തിക്കുന്നമന്ത്രം)എനിക്കറിഞ്ഞുകൂടെന്നു് സ്വാമികൾപറഞ്ഞതെന്നു ഒടുവിൽ എനിക്കു ബോദ്ധ്യമായി. 'തൃപ്പാദങ്ങളുടെ സമാധികഴിഞ്ഞ അഞ്ചാമത്തെദിവസം ശ്രീ ബോധാനന്ദസ്വാമികളും സമാധിയായി. തൃപ്പാദങ്ങൾ ഈ രോഗത്തിൽ സമാധിപ്രാപിക്കയാണെങ്കിൽ പിന്നീടു നാം ജീവിച്ചിട്ടുപ്രയോജനമെന്തു്? എന്ന ചോദ്യത്തിന്റെ പൊരുളും എനിക്കു ഒടുക്കമാണു് മനസ്സിലായതു്.

രോഗശയ്യാവലംബിതനായസന്ദർഭത്തിൽപ്പോലും ഒരു പരഹൃദയജ്ഞാനിയെന്ന നിലയിൽ വേണ്ടിവരുമ്പോളെല്ലാം ചിലർക്കു മറുപടികൊടുക്കേണ്ടിവന്ന അവസരങ്ങളും തൃപ്പാദങ്ങൾക്കു ഉണ്ടായിട്ടുണ്ടു്. ഒരു ദിവസം ശ്രീ: കൊററ്യത്തു കൃഷ്ണൻവക്കീലവർകൾ തൃപ്പാദങ്ങളുടെ അടുത്തുനില്ക്കുമ്പോൾ, ശ്രീ: വരുത്തൂർ കാണിയിൽ കുഞ്ഞിക്കണ്ണൻഅവർകൾ വന്നു് തൃപ്പാദങ്ങളെ സാഷ്ടാംഗപ്രണാമംചെയ്തുകൊണ്ടു ആദരവോടുകൂടി നില്ക്കുമ്പോൾ, കൊററ്യത്തു വക്കീൽ പറഞ്ഞു: ഇയാൾ ക്ഷയത്തിനു പററുന്ന ഒരൗഷധം കണ്ടുപിടിച്ചിരിക്കുന്നുവെന്നു്. ഉടനെ ഗുരുദേവൻ, അതു കണ്ടുപിടിച്ച ആൾക്കു് ആ ഔഷധം കഴിക്കുവാൻ ആദ്യമാദ്ധ്യം വെറുപ്പായിരിക്കുമെന്നു പറഞ്ഞു. ഗുരുദേവനിൽനിന്നും ഇതുകേട്ട ഉടനെ അദ്ദേഹത്തിനുണ്ടായ അത്ഭുതം എത്രയാണെന്നു പറഞ്ഞറിയിക്കുവാൻതന്നെ പ്രയാസമാണു്. കാരണം, അദ്ദേഹത്തിന്റെ മസ്തിഷ്കത്തിൽനിന്നു ആ ഔഷധം ഉടലെടുക്കുവാൻ ചില കാരണങ്ങൾ ഉണ്ടു്. അതായതു്, അദ്ദേഹത്തിന്റെ സ്വന്തത്തിൽപ്പെട്ടവർ പലരും ക്ഷയരോഗബാധിതരായി മരിച്ചു. ഒടുവിൽ അദ്ദേഹത്തിനു് ക്ഷയത്തിന്റെ ചില ലക്ഷണങ്ങൾ കണ്ടുതുടങ്ങി. അതിനുശേഷം അദ്ദേഹം പല മരുന്നുകളും കണ്ടുപിടിക്കുവാൻ ശ്രമിച്ചെങ്കിലും അതുമൂലം അനവധി ദ്രവ്യനഷ്ട

ങ്ങൾ നേരിട്ടതല്ലാതെ ഒന്നുംതന്നെ ഫലത്തിൽ വന്നു കണ്ടില്ല. തന്മൂലം ഇതുതന്നെ മനസ്സിൽവെച്ചുകൊണ്ടു ഒരുദിവസം നിരാശാമഗ്നനായി കിടക്കുമ്പോൾ രാത്രി രണ്ടുമണിക്കുശേഷം അദ്ദേഹത്തിനു ഒരു സ്വപ്നം ഉണ്ടായി. ആട്ടിൻരക്തവും, ആട്ടിന്റെ ശ്വാസകോശവും നെഞ്ഞടി മുതലായവയും എടുത്തു പരീക്ഷിക്കുവാനും ചെറിയ ആടലോടകം, ക്രാവളവേരു്, അമുക്കുരം, കോലരക്ക മുതലായവ ഉണക്കിപ്പൊടിച്ചു റെസ്റ്റിസ്സിരിട്ടിലിട്ടെടുക്കുവാനും അതു പ്രയോഗിക്കേണ്ടതായ മററു മാർഗ്ഗങ്ങളും സ്വപ്നത്തിൽ കാണിച്ചു. അന്നേരാത്രിതന്നെ വലിയജാതി തമ്മോമീററിനു് കല്ക്കത്തയ്ക്കു് എഴുതുകയും രണ്ടു ക്രാവളച്ചെടികൾ വീട്ടിന്റെ മുൻവശത്തു് നട്ടകയുംചെയ്തു. അന്നു നട്ട ആ ക്രാവളച്ചെടികൾ വലിയ വൃക്ഷങ്ങളായി ഇന്നും അവിടത്തന്നെ സ്ഥിതിചെയ്യുന്നുണ്ടു്. ഈ ഔഷധം കണ്ടുപിടിക്കുവാൻ ഗുരുദേവൻ അടുത്തുനിന്നു സ്വപ്നത്തിൽ കാണിച്ചുവെന്നാണു് സ്വാമിഭക്തനായ അദ്ദേഹം പറയുന്നതു്. അതുകൊണ്ടാണു് അതു കണ്ടുപിടിച്ച ആൾക്കു ആ ഔഷധം കഴിക്കുവാൻ തല്ക്കാലം മടിതോന്നുമെന്നു കൊററ്യത്തു വക്കീലിനോടു് ഗുരുദേവൻ പറഞ്ഞപ്പോൾ അദ്ദേഹത്തിനു് അത്ഭുതംതോന്നിയതെന്നു സാരം. ഈ ഔഷധത്തിനു "ഫർമോന്യൂറോയിൽ" എന്നാണു് അദ്ദേഹം പേർകൊടുത്തിട്ടുള്ളതു്. ഇദ്ദേഹമാണു് പത്രദ്വാരാ സ്വാമികളെക്കുറിച്ചറിഞ്ഞു, മലബാറിൽനിന്നും ആദ്യമായി പോയി തൃപ്പാദങ്ങളെ ദർശിച്ച മാന്യൻ. സ്വാമിതൃപ്പാദങ്ങളെ മലബാറിൽ വരുത്തുവാനും തൃപ്പാദങ്ങളെക്കൊണ്ടു് കോഴിക്കോട്ടു മുതൽ മംഗലാപുരംവരെ പ്രതിഷ്ഠ നടത്തിക്കുന്നതിനുമുള്ള തക്കതായ ഒരു പങ്കു ഈ മാന്യനിൽ സ്ഥിതിചെയ്യുന്നുണ്ടു്. അന്നത്തെ കേരളപത്രികയിൽ തൃപ്പാദങ്ങളുടെ സിദ്ധിയെക്കുറിച്ചു കണ്ട വിവരണം അദ്ദേഹത്തെ പുളകിതഗാത്രനാക്കിത്തീർത്തിരുന്നു. ഈ വിവരണങ്ങൾ അറിഞ്ഞതിനുശേഷം അദ്ദേഹം ഗുരുദേവരെക്കുറിച്ചറിയുന്നതിനു ഉത്സുകനാകയും തിരുവിതാംകൂറിൽനിന്നും വരുന്നവരോടെല്ലാം ഗുരുദേവനെക്കുറിച്ചന്വേഷിച്ചുകൊണ്ടുമിരുന്നു. ഈ അന്വേഷണത്തിന്റെ ഫലമായി തിരുവനന്തപുരം കൃഷ്ണപിള്ള, ശങ്കരൻമൂപ്പൻ, വർഗ്ഗീസ്മാപ്പിള മുതലായവരെ കാണുന്നതിനിടയാകുകയും ഗുരുദേവരുടെ വിവരങ്ങൾ കൂടുതൽ മനസ്സിലാക്കുവാൻ ഇടവരികയുംചെയ്തു. ഇങ്ങിനെ തന്റെ യാത്രയിൽ കണ്ടുമുട്ടുന്നവരോടെല്ലാം നാണുആശാന്റെ കഥയെക്കുറിച്ചു ചോദ്യംചെയ്യുമ്പോൾ, അദ്ദേഹത്തെ നാണുആശാൻ എന്നു വിളിക്കരുതെന്നും വലിയ സിദ്ധനും മഹാത്മാവും എല്ലാ ജീവജാലങ്ങളേയും ആത്മതുല്യം കരുതുന്ന ഒരവതാരപുരുഷനുമാണു് അദ്ദേഹമെന്നും അവരെല്ലാം പറഞ്ഞുകൊണ്ടുമിരുന്നു. ഇക്കഥകൾ കേൾക്കുന്തോറും അദ്ദേഹത്തിനു ഗുരുദേവരെ കഴിയുന്ന വേഗത്തിൽ കാണണമെന്നുള്ള ആഗ്രഹവും വർദ്ധിച്ചുകൊണ്ടേയിരുന്നു. ഗുരുദേവനെ കാണണമെന്നുള്ള ആഗ്രഹത്തോടുകൂടി ഇരിക്കുന്നസന്ദർഭത്തിലാണു് തൃപ്പാദങ്ങൾ ശിവഗിരിയിൽ വിശ്രമിക്കുന്നുവെന്നു് അദ്ദേഹത്തിനറിവാനിടയായതു്. അതോടുകൂടി ഗുരുദേവദർശനത്തിനു് ഉൽസുകനായ അദ്ദേഹം, ഇന്നുള്ളപോലെ വാഹനസൗകര്യങ്ങളൊന്നും ഇല്ലാത്ത ഘട്ടത്തിലാണു് ശിവഗിരിയിൽ പോയി തൃപ്പാദദർശനം നടത്തുകയുണ്ടായതു്. ആ സന്ദർശനത്തിനുശേഷമാണു് മലബാറിലേക്കുള്ള തൃപ്പാദങ്ങളുടെ ആഗമനവും സമുദായപരിഷ്കരണവും, ക്ഷേത്രപ്രതിഷ്ഠയും മററും ആരംഭിക്കുന്നതു്. എന്നാൽ, തൃപ്പാദങ്ങളെ ആദ്യമായി ദർശിച്ച സന്ദർഭത്തിൽത്തന്നെ അദ്ദേഹം സംന്യസിക്കണമെന്നു് ആഗ്രഹം പ്രദർശിപ്പിച്ചുവെങ്കിലും തൃപ്പാദങ്ങൾ അതിനു വിരോധംപ്രകടിപ്പിക്കയാണു ഉണ്ടായതു്. പക്ഷേ തൃപ്പാദഭക്തനായ അദ്ദേഹം കരഞ്ഞു കാലിൽവീണുകൊണ്ടു് ഒടുവിൽ ഇങ്ങിനെ പറഞ്ഞു: സംന്യസിക്കുവാനുള്ള അർഹത എനിക്കില്ലെങ്കിലും അന്ത്യഘട്ടത്തിൽ എന്റെ ഭൗതികാവശിഷ്ടം സംസ്കരിക്കപ്പെടുന്ന സന്ദർഭത്തിൽ അതു് സംന്യാസമുറപ്രകാരമായിരിക്കണമെന്നു് എനിക്കാഗ്രഹമുണ്ടു്. ഭക്താഗ്രണിയായ അദ്ദേഹത്തിന്റെ ഈ അപേക്ഷയനുസരിച്ചു മനസ്സലിഞ്ഞ തൃപ്പാദങ്ങൾ "അങ്ങിനെ ഒരാഗ്രഹം നിനക്കുണ്ടെങ്കിൽ അവസാനകാലത്തു് ആവിധത്തിൽത്തന്നെ സംഭവിക്കും. നമ്മെ സംബന്ധിച്ച ആരെങ്കിലും ആ സന്ദർഭത്തിൽ അവിടെ എത്തിച്ചേരും"എന്നു സമാധാനപ്പെടുത്തുകയും ചെയ്തു. ഈ സംഭവത്തിനുശേഷം കാലചക്രം അങ്ങിനെ പലപ്രാവശ്യം തിരിഞ്ഞുകൊണ്ടേയിരുന്നു. സംഭവഗതികൾ എല്ലാംതന്നെ വിസ്മൃതപ്രായമായിത്തീരുകയുംചെയ്തിരുന്നു. ജരാനരകൾ ബാധിച്ചു തന്റെ ജീവിതനാടകത്തിന്റെ കർട്ടൺ ഇന്നോ നാളെയോ വീഴുമെന്നു ഘട്ടവും എത്തിക്കഴിഞ്ഞിരുന്നു. ഈ സന്ദർഭത്തിലാണു വളരെക്കാലം നോർത്തു് ആർക്കാട്ടു് മുതലായ സ്ഥലങ്ങളിൽ യാത്രചെയ്തിരുന്ന ബ്രഹ്മശ്രീ ചൈതന്യസ്വാമിപാദങ്ങൾ പൊടുന്നനവേ ശ്രീ. കുഞ്ഞിക്കണ്ണൻഅവർകളുടെ വസതിയിൽ എത്തിച്ചേന്നു്. സ്വാമികളെ കണ്ട ഉടനേ അത്ഭുതപരതന്ത്രനായ അദ്ദേഹം അദ്ദേഹത്തിന്റെ അന്ത്യകാലത്തു ചെയ്യേണ്ടതായ സംസ്കാരസമ്പ്രദായങ്ങളെക്കുറിച്ചു് സ്വാമികളെ അറിയിക്കുകയുണ്ടായി. സ്വാമികൾ അതെല്ലാം സസന്തോഷം സമ്മതിക്കയും വേണ്ടവിധത്തിൽ എല്ലാം ചെയ്തുകൊള്ളാമെന്നു് ഏൽക്കുകയും ചെയ്തു. ഇതിനുശേഷമാണു് സ്വാമികളുടെ മേൽനോട്ടത്തിൽ സമാധിവയ്ക്കുവാനുള്ള സ്ഥാനവും മററും വിധിപ്രകാരം പണിതീർത്തു്. അതോടുകൂടി അദ്ദേഹം പൊതുജനങ്ങൾക്കറിയത്തക്കവിധത്തിൽ ഒരു വിജ്ഞാപനം പരസ്യപ്പെടുത്തിയിരുന്നു.

വിജ്ഞാപനം ഇതായിരുന്നു:—

മാന്യരെ,

ശ്രീനാരായണഗുരുദേവരുടെ അപാരവും അപ്രതിമല്ലവുമായ ആദർശപാരാവാരത്തിൽ നീന്തിക്കുളിച്ചു പുളകംകൊണ്ടവരിൽ ഞാൻ ഏററവും മുന്നണിയിൽത്തന്നെ നിലകൊള്ളുന്നുവെന്ന അഭിമാനം എന്നെ സംബന്ധിച്ചേടത്തോളം ഒരു പരമാർത്ഥംമാത്രമാണ്. അപരിമേയമായ ആ ജ്യോതിഷ്പ്രകാണ്ഡം ഇന്നും എന്റെമുമ്പിൽ പ്രതിഭാസിച്ചുകൊണ്ടു നിത്യനൈമിത്തികങ്ങളായ എന്റെ അശക്യതകളെ നിരാകരിക്കുന്നു. ആ ദിവ്യവിഗ്രഹത്തിന്റെ സാന്നിദ്ധ്യത്തിൽ ഞാൻ എന്റെ ആയുഷ്കാലത്തിലെ പ്രധാനദശകളെല്ലാം സമുദായത്തിന്റെ ഉന്നതിക്കും ഉത്തേജനത്തിനുംവേണ്ടി വ്യയംചെയ്തിരിക്കുന്നു. തലശ്ശേരി ജഗന്നാഥക്ഷേത്രത്തിന്റെ നിർമ്മാണപരിപാടിയിൽ ഗണ്യമായ ഭാഗഭാക്ത്വം എനിക്കുണ്ടെന്നുള്ളതിനുംപുറമേ കോഴിക്കോട്ട്, കണ്ണൂര്, മംഗലാപുരം എന്നിവിടങ്ങളിലെ ക്ഷേത്രപ്രതിഷ്ഠാകാര്യത്തിലും ഞാൻ ഗണ്യമായ എന്റെ പങ്കു നിർവ്വഹിച്ചിരിക്കുന്നു. ക്ഷേത്രമെന്നാൽ എന്തെന്നറിയാതെ, അതെങ്ങിനെ നടത്തണമെന്നറിയാതെ കേവലം ഉല്ക്കണ്ഠകൊണ്ടുമാത്രം അമ്പരന്നു വൈവർണ്ണ്യംപ്രാപിച്ച സമുദായത്തിന്റെ ആ അഭിനിവേശം ശമിപ്പിക്കുവാൻ ധനവും പ്രയത്നശക്തിയും ഞാൻ കഴിവിലുമധികം സമർപ്പണംചെയ്തിരിക്കുന്നുവെന്നുള്ളവസ്തുത എനിക്കു ധാരാളം ആശ്വാസംതരുന്നുണ്ട്. ഇന്ന് എനിക്ക് 79 വർഷം പ്രായമായിരിക്കുന്നു. പ്രാപഞ്ചികബന്ധങ്ങൾ മിക്കതും വിട്ടുകൊണ്ടേയിരിക്കുന്നു. ദൈനംദിനം അശക്യതകൾ വർദ്ധിക്കുന്നു. കരണങ്ങൾ അവയുടെ പ്രവൃത്തിയിൽ വൈമുഖ്യംകാണിക്കുന്നു. സംഭവബഹുലമായ എന്റെ ജീവിതനാടകത്തിലെ ഭരതവാക്യംചൊല്ലി രംഗംവിടേണ്ടുന്ന ഒരു കടമയേ എനിക്കു ബാക്കിയായിട്ടുള്ളു.

ശ്രീനാരായണഗുരുദേവരിൽ, അതേ എന്റെ സാർവ്വത്രികവും സാർവ്വകാലികവും ആയ ആ ആത്മഗുരുവിലുള്ള വിശ്വാസം എന്നെ ഒരുവിധത്തിലുള്ള അനുകരണത്തിനു സദാ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. ആ അനുകരണത്തിനു യദൃച്ഛയാ ശ്രീ ചൈതന്യസ്വാമികൾ ബലംക്കൂട്ടുകയുംചെയ്തു. എന്റെ കാലധർമ്മം ഞാൻ നിർവ്വഹിച്ചുകഴിഞ്ഞാൽ എന്റെ ഭൗതികാവശിഷ്ടം സംന്യാസിമുറപ്രകാരം സംസ്കരിക്കപ്പെടേണമെന്നുള്ളതായിരുന്നു ആ വിചാരം. ഗൃഹസ്ഥന്മാർക്കു പാടില്ലാത്തതാണ് എന്ന് അതിനെക്കുറിച്ചു വിവാദമില്ല. പക്ഷേ, ഗൃഹസ്ഥന്മാരങ്ങിനെ സാധാരണയായി ചെയ്യാറില്ലെന്നേയുള്ളു. ചൈതന്യസ്വാമികൾ അക്കാര്യത്തിൽ എന്നെ പ്രേരിപ്പിച്ചപ്പോൾ എന്റെ ആഗ്രഹത്തിനു് അനുക്കൂലമായ ആ അഭിപ്രായത്തെ ഞാൻ സബഹുമാനം സ്വീകരിക്കുകയും ആ കർമ്മത്തിന്റെ ഭാരവാഹിത്വം മുഴുവനും ഞാൻ അദ്ദേഹത്തെ ഏല്പിക്കുകയുംചെയ്തിരിക്കുന്നു. ജീവിതയാത്രയിൽ എന്റെ പ്രാപ്യസ്ഥാനം ഞാൻ മുമ്പിൽ കണ്ടു തുടങ്ങിയിരിക്കുന്നു. ഇവിടെ ഞാൻ കളിക്കേണ്ടുന്ന കളി കളിച്ചുതീർന്നിരിക്കുന്നു. തിരശ്ശീല വീണുകഴിഞ്ഞാൽ എന്റെ രംഗവിധാനത്തേയും നാട്യചാതുരിയേയുംപററി സവിശേഷചർച്ചചെയ്യുവാനുള്ള പൂർണ്ണാവകാശത്തെ ഞാൻ ഇപ്പോൾത്തന്നെ നിങ്ങളിൽ സമർപ്പിച്ചിരിക്കുന്നു. എന്റെ ഏവംവിധമായ മാനസികവ്യാമോഹങ്ങളേയും ഉല്ക്കണ്ഠയേയും ഞാൻ എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

എന്ന്,

വരുത്തൂർകാണിയിൽ കുഞ്ഞിക്കണ്ണൻ.

ഏതാണ്ട് അരനൂററാണ്ടു മുമ്പേയുള്ള ഗുരുദേവന്റെ ആ പ്രവചനം തികച്ചും അനുഭവപൂർണ്ണമായിതീർന്നുവെന്നുള്ള തെളിവിനുവേണ്ടിമാത്രമാണ് സ്വാമിഭക്തനായ ശ്രീ: കുഞ്ഞിക്കണ്ണനും ഗുരുദേവനുമായുള്ള ആ ബന്ധത്തെ പുതുക്കി ആവർത്തിക്കുവാൻ ഞാൻ തയ്യാറായതെന്നു വായനക്കാർ ഓർക്കുമല്ലോ? "അങ്ങിനെ ഒരാഗ്രഹം നിനക്കുണ്ടെങ്കിൽ ആ സന്ദർഭത്തിൽ നമ്മെ സംബന്ധിച്ച ആരെങ്കിലും അവിടെ എത്തിച്ചേരും" എന്ന ഗുരുദേവന്റെ മറുപടി സർവ്വത്ര സത്യമായി തീർന്നിരിക്കുന്നു.

ഗുരുദേവന്റെ പ്രവർത്തനത്തിൽ സംശയംജനിച്ചു പതുങ്ങിനില്ക്കുന്നവരോടു എത്ര രസവും ഗംഭീരവും ദീർഘദർശനപരവും സംശയനിവാരണം വരത്തക്കവിധത്തിലുമാണ് അങ്ങനെയുള്ളവരുടെ മനോവിചാരങ്ങൾക്കു ഗുരുദേവൻ മറുപടി നൽകിയിരുന്നതെന്ന് അനുഭവസ്ഥന്മാരുടെ ഭാഷയിൽക്കൂടി മാത്രമേ നമുക്കറിയുവാൻ കഴികയുള്ളു. ശ്രീകണ്ഠേശ്വരക്ഷേത്രത്തിലെ പ്രതിഷ്ഠ മുതലായതെല്ലാം നടത്തിയതിനുശേഷം ഗുരുദേവർ അവിടെ വരുന്ന സന്ദർഭങ്ങളിലെല്ലാം ഒരു യഥാർത്ഥ സ്വാമിഭക്തനായ ശ്രീ. ഏ. ഗോപാലറാവു അവർകൾ, "സ്വാമികൾ ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്താറുണ്ടെങ്കിലും അർഹരായവർക്കു വല്ല വേദാന്തോപദേശങ്ങളും നൽകാതിരുന്നാൽ ഈ ക്ഷേത്രപ്രതിഷ്ഠകൊണ്ടുമാത്രം ഭിന്നരുചിക്കാരായ പൊതുജനങ്ങളെ തൃപ്തിപ്പെടുത്തുവാൻ സാദ്ധ്യമല്ലല്ലോ" എന്നിങ്ങനെ മനോഗതം ചെയ്യാറുണ്ടായിരുന്നു. എന്നാൽ, മറെറാരുദിവസം ഇതേഅഭിപ്രായഗതിയെ ലക്ഷ്യമാക്കിക്കൊണ്ടു ചിന്താമഗ്നനായി നില്ക്കുന്ന റാവുവെ നോക്കി ഗുരുദേവൻ ഇങ്ങനെ പറഞ്ഞു: "റാവു, കേൾക്കുവാൻ ആളില്ലെങ്കിൽ പറഞ്ഞിട്ടെന്താ പ്രയോജനം?" ഗുരുദേവന്റെ ഈ മറുപടിയോടുകൂടി റാവുവിന്റെ സംശയവും തീർന്നു. ശ്രീമാൻ റാവു

അവർകൾതന്നെ മറെറാരുദിവസം ഗുരുദേവർ ശിഷ്യസമൂഹങ്ങളോടുകൂടി കോഴിക്കോട്ടു കടൽപ്പുറത്ത് ഇരിക്കുന്നുണ്ടെന്നു കേട്ടു ഗുരുദേവരെ കാണുവാൻ അദ്ദേഹം അങ്ങോട്ടു തിരിച്ചു. ഗുരുദേവരെ ദർശിക്കുവാൻ പോകുന്ന സന്ദർഭങ്ങളിലെല്ലാം ഗുരുദേവർക്കുവേണ്ടി എന്തെങ്കിലും പദാർത്ഥങ്ങൾ കയ്യിൽ കൊണ്ടുപോകുകയെന്നുള്ളതു് പതിവാക്കിയിരുന്ന അദ്ദേഹം, തല്ക്കാലം ഗുരുദേവർക്കു പററിയ സാധനങ്ങൾ ഒന്നുംതന്നെ അവിടെ ആ കടൽക്കരയിൽ കിട്ടാത്തതുകൊണ്ടു അടുത്തൊരു പീടികയിൽ കണ്ടതായ കുറച്ചു നാളികേരം മാത്രം വാങ്ങി ഒന്നിച്ചുകോർത്തുകെട്ടി കൊണ്ടുപോയി ഗുരുദേവരുടെ മുമ്പിൽ കാഴ്ചവെച്ചു. ഈ നാളികേരത്തിൽ നിന്നും ഒന്നുടച്ചുകഷണിച്ചു എല്ലാവർക്കും കൊടുക്കണമെന്നുള്ള ഗുരുദേവന്റെ ആജ്ഞയനുസരിച്ചു മറെറാരാൾ അതു നിർവ്വഹിച്ചു. തൽസമയം പല ഫലിതങ്ങളും പറഞ്ഞു പുഞ്ചിരി തൂകിക്കൊണ്ടു ഒരു കഷണമെടുത്തു ഗുരുദേവരും ഭക്ഷിച്ചു. "സ്വാമികൾക്കു നാളികേരമാണ് കാഴ്ചവെച്ചതെന്നപുച്ഛഭാവത്തിൽ ശ്രീ. ശിവപ്രസാദ്സ്വാമി അവർകൾ റാവു നാളികേരം കൊണ്ടുചെന്ന സന്ദർഭംമുതല്ക്കു റാവുവേ നോക്കി ചിരിച്ചുകൊണ്ടേയിരുന്നു. ഒടുവിൽ ഇതെല്ലാം മനസ്സിലാക്കിയ ഗുരുദേവൻ കടൽപ്പുറത്തുനിന്നുള്ള മടക്കയാത്രയിൽ, "ശിവപ്രസാദാ! ആ നാളികേരം എടുത്തു തലയിൽ വെച്ചോളൂ" എന്നു പറഞ്ഞുകൊണ്ടു നാളികേരം ശിവപ്രസാദ്സ്വാമികളെക്കൊണ്ടു ചുമപ്പിച്ചുകൊണ്ടു ക്ഷേത്രത്തിലേക്കു കൊണ്ടുപോന്നു. അതോടുകൂടി റാവുവെ പരിഹസിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ ചിരിയും അവസാനിച്ചു. സ്വന്തംശിഷ്യഗണങ്ങൾ ആയാൽപ്പോലും അന്യഹൃദയത്തെ വേദനിപ്പിക്കരുതെന്നുള്ള ഗുരുദേവന്റെ തത്വമാണ് ഈദൃശപ്രവൃത്തികൾമുഖേന നാം മനസ്സിലാക്കേണ്ടതു്. ശ്രീ ശിവപ്രസാദ്സ്വാമികളും, ശ്രീ ഗോപാലറാവുവുമായി കോഴിക്കോട്ടു പോസ്റ്റാഫീസിനടുത്തുവച്ചു ഈ ലേഖകനോടു ഈ സംഭവം പറഞ്ഞുകൊണ്ടു രണ്ടുപേരും അന്യോന്യം പൊട്ടിച്ചിരിക്കുവാൻ ഇടയായ ഒരു യഥാർത്ഥ ചരിത്രകഥയാണിതു്. അന്നുതന്നെ അവർ രണ്ടുപേരും ഗുരുദേവരുടെ സംഭവബഹുലമായ കഥയിൽ അവർക്കുള്ള ഭാഗഭാക്ത്വത്തെക്കുറിച്ചു പലതും പറഞ്ഞുകേൾക്കുവാൻ ഇടയായെങ്കിലും സന്ദർഭം അതിന്നനുസരിക്കാത്തതുകൊണ്ടു തല്ക്കാലം അതെല്ലാം വിട്ടുകളയേണ്ടിവന്നിരിക്കുന്നു. ഗുരുദേവർ ഉപകാരസ്മരണയുള്ള ഒരാളാണെന്നുള്ളതു അനുഭവസ്ഥന്മാർക്കറിവുള്ള ഒരു പരമാർത്ഥംമാത്രമാണ്. ഗുരുദേവർ രോഗസംബന്ധമായ ചികിത്സാർത്ഥം പാലക്കാട്ടു ചെന്ന സന്ദർഭത്തിൽ മുൻസിഫ്ഉദ്യോഗം വഹിക്കുന്ന ഒരു മാന്യനും ഗുരുഭക്തനുമായ ഒരാൾ ഗുരുദേവർക്കു കിടക്കുവാനുള്ള മേല്ക്കട്ടിയോടുകൂടിയുള്ള ഒരു കട്ടിലും പുതിയ ഒരു കിടക്കയും എത്തിച്ചുകൊടുത്തിരുന്നു. എന്നാൽ, അദ്ദേഹത്തിന്റെ ആഗ്രഹമനുസരിച്ചു തല്ക്കാലം ഗുരുദേവർ അതുപയോഗിച്ചെങ്കിലും, "നമുക്കു ഏജൻറിന്റെ കിടക്ക മതി" എന്നു പറഞ്ഞുകൊണ്ടു അവിടെ ചെന്ന സന്ദർഭംമുതൽ ഗുരുദേവർക്കുവേണ്ടി എല്ലാവിധ സഹകരണങ്ങളും നടത്തിക്കൊണ്ടിരുന്ന കാലിക്കററ്ബേങ്കിന്റെ പാലക്കാട്ടുശാഖയിലെ ഏജൻറും ഒരു യഥാർത്ഥ ഗുരുഭക്തനുമായ ശ്രീ: ചെട്ടികണ്ടി ദാമോദരൻ അവർകൾ നല്കിയ കിടക്കയാണു പിന്നീടു ഉപയോഗിച്ചുകൊണ്ടിരുന്നതു്. ഗുരുദേവരുടെ അടുത്തു നില്ക്കുന്ന സന്ദർഭങ്ങളിലെല്ലാം പല ഫലിതങ്ങളും നമുക്കു മനസ്സിലാക്കുവാൻ സാധിക്കും. ഗുരുദേവരുടെ രോഗശയ്യയിൽവച്ചാണു ആലുംമൂട്ടിൽ ഗോവിന്ദദാസ്ചാന്നാർഅവർകൾ ഒരു പ്രസിദ്ധഹസ്തരേഖാശാസ്ത്രജ്ഞനെ കൂട്ടി ഗുരുദേവരുടെയടുത്തു വന്നതു്. ഗുരുദേവരെ അറിയിക്കാത്തവിധത്തിൽ ഗുരുദേവരുടെ നെററിത്തടം, ശിരസ്സ്, മുഖം, കണ്ണ്, കാല് മുതലായവ രേഖാശാസ്ത്രജ്ഞൻ സൂക്ഷിച്ചുനോക്കുകയും, ഒടുവിൽ കയ്യ് ഒന്നു കാണുവാൻ പാടുപെടുന്നതു കണ്ടപ്പോൾ ഇതെല്ലാം തികച്ചും മനസ്സിലാക്കിയ ഗുരുദേവർ ശാസ്ത്രജ്ഞനോടു ചിരിച്ചുകൊണ്ടു ചോദിച്ചു: "എന്താ കയ്യ് നോക്കണമോ?" എന്ന്. "വേണം" എന്നു ശാസ്ത്രജ്ഞൻ പറഞ്ഞ സന്ദർഭത്തിൽ ഗോവിന്ദദാസ്ചാന്നാരെ അടുത്തുവിളിച്ച് "ഇതാ ദാസിന്റെ കയ്യ് ഒന്നു നല്ലപോലെ നോക്കി ലക്ഷണം പറഞ്ഞുകൊടുക്കൂ" എന്നുപറഞ്ഞു പുഞ്ചിരിതൂകിക്കൊണ്ട് ശ്രീ: ദാസിന്റെ കയ്യ പിടിച്ച് ശാസ്ത്രജ്ഞനെ ഏല്പിക്കുകയാണുണ്ടായതു്. തൃപ്പാദങ്ങളുടെ ആയുർരേഖയെക്കുറിച്ചു ഒരു പരിചിന്തനം നടത്തണമെന്ന ലക്ഷ്യമാണ് ഗുരുഭക്തനായ ശ്രീ: ദാസ് അവർകൾക്കുണ്ടായിരുന്നതെങ്കിലും "ഗോപാലാ, വരേണ്ടതെല്ലാം വന്നേ കഴിയൂ" എന്നു തന്റെ ആയുഷ്കാലം ഇത്രയുണ്ടെന്നു മുൻകൂട്ടി മനസ്സിലാക്കിയ ആ ദീർഘദർശിയായ മഹാപുരുഷനു ആയുർലക്ഷണം കൊണ്ടു" എന്തു പ്രയോജനമാണെന്നാണ് അതിൽനിന്നു പഠിക്കേണ്ടതു്.

ഗുരുദേവർ പാലക്കാട്ട് കാലിക്കററ്ബേങ്കിന്റെ ശാഖയിലാണ് രോഗഗ്രസ്തനെന്നനിലയിൽ താമസമുറപ്പിച്ചിരുന്നതെന്നുള്ളതു് ഈ ലേഖനംമുഖേനയും മററുവിധത്തിലും എവർക്കും അറിയാവുന്നതാണല്ലോ. എന്നാൽ, അവിടെ ആദ്യമായിച്ചെന്ന സന്ദർഭത്തിൽ തന്നെ, ബേങ്കിന്റെ ഏജൻറും സ്വാമിഭക്തനുമായ ശ്രീ: ചെട്ടികണ്ടി ദാമോദരൻഅവർകളോട് തൃപ്പാദങ്ങൾ പറയുകയുണ്ടായി: "നാമും കൃഷ്ണൻവക്കീലുമായി വലിയ സുഖത്തിലൊന്നുമല്ല. അതുകൊണ്ട് നാം ഇവിടെ താമസിക്കുന്നതു് അദ്ദേഹത്തിന്നിഷ്ടമാകുമോ" എന്ന ഗുരുദേവരുടെ ചോദ്യത്തിനു് "തൃപ്പാദങ്ങൾ ഇവിടെ താമസിക്കുന്നതു് വക്കീലിനു് കൂടുതൽ

ഇഷ്ടമാകുവാനാണിടയുള്ളതു്. അതുകൊണ്ടു് അവിടുന്നു് ഇവിടെത്തന്നെ താമസിക്കണമെന്നാണു് ഞങ്ങളുടെ ആഗ്രഹം" എന്നുള്ള ശ്രീ: ദാമോദരൻഅവർകളുടെ മറുപടിയോടുകൂടി തല്ക്കാലം അവിടെത്തന്നെ താമസംഉറപ്പിക്കയുണ്ടായി.

ഗുരുദേവനെക്കുറിച്ചുള്ള ഈദൃശമായ സ്മരണകൾ ഇനിയും വളരെയധികം ഉദ്ധരിക്കുവാനുണ്ടെങ്കിലും സന്ദർഭം അതിനനുവദിക്കാത്തതുകൊണ്ടു് ഇതിലധികം നീട്ടുവാൻ തല്ക്കാലം ഞാൻ ആഗ്രഹിക്കുന്നില്ല. ഗുരുദേവരുടെ ശതവാർഷികം കൊണ്ടാടുന്ന ഈ സന്ദർഭത്തിൽ വിസ്മയകരങ്ങളായ എത്രയെത്ര അലകളാണു് എന്റെ ഹൃദയസമുദ്രത്തിൽ ആഞ്ഞടിച്ചുകൊണ്ടിരിക്കുന്നതെന്നു് പറഞ്ഞറിയിക്കുവാൻ പ്രയാസം. സ്മരണയുടെ ചുരുളിൽക്കൂടി മിഴിയോടിക്കുന്ന നമുക്കു് നിരവധി കാര്യങ്ങളെക്കുറിച്ചും പ്രതിപാദിക്കുവാനുണ്ടായിരിക്കാമെന്നുള്ളതു് സ്വാഭാവികമാണു്. എന്നാൽ, ചിന്താഗതിയെ ആസ്പദീകരിച്ചുകൊണ്ടു് സുപ്രധാനങ്ങളെന്നു് എനിക്കുതോന്നുന്ന പത്തുകാര്യങ്ങളെ അവതരിപ്പിച്ചുകൊണ്ടാണു് ഈ സ്മരണയെ ഉപസംഹരിക്കുവാൻ തല്ക്കാലം ഞാൻ ആഗ്രഹിക്കുന്നതു്.

അതായതു് ഗുരുദേവർ ജനിച്ചകാലത്തുള്ള ഭാരതത്തിന്റെ—പ്രത്യേകമായി കേരളത്തിന്റെ സ്ഥിതിഗതികൾ. രണ്ടാമതു്, ഗുരുദേവരുടെ ജനനശേഷം ഗുരുദേവരാൽ വരുത്തിത്തീർക്കപ്പെട്ട മാററങ്ങൾ. മൂന്നാമതു്, ധാർമ്മികവിപ്ലവത്തിനും മാംഗളമഹാശക്തിക്കും വേണ്ടി പ്രവർത്തിച്ച ഗുരുദേവർക്കു് ഏതേതുവിധം വർഗ്ഗശക്തികളോടു നേരിട്ടുകൊണ്ടാണു് സമരംചെയ്യേണ്ടിവന്നതു് എന്നുള്ളനിലപാടു്. നാലാമതു്, ഗുരുദേവരുടെ പ്രവചനം, പ്രവൃത്തി ഇവകൾമുഖേന ലോകത്തിനുണ്ടായ നേട്ടങ്ങൾ. അഞ്ചാമതു്, ലോകവ്യാപകമാകത്തക്കവിധത്തിൽ ഒത്തുചേർന്ന ഗുരുദേവന്റെ ദീർഘദർശനം. ആറാമതു്, ലോകമഹാപുരുഷന്മാരുടെയിടയിൽ ഗുരുദേവനു് സിദ്ധിച്ച സ്ഥാനവും അതിനുള്ള കാരണവും. ഏഴാമതു് സ്വാതന്ത്ര്യങ്ങളെ നടപ്പിൽവരുത്തുവാൻവേണ്ടി ഒരുതുള്ളി രക്തം പോലും ചിന്താതേയും, ഏവർക്കും സ്വീകാര്യമായവിധത്തിലും, നവ്യവും ഭവ്യവുമായ മാർഗ്ഗത്തിൽക്കൂടി മനുഷ്യതാല്പര്യങ്ങൾക്കുവേണ്ടിയുള്ള ഗുരുദേവന്റെ പ്രവർത്തനം. എട്ടാമതു്, അവരവരിൽതന്നെ അന്തർലീനമായിരിക്കുന്ന ചിന്താശക്തിയെ ഉണർത്തിവിട്ടു സ്വശക്തിയെ നിർണ്ണയിക്കുവാനുള്ള കഴിവുണ്ടാക്കിയ ഗുരുദേവന്റെ തത്വോപദേശങ്ങൾ. ഒമ്പതാമതു്, നിർഭയത്വം, നിഷ്കാമസേവനം, ദരിദ്രനാരായണപൂജ മുതലായവകളാൽ ലോകജീവിതം നയിക്കുവാൻ പഠിപ്പിച്ച ഗുരുദേവന്റെ തത്വപരമായനേതൃത്വം. പത്താമതു്, ദേശകാലോചിതമായരീതിയിൽ എക്കാലത്തും പുത്തനായിത്തന്നെ സ്ഥിതിചെയ്യുന്നതും ജാതിഭേദമോ മതദ്വേഷമോ കൂടാതെ ഏവർക്കും സഹകരിക്കാവുന്നതും സർവ്വസമുദായമൈത്രിയെ പുലർത്തുന്നതുമായ ഗുരുദേവന്റെ സ്ഥിതിസമത്വവാദം. ഇതെല്ലാം ചിന്തകന്മാരുടെ ദൃഷ്ടിക്കു് വിഷയമാകേണ്ടതാണു്.



# ശ്രീകണ്ഠേശ്വരക്ഷേത്രം
## കോഴിക്കോട്



— മൂക്കോത്തു് ഗോപി —

കോഴിക്കോട്ടു് തീയ്യസമുദായത്തിനു് ഒരു ക്ഷേത്രം ആവശ്യമാണെന്നുള്ള ഒരു അഭിപ്രായം പലക്കും ഉണ്ടായിരുന്നു. ഈ വിവരം ശ്രീനാരായണഗുരുതൃപ്പാദങ്ങളുടെ ശിഷ്യനായ ശ്രീ ചൈതന്യസ്വാമികളെ, 1082-മേടത്തിൽ, ശ്രീ: ഇക്കിരിപറമ്പിൽ രാരിച്ചൻ അവർകൾ അറിയിച്ചു. 1082 ഇടവം 6-ാം തീയതി ഇക്കിരിപറമ്പത്തു് ഭജനകോവിലിൽവച്ചു് ചൈതന്യസ്വാമികളുടെ സാന്നിദ്ധ്യത്തിൽ ഒരു യോഗംകൂട്ടുകയും ക്ഷേത്രം ഉണ്ടാക്കേണ്ടതു് ആവശ്യമാണെന്നു ചൈതന്യസ്വാമികൾ ആ യോഗത്തിൽ ഉൽബോധിപ്പിക്കുകയും ചെയ്തു. വലിയ ഒരു ജന്മിയും സമുദായനേതാവും ആയ കല്ലുകൽമഠത്തിൽ രാരിച്ചൻമൂപ്പർഅവർകളെ ഈ വിവരം അറിയിച്ചു. ശ്രീ: രാരിച്ചൻമൂപ്പർ ഈ സംരംഭത്തിനു് വേണ്ടപ്രവത്തനങ്ങൾ ചെയ്യുകയും 1083 ധനു 7-ാംതീയതി നെററിവു ഹൈസ്കൂളിൽ, രാരിച്ചൻമൂപ്പർഅവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽവച്ചു ക്ഷേത്രനിർമ്മാണത്തിനു് ഒരു കമ്മിററി രൂപീകരിച്ചു. ക്ഷേത്രം നിർമ്മിക്കേണ്ട സ്ഥലം ആരാഞ്ഞതിൽ നാലുസ്ഥലങ്ങൾ കാണുകയും ഇതിൽ ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങൾ ഇഷ്ടപ്പെടുന്ന സ്ഥലം സ്വീകരിക്കാമെന്നു നിശ്ചയിക്കുകയും ചെയ്തു. ഇപ്പോൾ ക്ഷേത്രംനില്ക്കുന്ന സ്ഥലം, അക്കാലത്തു ചുള്ളിക്കാട്ടം കുണ്ടുകുളങ്ങളുമായി മനുഷ്യസഞ്ചാരമില്ലാതെ കിടന്നിരുന്നതായിരുന്നു. അങ്ങിനെയിരിക്കെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ ആ സ്ഥലത്തു് യാദൃച്ഛികമായി ഒരു യോഗിവര്യൻ യോഗദണ്ഡുമായി പ്രത്യക്ഷപ്പെട്ടു. വിവരം നാടെങ്ങും പരന്നു. ജനങ്ങൾ അദ്ദേഹത്തെ കാണുന്നതിനു് രാപകൽ എന്നിയേ അവിടെ ചെന്നുചേൎന്നു. ഒന്നരമാസക്കാലം ആ യോഗിവര്യൻ ഈ സ്ഥലത്തു താമസിച്ചു് ധ്യാനനിഷ്ഠനായിരുന്നു. ഇദ്ദേഹം ആരാണെന്നു് ഇതേവരെ ആൎക്കും വിവരമില്ല. സ്വാമിതൃപ്പാദങ്ങൾതന്നെ അവധൂതനായി വന്നതായിരിക്കാമെന്നു കരുതുന്നവർ ഇന്നും ഇവിടെയുണ്ടു്. ഈ സംഭവത്തിനുശേഷം ക്ഷേത്രം നിർമ്മിക്കുന്നതു് ഈ സ്ഥലത്തുതന്നെ ആയാൽ കൂടുതൽ നന്നായിരിക്കുമെന്നുള്ള അഭിപ്രായം പലക്കും ഉണ്ടായി. ഗുരുദേവൻെറ കല്പനയനുസരിച്ചുമാത്രമേ സ്ഥലത്തിൻെറ കാൎയ്യത്തിൽ തീരുമാനപ്പെടുത്തുവാൻ പാടുള്ളു എന്നായിരുന്നു മൂപ്പരുടേയും മററും അഭിപ്രായം. ക്ഷേത്രത്തിൻെറ പ്രവത്തനം ആരംഭിക്കുന്നതിനും തൃപ്പാദങ്ങളെക്കണ്ടു സ്ഥലം നിശ്ചയിക്കുന്നതിനുമായി മൂപ്പർ അവൎകളും മററും വൎക്കല ശിവഗിരിമഠത്തിൽ എത്തി വിവരം സ്വാമിതൃപ്പാദങ്ങളെ ഉണത്തിച്ചു. ക്ഷേത്രം നിർമ്മിക്കുന്നതു് ക്ഷേത്രം നിന്നിരുന്ന സ്ഥലത്താണുവേണ്ടതു്. എന്നായിരുന്നു സ്വാമിതൃപ്പാദങ്ങൾ അരുളിച്ചെയ്തതു്. തൃപ്പാദങ്ങൾ കല്പിച്ചതു് എന്താണെന്നുള്ള വിവരം മൂപ്പനും മററും മനസ്സിലായില്ല വിഷമിച്ചു നില്ക്കുന്നതുകണ്ടു് തൃപ്പാദങ്ങൾ വീണ്ടും ഒരു വിശദീകരണം നൽകി. ചുള്ളിക്കാട്ടം കുണ്ടുകുളങ്ങളുമായി മനുഷ്യസഞ്ചാരമില്ലാതെ കിടന്നിരുന്ന ആ സ്ഥലത്തു പൂൎവ്വികമായി ഒരു മഹാക്ഷേത്രം ഉണ്ടായിരുന്നു എന്നും അതിൻെറ അവശിഷ്ടങ്ങൾ ഭൂമിക്കടിയിൽ കിടപ്പുണ്ടെന്നും അതുകൊണ്ടു് ആ സ്ഥലത്തുതന്നെയാണു ക്ഷേത്രം നിർമ്മിക്കേണ്ടതെന്നും അതു് ഒരു മഹാക്ഷേത്രമായി തീരുമെന്നും ആയിരുന്നു തൃപ്പാദങ്ങളുടെ വിശദീകരണം. ഇതിനുശേഷം ക്ഷേത്രകാൎയ്യങ്ങളിൽ മൂപ്പനും കൂട്ടുകാൎക്കും കൂടുതൽ ഉത്സാഹവും ആവേശവും ഉണ്ടായി. ക്ഷേത്രനിർമ്മാണത്തിനു വേണ്ട ഒരുക്കങ്ങൾ തുടങ്ങി. 1083-ധനു 9-ാം തീയതി ചൊവ്വാഴ്ച സ്വാമിതൃപ്പാദങ്ങൾ കോഴിക്കോട്ടുവന്നു. ധനു 12-ാം തീയതി വെള്ളിയാഴ്ച ക്ഷേത്രത്തിനു കുററിനാട്ടുകൎമ്മം തൃപ്പാദങ്ങൾ നിവ്വഹിച്ചു. ക്ഷേത്രംപണി പൂൎത്തിയാകുന്നതുവരെ ഭക്തജനങ്ങൾക്കു് ഈശ്വരാരാധനയ്ക്കായി അവിടെ ഒരു ഭജനകോവിൽ തൃപ്പാദങ്ങൾതന്നെ ഏൎപ്പെടുത്തുകയും ചെയ്തു. 1908 ഫെബ്രുവരി 3-ാം തീയതി ശ്രീ ചൈതന്യസ്വാമികൾ തറയ്ക്കു മുഹൂൎത്തക്കല്ലു് വയ്ക്കുകയും 1908 ആഗസ്റ്റ് 31-ാം തീയതി തിങ്കളാഴ്ച അസ്തമിച്ചു 6-നാഴികയ്ക്കുമേൽ 4-നാഴികയ്ക്കകമുള്ള ചോതി, ഒന്നാംകാലിൽ മേടംരാശിസമയത്തു തൃപ്പാദങ്ങളുടെ ആജ്ഞപ്രകാരം ശ്രീ ചൈതന്യസ്വാമികൾ "ഷഡാധാരപ്രതിഷ്ഠ" നടത്തുകയും ചെയ്തു. ക്ഷേത്രംപണി നടന്നുകൊണ്ടിരിക്കവേ തൃപ്പാദങ്ങൾ മുൻഅരുളിച്ചെയ്തതുപ്രകാരം പൂൎവ്വികമായി അവിടെയുണ്ടായിരുന്ന

ക്ഷേത്രത്തിന്റെ പല അവശിഷ്ടങ്ങളും ഭൂമിക്കടിയിൽ നിന്നും കണ്ടുകിട്ടുകയുണ്ടായി. അങ്ങിനെ കണ്ടുകിട്ടിയ ഒരു ശിവലിംഗം ആറാട്ടുകുളത്തിൽ 'അപ്പ്ലിംഗ'മായി പ്രതിഷ്ഠിച്ചതു് ഇന്നും കാണാവുന്നതാണു്. ശ്രീകോവിലിന്റെയും സുബ്രഹ്മണ്യൻ, ഗണപതി, വിഷ്ണു എന്നീ ക്ഷേത്രങ്ങളുടേയും പണിനടത്തി വിവരം തൃപ്പാദങ്ങളെ അറിയിക്കുകയും 1085 മേടം 29-ാം തീയതി സ്വാമിതൃപ്പാദങ്ങൾ കോഴിക്കോട്ടുവരികയും മേടം 30-ാം തീയതി (1910 മേയ് 12-ാം തീയതി) വ്യാഴാഴ്ച സൂര്യോദയത്തിനുമുമ്പു്, ബുധനാഴ്ച രാത്രി, അന്ത്യയാമത്തിലുള്ള ശുഭമുഹൂർത്തത്തിൽ, സ്വാമിതൃപ്പാദങ്ങൾ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുകയും ചെയ്തു. പ്രതിഷ്ഠാസമയത്തു് സവർണ്ണാവർണ്ണവ്യത്യാസമില്ലാതെ 30,000-ൽ പരം ജനങ്ങൾ ക്ഷേത്രസന്നിധിയിൽ സംബന്ധിച്ചിരുന്നു. പ്രതിഷ്ഠാസമയത്തിനു് അല്പം മുമ്പു്, തൃപ്പാദങ്ങൾ താമസിച്ചിരുന്ന സ്ഥലത്തുനിന്നും തൃപ്പാദങ്ങളെ എതിരേല്ക്കുവാൻ ഭാരവാഹികൾ സ്ഥലത്തുചെന്നപ്പോൾ തൃപ്പാദങ്ങളെ അവിടെയെങ്ങും കാണാതാകുകയും സമയം അടുക്കുംതോറും ശ്രീ: മൂപ്പനും കൂട്ടർക്കും പരിഭ്രമം വർദ്ധിക്കുകയുംചെയ്തു. ഒരു നോക്കു കാണണമെന്നുള്ള ആഗ്രഹത്തോടുകൂടി തൃപ്പാദങ്ങളുടെ വരവുംകാത്തുകൊണ്ടിരുന്ന ജനാവലിക്കുപോലും ആശ്ചര്യകരമായ സംഭവമായിരുന്നു അന്നവിടെ നടന്നതു്. തൃപ്പാദങ്ങൾ മുഹൂർത്തസമയത്തു് ശ്രീകോവിലിനകത്തു പ്രവേശിച്ചതും പ്രതിഷ്ഠനടത്തിയതും അത്ഭുതകരമായ ഒരു സംഭവമായിത്തന്നെ ഇന്നും ഇവിടത്തുകാർ വിശ്വസിക്കുന്നുണ്ടു്. പ്രതിഷ്ഠകഴിഞ്ഞു തൃപ്പാദങ്ങൾ ശ്രീകോവിലിനു പുറത്തുവന്നു്, എല്ലാം ശരിയായി എന്നരുളിച്ചെയ്തപ്പോൾമാത്രമാണു് പ്രതിഷ്ഠാകർമ്മം നടന്നതായി അവിടെ കൂടിയിരുന്ന ശതക്കണക്കിനുള്ള ആളുകൾ വിവരം അറിഞ്ഞതു്. ഈ അത്ഭുതസംഭവം കണ്ടുനിന്നിരുന്ന ഭക്തജനങ്ങൾ തൃപ്പാദങ്ങളുടെ കാല്ക്കൽ സാഷ്ടാംഗനമസ്കാരം ചെയ്യുകയും അവരവരുടെ കയ്യിലുണ്ടായിരുന്ന സ്വർണ്ണം, വെള്ളി മുതലായ സാധനങ്ങളും നാണയങ്ങളും മററും ഭണ്ഡാരത്തിൽ നിക്ഷേപിക്കുകയും ചെയ്തു. ഇതിനുശേഷം ഉപദേവന്മാരുടെ പ്രതിഷ്ഠ നടത്തുകയും തൃപ്പാദങ്ങൾ അപ്പോൾത്തന്നെ സ്ഥലം വിടുകയും ചെയ്തു.

മുമ്പുണ്ടായിരുന്ന വിഷ്ണുക്ഷേത്രം മാററി പുതിയതായി പണികഴിപ്പിച്ചു്, പരേതനായ വിരിപ്പിൽ അയ്യപ്പൻ അവർകൾ സംഭാവനചെയ്തിട്ടുള്ളതും, ആറാട്ടുകുളം, പരേതനായ ശ്രീ: വാറോൾ കുമാരൻ അവർകൾ പണിചെയ്യിപ്പിച്ചു് സംഭാവനചെയ്തിട്ടുള്ളതുമാണു്.

മലബാറിലെങ്ങും കാണാത്ത ഒരു വിശേഷം ഇവിടെയുള്ളതു് പരദേശിസമ്പ്രദായത്തിൽ, മദ്ധ്യത്തിൽ മണ്ഡപത്തോടുകൂടിയ ഒരു കുളം ഇവിടെ പണിചെയ്യിപ്പിച്ചിട്ടുള്ളതാണു്. ഉത്സവകാലത്തു് പള്ളിവേട്ടദിവസം ഈ കുളത്തിൽവച്ചു് ഒരു "തെപ്പോത്സവം" നടത്താറുണ്ടു്. ഈ ഉത്സവം മലബാറിൽ ഇവിടെ മാത്രമേയുള്ളു. ഈ കുളം ഇവിടത്തെ പ്രധാന ഇംഗ്ലീഷുമരുന്നുവ്യാപാരികളും ഉദാരമതികളും ആയ Messrs P. കുട്ടൻ & ബ്രദേഴ്സ് മുതൽപേർ 1940-ൽ നിർമ്മിച്ചു് സംഭാവനചെയ്തിട്ടുള്ളതാണു്. ക്ഷേത്രവും പരിസരവും ഉൾപ്പെടെയുള്ള സ്ഥലം ഇപ്പോൾ മൂന്നു്ഏക്കറോളം ഉണ്ടു്. ക്ഷേത്രം നടത്തിപ്പിനു് ഭൂസ്വത്തുകളിൽനിന്നുള്ള വരവുകൾ ഇല്ലെങ്കിലും നിത്യവഴിപാടുകൾകൊണ്ടുതന്നെ കാര്യങ്ങൾ നിർവിഘ്നം നടന്നുവരുന്നുണ്ടു്. ഇവിടത്തെ സ്ഥിരം വൈദികാദ്ധ്യക്ഷൻ ശ്രീ ചൈതന്യസ്വാമികളായിരുന്നു. ഇപ്പോൾ വൈദികകാര്യം നിർവിഘ്നം നിർവഹിച്ചുവരുന്നതു് ശ്രീ. ഒ. എസ്. നാരായണശാസ്ത്രികളാണു്. ശാസ്ത്രികളെ ഈ നാട്ടുകാർക്കു വലിയ ബഹുമാനവും വിശ്വാസവുമാണു്. 15 പേരടങ്ങിയ ഒരു ക്ഷേത്രയോഗസമിതിയാണു് കാര്യാദികൾ നടത്തിവരുന്നതു്. ക്ഷേത്രവും ഭരണവും ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുതന്നെയിരിക്കുന്നു.

---

N.B. 1925- ഏപ്രിൽ 25-ാംനു- പ്രസ്തുത ക്ഷേത്രവും സ്വത്തുക്കളും ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങളുടെ പേർക്കു് ശാശ്വതാധാരമായി ദാനംസിദ്ധിക്കുകയും 1925 ഏപ്രിൽ 26-ാംനു- സ്വാമി തൃപ്പാദങ്ങൾ ക്ഷേത്രഭരണാദികൾക്കു്, വേണ്ട വ്യവസ്ഥകളോടുകൂടി ഒരു ക്ഷേത്രയോഗസമിതി രൂപീകരിക്കുകയുംചെയ്തു. ആ ക്ഷേത്രയോഗസമിതിയാണു് മാറിമാറി പ്രസ്തുതക്ഷേത്രങ്ങളും സ്ഥാപനങ്ങളും സ്വത്തുക്കളുംഇപ്പോൾ ഭരണംനടത്തിവരുന്നതു്. (കൺവീനർ)



# സ്വാമിതൃപ്പാദങ്ങളുടെ സിലോൺസന്ദർശനം

— ഇ. എസ്. കൃഷ്ണൻ, കൊളമ്പ് —

ശ്രീനാരായണഗുരുദേവൻ ശിഷ്യഗണസമേതം 1918-ലും 1926-ലുമാണ് സിലോൺ സന്ദർശിച്ചതു്. 18-ലെ തൃപ്പാദങ്ങളുടെ ആഗമനം അമൃതാനന്ദസ്വാമികൾ, രാമകൃഷ്ണമിഷ്യനിലെ രാമാനന്ദസ്വാമികൾ, ശങ്കരാനന്ദസ്വാമികൾ, ശ്രീ ബോധാനന്ദസ്വാമികൾ പ്രസിദ്ധവാഗ്മിയായ സത്യവ്രതസ്വാമികൾ, ചെറുവാരി ഗോവിന്ദൻഅവർകൾ, കുമാരബ്രഹ്മചാരി മുതലായ ഭക്തജനങ്ങളോടുകൂടിയായിരുന്നു. പരമകാരുണികനായ സ്വാമിതൃപ്പാദങ്ങളെ ദർശിക്കുന്നതിനായി സിലോൺമലയാളികൾ ആകമാനം ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു. അതിനുള്ള സുഗമമായ മാർഗ്ഗമുണ്ടാക്കിത്തീർത്തതു് ഗുരുദേവരുടെ ശിഷ്യപരമ്പരയിൽപെട്ട ശ്രീമദ് ഹനുമാൻഗിരിസ്വാമികളായിരുന്നു. അന്നു് സിലോൺമലയാളികൾക്കു യാതൊരു സംഘടനകളുമുണ്ടായിരുന്നില്ല. മലയാളികൾ വിശ്വസ്തന്മാരും വിദഗ്ദ്ധരുമാണെന്നു് എല്ലാ പ്രവൃത്തികേന്ദ്രങ്ങളിലും ഗവമ്മെൻറുതൊഴിൽശാലകളിലുമുള്ള മേലധികാരിമാർ വിശ്വസിച്ചിരുന്നതിനാൽ അവക്കു പ്രവൃത്തിലഭിക്കുന്നതിനു പ്രയാസമുണ്ടായിരുന്നില്ല ഇന്നു സിലോണിൽ കാണുന്ന യാതൊരു സംഘടനകളും അന്നുണ്ടായിരുന്നില്ല.



തൃപ്പാദങ്ങൾ വന്നു മലയാളികളുടെ അവശതകളെ ആരാഞ്ഞറിഞ്ഞു് അവരുടെ ഉന്നമനത്തിനായി എല്ലാവരും സംഘടിക്കണമെന്നു് അരുളിച്ചെയ്തു. ശ്രീവിജ്ഞാനോദയയോഗമെന്ന നാമധേയത്തിൽ ഒരു നവീനമാർഗ്ഗം തുറക്കപ്പെടുകയുണ്ടായി. എല്ലാവരും പ്രവൃത്തികൾകഴിഞ്ഞുവന്നാൽ നിശാപാഠശാലകളിൽ പോയി പഠിച്ചു മിടുക്കരായിത്തീരണമെന്നും ഭാവി ശോഭനമായിത്തീരുമെന്നും ആശീർവദിച്ചു കരുണാനിധിയായ സ്വാമിതൃപ്പാദങ്ങൾ ശിഷ്യഗണസമേതം സിലോൺസന്ദർശനംകഴിഞ്ഞു പോകയുംചെയ്തു.

പിന്നീടു് ശ്രീനാരായണപരമഹംസദേവൻെറ പാവനമായ സന്ദേശങ്ങൾ കൈക്കൊണ്ടു സംഘടിച്ചു സിലോൺമലയാളികൾ വളരുവാൻതുടങ്ങി. അവർ കൊളമ്പുടൗണിൻെറ നാനാഭാഗങ്ങളിലും നിശാപാഠശാലകൾ സ്ഥാപിച്ചു വിദ്യാഭ്യാസമാരംഭിച്ചു. ഞായറാഴ്ചതോറും ചെറിയ സഭകൾ കൂടി; അങ്ങിനെ പതുക്കെപ്പതുക്കെ ഉയൎന്നുതുടങ്ങി. അന്നു് ആരംഭിച്ചു നിശാപാഠശാലകളിൽവച്ചു പ്രധാനമായിരുന്നതു് മെഡഡാനാലോറൻസ്കോളജിലെ ശ്രീനാരായണധർമ്മ നിശാപാഠശാലയായിരുന്നു. സംഘടനകളിൽവെച്ചു് ദിവ്യശ്രീ വിജ്ഞാനോദയയോഗവും സ്ലേവയിലാണ്ടു് മലയാളിശ്രീവിജ്ഞാനോദയയോഗവുമായിരുന്നു. ഈ മൂന്നുസ്ഥാപനങ്ങൾ കുറേയധികംകാലം ഭംഗിയായി തുടൎന്നുവന്നിരുന്നു.

അതുകൂടാതെ ചെറിയചെറിയ സംഘടനകളും നിശാപാഠശാലകളും പ്രാദേശികസമാജങ്ങളും വേറേയുമുണ്ടായിരുന്നു. മലയാളികളിൽ വിദ്യാഭ്യാസം പരന്നുകഴിഞ്ഞു. അവരെ ശ്രീനാരായണരശ്മി തട്ടിഉണർത്തി പരിശ്രമശീലരാക്കിത്തീർത്തു. അവർ ആണ്ടുകൾതോറും ഗുരുദേവൻെറ ജന്മതാരങ്ങൾ കെങ്കേമമായി ആഘോഷിക്കുവാൻതുടങ്ങി. അതു പലസ്ഥലത്തുംവച്ചു നടത്തുന്നതു ഭംഗിയല്ലെന്നും ഒരു പൊതുസ്ഥലമില്ലാത്തതു തികച്ചും ഖേദകരമാണെന്നും തോന്നി. അങ്ങിനെ ഒരു പൊതുസ്ഥലം വാങ്ങുന്നതിനായി ഒരു സേവാസംഘം രൂപീകരിക്കയും അതിൻെറ സെക്രട്ടറിയായി സ്വാമിഭക്തനായ ശ്രീ: കെ. കെ. കുമാരനെയും (എഞ്ചിനീയർ), അദ്ധ്യക്ഷനായി ശ്രീ: എസ്. കതിർവേലുപ്പിള്ളയേയും തിരഞ്ഞെടുത്തതുകൂടാതെ വിപുലമായ ഒരു കമ്മിററിയേയും രൂപീകരിച്ചു. സംഘത്തിനുവേണ്ട മാർഗ്ഗനിർദ്ദേശങ്ങളും മററും നൽകുന്നതിനു് അന്നു ശ്രീമദ് ഗുരുപ്രസാദ്സ്വാമികളും സിലോണിൽ സന്നിഹിതനായിട്ടുണ്ടായിരുന്നു.

അങ്ങനെ തുടൎന്നു പ്രവൎത്തിച്ചതിൻെറ ഫലമായി മുൻപ്രസ്താവിച്ച സംഘടനകളിൽ മിച്ചമുണ്ടാ

യിരുന്ന സംഖ്യകളും സേവാസംഘംമൂലം ലഭ്യമായ തുകകളുംക്രൂടിച്ചേത്ത് ഇന്നു പ്രശോഭിച്ചുകാണുന്നതായ ശ്രീനാരായണപുരംസ്ഥലം ശ്രീ: എസ്. കതിർവേലുപ്പിള്ള സിലോൺ മുനിസിപ്പാലിററിയിൽനിന്നു ലേലത്തിൽ വാങ്ങിച്ചു. പിന്നീടു ആ സ്ഥലം സംഘത്തിനുവേണ്ടി ആറാളുകളുടെ പേരിൽ രജിസ്റ്റർചെയ്കയും ചെയ്തു. അതിനുശേഷം അവിടെ ഒരു തല്ക്കാലഷെഡ്ഡ് കെട്ടി അവിടെ പതിവായി മലയാളികളുടെ മഹോത്സവമായ ചതയംതിരുനാളാഘോഷം കൊണ്ടാടുവാൻതുടങ്ങി.

ഗുരുദേവൻെറ ഒന്നാമത്തേതായ "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു" എന്ന ആ മഹൽസന്ദേശം ഏതാണ്ടു പരിപൂണ്ണമായി പരിപാലിക്കുവാൻ ശ്രമിച്ചവരിൽ മുമ്പന്മാർ സിലോൺമലയാളികളാണെന്നുവേണംപറയുവാൻ. ഇവിടത്തെആഘോഷച്ചടങ്ങുകളിലുംമററും കേരളത്തിലെ ജാതിപരമായ യാതൊരുവ്യത്യാസവുമില്ല. നായരെന്നോ ക്രിസ്ത്യാനികളെന്നോ മുസ്ലീങ്ങളെന്നോ ഒരു വ്യത്യാസവുമില്ല. സിലോണിലെ ചതയംതിരുനാളാഘോഷം ഗംഭീരമാണ്. ഇവിടെ മൂന്നു ഉത്സവങ്ങളാണു പ്രധാനമായുള്ളതു്. ഒന്നു ചെട്ടിയാർസംഘത്തിൻെറ വേൽഉത്സവവും, മറെറാന്നു ബുദ്ധമതക്കാരുടെ പോസംപെരഹരയും, മൂന്നാമതു് ശ്രീനാരായണചതയതാരമഹോത്സവവുമാണ് ഗവമ്മെൻറ് അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. വീണ്ടും തൃപ്പാദങ്ങൾ 1926-ൽ സിലോൺസന്ദശ്നത്തിനായി പുറപ്പെട്ടു. ആദ്യംവന്ന 1918-ൽ മറുതാനസ്റ്റേഷനിലാണു വണ്ടിഇറങ്ങിയതു്. പിന്നത്തെ വരവിൽ കോട്ടറയിൽവേസ്റ്റേഷനിലാണു അന്നു് ഇറങ്ങിയതു്. വമ്പിച്ച ജനക്കൂട്ടമുണ്ടായിരുന്നു. ഗുരുദേവനെ ദശിക്കുന്നതിനു വന്നുക്രൂടിയ ജനക്കൂട്ടത്തിൽ സിലോണിലെ മലയാളികളിൽവച്ചു് ധനാഢ്യനായ ജ: പി. ബി. ഇമ്പിച്ചിസാഹേബ്ബ് ജെ. പി. അവർകളുമുണ്ടായിരുന്നു. ആ മഹാൻ ഏററവും ഭക്ത്യാദരവോടുക്രൂടി തൃപ്പാദങ്ങളുടെ തൃക്കൈകളെപ്പിടിച്ചു ചുംബിക്കുകയുണ്ടായി. അന്നു് സ്വാമികൾ ശിഷ്യഗണസമേതം വിശ്രമിച്ചിരുന്നതു് വെള്ളവത്ത കതിരേശൻക്ഷേത്രമണ്ഡപത്തിലായിരുന്നു. അന്നു സ്വാമികളോടുക്രൂടി ഗോവിന്ദാനന്ദസ്വാമികൾ, ഡോ: നടരാജൻ, നരസിംഹസ്വാമികൾ, ചെറിയ ഗോവിന്ദാനന്ദസ്വാമികൾ മുതലായ ഭക്തജനങ്ങൾ ഉണ്ടായിരുന്നു.

അന്നും സ്വാമികളുടെ സിലോണിലെ വിശ്രമത്തിൻെറ എല്ലാചുമതലകളും നിവ്വഹിച്ചുകൊണ്ടിരുന്നതു് ശ്രീമദ് ഹനുമാൻഗിരി സ്വാമികളായിരുന്നു. ആ വിശ്രമവേളയിൽ ഒരവസരത്തിൽ തൃപ്പാദങ്ങൾ പുഞ്ചിരിതൂകിക്കൊണ്ടു് എന്തോ ഒരു സംഭാഷണവേളയിൽ മനോഹരമായ മാധുയ്യത്തോടുംക്രൂടി ഹനുമാൻഗിരി ഒരനുമാൻതന്നെയാണെണു് അരുളിച്ചെയ്കയുണ്ടായിട്ടുണ്ടു്.

ഒമ്പതു് സംവത്സരങ്ങൾ കഴിഞ്ഞുള്ള തൃപ്പാദങ്ങളുടെ ആഗമനവേളയിൽ സിലോൺമലയാളികൾ ആകമാനം അഭിവൃദ്ധിപ്രാപിച്ചുകണ്ടു് ഗുരുദേവനു ആനന്ദമായി. മലയാളികളിൽ പലരും ഉയന്ന സ്ഥാനങ്ങളിൽ ഉദ്യോഗസ്ഥന്മാരും മററുമായി കഴിഞ്ഞുക്രൂടിത്തുടങ്ങി. ആ അവസരത്തിലാണു സിലോൺമലയാളികളുടെ ഒരു പൊതുയോഗംക്രൂടി, സംഘം സെക്രട്ടറി ശ്രീ: കെ. കെ. കുമാരൻ അവർകൾ ദീപിൽവച്ചു് ശ്രീനാരായണപുരം തൃപ്പാദങ്ങൾക്കു് ദാനം നൽകുന്നതിനായി ഉണത്തിച്ചതു്. അപ്പോൾ കരുണാനിധിയായ തൃപ്പാദങ്ങൾ നമുക്കു ഇതൊന്നും ആവശ്യമില്ലെന്നു പറഞ്ഞു. വീണ്ടും ശ്രീ: കുമാരൻ പൊതുജനങ്ങളുടെ അഭിലാഷമാണ് അവിടുന്നു സ്വീകരിച്ചു് ഞങ്ങളെ അനുഗ്രഹിക്കണമെന്നു ഉണത്തിച്ചു. എന്നാൽ നാം അതു് കാണട്ടേ എന്നു് ആ ജഗൽപിതാ സദസ്സിനെ നോക്കി അരുളിച്ചെയ്തു. ആകമാനം കരഘോഷവും ആഹ്ലാദവും പ്രദശിപ്പിച്ചു. തൃപ്പാദങ്ങൾ എന്നാൽ കൊള്ളാമല്ലോ എന്നു കല്പിച്ചരുളി. അന്നത്തെ ആ മഹായോഗം പരമാനന്ദമായി പിരിഞ്ഞു. അങ്ങനെ ശ്രീനാരായണപുരം തൃപ്പാദങ്ങളുടെ പരിപാവനമായ നാമധേയത്തിൽ സിലോൺ മലയാളികൾക്കുവേണ്ടി ശ്രീ: കെ. കെ. കുമാരൻഅവർകൾ രജിസ്ത്രാക്കിച്ചു പാവനമായ പാദാരവിന്ദങ്ങളിൽ സമപ്പിക്കയും ചെയ്തു.

ശ്രീനാരായണഗുരുദേവൻ ശിഷ്യഗണങ്ങളോടുംക്രൂടി സിലോൺ സന്ദശിച്ചതായ രണ്ടവസരങ്ങളിലും വണ്ടിആപ്പീസ്സുകളിലും വിശ്രമമന്ദിരങ്ങളിലും എന്നിൽ ഏററവും കനിവുള്ളതായ ശ്രീമത് ഹനുമാൻഗിരിസ്വാമികളുടെ കല്പനഅനുസരിച്ചു തൃപ്പാദങ്ങൾക്കു ഉഷ്ണാധിക്യമുള്ളപ്പോൾ വീശിക്കൊടുക്കുന്നതിനും മററു സേവനങ്ങൾക്കായും ഞാൻ സദാ അവിടെ ഉണ്ടായിരുന്നു. ഗുരുദേവൻെറ സംഭാഷണങ്ങൾ കേൾക്കുവാനുള്ള ആനന്ദം അപാരമായിട്ടുള്ളതായിരുന്നു. ദയാലുവായ തൃപ്പാദങ്ങളിലെ കനിവുകനിഞ്ഞൊഴുകുന്ന തിരുവാമൊഴികളെ കേൾക്കുവാൻ എത്രയോ ഇമ്പമായിരുന്നു.

പിന്നീടു ഗുരുദേവൻ അധികം താമസിയാതെ സിലോൺമലയാളികളെ അനുഗ്രഹിച്ചിട്ടു ശിഷ്യഗണസമേതം സിലോൺ വിട്ടു. സ്വജനങ്ങളുടെ പിന്നീടുള്ളതായ പരിശ്രമം ശ്രീനാരായണപുരത്തു് മനോഹരമായ ഒരു കെട്ടിടം ഉണ്ടാക്കുന്നതിനായിരുന്നു. അതിനായി 1932-ൽ ഒരു മഹായോഗം ശ്രീനാരായണപുരത്തു് അന്നുള്ളതായ വെറും തല്ക്കാലഷെഡ്ഡിൽവച്ചു് ക്രൂടി. യോഗത്തിലെ തീപ്പനുസരിച്ചു പ്രവത്തനങ്ങളും ആരംഭിച്ചെങ്കിലും തൃപ്പാദങ്ങളുടെ പാവനമായ ആദ

ശങ്ങൾക്കു ചേർന്നതല്ലാത്തതായ ഒരു പ്രമേയം സ്വീകരിക്കയാൽ ഒരുഭാഗം ഉല്പതിഷ്ണുക്കൾ മുന്നോട്ടുവന്നു. അതു ഒരുകൂട്ടർക്കു ക്ഷേത്രം പണിയണമെന്നും അതല്ല, മനോഹരമായ ഒരു ഹാൾ മതിയെന്നുമായിരുന്നു. അങ്ങിനെ ഇന്നത്തെ ഗുരുസ്മാരകമന്ദിരത്തിന്റെ പണികൾ സംപൂർണ്ണമാക്കുന്നതിനായി മുൻപ്രമേയം റദ്ദുചെയ്യുന്നതുവരെ കാത്തിരിക്കേണ്ടിവന്നു.

തൃപ്പാദങ്ങളുടെ ഉന്നതാദർശങ്ങൾക്കു വിപരീതമായ ഒരു പ്രമേയമായിരുന്നതിനാൽ ഭിന്നകക്ഷികളെ കൂട്ടിയിണക്കാതെ കാര്യം സമ്പൂർണ്ണമാവുകയില്ല എന്ന കാലഘട്ടത്തിൽ തൃപ്പാദങ്ങളുടെ പരമഭക്തനായ ശ്രീ: വി. എൻ. കുഞ്ഞിക്കണ്ണൻഅവർകൾ ഹാൾകമ്മിററിയുടെ സെക്രട്ടറിയായിവന്നു. ആ മഹാനുഭാവൻ ആദ്യമായിത്തന്നെ ഒരു പൊതുയോഗം വിളിച്ചുകൂട്ടി. അനേകകാലം മലയാളികളെ ഭിന്നിപ്പിച്ചതും വളരെ ദുർഘടമായ സംഗതികൾക്കു് ഇടയാക്കിയതുമായ ആ പ്രമേയം റദ്ദുചെയ്തു സ്വാമിതൃപ്പാദങ്ങളുടെ പാവനമായ ആദർശങ്ങൾ പ്രകാശിപ്പിക്കയും ഹാൾകമ്മിററി എന്നതുമാററി "ശ്രീനാരായണസൊസൈററി" എന്ന നവീനനാമധേയം കൈക്കൊള്ളുകയുംചെയ്തു.

ശ്രീനാരായണപുരത്തെ ശ്രീനാരായണഗുരുസ്മാരകമന്ദിരം അധികം വലിപ്പമില്ലെങ്കിലും മനോഹരമായ ഒരു ഹാൾ ആണു്. ഹാളിന്റെ അകത്തു കടക്കുമ്പോൾതന്നെ എന്തോ ഒരു കുളിർമ മനുഷ്യനെ ബാധിക്കുന്നതായി അനുഭവപ്പെടും. തൃപ്പാദങ്ങളുടെ കമനീയമായ ഒരു ഛായാരൂപം അവിടെ പ്രകാശിക്കുന്നതായി കാണാം. ആ വിശ്വരൂപം ഭക്തജനങ്ങളെ ആനന്ദിപ്പിക്കുന്നതാണു്. കൊളമ്പിൽ പല ജനവിഭാഗങ്ങളും നിവസിച്ചുവരുന്നുണ്ടെങ്കിലും ഒരു പൊതുസ്ഥാപനം മലയാളികൾക്കുമാത്രമാണു് ഉള്ളതു്. അതിൽ മലയാളികൾക്കാകമാനം അഭിമാനമുണ്ടു്. ശ്രീനാരായണപുരം ഏററവും വിശാലമായ ഒരു സ്ഥലമാണു്. ആ മഹൽസ്ഥാപനത്തിന്റെ മുൻഭാഗം അഞ്ചുഭാഗങ്ങളിലേക്കു തിരിഞ്ഞുപോകുന്നതായ റോഡുകളും ഇരുഭാഗങ്ങളിൽ പ്രധാനപ്പെട്ട പ്രിൻസ് ആഫ് വെയിത്സ്, എവനി വിക്ടോറിയ ബ്രിഡ്ജ് എന്നിവയിലേക്കു പോകുന്നതായ റോഡുകളുമാണു്.

ഏതാണ്ടു് ഒരുലക്ഷത്തോളം വിലവരുന്ന ആ സ്ഥാപനത്തിന്റെ അവകാശം ശ്രീനാരായണധർമ്മസംഘത്തിനാണു്. ആ മഹൽസ്ഥാപനം ഇപ്പോൾ ഭംഗിയായി ഭരിക്കുന്നതു് ശ്രീനാരായണസൊസൈററിയാണു്. ശ്രീനാരായണഗുരുദേവന്റെ പാവനമായ ശതവാർഷികജയന്തി ആഘോഷിക്കുന്നതിനായി സൊസൈററി തീവ്രമായ പ്രവർത്തനങ്ങൾ ആരംഭിച്ചുകഴിഞ്ഞു. സിലോൺഗവർമ്മെൻറിന്റെ ഇമിഗ്രേഷൻ നടപടികൾമൂലം മലയാളികൾ നാൾക്കുനാൾ കുറഞ്ഞുകുറഞ്ഞുവരികയാണു്. അതിനാൽ ഭാവികാലങ്ങളിൽ സൊസൈററിയുടെ ഭരണാദികൾ ശിവഗിരി മഠാധിപതിയുടെ കല്പനഅനുസരിച്ചു ആയിരിക്കും നടത്തുന്നതു്. ശ്രീനാരായണപുരത്തെ ഇന്നത്തെ നിലയിൽ എത്തിക്കുന്നതിനു സേവനങ്ങൾചെയ്തിട്ടുള്ളതായ എല്ലാ ഭക്തജനങ്ങളോടും അകൈതവമായ ഭക്ത്യാദരവുകളെ പ്രകാശിപ്പിക്കുവാൻ ഈ അവസരം ഉപയോഗിച്ചുകൊള്ളട്ടേ; തൃപ്പാദങ്ങൾ കനിഞ്ഞു കടാക്ഷിച്ചരുളുമാറാകട്ടേ!



# ഒരു അനുസ്മരണം



— മനക്കോടം കെ. കേശവൻ വൈദ്യൻ —

ശ്രീനാരായണഗുരുസ്വാമികളുമായി ഈ ലേഖകനു്, അടുത്തു പരിചയിക്കുന്നതിനും അനുഗ്രഹം ലഭിക്കുന്നതിനും ഇടവന്നിട്ടുണ്ടു്.

ഗുരുസ്വാമികളെ ഒരീശ്വരാവതാരമാണെന്നു സ്ഥാപിക്കുവാനോ, "അന്ധമായ ഭക്തി"മൂലം ആ ധന്യജീവിതത്തെ "അലങ്കോലപ്പെടുത്തി അധഃപതിപ്പിക്കു"വാനോവേണ്ടിയല്ല ഞാൻ ഒരുമ്പെടുന്നതു്. യുക്തിവാദികളുടെ യുഗമാണെന്നറിഞ്ഞുകൊണ്ടാണു് എന്റെ പ്രത്യക്ഷാനുഭവങ്ങളിൽ ചിലതിവിടെ പകർത്തുവാനുദ്യമിക്കുന്നതു്:—ഒരു പരമാർത്ഥമെനിക്കറിയാം, നാരായണഗുരുസ്വാമികൾ "കാലചക്രപ്രവാഹത്തിൽ മുങ്ങിമരിക്കുന്ന ഒരു ദേവ"നല്ലെന്നു്. ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടതുപോലെ സ്വാമിതൃപ്പാദങ്ങൾ സംസ്കാരത്തിന്റേയും ധൎമ്മത്തിന്റേയും നികേതനമാണെന്നു് എനിക്കറിയാം. അവക്കു സ്വാമികളെപ്പറ്റിയുള്ളകാൎയ്യങ്ങൾ അറിഞ്ഞു സന്തോഷിക്കുന്നതിനും, ഭക്ത്യാദരങ്ങൾ വൎദ്ധിക്കുന്നതിനും പൎയ്യാപ്തമാകണമെന്നല്ലാതെ ഈശ്വരനാക്കി അമ്പലത്തിൽവച്ചുപൂജിക്കണമെന്നുള്ള നിൎദ്ദേശവും ഇതിൽ ഉൾക്കൊള്ളുന്നില്ല.



സ്വാമിതൃപ്പാദങ്ങളെ ഓരോരുത്തരുടേയും വീക്ഷണഗതിക്കു യോജിച്ചമട്ടിൽ കാണാൻ സാധിക്കും. സമുദായപരിഷ്കൎത്താക്കളുടെ ദൃഷ്ടിയിൽ അദ്ദേഹം തികഞ്ഞ സമുദായോദ്ധാരകനാണു്; ജാതിമതാതീതചിന്തകൎക്കു മാനവസമുദയകാരിയാണു്. കവികൾക്കു മഹാകവിയായി തോന്നാം; ആത്മീയമാൎഗ്ഗചാരികൾക്കു് ഒരു അദ്ധ്യാത്മഗുരു; ലൗകികൎക്കു് ഒരനുഗ്രഹവിഗ്രഹം; രോഗഗ്രസ്തന്മാൎക്കു് നല്ലൊരു ഭിഷഗ്വരൻ! ഇങ്ങിനെ പലതരത്തിലും പോകുന്നു. ഇതിൽനിന്നെല്ലാം വ്യക്തമാകുന്നതു് ആ ദിവ്യദേഹം ഉന്നതനായ ഒരു യോഗിവൎയ്യനും സിദ്ധനുമായിരുന്നുവെന്നാണല്ലോ. "മറവിൽക്കിടക്കും ജന്മമൃതികാരണങ്ങളറിയുംസൂക്ഷ്മദൃക്കു്" എന്ന മഹോന്നതപദവിയിലേയ്ക്കു് ഗുരുദേവനെ അധിരോഹണം ചെയ്യിക്കേണ്ടതില്ലാരും; സ്വയം അതു നേടിയിട്ടുള്ള പരമഹംസനാണു് ശ്രീനാരായണഗുരുസ്വാമികൾ.

ആയിരത്തിത്തൊണ്ണൂറ്ററൊന്നു തുലാമാസം മദ്ധ്യത്തോടുകൂടിയാണു് ശ്രീനാരായണഗുരുസ്വാമികൾ എന്റെ ജന്മദേശമായ മനക്കോടത്തു വന്നുചേൎന്നതു്. ആലുവായിൽ ഒരു സംസ്കൃതസ്കൂൾ പണിയിക്കണമെന്നു തീൎച്ചയാക്കി അതിന്റെ ചിലവിലേയ്ക്കു് ചേൎത്തലതാലൂക്കിൽനിന്നും തെങ്ങുകൾ കെട്ടുവാനുള്ള ഉദ്ദേശ്യത്തോടുകൂടിയായിരുന്നു സ്വാമിതൃപ്പാദങ്ങൾ അക്കാലത്തു സഞ്ചരിച്ചിരുന്നതു്. മനക്കോടത്തും അയൽക്കരകളിലും സ്വാമികളുടെ ആഗമനവൃത്താന്തം ക്ഷണത്തിൽ പരന്നു. ധനികനെന്നോ, ദരിദ്രനെന്നോ ഉള്ള ഭേദംകൂടാതെ അനേകമാളുകൾ സ്വാമിയെ ഒരുനോക്കു കാണുവാനും വന്ദിക്കുവാനുംവേണ്ടി അവിടെ തടിച്ചുകൂടി. എല്ലാവരും നിശ്ശബ്ദരായൊതുങ്ങി, ആ പരമഹംസന്റെ സംഭാഷണം കേൾക്കുവാൻ ശ്രദ്ധയോടെ നിലകൊള്ളുകയാണു്. സ്വാമിഭക്തനായ ഒരാൾ ആൾക്കൂട്ടത്തിൽനിന്നും കുറേ മാറിനിന്നുകൊണ്ടു് എന്നെ അങ്ങോട്ടു് ആംഗ്യംകാട്ടി വിളിച്ചു. "ഞാൻ പൊഴിയുടെ ഒരു ഭാഗത്തു് മൂന്നുവൎഷംമുമ്പു് നികത്തി തൈകൾ വച്ചിരുന്നല്ലോ—അമ്പതിൽപരമുണ്ടു്; അതെല്ലാം കുലച്ചിരിക്കുന്നു. അതിൽനിന്നിതേവരെ ഒരു കരിക്കുപോലും ഇട്ടിട്ടില്ല. ഒരു കരിക്കു് ആദ്യമായി സ്വാമിതൃപ്പാദങ്ങൾക്കു സമൎപ്പിച്ചാൽ കൊള്ളാമായിരുന്നു. ഇപ്പോൾ അനുവദിക്കുമോ?" ആ കൎഷകൻ എന്നോടു് ഉഴറി ചോദിച്ചതായിരുന്നു. "അസമയമായതുകൊണ്ടു് നാളെയാകാം" എന്നു ഞാൻ രഹസ്യമായി മറുപടിയും പറഞ്ഞു.

സ്വാമിതിരുവടികൾ അന്നു് എന്റെ ഗൃഹത്തിൽ വിശ്രമിച്ചു്. തെങ്ങുകെട്ടിനെപ്പറ്റിയും മറ്റും എല്ലാവരുമായി ആലോചിച്ചു് ഒരു പ്ലാൻ തയാറാക്കി. പിറേറന്നാൾ മൂന്നുമണിയോടുകൂടി തൃപ്പാദങ്ങൾ എഴുന്നേററു് നേരേ വള്ളക്കടവിലേയ്ക്കു നടന്നു. ആരോടും ഒന്നും പറഞ്ഞില്ല. ഞാൻ അതുകണ്ടു പി

ന്നാലെചെന്നു. തിരുവടികൾ വഞ്ചിയിൽ കയറിയിരുന്നുകൊണ്ടു് വള്ളക്കാരനെ വിളിക്കാൻ നിയോഗിക്കുകയായി. ഒട്ടും താമസിയാതെ ആളെ വരുത്തി; ഞാനും അനുയാത്രയ്ക്കു മുതിർന്നു. എങ്ങോട്ടാണു പോകേണ്ടതെന്നു് എനിക്കോ വള്ളക്കാരനോ നിശ്ചയമില്ലല്ലോ! മനക്കോടംപൊഴിയിലെത്തിയപ്പോൾ, സ്വാമികൾ ഒരു തുരുത്തു ചൂണ്ടിക്കാണിച്ചുകൊണ്ടു് അവിടെ വഞ്ചിയടുപ്പിക്കാൻ നിർദ്ദേശിച്ചു. അല്പസമയത്തിനുള്ളിൽ ഞങ്ങൾ അവിടെ എത്തി. തൃപ്പാദങ്ങൾ ആ പുതിയ തുരുത്തിലിറങ്ങിനിന്നു് അവിടെ ആദ്യമായി ഫലിച്ചു് "പെട്ടിക്കുലകൾ" ചുമന്നുനിന്നിരുന്ന തൈത്തെങ്ങുകൾനോക്കി സംതൃപ്തനായി. "ഇതിൽനിന്നൊരു കരിക്കു് നമുക്കെട്ടുക്കാമോ" എന്നെന്നോടു പുഞ്ചിരിതൂകിക്കൊണ്ടു് ചോദിച്ചു. എൻെറ മറുപടിയുണ്ടാകുംമുൻപുതന്നെ ആ ദിവ്യപാദർ,—"ങ്ങ! അനുവാദം നേരത്തെയുണ്ടല്ലോ, ഇല്ലേ?" എന്നു തുടർന്നു. അതിൽനിന്നൊരു കരിക്കെടുത്തു കൊടുത്തപ്പോൾ സന്തോഷത്തോടുകൂടി അതിൻെറ മധുരജലം കുടിച്ചു് സ്വാമികൾ, "ഈ ഭാഗം മുഴുവൻ നികത്തിയാൽ ഒരു നല്ല തെങ്ങിൻതോപ്പായിത്തീരും" വീണ്ടും സ്വാമികൾ വഞ്ചിയിൽക്കേറി നേരേ മടങ്ങിപ്പോരികയല്ലാതെ ഒന്നും ചെയ്തില്ല. സ്വാമികൾ കരിക്കു കുടിച്ച ആ സ്ഥലം "കല്ലുപുരയ്ക്കൽ കേളൻ" എന്നയാളിൻെറയായിരുന്നു. അയാൾതന്നെയായിരുന്നു തലേന്നാൾ എൻെറഅടുക്കൽ രഹസ്യമായി 'കരിക്കുകാഴ്ചവയ്ക്കാൻ' അപേക്ഷിച്ചതു്. നോക്കുക! ആരും കേൾക്കാതെ അകലെ ഒരു കോണിൽനിന്നു ഞങ്ങൾ സംസാരിച്ച സംഗതി സ്വാമിതൃപ്പാദങ്ങൾ എങ്ങിനെയറിഞ്ഞു? ചേത്തലയിൽ, വിശിഷ്യ മനക്കോടംഭാഗത്തു് ആദ്യമായി ഭൂസ്പർശംചെയ്ത സ്വാമികൾ "കേളു"ൻെറ നികത്തു സ്ഥലം എങ്ങിനെയറിഞ്ഞു? പലർക്കും ഇതൊരത്ഭുതകഥയായിത്തോന്നാം. ആ കേളൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്. ആ തുരുത്തുമുതൽ നാലഞ്ചുമൈൽ നെടുനീളത്തിൽ പൊഴിച്ചാലുനികത്തിയഭാഗം ഒന്നാംതരം വാസയോഗ്യമായ നാളികേരത്തോപ്പാണിപ്പോൾ. ആർക്കും വന്നുകാണാം! ഇതൊരു കെട്ടുകഥയാണെന്നു് ഇനിയും വല്ലവരും പറയുമോ?

ഒരു സംഭവം—'കരിക്കു കുടിച്ചകഥ'—കൂടി പറയാനുണ്ടു്; ചുരുക്കിപ്പറഞ്ഞേക്കാം. മേൽ വിവരിച്ച സംഭവത്തിൻെറയടുത്തദിവസം, ഉച്ചതിരിഞ്ഞു് നാലുമണിയായിക്കാണും, ഞങ്ങൾ സ്വാമികളോടുകൂടി 'പാറയിൽ' എന്ന വീട്ടിലേക്കു തിരിച്ചു. വഞ്ചിയിലായിരുന്നുയാത്ര. മനക്കോടം 'അഴീക്കൽ'ഭാഗത്തായപ്പോൾ, "ഒരു കരിക്കു കുടിച്ചാൽക്കൊള്ളാമെന്നുണ്ടു്" എന്നു സ്വാമികൾ ആവശ്യപ്പെട്ടു. വഞ്ചിയിലതു സൂക്ഷിച്ചിരുന്നില്ല. അടുത്തതീരത്തിറങ്ങി ഒരു കരിക്കു വാങ്ങിക്കൊടുക്കാമെന്നു ഞങ്ങൾ ആലോചിച്ചപ്പോഴേക്കു് തൃപ്പാദങ്ങൾ അതുതടഞ്ഞുകൊണ്ടു്, ഏകദേശം ഒരു ഫർലാംഗ് അകലെ കരയിൽ ഒരാൾ നില്ക്കുന്നിടത്തേയ്ക്കു ചൂണ്ടിക്കാണിച്ചു് "അവിടെനിന്നുമതി കരിക്കു്, ആ നില്ക്കുന്നതു് കേശവൻവൈദ്യൻെറ അമ്മാവനാണു്. ആ സ്ഥലം വൈദ്യൻേറതാണല്ലോ." എന്നു പറഞ്ഞു.

ആൾ എൻെറ ഒരമ്മാവൻതന്നെയായിരുന്നു. സ്വാമികൾ ഇതിനുമുൻപു് ഒരിക്കലും അദ്ദേഹത്തെ കണ്ടിട്ടില്ല. ഞങ്ങൾ തമ്മിലുള്ള ബന്ധത്തെപ്പററി നേരിട്ടറിഞ്ഞിട്ടുമില്ല. പിന്നെ ആ പരമഹംസൻ എങ്ങിനെ ഇതറിഞ്ഞു; പറഞ്ഞു? അതിനെക്കാൾ രസകരമായ ഒരു സംഗതിയാണു് ആ പുരയിടം എൻെറ വകയാണെന്നു പറഞ്ഞതു്. ആ അമ്മാവനു് സന്താനമില്ലായ്കയാൽ, സ്വന്തം സ്വത്തുക്കൾ കാലശേഷം മരുമക്കളായ ഞങ്ങൾക്കു പലർക്കുമായി വീതിച്ചു് ഒരു നിശ്ചയപത്രം ആയിടെ രജിസ്റ്റർചെയ്തിരുന്നു. ഇതു നാട്ടുകാർക്കെന്നല്ല, അയൽപക്കക്കാർക്കുപോലും അറിയാൻ സാധിച്ചിട്ടില്ലായിരുന്നു. നിശ്ചയപത്രപ്രകാരം ആ സ്ഥലം എനിക്കു വച്ചിരുന്നതുമാണു്. ഞങ്ങളിൽതന്നെ എല്ലാവരും ശരിക്കറിഞ്ഞിട്ടില്ലാതിരുന്ന ഈ വിവരം സ്വാമിതൃപ്പാദങ്ങൾ എങ്ങിനെ ധരിച്ചു? "ചില്ലൻപറമ്പിൽ കൊച്ചീരാത്തണ്ടാൻ" എന്നാണു് ആ അമ്മാവൻെറപേരു്. ഇതും വെറും "കെട്ടുകഥ"യാക്കി മാററാൻ ആർക്കെങ്കിലും കഴിയുമോ ആവോ!

നേരത്തേ തയാറാക്കിവച്ചിരുന്ന 'തെങ്ങുകെട്ടുപരിപാടി' തുടർന്നു നടക്കുന്നുണ്ടായിരുന്നു. അന്നൊരു ദിവസം മാരാരിക്കുളത്തു് പനമ്പുകാട്ടിൽ വേലായുധപ്പണിക്കരുടെ വീട്ടിൽ സ്വാമികളോടൊത്തു് ഞങ്ങളും താമസിക്കയാണു്. രാവിലെ ചിലതൊക്കെ എന്നെക്കുറിച്ചു പറഞ്ഞിട്ടു, സ്വാമിതൃപ്പാദങ്ങൾ ഇങ്ങനെ ഭാഷണംതുടർന്നു:—"നമ്മെ ഇപ്പോഴൊരു കാരണവരാക്കിയിരിക്കയാണു്. അനന്തരവർക്കു ഒരു ജോലിയും ബദ്ധപ്പാടും വേണ്ട! എല്ലാം കാരണവർ ഉണ്ടാക്കിക്കൊടുത്തു കൊള്ളണം; പണമുണ്ടാക്കണം; സ്കൂൾ മുതലായവ പണിയിക്കണം; എന്നുവേണ്ട എല്ലാം! നാം മരുത്വാൻമലയിലെ ഒരു ഗുഹയിൽ നമ്മുടെ കാലവും നോക്കിക്കൊണ്ടിരിക്കയായിരുന്നു. അവിടെനിന്നു എൻെറ രണ്ടു കൂട്ടുകാരെ ഉപേക്ഷിച്ചുപോരേണ്ടിവന്നതിൽ വളരെ മനസ്താപമുണ്ടു്." ഇത്രയും പറഞ്ഞല്പം കഴിഞ്ഞപ്പോൾ ഉല്ക്കണ്ഠമൂലം ഞാൻ, "ആ സ്നേഹിതന്മാരാരാണു്" എന്നു എൻെറ ജിജ്ഞാസപ്രകടിപ്പിച്ചു. "പാമ്പും ഒരു പുലിയുമായിരുന്നു. ഞാൻ അവിടെ ചെന്നനാൾമുതൽ ഇവർ എൻെറ ഇരുവശത്തും കാവൽക്കാരെപ്പോലെ രാത്രികാലങ്ങളിൽ വന്നു കിടക്കും. അവർക്കു തമ്മിലൊരു കലഹവുമില്ല. പ്രഭാതമായാൽ പാമ്പു നമ്മുടെ ശരീരമാകെയിഴഞ്ഞുകയറിയിട്ടു് അ

വിടെനിന്നെങ്ങോട്ടോ പോകും. പുലിയുമങ്ങിനെ തന്നെ. എന്റെ ദേഹത്തിൽ നക്കി ചുററി പ്രദക്ഷിണംചെയ്തു് ഗുഹവിട്ടു യാത്രയാകും. ഇടയ്ക്കിടെ മൂന്നു നാലു മണിക്കൂറിടവിട്ടു് രണ്ടുപേരും എന്റടുക്കൽ വന്നു് ചുററിത്തിരിഞ്ഞുപോകും. സന്ധ്യയ്ക്കു് അല്പം മുമ്പേ കണിശമായും നമ്മുടെ അടുക്കൽ വന്നു് ഇരുപാടും കിടക്കുകയായി. നമ്മുടെ ക്ഷേമങ്ങൾ അന്വേഷിച്ചിരുന്ന ഇവരെയാണു് നമുക്കു വിട്ടുപിരിയേണ്ടി വന്നതു്!" ഇതായിരുന്നു ഗുരുസ്വാമികൾ നൽകിയ മറുപടി. എന്തൊരു സിദ്ധിയാണിതു്. പുരാണങ്ങളിൽ നാം പല ഋഷിമാരുടേയും ആശ്രമജീവിതം വായിച്ചിട്ടുണ്ടു്. ഇത്തരം സംഭവങ്ങളെ വെറും "വച്ചുകെട്ടു"കളായിട്ടേണ്ണുവാനേ നമുക്കു തോന്നിയിരുന്നുള്ളു. എന്നാൽ, സ്വാമികളുടെ സ്വാനുഭവകഥനം നേരിട്ടു കേട്ടപ്പോഴാണതിന്റെ വാസ്തവസ്ഥിതി ബോധ്യമായതു്.

അന്നത്തെ അനന്തരസംഭവങ്ങളിലേയ്ക്കു നമുക്കു വീണ്ടും കടക്കാം. ഞാനും മററു രണ്ടുമൂന്നുപേരുംകൂടി മാരാരിക്കുളത്തിനു സമീപമുള്ള സ്ഥലങ്ങളിൽ തെങ്ങുകെട്ടുന്നതിനു തിരിച്ചു. എന്നും നേരത്തേ—പകലേ തന്നെ—തിരിച്ചുവരാറുള്ള ഞാൻ അന്നുരാത്രി എട്ടു മണിക്കേ സ്വാമികൾ താമസിക്കുന്നിടത്തു മടങ്ങി വന്നുള്ളു. രണ്ടു കരിക്കിന്റെ വെള്ളംമാത്രം കുടിച്ചു്, പകൽ മുഴുവൻ നടന്നു വലഞ്ഞു തിരിച്ചെത്തിയപ്പോൾ സ്വാമികൾ ഗൃഹത്തിന്റെ കിഴക്കുവശത്തുള്ള വഴിയിൽ അക്ഷമനെന്നപോലെ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു. എന്നെ കണ്ടയുടനേ, "ഇന്നു് രണ്ടു കരിക്കിന്റെ വെള്ളംമാത്രം കുടിച്ചുകൊണ്ടു് എഴുപത്തിരണ്ടു തെങ്ങുകെട്ടി; ഇല്ലേ?" എന്നു ചോദിച്ചു എത്ര തെങ്ങുകെട്ടിയെന്നു് ആകെക്കൂടി നോക്കിയിരുന്നില്ല ഞാൻ. ആഹാരമെല്ലാം കഴിഞ്ഞശേഷം, രാത്രിയിലിരുന്നു കൂട്ടിനോക്കിയപ്പോൾ, സ്വാമിതൃപ്പാദങ്ങളുടെ കണക്കു ശരിയായിരുന്നു! ഞാൻ രണ്ടു കരിക്കിന്റെ വെള്ളംമാത്രമേ കഴിച്ചിട്ടുള്ളുവെന്നും എഴുപത്തിരണ്ടു തെങ്ങുകളാണു് കെട്ടിയതെന്നും ഗുരുസ്വാമികൾ എങ്ങിനെയാണറിഞ്ഞതു്? ചിലർക്കെല്ലാം അത്ഭുതംതോന്നിയേക്കാമിതിൽ! എന്നാൽ എന്റെ അനുഭവപരമ്പരകളിൽ തേയാതെമായാതെ തെളിഞ്ഞുകിടക്കുന്ന ഒന്നാണിതെന്നു പറയുമ്പോൾ ആർക്കെങ്കിലും നിഷേധിക്കാനാകുമോ?

ഇതിനെത്തുടർന്നു ഒരു സംഗതികൂടി പറയാനുണ്ടു്. അത്താഴം കഴിഞ്ഞു് സംഭാഷണംചെയ്തുകൊണ്ടിരിക്കവേ സ്വാമികൾ പറയുകയാണു്:—"പാണാവള്ളി കൃഷ്ണൻവൈദ്യനും മററും നമ്മുടെകൂടെയുണ്ടെങ്കിലും അവർക്കാർക്കും കേശവൻവൈദ്യനെപ്പോലെ കഷ്ടപ്പാടുകൾ സഹിക്കേണ്ടിവരുന്നില്ലല്ലോ. ഇതെന്തു്?" അല്പസമയത്തെ മൗനത്തിനുശേഷം "ഒരു പ്രാർത്ഥനയുണ്ടായിരുന്നു; ഇല്ലേ?" എന്നു് എന്നെ നോക്കി സ്വാമികൾ പുഞ്ചിരിച്ചുകൊണ്ടു ചോദിച്ചു. ഒരു മറുപടിയും പറയാൻ അപ്പോൾ ഞാൻ ശക്തനായില്ല. ഗാഢമായൊന്നാലോചിച്ചുനോക്കിയപ്പോൾ എന്റെ സ്മരണയിൽ മങ്ങിക്കിടന്നിരുന്ന ആ സത്യം ഉയർന്നുവന്നു. ഞങ്ങളുടെ ഒരു ശാഖാകുടുംബത്തിൽ കാരണവർ മരിച്ചപ്പോൾ അരാജകത്വം പിടിപെട്ടിരുന്നു. എന്നെ ശരണംപ്രാപിച്ച അവരെ, ന്യായമായ അവകാശം നേടിക്കൊടുത്തു രക്ഷിക്കുവാൻ ആവുന്നത്ര ശ്രമംനടത്തി. പല കുഴപ്പങ്ങളും—അതിവിടെ വിസ്തരിക്കേണ്ടതില്ലല്ലോ—വന്നപ്പോൾ, "സ്വാമികളുടെ അനുഗ്രഹമുണ്ടായി എനിക്കു ബദ്ധപ്പാടുകൂടാതെയാകണേ; ഇതുടൻ തീർന്നാൽ മൂന്നുവർഷം സമുദായസേവനംചെയ്തുകൊള്ളാം" എന്നു പ്രാർത്ഥിച്ചിരുന്നു. അടുത്തദിവസം മദ്ധ്യസ്ഥതീരുമാനത്തിൽ കുഴപ്പങ്ങളവസാനിക്കയും ചെയ്തു. ഇതിനു രണ്ടാഴ്ചയ്ക്കുശേഷമാണു് സ്വാമികൾ ആദ്യമായി എന്റെ ഗൃഹത്തിൽ വന്നതും എന്നെക്കൂടി വിളിച്ചതും, ഞാൻകൂടി പോകേണ്ടി വന്നതും. എന്റെ ഈ പ്രാർത്ഥന—ഞാൻകൂടി മറന്നുപോയ പ്രാർത്ഥന—സ്വാമികൾ ഗ്രഹിച്ചതെങ്ങിനെയാണാവോ!

അനന്തരം തണ്ണീർമുക്കത്തു താമസിക്കുമ്പോൾ ഒരുദിവസം മാത്തുവാദ്ധ്യാരുടെ ഗൃഹത്തിലിരുന്നു സ്വാമിതിരുവടികൾ ഞങ്ങളോടു സംഭാഷണം ആരംഭിച്ചു. ഇടയ്ക്കു പെട്ടെന്നു നിറുത്തിയിട്ടു് അല്പം മൗനം അവലംബിച്ചശേഷം ഞങ്ങളോടു കല്പിച്ചു—"ആലുംമൂട്ടിൽ ചാന്നാരുടെ ഷഷ്ടിപൂർത്തിയാണില്ലേ? നമ്മെ ക്ഷണിക്കാൻ ചാന്നാർ വരുന്നുണ്ടല്ലോ" എന്നു്. പ്രകൃതവുമായിട്ടു യാതൊരു ബന്ധവുമില്ലാത്ത ഈ കാര്യത്തിൽ ഞങ്ങൾ അത്ര മനസ്സിരുത്തിയിരുന്നില്ല. എന്നാൽ അരമണിക്കൂറിനുള്ളിൽ ചാന്നാർ കാഴ്ചദ്രവ്യങ്ങളുമായി സ്വാമികളുടെ സന്നിധിയിലെത്തി ഷഷ്ടിപൂർത്തിക്കു ക്ഷണിക്കുന്ന കാഴ്ച ഞങ്ങൾക്കു കാണാൻ കഴിഞ്ഞു.

തണ്ണീർമുക്കത്തുവച്ചുതന്നെ എനിക്കു സാക്ഷാൽക്കരിക്കാൻ കഴിഞ്ഞ ഒരു സംഭവംകൂടിയുണ്ടു്. 'കളത്ര' എന്ന വീട്ടിൽവച്ചു് ഒരു രാത്രിയിൽ അസമയത്തു് സ്വാമിതൃപ്പാദങ്ങൾ കിടക്കുന്ന മുറിയിൽ എന്നോടു കിടക്കുവാൻ കല്പിച്ചു. കാരണമുണ്ടു്. സ്ഥലം അവിടെ വളരെ പരിമിതമായിരുന്നു. പുറത്തു വരാന്തയിലേയ്ക്കു പായുമെടുത്തു് ഞാൻ ഇറങ്ങി. അപ്പോഴാണീ കല്പന ഉണ്ടായതു്. തൃപ്പാദങ്ങളോടുകൂടെയുണ്ടായിരുന്ന ശിഷ്യന്മാർ നേരത്തേ പറഞ്ഞിട്ടുണ്ടു്, സ്വാമികൾ ശയിക്കുന്ന മുറിയിൽ മററാരുംതന്നെ കിടക്കുന്നതു് ഇഷ്ടമല്ലെന്നു്. ശിഷ്യന്മാർക്കും ഇതു സാധിച്ചിട്ടില്ല. എന്നാൽ എനിക്കന്നെങ്ങിനെ സമ്മതം ലഭിക്കാനിടയായതെന്തോ! വെളുപ്പിനു് സ്വാമികൾ ഉണർന്നു പുറത്തേയ്ക്കു പോയിട്ടു് അല്പംകഴിഞ്ഞു മടങ്ങിവന്നു. ഉറ

ക്കത്തിന്റേയും ക്ഷീണത്തിന്റേയും ഇടയിൽ ഞാൻ ഇതൊക്കെ അല്പാല്പം അറിയുന്നുണ്ട്. കുറച്ചുസമയം അങ്ങിനെ കഴിഞ്ഞപ്പോഴേക്കും എന്തെന്നില്ലാത്ത ഒരു തേജഃപുഞ്ജം എന്നെ ആ കിടപ്പിൽതന്നെ മുകുളിതപാണിയാക്കി. ആ പ്രഭ മുറിക്കകം മുഴുവനും തിളങ്ങിക്കൊണ്ടിരുന്നു. സൂക്ഷിച്ചു ഞാൻ നോക്കിയപ്പോൾ തൃപ്പാദങ്ങളുടെ മുഖത്തു നിന്നാണുൽഭവിച്ചതെന്നറിയാൻ കഴിഞ്ഞു. ഏതാനും നിമിഷങ്ങൾക്കുശേഷം ഒരു ദീർഘനിശ്വാസവും തേജഃസങ്കോചവും സ്വാമികളിൽ പ്രകടമായി. യോഗാസനംവിട്ടെഴുന്നേററ്, ആ സംയമി വരാന്തയിലേയ്ക്കു നടക്കുമ്പോൾ ഞാൻ കതകിന്റെ ഒരുവശത്തു തോൾചാരിനിന്ന് മുഖത്തേയ്ക്കൊന്നു നോക്കി. ചെമ്പരത്തിപ്പൂ തോല്ക്കുന്ന മുഖവർണ്ണം! വരാന്തയിൽ മൂന്നുനാലുപ്രാവശ്യം ഉലാത്തി കൈകാൽ തടവിയിട്ട് വീണ്ടും ആ ദിവ്യദേഹം മുറിയിലേക്കു പ്രവേശിച്ചപ്പോഴും ഞാൻ ആ മുഖം സൂക്ഷിച്ചു. എല്ലാം പഴയതുപോലെ, ശാന്തം! എനിക്കതു സാക്ഷാൽക്കരിക്കാൻ സാധിച്ച മറെറാരു സത്യമാണ്.

തെങ്ങുകെട്ടുകളാരംഭിക്കുന്നതിന്നേതാനുംവർഷം മുമ്പ് പാണാവള്ളിൽ കൃഷ്ണൻവൈദ്യന്റെ ആഭിമുഖ്യത്തിൽ, സമീപസ്ഥലത്ത് ഒരു ശിവക്ഷേത്രം പണിയുവാൻതുടങ്ങി. "ശ്രീകണ്ഠേശ്വരം" എന്ന് ഇന്നറിയപ്പെടുന്ന അതിന്റെ ശ്രീകോവിൽ ദ്രുതഗതിയിൽ പണിഞ്ഞുകൊണ്ടിരിക്കയാണ്. പ്രതിഷ്ഠയ്ക്ക് നാരായണഗുരുസ്വാമികളെ ക്ഷണിക്കണമെന്നായിരുന്നു തദ്ദേശവാസികളുടെയെല്ലാം അഭിലാഷവും അഭിപ്രായവും. അതാ! സ്വാമികൾ വടക്കൻദിക്കിലെവിടെയോപോയിട്ട് പാണാവള്ളിൽവന്നു! ക്ഷേത്രംപണിതീരാൻ അല്പംകൂടി താമസമുണ്ട്. ആളുകളുടെ ആശയും സ്വാമികളുടെ അപ്രതീക്ഷിതമായ ആഗമനവും ഒരുപോലെ ഫലിക്കണം! ആ സങ്കേതത്തിന്ന് പത്തിരുന്നൂറുവാര അകലെ ഒരു ശാലയുണ്ട്. അവിടെ സ്വാമികളും കൃഷ്ണൻവൈദ്യൻതുടങ്ങി ഞങ്ങളിൽ ചിലരും ഇരുന്ന് ക്ഷേത്രകാര്യങ്ങളെപ്പററി സംസാരിക്കയായിരുന്നു. സ്വാമികൾ പെട്ടെന്നു സംഭാഷണം നിറുത്തി ചിന്താഗ്രസ്തനായിരുന്നു. അല്പനിമിഷങ്ങൾക്കുശേഷം ഉദ്വേഗത്തോടുകൂടിയെന്നപോലെ ഞങ്ങളോട്—"ഓടിച്ചെല്ലുക; ആശാരിക്ക് ആപത്തു പററിയിട്ടുണ്ട്" എന്നു കല്പിച്ചു. വ്രതനിഷ്ഠയോടുകൂടിയ ഒരാശാരിമാത്രമാണ് ശ്രീകോവിൽ പണിഞ്ഞുകൊണ്ടിരുന്നത്. എല്ലാവരും ഓടിച്ചെന്നപ്പോൾ ആരെയും കാണാനില്ല. ശ്രീകോവിൽ അടച്ചിരിക്കുന്നു. ആശാരിയെ ഉറക്കെ വിളിച്ചു. ആരുകേൾക്കാനാണ്? കൂട്ടത്തിൽ ബലവാനായ ഒരാൾ ശ്രീകോവിലിന്റെ കതകുപാളി ശക്തിയായി തള്ളിത്തുറന്നു. അതാ! ആശാരി ബോധരഹിതനായി മരണത്തോടടുത്തനിലയിൽ കിടക്കുകയാണവിടെ. അയാളെ എടുത്തുകൊണ്ടുവന്ന് ശുശ്രൂഷകൾചെയ്തു ബോധംവരുത്തി വിവരംചോദിച്ചു. "ശ്രീകോവിലിന്റെ അകത്ത് ബോറുതറച്ചിട്ട്, വാതിൽപിടിപ്പിച്ചു അതിന്റെ പാളികൾ ബലമായി ചേർത്തടച്ചശേഷം തുറക്കാൻ എത്രശ്രമിച്ചിട്ടും സാധിച്ചില്ല. സാക്ഷയില്ലാത്തതുകൊണ്ട് പിടിയും കിട്ടിയില്ല. ഉടനെ ഞാൻ ഉറക്കെ വിളിച്ചു; ആരും വന്നുമില്ല. തുറന്നുതന്നുമില്ല. അങ്ങിനെയാണിതുപററിയത്. വിളിച്ചുവിളിച്ചു ശബ്ദിക്കാൻ വയ്യാതായി; പിന്നെ എനിക്കു വെളിവുമില്ല. ഒന്നുമറിഞ്ഞുകൂടാ." ഇതായിരുന്നു അയാളുടെ മറുപടി. ഏതായാലും ആശാരി ഇങ്ങിനെ രക്ഷപ്പെട്ടു. "വേലു ആശാരി"—ആ ഭാഗ്യശാലി—പടുവൃദ്ധനായിട്ടിപ്പോഴും ജീവിച്ചിരിക്കുന്നുണ്ട് പാണാവള്ളിയിൽ. സ്വാമിതൃപ്പാദങ്ങൾ വളരെഅകലെ ഒരു ശാലയിലിരുന്നുകൊണ്ട് എങ്ങിനെയാണിതറിഞ്ഞത്? അതുപോലെ അവിടത്തെ ഭാരിച്ച കരിങ്കൽവിഗ്രഹം എട്ടുപേർ പിടിച്ചാണ് ക്ഷേത്രത്തിൽ കൊണ്ടുവന്നുവച്ചത്. എന്നാൽ, സ്വാമികളുടെ മെലിഞ്ഞ രണ്ടു കരങ്ങളിൽ അതു താങ്ങിഉയർത്തി ധ്യാനനിഷ്ഠനായി പതിനഞ്ചുമിനിട്ടു കഴിഞ്ഞാണ് തനിയെ പ്രതിഷ്ഠിച്ചത്. ആ നിലയിലും കാണുവാൻകഴിഞ്ഞു. ആ ബലമേത്? പ്രഭാവമേത്?

സുപ്രസിദ്ധമായ കളവംകോടംക്ഷേത്രത്തിലെ കണ്ണാടിപ്രതിഷ്ഠയ്ക്കുശേഷം സ്വാമിതിരുവടികൾ പാറയിൽ വീട്ടിലേയ്ക്കു എഴുന്നള്ളുകയുണ്ടായി. അന്നു ഞാൻ ആ സ്ഥലത്തുനിന്നു ഏതാനുംമൈൽ അകലെ ഒരിടത്തു പോയിരിക്കയായിരുന്നു. അവിടെവച്ചു സ്വാമികളുടെ ആഗമനവാർത്ത ഗ്രഹിച്ചു രാത്രിയിൽ തന്നെ മനക്കോടത്തുള്ള സ്വവസതിയിലേയ്ക്കു തിരിച്ചു. പ്രഭാതത്തിനുമുൻപുതന്നെ വീട്ടിൽനിന്നു സ്വാമികൾക്കു കാഴ്ചയർപ്പിക്കുവാൻ കുറേ "കുതിരച്ചിങ്ങൻ" പഴവുമെടുത്തുകൊണ്ടു ഞാൻ തൃപ്പാദങ്ങളുടെ സന്നിധിയിലേയ്ക്കു പുറപ്പെട്ടു. അവിടെച്ചെന്നു അതു കാഴ്ചവച്ചപ്പോൾ, അപൂർവ്വമായ ആ പഴമൊന്നെടുത്തു ആസ്വദിച്ചുകൊണ്ട്, "വച്ചുണ്ടാക്കിയതല്ലേ" എന്നു കല്പിച്ചു ചോദിച്ചു. അല്പം നിശ്ചലമായും മൗനമായും ഇരുന്നിട്ട്, "ഇതു നമുക്കുവേണ്ടി വച്ചുണ്ടാക്കിയതാണ്; ഇല്ലേ?" എന്നാണു കല്പിച്ചത്. എനിക്കതിനു പെട്ടെന്നു ഒരു മറുപടി പറയാൻ സാധിച്ചില്ല. എന്നാൽ, വിടവാങ്ങി തിരിച്ചു വീട്ടിൽവന്ന് ഈ വിവരമെല്ലാം പറഞ്ഞപ്പോൾ വീട്ടുകാർ ഓർമ്മപ്പെടുത്തി. വാഴവിത്തു ഞാൻ കുഴിച്ചുവയ്ക്കുമ്പോൾ, "ഈ വാഴയുടെ പഴം സ്വാമികൾക്കു കാഴ്ചവയ്ക്കും" എന്നു പറഞ്ഞിരുന്നു. ഈ വാഴ കുലയ്ക്കുമ്പോൾ ഇവിടെയോ ഈ താലൂക്കിലോ സ്വാമികൾ വരാൻ ഇടയുണ്ടോ എന്നായിരുന്നു അവരുടെ എതിർവാദത്തിനുള്ള യുക്തി. ഈ സംഭവമെല്ലാം വീട്ടുകാർ ഓർമ്മപ്പെടുത്തിയപ്പോ

# ശ്രീനാരായണഗുരുസ്വാമികൾ

## ഒരു ജീവിതവിമർശം

— കെ. ആർ. ഭാസ്കരൻ, പുതുക്കാട്ടു് —

തിരുവിതാംകൂറിലെ ഒരു കുഗ്രാമമായ ചെമ്പഴന്തിയിൽ ഒരു പുരാതനകുടുംബത്തിൽ 1030-ൽ ജനിച്ച ഒരു സാധാരണശിശു ലോകചരിത്രത്തിൽ പ്രസിദ്ധനായി അവശസമുദായങ്ങളുടെ രക്ഷകനായിത്തീൎന്നതു് ഏവരും സ്മരിച്ചിരിക്കേണ്ടതാണു്. സ്വാമികളുടെ ബാല്യത്തിൽ ഉണ്ടായിരുന്നനാമധേയം നാണു എന്നായിരുന്നു. അതേ—നാ+അണു. ആ പേരു് അന്വൎത്ഥംതന്നെയാണു്. ബാല്യകാലത്തിൽതന്നെ വിദ്യാഭ്യാസത്തിൽ അദ്വിതീയനായിത്തീൎന്നു. ജാതിയുടേയും ദുഷിച്ച മതാചാരങ്ങളുടേയും മുരടറുക്കുവാൻ ജനിച്ച ആ ധന്യപുരുഷൻ ചെറുപ്പത്തിലേതന്നെ ജാതിയുടെ നിരൎത്ഥകതയെ വീട്ടുകാർക്കും അയൽവാസികൾക്കും ബോധ്യപ്പെടുത്തുന്നതിനുവേണ്ടി പുലയർ മുതലായ ജാതിക്കാരൊരുമിച്ചു നടക്കുന്നതിനും അവരുടെ പക്കൽനിന്നു ഭക്ഷണസാധനങ്ങൾ വാങ്ങി ഭക്ഷിക്കുന്നതിനും സന്നദ്ധത പ്രകടിപ്പിച്ചിരുന്നു. കുടുംബഭരണക്ലേശങ്ങളിൽ കെട്ടിയിടാനുള്ള പിതാവിൻെറയും മാതുലൻെറയും ആജ്ഞയ്ക്കു വശംവദനാകാതെ അവശസമുദായങ്ങളുടെ ചുമലിൽ വെച്ചിരുന്ന നുകത്തെയും കാൽച്ചങ്ങലകളെയും വെട്ടിമുറിക്കുന്നതിനുവേണ്ടി മനസ്സാകുന്ന ആലയിൽ വാൎത്തുവന്നിരുന്ന കരുക്കൾ എല്ലാം തയ്യാറായപ്പോൾ സ്വാമികൾ അതുകളുടെ പ്രായോഗികവശങ്ങളെപ്പററി പരീക്ഷിക്കുന്നതിനായി 'മരുത്വാൻ' മലയിലേക്കും അതുപോലുള്ള പ്രകൃതിരമണീയമായ മററു വിജനപ്രദേശങ്ങളിലേക്കും തിരിച്ചു.

സ്വാമികൾ വിജനപ്രദേശങ്ങളിൽനിന്നും നാട്ടിലേക്കുവന്നു സമുദായത്തിൻേറയും നാട്ടിൻേറയും പരിതഃസ്ഥിതികളിൽ ഒന്നു കണ്ണോടിച്ചു. സ്വാമികൾ അപ്പോൾ കണ്ട കേരളം ഇന്നത്തെക്കാൾ എത്രയോ പതിന്മടങ്ങു വ്യത്യാസപ്പെട്ടതായിരുന്നു. ഇവിടത്തെ സമുദായജീവിതം ജാതിസ്പർദ്ധയ്ക്കും മതവിദ്വേഷത്തിനും വിളഭൂമിയായി അവശസമുദായങ്ങൾക്കു പുരോഗതി അസാദ്ധ്യമെന്നനിലയിൽ അത്ര ദുഷിച്ച ഒരു മട്ടിലായിരുന്നു പ്രത്യക്ഷപ്പെട്ടതു്. അവൎണ്ണരെന്നു മുദ്രകുത്തി പുറന്തള്ളപ്പെട്ടിരുന്ന ഒരു വമ്പിച്ച ജനതതിക്കു ഇവിടെ മനുഷ്യൻെറ പ്രാഥമികാവകാശങ്ങൾ കൂടി അനുഭവിക്കുന്നതിനു സ്വാതന്ത്ര്യമില്ലാത്തമട്ടിലായിരുന്നു അന്നത്തെ സ്ഥിതി. സഞ്ചാരസ്വാതന്ത്ര്യം തുടങ്ങി പൗരവിദ്യാഭ്യാസംവരെ യാതൊരുവിധസ്വാതന്ത്ര്യങ്ങളും അവൎണ്ണൎക്കു ലഭിച്ചിരുന്നില്ല. ക്ഷേത്രപ്രവേശനത്തെപ്പററി സ്മരിക്കുവാൻകൂടി ഇവർ അൎഹരായിരുന്നില്ല. തന്മൂലം ഹിന്ദുസമുദായത്തിൽതന്നെനിന്നുകൊണ്ടു ചാത്തൻ, കരിങ്കുട്ടി, മുത്തപ്പൻ തുടങ്ങിയവരെ ആരാധിച്ചുവരുന്നതിനും, തോററംപാട്ടു്, കളം തുടങ്ങിയ ആഘോഷങ്ങൾനടത്തി തൃപ്തിപ്പെട്ടുകൊള്ളുന്നതിനും ഇവർ നിർബ്ബന്ധിതരായിരുന്നു.

ഇങ്ങിനെ ഉയൎന്നവരെന്നും, താണവരെന്നും ഉള്ള ഭേദബുദ്ധി ജനങ്ങളിൽ കുത്തിവെച്ചു അതനുസരിച്ചു ചിരകാലം ജീവിതംനയിച്ചു് സ്വാതന്ത്ര്യം എന്തെന്നറിയാതെ അന്ധകാരപ്രാന്തരത്തിൽ അലഞ്ഞുതിരിഞ്ഞിരുന്ന ഒരു വമ്പിച്ച ജനസമൂഹത്തെ പരിഷ്കരിക്കുന്നതിനാണു് സ്വാമികൾ തൻെറ ജീവിതത്തെ ഉഴിഞ്ഞുവെച്ചതു്. ജനനത്തെ അടിസ്ഥാനപ്പെടുത്തിയാണു സമുദായങ്ങളുടെ മേന്മ-താഴ്ച്ചകൾ സ്ഥിതിചെയ്തിരുന്നതെന്നു് അന്നു എല്ലാവരും വിശ്വസിച്ചിരുന്നു. ഈ വിശ്വാസത്തെ

---

ഴാണു സ്വാമി തിരുവടികളുടെ അരുളപ്പാടിൻെറ ആന്തരം എനിക്കോൎമ്മവന്നതു്. ഈ വസ്തുത സ്വാമികളുടെ അപൂൎവസിദ്ധിക്കല്ലാതെ എങ്ങനെ വിഷയീഭവിക്കാനാണു്?

മഹത്വം! ആ തൃക്കൺമിയുടെ പൊരുൾ നാം അറിയുന്നുവോ? എൻെറ അനുഭവം, സ്മരണകളുടെ വിശാലമണ്ഡലത്തിൽ നക്ഷത്രങ്ങളെപ്പോലെ കുറിച്ചുവച്ചിരുന്ന കാൎയ്യങ്ങളാണിത്രയും. അനുമാനത്തിൻെറയും യുക്തിയുടെയും കോടതിയിലേയ്ക്കു ഈ പ്രത്യക്ഷാനുഭൂതിമധുരമായ വസ്തുക്കളെ ഉന്തിവിടാൻ ആരും സാഹസപ്പെടുകയില്ലെന്നു വിശ്വസിക്കുന്നു.

പാടേ നശിപ്പിച്ചാലേ സമുദായപരിഷ്കരണശ്രമം ഫലവത്താകയുള്ളുവെന്നും നിരീക്ഷണപടുവായ സ്വാമികൾ മനസ്സിലാക്കി. തന്മൂലം ഈ വിശ്വാസത്തിനെതിരേ ശക്തിയായ ഒരു പ്രചരണവേല നടത്തുന്നതിനു സ്വാമികൾ തന്റെ ആദ്ധ്യാത്മികജ്ഞാനത്തെയും പ്രതിഭയെയും വിനിയോഗിച്ചു. മനുഷ്യരെല്ലാം ഒരുജാതിയിൽപ്പെട്ടവരാണെന്നും, അവർ ആചരിച്ചുവരുന്ന ജാതിവ്യവസ്ഥകൾ നിരർത്ഥകവും മനുഷ്യത്വത്തെ അവഹേളിക്കുന്നതുമായ ഒന്നാണെന്നും സ്വാമികൾ പ്രഖ്യാപനംചെയ്തു. "ഭ്രാന്താലയ"മെന്നു കുപ്രസിദ്ധമായ കേരളത്തിനു ഇത്തരത്തിൽ സർവ്വസാഹോദര്യത്തെ ഓർമ്മപ്പെടുത്തുന്ന ഒരു ദിവ്യസന്ദേശം ലഭിച്ചതു ഇതാദ്യമായിട്ടായിരുന്നു. കൂടാതെ ജാതികൾ തമ്മിൽ കൂടിക്കലർന്നാലേ ഐക്യം സുസ്ഥിരമാകയുള്ളു എന്നും സ്വാമികൾക്കു തോന്നി. അതുകൊണ്ടാണു "മനുഷ്യരുടെ വേഷം, ഭാഷ മുതലായവ എങ്ങനെ ഇരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിനു യാതൊരു ദോഷവുമില്ല" എന്നു സ്വാമികൾ പ്രഖ്യാപനംചെയ്തതു്. ഭാരതീയനേതാക്കന്മാർ പിന്നീടു വളരെക്കഴിഞ്ഞു ആരംഭിച്ചിട്ടുള്ള ഹരിജനപ്രസ്ഥാനങ്ങൾക്കും മററും ശരിയായ മാർഗ്ഗദർശി ശ്രീനാരായണഗുരുസ്വാമികളാണെന്നു ചരിത്രം സമ്മതിക്കുന്നതാണു്. അടുത്തകാലംവരെ ജാതി തീരെ നശിക്കയില്ലെന്നു പ്രസംഗിച്ചുനടന്ന ആ മാന്യന്മാർ ഇപ്പോൾ ജാതി തീരെനശിക്കുമെന്നും അതിനെ ഉടനേ നശിപ്പിക്കണമെന്നും പ്രസംഗിച്ചുനടക്കുവാൻ കാരണം കേരളത്തിലെ ജാതിധ്വംസനപ്രസ്ഥാനം ഫലവത്തായിക്കണ്ടതല്ലെങ്കിൽ മററെന്താണു്?

സ്വാമികളുടെ ചിന്താസരണി വളരെ വിശാലവും വിസ്തൃതവുമായിരുന്നു. ഇടുങ്ങിയ മതക്കൂട്ടിൽ മനുഷ്യരെ കെട്ടിയിടണമെന്ന മോഹക്കാരനായിരുന്നില്ല സ്വാമികൾ. സ്വാമികൾ ഒരു മതത്തെയും ദ്വേഷിച്ചില്ല. "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന വിശാലവും സാർവ്വജനീനവുമായ സന്ദേശമാണു് മതങ്ങൾമൂലം തമ്മിൽതല്ലി തലപൊളിക്കുന്ന പൊതുജനങ്ങൾക്കു സ്വാമികൾ നല്കിയ സന്ദേശം. ഇതെത്രത്തോളം ആശ്വാസപ്രദമാണെന്നു പറയേണ്ടതില്ലല്ലോ.

അവർണ്ണരിൽ സ്വാശ്രയശീലവും സ്വാതന്ത്ര്യവും അങ്കുരിപ്പിക്കുന്നതിനാണു് സ്വാമികൾ ക്ഷേത്രപ്രതിഷ്ഠകൾ നടത്തിയതു്. ബ്രാഹ്മണനുമാത്രം വിധിച്ചിട്ടുള്ള ക്ഷേത്രപ്രതിഷ്ഠയും ശാന്തികർമ്മങ്ങളും ഈഴവനും മററുള്ളവർക്കും ആകാമെന്നു സ്വാമികൾ വരുത്തിത്തീർത്തു. സമുദായത്തിലെ പണം കുന്നുകുന്നായി സവർണ്ണക്ഷേത്രങ്ങളിൽ വീഴുന്നതിനെ തടയുന്നതിനും ഈ പ്രസ്ഥാനം വളരെ പ്രയോജനപ്പെട്ടിട്ടുണ്ടു്.

ഏററവും ഗഹനമായ ആശയങ്ങളെ ലളിതഭാഷയിൽ പ്രതിപാദിക്കാൻ അനന്യസാധാരണപാടവമുള്ള സ്വാമികളുടെ സംഭാഷണരീതി മിതവും രസാവഹവും അർത്ഥഗാംഭീര്യത്തോടുകൂടിയതുമായിരുന്നു. ചില മാതൃകകൾ നോക്കുക:-

ഒരിക്കൽ സ്വാമി തൃശ്ശൂരിൽനിന്നും കോഴിക്കോട്ടേക്കു തീവണ്ടിയിൽ സഞ്ചരിക്കുകയായിരുന്നു. സ്വാമികളുടെ സംഭാഷണംകേട്ടു സ്വാമിയുടെനേരെ വളരെ ബഹുമാനംതോന്നി, മുറിയിൽ ഒരു രാജാവും ഒരു നമ്പൂതിരിയും ഇരിക്കുന്നുണ്ടായിരുന്നു. രാജാവു് സ്വാമിയോടിങ്ങനെ ചോദിച്ചു:-

നിങ്ങളുടെ പേരെന്താണു്?

സ്വാമി:—നാരായണൻ.

രാജാവു്:—ജാതിയിൽ ആരാണു്?

സ്വാമി:—കണ്ടാൽ അറിയാമല്ലോ.

രാജാവു്:—അറിഞ്ഞുകൂടാ.

സ്വാമി:—(മന്ദസ്മിതപൂർവ്വം) കണ്ടാലറിഞ്ഞില്ലെങ്കിൽ കേട്ടാലറിയുന്നതെങ്ങിനെ?

* * *

ചെങ്ങന്നൂർ സ്വാമികൾ വിശ്രമിക്കുമ്പോൾ, പല്ലുകളെല്ലാം കൊഴിഞ്ഞ ഒരു ഭീമകായൻ 'മാടൻതുള്ളി' സ്വാമികളുടെ അടുക്കൽ എത്തി. അനവധി ആളുകൾ അവിടെ ചുററും വന്നു നിറഞ്ഞു. തുള്ളക്കാരൻ സ്വാമിയോടു്:

ഞാൻ ആരാണെന്നറിയാമോ?

സ്വാമി:—കണ്ടിട്ടൊരു തടിമാടനാണെന്നു തോന്നുന്നു. (മന്ദഹസിക്കുന്നു)

തുള്ള:—എന്തു്! പരിഹസിക്കുന്നോ? പരീക്ഷ വല്ലതും കാണണോ?

സ്വാമി:—(മന്ദസ്മിതത്തോടെ) ആ വായിൽ പല്ലുകൾ ഉണ്ടായിക്കണ്ടാൽകൊള്ളാം. (തുള്ളക്കാരനും അടുത്തുനിന്നവരും പൊട്ടിച്ചിരിച്ചു.)

മഹാത്മാക്കൾ ജീവിതം തുടങ്ങുന്നതു അവരുടെ മരണശേഷമാണു്. ക്രിസ്തുഭഗവാന്റെ ജീവിതകാലത്തു പന്ത്രണ്ടുശിഷ്യന്മാരെ സമ്പാദിക്കുവാനേ അദ്ദേഹത്തിനു സാധിച്ചുള്ളു. എന്നാൽ അദ്ദേഹത്തിന്റെ മരണശേഷം എത്രയെത്രപേരാണു് ആ മഹാത്മാവിന്റെ പാദപാംസുക്കൾ പിന്തുടരുവാൻ അക്ഷമരായി കാണപ്പെട്ടതു്? ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതകാലത്തുതന്നെ അനേകലക്ഷംപേർ അദ്ദേഹത്തെ ആരാധിക്കുവാനും പിന്തുടരുവാനും, തയ്യാറു

# ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും

— എൻ. ആർ. കൃഷ്ണൻ Ex. M. L. A., M. L. C. —

## പീഠിക

ആധുനികശാസ്ത്രദൃഷ്ട്യാ ജീവരാശിയുടെ ആദ്യത്തെപ്പടി ഏകകോശജീവിയാണു്. ഇതു ജലത്തിൽ ഉത്ഭവിക്കുന്നു. ഈ ജീവി അതിന്റെ ഏകകോശം കൊണ്ടുതന്നെ അതിന്റെ സകല ആവശ്യങ്ങളും നിറവേററിപ്പോരുന്നു. ഇവയുടെ അടുത്തപടിയായി ഒന്നിലധികം കോശങ്ങളോടുകൂടിയ ബഹുകോശജീവികളെ കാണുന്നു. ഇവയുടെ ജീവിതാവശ്യങ്ങൾ അതിന്റെ ഓരോകോശവും ഭാഗികമായി നിറവേററുന്നു. ഇപ്രകാരമുള്ള ക്രമപ്രവൃദ്ധമായ വളച്ച്യാൽ ജലത്തിലെ മററു സകലജീവജാലങ്ങളും ഉൽഭൂതമാകുന്നു. ഈ ജലജീവി ക്രമേണ കരയിലും ജീവിക്കുവാൻ തുടങ്ങുന്നു. തവള, ആമ മുതലായജീവികൾ ഇതിനുദാഹരണങ്ങളാണു്. അടുത്തപടിയിൽ ഈ ജീവി കരയിൽ ത്തന്നെ അധിവാസമുറപ്പിച്ചു് മൃഗമായിത്തീരുന്നു. ഈ വളച്ച് ക്രമേണ വാനരവർഗ്ഗത്തിൽ എത്തുന്നു. ഒടുവിൽ വാനരന്റെ വാലുനശിച്ചു് മനുഷ്യക്കരങ്ങായി മാറുന്നു. ഇവിടെയാണു് നാം മൃഗവർഗ്ഗത്തിൽനിന്നും മനുഷ്യവർഗ്ഗത്തിന്റെ ഉത്ഭവം ദർശിക്കുന്നതു്. ഇപ്രകാരം മൃഗങ്ങളിൽക്കൂടി പരിണാമം പ്രാപിച്ച ആദിമനുഷ്യർ മൃഗസ്വഭാവങ്ങൾതന്നെയാണു് പ്രകടിപ്പിച്ചുപോന്നിരുന്നതു്. കാലം മുന്നോട്ടു കടക്കുന്തോറും അവരുടെ സ്വഭാവത്തിലും ചില വ്യതിയാനങ്ങൾ വരുന്നു. ഇപ്രകാരം മനുഷ്യരാശിയിൽ മൃഗസ്വഭാവം അല്പാല്പംമാറി വ്യത്യസ്തസ്വഭാവങ്ങളോടുകൂടിയ മനുഷ്യരെ നാം ദർശിക്കുന്നു. ഈ പരിണാമദശയുടെ അവസാനഘട്ടത്തിൽ മൃഗീയസ്വഭാവം (കാമക്രോധലോഭമോഹാദികൾ) ലേശംപോലും സ്പർശിക്കാത്ത ദേവതുല്യനായ മനുഷ്യനെയാണു് നമുക്കു കാണുവാൻകഴിയുന്നതു്. മഹാത്മാ ഗാന്ധിയും മഹാകവി ടാഗോറും ശ്രീനാരായണനിൽ ദർശിച്ചതു് ഈ ദേവതുല്യനായ മനുഷ്യനെത്തന്നെയാണു്. ഇപ്രകാരം ദേവതുല്യനായ മനുഷ്യനെ ദൈവപുത്രനെന്നു ക്രിസ്തുമതവും പ്രവാചകനെന്നു ഇസ്ലാം മതവും അവതാരപുരുഷനെന്നു് ഹിന്ദുമതവും വ്യവഹരിച്ചുപോരുന്നു.

## മഹത്വം

"അന്യക്കുഗുണംചെയ്യതിനായുസ്സു വപുസ്സും
ധന്യത്വമൊടങ്ങാത്മതപസ്സും ബലിചെയ്തു"

ണ്ടായിരുന്നു. വിശ്വവന്ദ്യരായ മഹാത്മാഗാന്ധി, സി. എഫ്. ആൻഡ്രൂസ്, സ്വാമിശ്രദ്ധാനന്ദജി, ടാഗോർ തുടങ്ങിയവർകൂടി സ്വാമികളുടെ മഹത്വമറിഞ്ഞു ശിവഗിരിയിൽവന്നു സ്വാമികളെ സന്ദർശിച്ചു സംഭാഷണംചെയ്തിട്ടുള്ളതു പ്രത്യേകം സ്മരണീയമാണു്.

സ്വാമികൾ സംന്യാസപരമ്പരസൃഷ്ടിച്ചതു തന്റെ സന്ദേശങ്ങൾ രാജ്യത്തിന്റെ നാനാഭാഗത്തും പ്രചരിപ്പിക്കുന്നതിനുള്ള സന്ദേശവാഹകന്മാരായി അവർ തീരുമെന്നും തീരണമെന്നും ഉള്ള ഉദ്ദേശത്തോടുകൂടിയാണു്. ത്യാഗികൾക്കേ ഏതു മഹൽക്കാര്യങ്ങളും നിഷ്പ്രയാസം നടത്തുവാൻ സൗകര്യവും പ്രാപ്തിയും ഉണ്ടാകയുള്ളൂ എന്നുള്ളതു അനുഭവസിദ്ധമാണല്ലോ.

സ്വാമികൾ പഠിപ്പിച്ച പാഠങ്ങളും അദ്ദേഹം നൽകിയ സന്ദേശങ്ങളും ഇന്നത്തെ തലമുറയാണു് നടപ്പിൽവരുത്തുവാൻ ചുമതലപ്പെട്ടവർ. അവർ അവരുടെ സ്വാമിഭക്തി കാണിക്കേണ്ടതു ആ മഹാത്മാവു പ്രവർത്തിച്ചുകാണിച്ച ജീവിതപന്ഥാവും കാര്യപരിപാടിയും പിന്തുടൎന്നു നടപ്പിൽവരുത്തുന്നതിലാണു്.

സാമുദായികമായ പല അനാചാരങ്ങളും അന്ധവിശ്വാസങ്ങളും നീക്കാൻ സ്വാമികളുടെ നിസ്തുല്യമായപ്രചരണവേലകൊണ്ടു സാധിച്ചിട്ടുള്ളതിനു കേരളത്തിലെ ഒരു വമ്പിച്ചസമുദായം എന്നെന്നും ആ പുണ്യാത്മാവിനോടു കടപ്പെട്ടിട്ടുണ്ടു്. സ്വാമികൾ കേരളത്തിൽ വിതച്ച "മഹാസന്ദേശ"വിത്തുകൾ മുളച്ചുവളൎന്നു പൊട്ടിത്തഴച്ചു് അധികകാലതാമസംകൂടാതെ ലോകമാസകലം പടൎന്നുകാണുമെന്നുതന്നെ നമുക്കാശിക്കാം.

.......................................
"അയലുതഴപ്പതിനായതിപ്രയത്നം
നയമറിയും നരനാചരിച്ചിടേണം"

.......................................
"തൻപോലെയുറുമ്പാദിയെയും,—"വീക്ഷിച്ചും

"ഇനമാൻടൽതാൻ തന്റെ–
യിനമേതെന്നു ചൊൽകയാൽ
ആരു നീയെന്നു കേൾക്കേണ്ടാ
നേരുമെയ്തന്നെ ചൊൽകയാൽ"

എന്നുചൊല്ലി മനുഷ്യരെല്ലാം ഒരുജാതിയാണെന്നും,

"പലമതസാരവുമേകമെന്നുപാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ"

എന്നുപറഞ്ഞ് എല്ലാമതവും ഒന്നാണെന്നും,

"ശ്രീബുദ്ധൻ ഭഗവാൻ ക്രിസ്തു
അള്ളാ ശ്രീപരമേശ്വരൻ
ശ്രീകൃഷ്ണനെന്നി പേരോതി"

പലവിധത്തിൽ കീർത്തിക്കുന്നതെല്ലാം ഒരു ഈശ്വരനെത്തന്നെയാണെന്ന് പ്രഖ്യാപനംചെയ്തു.

"ജാതിഭേദം മതദ്വേഷ–
മേതുമില്ലാതെ സർവ്വരും
സോദരത്വേനവാഴുന്ന
മാതൃകാസ്ഥാനം" ആയി ഈലോകത്തെ രൂപാന്തരപ്പെടുത്തുവാൻ ജീവിച്ച ആ പുണ്യരാശിയെ അതേ—തന്നിൽ സർവ്വചരാചരങ്ങളേയും—സർവ്വചരാചരങ്ങളിൽ തന്നെയും ദർശിച്ച ആ മഹാപുരുഷനെ—ഭഗവാൻ ശ്രീനാരായണനെ—ആ മഹാത്മാവിന്റെ ജീവിതകാലത്തുതന്നെ ലക്ഷോപലക്ഷം ജനങ്ങൾ അവതാരപുരുഷനായി ആരാധിച്ചതിൽ എന്താണ് അതിശയിപ്പാനുള്ളത്?

## പ്രഥമദർശനം

ഈ മനുഷ്യദേവനെ ഫാദർ ധനുവിൽ വൈക്കം കുലശേഖരമംഗലത്തുവച്ചാണ് ആദ്യമായി എനിക്കു ദർശിക്കുവാൻ ഭാഗ്യമുണ്ടായത്. മരുത്വാമലയിലും അരുവിപ്പുറത്തും വൻതപംചെയ്തശേഷം നെയ്യാററിൻകര അരുവിപ്പുറത്തുള്ള ശിവപ്രതിഷ്ഠയും കഴിഞ്ഞ് സ്വാമികൾ അവിടെ വിശ്രമിച്ചിരുന്നു. ഇതിനിടയിൽ സ്വാമികളുടെ യശോരാശി നാനാദേശത്തും പരന്നുകൊണ്ടിരുന്നു. വൈക്കം കുലശേഖരമംഗലം പുററിനാൽ അങ്കൻവൈദ്യർ സ്വാമികളെക്കണ്ട് അഭ്യർത്ഥിച്ചതനുസരിച്ച് പ്രതിഷ്ഠയ്ക്കായി സ്വാമികൾ അവിടെ എഴുന്നള്ളിയതാണ്. അങ്കൻവൈദ്യരുടെ ക്ഷണപ്രകാരം പ്രതിഷ്ഠയിൽ പങ്കുകൊള്ളുന്നതിനായി എന്റെപിതാവിനോടുകൂടി ഞാനും അവിടെ പോയിരുന്നു ഞങ്ങൾ സ്വാമിസന്നിധിയിൽ സാഷ്ടാംഗപ്രണാമംചെയ്തശേഷം അങ്കൻവൈദ്യർ ഞങ്ങളെ പരിചയപ്പെടുത്തി. ദിവ്യതേജസ്സു കളിയാടുന്ന ഒരുസുവർണ്ണവിഗ്രഹംകണ്ടതുപോലുള്ള പ്രതീതിയാണ് ബാലനായിരുന്ന എന്നിൽ ആ കാഴ്ച ഉളവാക്കിയത്. പ്രതിഷ്ഠാസമയത്തു നടന്നതായ്പ്പറയുന്ന അത്ഭുതസംഭവങ്ങളിൽ പലതും യാഥാർത്ഥ്യത്തിന്റേയും അതിശയോക്തിയുടേയും ഇടയ്ക്കുള്ളതാണെന്ന് അഭിപ്രായം ഉള്ളതിനാൽ അതുകൾ വിവരിക്കണമെന്നു വിചാരിക്കുന്നില്ല.

## ദ്വിതീയദർശനം

ഞങ്ങൾ വീട്ടിൽ വന്നയുടൻതന്നെ കുടുംബകാരണവരായിരുന്ന പാറയിൽ രാമൻവൈദ്യരവർകളെ വിവരംധരിപ്പിക്കയും അന്നുമുതൽ തൃപ്പാദങ്ങളുടെ വരവുപ്രതീക്ഷിച്ച വീണ്ടും ഒരുക്കങ്ങൾ തുടങ്ങുകയുംചെയ്തു. ഏറെത്താമസിയാതെ തൃപ്പാദങ്ങൾ പരിവാരസമേതം പാറയിൽവീട്ടിൽ എഴുന്നള്ളുകയും അല്പദിവസം അവിടെവിശ്രമിക്കയുംചെയ്തു. സംസ്കൃതപണ്ഡിതനും ആയുർവേദവിചക്ഷണനുമായിരുന്ന രാമൻവൈദ്യരവർകളെ സ്വാമികൾക്കു വളരെ പ്രിയമായിരുന്നു. തൃപ്പാദങ്ങൾ പില്ക്കാലത്ത് രാമൻവൈദ്യരവർകൾക്ക് നേരിട്ട് ഒരു അനുമോദനകത്ത് അയച്ചിരുന്ന വസ്തുത മി. കെ. ദാമോദരൻ ജീവചരിത്രഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സ്വാമികൾ വീട്ടിൽ വിശ്രമിച്ചിരുന്ന ആ സുദിനങ്ങൾ ആ ദേശവാസികൾക്ക് ഒരു വലിയ ഉത്സവംതന്നെയായിരുന്നു. ശതക്കണക്കിനു് ആളുകൾ തൃപ്പാദദർശനത്തിനായി സദാ കാത്തുകൊണ്ടിരുന്നു. രോഗശാന്തിക്കായി ഒരുകൂട്ടർ—അപസ്മാരബാധയാൽ മററൊരുകൂട്ടർ—വിജ്ഞാനദാഹത്താൽ മൂന്നാമതൊരുകൂട്ടർ—ഇപ്രകാരം രാപകൽ വ്യത്യാസമില്ലാതെ ജനങ്ങൾ വന്നുകൊണ്ടിരുന്നു. ഭക്തജനങ്ങൾ കാഴ്ചവയ്ക്കുന്നകല്ക്കണ്ടം, പഞ്ചസാര, പഴവർഗ്ഗങ്ങൾ എന്നിവയ്ക്ക് ഒരതിരുമില്ല. അതുകളെല്ലാം അപ്പോഴപ്പോൾ സന്നിഹിതരായിരുന്നവർക്കു വിതരണംചെയ്തുകൊണ്ടിരുന്നു. ഇതിനിടയിൽ ഒരു സംഭവമുണ്ടായി. ഒരുദിവസം സായംകാലം ഭക്തജനങ്ങൾ ദർശനത്തിനായി കാത്തുനില്ക്കവെ സ്വാമികൾ അപ്രത്യക്ഷനായി. തൃപ്പാദങ്ങളെ അന്വേഷിച്ച് നാലുഭാഗത്തേയ്ക്കും ആളുകൾ പാഞ്ഞുതുടങ്ങി. ഒരിടത്തും കണ്ടുകിട്ടിയില്ല. ആളുകൾ അത്ഭുതപ്പെട്ട് നിരാശരായിക്കഴിയവെ ഒരു പാന്ഥൻ അകലെയുള്ള ഒരുകാട്ടിൽ തേജസ്വിയായ ഒരുതാപസൻ ഇരിക്കുന്നതായി പറയുകയാൽ ജനങ്ങൾ അവിടേയ്ക്കുപാഞ്ഞു. അവിടെ എത്തിയപ്പോൾ

സ്വാമികൾ ആ കാട്ടിനകത്ത് ഉല്ലാസവാനായി വിശ്രമിക്കുന്നതുകണ്ടു. ഒടുവിൽ മാതാമഹൻ അവിടെ എത്തി തൃപ്പാദങ്ങളെ വീട്ടിലേയ്ക്കു തിരിച്ചുകൊണ്ടുവരികയാണുണ്ടായതു്. ജനങ്ങളുടെ കൂട്ടത്തിൽനിന്ന് അല്പം വിശ്രമിക്കുന്നതിനായി സ്വാമികൾ ആ കാട്ടിൽ പക്ഷേ പ്രവേശിച്ചതായിരിക്കാമെങ്കിലും അവിടേയ്ക്കു പോയതു് ആ ജനസഞ്ചയത്തിൽ ആരും കണ്ടില്ലെന്നുള്ള വസ്തുതമാത്രമാണ് അതിൽ അവശേഷിക്കുന്ന കഥ. കുറച്ചുദിവസംകൂടി വിശ്രമിച്ചശേഷം തൃപ്പാദങ്ങൾ അരുവിപ്പുറത്തേയ്ക്കു മടങ്ങി.

## അനന്തരസംഭവങ്ങളും ശ്രീചട്ടമ്പിസ്വാമികളും

അതിനുശേഷം തൃപ്പാദങ്ങൾ വക്കല, വടക്കൻ പറവൂർ, തലശ്ശേരി, ചക്കരക്കടവു മുതലായ ദേശങ്ങളിലും പല പ്രതിഷ്ഠകൾ നടത്തി. അതുവരെ ബ്രാഹ്മണർ മാത്രമായിരുന്ന പ്രതിഷ്ഠാധികാരം ഒരവർണ്ണഹിന്ദു പ്രയോഗിച്ചതിൽ സവർണ്ണഹിന്ദുക്കൾ ക്ഷുഭിതരായി. ശ്രീനാരായണഗുരുസ്വാമികളാകട്ടെ, ഈ ആക്ഷേപകരെ എല്ലാം ചുട്ടമറുപടികൊണ്ടു സമാധാനിപ്പിച്ചു. "നാം അവർണ്ണദേവനെയാണു പ്രതിഷ്ഠിച്ചതു്" എന്നായിരുന്നു തൃപ്പാദങ്ങളുടെ മറുപടി. ശ്രീനാരായണഗുരുവിൻെറ സതീർത്ഥ്യനും സഹചാരിയും സുഹൃത്തും ആയ ശ്രീചട്ടമ്പിസ്വാമികൾപോലും ക്ഷേത്രപ്രതിഷ്ഠാപനവിഷയത്തിൽ ശ്രീനാരായണഗുരുവിനെ എതിർത്തുകൊണ്ടിരുന്നു. മി. ഗോപാലപിള്ള എഴുതിയിട്ടുള്ള ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 46-ാംപേജിൽ താഴെക്കാണുംപ്രകാരം പ്രസ്താവിച്ചുകാണുന്നു. "ക്ഷേത്രപ്രതിഷ്ഠാപനവിഷയത്തിൽ ശ്രീനാരായണഗുരുസ്വാമികളുടെ പ്രതികൂലിയായിരുന്നു ചട്ടമ്പിസ്വാമികൾ. ഈ അഭിപ്രായം ചട്ടമ്പിസ്വാമികൾ നാണുഗുരുവിനോടു പലപ്പോഴും പറഞ്ഞിരുന്നു. എന്നാൽ അതു് അനുസരിക്കയുണ്ടായിട്ടില്ല."

ശ്രീചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം 187-ാം പുറത്തു് ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു. ശ്രീനാരായണഗുരുസ്വാമികൾ അഞ്ചൽമാർഗ്ഗം അയച്ച ഒരു കത്തു് ഒരു ദിവസം ചട്ടമ്പിസ്വാമികൾക്കു കിട്ടി. ശ്രീനാരായണഗുരുസ്വാമി ശിവഗിരിയിൽ ഒരു പ്രതിഷ്ഠനടത്തി എന്നായിരുന്നു എഴുത്തിൻെറ രത്നച്ചുരുക്കം. ആ കത്തിനു ശ്രീ ചട്ടമ്പിസ്വാമികൾ ഇപ്രകാരം മറുപടി അയച്ചു.

"അയച്ച കത്തു കിട്ടി. കഷ്ടം! എന്നു ചട്ടമ്പി."

ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 47-ാം, 48-ാം പുറങ്ങളിൽ ഇപ്രകാരം പറഞ്ഞുകാണുന്നു. "ക്ഷേത്രപ്രതിഷ്ഠാപനം കേവലം ഭജനമഠം കെട്ടിയുണ്ടാക്കുന്നമാതിരിയിലുള്ളതല്ല. ആത്മപ്രതിഷ്ഠയാണ് ക്ഷേത്രപ്രതിഷ്ഠയുടെ ആന്തരം. കേരളത്തിൽ ഇന്നു നിലവിൽനില്ക്കുന്ന കേളികേട്ട ക്ഷേത്രങ്ങൾ അപ്രകാരം ആത്മപ്രതിഷ്ഠനിർവ്വഹിക്കുവാൻ ശക്തരായ യോഗീശ്വരന്മാരാൽ സ്ഥാപിതങ്ങളാണ്. ഇടക്കാലത്തു നശിച്ചു കാടുകേറിയ ചില ക്ഷേത്രങ്ങൾ അവയെ പ്രതിഷ്ഠിച്ചവരുടെ ആത്മശക്തിയുടെ അപകൃഷ്ടാവസ്ഥയെ ദ്യോതിപ്പിക്കുന്നതാണ്." ഈ അഭിപ്രായങ്ങളെ ഭംഗ്യന്തരേണ പൂരിപ്പിച്ചു ശ്രീ ചട്ടമ്പിസ്വാമികൾ താഴെപ്പറയുന്നു കവിത എഴുതി മൂത്തകുന്നം ക്ഷേത്രപ്രതിഷ്ഠ കഴിഞ്ഞു നാരായണഗുരു പറവൂരിൽ ഒരു ഗൃഹസ്ഥൻെറ അതിഥിയായി താമസിക്കുന്നസമയം കൊടുത്തയച്ചതാണ്.

"പെണ്ണുമണ്ണിവയിലില്ല കാമമകവും
ചിദഭ്രനിലയിൽക്കട-
ന്നൊന്നുരണ്ടു ശിവമന്ദിരങ്ങളുമിരുത്തി
ഞാനമിതകൗതുകം
എന്നു മുററിയൊരഹന്ത നിന്നിലറിയാ-
തിരുന്നതിവിദഗ്ദ്ധനാം
നിന്നെയിങ്ങനെ ചുഴററുമെന്നറിക
'പമ്പരഭ്രമണ'മെന്നപോൽ"

ടി പേജിൽതന്നെ താഴെപ്പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു. "ശ്രീ ചട്ടമ്പിസ്വാമികൾ ഒരു യാഥാസ്ഥിതികനും ബ്രാഹ്മണപക്ഷപാതിയുമാണെന്നു് പലർക്കും അഭിപ്രായമുണ്ടായിരുന്നതായി ശ്രീ ചട്ടമ്പിസ്വാമികൾക്കു് അറിയാമായിരുന്നു. ഇതിനെക്കുറിച്ചു പത്രത്തിൽ വാദപ്രതിവാദങ്ങൾ പലതും നടന്നു." ശ്രീ ചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം 69-ാംപുറത്തു് താഴെപ്പറയുംപ്രകാരം കാണുന്നു. "ശ്രീ നാരായണഗുരുസ്വാമികളുടെ ആദ്ധ്യാത്മികമായ നേതൃത്വത്തെ അംഗീകരിച്ചു് അദ്ദേഹത്തിൻെറ ഉപദേശങ്ങളെ ഭക്തിപൂർവ്വം നടപ്പിൽവരുത്താൻ സന്നദ്ധമായ ഈഴവസമുദായത്തിൽ അത്ഭുതകരമായ പല പരിവർത്തനങ്ങളും പരിഷ്കാരങ്ങളും അദ്ദേഹം വരുത്തി. ആചാരത്തിലും വിചാരത്തിലും അനുഷ്ഠാനത്തിലും ഈഴവസമുദായത്തിന് ഏതു ദ്വിജവർഗ്ഗത്തിൻെറയും മുന്നണിയിൽ നില്ക്കാനുള്ള കഴിവു നൽകിയതു് ശ്രീനാരായണഗുരുസ്വാമികളായിരുന്നു. അതുപോലെ അദ്ധ്യാത്മവിദ്യാസമ്പ്രദായത്തെ നിലനിർത്തുന്നതിനുവേണ്ടി ശിവഗിരിമഠവും അതിനെ കേന്ദ്രീകരിച്ചു് മഹത്തായ ഒരു സംന്യാസിപരമ്പരയും അനവധി ക്ഷേത്രങ്ങളും അദ്ദേഹം സ്ഥാപിച്ചു."

ശ്രീചട്ടമ്പിസ്വാമിസ്മാരക വിദ്യാധിരാജൻമാസിക ഒന്നാംപുസ്തകം 10-ാം ലക്കം 24-ാം പുറത്തു് ഇപ്രകാരം പറഞ്ഞുകാണുന്നു. " ശ്രീനാരായണഗുരു

സ്വാമി മലയാളം, തമിഴ്, സംസ്കൃതം എന്നീ ഭാഷകളിലും വേദവേദാന്താദികളിലും മഹാപണ്ഡിതനും വാസനാകവിയുമായിരുന്നു. സാധനചതുഷ്ടയങ്ങളോടു കൂടിയ സാധനകൊണ്ടു് അദ്ദേഹം ആത്മസാക്ഷാത്ക്കാരം സമ്പാദിച്ചു. അദ്ദേഹത്തിൻെറ പ്രശസ്തി ഇപ്പോൾ ഭാരതത്തെയും അതിക്രമിച്ചു വ്യാപിച്ചുവരികയാണു്. അദ്ദേഹം മലയാളത്തിൽ 34-ം, സംസ്കൃതത്തിൽ 8-ം, തമിഴിൽ 1-ം കൃതികൾ എഴുതിയിട്ടുണ്ടു്. അവയിൽ പ്രധാനപ്പെട്ടവ മലയാളത്തിൽ എഴുതീട്ടുള്ള ആത്മോപദേശശതകവും സംസ്കൃതഭാഷയിലുള്ള ദർശനമാലയുമാണു്. സംസ്കൃതത്തിൽ ബൃഹത്ഗ്രന്ഥങ്ങൾകൊണ്ടു് വിസ്തരിച്ചിട്ടുള്ള മഹാകാവ്യങ്ങളുടെ സ്വഭാവം ആത്മോപദേശശതകത്തിലും 108 ഉപനിഷത്തുകളിൽ അടങ്ങീട്ടുള്ള തത്വരത്നങ്ങൾ ദർശനമാലയിലും അടങ്ങിയിരിക്കുന്നു. ആത്മോപദേശശതകത്തോളം ആശയപൂർണ്ണവും സരളകോമളവുമായ മറെറാരു മലയാളകവിത ഇല്ലെന്നുപറയാവുന്നതാണു്." ശ്രീനാണുഗുരുവിൻെറ സംസ്കൃതകവിതകൾ ശ്രീശങ്കരാചാര്യരുടേയും പ്രാചീനകവിപുംഗവന്മാരുടേയും കവിതകളെ അതിലംഘിക്കുന്ന കവിതകളാകുന്നു.

വിദ്യാധിരാജൻമാസിക 50-ാംപുറത്തു് താഴെപ്പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു. "ഈഴവസമുദായത്തെ ശ്രീനാരായണഗുരുസ്വാമികൾ എസ്സ്.എൻ.ഡി. പി. യോഗമാകുന്ന ചരടിൽ ഇണക്കിക്കോർത്തു. ആ ഐക്യബലംകൊണ്ടു് അവരുടെ അഭിപ്രായങ്ങളുടെ മുന്നിൽ ഭരണകൂടം തലകുനിക്കുകയും അവരുടെ ആവശ്യങ്ങൾ സാധിച്ചുകൊടുക്കുകയും ചെയ്യുന്നു."

ടി മാസിക 9-ാംപുറത്തു് ഇപ്രകാരം പറയുന്നു: "എസ്സ്. എൻ. ഡി. പി. യോഗത്തിനുവേണ്ടിയുള്ള ശ്രീനാരായണഗുരുവിൻെറ പരിശ്രമം ശ്രീചട്ടമ്പിസ്വാമികൾക്കു് അത്ര ഹിതമല്ലായിരുന്നു." നാണുഗുരുസ്വാമികൾ എസ്സ്. എൻ. ഡി. പി. യോഗപ്രവർത്തനത്തിനു പണപ്പിരിവുനടത്തിയതിനെ ഉദ്ദേശിച്ചു് ശ്രീചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുവിനോടു പറഞ്ഞതായി മുഴങ്ങോട്ടുവിള ശ്രീ. കൃഷ്ണപിള്ള ശ്രീ ചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം 157-ാംപുറത്തു് താഴെപ്പറയുംപ്രകാരം ഒരു കവിത എഴുതികാണുന്നു.

"പാർവ്വത്യമോ തവ? പണപ്പിരിവാണു ജോലി
നിവ്വിഘ്നമെന്നു ചിലരിങ്ങു പറഞ്ഞുകേട്ടു."

എന്നാൽ സമുദായഭക്തനും ദീർഘദർശിയുമായ ശ്രീ മന്നത്തു പത്മനാഭൻ ശ്രീനാരായണധർമ്മപരിപാലന യോഗത്തിൻെറ പ്രയോജനങ്ങൾ കണ്ടറിഞ്ഞു. അതിൻെറ ഫലമായി അദ്ദേഹത്തിൻെറ വന്ദ്യമാതാവു കത്തിച്ചുവച്ച വിളക്കിനു ചുററുമായി കൂടിയിരുന്ന ഏതാനും സുഹൃത്തുക്കളുടെ ആലോചനാഫലമായി അദ്ദേഹം നായർസർവ്വീസ്സൊസൈററി സ്ഥാപിച്ചു. ഇതിനെ അനുസ്മരിച്ചു് മഹാകവി കുമാരനാശാൻ 'കുയിൽ' എന്ന കൃതിയിൽ ഇപ്രകാരം പ്രസ്താവിച്ചു കാണുന്നു:

"ആതങ്കമററിവർ വിളങ്ങുവതന്യജന്തു-
വ്രാതങ്ങൾ കണ്ടതുകൾക്കൂട്ടി മഹങ്ങൾ വേറെ"

ഇന്നു പ്രായംകൊണ്ടും സംഘടനാപരമായും എസ്സ്. എൻ. ഡി. പി. യോഗം പ്രഥമസ്ഥാനത്തുതന്നെ നില്ക്കുന്നു. എങ്കിലും സാമ്പത്തികമായും വിദ്യാഭ്യാസപരമായും ഒന്നാംസ്ഥാനം സർവ്വീസ്സൊസൈററിക്കാണു്.

## സഹവാസം

ആലുവാ അദ്വൈതാശ്രമം സ്ഥാപനാരംഭം തൃപ്പാദങ്ങൾ ചേർത്തല എഴുന്നള്ളി പാറയിൽ വീട്ടിൽ വിശ്രമിക്കയും ഭക്തജനങ്ങളുടെ ഇച്ഛാനുസരണം കെട്ടുതെങ്ങേപ്പാട്ട നടപ്പിൽവരുത്തുകയും ചെയ്തു. തൃപ്പാദാജ്ഞയനുസരിച്ചു് കെട്ടുതെങ്ങുഭരണസംബന്ധമായി പലപ്പോഴും തൃപ്പാദങ്ങളെ ഞാൻ ആലുവാ ആശ്രമത്തിൽ ചെന്നു കണ്ടുകൊണ്ടിരുന്നു. ഉദരരോഗസംബന്ധമായി എനിക്കു് അരിആഹാരം കഴിക്കാൻ സാദ്ധ്യമല്ലാതെ ഞാൻ കപ്പപ്പൊടികൊണ്ടുമാത്രം ജീവിച്ചുപോന്നിരുന്ന ഒരു കാലമായിരുന്നു അതു്. ഒരിക്കൽ തൃപ്പാദങ്ങൾ ആഹാരംകഴിക്കാൻ തുടങ്ങുന്ന സന്ദർഭത്തിലാണു് ഞാൻ തൃപ്പാദങ്ങളെ കാണാൻ ഇടവന്നതു്. കുശലപ്രശ്നങ്ങൾക്കുശേഷം "വക്കീൽ ഊണു കഴിഞ്ഞോ" എന്നു തൃപ്പാദങ്ങൾ ചോദിക്കുകയുണ്ടായി. "ഞാൻ ഊണുകഴിക്കാറില്ലസ്വാമി, വയററിൽ വേദനമൂലം കപ്പപ്പൊടിമാത്രമാണു് ആഹാരമായി കഴിച്ചുവരുന്നതു്"എന്നു ഞാൻ മറുപടിപറഞ്ഞു. "ഓഹോ! അപ്പോൾ കപ്പകൊണ്ടുമാത്രം മനുഷ്യനു ജീവിക്കാമെന്നു വക്കീൽ തെളിയിച്ചല്ലോ. കൊള്ളാം; ആട്ടെ. ഇന്നു കുറച്ചുണ്ണാം." എന്നു തൃപ്പാദങ്ങൾ കല്പിച്ചു. തൃപ്പാദങ്ങളുടെ ആജ്ഞാനുസരണം തൃപ്പാദങ്ങൾക്കടുത്തായി എനിക്കും ഒരില ഇട്ടുവിച്ചു വിളമ്പിക്കുകയും ചെയ്തു. തൃപ്പാദങ്ങളുടെ ഏതൊരാജ്ഞയും ശിരസാവഹിക്കുവാൻ തയ്യാറുള്ള ഞാൻ ഭക്തിപുരസ്സരം തൃപ്പാദങ്ങളോടൊന്നിച്ചു് തൃപ്തിയായി ആഹാരംകഴിക്കുകയുണ്ടായി.

## ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമിയും

ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമിയും തയ്ക്കാട്ടു് അയ്യാവിൻെറകൂടെ യോഗാഭ്യാസം ശീലിച്ചതിനുശേഷം രണ്ടാളുമൊരുമിച്ചു് കുറേക്കാലം പല സ്ഥലങ്ങളിലും അവധൂതന്മാരായി ചുററിസ്സഞ്ചരിച്ചി

രുന്നു. ഇതിനിടയിൽ ശ്രീചട്ടമ്പിസ്വാമികൾ ആത്മാനന്ദസ്വാമികൾ എന്നറിയപ്പെട്ടിരുന്ന കുമാരവേലുവിൻെറ ശിഷ്യസ്ഥാനം സ്വീകരിച്ചു. ഈ ആത്മാനന്ദസ്വാമികൾ നാടാർസമുദായത്തിലെ ഒരംഗവും ശൈവസിദ്ധാന്തസമ്പ്രദായത്തിലെ ഒരു വലിയ തുറവിയും ആയിരുന്നു.

ആത്മാനന്ദസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു സിദ്ധാന്തസമ്പ്രദായം പരിശീലിച്ച ശ്രീചട്ടമ്പിസ്വാമികൾക്കു് പല സിദ്ധികളും കരഗതമായി എന്നു പറയപ്പെടുന്നു. ഇപ്രകാരം ഒരു തുറവി എന്ന നിലയിലാണു് ശ്രീചട്ടമ്പിസ്വാമികൾ നാട്ടിലേക്കു തിരിച്ചുവരുന്നതു്. അതിനുശേഷം ശ്രീചട്ടമ്പിസ്വാമികൾ ഭക്തന്മാരുടെ ഭവനങ്ങളിൽ മാറിമാറി താമസിച്ചു് ജീവിതം നയിച്ചുപോന്നിരുന്നു. ശ്രീചട്ടമ്പിസ്വാമികളുടെ ഗൃഹജീവിതം മി. ഗോപാലപിള്ള എഴുതിയ 'ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 159-ാം പുറത്തു് ഇപ്രകാരം വിവരിച്ചു കാണുന്നു: "അഞ്ചോ ആറോ മാസം പ്രായമുള്ള കൈക്കുഞ്ഞുങ്ങളെ ശ്രീചട്ടമ്പിസ്വാമികൾക്കു് പ്രാണനെക്കാൾ പ്രിയമാണു്. ഈ പ്രായത്തിലുള്ള ഒരു കുട്ടി ഇദ്ദേഹത്തിൻെറകയ്യിൽ വന്നുചേർന്നാൽ പിന്നെ അതു് സ്വന്തം മാതാവിൻെറ സവിധത്തിൽ പോകുവാൻപോലും മടി പ്രദർശിപ്പിക്കും. എത്ര സിദ്ധാന്തമുള്ള കുട്ടി ആയാലും അതിൻെറ കരച്ചിൽ ഇദ്ദേഹം എടുത്താൽ മാറും. അതിനെ കളിപ്പിക്കാനും വേണമെങ്കിൽ കുളിപ്പിക്കാനും അദ്ദേഹത്തിനു വശമുണ്ടു്. ഉറക്കുപാട്ടുപാടി ഉറക്കുവാൻ ഇദ്ദേഹത്തെപ്പോലെ യാതൊരു ധാത്രിയും (Nurse) പററുകയില്ല. ഒരു ഗൃഹസ്ഥശിഷ്യൻെറ വീട്ടിൽ അദ്ദേഹം താമസിച്ചാൽപിന്നെ കുട്ടികളെ നോക്കുന്ന പ്രയാസമേറിയ കർമ്മം നിർവ്വഹിക്കുന്നതു് ഇദ്ദേഹമായിരിക്കും. ഒരിക്കൽ ഈ പരിചരണസുഖം അനുഭവിച്ചിട്ടുള്ള ശിശുക്കൾ ഇദ്ദേഹത്തിൻെറ ആഗമനം സന്തോഷത്തോടുകൂടി പ്രതീക്ഷിക്കും."

നായർസമുദായത്തിൽ അന്നന്നു കണ്ടുവന്ന ദൂഷ്യങ്ങളെ ശക്തിയോടെ എതിർത്തു് സി. വി. രാമൻപിള്ള പ്രഹസനങ്ങൾ എഴുതിവന്നിരുന്നു എന്നും ദിവാൻ രാജഗോപാലാചാരിയുടെ സ്ത്രീസമാജപ്രവർത്തനവും "ശ്രീചട്ടമ്പിസ്വാമികൾക്കു് ചില നായർ ഗൃഹങ്ങളിൽ കിട്ടിയ സ്വാതന്ത്ര്യവും" സി. വി. യുടെ രസിക്കായ്കയാൽ അദ്ദേഹം കുറുപ്പില്ലാക്കളരി എന്ന പ്രഹസനം എഴുതി എന്നും ഇ. വി. കൃഷ്ണപിള്ളയുടെ ജീവിതസ്മരണ 509-ം, 510-ം പുറങ്ങളിൽ പറഞ്ഞു കാണുന്നു.

ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള ശ്രീചട്ടമ്പിസ്വാമി ശതാബ്ദസ്മാരകഗ്രന്ഥത്തിൽ ഇപ്രകാരം പറഞ്ഞു കാണുന്നു. "ഒരു വത്സലപുത്രനെപ്പോലെ എന്നെ സ്നേഹിച്ചിരുന്ന ശ്രീചട്ടമ്പിസ്വാമികളോടു് ആത്മീയമായി ഞാൻ ഒന്നുംതന്നെ ചോദിച്ചിട്ടില്ല. ഗുസ്തിമുറകളെക്കുറിച്ചു വളരെപ്പറഞ്ഞു. ഒരു നല്ല ഗുസ്തിക്കാരൻകൂടിയായിരുന്നു സ്വാമിതിരുവടികൾ.. മർമ്മശാസ്ത്രത്തിൽ ചൂണ്ടുമർമ്മം, നോക്കുമർമ്മം മുതലായി അങ്ങേഅററത്തെ നിലവരെ ശീലിക്കയും ചുരുക്കം ചില സന്ദർഭങ്ങളിൽ പ്രയോഗിച്ചുനോക്കുകയും ചെയ്തിട്ടുണ്ടു്." ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള ശ്രീചട്ടമ്പിസ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിൽ പ്രഥമഗണനീയനാണു്. ശ്രീചട്ടമ്പിസ്വാമികൾ താഴെ പ്പറയുന്നപ്രകാരം പ്രസ്താവിച്ചിട്ടുള്ളതായി ശതാബ്ദസ്മാരകഗ്രന്ഥം 239-ാംപുറത്തു കാണുന്നു. "ഒരു പത്തുപതിനെട്ടുകൊല്ലം എന്നെ രക്ഷിച്ചതു ആ പണിക്കരാണു്. അവനിതുപോലെയൊക്കെത്തന്നെ (സ്വാമികളെപ്പോലെ) ഗുസ്തിമുറയുമൊക്കെയാണു്. അവനു് ആ വസ്തുവെല്ലാം ഞാൻ എഴുതിക്കൊടുത്തു. പത്തോ നൂറോ ഏക്കർ ഉണ്ടായിരിക്കണം. നമ്മുടെ കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളഎഞ്ചിനീയരൊക്കെക്കൂടി പതിപ്പിച്ചുതന്നതാണു്. വയസ്സുകാലത്തു പട്ടിണി കിടന്നു ചാകണ്ടാ എന്നു കരുതി എൻെറ പേർക്കു പതിപ്പിച്ചുതന്നതാണു്. അതെല്ലാംകൂടി ഞാൻ പണിക്കർക്കു കൊടുത്തു. അവൻ കുഞ്ഞുകുട്ടിപരാധീനക്കാരനാണു്." ഈ പണിക്കർ എൻെറ സ്വദേശമായ ചേർത്തലക്കാരനായിരുന്നു. സ്വാമികൾ പണിക്കരുടേയും പണിക്കരുടെ ആദ്യഭാര്യയുടേയുംപേർക്കു ദാനംകൊടുത്ത ഈ വസ്തു പിന്നീടു് അവർ ഒരു ക്രിസ്തീയസഹോദരനു് പതിനെണ്ണായിരം രൂപാ വിലയ്ക്കു കൊടുത്തിട്ടു് അവർ സ്വദേശത്തേയ്ക്കു് മടങ്ങിപ്പോരുകയും ചെയ്തു. ഈ പുതുവൽഭൂമി എന്തു ചെയ്യാനുദ്ദേശിക്കുന്നു എന്നു ശ്രീനാരായണഗുരുസ്വാമികൾ ഒരിക്കൽ ചോദിക്കയും ഏതെങ്കിലും ധർമ്മസ്ഥാപനത്തിനു് ദാനംചെയ്യുവാൻ തീരുമാനിച്ചിരിക്കയാണെന്നു് ശ്രീചട്ടമ്പിസ്വാമികൾ മറുപടിപറകയും ചെയ്തു. അപ്പോൾ ശ്രീനാരായണഗുരുസ്വാമികൾ "ആവോ" എന്നു പറഞ്ഞു സംശയം പ്രകടിപ്പിക്കയാണുണ്ടായതു്. "ലീലയാകാലമധികം നീത്വാന്തേ സ മഹാപ്രഭുഃ" എന്നു് ശ്രീചട്ടമ്പിസ്വാമികളുടെ സമാധിവിവരമറിഞ്ഞു ശ്രീനാരായണഗുരു അത്ഭവത്തായി ചരമപദ്യം എഴുതിയിട്ടുള്ളതു് ഈ സന്ദർഭത്തിൽ സ്മരണീയമാണു്.

വിദ്യാധിരാജൻമാസിക ഒന്നാംപുസ്തകം 7-ാം ലക്കം 36-ാം പുറത്തു് ഇപ്രകാരം പറഞ്ഞു കാണുന്നു: "ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും പല ഭാഗങ്ങളിലും സാദൃശ്യമുള്ളവരാണെങ്കിലും ചട്ടമ്പി അദ്ദേഹത്തിൽ സമർപ്പിച്ച നായർപുരോഹിതസ്ഥാനം ഉപേക്ഷിച്ചു് ഒരു കേഴ്‌വികേട്ട സ്വദേശാഭിമാനിയും സമുദായാഭിമാനിയും ആയിത്തീർന്നു."

ശ്രീചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം 69-ാം പുറത്തു് ഇപ്രകാരം കാണുന്നു: "ശ്രീനാരായണ ഗുരുസ്വാമികൾക്കു് ഈഴവസമുദായത്തിൽ സിദ്ധിച്ച ആ സ്വാധീനം ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമിമുതൽപേർക്കു് നായർസമുദായത്തിൽ സിദ്ധിച്ചില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. അവർ മാമൂൽപ്രിയന്മാരും പുരോഹിത (ബ്രാഹ്മണ) ഭക്തന്മാരുമായിരുന്നു. അവർക്കു് സ്വതന്ത്രമായി സ്വജനപൗരോഹിത്യത്തിൽ സ്വകർമ്മങ്ങളനുഷ്ഠിക്കുന്നതു് തീരെ ഹിതമല്ലായിരുന്നു എന്നുമാത്രമല്ല അതു മഹാപാപമാണെന്നുള്ള അന്ധവിശ്വാസംകൂടിയുണ്ടായിരുന്നു."

ടി ഗ്രന്ഥം 66-ാംപുറത്തു് ഇപ്രകാരം പറഞ്ഞു കാണുന്നു: "ദുരഭിമാനദൂഷിതരും ദുസ്സ്വാതന്ത്ര്യപ്രബുദ്ധരുമായ നായർവർഗ്ഗം (ആക്ഷേപത്തിനു ക്ഷമാപണം) ശ്രീചട്ടമ്പിയുടെ അമാനുഷപ്രഭാവത്തെ അത്രമാത്രം അനുവദിക്കയോ അംഗീകരിക്കയോ അനുസരിക്കയോ ചെയ്തില്ല എന്ന അപരാധത്തിനു് അവർ വിധേയരായെന്നാണു് എന്റെ എളിയ അഭിപ്രായം. തന്നിമിത്തം ശ്രീ സ്വാമികളെക്കൊണ്ടു് ആ സമുദായത്തിനു ലഭിച്ച സമുല്ക്കർഷം താരതമ്യേന നിസ്സാരമായിപ്പോയി എന്നു പറയാതെ തരമില്ല."

ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും തമ്മിൽ ആദർശവൈപരീത്യവും വിശ്വാസവൈപരീത്യവും ജീവിതവൈപരീത്യവും പ്രവർത്തനവൈപരീത്യവും ഉണ്ടായിരുന്നെങ്കിലും അവർ തമ്മിലുണ്ടായിരുന്ന സഹോദരസ്നേഹവും പരസ്പരബഹുമാനവും അന്യാദൃശംതന്നെയായിരുന്നു.

വിദ്യാധിരാജൻമാസിക ഒന്നാംപുസ്തകം 7-ാംലക്കം 36-ാംപുറത്തു് ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു: "ഇന്നത്തെ ഈഴവസമുദായത്തിന്റെ ഏകനേതാവും പുരോഹിതാദ്ധ്യക്ഷനുമായ 'നാണുആശാൻ' ഏറെക്കാലം ഇദ്ദേഹത്തിന്റെ (ശ്രീ ചട്ടമ്പിസ്വാമികളുടെ) സുഹൃത്തും സഹവാസിയും സതീർത്ഥ്യനുമായിരുന്നു എന്നു കേട്ടിട്ടുണ്ടു്. ഇവർ രണ്ടാളും ഒട്ടുകാലം ഒരുമിച്ചു സഞ്ചരിക്കുകയുംചെയ്തിരുന്നു. ഇവരുടെ സഹവാസവും സ്നേഹവും ഇന്നത്തെ നായരീഴവമൈത്രിയുടെ മൂലമായി കാണുവാൻ കുഞ്ഞൻപിള്ള ചട്ടമ്പിക്കും നാണുആശാനും അവരുടെ അനേകം സഹസ്രം അനുചരന്മാർക്കും സന്തോഷവും സിദ്ധിച്ചു."

ശ്രീചട്ടമ്പിസ്വാമികൾ പ്രാധാന്യമർഹിക്കുന്ന പദ്യഗ്രന്ഥങ്ങൾ എഴുതിയതായി പറയപ്പെട്ടുകാണുന്നില്ല. അദ്ദേഹം എഴുതിയതായി പറയപ്പെടുന്ന ഗദ്യഗ്രന്ഥങ്ങളിൽ പ്രാധാന്യമർഹിക്കുന്നതു് 'പ്രാചീനമലയാളം' എന്ന ഗ്രന്ഥമാണു്. കേരളമാഹാത്മ്യം എഴുതി ബ്രാഹ്മണമേധാവിത്വം സ്ഥാപിച്ചതിനെ ഖണ്ഡിച്ചു് എഴുതീട്ടുള്ളതാണു് 'പ്രാചീനമലയാളം.' ഈ പുസ്തകത്തിനു പ്രാചീനമലയാളം എന്ന പേരിനേക്കാൾ 'നായർമാഹാത്മ്യം' എന്ന പേരായിരിക്കും അധികം യോജിക്കുന്നതെന്നു തോന്നുന്നു. റോലൻഡ്സൺ, റേനോട്ട്, സ്റ്റുവർട്ട്, ജാൺസ്റ്റൺ, ജോനാതൻഡങ്കൻ, ഡ്യൂബർബോസ്, ഹാമിൽട്ടൺ, ബുക്കിനൻ മുതലായ പാശ്ചാത്യപണ്ഡിതന്മാരുടെ ആംഗ്ലേയഗ്രന്ഥങ്ങൾ ഉദ്ധരിച്ചു് എഴുതിയിട്ടുള്ള ഈ ഗ്രന്ഥനിർമ്മിതിയിൽ ഇംഗ്ലീഷുപരിജ്ഞാനമില്ലാത്ത ശ്രീചട്ടമ്പിസ്വാമികൾക്കു എത്ര പങ്കുണ്ടായിരുന്നു എന്നു ചിന്തിക്കേണ്ടതാണു്. ശ്രീചട്ടമ്പിസ്വാമികളുടെ ഗ്രന്ഥനിർമ്മാണരീതിയെ സംബന്ധിച്ചു സ്മാരകഗ്രന്ഥം 15-ാംപുറത്തു ഇപ്രകാരം പറഞ്ഞുകാണുന്നു: "എവിടെയെങ്കിലുമിരിക്കുന്നതിനിടയ്ക്കു കുറച്ചു കടലാസും പെൻസിലും കിട്ടിയാൽ ഒരു പായിൽ മലർന്നുകിടന്നു കൊണ്ടു എന്തെങ്കിലും കുത്തിക്കുറിക്കുകയാണു അദ്ദേഹം ചെയ്യുക. അതു ചിലപ്പോൾ അവിടെത്തന്നെ ഇട്ടിട്ടു പോയെന്നുംവരും. അല്ലെങ്കിൽ ശേഷിച്ചഭാഗം ഏതാനും മാസങ്ങൾക്കുശേഷം മറ്റൊരിടത്തുവച്ചായിരിക്കും എഴുതുക. ഇങ്ങനെ പലയിടത്തുവച്ചു പലപ്പോഴായി എഴുതിയിട്ടുള്ളതാണു പ്രാചീനമലയാളം."

## ഗുരുശിഷ്യവാദം

ശ്രീനാരായണഗുരുസ്വാമികളും ശ്രീചട്ടമ്പിസ്വാമികളും തമ്മിലുണ്ടായിരുന്ന ബന്ധം എന്തായിരുന്നു എന്നറിയുവാൻ പലർക്കും ജിജ്ഞാസയുണ്ടു്. ഇവരുടെ ബന്ധം നാനാതരത്തിൽ വ്യാഖ്യാനിക്കപ്പെട്ടുകയും ചെയ്യുന്നുണ്ടു്. മഹത്വം ഗുരുക്കന്മാരിൽനിന്നല്ല സിദ്ധിക്കുന്നതു് എന്നു മഹാത്മാക്കളുടെ ജീവചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ടു്. ആത്മസാക്ഷാത്ക്കാരം സിദ്ധിച്ച നമ്മുടെ കഥാപുരുഷന്മാരിൽ ആരു ഗുരു ആരു ശിഷ്യൻ എന്ന വാദമേ ഉദിക്കുന്നില്ല. എന്നാൽ ഇവരിൽ ഒരാളെ മറ്റൊരാളുടെ ഗുരുവായിസ്ഥാപിക്കാൻ ഒരുകൂട്ടർ പരിശ്രമിച്ചുവരുന്നതായി കാണുന്നു. ഈ നിലയിൽ ഒരു നിഷ്പക്ഷതീരുമാനത്തിനാവശ്യമായ എല്ലാ വസ്തുതകളും പൊതുജനദൃഷ്ടിയിൽ കൊണ്ടുവരേണ്ടതു് അപരിത്യാജ്യമായിത്തീരുന്നു.

ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും സതീർത്ഥ്യരും സന്തതസഹചാരികളുമായിരുന്നു എന്നു ഒരു കൂട്ടരും അവർ പരസ്പരഗുരുക്കന്മാരായിരുന്നുഎന്നു രണ്ടാമതൊരു കൂട്ടരും ശ്രീനാരായണഗുരു ചട്ടമ്പിസ്വാമികളുടെ ഗുരുവായിരുന്നു എന്നു മൂന്നാമതൊരുകൂട്ടരും അതല്ല ശ്രീചട്ടമ്പിസ്വാമികൾ ശ്രീനാരായണന്റെ ഗുരുവായിരുന്നു എന്നു നാലാമതൊരുകൂട്ടരും സിദ്ധാന്തിക്കുന്നു.

നെയ്യാറ്റിൻകര ആറയൂർ ചട്ടമ്പിസ്വാമിസ്മാരക അഭേദാശ്രമത്തിൽനിന്നും സ്വാമി അഭേദാനന്ദ

ജിയുടെ പത്രാധിപത്യത്തിൽ പരസ്യംചെയ്തിരുന്ന വിദ്യാധിരാജൻമാസികയുടെ ഒന്നാംപുസ്തകം 7-ാംലക്കം 36-ാംപുറമാണു് ഒന്നാമത്തെ കൂട്ടർ അവരുടെ വാദത്തിനു ആധാരമായി ആശ്രയിക്കുന്ന പ്രമാണം. അതിൽ താഴെ പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു: "ഇന്നത്തെ ഈഴവസമുദായത്തിന്റെ ഏകനേതാവും പുരോഹിതാദ്ധ്യക്ഷനുമായ 'നാണുആശാൻ' ഏറെക്കാലം ഇദ്ദേഹത്തിന്റെ (ശ്രീചട്ടമ്പിസ്വാമികളുടെ) സുഹൃത്തും സഹവാസിയും സതീർത്ഥ്യനും ആയിരുന്നു എന്നു കേട്ടിട്ടുണ്ടു്. ഇവർ രണ്ടാളും ഒട്ടുകാലം ഒരുമിച്ചു സഞ്ചരിക്കയും ചെയ്തിരുന്നു."

സരസകവി മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ 1097-ൽ കീർത്തനമട്ടിൽ രചിച്ചിട്ടുള്ളതും അദ്ദേഹത്തിന്റെ ജീവചരിത്രഗ്രന്ഥത്തിന്റെ 87-ം 88-ം പുറങ്ങളിൽ പ്രസിദ്ധംചെയ്തിട്ടുള്ളതുമായ ശ്രീനാരായണചരിതം വഞ്ചിപ്പാട്ടാണു് അവരുടെ രണ്ടാമത്തെ പ്രമാണം. അതിൽ താഴെപ്പറയുംപ്രകാരം കാണുന്നു.

"വക്കലശ്ശാരദാദേവിയെസ്ഥാപിച്ചു
തൃക്കൈകൾകൊണ്ടു ഭജിക്കുമാറാകണം
ചട്ടമ്പിസ്വാമിയോത്തേറെനാളിങ്ങനെ
പൃഷ്ടസഞ്ചാരിയെ കാണുമാറാകണം."

1091-ൽ മിതവാദിയിൽ ശ്രീനാരായണഗുരുസ്വാമികളുടെ ജീവചരിത്രം പരസ്യംചെയ്തിരുന്നതിൽ താഴെ പറയുംപ്രകാരം കാണുന്നു: "ഇക്കാലത്തു സ്വാമി (ശ്രീനാരായണഗുരു) പ്രാചീനമലയാളം മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻപിള്ള ചട്ടമ്പിഎന്ന മഹാനുമായി പരിചയപ്പെടുകയും ആ വഴി തിരുവനന്തപുരത്തു തൈക്കാട്ടു് "അയ്യാവു്" എന്ന സുബ്രഹ്മണ്യഭക്തനും യോഗിയുമായ ഗുരുവിന്റെ അടുക്കൽ നിന്നു യോഗാഭ്യാസസംബന്ധമായ ഉപദേശം കൈക്കൊള്ളുകയും ചെയ്തു."

പ്രസിദ്ധസാഹിത്യകാരനായ മൂക്കോത്തു കുമാരൻ രണ്ടു വാല്യങ്ങളായി പരസ്യംചെയ്തിട്ടുള്ള ശ്രീനാരായണജീവചരിത്രത്തിലും സൽകവി കേശവൻ പരസ്യംചെയ്തിട്ടുള്ള ശ്രീനാരായണജീവചരിത്രപദ്യഗ്രന്ഥത്തിലും മഹാകവി കുമാരനാശാൻ "വിവേകോദയം" മാസികയിലും ശ്രീ. കെ. ദാമോദരൻ ബി. ഏ-യും മി. ടി. കെ. നാരായണനും എഴുതിയ ജീവചരിത്രത്തിലും ഇതേ അഭിപ്രായംതന്നെയാണു് രേഖപ്പെടുത്തിയിട്ടുള്ളതു്. "സ്വാമികൾ അവധൂതനായി സഞ്ചരിച്ചിരുന്നകാലത്തു് ചട്ടമ്പി ഒരു സഹോദരനെപ്പോലെ സ്വാമികളുടെകൂടെ ഒരു കൂട്ടുകാരനായി സഞ്ചരിച്ചിരുന്നു" എന്നു് ഡാക്ടർ നടരാജൻ അദ്ദേഹത്തിന്റെ The word of the Guru എന്നമഹാഗ്രന്ഥം ൱൭൨-ാം പുറത്തു പറഞ്ഞുകാണുന്നു. (Later he (Chatampi) be came an elder brother and companian in the wandersngs of the Guru.)

ഇനി രണ്ടാമത്തെ കൂട്ടരായ പരസ്പരഗുരുവാദക്കാരുടെ റിക്കാർഡിലേക്കു നമുക്കു കടക്കാം. സത്യസന്ധനും പണ്ഡിതാഗ്രേസരനുമായ പുത്തേഴത്തു് രാമൻമേനവൻ എഴുതിയിട്ടുള്ളതും ചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥത്തിൽ പരസ്യംചെയ്തിട്ടുള്ളതുമായ പ്രൗഢലേഖനമാണു് അവരുടെ ഏകപ്രമാണം. ആ ഗ്രന്ഥത്തിന്റെ 66-ാംപുറത്തു് താഴെ പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു: "ശ്രീനാരായണഗുരുവും ചട്ടമ്പിസ്വാമികളും സമകാലീനന്മാരും സതീർത്ഥ്യന്മാരും പരസ്പരഗുരുശിഷ്യന്മാരുമായിരുന്നു."

ഇനി ശ്രീനാരായണഗുരു ശ്രീചട്ടമ്പിസ്വാമികളുടെ ഗുരുവായിരുന്നു എന്നു് മൂന്നാമതൊരു വാദത്തിലേയ്ക്കു പ്രവേശിക്കാം. ഈ വസ്തുത മനസ്സിലാക്കുന്നതിനായി ശ്രീചട്ടമ്പിസ്വാമികളുടെ ബാല്യകാലജീവിതചര്യയിലേയ്ക്കു നാം ഒന്നു കണ്ണോടിക്കേണ്ടിവരുന്നു.

മി. ഗോപാലപിള്ള എഴുതിയിട്ടുള്ളതും മി. അമ്മുണ്ണിമേനവൻ പരസ്യം ചെയ്തിട്ടുള്ളതും ശ്രീചട്ടമ്പിസ്വാമികളെ സംബന്ധിച്ചു ഏതുവരെപര്യന്തം എഴുതിയിട്ടുള്ള ജീവചരിത്രഗ്രന്ഥങ്ങളിൽവെച്ചു് ഏററവും വലുതും 482 പേജുകൾ ഉള്ളതുമായ ശ്രീപരമഭട്ടാരശ്രീചട്ടമ്പിസ്വാമിതിരുവടികൾ ജീവചരിത്രഗ്രന്ഥത്തേയും ശ്രീചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥത്തേയും നമുക്കു ആദ്യമായി പരിശോധിക്കാം.

"ശ്രീചട്ടമ്പിസ്വാമികളുടെ ജനനകാലത്തു് ആ കുടുംബം വളരെ ദരിദ്രാവസ്ഥയിൽ കഴിഞ്ഞുപോന്നിരുന്നു. സ്വാമികളുടെ മാതാവു് ഒരു ബ്രാഹ്മണഭവനത്തിലെ അടിച്ചുതളിയിൽ ഏല്പെട്ടിരുന്നു. ബാല്യത്തിൽ കൊല്ലൂർമഠംവക ക്ഷേത്രത്തിലേയ്ക്കു് മാലകെട്ടിക്കിട്ടിയ നാഴിഉണക്കലരിച്ചോറും അന്തർജ്ജനങ്ങളുടെ ഔദാര്യത്താൽ കിട്ടുന്ന ഉപ്പും മുളകും ചേർത്തുള്ള തകരക്കറിയുംകൊണ്ടു് ആ ഭവനം ഉപജീവിച്ചുപോന്നിരുന്നു." (ചരിത്രഗ്രന്ഥം 353-ം, 362-ം പുറംനോക്കുക.) സ്വാമികളുടെ അക്കാലത്തെവേഷവിധാനങ്ങളെശതാബ്ദസ്മാരകഗ്രന്ഥം 186-ാം പുറത്തു താഴെ പറയുന്നപ്രകാരംപ്രസ്താവിച്ചുകാണുന്നു: "ബാല്യകാലത്തുള്ള വസ്ത്രധാരണമാണെങ്കിൽ രണ്ടു വക്കുമാത്രം മുറിയാത്തതും മദ്ധ്യഭാഗം കീറിപ്പറിഞ്ഞതുമായ ഒരുമുഷിഞ്ഞതോർത്തുമുണ്ടു് താഴത്തെ വക്കുകൂടിമേല്പോട്ടു തെറുത്തുകയററിതാറുടുത്ത ഒരലഞ്ഞ ബാലനെപ്പോലെയായിരുന്നു." "ബാല്യത്തിൽ സ്വാമികൾ ശീലഗുണമില്ലാതെ അലഞ്ഞുതിരിഞ്ഞു നടന്നിരുന്നു"വെന്നു ചരിത്രഗ്രന്ഥം 362-ാംപുറത്തു പ്രസ്താവിച്ചുകാണുന്നു. "അക്കാലത്തു തിരുവനന്തപുരം ഹജൂർകച്ചേരിപ്പണിക്കുള്ള മണ്ണു് ഞാനും കുറെ ചുമന്നിട്ടുണ്ടു്." എന്നു സ്വാമികൾ പറഞ്ഞിട്ടുള്ളതായി സ്മാരകഗ്രന്ഥം 6-ാംപുറത്തു പറഞ്ഞുകാണുന്നു. "16-ാമത്തെ വയസ്സിൽ സ്വാമികൾക്കു്

എഴുത്തുപഠിക്കാൻ ആഗ്രഹം ഉണ്ടായി." എന്നു സ്മാരകഗ്രന്ഥം 186-ാംപുറത്തു പറഞ്ഞുകാണുന്നു. കൊല്ലൂർ അമ്മാവൻഎന്നു പറഞ്ഞുപോന്ന കൃഷ്ണപിള്ള(സ്വാമികളുടെ വകയിൽ ഒരു ജ്യേഷ്ഠൻ) യാണു് സ്വാമികളെ പേട്ടയിൽ രാമൻപിള്ളആശാന്റെ പള്ളിക്കൂടത്തിൽ പഠിക്കാൻ കൂട്ടിക്കൊണ്ടുപോയതെന്നു ചരിത്രഗ്രന്ഥം 387-ാം പുറത്തു പറഞ്ഞുകാണുന്നു. പേട്ടയിൽ രാമൻപിള്ള ആശാൻ താഴെ പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു: "കുഞ്ഞൻപിള്ള കുറച്ചുപ്രായം കൂടിയവനും ബുദ്ധിമാനുമായിരുന്നതുകൊണ്ടു് അദ്ദേഹത്തെഎന്റെ പള്ളിക്കൂടത്തിലെ 'ചട്ടമ്പി' ആക്കി. അങ്ങനെയാണു് കുഞ്ഞൻപിള്ള ചട്ടമ്പി എന്നപേർ അദ്ദേഹത്തിനു സിദ്ധിച്ചതു്. രാമായണം, ഭാരതം മുതലായ കിളിപ്പാട്ടുകൾ പല രാഗങ്ങളിലും വായിക്കും. പ്രധാനമായി സംഗീതമാണു് ഞാൻ അദ്ദേഹത്തെ അഭ്യസിപ്പിച്ചതു്. എന്റെകൂടെ പഠിക്കുമ്പോൾ കുഞ്ഞൻപിള്ളയ്ക്കു് ഏതാണ്ടു 15 വയസ്സു് പ്രായം ഉണ്ടായിരിക്കും. കുറച്ചു കാലംകഴിഞ്ഞപ്പോൾ കുഞ്ഞൻപിള്ള ചിലപ്പോൾ മാത്രമേ വരികയുള്ളൂ എന്നായി.

ഈ കാലഘട്ടത്തിൽ ശ്രീനാരായണഗുരു മദ്ധ്യതിരുവിതാംകൂറിൽ പ്രസിദ്ധപ്പെട്ട വാരണപ്പള്ളിൽ താമസിച്ചു കുമ്മമ്പള്ളിൽ രാമൻപിള്ള ആശാന്റെ ശിഷ്യത്വം സ്വീകരിച്ചു സംസ്കൃതത്തിൽ ഉപരിവിദ്യാഭ്യാസം നിർവ്വഹിച്ചശേഷം സ്വഭവനത്തിൽ എത്തിത്താമസിച്ചു വിദ്യാർത്ഥികളെ സംസ്കൃതം പഠിപ്പിച്ചുവന്നിരുന്നു. അനന്തരം സ്വാമികളുടെ മാതാപിതാക്കന്മാർ സ്വാമികൾക്കായി അക്കാലത്തെരീതിയിൽ (വരൻ വധൂഗൃഹത്തിൽ പോകാത്തരീതിയിൽ) ഒരു വിവാഹച്ചടങ്ങു നിർവ്വഹിച്ചു. പക്ഷേ ലോകോദ്ധാരണത്തിനായി അവതരിച്ച ശ്രീനാരായണൻ നവോഢയുടെ സഹവാസത്തിനു നില്ക്കാതെ സർവ്വസംഗപരിത്യാഗിയായി ശ്രീബുദ്ധനേയും അതിശയിക്കുമാറു നാടും നഗരവും പരിത്യജിച്ചു് പരിവ്രാജകനായി പുറപ്പെടുകയാണു ചെയ്തതു്. ഈ അവസരത്തിലാണു ശ്രീചട്ടമ്പിസ്വാമികൾ ശ്രീനാരായണനെ പേട്ടയിൽവച്ചു ചെമ്പഴന്തിയിലുള്ള ഒരു സത്രം വിചാരിപ്പുകാരൻമുഖേന പരിചയപ്പെടുന്നതു്. സംസ്കൃതപണ്ഡിതനും സർവ്വസംഗപരിത്യാഗിയും കോമളകളേബരനുമായ ശ്രീനാരായണനാൽ ശ്രീചട്ടമ്പിസ്വാമികൾ ആകൃഷ്ടനായി എങ്കിൽ അതിൽ എന്താണു് അതിശയിപ്പാനുള്ളതു്? ശ്രീനാരായണന്റെ സതീർത്ഥ്യരും പ്രഭുകുടുംബജാതന്മാരും മഹാപണ്ഡിതന്മാരും കവികളുമായിരുന്ന വെളുത്തേരി കേശവൻ വൈദ്യരേയും പെരുനെല്ലി കൃഷ്ണൻ വൈദ്യരേയും അനന്തരം ശ്രീചട്ടമ്പിസ്വാമികൾക്കു ശ്രീനാരായണഗുരു പരിചയപ്പെടുത്തി. ഈ പരിചയം ക്രമേണ ദൃഢസ്നേഹമായി പരിണമിക്കുകയും ശ്രീചട്ടമ്പിസ്വാമികൾ വെളുത്തേരികുടുംബത്തിലെ ഒരംഗമെന്നപോലെ ആ കുടുംബത്തിൽ താമസമുറപ്പിക്കുകയും ചെയ്തുപോന്നിരുന്നു. വെളുത്തേരിയാണു് ശ്രീകുഞ്ഞൻപിള്ള ചട്ടമ്പിസ്വാമികളെ സംസ്കൃതം പഠിപ്പിച്ചതെന്നു കേട്ടിട്ടുണ്ടു്. ശ്രീചട്ടമ്പിസ്വാമികളുടെ അവിടത്തെ താമസത്തെക്കുറിച്ചു ശ്രീചട്ടമ്പിസ്വാമി ജീവചരിത്രം 388-ാം പുറത്തു് ഇപ്രകാരം പറഞ്ഞുകാണുന്നു: "കേശവൻവൈദ്യർ ചട്ടമ്പിസ്വാമിയുമൊരുമിച്ചു രാത്രി വായന കേൾപ്പാൻപോകും. വെളുക്കാറാകുമ്പോൾ രണ്ടുപേരും കേശവൻവൈദ്യരുടെ വീട്ടിലേയ്ക്കു മടങ്ങിവരും. കേശവൻവൈദ്യർ മാളികയിലും അവിടത്തെ ചാവടിയിൽ സ്വാമികളും കിടന്നുറങ്ങും. ചാവടിയിൽ പത്തായത്തിന്റെ പുറത്തു തോർത്തുമുണ്ടു വിരിച്ചാണു സ്വാമികൾ കിടക്കുന്നതു്." ആ വീട്ടിൽ നല്ല കറിയും പലഹാരങ്ങളും ഉണ്ടാക്കുന്നതിനു ശ്രീചട്ടമ്പിസ്വാമികൾ മേൽനോട്ടം വഹിച്ചിരുന്നതായും ടി പുസ്തകത്തിൽ പ്രസ്താവിച്ചുകാണുന്നുണ്ടു്.

ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 369-ാം പുറത്തു് താഴെപ്പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു "നാണുഗുരുവുമായി കൂട്ടിമുട്ടുമ്പോൾ ചട്ടമ്പിക്കു് സംസ്കൃതം നിശ്ചയമില്ല. അതിന്റെ ശേഷമാണു് സംസ്കൃതം പഠിച്ചതു്." ഇപ്രകാരം ശ്രീചട്ടമ്പിസ്വാമികൾ സംസ്കൃതം അഭ്യസിച്ചുകൊണ്ടിരിക്കെ ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും കൂടി തൈക്കാട്ടു അയ്യാവിന്റെ അടുക്കൽനിന്നു യോഗാഭ്യാസം ശീലിക്കുവാൻ തുടങ്ങി. അതേസംബന്ധിച്ചു ശ്രീചട്ടമ്പിസ്വാമികളുടെ ആദ്യഗുരുവായ പേട്ടയിൽ രാമൻപിള്ള ആശാൻ ഇപ്രകാരം പറഞ്ഞുകാണുന്നു: "കുറച്ചുകാലം കഴിഞ്ഞപ്പോൾ കുഞ്ഞൻപിള്ള ചിലപ്പോൾമാത്രമേ പള്ളിക്കൂടത്തിൽ വരികയുള്ളൂ എന്നായി. അന്വേഷിച്ചതിൽ അദ്ദേഹവും നാണുഗുരുവും റസിഡൻസി മാനേജരായ അയ്യാസ്വാമി എന്ന പണ്ഡിതന്റെ അടുക്കൽനിന്നു യോഗാഭ്യാസം ചെയ്യുകയാണെന്നറിഞ്ഞു. ക്രമേണ കുഞ്ഞൻപിള്ളയെ കാണാതായി."

ശ്രീ നാരായണഗുരുസ്വാമികളും വെളുത്തേരിയും പെരുനെല്ലിയും വാരണപ്പള്ളിൽ താമസിക്കുന്ന കാലത്തു് സതീർത്ഥ്യരായിരുന്നു എന്നു പ്രസ്താവിച്ചിരുന്നല്ലോ. ഇവർ മൂവരും ജന്മനാ വാസനാകവികളായിരുന്നു. പക്ഷേ പെരുന്നെല്ലി ശൃംഗാരകവിയും ശ്രീനാരായണഗുരു അദ്ധ്യാത്മകവിയും ആയിരുന്നു. അനന്തരം പെരുന്നെല്ലിയെ വൈദ്യവിദ്യാഭ്യാസം ചെയ്യിച്ച ഹരിപ്പാട്ടു അനന്തപുരത്തുകൊട്ടാരത്തിലെ മൂത്തകോയിത്തമ്പുരാൻ ശിഷ്യനായ പെരുന്നെല്ലി വിദ്യാഭ്യാസകാലത്തു് എഴുതിയ കവിത കണ്ടു.

"കൃഷ്ണാ! ഭവൽകവിതയെൻമനതാരിലേററം
പുഷ്ണാതി കൗതുകഭരം നിരവദ്യഹൃദ്യം

ത്തുഷ്ണാവശാൽ ബഹുമുഷിഞ്ഞുപഠിച്ചവിദ്യാ-
നിഷ്ണാതനായവനിലെന്തിനു ജാതിചിന്ത?"

എന്നു് ഹൃദയംകളിത്തു 'അനുഗ്രഹിച്ചു' ഒരു പദ്യം എഴുതിക്കൊടുക്കുകയുണ്ടായി.

ശ്രീചട്ടമ്പിസ്വാമികളും അദ്ദേഹത്തിൻെറ ഗുരുവായിരുന്ന പേട്ടയിൽ രാമൻപിള്ള ആശാനും ശ്രീനാരായണനെ ബഹുമാനപുരസ്സരം 'നാണുഗുരു' എന്നും നാണുഗുരുസ്വാമി എന്നുംമാത്രമാണു് സംബോധന ചെയ്തിരുന്നതു് എന്നു് ചട്ടമ്പിസ്വാമികളുടെ കത്തുകളിൽനിന്നും രാമൻപിള്ള ആശാൻെറ മൊഴിയിൽനിന്നും സ്പഷ്ടമായി കാണുവാൻ കഴിയും. (ശതാബ്ദസ്മാരകഗ്രന്ഥം 70-ാം പുറവും ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 29-ാംപുറവും നോക്കുക.) 'സ്വാമി' എന്ന പദം സമനിലയല്ല കുറിക്കുന്നതു എന്നതു് സ്പഷ്ടമാണല്ലോ. ശ്രീനാരായണഗുരു ഒരിക്കൽപ്പോലും ശ്രീചട്ടമ്പിസ്വാമികളെ 'സ്വാമി' എന്നു സംബോധന ചെയ്തിരുന്നില്ല. ഇപ്രകാരം നാരായണഗുരു ചട്ടമ്പിസ്വാമികളുടെ ഗുരുവായിരുന്നു എന്നു് ഏവക്കും ബോദ്ധ്യപ്പെടുന്നതാണെന്നാണു് ഇക്കൂട്ടർ വാദിക്കുന്നതു്.

ഇനി അവസാനമായുള്ള വാദം ശ്രീചട്ടമ്പിസ്വാമികൾ ശ്രീനാരായണൻെറ ഗുരുവായിരുന്നോ എന്നുള്ളതാണു്. ഈ വാദഗതിക്കാർ ആശ്രയിക്കുന്ന പ്രമാണങ്ങൾ സാമാന്യേന നാലായി നമുക്കു് തരംതിരിക്കാം. (1) കവിതകൾ. (2) കത്തുകൾ. (3) മൊഴികൾ. (4) ഫോട്ടോ.

## കവിതകൾ

കവിതയിൽ പറയുന്നതെല്ലാം സത്യമെന്നു വിചാരിച്ചുപോന്നിരുന്ന ഒരു കാലം പണ്ടുണ്ടായിരുന്നു. കവിത എഴുതിയവക്കു ആ വിഷയത്തിലുള്ള അറിവു് ഏതുപ്രകാരം സിദ്ധിച്ചു എന്നുള്ളതിനെ ആസ്പദമാക്കിയാണു് ഇന്നത്തെ ലോകം ആ കവിതയ്ക്കു വില കല്പിക്കുന്നതു്. ഈ പശ്ചാത്തലത്തിൽ നമുക്കു് ഈ കവിതകൾ പരിശോധിക്കാം.

"വാരാളും ഭാസ്സു നാരായണഗുരുവ-
ര്യ്യാദി ശിഷ്യാഗ്രഗണ്യ-
ന്മാരാം ദീപങ്ങളിൽചേർത്തിരുൾനികരമൊഴി-
ച്ചാദിമൂലസ്വതായാം.

എന്നു് ചേർത്തല കെ. പി. ശാസ്ത്രികളുടെ കവിതതന്നെ ആദ്യമായി പരിശോധിക്കാം. മി. ശാസ്ത്രികൾ എൻെറ സ്വദേശിയും ഒരു സുഹൃത്തും ആണു്. അദ്ദേഹം മഹാത്മാഗാന്ധിയുടെ ചിതാഭസ്മത്തെ അധികരിച്ചെഴുതി അട്ടത്തനാൾ പരസ്യംചെയ്ത 'വിഭൂതികലശം' എന്ന ഗ്രന്ഥത്തിൻെറ ആദ്യത്തെ കോപ്പി കഴിഞ്ഞദിവസം എനിക്കു സംഭാവനചെയ്കയും അദ്ദേഹത്തിൻെറ കളകണ്ഠത്തിലൂടെ അതുകൾ പാടി എന്നെ രസിപ്പിക്കയുംചെയ്തു. അദ്ദേഹത്തിൻെറ കവിതാഗ്രന്ഥങ്ങൾ എല്ലാംതന്നെ ഈ രീതിയിൽ അദ്ദേഹം പാടി എന്നെ കേൾപ്പിക്ക പതിവാണു്. 'വിഭൂതികലശം' വായിച്ചശേഷം ശ്രീനാരായണഗുരുവും ശാസ്ത്രികളുമായുള്ള പരിചയത്തെ സംബന്ധിച്ചു ഞാൻ ആരായുകയുണ്ടായി. ബാല്യത്തിൽ ഒരിക്കൽ അദ്ദേഹം ഗുരുവായൂർ പോയി വരുന്നവഴി ശ്രീനാരായണഗുരുസ്വാമികളെ ആലുവാ റെയിൽവേസ്റ്റേഷനിൽ വച്ചു കണ്ടു നമസ്കരിച്ചിട്ടുണ്ടെന്നും പിന്നീടു് അദ്ദേഹത്തെ കാണുന്നതിനോ പരിചയപ്പെടുന്നതിനോഉള്ള ഭാഗ്യം തനിക്കു് ഉണ്ടായിട്ടില്ലെന്നും അദ്ദേഹം പറയുകയുണ്ടായി. അടുത്തതായി ശ്രീചട്ടമ്പിസ്വാമികളുമായുള്ള പരിചയത്തെ സംബന്ധിച്ചും ഞാൻ ആരാഞ്ഞു. ശ്രീചട്ടമ്പിസ്വാമികളേയും ഇതുപോലെ ഒരിക്കൽ തിരുവനന്തപുരത്തുവച്ചു കണ്ടു നമസ്കരിച്ചതല്ലാതെ അദ്ദേഹവുമായി പരിചയപ്പെടുന്നതിനുള്ള ഭാഗ്യവും മി. ശാസ്ത്രിക്കു് ഉണ്ടായില്ലെന്നും പറഞ്ഞു. ഈ നിലയിൽ ഈ മഹാന്മാരെ സംബന്ധിച്ചു അദ്ദേഹം എഴുതിയ കവിത കേട്ടുകേൾവിയെ ആധാരമാക്കിയാണെന്നു സ്പഷ്ടമാണല്ലോ. സാഹിത്യപരമായി കവിതയ്ക്കുള്ള മാഹാത്മ്യംമാത്രമാണു് കവിതയിൽ നാം ആസ്വദിക്കുന്നതു്. പ്രസ്തുത അതിലെ പ്രതിപാദ്യകഥയുടെ സത്യാസത്യസ്ഥിതിയെ സംബന്ധിച്ചല്ലല്ലോ.

"ഇന്നലെ ചെയ്തോരബദ്ധം-മൂഢ-
ർക്കിന്നത്തെയാചാരമാവാം
നാളത്തെ ശാസ്ത്രമതാവാം-അതിൽ
മൂളായ്ക സമ്മതം രാജൻ!"

എന്നു് മഹാകവി ആശാൻ പാടിട്ടുള്ളതു് ഈ അവസരത്തിൽ സ്മർത്തവ്യമാണു്.

ഇപ്രകാരം ഒരു കേട്ടുകേൾവി ഉണ്ടാവാൻ കാരണമെന്തെന്നു് പരിശോധിക്കുന്നതുകൊള്ളാം. ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും ആദ്യകാലത്തു് സന്തതസഹചാരികളായിരുന്നു എന്നതു് എല്ലാ വാദഗതിക്കാരും ഒരുപോലെ സമ്മതിക്കുന്ന വസ്തുതയാണു്. കാർവള്ളനും ദീർഘജടാധാരിയുമായ ശ്രീചട്ടമ്പിസ്വാമികളേയും തേജസ്വിയും ജടാവിഹീനനുമായ ശ്രീനാരായണഗുരുസ്വാമികളേയും മാലോകർ സഹവാസികളായിക്കാണുന്നു. ജടാഭാരം സംന്യാസത്തിൻെറലക്ഷണമായി പരിഗണിച്ചുപോന്നിരുന്ന അക്കാലത്തു ഇവരിൽ ദീർഘജടാധാരിയായ ശ്രീചട്ടമ്പിസ്വാമികളെ ഗുരുവായും ജടാവിഹീനനായ ശ്രീനാരായണഗുരുവിനെ ശിഷ്യനായും സാമാന്യജനങ്ങൾ തെററിദ്ധരിച്ചുപോയിട്ടുണ്ടെങ്കിൽ അതിൽ ഒരതിശയത്തിനും വകയുണ്ടാകുന്നതല്ലല്ലോ. ഈ രീതിയിൽ

മൂന്നുകാക്കയെ ഛർദ്ദിച്ചു എന്നകഥപോലെ ഈ ഗുരു ശിഷ്യകഥയും ജനങ്ങളുടെയിടയിൽ പരന്നിരിക്കാം. ഈ കേട്ടുകേൾവിയെ അടിസ്ഥാനമാക്കി ചിലർ കവിതകൾ എഴുതാൻ ഇടയായിയെങ്കിൽ അതിനുള്ള വില മാത്രമാണ് നാം അതിനു കല്പിക്കേണ്ടതു്.

അടുത്തതായി മൂലൂർ എസ്. പത്മനാഭപ്പണിക്കരുടെ മറെറാരു കവിത പരിശോധിക്കാം.

"ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ചമഹാഭാഗ്യംതികഞ്ഞദിവ്യഗാത്രം"

എന്നുള്ള പദ്യശകലമാണ് ഈ ക്രൂട്ടർ അവരുടെ വാദത്തിനു്ആധാരമാക്കുന്നതു്. ഈ പദ്യശകലത്തിൻെറ അർത്ഥകല്പനയ്ക്കു വെളിച്ചംകിട്ടുന്ന മറെറാരു പദ്യം ആദ്യമായി പരിശോധിക്കാം. മൂലൂർ എസ്. പത്മനാഭപ്പണിക്കർ വച്ചുപാട്ടുരീതിയിൽ 1098-ൽ എഴുതിയിട്ടുള്ള ആദ്യം പ്രസ്താവിച്ച ശ്രീനാരായണഗുരുജീവചരിത്രസംഗ്രഹം മൂലൂരിൻെറ ജീവചരിത്രഗ്രന്ഥം 87-ഠ 88-ഠ പേജുകളിൽ പരസ്യംചെയ്തുകാണുന്നു. ആ കൃതിയിൽ ശ്രീനാരായണഗുരുവേയും ശ്രീചട്ടമ്പിസ്വാമികളേയുംസംബന്ധിച്ചു ഇപ്രകാരമാണ് പ്രസ്താവിച്ചുകാണുന്നതു്:

"വക്കലശ്ശാരദാദേവിയെ സ്ഥാപിച്ച
തൃക്കൈകൾകണ്ടുഭജിക്കുമാറാകണം
ചട്ടമ്പിസ്വാമിയൊത്തേറെനാളിങ്ങനെ
ശ്രുഷ്ടസഞ്ചാരിയെക്കാണുമാറാകണം."

സംശയലേശമില്ലാത്ത ഭാഷയിൽ സഹചാരിയാണെന്നു കവിത എഴുതിയ മൂലൂർ ആ മഷി ഉണങ്ങുന്നതിനുമുമ്പായി 1099-ൽ മറുപ്രകാരത്തിൽ എഴുതാൻ ഇടയില്ലല്ലോ. "മാനിക്കാൻ ഗുരുവാക്കി അഥവാ ഗുരുവാക്കി മാനിച്ചു" എന്നു പറഞ്ഞാൽ ഗുരു എന്നു സംബോധനചെയ്തു മാനിച്ചു എന്നല്ലാതെ മന്ത്രദീക്ഷ സ്വീകരിച്ചു ഗുരുവായി എന്ന് അർത്ഥമാകുന്നതല്ല. "ഗാന്ധിദേവനെ മഹാത്മാവാക്കി മാനിച്ചു" എന്നു പറയുമ്പോൾ "മഹാത്മാഗാന്ധി" എന്നു സംബോധനചെയ്തു ഗാന്ധിദേവനെ മാനിച്ചു എന്നാണ് അർത്ഥമാകുന്നതു്. ശ്രീനാരായണഗുരുവിനെ ബഹുമാനസൂചകമായി 'നാണുഗുരു' എന്നു ചട്ടമ്പിസ്വാമി സംബോധനചെയ്തിരുന്നു എന്നു ശ്രീചട്ടമ്പികൾ എഴുതിയിട്ടുള്ളതായി ശതാബ്ദസ്മാരകഗ്രന്ഥം 226-ാം പേജിൽ പരസ്യം ചെയ്തിട്ടുള്ള കത്തുകളിൽ നിന്നു കാണാവുന്നതാണ്. ശ്രീനാരായണഗുരുസ്വാമികളും ശ്രീചട്ടമ്പിസ്വാമികളെ "ശിശുനാമഗുരു" (കുഞ്ഞൻപിള്ളഗുരു) എന്ന് സംബോധനചെയ്തു ബഹുമാനിച്ചിരുന്നു എന്ന് ശ്രീനാരായണഗുരുവിൻെറ കവിതകളിൽനിന്നു കാണാവുന്നതാണ്. . ഇവരുടെ ഈ പരസ്പര ഗുരുസംബോധനാബഹുമതിതന്നെയാണ് മൂലൂരും അദ്ദേഹത്തിൻെറ "ശ്രീനാരായണഗുരുവും ഗുരുവാക്കി മാനിച്ചു" എന്ന കവിവാക്യം കൊണ്ടു് വിവക്ഷിച്ചിട്ടുള്ളതെന്ന് വ്യക്തമാണല്ലൊ. ശ്രീനാരായണഗുരുവോ ശ്രീചട്ടമ്പിസ്വാമികളോ സാമാന്യജനങ്ങളെ ഇപ്രകാരം ഗുരു എന്നു സംബോധനകൊണ്ടു ബഹുമാനിക്കാറില്ലല്ലോ. ശ്രീ: മൂലൂരും ശ്രീനാരായണഗുരുസ്വാമികളുമായി ഉണ്ടായിരുന്ന സമ്പർക്കം എത്രമാത്രമായിരുന്നു എന്ന് അറിയുന്നതും ഈ സന്ദർഭത്തിൽ രസാവഹമായിരിക്കും. ഗുരുകുലം മാസിക ഒന്നാംവാല്യം ആറാംലക്കം 23-ാംപുറത്തു് താഴെപ്പറയുംപ്രകാരം പ്രസ്താവിച്ചുകാണുന്നു:

"കൊല്ലായ്കിലവൻ ഗുണമുള്ളപുമാ-
നല്ലെങ്കിൽ മൃഗത്തിനു തുല്യനവൻ"

എന്ന് ശക്തിപൂർവ്വം എഴുതിയ ശ്രീ നാരായണഗുരുവിന് മാംസഭക്ഷണം വർജ്ജിക്കേണ്ടതാണെന്ന് നിർബന്ധമുണ്ടായിരുന്നു എന്നതിന് സംശയമില്ല. എന്നാൽ ഗുരുവിൻെറ ചില വാക്യങ്ങൾമാത്രം വ്യാഖ്യാനത്തോടുകൂടി സ്വീകരിക്കാൻ തയ്യാറുള്ള ചില പണ്ഡിതമ്മന്യന്മാർ ഇതു സാരമില്ലെന്നു കരുതി പ്രവർത്തിച്ചുവരുന്നുണ്ടു്. പരേതനായ മൂലൂർ പത്മനാഭപണിക്കരോടു് ഗുരു ഒരിക്കൽ മാംസംഭക്ഷിക്കാറുണ്ടോ എന്നു ചോദിക്കയും അതിനു മറുപടിയായി പണിക്കർ കിട്ടുമ്പോൾ തിന്നുമെന്നു പറയുകയും ചെയ്തപ്പോൾ അങ്ങനെയുള്ളവരുടെ കാററ് ഏൽക്കുന്നതുതന്നെ നമുക്കു ഇഷ്ടമില്ലെന്നു ഗുരു പറഞ്ഞതായും കേട്ടുകേൾവിയുണ്ടു്.

ഇനി അവശേഷിക്കുന്നതു് ശ്രീനാരായണഗുരുസ്വാമികളുടെ രണ്ടു പദ്യശകലങ്ങളാണ്. അവയിൽ ഒന്ന് "സദ്ഗുരുശ്ശുകവർത്മനാ" എന്ന് ശ്രീചട്ടമ്പിസ്വാമികളുടെ സമാധിയെ സംബന്ധിച്ചുള്ള ചരമപദ്യമാണ്. ഈ വാക്യത്തിൽ കാണുന്ന സദ്ഗുരുശബ്ദം ശ്രീനാരായണൻെറ ഗുരുവെക്കുറിക്കുന്നു എന്നാണ് ഈ ക്രൂട്ടരുടെ വാദം. അക്കാലത്തു ശ്രീചട്ടമ്പിസ്വാമികളെ സാധാരണ സദ്ഗുരു എന്നാണ് ബഹുജനങ്ങൾ സംബോധന ചെയ്തിരുന്നതു്. ബഹുജനങ്ങൾ ഗാന്ധിദേവനെ 'മഹാത്മാ' എന്നു സംബോധന ചെയ്തിരുന്നതുപോലെതന്നെയായിരുന്നു ഈ സദ്ഗുരു സംബോധനയും. ശ്രീചട്ടമ്പിസ്വാമികളെ അധികരിച്ചു അദ്ദേഹത്തിൻെറ ആദ്യജീവചരിത്രംതന്നെ 'സദ്ഗുരുചരണാഭരണം' അഥവാ 'സദ്ഗുരുസർവ്വസ്വം' എന്ന പേരിലാണ് പരസ്യപ്പെടുത്തിട്ടുള്ളതു്. അതുമാത്രമല്ല അദ്ദേഹം ജീവിച്ചിരുന്ന കാലത്തുതന്നെ അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം കവർപേജിൽ അദ്ദേഹത്തിൻെറ പടത്തോടുകൂടി പരസ്യംചെയ്തുവന്നിരുന്ന മാസികയ്ക്കും സദ്ഗുരുഎന്ന പേരുതന്നെയാണ് കൊടുത്തിരുന്നതു്. ഈ നില

യിൽ ശ്രീചട്ടമ്പിസ്വാമികൾ സമാധിഅടഞ്ഞ അവസരത്തിൽ 'സദ്ഗുരു' സമാധിഅടഞ്ഞുഎന്ന് ശ്രീനാരായണഗുരു കവിതയിൽ പറയുവാൻ ഇടവന്നിട്ടുള്ളതാണെന്ന് കാണാവുന്നതാണ്. സദ്ഗുരു എന്നപദത്തിന് ഉത്തമനായ ഗുരു എന്നതിൽക്കവിഞ്ഞു് ഒരർത്ഥവുമില്ല. ശ്രീചട്ടമ്പിസ്വാമികളുടെ ശിഷ്യനായ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഈ പദ്യത്തിന് കൊടുത്തിരിക്കുന്ന അർത്ഥപ്രകരണംകൊണ്ടും ഈ വസ്തുത വ്യക്തമാകുന്നതാണ്. (ശതാബ്ദസ്മാരകഗ്രന്ഥം ൨൦ാംപേജു നോക്കുക) എന്നാൽ ശ്രീനാരായണനെ നേരിട്ടുകാണാൻ ഭാഗ്യംസിദ്ധിച്ചിട്ടില്ലാത്ത നമ്മുടെ ചില കൊച്ചുമഹാവാദ്ധ്യാന്മാർ ചില്ലറ കാര്യലാഭത്തിനു ഈ വസ്തുതകൊണ്ടൊന്നും തൃപ്തരാകാതെ ഈ പദത്തിന് ഈയിടെ വിചിത്രമായ ചില ഭാഷ്യം കല്പിച്ചു തുടങ്ങിയിരിക്കുന്നതായിക്കാണുന്നു. 'സദ്ഗുരു' എന്ന പദപ്രയോഗത്തിൽ ആരുടെ ഗുരു എന്ന ചോദ്യത്തിന് ഉത്തരം കാണാത്തതിനാൽ വക്താവിന്റെ ഗുരു എന്ന് അർത്ഥം ചെയ്യാമെന്നാണ് അവരുടെവാദം. ഈ വ്യാഖ്യാനം സ്വീകരിച്ചാൽ നാരായണഗുരു വക്കലെ സമാധിപ്രാപിച്ചു എന്നോ കുമാരനാശാൻ പല്ലനആററിൽ മുങ്ങിമരിച്ചുവെന്നോ ഒരു ദൃക്സാക്ഷി പറഞ്ഞാൽ ആരുടെഗുരു ആരുടെ ആശാൻ എന്ന ചോദ്യത്തിന് അതിൽ ഉത്തരമില്ലാത്തതിനാൽ വക്താവിന്റെ ഗുരുവെന്നോ ആശാൻ എന്നോ ഇക്കൂട്ടർ അർത്ഥം പറയും. അമ്പിളിഅമ്മാവൻ എന്നു പറയുന്നവരുടെ കഥയും ഇതിനെക്കാൾ മെച്ചമല്ലല്ലോ.

ശ്രീനാരായണഗുരു ജീവിച്ചിരുന്ന കാലത്തുതന്നെ ചില തൽപ്പരകക്ഷികൾ ഈ വ്യാഖ്യാനം കൊടുക്കാൻ ശ്രമിക്കയും വിവരം സ്വാമിയുടെ ശ്രവണപുടങ്ങളിൽതന്നെ എത്തുകയും ചെയ്തിരുന്നു. അതിന് ശ്രീനാരായണഗുരു അരുളിയ ഉത്തരം ഇപ്രകാരമായിരുന്നു. 'മദ്ഗുരുശ്ശുകവർത്മനാ' എന്ന് എഴുതുവാൻ നമുക്കു സാധിക്കയില്ലെന്നാണോ അവർ പറയുന്നതു്."

രണ്ടാമത്തെ പദ്യശകലം 'ശിശുനാമഗുരോരാജ്ഞാം' എന്നതാണ്. ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും പരസ്പരം ഗുരുഎന്ന് സംബോധനചെയ്തിരുന്നു എന്നു നാം മനസ്സിലാക്കിക്കഴിഞ്ഞുവല്ലോ. എന്നുമാത്രമല്ല ശ്രീനാരായണഗുരു സ്വനാമധേയം എഴുതുന്നതുപോലും "നാരായണഗുരു" എന്നായിരുന്നു എന്ന വസ്തുതയും ഈ അവസരത്തിൽ സ്മരിക്കേണ്ടതാണ്. ആ കാലഘട്ടത്തിൽ എഴുതിയിരുന്ന കവിതകളിൽ ആരുടെ ആവശ്യപ്രകാരം കവിത എഴുതിഎന്ന വസ്തുത ആ കവിതയിൽത്തന്നെ വിവരിക്കുക പതിവായിരുന്നു. ഈ വസ്തുത കേരളകാളിദാസൻ വലിയകോയിത്തമ്പുരാൻ എഴുതിയിട്ടുള്ള 'ദൈവയോഗം'എന്ന ഗ്രന്ഥത്തിലെ ആദ്യപദ്യംതന്നെ തെളിയിക്കുന്നുണ്ടു്.

"പ്രാസപ്രയോഗനിയമത്തെയൊഴിച്ചു നവ്യം
കാവ്യം ചമയ്ക്കുവതിനെൻപ്രിയഭാഗിനേയൻ
ശിഷ്യാഗ്രഗണ്യനരചെയ്തുപോലെ ഞാനി-
ന്നിദ്ദൈവയോഗകഥയൊന്നു കഥിച്ചിടുന്നേൻ."

ഇതും മാത്രമല്ല സ്വാമികളുടെ ആ കവിതയുടെ ഒടുവിൽ യാതൊരു അർത്ഥശങ്കയ്ക്കും വകയില്ലാത്തവിധം ശ്രീനാരായണഗുരുവിന്റെ ഗുരു ആരായിരുന്നു എന്ന് ശ്രീനാരായണഗുരുതന്നെ സ്പഷ്ടമായി എഴുതിയിരിക്കുന്നതിപ്രകാരമാണ്. "ഇതി ബാലരാമാന്തേവാസിനാ നാരായണേന വിരചിതം നവമഞ്ജരികാ സമാപ്താ" ബാലരാമാന്തേവാസി എന്നതിനു വാരണപ്പള്ളിൽ വച്ചു സംസ്കൃതം പഠിപ്പിച്ച കൊച്ചുരാമൻപിള്ളആശാനോടുകൂടി താമസിക്കുന്ന നാരായണനെന്നും കുഞ്ഞൻപിള്ള ഗുരുവിന്റെ ആവശ്യപ്രകാരം രാമൻപിള്ളആശാന്റെ ശിഷ്യനായ നാരായണഗുരുഎന്നും ഈ രണ്ടു പദ്യങ്ങളും ചേർത്തു വായിക്കുമ്പോൾ ഇങ്ങിനെ അർത്ഥം പറയുകയും ചെയ്യുന്നുണ്ടു്. ഈ പരമാർത്ഥം സൗകര്യപ്രദമായി മറച്ചുവെച്ചു് അതിലെ ചില ഭാഗംമാത്രം ഉദ്ധരിച്ചു് അതിനെ ദുർവ്യാഖ്യാനംചെയ്തു ലോകരെ തെററിദ്ധരിപ്പിച്ചു ഇവർ അവിഹിതമായി കൃതാർത്ഥത സമ്പാദിക്കുന്നു. ചുക്കു, മുളകു്, തിപ്പലി എന്നു വൈദ്യഗ്രന്ഥത്തിൽ എഴുതിയിട്ടുള്ളതിനെ ഒരു മഹാപണ്ഡിതൻ ചുക്കമു-ളകുതി-പലി എന്ന് ഒരിക്കൽ ഭാഷ്യം കല്പിച്ചകഥയാണ് ഈയവസരത്തിൽ ഓർമ്മയിൽവരുന്നതു്. ഗുരുവിന്റെ സംന്യാസിശിഷ്യപരമ്പരയായ ശ്രീനാരായണധർമ്മസംഘത്തിന്റെ നിശ്ചയവും ഈ ഗുരുശിഷ്യവാദമുഖക്കാരുടെ അഭിപ്രായത്തിനു വിരുദ്ധമാണെന്നും അറിഞ്ഞിട്ടുണ്ടു്.

## കത്തുകൾ

അടുത്തതായി ശ്രീചട്ടമ്പിസ്വാമികളുടേതായി പറയുന്ന രണ്ടു കത്തുകളെ നമുക്കു പരിശോധിക്കാം. ഈ കത്തുകളുടെ ഉള്ളടക്കം ശതാബ്ദസ്മാരകഗ്രന്ഥം ൧൧൨-ാം പുറത്തു പ്രസിദ്ധംചെയ്തുകാണുന്നു. ഈ കത്തുകളുടെ നിജസ്ഥിതിയെ സംബന്ധിച്ചു് നാം ഒരഭിപ്രായം കൈക്കൊള്ളുന്നതിനുമുമ്പായി അതു് ഏതു പരിതഃസ്ഥിതിയിൽ എപ്പോൾ എങ്ങിനെ പുറത്തു വന്നുവെന്ന് ആരായേണ്ടിയിരിക്കുന്നു. ഈ വസ്തുത ഗ്രഹിക്കുന്നതിനായി ഈ ഗുരുവാദത്തിന്റെ ഉത്ഭവചരിത്രത്തിലേയ്ക്കുതന്നെ നമുക്കു പ്രവേശിക്കാം.

'സദ്ഗുരുസർവ്വസ്വം അഥവാ സദ്ഗുരുചരണാഭരണം' എന്ന പേരിൽ ൧൧൦൯-ൽ ശ്രീചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രം സ്വാമികളുടെ ഒരു

പ്രധാനശിഷ്യനായ ആറന്മുള നാരായണപിള്ളവൈദ്യരവർകൾ പരസ്യംചെയ്യുകയുണ്ടായി. അതിലെ ഒന്നാംഭാഗം സ്വാമികളുടെ അപദാനങ്ങളും രണ്ടാം ഭാഗം സ്വാമികളുടെ സിദ്ധികളും മൂന്നാം ഭാഗം സ്വാമികളുടെ ശിഷ്യന്മാരുടെ വിവരണങ്ങളുമാകുന്നു. ഈ ശിഷ്യന്മാരുടെ പട്ടികയിൽ ഒന്നാംസ്ഥാനം ശ്രീനീലകണ്ഠതീർത്ഥപാദൎക്കും പിന്നീട് പടിപടിയായി മററുള്ളവൎക്കും നൽകിക്കാണുന്നു. ഈ ശിഷ്യപട്ടികയിൽ ശ്രീനാരായണഗുരുവിൻെറ പേരില്ല. കേരളക്കരയിൽ അക്കാലത്ത് ശ്രീനാരായണൻ ഒരഗണ്യനല്ലെന്ന് എല്ലാപേൎക്കും അറിയാവുന്നതാണ്. വാസ്തവത്തിൽ ശിഷ്യനായിരുന്നുവെങ്കിൽ ഈ ശിഷ്യപ്പട്ടികയിൽ വല്ല പത്താം സ്ഥാനമെങ്കിലും ശ്രീനാരായണനു കൊടുക്കമായിരുന്നില്ലേ? അഥവാ ഗ്രന്ഥകൎത്താവ് യാദൃച്ഛികമായി വിട്ടുപോയെന്നു വാദിക്കുന്നെങ്കിൽ അതിൻെറ അവതാരികാകൎത്താവായ ശ്രീ. ജി. രാമൻമേനവൻ എം. എ അദ്ദേഹത്തിൻെറ പ്രൗഢവും ദീർഘവുമായ മുഖവുരയിലും അപ്രകാരം വിട്ടുപോകാൻ ഇടവരുമോ? ശ്രീ: മേനോനും ശ്രീ: വൈദ്യനും ശ്രീനാരായണനുമായി നേരിട്ടു പരിചയമുള്ള വസ്തുതയും ഈ പതനത്തിൽ നാം ഓൎക്കേണ്ടതാണ്. ശ്രീചട്ടമ്പിസ്വാമികൾ ഈ ഗ്രന്ഥങ്ങൾ ഒന്നുംതന്നെ കണ്ടിരുന്നില്ലെന്നും വരുന്നതുമല്ലല്ലോ.

അനന്തരം കോട്ടയം നായർഗ്രന്ഥാവലിയുടെ മൂന്നാംപുസ്തകമായി ശ്രീചട്ടമ്പിസ്വാമികളുടെ മറെറാരു ജീവചരിത്രഗ്രന്ഥം പരസ്യം ചെയ്തിട്ടുള്ളതായി കാണുന്നുണ്ട്. ഇതിലും ശ്രീനാരായണൻെറ ശിഷ്യസ്ഥാനം പൂജ്യംതന്നെ. ഇപ്രകാരം ഈ സ്ഥിതി തുടൎന്നുപോന്നിരുന്നു. ഈ കാലഘട്ടത്തിൽ ശ്രീനാരായണഭാനുമാൻെറ യശോരാശി കേരളനഭോമണ്ഡലത്തിൽ അത്യുജ്ജ്വലമായി പ്രകാശിക്കയും ശശാങ്കബാലബിംബം പ്രകൃത്യാ മങ്ങിപ്പോകയും ചെയ്തു.

"നല്ലൊരുഷസ്സിങ്കൽ ദുർമുഖം കാട്ടുന്ന
കാർമേഘക്രൂരിരുൾജാലമെല്ലാം
അങ്ങേ മറയ്ക്കുവാൻ വൻപണിപ്പെട്ടിങ്ങു
വല്ലായ്മപൂണ്ടറിയകന്നിടുന്നു."

എന്നൊരു ഗായകൻ പാടീട്ടുള്ളതുപോലെ ഈ പരിവൎത്തനം സഹിക്കുവാൻ കഴിവില്ലാതായ ചില മല്ലന്മാർ 'കരാടൻ' 'വെള്ളാടൻ' തുടങ്ങിയ കപടനാമങ്ങൾ സ്വീകരിച്ച് ചില പത്രദ്വാരാ അപശബ്ദങ്ങൾ പുറപ്പെടുവിച്ചുതുടങ്ങി. ആ അപശബ്ദങ്ങളിൽ ഒന്നായിരുന്നു ശ്രീചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുവിൻെറ ഗുരുവായി സൂചിപ്പിച്ച ഈ ഗുരുശിഷ്യവാദവും.

മഹാകവി കുമാരനാശാൻ തൻെറ പത്രാധിപത്യത്തിൽ പരസ്യംചെയ്തുവന്നിരുന്ന 'വിവേകോദയം' മാസികവഴിയും സി. കൃഷ്ണനും ശ്രീ: മൂൎക്കോത്തുകുമാരനും 'മിതവാദിപത്രം'വഴിയും ശ്രീ സി. വി. കേരളകൗമുദിവഴിയും ഗുരുവിൻെറ ഒരു ശിഷ്യനായ സ്വാമി ശ്രീനാരായണതീൎത്ഥർ, മലയാളി, സ്വദേശി, കേരളകൗമുദി എന്നീ പത്രങ്ങൾവഴിയും ഒരേ സ്വരത്തിൽ സത്യം വെളിപ്പെടുത്തിയതിനാൽ ഈ കപടനാമധാരികൾ പരാജയം സ്വീകരിച്ച് പത്രരംഗത്തുനിന്നും തിരോധാനം ചെയ്കയാണുണ്ടായത്. ഇത്രയും സംഭവങ്ങൾ കഴിഞ്ഞ് കാനനം അനേകം പ്രാവശ്യം പൂത്തതിനുശേഷം പഴയവാദം പുതിയ ആളുകൾ ഏററുപാടുന്ന ഈ സന്ദൎഭത്തിലാണ് ഇപ്രകാരം കത്തുകളുണ്ടെന്ന് ആദ്യമായി ഇക്കൂട്ടർ പറഞ്ഞുതുടങ്ങുന്നത്. ഈ ഗുരുവാദം നിഷേധിക്കപ്പെട്ട കാലത്ത് ശ്രീ ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുസ്വാമിയും ജീവിച്ചിരുന്നു. ചട്ടമ്പിസ്വാമികളാകട്ടെ, നാരായണഗുരുവാകട്ടെ, ഗുരുവാദം സ്ഥാപിക്കാൻ ഒരക്ഷരം പോലും പറഞ്ഞിട്ടില്ല. ശ്രീനാരായണഗുരുവിൻെറ സന്തതസഹവാസിയും കണ്ണിലുണ്ണിയും പ്രഥമശിഷ്യനും മഹാകവിയുമായിരുന്ന ശ്രീ: കുമാരനാശാൻതന്നെയാണ് ഒന്നാമതായി ഈ ഗുരുവാദത്തെ എതിൎത്തിട്ടുള്ളത്. ശ്രീ ആശാൻ ചട്ടമ്പിസ്വാമികളുടേയും കണ്ണിലുണ്ണിയായിരുന്നു എന്ന് ശ്രീചട്ടമ്പിസ്വാമികളുടെ ജീവചരിത്രം തെളിയിക്കുന്നുണ്ട്. "എൻെറ പൊന്നുംകുടം കുമാരൻ" എന്നാണ് കുമാരനാശാനെപ്പററി ശ്രീ ചട്ടമ്പിസ്വാമികൾ സംബോധന ചെയ്യുന്നതെന്നും ആശാൻെറ കൃതികൾ മനപ്പാഠം ചൊല്ലുകയും അതിനെ പ്രകീൎത്തിക്കയും ചെയ്തിരുന്നുവെന്ന് ശ്രീചട്ടമ്പിസ്വാമികളുടെ ജീവചരിത്രഗ്രന്ഥത്തിൽ 394-ാംപുറത്തു പറഞ്ഞുകാണുന്നു. ഈ നിലയിൽ ശ്രീചട്ടമ്പിസ്വാമികളുടെയും ശ്രീനാരായണഗുരുവിൻെറയും വാത്സല്യത്തിന് ഒരുപോലെ പാത്രമായ കുമാരനാശാൻ ഈ ഗുരുവാദം ശരിയായിരുന്നുവെങ്കിൽ ഇപ്രകാരം ഒരു ഗുരുദ്രോഹത്തിനു തുനിയുകയില്ലായിരുന്നു. 1088-ൽ ശ്രീചട്ടമ്പിസ്വാമികൾ പാലക്കാട്ട് ആലത്തൂർ ബ്രഹ്മാനന്ദസ്വാമികളുടെ ശിഷ്യന്മാൎക്ക് അയച്ച എന്നു പറയുന്ന ഒന്നാമത്തെ കത്ത് വാസ്തവത്തിൽ ഉള്ളതായിരുന്നു എങ്കിൽ എതിരാളികൾ അന്നുതന്നെ അതു പരസ്യംചെയ്ത് അവരുടെ വാദം സ്ഥാപിക്കുമായിരുന്നു. ചട്ടമ്പിസ്വാമികൾ ആലത്തൂർ ശിവയോഗിക്കയച്ചകത്തിനെ സംബന്ധിച്ച വിദ്യാധിരാജൻ മാസിക 1-ാം വാല്യം 10-ാം ലക്കം 46-ാം പുറത്ത് ഇപ്രകാരം പറഞ്ഞുകാണുന്നു: "ചട്ടമ്പിസ്വാമിയെക്കൊണ്ട് ഒരു വിപരീതാഭിപ്രായം പുറപ്പെടുവിക്കുവാൻ ചിലർ ഉത്സാഹിച്ചു. എന്നിട്ട് അദ്ദേഹത്തിൽനിന്നും പുറപ്പെട്ടത് ദോഷസൂചനയല്ലാത്ത ഒരു പ്രശംസാപത്രമാണ്. ഇതിൽനിന്ന് തല്പരകക്ഷികൾ അവൎക്ക് അനുകൂലമായവിധം കത്തെഴുതിക്കുവാൻ പരിശ്രമം ചെയ്തിരുന്ന വസ്തുത വെളിവാകുന്നതാണ്."

എന്നു മാത്രമല്ല 1088-ൽ പാലക്കാട്ടേയ്ക്കയച്ചു എന്നു പറയുന്നതും ഉള്ളടക്കത്തെ സംബന്ധിച്ച് മേൽപ്രകാരം തർക്കമുള്ളതുമായ കത്ത് ഇപ്പോൾ എങ്ങിനെ ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാർക്കുകിട്ടി എന്നു വെളിപ്പെടുത്തുന്നില്ല. ശ്രീചട്ടമ്പിസ്വാമികളുടെ പൊട്ടും പൊടിയുമായ കത്തുകളുടെ ഫോട്ടോപോലും സ്മാരകഗ്രന്ഥത്തിൽ പരസ്യം ചെയ്തിരിക്കുന്ന സ്ഥിതിക്ക് ഇത്രയും വാദകോലാഹലങ്ങൾ ഉളവാക്കീട്ടുള്ളതും ഇത്ര ദീർഘചരിത്രമുള്ളതുമായ ഈ കത്തിന്റെ ഫോട്ടോ സ്മാരകഗ്രന്ഥത്തിൽ സ്ഥലം പിടിക്കാതിരിക്കാനുള്ള കാരണം എന്താണെന്ന് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. ഈ കത്ത് ആരു കണ്ടു എന്നോ ആരുടെ കൈവശം ഉണ്ട് എന്നോ ഈ വാദക്കാർ ഇന്നും വെളിപ്പെടുത്തുന്നില്ല. ആ നിലയിൽ ഇത്ര പ്രമാദമായ കാര്യങ്ങളിൽ ഇപ്രകാരം എഴുത്തുകൾ ഉണ്ടായിരുന്നു എന്ന് വൃഥാ പ്രസ്താവിച്ചു വാദം സ്ഥാപിച്ചുകളയാമെന്ന് വ്യാമോഹിക്കുന്നെങ്കിൽ അതിൽ സഹതപിക്കുകയല്ലാതെ നിർവ്വാഹമൊന്നും കാണുന്നില്ല.

രണ്ടാമതായി പറയുന്നകത്ത് ഇതിലും വിചിത്രമായിട്ടുള്ളതാണ്. ഇത് ശ്രീചട്ടമ്പിസ്വാമികളുടെ ആദ്യജീവചരിത്രങ്ങളിൽ പ്രഥമസ്ഥാനം കൊടുത്തിരുന്നതും ഇപ്പോൾ പ്രഥമസ്ഥാനം ഒഴിവാക്കി ആ സ്ഥാനത്ത് ശ്രീനാരായണഗുരുവിനെ പ്രവേശിപ്പിച്ചപ്പോൾ ദ്വിതീയസ്ഥാനത്തേയ്ക്ക് തരംതാഴ്ത്തപ്പെട്ട ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾക്കു ശ്രീ ചട്ടമ്പിസ്വാമികൾ അയച്ചതായിപറയുന്ന കത്താണ്. ഇതിലെ ഉള്ളടക്കം ഇപ്രകാരമാണ്: "യോഗജ്ഞാനപാരംഗമത്യ്ക്ക്—യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയുംചെയ്ത് ആരൂഢപദത്തിലെത്തുന്നതിനു അനേകസംവത്സരക്കാലം (ഈ അനേകശബ്ദത്തിന്റെ അർത്ഥമില്ലായ്മ ഏവർക്കും വ്യക്തമാകും) എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു." ഇത്ര കണക്കും അടയാളങ്ങളുമെല്ലാം പറഞ്ഞു് ഈ കത്തെഴുതുവാൻ എന്താണു ബന്ധം? ശിഷ്യസ്ഥാനം നിരസിക്കുമെന്നു വല്ല സംശയവും വന്നിട്ടാണോ ഇപ്രകാരം പ്രസ്താവിക്കുന്നതെന്നുമാത്രമല്ല രണ്ടാമത്തെ ശിഷ്യന്റെ സ്ഥാനം പറയുന്നിടത്തു ഈ കണക്കുകളും അടയാളങ്ങളും ഒന്നുംതന്നെ പറഞ്ഞുകാണുന്നുമില്ല. അച്ഛൻ വീട്ടിലുമില്ല, മച്ചിൻപുറത്തുമില്ല എന്നു പറഞ്ഞ വിക്രമനായ കുട്ടിയുടെ കഥയാണ് ഈ അവസരത്തിൽ ഓർമ്മയിൽ വരുന്നത്.

ശ്രീചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുവും തൈക്കാട്ടു അയ്യാവിന്റെകൂടെ യോഗാഭ്യാസംശീലിച്ചു എന്നു ശ്രീ ചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 29-ാം പുറത്തു പ്രസ്താവിച്ചുകാണുന്നു. അയ്യായുടെകൂടെ ശ്രീ നാരായണഗുരുവും ചട്ടമ്പിസ്വാമിയും ഒരുമിച്ച് യോഗാഭ്യാസം ശീലിച്ചുവെന്നു ശ്രീനാരായണഗുരുവും ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ ബോധേശ്വരനോടു പറഞ്ഞിട്ടുണ്ടെന്നു ശ്രീ ബോധേശ്വരൻ ശതാബ്ദസ്മാരകഗ്രന്ഥം 240-ാംപുറത്തു പറഞ്ഞിരിക്കുന്നു. ഈ സ്ഥിതിക്കു അതിനു പ്രത്യക്ഷവിരുദ്ധമായി ശ്രീചട്ടമ്പിസ്വാമികളോട് ശ്രീനാരായണഗുരു യോഗാഭ്യാസം ശീലിച്ചുവെന്നു തല്പരകക്ഷികൾ പറയുന്നതും ഫോട്ടോ പരസ്യംചെയ്യാത്തതുമായ ഈ കത്തും വിശ്വസനീയമല്ലല്ലോ.

## മൊഴികൾ

അടുത്തതായി നമ്മുടെ പരിഗണനയ്ക്കു വരുന്നതു ചട്ടമ്പിസ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരെന്നു സ്വയം അഭിമാനിക്കുന്ന ചിലരുടെ മൊഴികളാണ്. ശ്രീ ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥത്തെപ്പററി കേരളകൗമുദിയുടെ ഭാഷയിൽ പറയുന്നപക്ഷം ഈ മാപ്പുസാക്ഷികളുടെ മൊഴികൾക്കു വല്ല വിലയും കല്പിക്കാമോ എന്നു ശ്രീചട്ടമ്പിസ്വാമികളുടെ സ്വന്തം വാക്കിൽ നിന്നുതന്നെ നമുക്കു ഗ്രഹിക്കാവുന്നതാണ്. ശ്രീചട്ടമ്പിസ്വാമികൾ ഈ ശിഷ്യഗണങ്ങളെപ്പററി ഇപ്രകാരം പറഞ്ഞുകാണുന്നു: "എന്റെ അടുക്കൽ ഓരോരുത്തർ വന്ന് അതുമിതുമെല്ലാം ചോദിച്ചു മിനക്കെടുത്താറുണ്ട്. അവരുടെ വേദാന്തമെന്നാൽ എന്തെന്നറിയാമോ? തന്റെ കാപട്യങ്ങൾ വെളിപ്പെടാതിരിക്കാൻവേണ്ടി ഏതെങ്കിലുംഒരു സംന്യാസിയുടെ ശിഷ്യനായിത്തീർന്നേയ്ക്കുക. അവരുടെ വിഭൂതിലേപനവും മന്ത്രജപവുമെല്ലാം വെറും വിദ്യ." (ചട്ടമ്പിസ്വാമി ജീവചരിത്രഗ്രന്ഥം 375-ാംപുറം നോക്കുക)

സഞ്ചാരസ്വാതന്ത്ര്യപ്രമേയം നിയമസഭയിൽ വന്ന സമയം തന്റെ ഏകവോട്ടിന്റെ വ്യത്യാസം കൊണ്ടുമാത്രം പ്രമേയം തള്ളി കുപ്രസിദ്ധി നേടിയ പേട്ടയിൽ പരമേശ്വരൻതന്നെയാണ് ഇക്കാര്യത്തിനു ഇവരുടെ ഒന്നാംസാക്ഷി. ഈ മി: പരമേശ്വരൻ ഇങ്ങനെയൊന്നും എഴുതിക്കൊടുത്തിട്ടില്ലെന്നു ഒരു മാന്യനു ഒരു ലററർ എഴുതിയയച്ചിട്ടുണ്ട്.

ഇവരുടെ രണ്ടാംസാക്ഷി ഏററത്തു കൃഷ്ണനാശാനാണ്. ഇദ്ദേഹം ചട്ടമ്പിസ്വാമികളുടെ ക്രിസ്തുമതച്ഛേദനപ്രസംഗകനും എന്റെ പരിചിതനുമാണ്. ആ കവിത ആശാൻ ചൊല്ലി അക്കാലത്തു ഞാൻ കേട്ടിട്ടുള്ളതിപ്രകാരമാണ്:—

"മാറിക്കൊൾവിൻ മാപ്പിളമാരേ
കീറിക്കൊൾവിൻ ബൈബിളശേഷം"
... ... ... ... ... ... ... ... ...

എന്നാൽ ശ്രീനാരായണഗുരു ഈ പരമതദൂഷകരെ താഴെപ്പറയുംപ്രകാരം ശാസിക്കയാണു ചെയ്യുന്നതു്.

"ഒരുമതമന്യനു നിന്ദ്യമൊന്നിലോതും
കരുവപരന്റെ കണക്കിനൂനമാകും
പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല
പരമതവാദിയിതോർത്തിടാതെ പാഴേ
പൊരുതുപൊലിഞ്ഞിടുമെന്നു ബുദ്ധിവേണം.
പലമതസാരവുമേകമെന്നുപാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തിപറഞ്ഞുപാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം"

ഏറത്തു കൃഷ്ണനാശാനെ സംബന്ധിച്ചു ശ്രീനാരായണഗുരു ശ്രീ: സി. കേശവനോടു താഴെ പറയുന്ന പ്രകാരം സംസാരിച്ചതായി ജീവിതസമരത്തിൽ രേഖപ്പെടുത്തിക്കാണുന്നു. "കൃഷ്ണനാശാനെ അറിയില്ലേ! കൃഷ്ണനില്ലായിരുന്നെങ്കിൽ നാമൊക്കെ ക്രിസ്ത്യാനികളായിപ്പോകുമായിരുന്നു. ഹിന്ദുമതം നശിക്കുമായിരുന്നു അല്ലേ? ദാരിദ്ര്യം! ശ്രീനാരായണഗുരു ആരിൽനിന്നും മന്ത്രദീക്ഷയോ സന്യാസമോ സ്വീകരിച്ചിട്ടില്ല. തന്റെ ഗുരുക്കന്മാർ ദേവരും മനുഷ്യരുമാണെന്നു ശ്രീനാരായണഗുരു കോടതിമുമ്പാകെ മൊഴികൊടുത്തിട്ടുള്ള വസ്തുതയും നാം ഓർമ്മിക്കേണ്ടതാണ്. ഈ പരിതഃസ്ഥിതിയിൽ റിക്കാർഡുകൾക്കെതിരായുള്ള ഈ മാപ്പുസാക്ഷികളുടെ മൊഴികളും അവഗണിക്കാതെ ഗത്യന്തരമില്ലല്ലോ.

ശ്രീ: സി കേശവൻ ജീവിതസമരം എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു: അല്ലപ്പുഴസ്കൂളിന്റെ ഉദ്ഘാടനത്തിന് ചട്ടമ്പിസ്വാമികളും സന്നിഹിതനായിരുന്നു. അദ്ദേഹം വരുമ്പോൾ നാരായണഗുരു ഏറെക്കാലം സ്കൂളിന്റെ മാനേജരായിക്കഴിഞ്ഞ മാന്യന്റെ വീട്ടിൽ വിശ്രമിക്കയാണ്. ചട്ടമ്പിസ്വാമികൾ വരുന്നതുകണ്ട് നാരായണഗുരു പറയുകയാണ് "ചട്ടമ്പി വരുന്നു. ഒരു കസേര നീക്കിയിടൂ." നാരായണഗുരു എണീററില്ല. സാഷ്ടാംഗനമസ്കാരം ചെയ്തില്ല. വലുതായ സൗഹൃദവും ബഹുമാനവും പരസ്പരമുള്ള രണ്ടു ഉന്നത വ്യക്തികളുടെ പെരുമാററമായിരുന്നു അവരുടേത്. പക്ഷേ ഈയിടെ ചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥത്തിൽ ഒരു വിദ്വാൻകുട്ടി കാച്ചിവിട്ടിരിക്കുന്നതു കണ്ടു, തൈക്കാട്ടു എവിടെയോവച്ചു ചട്ടമ്പിസ്വാമിതിരുവടികളെക്കണ്ട മാത്രയിൽ ശ്രീനാരായണഗുരുസ്വാമികൾ സാഷ്ടാംഗം നിലംപതിച്ചു ചട്ടമ്പിസ്വാമിപാദങ്ങളിൽ തലമുട്ടിച്ചു കഴിഞ്ഞുവെന്നും ചട്ടമ്പിസ്വാമികൾ ഛീ! ഛീ! എന്നു അപ്പോൾ നാരായണഗുരുവിനെ ശാസിച്ചുവെന്നും പിന്നെ തലയിൽ കൈവച്ച് അനുഗ്രഹിച്ചെന്നും നാരായണഗുരു കണ്ണീർവാർത്തെന്നും മററും മററും. ഞാൻ മേല്പറഞ്ഞ സംഭവം നടന്നതിനിടയ്ക്കാണ് ഈ സംഭവം നടക്കുന്നത്. അതാണ് വിശേഷം. ഇത്തരം നിപുണമായ പച്ചപ്പൊളി നാണമില്ലാതെ എഴുതാനും പരസ്യപ്പെടുത്താനും മുതിരുന്നവരെ ഏഭ്യന്മാരെന്നല്ലാതെ എന്തുപറയാനാണ്?

ഇനി അവശേഷിക്കുന്നത് ശ്രീനാരായണഗുരുവും ശ്രീചട്ടമ്പിസ്വാമികളും ചേർന്നുള്ള ഒരു ഫോട്ടോമാത്രമാണ്. ശ്രീചട്ടമ്പിസ്വാമികൾ അന്ത്യകാലത്ത് തന്റെ ശിഷ്യഗണങ്ങളെ ശേഖരിച്ചെടുത്തിട്ടുള്ളതാണ് ഈ ഫോട്ടോ എന്ന് ഈ ഗുരുവാദക്കാർ അവകാശപ്പെടുന്നു. ഈ നിലയിൽ ഇതിന്റെ ചരിത്രത്തിലേയ്ക്കും നമുക്ക് ഒന്നു പ്രവേശിക്കേണ്ടതായി വരുന്നു.

സമാധിക്കല്പംമുമ്പായി ശ്രീചട്ടമ്പിസ്വാമികൾ രോഗബാധയാൽ ശയ്യാവലംബിയായി പ്രാക്കുളത്ത് വിശ്രമിച്ചിരുന്നു. ആ സമയം ശ്രീചട്ടമ്പിസ്വാമികളുടെ ഒരു ഫോട്ടോ എടുക്കാൻ ഫോട്ടോഗ്രാഫറെ വരുത്തി. ആ അവസരത്തിൽ ശിവഗിരി ഇംഗ്ലീഷ് സ്കൂളിനുവേണ്ടി ധനസംഭരണാർത്ഥം ശ്രീനാരായണഗുരുസ്വാമികൾ പെരിനാട്ടു സഞ്ചരിച്ചിരുന്നു. ശ്രീനാരായണഗുരുവിനെ കാണണമെന്നുള്ള ശ്രീചട്ടമ്പിസ്വാമികളുടെ അന്ത്യാഭിലാഷം ശ്രീനാരായണഗുരുവിനെ അറിയിച്ചു. അപ്രകാരം ശ്രീചട്ടമ്പിസ്വാമികളെ സന്ദർശിപ്പാൻ ശ്രീനാരായണഗുരു അന്നേദിവസംതന്നെ യാദൃച്ഛികമായി അവിടെ എത്തുകയുണ്ടായി. ഈ ബഹുമാന്യാതിഥികളെ കൂട്ടിച്ചേർത്ത് ഫോട്ടോ എടുക്കാൻ ഗൃഹനാഥൻ ചെയ്ത അപേക്ഷ സ്വീകരിച്ച് ശ്രീനാരായണഗുരുവും ഫോട്ടോ എടുക്കുവാൻ ഇരിക്കുകയുണ്ടായി. ബഹുമാന്യാതിഥികൾക്ക് നൽകാറുള്ള ഒന്നാംസ്ഥാനംതന്നെ ശ്രീനാരായണഗുരുവിനു നൽകുകയും രണ്ടാംസ്ഥാനം ശ്രീചട്ടമ്പിസ്വാമികളും മൂന്നാംസ്ഥാനം ശ്രീചട്ടമ്പിസ്വാമികളുടെ ശിഷ്യനും സ്വീകരിച്ച് ഫോട്ടോ എടുക്കുകയാണുണ്ടായത്. ശ്രീനാരായണന്റെകൂടെ വന്ന ശിഷ്യന്മാരും ഗൃഹനാഥനും സ്വകുടുംബാംഗങ്ങളും കുട്ടികളും ബന്ധുജനങ്ങളുമാണ് പിന്നിൽ കാണുന്നത്. ബന്ധുജനങ്ങളിൽപെട്ട ഒരാൾ കട്ടിയാട്ടു ശിവരാമപ്പണിക്കർ ബി. എ. എൽ. ററി. ആണ്. ഇദ്ദേഹം എന്റെ സ്വദേശിയും സതീർത്ഥ്യനും സുഹൃത്തും ആണ്. അദ്ദേഹത്തിൽനിന്നും ശ്രീനാരായണഗുരുവിന്റെ ശിഷ്യന്മാരിൽനിന്നും ഈ വസ്തുത അക്കാലത്തുതന്നെ ഞാൻ അറിഞ്ഞിട്ടുള്ളതാണ്. ശ്രീനാരായണഗുരുവിന്റെയോ, ശ്രീചട്ടമ്പിസ്വാമികളുടെയോ സംഭാഷണങ്ങളിലോ പെരുമാററങ്ങളിലോ ഗുരുശിഷ്യബന്ധം അന്ന് അശേഷം പ്രകടിപ്പിച്ചിരുന്നില്ല. ഈ ഗുരുവാദം അന്ന് പുറത്തുവന്നിരുന്നതിനാലത്രേ ഈ വസ്തുത സൂക്ഷ്മമായി ഞാൻ അക്കാലത്ത് ആരായുവാൻ ഇടവന്നിട്ടുള്ളത്.

അടുത്തതായി ശ്രീവിവേകാനന്ദസ്വാമികളും ശ്രീ ചട്ടമ്പിസ്വാമികളുമായുണ്ടായ കൂടിക്കാഴ്ചയിലേയ്ക്കു നമുക്കു കണ്ണോടിക്കാം. ശ്രീചട്ടമ്പിസ്വാമികൾ രോഗം പിടിപെട്ടു് എറണാകുളം കലൂർ കണ്ടൻവൈദ്യരുടെ ചികിത്സയിലിരിക്കുന്ന കാലത്താണു് ശ്രീവിവേകാനന്ദസ്വാമികളെ ശ്രീചട്ടമ്പിസ്വാമികൾ എറണാകുളത്തു പോയി കാണുവാൻ ഇടവന്നതു്. (ഈ കണ്ടൻവൈദ്യർ എന്റെ ഒരു ബന്ധുവും സുഹൃത്തും ആണു്.) ഈ മഹാന്മാരുടെ സംഭാഷണമദ്ധ്യേ ശ്രീചട്ടമ്പിസ്വാമികൾ പഴയസമ്പ്രദായത്തിൽ ഇഡ പിംഗല എന്ന ഞരമ്പുകളേയും അവയുടെ പ്രവൃത്തികളേയും സംബന്ധിച്ചു് പറയുവാൻ തുടങ്ങിയപ്പോൾ 'മതി' 'മതി' എന്നു് ആധുനികശാസ്ത്രരീത്യാ ശരീരശാസ്ത്രം അഭ്യസിച്ചിട്ടുള്ള വിവേകാനന്ദസ്വാമി വിലക്കുകയാണുചെയ്തതു്. (ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 110-ം, 381-ം പുറങ്ങളും ശതാബ്ദസ്മാരകഗ്രന്ഥം 135-ാം പുറവും നോക്കുക) സംഭാഷണം കഴിഞ്ഞശേഷം ശ്രീചട്ടമ്പിസ്വാമികൾക്കു് വിവേകാനന്ദസ്വാമികളോടുണ്ടായ ബഹുമതി ശ്രീചട്ടമ്പിസ്വാമികളുടെ വാക്കുകളിൽനിന്നു കാണാവുന്നതാണു്. "വിവേകാനന്ദസ്വാമികളും ഞാനും തമ്മിൽ ഗരുഡനും കൊതുകുംതമ്മിലുള്ളഭേദമാണുള്ളതു്." ശ്രീചട്ടമ്പിസ്വാമിജീവചരിത്രഗ്രന്ഥം 104-ാംപുറം നോക്കുക. ഈ സംഭാഷണത്തെ ആധാരമാക്കി ഇപ്പോൾ വിവേകാനന്ദസ്വാമികളേയും ശിഷ്യനാക്കുവാൻ ഈ ഗുരുവാദക്കാർ ശ്രമിച്ചുകാണുന്നതിൽ അതിശയിക്കാനില്ലല്ലോ.

## ദിവ്യസമാധി

114-ാമാണ്ടു കന്നി 5-ാംതീയതിയിലെ പ്രഭാതത്തിൽ വർക്കലനിന്നും എനിക്കു് ഒരു കമ്പിസന്ദേശംലഭിച്ചു. ശ്രീനാരായണഗുരു ദിവ്യസമാധിപ്രാപിച്ചു എന്നായിരുന്നു ആ സന്ദേശം. വിനാവിളംബം ഞാൻ വർക്കലയ്ക്കുതിരിച്ചു. ഞാൻ അവിടെ എത്തിയപ്പോൾ ഒരു മനുഷ്യമഹാസമുദ്രത്തെയാണു് എനിക്കു ദർശിക്കുവാനിടവന്നതു്. ഈ മഹാസമുദ്രം അനുനിമിഷം വർദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. നിശ്ശബ്ദമായ അവിടത്തെ അന്തരീക്ഷം മന്ത്രോച്ചാരണങ്ങളാൽ മുഖരിതമായിരുന്നു. സമാധിക്കുന്നിൽ സജ്ജമാക്കപ്പെട്ട സമാധിപീഠത്തിൽ ശ്രീനാരായണഗുരു മഹാസമാധിസ്ഥിതനായി കാണപ്പെട്ടു. ശിഷ്യഗണങ്ങളും അനുയായികളും കർപ്പൂരം, തുളസി, ഭസ്മം മുതലായ അന്ത്യോപഹാരങ്ങളാൽ അർച്ചനനടത്തി. അതിൽ എന്റെ എളിയപങ്കു നിർവ്വഹിക്കുവാൻ എനിക്കും ഭാഗ്യംസിദ്ധിച്ചു. അർച്ചനാദ്രവ്യങ്ങളാൽ സമാധികുണ്ഡം നിറയപ്പെട്ടു. ആ ദിവ്യതേജസ്സു നമ്മുടെ ചക്ഷുസ്സുകൾക്കു് എന്നെന്നേയ്ക്കും അദൃശ്യമായി. അതേ; പതിതോദ്ധാരണത്തിനായി അവതരിച്ച ആ പുണ്യരാശി സ്വകൃത്യനിർവ്വഹണാനന്തരം നിർവ്വാണനിമഗ്നനായി.

അധഃസ്ഥിതാനാം പരിപാലനായ
കൃതാവതാരഃ കരുണാപയോധിഃ
വേദാന്തവർത്തി ഗുരുരേഷ സാക്ഷാ-
ന്നാരായണോ ഭാതു ചിരം ധരായാം."

(ശ്രീ ആഗമാനന്ദസ്വാമികൾ)

ആഹാ! ബഹുലക്ഷംജനമങ്ങേത്തിരുനാമ-
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ!"

(മഹാകവി കുമാരനാശാൻ)



# ഗുരുദേവനെക്കുറിച്ചുള്ള ചില സ്മരണകൾ

— വെട്ടൂർ കെ. പി. നാരായണൻവൈദ്യൻ —

കൊല്ലവർഷം 1084-മുതൽ 1104-ൽ ഗുരുദേവൻ മഹാസമാധിയടയുന്നതുവരെ ആ ദിവ്യനുമായി അടുത്ത ബന്ധം പുലത്തുവാൻ അവസരവും ഭാഗ്യവും സിദ്ധിച്ചിട്ടുള്ള ഒരു എളിയഭക്തനാണു് ഈയുള്ളവൻ. ആ മഹാത്മാവിൻെറ ഉപദേശങ്ങൾ ശ്രവിക്കുവാനും, ആജ്ഞകൾ അനുസരിക്കുവാനും, ആശിസ്സുകൾക്കു കീഴടങ്ങുവാനും, രോഗാവസ്ഥയിൽപലപ്പോഴും അടുത്തുനിന്നു ശുശ്രൂഷിക്കുവാനും ഇടവന്നിട്ടുണ്ടു്. ആ പരേങ്ഗിതജ്ഞൻെറ പല സ്മരണകളും അനുഭവങ്ങളും പറയുവാനുണ്ടു്. ഓമ്മയുടെ വെളിച്ചത്തിൽ അവയിൽ ചിലതു് ഇവിടെ പകത്താം.



## I

## ഭാവിയുടെ ഹൃദയത്തിൽ ഒരു ദീർഘദശി

അതു് 1085-ൽ ആണെന്നാണു് ഓമ്മ. ശിവഗിരിമഠത്തോടു് അനുബന്ധിച്ചുള്ള സംസ്കൃതവിദ്യാലയത്തിലെ ഒരു അദ്ധ്യേതാവായിരുന്നു അന്നു ഞാൻ. ഗുരുദേവൻ ആത്മനിവിശേഷം സ്നേഹിച്ചിരുന്ന പലതരം ഒട്ടുമാവുകൾ ശിവഗിരിയിൽ പച്ചക്കുടപിടിച്ചു പടന്നും പന്തലിച്ചും നിന്നിരുന്നു. ചുവട്ടിലൂടെ നടന്നാൽ നിറുകയിൽ ചുംബിക്കുമാറു് സമൃദ്ധമായി അവ കായ്ച്ചുകിടന്നിരുന്നകാലം, മീനമാസത്തെ വേനലിൽ ലോകം എരിപൊരിക്കൊള്ളുകയാണു്. ഗുരുദേവൻ ശിവഗിരിമഠത്തിൽത്തന്നെ വിശ്രമിക്കുന്ന ഒരു സന്ദഭവുംകൂടിയായിരുന്നു അപ്പോൾ. കുസൃതികളായ ചില വിദ്യാത്ഥികൾ വളരെയധികം പിഞ്ചുമാങ്ങാ പറിച്ചു നശിപ്പിച്ചു. ഗുരുദേവൻെറ അന്തേവാസികൾ ഈ അക്രമസംഘത്തെ പിടികൂടി തൊണ്ടിസഹിതം ഗുരുസന്നിധിയിൽ ഹാജരാക്കി. കേസുവിസ്തരിക്കുന്ന വിവരം അറിഞ്ഞു് ഞാനും അവിടെ എത്തി. ഗുരുദേവനെ അഭിവാദനംചെയ്തിട്ടു് ഞാൻ അല്പം അകലെ മാറിനിന്നു. അപരാധികളും അന്വേഷകസംഘവുമെല്ലാം തെളിവു് ആവശ്യമില്ലാതെ ശിക്ഷിക്കുവാൻ കഴിയുന്ന ആ നീതിപീഠത്തിൻെറ മുമ്പിൽ നിശ്ശബ്ദരായി നില്ക്കുകയാണു്. ചില നിമിഷങ്ങൾ കഴിഞ്ഞു. ഗുരുദേവൻ തിരിഞ്ഞു് എന്നെ നോക്കി ച്ചോദിച്ചു:

"നീയും മാങ്ങാ പറിച്ചുവോ?"

ആദരവോടെ ഞാൻ മറുപടി പറഞ്ഞു:

"ഇല്ല; സ്വാമി!"

സ്നേഹമധുരമായ ഭാഷയിൽ സ്വാമികൾ ആത്മഗതം ചെയ്തു.

"ഇല്ല! നീയിതു ചെയ്യുകയില്ല."

ഏതാനും നിമിഷങ്ങൾക്കുശേഷം അദ്ദേഹം എന്നെ സൂക്ഷിച്ചുനോക്കിയിട്ടു് ഇങ്ങിനെ കല്പിച്ചു:

"നീകൂടി ഇതെല്ലാം നോക്കിക്കൊള്ളണം."

ആ രംഗം അങ്ങിനെ അവസാനിച്ചു.

കാലം വളരെ ദൂരംവഴി നടന്നുകഴിഞ്ഞു. സംഭവബഹുലമായ മാസങ്ങളും വർഷങ്ങളും എത്ര എത്ര കടന്നു; എൻെറ വിദ്യാലയജീവിതം കഴിഞ്ഞു. ഞാൻ ഗൃഹസ്ഥാശ്രമിയായി. പലവിധ പ്രാരബ്ധങ്ങളും ജീവിതക്ലേശങ്ങളും എന്നെ അഭിമുഖീകരിച്ചു. വാദ്ധക്യത്തിൻെറ പടിവാതിലിൽ എത്തി. പക്ഷേ ഗുരുദേവനോടുള്ള ഭക്തിയും ശിവഗിരിയിലെ മണ്ണിനോടുള്ള സ്നേഹവും, ആ പുണ്യഭൂമിക്കുവേണ്ടി എന്തെങ്കിലും സേവനംനടത്താനുള്ള തൃഷ്ണയും എന്നിൽ അനവരതം വളന്നുകൊണ്ടുതന്നെയിരുന്നു.

മഹാസമാധിക്കുശേഷം എസ്. എൻ. ഡി പി. യോഗവും ധമ്മസംഘവും തമ്മിൽ പിണങ്ങിപ്പിരിഞ്ഞു. കേസുകൾ പലതും ഉത്ഭവിച്ചു. ഞാൻ യോഗത്തിൻെറ ഭാഗത്തായിരുന്നു. അതിൻെറ അവകാശസംരക്ഷണാത്ഥം ധമ്മസംഘത്തിനു് അഹിതമായ ചിലതെല്ലാം ഞാൻ പ്രവത്തിച്ചിട്ടുമുണ്ടു്. അങ്ങിനെ

ശിവഗിരിമഠത്തിലെ അന്നത്തെ ഭരണാധികാരികളായിരുന്ന ശ്രീ: ഗോവിന്ദാനന്ദസ്വാമികളുടേയും ധമ്മതീത്ഥരുടേയും മററും വെറുപ്പിനും വിദ്വേഷത്തിനും ഞാൻ പാത്രമായി. കണ്ടാൽ ഒന്നൊക്കെ അവർ മിണ്ടുകപോലുമില്ലായിരുന്നു. എങ്കിലും സ്വാമിയുടെ ജന്മനക്ഷത്രദിനത്തിലും മഹാസമാധിദിനത്തിലും ഞാൻ കുടുംബസമേതം പകൽമുഴുവനും ശിവഗിരിയിൽത്തന്നെ കഴിച്ചുകൂട്ടുക പതിവായിരുന്നു. അവിടത്തെ ചടങ്ങുകളിൽ സഹകരിക്കുകയും, കഴിവുള്ള സേവനം നടത്തുകയും ചെയ്യേണ്ടതു് എൻെറ കത്തവ്യമാണെന്നത്രേ എൻെറ വിശ്വാസം.

മഹാസമാധിമന്ദിരനിർമ്മാണക്കമ്മിററിയിലും മററും എനിക്കുള്ള എളിയസ്ഥാനങ്ങൾ വച്ചൊഴിയാൻ പലപ്പോഴും ഞാനാലോചിച്ചിട്ടുണ്ടു്. പക്ഷേ അപ്പോഴെല്ലാം കൂടുതൽകൂടുതൽ ചുമതലയുള്ള സ്ഥാനങ്ങൾ ഏറെറടുക്കാൻ ഞാൻ നിർബന്ധിതനായിത്തീരുകയാണു് ചെയ്തിട്ടുള്ളതു്. മഹാസമാധിമന്ദിരനിർമ്മാണക്കമ്മിററിയുടെ ചുമതലപ്പെട്ട രണ്ടു ഉദ്യോഗം ഇപ്പോൾ എന്നിൽ നിക്ഷിപ്തമായിരിക്കുന്നു. ഗുരുദേവൻ അന്നു അരുളിച്ചെയ്തിരുന്നപ്രകാരം ഞാൻ സ്മരിക്കുന്നു. അതാണു് ഇതിനു കാരണമെന്നു ഞാൻ കരുതുന്നു.

ഗുരുദേവൻെറ ഓരോ വാക്കുകളും അത്ഥപൂണ്ണങ്ങളാണു്. "വലിയ മഹർഷികൾചൊന്നാൽ ഫലമാവാക്കിൻെറപിന്നിലോടിവരും." എന്നുള്ള ആപ്തവാക്യം ഞാൻ ഓക്കുന്നു.

II

## ഹൃദയഭേദകമായ നേരിയ ഒരു താക്കീതു്

ഗുരുദേവൻ ശിവഗിരിയിലെ മാതൃകാപാഠശാലയ്ക്കുവേണ്ടി (ഇപ്പോഴത്തെ ഇംഗ്ലീഷുഹൈസ്കൂൾ) സംഭാവനകൾ ശേഖരിക്കുന്നകാലമാണു്. ഇന്നു ശിവഗിരി ശ്രീനാരായണമെഡിക്കൽമിഷൻ ആശുപത്രി നില്ക്കുന്ന മൈതാനത്തിൽ എൻെറ ചില യുവസുഹൃത്തുക്കൾ ഒരു നാടകശാലകെട്ടി രണ്ടുമൂന്നു നാടകങ്ങളും നടത്തിക്കഴിഞ്ഞിരുന്നു. ഒടുവിൽ അങ്ങിനെ ഒരാലോചനവന്നു. അന്നത്തെ സുപ്രസിദ്ധനടന്മാരെ ചേത്തു് ഒരു നാടകം അഭിനയിപ്പിച്ചു് അതിൽനിന്നും ലഭിക്കുന്ന ആദായം മുഴുവനും ഗുരുദേവൻെറ മാതൃകാപാഠശാലയ്ക്കുവേണ്ടി സംഭാവനചെയ്യണമെന്നു്. ആ സംരംഭത്തിൻെറ നേതൃത്വവും ഒടുവിൽ എന്നിൽത്തന്നെ വന്നുചേന്നു. എൻെറ ജോലിത്തിരക്കുകൾമൂലം ആ നാടകം നടത്തുന്നതുസംബന്ധിച്ചുണ്ടായ എല്ലാ ചുമതലകളും എൻെറ സുഹൃത്തുക്കൾതന്നെയാണു് നിവ്വഹിച്ചതു്. കേരളത്തിലെ പല പ്രശസ്തനടന്മാരെയും ആ നാടകത്തിൽ ഒരുമിപ്പിക്കുവാൻ വേണ്ട ഏപ്പാടുകൾ ഞങ്ങൾ ചെയ്തിരുന്നു. ആവശ്യമായ പ്രാരംഭച്ചെലവുകളും കഴിഞ്ഞു. പക്ഷേ നാടകദിവസം ഒരു പ്രധാനനടൻ വന്നുചേന്നില്ല. അങ്ങിനെ നാടകം അന്നു മുടങ്ങി. ഒരു ഭാരിച്ചതുക നഷ്ടവും വന്നു.

ശ്രീമാന്മാരായ സി. കേശവൻ, ഇ. വി. കൃഷ്ണപിള്ള, കെ. സി. ഗോവിന്ദപ്പിള്ള തുടങ്ങി വിലയും നിലയുമുള്ള പലരേയും കൂട്ടിച്ചേത്തു ഞങ്ങൾ വീണ്ടും ആ ശ്രമം തുടന്നു. കലാശാലാബിരുദധാരികൾ അന്നു നാടകവേദിയിൽ പ്രത്യക്ഷപ്പെടുക വളരെ അപൂവ്വമായിരുന്നു. ആ കാലഘട്ടത്തിലെ ഏററവുംവലിയ പുതുമയും അതുതന്നെയായിരുന്നു. ഗംഭീരമായ സദസ്സു്; പൊടിപൊടിച്ചു നാടകം നടന്നു. ഒരു വലിയ തുകയുംപിരിഞ്ഞു. ചെലവുകളെല്ലാം കഴിച്ചു കണക്കു നോക്കിയപ്പോഴാണു് കഥ മനസ്സിലായതു്. 87-ൽ ചില്വാനം രൂപയാണു മിച്ചം. ആദ്യത്തെ നാടകം മുടങ്ങിപ്പോയതുകൊണ്ടു് ഒരു വലിയതുക ചെലവുവന്നെങ്കിലും, കുറേക്കൂടി കരുതലോടെ പ്രവത്തിച്ചിരുന്നെങ്കിൽ ഇതിനെക്കാളും വലിയ ഒരു തുക ബാക്കിവരുത്തുവാൻ സാധിക്കുമായിരുന്നു. പക്ഷേ എന്തുകൊണ്ടോ അന്നതു കഴിഞ്ഞില്ല.

നാടകം നടക്കുമ്പോൾ സ്വാമികൾ സ്ഥലത്തില്ലായിരുന്നു. ഏതാനംദിവസങ്ങൾ കഴിഞ്ഞിരിക്കണം, ഗുരുദേവൻ ശിവഗിരിയിൽ വന്നെത്തിയവിവരം അറിഞ്ഞു് ഞങ്ങളും അവിടെ ചെന്നു. അദ്ദേഹം അപ്പോൾ പണ്ണശാലയിൽ വിശ്രമിക്കുകയായിരുന്നു. പ്രമുഖന്മാരായ പല അന്തേവാസികളും അപ്പോൾ ഗുരുദേവൻെറ സമീപത്തിലുണ്ടു്. കൂട്ടുകാരുമായി ചെന്നു ഞാൻ സ്വാമികളെ അഭിവാദനംചെയ്തിട്ടു് ആ തുക ഗുരുദേവസന്നിധിയിൽ സമപ്പിച്ചു.

"സ്കൂൾഫണ്ടിലേക്കു് ഒരു നാടകം നടത്തിയവകയിൽ കിട്ടിയതാണു്."

വിനീതമായ ഭാഷയിൽ ഞാൻ അറിയിച്ചു. അപ്പോഴും ഉദാസീനത എന്ന അപരാധബോധം എൻെറ ഹൃദയത്തിൽ കുമ്പിട്ടുനിന്നിരുന്നു. പ്രശാന്തഗംഭീരനായ ഗുരുദേവൻ ഇങ്ങിനെ ചോദിച്ചു:

"നമ്മുടെ പറമ്പിൻെറ വാടക, അല്ലേ?"

ആ കല്പനകേട്ടു ഞാൻ ചൂളിപ്പോയി. എന്തൊരു ഹൃദയഭേദകമായ പരിഹാസിക്കൽ. ഉദാസീനതയ്ക്കു് എന്നെന്നും ഒരു താക്കീതു്.

III

## പരഹൃദയജ്ഞാനിയായ ഒരു അവധൂതൻ

ആയിരത്തി ഒരുനൂററിമൂന്നു് ഇടവമാസം. മഹാസമാധിക്കു് ഏതാനംമാസങ്ങൾക്കുമുമ്പാണു്, ഗുരു-

ദേവൻ രോഗിയായി, ശയ്യാവലംബിയായി വൈദിക മഠത്തിൽ വിശ്രമിക്കുന്നു. ധാരമുറിയാതെ പെരുമഴ തുമ്പിക്കൈവണ്ണത്തിൽ പെയ്തുകൊണ്ടിരുന്നു. ആകാശം കാറും കോളുംകൊണ്ടു കലങ്ങിക്കിടക്കുകയാണ്. തണുപ്പുകൊണ്ടു മരവിപ്പിക്കുന്ന അന്തരീക്ഷം. വൈദികമഠത്തിന്റെ വടക്കുവശം ഓലകൊണ്ടു നല്ലവണ്ണം മറച്ചിട്ടുണ്ട്. ഏതാണ്ട് ഒരുമണി കഴിഞ്ഞാണ് ഞാൻ അവിടെ ചെന്നതു്. ഗുരുദേവൻ വൈദികമഠത്തിന്റെ വടക്കേവരാന്തയിൽ ഒരു കട്ടിലിൽ മേക്കുഭാഗത്തു തലയുംവച്ച് വടക്കോട്ടു തിരിഞ്ഞുകിടക്കുകയാണ്. പല ഗൃഹസ്ഥശിഷ്യന്മാരും, സംന്യാസിപ്രമുഖന്മാരും, ഭിഷഗ്വരന്മാരും ഉൾപ്പെടെ പലരും അവിടെ കൂടിയിട്ടുണ്ട്. എല്ലാമുഖങ്ങളിലും വല്ലാത്ത ഉൽക്കണ്ഠയാണ്. സ്വാമികൾ അസ്വസ്ഥനുമാണ്. ഞാൻ പടിഞ്ഞാറുവശത്തെ വരാന്തയിൽ നിശ്ശബ്ദമായി കയറി, തെക്കുഭാഗത്തു് ഒഴിഞ്ഞുമാറിനിന്നു. വടക്കോട്ട് അഭിമുഖമായിക്കിടന്ന ഗുരുദേവൻ എന്നെ കണ്ടില്ല. ഞാൻ ചെന്ന വിവരം അറിഞ്ഞതുമില്ല. തണുപ്പു വളരെ വർദ്ധിച്ചിരുന്നതുനിമിത്തം അദ്ദേഹത്തിനു് അസഹ്യമായ വയററുവേദന അനുഭവപ്പെട്ടുന്നുണ്ടായിരുന്നു. അന്തേവാസികൾ ആദരവോടെ ശുശ്രൂഷിക്കുന്നുണ്ട്. പലപ്പോഴും ആ പരിപാവനമായ ശരീരത്തിൽ സ്പർശിക്കുവാനുള്ള ഭാഗധേയം ലഭിച്ചിരുന്നു എങ്കിലും അപ്പോൾ ഗുരുദേവനെ ശുശ്രൂഷിക്കാൻ ഒരവസരം കിട്ടിയെങ്കിൽ എന്നു് എന്റെ ഹൃദയം അകാരണമായി ആശിച്ചു.

ഏതാനുംനിമിഷങ്ങൾകഴിഞ്ഞു. സ്വാമികൾ തലയുയർത്തി പതുക്കെ തെക്കോട്ടുചരിഞ്ഞു് എന്നെ ലക്ഷ്യമാക്കി ചോദിച്ചു:—

"അതാരാണുനില്ക്കുന്നതു്?"

അടുത്തുനിന്ന ഒരാൾ പറഞ്ഞു:
"വെട്ടൂരിലെ നാണുവൈദ്യൻ."

ഗുരുദേവൻ കല്പിച്ചു:
"നാണു ഇങ്ങുവരു!"

ഹൃദയത്തിലൊതുങ്ങാത്തആനന്ദത്തോടെ ഞാൻ ഗുരുസന്നിധിയിലേക്കു നീങ്ങി. മേശമേലിരുന്ന ചൂടുവെള്ളം നിറച്ച റബ്ബർസഞ്ചിയിലേക്കു ചൂണ്ടിക്കൊണ്ടു അദ്ദേഹം ആവശ്യപ്പെട്ടു.

"അതെടുത്തു് വയററിൽ ഒന്നു ചൂടുപിടിപ്പിക്കൂ."

ആ സഞ്ചി ഗുരുദേവന്റെ വയററിൽനിന്നു മാററിവച്ചിട്ട് ഏതാനുംനിമിഷങ്ങളേ ആയിട്ടുള്ളു. വീണ്ടും അതെടുത്തുവയ്ക്കുവാനാണ് എന്നോടു കല്പിച്ചതു്. അതു കേവലം ആഗ്രഹനിവൃത്തിക്കുവേണ്ടിയുമായിരുന്നു.

സ്വാമികൾ കല്പിച്ചതുപോലെ ഞാൻ പ്രവർത്തിച്ചു.

ആനന്ദത്തിന്റെ നിർവൃതിയറിഞ്ഞതു് അന്നാണു് ഞാൻ. ആ രംഗം ഓർമ്മിക്കുമ്പോൾ ഇപ്പോഴും എന്റെ കണ്ണുകൾ നിറയാറുണ്ട്. ഈ പരഹൃദയജ്ഞാനം മഹാത്മാക്കൾക്കല്ലാതെ ആർക്കെങ്കിലും പ്രകടിപ്പിക്കുവാൻ കഴിഞ്ഞിട്ടുണ്ടോ?

എന്തിനേയും അവിശ്വസിക്കുന്ന ഒരു കാലഘട്ടത്തിലേക്ക് ലോകം കുതിക്കുകയാണ്. ഏതിനെയും യുക്തിയുടെ പ്രകാശത്തിൽ പരിശോധിക്കുക. ചിന്തയെ യാഥാർത്ഥ്യത്തിന്റെ ഉരകല്ലിൽ ഉരച്ച് മാററു് നിർണ്ണയിക്കുക. അങ്ങിനെ തലമുറകൾ വസ്തുനിഷ്ഠമായി രൂപംകൊള്ളുകയാണ്. അനുഭവത്തിന്റെ വെളിച്ചത്തിൽനിന്നുകൊണ്ട് രേഖപ്പെടുത്തുന്ന ഗുരുദേവനെക്കുറിച്ചുള്ള ഇത്തരം സംഭവങ്ങളും കാലപ്രവാഹത്തിൽ ഒരുപക്ഷേ അത്ഭുതങ്ങളും അതിശയോക്തികളുമാണെന്നു വിധി എഴുതുകയില്ലെന്നു ആരറിഞ്ഞു?



# മഹാത്മാക്കളും അൽഭുതകൃത്യങ്ങളും

— പി. കെ. ഭാനു, വക്കല —

മഹാത്മാക്കളായ യോഗികൾ പല അത്ഭുതകൃത്യങ്ങളും ചെയ്തിട്ടുള്ളതായി കേൾവിയുണ്ട്. ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ, ശ്രീയേശു എന്നീ അവതാരപുരുഷന്മാർ അനേകം അനേകം അത്ഭുതകൃത്യങ്ങൾ ചെയ്തിട്ടുള്ളതായി ചരിത്രങ്ങളിൽനിന്നും അറിയുന്നു. അണിമാദിഅഷ്ടസിദ്ധികൾ യോഗികൾക്ക് ഉള്ളതായിട്ടും അറിയാം. വിശിഷ്ടാത്മാക്കളുടെ തപഃശക്തിമൂലം സിദ്ധികൾ ഉണ്ടാകുന്നതാണ്. മാസ്മരവിദ്യ ആത്മവിദ്യയുടെ ബാലപാഠമാകുന്നു. മനഃശക്തികൊണ്ടു സ്നേഹിതന്മാരുടെ ഇംഗിതം അറിയുവാനും അപരനെ വശപ്പെടുത്തുന്നതിനും ഉറക്കുന്നതിനും മററും കഴിയുന്നതാണ്. യൂറോപ്യന്മാർ മാസ്മരവിദ്യയ്ക്കു വളരെ പ്രാധാന്യം കല്പിക്കുന്നുണ്ട്. യോഗികൾ യമനിയമാദികൾകൊണ്ട് ആത്മാവിനെ സ്വാധീനമാക്കി പ്രാണായാമത്താൽ മനഃശക്തി സമ്പാദിച്ചു വിശുദ്ധന്മാരായിത്തീരുന്നു. അവരുടെ ഏകാഗ്രതയിൽനിന്നുംഉള്ള സങ്കല്പത്തിന്റെ ഫലത്തിനു സിദ്ധിയെന്നു പറയാം. പാവനവും വിശുദ്ധവും ആയ അവരുടെ വിചാരഗതി അന്യന് അത്യത്ഭുതപരമായ പ്രേരണകളും ഫലങ്ങളും നല്കുന്നതായി കാണാം.

ശ്രീനാരായണഗുരുദേവൻ അനേകം അത്ഭുതകൃത്യങ്ങളും സിദ്ധികളും ചെയ്തിട്ടുള്ളതായി നേരിട്ടും അല്ലാതെയും അറിയാം. ആതുരന്മാരെ രോഗബാധയിൽനിന്നും വാക്കുമാത്രത്താൽ മാററുക, പിശാച് ചാത്തൻ മുതലായ ബാധകൾക്കു കത്തുകൊടുത്തു ഒഴിപ്പിക്കുക, സർപ്പോപദ്രവങ്ങൾമൂലം ചില കുടുംബക്കാർക്കുണ്ടായിട്ടുള്ള കുഷ്ഠരോഗങ്ങളെ മാററുക, സന്താനലബ്ധിയില്ലാത്തവർക്കു അനുഗ്രഹപ്രദമായ വചനങ്ങൾകൊണ്ടു സന്താനലബ്ധിയുള്ളവരായിത്തീരുക, അപരന്റെ ഇംഗിതം മനസ്സിലാക്കി അപ്പഴപ്പോൾ അവർക്കു ആശ്വാസകരമായ മറുപടികൾ നല്കുക, ഭക്തജനങ്ങൾ തങ്ങളുടെ ഗൃഹങ്ങളിൽ വച്ചിട്ടുള്ള പക്വഫലങ്ങളെ അവരുടെ സങ്കല്പം അനുസരിച്ചു കാലാകാലങ്ങളിൽ സ്വയം ചെന്നു സ്വീകരിക്കുക, നിർമ്മത്സരബുദ്ധ്യാ പ്രാർത്ഥിക്കുന്നവർക്കു അവരുടെ അഭീഷ്ടാനുസരണം വേണ്ട അനുഗ്രഹങ്ങൾ നല്കുക മുതലായി അത്യത്ഭുതകരമായ സിദ്ധികൾ ഗുരുദേവനിലുണ്ടായിരുന്നതായി നേരിട്ടും അനേകം അനേകം ഭക്തജനങ്ങളിൽനിന്നും ഈയുള്ളവനു അറിയുവാൻ ഇടവന്നിട്ടുണ്ട്. അരുവിപ്പുറംപ്രതിഷ്ഠകഴിഞ്ഞകാലത്ത് ഒരു തമ്പിയുടെ പെൺകുട്ടിക്കു ജന്മനാ ഉണ്ടായിരുന്ന അന്ധത ക്ഷേത്രത്തിൽവച്ചു ഗുരുദേവൻ മാററിയതിനെപ്പററി സ്മരണയും അതിനുശേഷം ആണ്ടുതോറും അരുവിപ്പുറത്തു തമ്പിമാരുടെകുടുംബത്തുനിന്നു ശിവരാത്രികാലങ്ങളിൽ കൊണ്ടുവന്നിരുന്ന കാവടിയും കാഴ്ചനേർച്ചാദികളും അരുവിപ്പുറംദേശവാസികൾക്കു ഇന്നും അറിവുള്ളതാണ്. ഈവക അത്ഭുതകൃത്യങ്ങൾ ഈകാലത്തു സ്വാനുഭവങ്ങളെ മുൻനിറുത്തി വിവരിച്ച് എഴുതുന്നതായാൽ പിൻതിരിപ്പന്മാരുടെ കൂട്ടത്തിൽ പരിഗണിക്കുമെന്നുകരുതി അതിനു് ഒരുമ്പെടുന്നില്ല.

ഗുരുവിന്റെ വിശ്വോത്തരമായ സന്ദേശങ്ങൾ ഏതുമതസ്ഥരും ഏതുകൂട്ടരും ഏതുസമുദായക്കാരും ഏതുനൂററാണ്ടിലും മാററിവയ്ക്കാവുന്നതല്ല എന്നു തീർത്തുപറയാവുന്നതാണ്. മനുഷ്യരാശിയുടെ ഉന്നമനംമാത്രം ലക്ഷ്യമാക്കി ജീവിതം നയിച്ച ഗുരുവിന്റെ സന്ദേശങ്ങൾക്കു ഭാവിലോകം മഹാഭാഷ്യമെഴുതുമെന്നു വിശ്വസിക്കാം. അവതാരപുരുഷന്മാരുടെ ജീവിതകാലത്തു അവരുടെ ജീവിതം ക്ലേശവും ദുഃഖഭൂയിഷ്ഠവും ആയിരുന്നതായി ചരിത്രം സാക്ഷ്യംവഹിക്കുന്നു. എന്നാൽ ഗുരുദേവന്റെ ജീവിതം വിപ്ലവാത്മകവും പരിവർത്തനവും ആയിരുന്നു. ആർക്കും അപ്രിയമോ വിദ്വേഷബുദ്ധിയോ ഉണ്ടായിരുന്നതായി അറിവില്ല. ഒരു ലോകഗുരുവിന്റെ സർവ്വലക്ഷണങ്ങളും ഗുരുദേവനിൽ കാണാം. ഗുരുവിന്റെ ദിവ്യസന്ദേശങ്ങൾ ലോകത്തിനു അനുഗ്രഹം നല്കട്ടേ എന്നുമാത്രം പ്രാർത്ഥിക്കാം.

# ഒരു അനുഗ്രഹം

— ആർ. ജി. വൈദ്യൻ, ഹരിപ്പാട് —

കൊല്ലവഷം 1101 മീനമാസത്തിൽ ഒരു സായന്തനമന്ദപവനൻ, വക്കലശിവഗിരിമഠം ശീതള കോമളമാക്കിക്കൊണ്ടിരുന്നപ്പോൾ എൻെറ ജ്യേഷ്ഠൻ ഇലിപ്പക്കുളം ജി. കൃഷ്ണൻജ്യോത്സ്യർ അവർകളും ഞാനും ശ്രീനാരായണഗുരുദേവൻെറ കാരുണ്യകടാക്ഷങ്ങൾക്കു പാത്രീഭവിച്ചുകൊണ്ടു അങ്ങിനെ നില്ക്കുകയായിരുന്നു. ആ പുണ്യസ്ഥലത്തിൽ അപ്പോൾ ഞങ്ങൾക്കു പ്രവേശിക്കുവാനുണ്ടായകാരണം ഗുരുദേവൻെറ ഒരു ആഹ്വാനമാണ്. അതിനു ഒരു ചരിത്രമുണ്ട്.

പ്രസ്തുത ജ്യോത്സ്യരവർകൾ ആ കാലത്തിനു വളരെമുമ്പുമുതൽതന്നെ ഉറച്ച ശ്രീനാരായണഭക്തനായിരുന്നു. പ്രാതഃസ്നാനം, ശിവശതകപാരായണം, ധ്യാനം എന്നിങ്ങനെകെയാണ് കാണാൻകഴിയുന്ന ഭക്തിപ്രകടനങ്ങൾ. സംസ്കൃതഭാഷ അഭ്യസിപ്പിച്ചുകൊണ്ടു അദ്ദേഹത്തൊരുസ്ഥലത്തു ഞാനും താമസിച്ചിരുന്നു. എന്നും രാവിലേ കുളിക്കാൻ വീട്ടിൽ പോവുക എനിക്കൊരുപതിവാണ്. അപ്പൊഴെല്ലാം ശിവശതകപാരായണം കേട്ടു ഞാൻ ആനന്ദിക്കാറുണ്ടായിരുന്നു. ഒരിക്കൽ ഞാൻ ജ്യേഷ്ഠനോടുചോദിച്ചു; ശ്രീനാരായണഭക്തി, ഇത്രകലശലാണെങ്കിൽ ശിവഗിരിവരെ ഒന്നുപോകാമല്ലോ. തൃപ്പാദങ്ങളെ സ്ഥൂലദൃഷ്ടിയിൽക്കണ്ടുതന്നെ ഭജിച്ചുകൂടെ? എന്നു്. അതിനു കിട്ടിയഉത്തരം, അങ്ങിനെ പോകണമെന്നല്ല ആഗ്രഹം. എൻെറ ഭക്തി, ദൃഢവും ശുദ്ധവുമാണെങ്കിൽ അതു് തിരുവുള്ളിൽ അറിയും, എന്നെ അങ്ങോട്ടുവിളിക്കും. അതില്ലെങ്കിൽ ഇവിടെയിരുന്നുഭജിച്ചു ഈ ജന്മം അവസാനിപ്പിക്കും എന്നായിരുന്നു. ചെറിയതോൽവിപററിയമാതിരി കുളികഴിഞ്ഞു ഞാൻ മടങ്ങിപ്പോരുകയും ചെയ്തു.

കാലം കതിച്ചുകൊണ്ടിരുന്നു. കൊല്ലവഷം ആയിരത്തിഒരുനൂററിരണ്ടു ഓടിവന്നു. പതിവിൻപടി ഒരുദിവസം ഞാൻ വീട്ടിൽചെന്നു. എന്നെക്കണ്ടമാത്രയിൽ ജ്യേഷ്ഠൻ, ഒരു ഭാഗ്യച്ചിട്ടികിട്ടുകയോ തക്കതായ നിധികിട്ടുകയോചെയ്താലുണ്ടാകുന്ന സന്തോഷപാരവശ്യത്തോടുകൂടി എന്നോടുപറഞ്ഞു, വക്കലച്ചെല്ലുവാൻ ഗുരുദേവൻ എന്നെ വിളിച്ചിരിക്കുന്നു. നമ്മുടെ രാമൻഭാഗവതരവർകളാണ് (അഭിനവത്യാഗരാജൻ എന്നു പ്രസിദ്ധിനേടിയിരുന്ന ഓച്ചിറ രാമൻഭാഗവതർ) ആ അരുളപ്പാടു് എന്നെ അറിയിച്ചതു്. ശ്രീ. ഭാഗവതർ കൊല്ലത്തു കെട്ടുങ്ങശ്ശേരിൽ കാണുമെന്നും വക്കലയ്ക്കുചെല്ലുമ്പോൾ അദ്ദേഹത്തെക്കൂടി വിളിക്കണമെന്നുംകെയാണു ഏർപ്പാടെന്നും തൃപ്പാദത്തിൽ സമപ്പിക്കുവാൻ ഒരു പ്രാത്ഥനാപത്രംകൂടി കൊണ്ടുപോകണമെന്നും പദ്യങ്ങൾ ഇന്നലെത്തന്നെ എഴുതീട്ടുള്ളതു കേട്ടുകൊള്ളുക എന്നുംപറഞ്ഞു ചൊല്ലാൻ തുടങ്ങി. കുറേപ്പദ്യങ്ങൾ സംസ്കൃതത്തിലും പിന്നെക്കുറേ മലയാളത്തിലുമാണു കേൾക്കാൻകഴിഞ്ഞതു്. മലയാളപദ്യങ്ങളിൽ ഒന്നിൽ ഒരു പദത്തിനു എനിക്കൊരു സംശയം ജനിച്ചു. ആ പദ്യം,

> മായാപയോധിയിലിവണ്ണമലഞ്ഞുവാഴ-
> മീയുള്ളവൻ വിഗതപാതകിയാകുമെങ്കിൽ
> കായംനശിപ്പതിനുമുമ്പു ഭവൽക്കടാക്ഷ-
> പോതൈകലാഭമിയലാനിടയാകുമെന്നായ്.

ഇതിലെ "വിഗതപാതകി" എന്ന പ്രയോഗം ശരിയാണോ? എന്നു ഞാൻ ചോദിച്ചതിനു; കൊല്ലത്തു വി. വി. പ്രസ്സിൽ അച്ചടിക്കാൻ ചെല്ലുന്നവേളയിൽ ശ്രീകാവുങ്ങൽ നീലകണ്ഠപ്പിള്ളയാശാനോടു ഒന്നു സംശയം ചോദിച്ചുകൊള്ളാം എന്നു ഉത്തരവും പറഞ്ഞു.

അതിൻെറ രണ്ടാംദിവസം രാവിലെ എന്നെയുംകൂട്ടിക്കൊണ്ടു ജ്യേഷ്ഠൻ വക്കലയ്ക്കു യാത്രതിരിച്ചു. വി. വി. പ്രസ്സിൽനിന്നും പ്രാത്ഥനാപത്രം അടിച്ചുവാങ്ങി. കാവുങ്ങൽആശാനെ കാണാൻ സാധിക്കാതെവന്നയിനാൽ സംശയപദം അങ്ങിനെതന്നെ രേഖയിലായിത്തീൎന്നു. പിന്നീടു ശ്രീ. ഭാഗവതരേയും കൂട്ടിക്കൊണ്ടു വയ്യിട്ടുള്ള ഒരു തീവണ്ടിയിൽ ഏകദേശം അഞ്ചരമണിസമയത്തു ഞങ്ങൾ ശിവഗിരിയിൽ ചെന്നുചേൎന്നു. അപ്പോൾ തൃപ്പാദങ്ങൾ ആശ്രമത്തിൽ വിശ്രമിക്കുന്നില്ലായിരുന്നു. ഒരുഭക്തൻ പറഞ്ഞു, അല്പംനില്ക്കുക ഉടനേ ദശനംലഭിക്കും എന്നു്. അതുസംഭവിച്ചു. ഏതോ ബാഹ്യകായ്യതല്പരനായിരുന്ന ഗുരുദേവൻ സമാഗതനായി ആശ്രമവരാന്തയിൽ ഉണ്ടായിരുന്ന തുണിക്കസാലയിൽകിടന്നു കാലുനീട്ടിവച്ചുകൊണ്ടു ഉത്തരാഭിമുഖനായി വിശ്രമിക്കുവാൻ തുടങ്ങി. അല്പംകഴിഞ്ഞു ശ്രീ. രാമൻഭാഗവതർ സമീപമെത്തി നമസ്കരിച്ചു. സ്വാമികൾ, എന്താ ഭാഗവതരേ! ഒരു കൊച്ചുകുരങ്ങു ഇരിക്കുന്നമാതിരി ഒതുങ്ങി കൂനിനിന്നുകൊണ്ടു ഭാഗവ

തർ, ആ ഇലിപ്പക്കുളങ്ങരക്കണിയാരുടെ കുടുംബത്തിൽ, ഇത്രയും കേട്ടപ്പോൾ ഉത്സാഹഭരിതനായി എഴുന്നേററിരുന്ന ഗുരുദേവൻ, അവർ വന്നിട്ടുണ്ടോ? വന്നിട്ടുണ്ടേ എന്ന മറുപടിയും പറഞ്ഞിട്ട ഭാഗവതർ അകലെമാറി നിലയുറപ്പിച്ചു.

പ്രാർത്ഥനാപത്രം സമർപ്പിക്കേണ്ടസമയം അതാണല്ലോ. ഞാൻ ജ്യേഷ്ഠനെ ഒന്നുനോക്കി. 'അവർ എവിടെ വരട്ടെ' എന്ന കല്പനയുംഉണ്ടായി. ഞാൻ വീണ്ടും ജ്യേഷ്ഠനെനോക്കുകയാണ്. അദ്ദേഹത്തിൻെറ നില, തുലോം വർണ്ണിക്കത്തക്കതുതന്നെ. ഞാൻ വർണ്ണനാചതുരനല്ല. കണ്ടതു് എഴുതാം. എപ്പോൾ പരമഗുരുവിൻെറ ദ്രുപതേജസ്സ്, ജ്യേഷ്ഠൻെറകണ്ണിൽ പതിഞ്ഞുവോ ആ നിമിഷംമുതൽ ആ ദിവ്യമുഖം മാത്രം നോക്കിക്കൊണ്ടു കണ്ണിമയ്ക്കാതെ നിശ്ചലനായി ഒരു ഇരുമ്പുപ്രതിമപോലെ അദ്ദേഹം കാണപ്പെട്ടു. രണ്ടു കണ്ണിലുംകൂടി ചൂണ്ടുവിരൽ വണ്ണത്തിൽ വെള്ളം ഒഴുകിക്കൊണ്ടിരുന്നു. അതു സന്തോഷബാഷ്പമാണോ എന്ന എനിക്കറിഞ്ഞുകൂടാ. ഒരുപക്ഷേ സന്തോഷത്തിൻെറ സത്തിൻെറ ബാഷ്പമായിരിക്കാം. ഗുരുദർശനമാത്രയിൽ യഥാർത്ഥഭക്തൻെറ ഹൃദയം ദ്രവിക്കുമ്പോൾ ഉണ്ടാകുന്ന അത്തരം ലക്ഷണങ്ങൾക്കു പേരിടാൻ നിഘണ്ടുകാരന്മാരും കുഴങ്ങും.

പ്രാർത്ഥനാപത്രം സമർപ്പിക്കുവാൻ ഒട്ടും വൈകരുതല്ലോ. ജ്യേഷ്ഠനെ കൈക്കുപിടിച്ചു ഗുരുപാദസമീപമെത്തിക്കണമെന്നു ഞാൻ തീർച്ചയാക്കി. അതിനു ശ്രമിച്ചപ്പോൾ അദ്ദേഹത്തിൻെറ അടിമുടി ഒരുപോലെ കലുങ്ങിത്തുടങ്ങി. ഞാൻ വിഷമിച്ചു ഏതായാലും താങ്ങിപ്പിടിച്ചു പിച്ചനടത്തി അഗ്രജനെ പൂജ്യപാദസമീപമെത്തിച്ചു. നേരത്തേ കയ്യിലെടുത്തിരുന്ന ഒരു പ്രാർത്ഥനാപത്രം തൃപ്പാദങ്ങളിൽ സമർപ്പിച്ചു നമസ്കരിപ്പിച്ചു് അല്പം അകലെമാററിനിറുത്തി. പ്രാർത്ഥനാപത്രം കയ്യിലെടുത്തു ഗുരുദേവൻആകെപ്പാടെ അതിലൊന്നുകണ്ണോടിച്ചു. പിന്നെയും കസാലയിൽകിടന്നു. അല്പം ഒരുആലോചനയോടുകൂടി, ഇതൊന്നുവായിക്കണം, ആരാണ്. ആ ആലോചനയുടെ സ്വഭാവംകൊണ്ടു് എനിക്കുതോന്നി അവിടുന്നു്,മഹാകവി ശ്രീ: കുമാരനാശാനവർകളെ സ്മരിക്കുന്നു എന്നു്. ഉടനടി ഭാഗവതർ പറഞ്ഞു, അവർതന്നെ വായിച്ചുകൊള്ളുമേ, ഉം എന്നു ആചാര്യൻ അനുജ്ഞയുംനൽകി. പത്രം പാരായണംചെയ്യുവാൻ ജ്യേഷ്ഠനോടു ഞാൻ ആംഗ്യംകാണിച്ചു. അതിഗൽഗദംകൊണ്ടു് അദ്ദേഹത്തിനു ശബ്ദം എടുക്കുന്നില്ല. നീ വായിക്കു എന്നുദൃഷ്ടികൊണ്ടു ഇങ്ങോട്ടു ആജ്ഞാപിച്ചു. അനുമതിലഭിച്ച ഞാൻ പാവനപാദസമീപമെത്തി, വിനയസമ്പന്നനായി വായനതുടങ്ങി. പദ്യങ്ങളെല്ലാം എനിക്കു മനപ്പാഠമായിരുന്നതിനാൽ വായനസമയത്തു എൻെറ കണ്ണു് ഗുരുദേവൻെറ മുഖത്തുതന്നെ പതിപ്പിച്ചുകൊണ്ടിരുന്നു. എപ്പോൾ ചൊല്ലാൻതുടങ്ങുമോ അപ്പോൾ ആ മഹായോഗി കണ്ണടയ്ക്കുന്നതുകാണാം. പാദം ഒന്നുതുടങ്ങുമ്പോൾ ദിവ്യഭ്രൂമധ്യത്തിൽനിന്നു രണ്ടു ചെറിയ ഞരമ്പുകൾ പൊങ്ങിത്തുടങ്ങും. ആ ഞരമ്പുവീക്കം ക്രമേണ മേല്പോട്ടു നീങ്ങി പാദംനാലും തീരുമ്പോൾ നട്ടുച്ചിയിൽച്ചെന്നു് അവസാനിക്കുന്നതും കാണാം. പ്രസ്തുത ഞരമ്പുവീക്കത്തിൽനിന്നും ഒരു ശക്തി പാഞ്ഞുവന്നു ഞാൻ ഉച്ചരിക്കുന്ന പദ്യങ്ങളുടെ വാച്യവും വ്യംഗ്യവും അതിലും കവിഞ്ഞുണ്ടെങ്കിൽ ആ അർത്ഥവുംകൂടി കവർന്നെടുത്തുകൊണ്ടുപോകുന്നതുപോലെ എനിക്കു തോന്നിക്കൊണ്ടിരുന്നു. ആദ്യപദ്യം:

> വന്ദേ സദ്രസസംപൂർണ്ണ-
> സുവർണ്ണകുസുമാഞ്ചിതം
> സർവ്വലോകഹിതോൽകൃഷ്ട-
> ഫലദം ഗുരുകല്പകം.

എൻെറ വായന അല്പം ധൃതിയിലായതിനാൽ അവിടുന്നു ശരിയായി അർത്ഥം ധരിച്ചുകാണില്ലായിരിക്കാമെന്നുകരുതി ഒരാവർത്തികൂടി വായിക്കുവാൻ ഞാനാരംഭിച്ചു. തൃപ്പാദങ്ങൾ കണ്ണുതുറന്നു് എന്നെ അടിമുടി ഒന്നുനോക്കി. എത്രയും ചെറിയഒരുപുഞ്ചിരിയോടുകൂടി ചൂണ്ടുവിരൽ പൊക്കിക്കാണിച്ചുകൊണ്ടു് ഓരോപ്രാവശ്യം വായിച്ചാൽമതിയാകും എന്നു കല്പിച്ചു. ദിവ്യന്മാരുടെ മനോമാഹാത്മ്യം അറിവാൻ കരുത്തില്ലാത്ത എൻെറ ബാലഹൃദയത്തെ ശപിച്ചുകൊണ്ടു വീണ്ടും വായനതുടങ്ങി. തുടർന്നുള്ള സംസ്കൃതപദ്യങ്ങളിൽ, ഭക്തിയെ ജ്വലിപ്പിച്ച ശിവശതകപാരായണം, ധ്യാനത്തിൽ ഒരിക്കൽ ഗുരുദേവനെക്കണ്ടതായകഥ, എന്നിങ്ങനെ സ്വാനുഭവങ്ങൾ വെളിപ്പെടുത്തുന്നതിനാണു ശ്രമിച്ചിരിക്കുന്നതു്. ദുരാന്വയവും അപ്രസിദ്ധപദങ്ങളുംമററുംകൊണ്ടു പദ്യങ്ങൾ ക്ലിഷ്ടങ്ങളാണെങ്കിലും ഒരേ ശ്രവണത്തിൽ അവിടുന്നു് നിസ്സാരമായി സാരം ഗ്രഹിക്കുന്നുണ്ടായിരുന്നു. പിന്നീടു മലയാളപദ്യങ്ങൾ തുടങ്ങി. സംശയപദമുള്ള പദ്യംവരെ പാരായണംചെയ്തു. "വിഗതപാതകി"എന്ന പദം കേട്ടമാത്രയിൽ സ്വല്പം നീരസഭാവംപ്രകടിപ്പിച്ചു് എഴുന്നേററിരുന്നു് എൻെറമുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ടു മാർദ്ദവമില്ലാത്തസ്വരത്തിൽ 'വിഗതപാതകിയോ?' എന്നു ചോദിച്ചു. തൽക്ഷണം ഞാൻ "വിഗതപാതകനാകുമെങ്കിൽ" എന്നു ഉച്ചരിച്ചുകേൾപ്പിച്ചു. മന്ദഹാസപൂർവ്വം പരമഗുരു വീണ്ടും കസാലയിൽ കിടന്നു. പദ്യപാരായണം മുഴുപ്പിച്ചു് ആ പത്രവും പാദങ്ങളിൽ സമർപ്പിച്ചു ഞാൻ സ്വല്പം അകലെമാറിനിന്നു. ഗുരുദേവൻ എഴുന്നേററു് താല്പര്യപൂർവ്വം ജ്യേഷ്ഠനെ നോക്കിക്കൊണ്ടു് ഗീരുകൾ ഉദീരണംചെയ്തുതുടങ്ങി.

നിങ്ങളെക്കാണണമെന്നു് ആവശ്യപ്പെട്ടതിനു കാരണമുണ്ടു്. ഇലിപ്പക്കുളംകണിയാരുടെ കുടുംബ

ത്തിൽ ഇന്നേക്കു ഒന്നരനൂററാണ്ടിനുമുമ്പു കൊച്ചുകുഞ്ഞാശാൻ എന്ന പേരിൽ പണ്ഡിതനും കവിയും ആയ ഒരാൾ ജീവിച്ചിരുന്നു. അദ്ദേഹത്തിൻെറ കവിതകൊണ്ടറിയാം ആൾ മിടുക്കനായിരുന്നെന്നു്. എന്നു പറഞ്ഞുകൊണ്ടു ടി ആശാൻെറ മാരമ്പാട്ടിലെ പല വരികൾ താളംപിടിച്ചുകൊണ്ടു അവിടുന്നു പാടിത്തുടങ്ങി. ഏതാനും വരികൾ പകത്താം.

കരിത്തോലരയ്ക്കുനപഹംചാത്തുമീശൻ
പുരത്തേപ്പൊരിച്ചോരുമാകാന്തനാദ്യൻ
മരുത്തുണ്ണുമക്കൂട്ടരെപ്പേരുമോരോ-
തരത്തിൽ പരിഷ്കാരമാനുള്ളദേവൻ
വരദനമരേന്ദ്രമുഖ്യാച്ചിതാംഘ്രിദ്വയൻ
പരമഗുണപൂണ്ണനാദ്യന്തഹീനൻ പരൻ
വിരവിനൊടു വാരണത്തിൻെറവേഷംധരി-
ച്ചുരുതരസുഖേനനിന്നോരുനേരംതദാ

എന്നിത്യാദി ചൊല്ലി. അന്നു ഭക്തജനങ്ങൾ ധാരാളം ശിവഗിരിയിൽ കൂടിയിരുന്നു. ശ്രീബോധാനന്ദസ്വാമികൾ ഒററക്കാവിമുണ്ടു ഉടുത്തു നെഞ്ചിൽ കൈകെട്ടി, ശിഷ്യത്വത്തിൻെറ പരമദീപ്തിപൊഴിഞ്ഞുകൊണ്ടു ഗാനസമയത്തു് ആനന്ദാശ്രുക്കൾ പൊഴിക്കുന്നുണ്ടായിരുന്നു. ആകെപ്പാടെ സ്ഥലം ഭക്തിപൂശിയ ഉത്സാഹം പെയ്യുന്നുണ്ടായിരുന്നു.

പാട്ടുനിറുത്തി വീണ്ടും കല്പിച്ചുതുടങ്ങി. കൊച്ചുകുഞ്ഞാശാൻ, കാവ്യം, അലംകാരം, തക്കം, വ്യാകരണം, ജ്യോതിഷം, വൈദ്യം, മന്ത്രശാസ്ത്രം എന്നിവയെല്ലാം ഒരുവിധം അഭ്യസിച്ചിരുന്നു. ആ കാലത്തു് സവണ്ണക്കുപോലും വിദ്യാദാനം ചെയ്യാൻ ആരണർ അഭിമതം അരുളിയിരുന്നില്ല. താണവഗ്ഗത്തിലുള്ള ഒരാൾ എങ്ങിനെ എവിടെനിന്നു ഇതെല്ലാം പഠിച്ചു എന്നു് അത്ഭുതപ്പെടാറുണ്ടു്. ഒരു കാൎയ്യം തീച്ചയാണു്; താണവരുടെ ഇടയിൽ വിദ്യ പ്രചരിക്കുവാൻ കൊച്ചുകുഞ്ഞാശാൻ തികച്ചും സഹായകമായിരുന്നു. മിക്കവാറും കൊച്ചുകുഞ്ഞാശാനെപ്പററി ചിന്തിക്കാറുണ്ടു്. ആ കുടുംബത്തിൽ ഇപ്പോൾ വല്ലവരും ഉണ്ടോ എന്നന്വേഷിക്കാൻ അതാണു കാരണം.

"അവിടെ സുകൃതം തീരെ നശിച്ചിട്ടില്ല. നിങ്ങളും ശുദ്ധമണ്ഡന്മാരല്ലല്ലോ. കണ്ടതു വളരെ സന്തോഷമായി." ഇലിപ്പക്കുളം പ്രദേശം ഓച്ചിറനിന്നും അധികം കിഴക്കല്ല. വാരണപ്പിള്ളിൽ താമസിക്കുന്ന കാലത്തു് അതു ധരിച്ചിട്ടുണ്ടു്. വക്കലയും അവിടവുംതമ്മിൽ വളരെ ദൂരമല്ല. കൂടെക്കൂടെ വരാൻ വിഷമമില്ല. പിന്നീടു ഗുരുദേവൻ എന്നെ നോക്കിക്കൊണ്ടു്, എന്താണുതൊഴിൽ എന്നു ചോദിച്ചു. വിഷവൈദ്യമാണു പ്രധാനജോലി, വിഷവൈദ്യവിശാരദ പരീക്ഷ പാസായിട്ടുണ്ടു്. അതിനുമുമ്പു് ഹരിപ്പാട്ടു ചെമ്പ്രോൽകൊട്ടാരത്തിൽ വിഷവൈദ്യൻതമ്പുരാൻ എന്നു സുപ്രസിദ്ധിനേടിയിരുന്ന മഹാത്മാവിൻെറ അടുത്തുനിന്നു മന്ത്രവും ശാസ്ത്രവും ചില ഒററമൂലിപ്രയോഗങ്ങളും ഗ്രഹിച്ചിട്ടുണ്ടു് എന്നു ഞാൻ സാദരം അറിയിച്ചു. കൊള്ളാം ധാമ്മികമായവിദ്യ; പക്ഷേ ആദായം ചുരുങ്ങുമല്ലോ; എങ്കിലും ഗവണ്മെൻറു നിങ്ങളെ സഹായിക്കും. (ആ തിരുമൊഴി ഫലിച്ചു. ജീവിതാവശ്യങ്ങൾക്കു് ഒട്ടും മതിയാകുന്നില്ലെങ്കിലും ഇപ്പോൾ സഹായധനം ലഭിക്കുന്നുണ്ടു്.) ആകട്ടേ, ഞാനൊരു വിദ്യപറയാം, പരീക്ഷിച്ചുനോക്കണം. വിഷം കഴത്തിൽനില്ക്കുന്ന ശിവനു കൂവളത്തില മാല, കണ്ഠത്തിലണിയുന്നതു പ്രധാനമാണു്. അപ്പോൾ കൂവളത്തില വിഷഹരമാണെന്നു തെളിയുന്നില്ലേ? കൂവളത്തിലകൊണ്ടു രണ്ടുമൂന്നു പ്രയോഗം ചെയ്തുനോക്കുവാൻ ഉപദേശിച്ചുതന്നു. (ഇന്നും അതു സജീവപ്രയോഗത്തിലിരിക്കുന്നു) മന്ത്രം ഫലിക്കുന്നതാണു്. ഗുരുമുഖത്തിൽനിന്നും നല്ലവണ്ണം അഭ്യസിച്ചിരിക്കണം.

ഇരിക്കട്ടെ, നിങ്ങൾ ഇവിടെ കേൾപ്പിച്ചപദ്യങ്ങളിൽ ഒന്നിൽ ഒരു 'വിഗതപാതകി'പ്രയോഗം കേട്ടു, അതു ശരിയാണെന്നു തോന്നുന്നില്ല. വിഗതപാതകൻ എന്നുള്ളതാണു നല്ലതു്. അതും നിങ്ങൾതന്നെ തിരുത്തിപ്പറഞ്ഞല്ലോ, സന്തോഷം. സമയം കുറേ ആയി, നിങ്ങൾ ഭക്ഷണം കഴിഞ്ഞുവരിക, സ്വാമികൾ വാക്കുകൾ ഉപസംഹരിച്ചു.

ഊട്ടുപുരയിൽ മണിയടിച്ചു. ഞങ്ങളും ഭക്ഷണത്തിനിരുന്നു. സുഖമായി ഊണുകഴിഞ്ഞു വീണ്ടും ഞങ്ങൾ തൃപ്പാദസന്നിധിയിൽ വന്നുചേന്നു. ഭക്തജനങ്ങളെയെല്ലാം ആശീവ്വദിച്ചയച്ചശേഷം ആചാൎയ്യദേവൻമാത്രം മുൻകസാലയിൽ വിശ്രമിക്കുന്നുണ്ടായിരുന്നു. അവിടുന്നു് ജ്യേഷ്ഠനോടു്, ഊണു സുഖമായോ, സുഖമായോ എന്നു് ആവത്തിച്ചു ചോദിച്ചു. വളരെ സുഖമായേ എന്നു ജ്യേഷ്ഠൻ. 'എന്നാൽ വടക്കോട്ടൊരു വണ്ടി ഇപ്പോളുണ്ടു് താമസിക്കണമെന്നില്ല. നന്നായി വരട്ടേ' എന്നു് ഒരു അനുഗ്രഹം.



# ശ്രീനാരായണൻ

— കെ. ആർ. കുന്നത്ത് —

ശ്രീനാരായണഗുരുസ്വാമികൾ! ആ മഹാപുരുഷൻ ഒരു വ്യക്തിയല്ല, ഒരു മഹാസ്ഥാപനമായി ലോകത്തിൽ ശാന്തിയും ക്ഷേമവും പുലർത്തുന്നതിനുപയുക്തമായ പരമോന്നതവും, മഹനീയവും, സാർവ്വജനീനവും, സമാദരണീയവുമായ സന്ദേശങ്ങൾ മുഖേന സംസ്കാരപ്രഭ ചൊരിയുന്ന വിജ്ഞാനജ്യോതിസ്സായി, അക്ഷയാനന്ദം അരുളുന്ന സംസ്കാരസരണിയിൽ അമൂല്യമായ ആനന്ദനിലയനമായി നിലകൊള്ളുന്നു. സമുദായപരിധിയും രാജ്യസീമകളും അതിലംഘിച്ച് ആ മഹാപുരുഷന്റെ ജീവിതസന്ദേശം മനുഷ്യരാശിയുടെ ശാശ്വതസമ്പത്തായി പ്രകാശിച്ചുകൊണ്ടിരിക്കയാണ്. "അന്ധകാരത്തിന്റെയാഴത്തിൽ ക്രൂരമാമെന്തൊരു മായാവ്യവസ്ഥയാലോ ബന്ധസ്ഥരായ്" ദുരന്തദുരിതങ്ങൾ അനുഭവിച്ചിരുന്ന, അജ്ഞതയിലും, അനാചാരങ്ങളിലും, അടിമത്വത്തിലും അടിച്ചമർത്തപ്പെട്ടിരുന്ന, പാരതന്ത്ര്യപാതാളത്തിൽ പുതഞ്ഞുകിടന്നിരുന്ന അവശസമുദായക്കാരുടെ ഇടയിൽ അവതീർണ്ണനായി സാമൂഹ്യവ്യവസ്ഥയിലെ താഴ്‌വരയിൽ നിന്നുദിച്ചുയർന്ന് ജീവിതത്തിലെ കണ്ടകാകീർണ്ണവും, ക്ലേശസമ്പൂർണ്ണവുമായ ദുർഗ്ഗമവീഥികളെ നിരന്തരോത്സാഹവും സ്ഥിരപരിശ്രമവുംകൊണ്ടു തരണംചെയ്ത് നിരവധി പ്രതിബന്ധങ്ങളോടു പടപൊരുതി മാമൂലിൽ മുങ്ങി മരവിച്ചുകിടന്ന കേരളത്തിൽ സ്വതന്ത്രമായി ചിന്തിക്കുവാനും പരസ്പരം സഹിഷ്ണുതയോടുകൂടി സൌഹാർദ്ദപരമായി വർത്തിക്കുന്നതിനും വ്യക്തികൾക്കു സ്വാതന്ത്ര്യം നല്കി അവരുടെ മനുഷ്യത്വത്തെ ഒന്നാമതും, മതത്തെ രണ്ടാമതും വിലമതിക്കുവാൻ ആദ്യമായി പ്രബോധനം നല്കി, സമത്വസുന്ദരവും, സ്വാതന്ത്ര്യസുരഭിലവുമായ ഒരു സാമൂഹ്യവ്യവസ്ഥിതി വിഭാവനം ചെയ്ത ഭാരതത്തിലെ ഭാസുരമായ ഭാഗ്യതാരമാണ് ആ മഹാപുരുഷൻ. വിശ്വവന്ദ്യയായ പൌരസ്ത്യസംസ്കാരമാതാവിന്റെ തൃച്ചേവടികളിൽ ഭാരതസംസ്കാരത്തിന്റെ അവിഭാജ്യഘടകമായ കേരളപ്പെൺകിടാവ് സാദരം സമർപ്പിച്ച ഒരു സംഭാവന—ആ അമൂല്യനിധി—അതാണ് ശ്രീനാരായണൻ.

"ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യന്"
"ജാതി ചോദിക്കരുത്, പറയരുത്, വിചാരിക്കരുത്"
"മതമേതായാലും മനുഷ്യൻ നന്നായാൽമതി."

"അപരനുവേണ്ടിയഹർന്നിശം പ്രയത്നം
കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു;
കൃപണനധോമുഖനായ് കിടന്നുചെയ്യു-
ന്നപജയകർമ്മമവന്നുവേണ്ടിമാത്രം."

"അയലുതഴപ്പതിനായതിപ്രയത്നം
നയമറിയും നരനാചരിച്ചിടേണം
അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നുസുഖത്തിനായ്‌വരേണം."

"മദ്യം വിഷമാണ്, അതുണ്ടാക്കരുത്, കൊടുക്കരുത്, കുടിക്കരുത്." തുടങ്ങിയുള്ള മഹനീയസന്ദേശങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ അനശ്വരമായ സുവർണ്ണമുദ്രാവാക്യങ്ങളായി എക്കാലവും പരിലസിക്കതന്നെ ചെയ്യും. ഒരു ജാതിയെന്നാൽ മനുഷ്യജാതി. സ്വാമികളുടെ മതം ധർമ്മസംരക്ഷണത്തിനുവേണ്ടിയുള്ളതാകുന്നു. സ്വാമിയുടെ മതം ചുരുങ്ങിയ വാക്കുകളിൽ വിപുലമായ അർത്ഥത്തെ ഉൾക്കൊള്ളുന്നവയാണ്. ശ്രീബുദ്ധന്റെ അഹിംസയും, ഭഗവാൻക്രിസ്തുവിന്റെ ത്യാഗവും, ശ്രീമുഹമ്മദുനബിയുടെ സാഹോദര്യവും അവയിൽ അടങ്ങിയിരിക്കുന്നു. ഇത്ര വിലതീരാത്ത ഒരുപദേശഭണ്ഡാരത്തെ മാനവസമുദായത്തിന്റെ ശാന്തിക്കും ക്ഷേമത്തിനുംവേണ്ടി തുറന്നുവച്ചിട്ടാണ് ആ 'അഭിനവബുദ്ധൻ' കാലയവനികയ്ക്കുള്ളിൽ എന്നെന്നേയ്ക്കുമായി മറഞ്ഞത്. ആ മഹാജ്യോതിസ്സിന്റെ തിരോഭാവം കേവലം ജഢികമായിട്ടുള്ളതാണെങ്കിലും ആ വന്ദ്യഗുരുവിന്റെ ശ്രേഷ്ഠമായ ആദർശങ്ങൾ സംസ്കാരസമ്പന്നരുടേയും, സംസാരസാഗരത്തിൽ കരകാണാതെ കിടന്നുഴലുന്ന സാമാന്യജനങ്ങളുടേയും ഹൃദയങ്ങളിൽ അലതല്ലി അവരുടെ സകലസമുദ്യമങ്ങൾക്കും വേണ്ട പ്രചോദനം പ്രദാനംചെയ്യും.

എത്ര വായിച്ചാലും ആദിയും പൊരുളും തിരിച്ചറിയാൻ പ്രയാസമേറിയതും, വ്യാഖ്യാനിച്ചാലുംവ്യാഖ്യാനിച്ചാലും മതിവരാത്തതുമായ അത്ര ലോകരഹസ്യങ്ങൾ ഉപഗുംഫനം ചെയ്തിരിക്കുന്ന അമൃതനിഷ്യന്ദിയായ ആത്മജ്ഞാനഭണ്ഡാഗാരമാണ് ആ പുണ്യപുരുഷന്റെ ജീവിതമഹാകാവ്യം അഥവാ ജഗന്മോഹനമായ ആ കലാശില്പം. സംസ്കാരമണ്ഡലത്തിൽ അക്ഷയഭാസ്സോടുകൂടി മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ആ ജ്യോതിസ്സിന്റെ മാഹാത്മ്യം അവർണ്ണനീയമാണ്. ആത്മവികാസംകൊണ്ടു ഒരു മനുഷ്യന് എത്രമാത്രം സമുന്നതിയെ പ്രാപിക്കാമെന്ന്, സംസ്കാരസ്വർഗ്ഗത്തിൽ എത്താമെന്ന് ഗുരുവിന്റെ ജീവിതമഹാകാവ്യത്തിലെ കർമ്മകാണ്ഡവും, സുന്ദരകാണ്ഡവും നമ്മെ പഠിപ്പിച്ചതാണ് ഏററവും വലിയ നേട്ടം. യുവാവിനേയും വൃദ്ധനേയും, ആസ്തികനേയും നാസ്തികനേയും,

ലൗകികനേയും ഏവരേയും ഒരുപോലെ ആകർഷിക്കുന്ന ഒരു മഹാകാവ്യമാണതു്.

കന്നി 5. ആ മഹാപുരുഷൻ കാലയവനികയ്ക്കുള്ളിൽ സൂക്ഷ്മശരീരനായിത്തീർന്ന ദിനം—അതേ; ആ സ്മരണീയദിനം. സംസ്കാരചരിത്രത്തിൽ തങ്കലിപികളാൽ അങ്കിതമാകേണ്ട ഒരു ഭാസുരകാണ്ഡം സൃഷ്ടിക്കാൻ ഇടയാക്കിയ മഹാസംഭവത്തെ അനുസ്മരിപ്പിക്കുന്ന ദിനം. നൂറുനൂറായിരം പാവനസ്മരണകൾ ഹൃദയാന്തരാളത്തിൽനിന്നും ഉതിർത്തുകൊണ്ടുവരുവാൻ പര്യാപ്തമായ സംസ്കാരസമ്പത്തിന്റെ മഹനീയോദാഹരണമായി പരിഗണിക്കാവുന്ന ഒരു പുരുഷപുംഗവന്റെ "ചോരനപഹരിക്കാത്ത ശാശ്വതശാന്തിധനവും-മാരനെയ്യാൽ മുറിയാത്ത മനശ്ശോഭയും" തിങ്ങിവിങ്ങി വിളങ്ങിയിരുന്ന ജീവിതത്തിനു് പൂർണ്ണവിരാമം പതിച്ച ദിനമാണതു്. മഹാസ്വാതന്ത്ര്യചിന്തകനും മഹാപരിഷ്കർത്താവും മഹാപണ്ഡിതനുമായിരുന്ന ആ വിശ്വഗുരു അരുളിച്ചെയ്ത മഹാസന്ദേശങ്ങൾ പ്രായോഗികജീവിതത്തിൽ സഫലമാക്കുന്നതിനാണു് നാമെല്ലാം അവിശ്രമം പരിശ്രമിക്കേണ്ടതു്.

"മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങിനെയായിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു് അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിനു് യാതൊരു ദോഷവുമില്ല." കേരളത്തിനെന്നല്ല, ഭാരതത്തിനും പൊതുവെ ലോകത്തിനും ഒരു നവ്യവ്യവസ്ഥിതിയും, നീതിയും നിയമപരമായി നിർദ്ദേശിച്ചല്ലാതെ മനുഷ്യസമുദായത്തിനു നിർമ്മത്സരബുദ്ധിയും, ശാന്തിയും ക്ഷേമവും സമുൽഭൃതമാകയില്ലെന്നുൽഘോഷിക്കുന്ന സ്വാതന്ത്ര്യചിന്തകന്മാരും, സാഹിതീഭക്തന്മാരും, സമുദായപരിഷ്കർത്താക്കളും ശ്രീനാരായണഗുരുസ്വാമികൾ അഖിലലോകത്തിനു സംഭാവനചെയ്തിരിക്കുന്ന സർവ്വസാഹോദര്യം ഉടനീളം ഒളിവീശുന്ന ഈവിശിഷ്ടസന്ദേശത്തെ അന്വർത്ഥമാക്കാൻ യത്നിക്കട്ടേ! വർഗ്ഗവർണ്ണരഹിതമായ ഒരു മതേതരരാഷ്ട്രം കെട്ടിപ്പടുക്കുവാൻ അഭിവന്ദ്യനായ ശ്രീനാരായണന്റെ അത്യുജ്ജ്വലമായ ആദർശങ്ങൾ പ്രയോജകീഭവിക്കുമെന്നുള്ളതു് നിസ്സന്ദേഹമാണു്.

"ധർമ്മത്തിലേകമാം ജാതി
ധർമ്മത്തിലേകമാം മതം
ധർമ്മംതാൻ ഏകമാംദൈവം
ധർമ്മം ദീക്ഷിക്ക സർവ്വരും"

ഇതാണു് ശ്രീനാരായണൻ ഉപദേശിച്ച ധർമ്മം. പരിപാവനമായ സനാതനധർമ്മം പാരെങ്ങും പുലരുന്നതായാൽ നരകം നാകമാകും. അതിനുവേണ്ടി ലോകക്ഷേമഗുണകാംക്ഷികൾ ശ്രമിക്കട്ടേ!

ജീവിതത്തിന്റെ വിവിധവശങ്ങളും കൂടുതൽ ശോഭനമാക്കുന്നതിനുതകിയ ഒരു തത്വസംഹിത ശ്രീനാരായണഗുരുവിൽനിന്നും നമുക്കു സിദ്ധിച്ചിട്ടുണ്ടു്. കേരളക്കരയും ഭാരതഭൂമിയുമല്ല, അഖിലലോകവും ഋഷിവര്യനായ ശ്രീനാരായണനോടു കടപ്പെട്ടിരിക്കുന്നു. ആ പാവനചരിതന്റെ ഉൽകൃഷ്ടമായ തത്വസംഹിതയും വിശിഷ്ടോപദേശങ്ങളും അക്ഷരംപ്രതി അനുദിനം അനുഷ്ഠിക്കയാണു് നാം അദ്ദേഹത്തിന്റെപേരിൽ ചെയ്യേണ്ട ഏററവും പ്രധാനകർത്തവ്യം. ആ ലോകഗുരു നമുക്കു കാണിച്ചുതന്ന അത്യുത്തമദൃഷ്ടാന്തം അനുസരിച്ചു് നമ്മുടെ ജീവിതം ശോഭനവും സുഖദായകവുമാക്കിത്തീർക്കാം. അതുതന്നെയാണു് ആ മഹർഷിയുടെ, ആ നവയുഗപ്രവാചകന്റെ പാവനസ്മരണ നിലനിർത്തുവാൻ ഏററവും പററിയ മാർഗ്ഗം. "സ്വതന്ത്രമായി ചിന്തിക്കുവാനും, നവംനവമായി കാണാനുമുള്ള സ്വാമിയുടെ ശക്തിയാണു് ഒരു പരിഷ്കാരപ്രവർത്തകന്റെ നിലയിൽ അദ്ദേഹത്തിനു് അത്ഭുതകരമായ വിജയമുണ്ടാക്കിയതു്. ആ മഹാപുരുഷന്റെ ഈവകഗുണങ്ങളെ നാം ഒരിക്കലും മറക്കാൻ പാടില്ലാത്തതാണു്. ഒരു ഭയങ്കരമഹാരണ്യത്തിൽ കടന്നു് ആ കാടു തെളിക്കുന്ന വേലയോടു് സ്വാമിയുടെ സമുദായപരിഷ്കാരത്തേയും, മതപരിഷ്കാരത്തേയും ഉപമിക്കാം. അദ്ദേഹത്തിനു വെട്ടാൻ കഴിയാതെയും, അദ്ദേഹത്തിന്റെ നോട്ടം എത്താതെയും കാടിന്റെ ഭാഗങ്ങൾ ഇനിയും കാണും. അതെല്ലാം വേണമെന്നുവച്ചു് അദ്ദേഹം നിറുത്തിയിരിക്കുന്നതായി കരുതി കാടുവളർത്താൻ ശ്രമിക്കാതെ നാം സൂക്ഷിക്കേണ്ടതാണു്. മുൻഗാമികൾക്കു അടിമപ്പെടാത്തമാതിരി സ്വാതന്ത്ര്യചിന്തകൊണ്ടു് അദ്ദേഹം വെട്ടിത്തുറന്ന വഴികൾ അദ്ദേഹത്തെവച്ചുതന്നെ അടച്ചുകളയാതെ നാമും സ്വാതന്ത്ര്യചിന്തയിലും, നവീനാദർശത്തിലും അദ്ദേഹത്തെ അനുകരിച്ചു് അദ്ദേഹത്തിന്റെ മാർഗ്ഗങ്ങളിൽ കടന്നു മുന്നോട്ടു പോകാൻ ശ്രമിക്കയാണു് നമുക്കു അദ്ദേഹത്തോടുള്ള ഒരു വലിയ കടമ" എന്നു് കേരളത്തിൽ ഇന്നു ജീവിച്ചിരിക്കുന്ന ഏററവും മികച്ച ഒരു സ്വാതന്ത്ര്യചിന്തകൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് പ്രത്യേകം സ്മരണീയമാണു്. 'അന്യർക്കു ഗുണംചെയ്യുതിനായുസ്സുവപുസ്സും ധന്യത്വമൊടങ്ങാത്മതപസ്സും ബലിചെയ്ത' ശ്രീനാരായണനെക്കുറിച്ചു് പാരെങ്ങും പുകൾപെററ റൊമയിൻറോളന്റു് എന്ന മഹാൻ പറഞ്ഞിരിക്കുന്നതു് "ഭാരതത്തിലെ ഒന്നാംകിടയിലെ ഒന്നാംതരം ജ്ഞാനയോഗിയും, കർമ്മയോഗിയുമാണു് ഈ വന്ദ്യഗുരു" എന്നാകുന്നു. കേരളക്കരയിൽ ഇന്നു കാണുന്ന സകല സാമൂഹ്യപരിവർത്തനങ്ങൾക്കും പശ്ചാത്തലം സൃഷ്ടിച്ച ശ്രീനാരായണഗുരുവിന്റെ ആദർശങ്ങൾ നമ്മെ മുന്നോട്ടു നയിക്കട്ടേ!



# ശ്രീനാരായണഗുരു-ദേവന്റെ സിദ്ധിപ്രഭാവം

— എ. കെ. കുമാരൻവൈദ്യൻ Ex M. L. A. —

പറവൂർതാലൂക്കിൽ വള്ളുവള്ളി എന്ന സ്ഥലത്ത് സുപ്രസിദ്ധമായ ആണലാട്ട് എന്നൊരുവീടുണ്ട്. ആ വീട്ടിലെ കൃഷ്ണൻവൈദ്യൻഅവർകളുടെ മകൾ ലക്ഷ്മി എന്ന സ്ത്രീക്ക് അവരുടെ പരദൈവമായ വയലിൽപണിക്കരുടെ ആവേശമുണ്ടായി. എപ്പോഴും തുള്ളലും തലയ്ക്കു നല്ല സ്ഥിരമില്ലാത്തരീതിയിലുംആയി വളരെക്കാലം കഴിഞ്ഞുവന്നിരുന്നു. അതിനായി പലേ ചികിത്സകളും മന്ത്രവാദങ്ങളും മററും ചെയ്തിട്ട് സുഖപ്പെടാതെയിരിക്കുകയായിരുന്നു. അങ്ങനെ വളരെക്കൊല്ലങ്ങൾകഴിഞ്ഞുവരവേ ഒരുദിവസം അതായത് 1091 ധനുമാസത്തിൽ ടി സ്ത്രീയുടെ സഹോദരൻ ശങ്കുണ്ണിവൈദ്യൻ ആലുവായിൽ അദ്വൈതാശ്രമത്തിൽ വിശ്രമിച്ചുകൊണ്ടിരുന്ന ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളെ കണ്ടു ദീനവിവരങ്ങൾ പറയുകയും അതു തൃപ്പാദങ്ങൾ മാററിത്തരണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അപ്പോൾ നല്ല വൈദ്യന്മാരെക്കൊണ്ടു ചികിത്സചെയ്യണമെന്നാണ് അഭിപ്രായപ്പെട്ടത്. എന്നാൽ മി: ശങ്കുണ്ണിവൈദ്യരുടെയും അപ്പോൾ അവിടെയുണ്ടായിരുന്ന ഡാക്ടർ പല്പുവിന്റെ സഹോദരൻ മി: നാണുവിന്റെയും നിർബന്ധമായ അപേക്ഷമൂലം തൃപ്പാദങ്ങൾ ഒരുവിധിഎഴുതിക്കൊടുത്തു. അതുകൊണ്ടുപോയി ആ സ്ത്രീയെ വായിച്ചുകേൾപ്പിക്കുവാനും പിന്നീട് നാം വന്നു പരദൈവമൂർത്തിയെ കൊണ്ടുപോരാമെന്നു അരുൾചെയ്യുകയുംചെയ്തു. ഏററെത്താമസിയാതെ തൃപ്പാദങ്ങൾ സ്ഥലത്തുവന്നു ക്ഷേത്രത്തിലിരുന്ന ബിംബം എടുത്ത് ആലുവായിലേക്കു കൊണ്ടുപോകുന്നവഴി വഞ്ചിയിൽവച്ച് പറവൂർത്തോട്ടിൽ കൂടംകുളത്ത് എന്ന പ്രസിദ്ധമായിരുന്ന നായർതറവാടിന്റെ മുൻപിൽ വള്ളം ചെന്നസമയം "ഈ കുടുംബം നശിക്കുവാൻ സമയമടുത്തിരിക്കുന്നല്ലോ. അതുകൊണ്ടു നശിക്കുവാനുള്ള ഈ ബിംബം ഈ തോട്ടിൽ ഇടുക" എന്നു വള്ളത്തിൽ ഉണ്ടായിരുന്നവരോട് പറയുകയും അപ്രകാരം ബിംബം അവിടെ ഇടുകയും ചെയ്തു. ക്ഷേത്രത്തിലെ വാള് അടുത്തുള്ള കൊല്ലൻ മടത്തുംപടിക്കൽ രാമൻകൃഷ്ണനെ ഏല്പിക്കുകയും 4 കറിക്കരിയുന്നതിനുള്ള കത്തി ഉണ്ടാക്കി ആലുവായിൽ അദ്വൈതാശ്രമത്തിൽ എത്തിക്കണമെന്നു പറഞ്ഞതനുസരിച്ച് കൊല്ലൻ അപ്രകാരം ചെയ്യുകയും ചെയ്തു. രോഗശമനത്തിനു വിധി എഴുതിയതു "ഇനിമേലാൽ ഈ സുഖക്കേട് ഉണ്ടാകയില്ല" എന്നാണ്. അപ്പൊഴാണ് തൃപ്പാദങ്ങളുടെ ദിവ്യശക്തി ഇവിടെയുള്ളവർക്ക് മനസ്സിലായത്. അന്നുമുതൽ തൃപ്പാദങ്ങളെപ്പററി ബഹുമാനം ഇല്ലാതിരുന്നവർകൂടി അന്നുമുതൽ അദ്ദേഹത്തെ വളരെ സ്തുതിച്ചുതുടങ്ങി.

ആ ദിവസംതന്നെ വള്ളുവള്ളിൽ വന്നസമയം അതിനടുത്തു പഴപ്പുറമ്പത്ത് എന്നസ്ഥലത്തുണ്ടായിരുന്ന ഒരുപഴയക്ഷേത്രവും രണ്ടുവലിയസർപ്പക്കാവും പൊളിച്ച് സർപ്പക്കാവിലുണ്ടായിരുന്ന വലിയ ആഞ്ഞിലിമരം മൂന്നും വെട്ടിഅറുപ്പിച്ച് ആലുവായിൽ അദ്വൈതാശ്രമം സംസ്കൃതസ്ക്കൂൾ പണിയുന്നതിനായി കൊടുത്തയയ്ക്കണമെന്നു ശ്രീമാൻ കുഞ്ഞിക്കോരുവൈദ്യനെ ഏല്പിക്കുകയുംചെയ്തു. അദ്ദേഹം അതുപോലെ മരം വെട്ടി ഉരുപ്പടികളാക്കി ആലുവായിൽ എത്തിക്കുകയും സ്ക്കൂൾ പണിയുന്നതിലേക്കായി ശ്രീമാൻ കുഞ്ഞിക്കോരുവൈദ്യൻ 100 ക. സംഭാവനയായി കൊടുക്കുകയും ചെയ്തു. ഇതുപോലെ സ്വാമിതൃപ്പാദങ്ങൾ വളരെ പ്രവൃത്തികൾ ഈ പ്രദേശത്ത് അക്കാലത്തു ചെയ്തിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാണ്.

# ശ്രീ: ടി. കെ. മാധവനും സ്വാമിതൃപ്പാദങ്ങളും

— സി. ഒ. കേശവൻ ബി. എ. —

ഗവമ്മെൻറുവിദ്യാലയങ്ങളിൽ പ്രവേശനമില്ലാതേയും സക്കാർ ദേവാലയങ്ങളിലും സവൎണ്ണദേവാലയങ്ങളിലും പ്രവേശിച്ച് ഈശ്വരാരാധനചെയ്യുന്നതിനും പബ്ളിക്ക്‌വീഥികളിൽക്കൂടി സഞ്ചരിക്കുന്നതിനും സ്വാതന്ത്ര്യമില്ലാതേയുമിരുന്ന ഒരു കാലഘട്ടത്തിലാണ് സ്വാമിതൃപ്പാദങ്ങളുടെ അവതാരം. സ്വാമികളുടെ അസാധാരണമായ ആത്മീയശക്തിയും വ്യക്തിമാഹാത്മ്യവും നിസ്സ്വാൎത്ഥസേവനവും അവൎണ്ണഹിന്ദുക്കളുടെ അവശതാപരിഹാരത്തിന് അത്യത്ഭുതകരമായ ഫലം നൽകപ്പെട്ടു. ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള സ്വാമിതൃപ്പാദങ്ങളുടെ തപോകാലം കഴിഞ്ഞു് അവൎണ്ണഹിന്ദുക്കളുടെ അവശതാപരിഹാരത്തിൻെറ ആണിക്കല്ലായി അരുവിപ്പുറത്തു് സ്വാമികൾ ശിവപ്രതിഷ്ഠ നടത്തി. "ജാതിഭേദം മതദ്വേഷം ഏതുമില്ലാതെസർവ്വരും സോദരത്വേനവാഴുന്ന മാതൃകാസ്ഥാനമാണിതു്." എന്ന് അറുപത്തേഴുകൊല്ലങ്ങൾക്കുമുമ്പ് ആ ക്ഷേത്രത്തിൻെറ പുരോഭാഗത്തു് തൃപ്പാദങ്ങൾ എഴുതിവയ്പിച്ചു. അന്ന് ക്ഷേത്രകാര്യാദികളുടെ നടത്തിപ്പിനുവേണ്ടി 1074-ൽ ക്ഷേത്രയോഗമെന്ന പേരിൽ 11 അംഗങ്ങളെ ചേൎത്തു ഒരുയോഗം രജിസ്റ്റർചെയ്തു. ഡാക്ടർ പല്പുവിൻെറ (മൈസൂർ)ജ്യേഷ്ഠൻ പ്രസ്തുത ക്ഷേത്രയോഗം രജിസ്റ്റർ ചെയ്യിക്കുന്നതിനും സ്വാമിതൃപ്പാദങ്ങളുടെ ആജ്ഞകൾ അനുസരിച്ച് എന്തുംചെയ്യുന്നതിനും അന്ന് സന്നദ്ധമായിരുന്നു. ഈ ക്ഷേത്രയോഗത്തെ 1078 ഇടവം 2-ാനു- തിരുവിതാംകൂറിലെ കമ്പനിആക്ട് അനുസരിച്ച് ഡാക്ടർ പല്പുവിൻെറ പ്രധാനശ്രമത്തിൽ "ശ്രീനാരായണധൎമ്മപരിപാലനയോഗം"എന്ന പേരിൽ ഈ യോഗത്തെ രൂപാന്തരപ്പെടുത്തി. അന്ന് കൽക്കട്ടയിൽനിന്നും വിദ്യാഭ്യാസം കഴിഞ്ഞുവന്ന കുമാരനാശാൻ അവർകൾ യോഗത്തിൻെറ ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. അരുവിപ്പുറം, കൊല്ലം, ആലപ്പുഴ, കണ്ണൂർ, തിരുവനന്തപുരം, കോഴിക്കോട്ട്, എറണാകുളം എന്നിങ്ങനെ കേരളത്തിലെ പ്രധാനസ്ഥലങ്ങളിൽവച്ച് പ്രസ്തുത യോഗത്തിൻെറ വാർഷികയോഗങ്ങൾ വിജയപൂർവ്വം നടത്തപ്പെട്ടു. കൊല്ലത്തും കണ്ണൂരിലുംവച്ചു കൂടിയ വാൎഷികസമ്മേളനങ്ങളോടനുബന്ധിച്ച് കെങ്കേമമായ പ്രദൎശനങ്ങളും നടത്തിയിരുന്നു. ഈ യോഗങ്ങൾമൂലം അന്ന് ഈഴവതീയരാദി അവൎണ്ണഹിന്ദുക്കളുടെയിടയിൽ ഒരു പുതിയ ഉണർവുണ്ടാക്കിയതിനുപുറമേ അവൎണ്ണഹിന്ദുക്കളിൽ സംഖ്യാബലമുള്ള ഈഴവതീയസമുദായത്തിൻെറ ഏകീകൃതശക്തിയേയും കഴിവുകളേയും കന്യാകുമാരിമുതൽ കന്നാംകിപ്പുറം പ്രത്യക്ഷപ്പെടുത്തുകയുംചെയ്തു. തൽഫലമായിട്ടാണ് 1087 മേടം 18, 19, 20, 21 എന്നീ തീയതികളിൽ ദക്ഷിണകാശി എന്നറിയപ്പെടുന്ന വക്കല ശിവഗിരിയിലെ വിശ്വോത്തരമായ ശാരദാപ്രതിഷ്ഠയും യോഗത്തിൻെറ വാർഷികസമ്മേളനങ്ങളും അത്യാഡംബരപൂർവ്വം നടന്നതു്. ആചാരപരിഷ്കാരത്തിലും സാത്വികാരാധനാസമ്പ്രദായത്തിലും മതപരവും സാമുദായികവും സാമ്പത്തികവുമായ പ്രവൎത്തനങ്ങൾക്ക് യോഗത്തിൻെറ സർവ്വശക്തികളും അന്ന് വിനിയോഗിച്ചിരുന്നതായും തൽഫലങ്ങൾ അന്നു സവൎണ്ണഹിന്ദുക്കളുടെയിടയിൽ ഉണ്ടായിരുന്ന ദുരാചാരദൂരീകരണത്തിനുകൂടി പര്യാപ്തമായിത്തീൎന്നിട്ടുണ്ടെന്ന് നിൎമ്മത്സരബുദ്ധികൾ സമ്മതിക്കുന്നതാണ്.

സ്വാമിതൃപ്പാദങ്ങളുടെ മഹനീയനേതൃത്വത്തിൽ— ആത്മീയപ്രഭാവത്താൽ ഒരു സ്വതന്ത്ര്യസമുദായത്തിന് അത്യന്താപേക്ഷിതമായ മതവിശ്വാസം വിദ്യാഭ്യാസപ്രചരണം വിശുദ്ധാചാരങ്ങൾ സാമുദായികസംഘടന ഇവയെ പ്രചരിപ്പിച്ച് വികസനയോഗ്യതയെ ഒരു ഉറച്ച അടിസ്ഥാനത്തിന്മേൽ പ്രതിഷ്ഠിക്കുന്നതിന് ആരംഭത്തിൽതന്നെ യോഗപ്രവൎത്തകന്മാൎക്കു സാധിച്ചതു് ഒരു മഹാവിജയംതന്നെയാണ്. യോഗത്തിൻെറ അക്കാലത്തെ നയവും സ്വരവും രീതിയും അതിൻെറ പ്രവൃത്തിയുടെ സ്വഭാവംഅനുസരിച്ച് വളരെ മിതവും ശാന്തവുമായിരുന്നു.-

ഏകദേശം യോഗത്തിൻെറ ആരംഭം മുതൽ ഒരു വ്യാഴവട്ടക്കാലത്തോളം (1078 മു: 1090-വരെ) ശാന്തവും മിതവും ആയ നിലയിൽ സ്വാമിതൃപ്പാദങ്ങ

ളുടെ ഉപദേശത്തോടും അനുഗ്രഹത്തോടുംകൂടി ജനറൽസെക്രട്ടറിസ്ഥാനം നിർവ്വഹിച്ചതു് കുമാരനാശാൻ ആയിരുന്നു. ആശാൻ ഗംഭീരനും പ്രൗഢനും ആയിരുന്നെങ്കിലും പ്രകൃത്യാ ശാന്തനായിരുന്നു. സാമുദായികവും രാഷ്ട്രീയവുമായ കാര്യങ്ങളിൽ ആശാൻ വ്യവസ്ഥാപിതമാറ്റങ്ങളിൽകൂടി ശക്തിയായും എന്നാൽ അനുരഞ്ജകമായ രീതിയിലുള്ള ഒരു നയമാണു് സ്വീകരിച്ചിരുന്നതു്. അന്നു് സമുദായത്തിൽ ദിനംപ്രതി വർദ്ധമാനമായിത്തീർന്ന വിജ്ഞാനവികാസത്തിന്റേയും അവകാശബോധത്തിന്റെയുംആത്മാഭിമാനത്തിന്റേയും ഫലമായി അസ്വാതന്ത്ര്യവുംഅസമത്വപൂർണ്ണവുമായപരിതഃസ്ഥിതികളിൽ അവർണ്ണസമുദായത്തിന്റെ പ്രാതിനിധ്യംവഹിച്ചുകൊണ്ടു് സുജനാനന്ദിനി, കേരളകൗമുദി, ദേശാഭിമാനി, ഗജകേസരി, മിതവാദി, സഹോദരൻ എന്നീ പത്രങ്ങളുടെ ആവിർഭാവവും പൗരസമത്വം സഞ്ചാരസ്വാതന്ത്ര്യം ക്ഷേത്രപ്രവേശനം മദ്യവർജ്ജനം മുതലായ പ്രക്ഷോഭണങ്ങളുടെ സമാരംഭവും ഈ തീക്ഷ്ണമായ അവകാശബോധത്തിന്റെ ബാഹ്യപ്രകടനങ്ങൾമാത്രമായിരുന്നു. ഉദിച്ചുയർന്നുവന്ന നവമായ ഈ ശക്തിയുടേയും അസഹിഷ്ണുതയുടേയും നായകനും പ്രതിനിധിയും മി: ടി. കെ. മാധവനായിരുന്നു.

## ടി. കെ. മാധവനും ദേശാഭിമാനിയും

1090 മേടത്തിൽ ദേശാഭിമാനിയുടെ ആവിർഭാവത്തോടുകൂടിയാണു് മി: മാധവൻ രാഷ്ട്രീയരംഗത്തു് സജീവമായി പങ്കെടുത്തുതുടങ്ങിയതു്. ക്ഷേത്രപ്രവേശനം, സഞ്ചാരസ്വാതന്ത്ര്യം, വൈക്കം സത്യാഗ്രഹം, പൗരസമത്വവാദം, മദ്യവർജ്ജനം തുടങ്ങിയ വിവിധ പ്രസ്ഥാനങ്ങൾക്കു് നേതൃത്വംനൽകി വിജയം കൈവരിക്കുന്നതുവരെ പോരാടിയ ധീരദേശാഭിമാനി എന്ന നിലയിൽ കേരളക്കരയിൽ എന്നല്ല ഭാരതത്തിൽകൂടി അദ്വിതീയമായ ഒരു സ്ഥാനം കൈവന്നിട്ടുണ്ടു്. ജാതിയുടേയും മതത്തിന്റേയും പേരിൽ ഇവിടത്തെ ജാതിഹിന്ദുക്കളിൽനിന്നും അനുഭവിച്ചുപോന്ന അനവധി സങ്കടങ്ങൾ മാധവനെ അസ്വസ്ഥചിത്തനാക്കിയിരുന്നു. കേവലം മതത്തിന്റെപേരിൽ—സനാതനഹിന്ദുമതത്തിൽ വിശ്വസിച്ചു്, അതിലെ ദേവന്മാരെ ഭക്ത്യാദരപൂർവ്വം ആരാധിച്ചുപോന്നതുകൊണ്ടുമാത്രം അവർക്കു് ഈ അടിമത്തം വന്നുചേർന്നു. പെരുവഴിയിൽ നടക്കാൻ പാടില്ല, ക്ഷേത്രത്തിൽ പ്രവേശിച്ചു് ആരാധനചെയ്യാൻ നിവൃത്തിയില്ല, ഗവൺമെന്റുസ്കൂളുകളിൽ മററുള്ളവർക്കു തുല്യം പ്രവേശിച്ചു പഠിക്കാൻ അനുവാദമില്ല. ഇങ്ങനെ നൂറുകൂട്ടം കാര്യങ്ങളിൽ അവർക്കു പതിത്വം കല്പിച്ചു് അകററിനിർത്തിയിരുന്ന ഇവിടത്തെ സനാതനഹിന്ദുക്കൾ വാസ്തവത്തിൽ അവരെ അവഹേളിക്കയല്ലേ ചെയ്തിരുന്നതു്? ജാതിഹിന്ദുക്കൾമാത്രമല്ല ക്ഷേത്രങ്ങളിൽ കുടികൊള്ളുന്ന ദേവന്മാർകൂടി ജാതിവിചാരക്കാരായിരുന്നു. എന്തെന്നാൽ ക്ഷേത്രസാമീപ്യമായിരുന്നു അവർണ്ണഹിന്ദുക്കൾക്കു്, പെരുവഴിനടക്കുന്നതിനും ഗവൺമെന്റുസ്കൂളുകളിലും ഇതരസ്ഥാപനങ്ങളിലും പ്രവേശിക്കുന്നതിനും തടസ്സമായിത്തീർന്നിരുന്നതു്. അതുകൊണ്ടു് ജാതിരാക്ഷസനെ അവന്റെ സങ്കേതസ്ഥാനങ്ങളിൽ—ക്ഷേത്രങ്ങളിൽ—നിന്നുതന്നെ ഗളഹസ്തം ചെയ്യണമെന്നു് മാധവൻ തീർച്ചപ്പെടുത്തി. അതിന്റെ ഫലമായിട്ടാണു് ക്ഷേത്രപ്രവേശനവാദത്തിനു് പ്രാധാന്യംനൽകി, പ്രക്ഷോഭണം ആരംഭിച്ചതു്. ക്ഷേത്രപ്രവേശനവാദത്തിന്റെ ഉദ്ദേശ്യത്തെപ്പററി അദ്ദേഹത്തിന്റെ അഭിപ്രായം ഇങ്ങനെയാണു്: "ക്ഷേത്രപ്രവേശനവാദം അവർണ്ണഹിന്ദുക്കൾ എന്നു പറയപ്പെടുന്നവർക്കു് പൊതുക്ഷേത്രങ്ങളിൽ പ്രവേശിച്ചു് ഈശ്വരാരാധന ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യം സമ്പാദിക്കാൻമാത്രമുള്ള ഒരവകാശവാദമാണെന്നാണു് പലരും ധരിച്ചിട്ടുള്ളതെന്നു തോന്നുന്നു. ആ അവകാശം സമ്പാദിക്കുന്നതും ക്ഷേത്രപ്രവേശനവാദത്തിന്റെ ഉദ്ദേശ്യങ്ങളിൽ ഉൾപ്പെടും. എന്നാൽ അതുമാത്രമല്ല ക്ഷേത്രപ്രവേശനവാദത്തിന്റെ ഉദ്ദേശം. ക്ഷേത്രപ്രവേശനം ധാർമ്മികമായ ഒരു അവകാശവാദമാകുന്നു. അതിനു് മതപരമായും സമുദായപരമായും രാഷ്ട്രീയമായും ഓരോ വശമുണ്ടു്. ഹിന്ദുമതപരിഷ്കരണവും ഹിന്ദുസമുദായപരിഷ്കരണവും പൗരാവകാശസമത്വസ്ഥാപനവും അതിന്റെ ഉദ്ദേശ്യങ്ങളിൽ ഉൾപ്പെടും.

ക്ഷേത്രപ്രവേശനവാദത്തിനു് ബീജാവാപം ചെയ്തതു് 1093 ധനു ഒന്നാംതീയതി ദേശാഭിമാനിയിൽ പ്രസിദ്ധപ്പെടുത്തിയ സാമാന്യം ദീർഘമായ മുഖപ്രസംഗം ആയിരുന്നു. അതിൽ ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിനു്, മഹാരാജാതിരുമനസ്സിലെ പ്രജകളിൽ യാതൊരു വിഭാഗത്തിനും എതിരില്ലെന്നു് കാര്യകാരണസഹിതം സ്ഥാപിച്ചിരുന്നു. കൂടാതെ ആ വർഷം പ്രജാസഭാമെമ്പറന്മാരായി തിരഞ്ഞെടുക്കപ്പെട്ടിരുന്ന ഈഴവപ്രതിനിധികൾ, സർക്കാർ ക്ഷേത്രങ്ങളിൽ ഈഴവർക്കും മററു അവർണ്ണഹിന്ദുക്കൾക്കും പ്രവേശനം അനുവദിച്ചുകൊടുക്കണമെന്നുള്ള പ്രമേയം നിവേദനവിഷയമാക്കിയാൽ കൊള്ളാമെന്നു അഭിപ്രായപ്പെട്ടിരുന്നു. ഈ വാദം സവർണ്ണഹിന്ദുക്കളിൽ എത്രമാത്രം കോളിളക്കം ഉണ്ടാക്കി എന്നുള്ളതിനു്, അന്നത്തെ സവർണ്ണഹിന്ദുപത്രങ്ങൾ പരിശോധിച്ചാൽ മനസ്സിലാകും. അതിനെത്തുടർന്നു് 1094-ലെ പ്രജാസഭയിൽ മാധവൻ ശക്തിയായി നിവേദനം നടത്തി. അന്നു് ദിവാൻ കൃഷ്ണൻനായർഅവർകളായിരുന്നു ആദ്ധ്യക്ഷംവഹിച്ചിരുന്നതു്. അദ്ദേഹം അന്നനുവദിച്ചിരുന്ന ഒരവകാശത്തെ ദിവാൻ രാഘവയ്യായുടെ

കാലത്തു് 1096 കുംഭത്തിലെ പ്രജാസഭയിൽ നിവേദനംചെയ്യുന്നതിനു് മതത്തിന്റെപേരിൽ നിരോധിക്കപ്പെട്ടു. അതിനെ പ്രതിഷേധിച്ചു് അന്നു തിരുവനന്തപുരം എൽ. എം. എസ്. ഹാളിൽ പ്രതിഷേധയോഗം കൂടിയതും അക്കൊല്ലത്തെ പ്രജാസഭയിലെ ഈഴവമെംബർമാർ കുമാരനാശാന്റെ നേതൃത്വത്തിൽ ഒരു ഡെപ്യൂട്ടേഷനായി ദിവാൻജിയെ സന്ദർശിച്ചു്, പ്രസ്തുത ഉത്തരവു് പിൻവലിച്ചു്, നിവേദനം ചെയ്യാൻ അനുവദിക്കണമെന്നും, അല്ലാത്തപക്ഷം ഗവമ്മെൻറുനയത്തോടുള്ള പ്രതിഷേധമായി ഞങ്ങൾ സഭയിൽനിന്നും ഇറങ്ങിപ്പോകാൻ നിർബന്ധിതരാകുമെന്നു അറിയിച്ചതും, അടുത്തകൊല്ലം ഗവമ്മെൻറു് പുനഃപരിശോധനചെയ്തിട്ടു്, നിവേദനം നടത്താൻ അനുവദിക്കാമെന്നു വാഗ്ദാനം ചെയ്തതും, പക്ഷേ അതു നിറവേററാതിരുന്നതും, അതിന്റെ പ്രതിഷേധമായി മാധവന്റെ നേതൃത്വത്തിൽ ആശാൻ ഉൾപ്പെടെ എല്ലാ മെമ്പർമാരും പ്രജാസഭവിട്ടിറങ്ങിപ്പോയതും അക്കാലത്തെ സ്മരണീയസംഭവങ്ങളാണു്.

അതിനുശേഷം മാധവൻ, ദിവാൻജിയെ സന്ദർശിച്ചു് മഹാരാജാതിരുമനസ്സിനെ മുഖംകാണിച്ചു സങ്കടം ഉണർത്തിക്കുന്നതിനുള്ള അനുവാദം സമ്പാദിച്ചു കൊടുക്കണമെന്നപേക്ഷിച്ചു. അതിനു ദിവാൻജി അനുകൂലിക്കാഞ്ഞതുകൊണ്ടു മാധവൻ അല്പം നീരസഭാവത്തിൽ "എന്റെ പരിചയക്കാരനു തിരുമനസ്സിനെ മുഖംകാണിക്കാൻ വേണ്ട സൗകര്യം താങ്കൾക്കു ഉണ്ടാക്കിക്കൊടുക്കാമെങ്കിൽ ആ സൗകര്യം എന്തുകൊണ്ടു എനിക്കുകൂടി ഉണ്ടാക്കിത്തന്നുകൂടാ? ഞങ്ങളുടെ സങ്കടത്തെപ്പററി പ്രജാസഭയിൽ നിവേദനംചെയ്യാൻ അനുവദിക്കയില്ല, മഹാരാജാതിരുമനസ്സിലെ സന്നിധിയിൽ മുഖദാവിൽ നിവേദനം ചെയ്യുന്നതിനും അനുവാദം തരികയില്ലേ? ഇങ്ങനെ ആയാൽ ഞങ്ങൾ എന്തുചെയ്യും? തിരുവിതാംകൂർ വിട്ടുപോകുകേ നിവൃത്തിയുള്ളൂ എന്നുവരുമല്ലോ" എന്നു ദിവാൻജിയോടു പറഞ്ഞു. ഇതു ദിവാൻജിക്കു വളരെ ക്ഷോഭത്തിനു കാരണമായി. "അതേ, നിങ്ങളുടെ സങ്കടനിവൃത്തിക്കു തിരുവിതാംകൂറിനു വെളിക്കു പൊയ്ക്കോൾക" എന്നു കുപിതനായ അദ്ദേഹം പറഞ്ഞു. ദിവാൻ ഇങ്ങനെ പറഞ്ഞതു് ശരിയായില്ലെന്നു മാധവനു തോന്നി. "താങ്കൾ കാര്യമായിട്ടുതന്നെ പറയുകയാണോ?" എന്നു മാധവൻ വീണ്ടും ദിവാൻജിയോടു ചോദിച്ചു. അദ്ദേഹം ഗൗരവഭാവത്തിൽ മൗനം ദീക്ഷിച്ചു. മാധവൻ യാത്രപറഞ്ഞു പിരിഞ്ഞു.

ഈ സംഭവത്തെത്തുടർന്നാണു് 1097 കന്നിയിൽ മാധവൻ തിരുനൽവേലിയിൽ ചെന്നു മഹാത്മജിയെ സന്ദർശിക്കുന്നതും മഹാത്മജിയിൽനിന്നും ക്ഷേത്രപ്രവേശനത്തിനും സഞ്ചാരസ്വാതന്ത്ര്യത്തിനും അനുകൂലമായി സ്വഹസ്തലിഖിതം സമ്പാദിക്കുന്നതും. ക്ഷേത്രപ്രവേശനവാദത്തിനു അനുകൂലമായി മഹാത്മജിയിൽനിന്നും ലഭിച്ച സന്ദേശം പൊതുജനങ്ങളുടെ ഇടയിൽ വിശിഷ്യ ജാതിഹിന്ദുക്കളിൽ, ക്ഷേത്രപ്രവേശത്തിനനുകൂലമായ വിധത്തിൽ അത്ഭുതകരമായ പരിവത്തനമുണ്ടാക്കി. വേണ്ടിവന്നാൽ സത്യാഗ്രഹമനുഷ്ഠിച്ചും ക്ഷേത്രങ്ങളിൽ പ്രവേശിക്കണമെന്നുള്ള മഹാത്മജിയുടെ ഉപദേശം പ്രയോഗത്തിൽ കൊണ്ടുവരുന്നതിനു മുൻപായി അയിത്തോച്ചാടനത്തെ കാര്യപരിപാടിയിൽ പ്രധാനവിഷയമായി അംഗീകരിച്ചിട്ടുള്ള കാൺഗ്രസ്സിൽനിന്നും ക്ഷേത്രപ്രവേശനവിഷയവുമായി വല്ല ആനുകൂല്യവും സമ്പാദിക്കാൻ കഴിയുമോ എന്നു മാധവൻ ആരാഞ്ഞു. ഇതിലേയ്ക്കു 1099 ധനുവിൽ മൗലാനാ മഹമ്മദാലിയുടെ അദ്ധ്യക്ഷതയിൽ "കോകനദ"യിൽ കൂടിയ കാൺഗ്രസ്സിൽ മാധവൻ ഹാജരായി. സർദാർ കെ. എം. പണിക്കർ, ബാരിസ്റ്റർ കെ. പി. കേശവമേനോൻ എന്നീ നേതാക്കന്മാരുടെ സഹകരണത്തോടുകൂടി കാൺഗ്രസ്സ്അദ്ധ്യക്ഷനെ കണ്ടു്, കാൺഗ്രസ്സ്പരിപാടിയിൽ, അയിത്തോച്ചാടനത്തിനോടൊപ്പം പ്രാധാന്യം ക്ഷേത്രപ്രവേശനസമരത്തിനും നൽകുന്നതിനു് ഒരു പ്രമേയം കാൺഗ്രസ്സിനെക്കൊണ്ടു് അംഗീകരിപ്പിക്കുന്നതിനും, അതിന്റെ പ്രവത്തനത്തിനു് കേരളാ പ്രാദേശിക കോൺഗ്രസ്സിനെ അധികാരപ്പെടുത്തുന്നതിനും സാധിച്ചു. ഇവിടെവച്ചു് മാധവൻ, പ്രസിദ്ധ കാൺഗ്രസ്സ്നായകന്മാരായ സി. ആർ. ദാസ്സ്, സി. രാജഗോപാലാചാരി, ഡാക്ടർ പി. സി. റേ എന്നിവരെ കണ്ടു അഭിമുഖസംഭാഷണം ചെയ്തു്, ക്ഷേത്രപ്രവേശനത്തിനു അനുകൂലമായ അഭിപ്രായം സമ്പാദിച്ചു. അയിത്തോച്ചാടനത്തെയും ക്ഷേത്രപ്രവേശനത്തെയും പററി കാൺഗ്രസ്സ് പാസ്സാക്കിയ നിശ്ചയം നടപ്പിൽ കൊണ്ടുവരുന്നതിനായി 1099 മകരം 7-ാംതീയതി എറണാകുളത്തുകൂടിയ കേരളപ്രാദേശികകാൺഗ്രസ്സ് കമ്മിററിയോഗത്തിൽവച്ചു്, മാധവൻകൂടി ഉൾപ്പെട്ടു് കേരളഅയിത്തോച്ചാടനകമ്മിററി രൂപീകരിച്ചു. അതിലെ കാര്യപരിപാടി പൂർണ്ണമായി നടപ്പിൽവരുത്തുന്നതിനു് അന്നു് മാതൃകയായി തിരഞ്ഞെടുത്ത സ്ഥലങ്ങളിൽഒന്നു് വൈക്കം ആയിരുന്നു.

## വൈക്കംസത്യാഗ്രഹം

സുപ്രസിദ്ധമായ വൈക്കം മഹാക്ഷേത്രത്തിൽ ഈഴവാദി അവർണ്ണഹിന്ദുക്കൾക്കു പ്രവേശനമില്ലെന്നു മാത്രമല്ല, ക്ഷേത്രത്തിനുചുററുമുള്ള പബ്ളിക്കുറോഡുകളിൽക്കൂടിയുള്ള പ്രവേശനംകൂടി തടഞ്ഞുകൊണ്ടു് ക്ഷേത്രമതിലുകളിൽനിന്നു് ഒട്ടകലെയായി തീണ്ടൽജാതിക്കാക്കു പ്രവേശനംതടഞ്ഞുകൊണ്ടുള്ള തീണ്ടൽപ്പലകകൾ വച്ചിരുന്നു. ഈ നിരോധനം വകവ

യ്ക്കാതെ മാധവൻ ചില സ്നേഹിതന്മാരുമൊന്നിച്ച് നിരോധനംലംഘിച്ച് തീണ്ടൽപ്പലകകൾ കടന്നുപോകയും വിവരം കോട്ടയം ഡിസ്ട്രിക്ട്മജിസ്ട്രേട്ടിനെ കത്തുമൂലം എഴുതിഅറിയിക്കുകയുംചെയ്തുഎങ്കിലും അതിന്മേൽ യാതൊരു നടപടിയും ഇന്നേവരെ എടുത്തിട്ടുള്ളതായി അറിവില്ല.

കേരളകാൺഗ്രസ്ഡിപ്പ്യൂട്ടേഷൻ മുൻനിശ്ചയപ്രകാരം അയിത്തോച്ചാടനപ്രവൃത്തികൾക്കായി 1099 കുംഭം 16-ാംതീയതി വൈക്കത്തെത്തി. മാധവൻ നേരത്തേതന്നെ വൈക്കത്തു ഹാജരായിരുന്നു. അന്നു വൈക്കത്തെ നാനാജാതിഹിന്ദുക്കളും മററു സമുദായക്കാരുംചേൎന്ന അവിടെവെച്ചു ഒരു മഹായോഗംകൂടി. മാധവൻ ഈ യോഗത്തിൽ ഒരു പ്രധാനപ്രാസംഗികനായിരുന്നു. അയിത്തത്തെപ്പററി പ്രസ്താവിച്ചകൂട്ടത്തിൽ ബാരിസ്റ്റർ കെ. പി. കേശവമേനോൻ അവകൾ (ഡെപ്യൂട്ടേഷൻ പ്രസിഡൻറ) വൈക്കത്തു അപ്പോൾ നിലവിലുള്ള ഉച്ചനീചവിചാരത്തെ ശക്തിയായി അപലപിക്കുകയും ക്ഷേത്രറോഡുകളിൽകൂടി തീണ്ടൽജാതിക്കാരെ പ്രവേശിപ്പിക്കുവാനായി സവൎണ്ണഹിന്ദുക്കളോടപേക്ഷിക്കുകയും അതു പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനായി പിറേറദിവസം രാവിലെ നാലുമണിക്കു നിരോധിക്കപ്പെട്ടിരിക്കുന്ന റോഡുകളിൽകൂടി തീണ്ടൽജാതിക്കാരും സവൎണ്ണഹിന്ദുക്കളും ചേൎന്നതായ ഒരു ഘോഷയാത്രപോകുന്നതാണെന്ന് അറിയിക്കുകയും അതിനു വന്നുചേരുന്നതിനായി അവരെ എല്ലാം ക്ഷണിക്കുകയുംചെയ്തു. അയിത്തത്തെ അകറേറണ്ടുന്ന ആവശ്യത്തെപ്പററി പറഞ്ഞപ്പോൾ ഹസ്തതാഡനംചെയ്തിരുന്ന പലരും ഈ ഘോഷയാത്രയെപ്പററി കേട്ടപ്പോൾ ഒന്നു പരിഭ്രമിച്ചു; ചിലർ മുഖം ചുളിച്ചു; ചിലർ തലകുലുക്കി; ചിലർ പിറുപിറുത്തു. പൊതുവിൽ ഇതിനെപ്പററി ഒന്നുകൂടി ആലോചിക്കണം, തടസ്സം ഒന്നും ഉണ്ടാകയില്ല, എങ്കിലും ഒന്നുകൂടി ആലോചിക്കണം, എന്നായി. അടുത്തദിവസം ഘോഷയാത്രനയിക്കുന്നതായാൽ സമാധാനലംഘനത്തിനിടയായിത്തീരുമെന്നും സ്ഥലത്തെ അധികാരികളായ ഉദ്യോഗസ്ഥന്മാരും മററു സവൎണ്ണഹിന്ദുക്കളുംകൂടി നിർബന്ധിക്കയും, പത്തുദിവസത്തേക്കു സമയം മാററിത്തരികയാണെങ്കിൽ അവർകൂടി സഹകരിച്ച് ഘോഷയാത്ര ഭംഗിയായി നടത്താമെന്ന് അറിയിക്കയുംചെയ്തു തനുസരിച്ച് പത്തുദിവസത്തേക്കുപകരം ഒരുമാസത്തെ കാലാവധി ദീർഘിപ്പിച്ചു ഘോഷയാത്ര 1099 മീനം 17-ാംതീയതി നടത്തുന്നതിനായി മാററിവച്ചു.

ഇതിനിടെ സവൎണ്ണഹിന്ദുക്കളുടെ പരാതിനിമിത്തം, ക്ഷേത്രറോഡുകളിൽക്കൂടിയുള്ള ഘോഷയാത്ര നിരോധിച്ചുകൊണ്ടു് ഡിസ്ട്രിക്ട്മജിസ്ട്രേട്ട് മീനം 13-ാംതീയതി ഉത്തരവുപുറപ്പെടുവിച്ചു. അതിൻെറ ഓരോ പ്രതി ശ്രീ: കെ. പി. കേശവമേനോൻ, വേലായുധമേനോൻ, ഏ. കെ. പിള്ള, ററി. കെ. മാധവൻ എന്നിവരുടെമേൽ നടത്തുകയുണ്ടായി. എങ്കിലും മുൻനിശ്ചയപ്രകാരം മീനം പതിന്നാലാംതീയതി തന്നെ ഇവർ ആ നിരോധനാജ്ഞയെ ലംഘിച്ചു ഘോഷയാത്രനടത്തുകയും, അതിലേയ്ക്കു കേസെടുത്തു് അവരെ ശിക്ഷിച്ചു ജയിലിലടയ്ക്കുകയും ചെയ്തവിവരം എല്ലാവൎക്കും അറിവുള്ളതാണ്. തുടൎന്ന സത്യാഗ്രഹം അനുഷ്ഠിച്ച് ജയിൽവാസംസ്വീകരിച്ച ജോർജ്ജ്ജോസഫ്, കൃഷ്ണസ്വാമിഅയ്യർ, കുറൂർ നീലകണ്ഠൻനമ്പൂതിരിപ്പാട്, സി. കുട്ടൻനായർ, കേശവചന്ദ്രസേനൻ, ബാഹുലേയൻ തുടങ്ങിയ പ്രശസ്തവ്യക്തികളുടേയും മററനവധി സത്യാഗ്രഹവാളൻറിയർമാരുടേയും പേരുകൾ പരിഗണനാർഹമാണ്.

1099 കൎക്കടകം 23-ാംതീയതി ശ്രീമൂലംതിരുനാൾമഹാരാജാവു് നാടുനീങ്ങി. അതിനെത്തുടൎന്ന് ശ്രീചിത്തിരതിരുനാൾമഹാരാജാവിൻെറ കിരീടധാരണവും, മഹാറാണി റീജൻറുതിരുമനസ്സിലെ സ്ഥാനാരോഹണവും, അതുസംബന്ധിച്ച രാജകീയദർബാറും മററാഘോഷങ്ങളും 1100 ചിങ്ങം 17-ാംനു ആഡംബരപൂൎവം കൊണ്ടാടപ്പെട്ടു. പ്രസ്തുത മംഗളാവസരത്തിൽ മാധവനെ, 4 മാസം 22 ദിവസത്തെ ജയിൽവാസത്തിനുശേഷം, മററു തടവുകാരോടൊപ്പം മോചിപ്പിച്ചു. അതിനുശേഷം അദ്ദേഹം ഉത്തരഇൻഡ്യയിൽപ്പോയി മഹാത്മജിയെ സന്ദൎശിച്ചു സംഭാഷണംചെയ്തു് അവിടന്നു ലഭിച്ച ഉപദേശാനുസരണം 1100 തുലാം 16-ാംതീയതി അഞ്ഞൂറു് സവൎണ്ണഹിന്ദുക്കൾ ചേൎന്ന്, സന്നദ്ധസൈന്യാധിപൻ മന്നത്തുപത്മനാഭപിള്ളയുടെ നേതൃത്വത്തിൽ വൈക്കത്തുനിന്നും ഒരു സവൎണ്ണഹിന്ദുജാഥ കാൽനടയായി പുറപ്പെട്ടു് മഹാറാണി റീജൻറിനെ മുഖംകാണിച്ച് അവൎണ്ണഹിന്ദുക്കളുടെ സഞ്ചാരസ്വാതന്ത്ര്യത്തിനായി ഒരു ഭീമഹർജി സമൎപ്പിക്കുന്നതിലേക്കു് തിരുവനന്തപുരത്തേക്കു പുറപ്പെട്ടതും അതേസമയംതന്നെ, തിരുവിതാംകൂറിൻെറ തെക്കെഅററത്തുനിന്നും ഡാക്ടർ എമ്പെരുമാൾനായിഡുവിൻെറ നേതൃത്വത്തിൽ പുറപ്പെട്ട തെക്കൻജാഥ തുലാം 26-ാംതീയതി തിരുവനന്തപുരത്തു എത്തി, രണ്ടു ജാഥാകളും ശംഖുമുഖം കടൽപ്പുറത്തു സമ്മേളിച്ച്, ചങ്ങനാശ്ശേരിയുടെ സാന്നിദ്ധ്യത്തിൽ ശ്രീ: ബാലകൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽ അതിഗംഭീരമായ യോഗംകൂടി, സഞ്ചാരസ്വാതന്ത്ര്യം ക്ഷേത്രപ്രവേശനം തുടങ്ങിയ അവകാശങ്ങൾ അവൎണ്ണഹിന്ദുക്കൾക്കു അനുവദിച്ചുകൊടുക്കണമെന്ന പ്രമേയം പാസ്സാക്കിയതും, അടുത്തദിവസം ചങ്ങനാശ്ശേരിയുടെ നേതൃത്വത്തിൽ ഒരു ഡെപ്യൂട്ടേഷൻ മഹാറാണി റീജൻറിനെ സന്ദൎശിച്ച്, ഇരുപതിനായിരം സവൎണ്ണഹിന്ദുക്കൾ ഒപ്പിട്ട ഒരു മെമ്മോറി

യൽ സമർപ്പിച്ചതും മററും മാധവൻെറ കർമ്മകുശലതയ്ക്കു ഉദാഹരണങ്ങളാണ്. തുടന്നു അന്നു യോഗം സെക്രട്ടറിയായിരുന്ന എൻ. കുമാരൻഅവർകൾ നിയമസഭയിൽ കൊണ്ടുവന്ന സഞ്ചാരസ്വാതന്ത്ര്യപ്രമേയം പരാജയപ്പെട്ടതും മഹാത്മജി തിരുവിതാംകൂർ സന്ദർശിച്ച് വൈക്കംസത്യാഗ്രഹത്തിനു ഒരു വിരാമമുണ്ടാക്കിയതും പ്രസിദ്ധമായിത്തീന്നു. ഗാന്ധി പിററ്പാക്ററപ്രകാരം ക്ഷേത്രറോഡുകൾ അവർണ്ണഹിന്ദുക്കൾക്കായി തുറന്നുകൊടുത്തതും മററും പ്രസിദ്ധസംഭവങ്ങളാണല്ലോ. ഏകദേശം ഇരുപതുമാസത്തോളം നീണ്ടുനിന്ന വൈക്കംസത്യാഗ്രഹം അഖിലഭാരതപ്രശ്നമായി രൂപാന്തരപ്പെട്ടതും അങ്ങനെ മഹാത്മജിയുടെ മദ്ധ്യസ്ഥതയിൽ സമാപിച്ചതും തീച്ചയായും ഒരു വലിയ വിജയംതന്നെയാണെന്നു നിസ്സംശയം പറയാം. ജാതിയുടേയും മതത്തിൻേറയുംപേരിൽ ഉച്ചനീചത്വം കല്പിച്ച് ഒരു വമ്പിച്ച ജനവിഭാഗത്തെ — അവർണ്ണഹിന്ദുക്കളെ — 'തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ, ദൃഷ്ടിയിൽപെട്ടാലും തീണ്ടലുള്ളോർ' എന്നു മുദ്രഅടിച്ചിരുന്ന ആചാരശൃംഖലയെ പൊട്ടിച്ചെറിയാൻ മാധവൻചെയ്ത ആഹ്വാനം— വൈക്കം സത്യാഗ്രഹം—ഇങ്ങനെ വിജയകരമായി പര്യവസാനിച്ചതിൽ അദ്ദേഹം തികച്ചും അനുമോദനാർഹനാണ്. സ്വാമിതൃപ്പാദങ്ങളുടെ ആശിസ്സും അനുഗ്രഹവും മഹാത്മജിയുടേയും കാൺഗ്രസ്സിൻേറയും ആത്മാർത്ഥമായ സഹായസഹകരണങ്ങളും മാധവനു വേണ്ട ഉത്തേജനം നൽകിയിരുന്നു എന്ന പരമാർത്ഥം വിസ്മരിക്കത്തക്കതല്ല.

## മദ്യവർജ്ജനപ്രക്ഷോഭണം

1096-ലെ ചതയംനാളിൽ ശ്രീനാരായണഗുരുസ്വാമികൾ പുറപ്പെടുവിച്ച തിരുനാൾസന്ദേശത്തിൽ "മദ്യം വിഷമാണ്; അതുണ്ടാക്കരുത്, കൊടുക്കരുത്, കുടിക്കരുത്" എന്നു പ്രസ്താവിച്ചിരിക്കുന്നു. ഈ മഹാസന്ദേശമാണ് ഈഴവർ—മദ്യനിർമ്മാണം, മദ്യവ്യവസായം തുടങ്ങിയ തൊഴിലിൽനിന്നും സ്വയം പിൻമാറുന്നതിനും മദ്യപാനാസക്തിയെ ജനതാമദ്ധ്യത്തിൽനിന്നും ഉന്മൂലനംചെയ്യുന്നതിനു ശക്തിയായ പ്രക്ഷോഭണംനടത്തിയതും. വാസ്തവത്തിൽ ഈരാജ്യത്ത് മദ്യവർജ്ജനത്തിനായി സംഘടിതമായരീതിയിൽ ആദ്യമായി പ്രക്ഷോഭണംതുടങ്ങിയതും ഇവിടത്തെ ഈഴവരാകുന്നു. ഈഴവർ മദ്യവർജ്ജനപ്രസ്ഥാനത്തിൽ മുന്നിട്ടുനിന്നു പ്രവർത്തിക്കുന്നതു് ക്ഷേത്രപ്രവേശനം സമ്പാദിച്ച്, ഇതരസമുദായക്കാരോടൊപ്പം സമത്വം സമ്പാദിക്കുക മുതലായ സാമുദായികങ്ങളായ സ്വാർത്ഥോദ്ദേശ്യങ്ങളോടുകൂടിയാണെന്ന് അക്കാലത്തു വലുതായ ആക്ഷേപങ്ങളുണ്ടായിരുന്നു. എങ്കിലും ഏററവും ശ്രേഷ്ഠമായ സാന്മാർഗ്ഗികോദ്ദേശ്യത്തെ ലാക്കാക്കിയുള്ള ഈഴവരുടേയും അവരോട് അനുഭാവം പ്രദർശിപ്പിച്ച മററുള്ളവരുടേയും നിസ്വാത്ഥമായ മദ്യവർജ്ജനശ്രമത്തിൻെറ ഫലമായി ഒരു പരിമിതകാലത്തിനുള്ളിൽ മദ്യവർജ്ജനം പരിപൂർണ്ണമായി സാധിക്കുന്നതിനുള്ള ഒരു സ്കീം ഗവമ്മെൻറിനെക്കൊണ്ട് അംഗീകരിപ്പിക്കുന്നതിനു സാധിച്ചു. അതിൻെറ ഫലമായി അയിത്തോച്ചാടനത്തിനോടൊപ്പം മദ്യവർജ്ജനവും അവരുടെ കാര്യപരിപാടിയിൽ പ്രാധാന്യം നൽകി പ്രവർത്തിച്ചുതുടങ്ങിയതുകൊണ്ട് മദ്യവർജ്ജനം ഇന്നു തിരുവിതാംകൂറിനുമാത്രമല്ല ഭാരതത്തിൽ ഒട്ടുമുക്കാലും നിശ്ശേഷം സാധിച്ചുകഴിഞ്ഞിരിക്കുന്നു. നമ്മുടെ രാജ്യത്തുതന്നെ ഇപ്പോൾ ആറു താലൂക്കുകളിൽ മദ്യം നിശ്ശേഷംവർജ്ജിച്ചുകഴിഞ്ഞല്ലോ. ഈ മദ്യവർജ്ജനപ്രക്ഷോഭണത്തെ നയിക്കുകയും അതിൻെറ മുന്നണിയിൽനിന്നു പ്രവർത്തിക്കുകയും ചെയ്തതു് ടി. കെ. മാധവനായിരുന്നു. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തെ "തിരുവിതാംകൂറിലെ പുസിഫുട്ട്" എന്ന സ്ഥാനത്തിനു അഹനാക്കിത്തീത്തതും.

മദ്യപാനത്തിൻെറ ദോഷങ്ങളെപ്പററി പൊതുജനങ്ങളെ ഉത്ബോധിപ്പിച്ച് മദ്യവർജ്ജനത്തിനനുകൂലമായ പരിതഃസ്ഥിതികൾ ഉണ്ടാക്കുന്നതിലാണ് മദ്യവർജ്ജനപ്രവർത്തകർ പ്രധാനമായി ശ്രദ്ധിച്ചിരുന്നത്. തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിൽ വലുതായ യോഗങ്ങൾകൂടി സ്വാമിതൃപ്പാദങ്ങളുടെ സന്ദേശത്തെ ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനും, മദ്യഷാപ്പുകൾ ലേലത്തിൽ വിളിക്കേൾക്കുക, കള്ളുചെത്തി ഉണ്ടാക്കുക, കള്ളുചെത്തുന്നതിനു തെങ്ങുകൊടുക്കുക എന്നുതുടങ്ങി മദ്യവ്യവസായവുമായി ബന്ധപ്പെട്ട എല്ലാ പ്രവൃത്തികളിൽനിന്നും ജനങ്ങളെ പിൻതിരിക്കുന്നതിനും മദ്യവർജ്ജനപ്രവത്തകർ വലുതായ ശ്രമം ചെയ്തുവന്നിരുന്നു. പത്രപംക്തികൾവഴിയായും ലഘുലേഖകൾ പ്രചരിപ്പിച്ചും ജനങ്ങളെ സന്മാർഗ്ഗനിരതരാക്കുന്നതിന് പ്രയത്നിച്ചുവന്നു. രാജ്യത്തിൻെറ നാനാഭാഗങ്ങളിലും വിളിച്ചുകൂട്ടിയ മദ്യവർജ്ജനമഹായോഗങ്ങളിൽ മാധവൻതന്നെ ഹാജരായി പ്രസംഗിക്കുകയും ഉൽബോധജനകമായ നിശ്ചയം പാസ്സാക്കുകയുംചെയ്തിരുന്നു. ഇതിനുംപുറമേ ഷാപ്പുകൾ നടത്തിക്കൊണ്ടുപോകുന്നതിൽ നിഷ്കർഷയായി വേണ്ട പ്രവൃത്തികൾ ചെയ്യുന്നതിന് "വിജിലൻസ്കമ്മിററി" എന്ന പേരിൽ സ്വാധീനബലമുള്ള ഒരുസംഘം പ്രവർത്തകന്മാരെ തിരഞ്ഞെടുത്തു നിയോഗിക്കുകയും ഇവിടത്തെ നിയമസഭയിൽത്തന്നെ മദ്യവർജ്ജനസംബന്ധമായ ഒരു നിശ്ചയം അവതരിപ്പിക്കുന്നതിന് അന്നു നിയമസഭാമെമ്പറായിരുന്ന ശ്രീ: എം. ആർ. മാധവവാര്യരെ ചുമതലപ്പെടുത്തുകയും ചെയ്തിരുന്നു.

മദ്യവർജ്ജനശ്രമങ്ങൾ ശക്തിമത്തായിത്തീന്നതോടുകൂടി ഗവമ്മെൻറ് ലേലംചെയ്ത ഷാപ്പുകൾ

ഏറ്റെടുത്തുനടത്തുന്നതിനു് പലസ്ഥലങ്ങളിലും ആളില്ലാതെയും ഏററിട്ടുള്ള ഷാപ്പുകൾ പലതും ശരിക്കു നടക്കാതെയുംവന്നു. ഗവമ്മെൻറിൻെറ എക്സൈസുവരവിൽ ഭീമമായ ഒരു സംഖ്യ കുറവുവരുമെന്നുള്ള നിലയായി. ആളുകളെക്കൊണ്ടു് ഷാപ്പുപിടിപ്പിക്കുന്നതിനും മദ്യവജ്ജനപ്രക്ഷോഭണത്തിൽനിന്നും തൽപ്രവത്തകരെ പിൻതിരിപ്പിക്കുന്നതിനും പ്രയോഗിച്ചുനോക്കിയ പല ഉപായങ്ങളും ഫലിക്കാതെവന്നപ്പോൾ ഗവമ്മെൻറിൽനിന്നും മർദ്ദനനയം അംഗീകരിച്ചുതുടങ്ങി. തിരുവിതാംകൂറിൽ പലസ്ഥലങ്ങളിലുമുള്ള മദ്യവജ്ജനപ്രമാണികളുടെനേരേ തി: ക്രി: നി: 90-ാംവകുപ്പനുസരിച്ചു് ഗവമ്മെൻറിൽനിന്നു് നടപടികൾ നടത്തുകയും അവരിൽ പലരേയും അറസ്റ്റു് ചെയ്തു് ജയിലിൽ അടയ്ക്കുകയുംചെയ്തു. ഹരിപ്പാട്ടു മുൻസിഫ്കോർട്ടുവക്കീലും പഞ്ചായത്തുജഡ്ജിയും കാത്തികപ്പള്ളിത്താലൂക്കു് മധുവജ്ജനസമിതിയുടെ സെക്രട്ടറിയുമായിരുന്ന ശ്രീ: എം. മാധവൻഅവക്ളെ 98 തുലാം 24-ാംതീയതി 90-ാംവകുപ്പനുസരിച്ചു് ഹരിപ്പാട്ടുപോലീസ്സു് അറസ്റ്റ്ചെയ്തു് അന്നുരാത്രി ജയിലിൽ പാപ്പിച്ചശേഷം, പിറേറദിവസം രാവിലെ യാതൊരു ഭക്ഷണവും നൽകാതെ കൈവിലങ്ങുംവച്ചു് ഹരിപ്പാട്ടുനിന്നും അമ്പലപ്പുഴയ്ക്കു് 15 മൈൽദൂരം മണലിൽക്കൂടി നടത്തിക്കൊണ്ടുപോയതും, ഗവമ്മെൻറധികൃതന്മാരുടെ അന്നത്തെ മദ്ദനനയത്തിനു് ഒന്നാന്തരം ദൃഷ്ടാന്തമാകുന്നു.

പക്ഷേ ടി. കെ. മാധവൻ ഇതൊന്നും അത്ര കാര്യമായി ഗണിച്ചിരുന്നില്ല. രാജ്യത്തിൻെറ നാനാഭാഗങ്ങളിലും മീററിംഗ്വിളിച്ചുകൂട്ടി പ്രസംഗങ്ങൾ നടത്തുകയും പ്രമേയങ്ങൾ പാസ്സാക്കുകയുംചെയ്തു. രാജ്യത്തിൻെറ വിവിധഭാഗങ്ങളിലും "വിജിലൻസ് കമ്മിററി"കൾ ഏപ്പെടുത്തി ചെത്തുകാർ, ഷാപ്പുകൺട്രാക്റ്റരന്മാർ, മദ്യവ്യവസായികൾ തുടങ്ങി സ്വാമിസന്ദേശത്തിൻെറ വ്യാപ്തിയിൽപ്പെടുന്നവരോടെല്ലാം സാമുദായികനിസ്സഹകരണം അനുഷ്ഠിക്കണമെന്നു് പല സഭകളിലും നിശ്ചയങ്ങൾ പാസ്സാക്കുകയും അവയെ ഊജ്ജിതമായി നടപ്പിൽക്കൊണ്ടുവരുവാൻ ശ്രമിക്കുകയുംചെയ്തു. കരുനാഗപ്പള്ളിയിലും, എരമല്ലൂരും വച്ചുകൂടിയ വാഷികയോഗങ്ങളിൽ സാമുദായികനിസ്സഹകരണനിശ്ചയങ്ങളും അംഗീകരിച്ചതോക്കുമ്പോൾ മദ്യവജ്ജനകാര്യത്തിൽ സമുദായത്തിനു് എത്ര ദൃഢമായ നിഷ്ഠയും താല്പര്യവും ഉണ്ടായിരുന്നു എന്നു ഏകദേശം ഊഹിക്കാവുന്നതാണു്. ആയിടെ മദ്യവജ്ജനദ്യോതകമായ "ഹരിദാസി" എന്ന കഥ മാധവൻ മലയാളത്തിലേക്കു് തജ്ജിമചെയ്യുകയും 99-ലെ ചതയംതിരുനാളിൽ ഏററവും വിശേഷരീതിയിൽ ബയൻറുചെയ്തു് ആ ഗ്രന്ഥത്തിൻെറ രണ്ടുപ്രതികൾ അന്നു് ആലുവായിൽ വിശ്രമിച്ചിരുന്ന സ്വാമിതൃപ്പാദങ്ങൾക്കു് കാഴ്ചവയ്ക്കുകയുംചെയ്തു. മദ്യവജ്ജനപ്രവൃത്തികളെയും ഗവമ്മെൻറിൻെറ മദ്യവജ്ജനനയത്തെയും നിരൂപണദൃഷ്ട്യാ വിമശിച്ചിട്ടുള്ള സാമാന്യം ദീർഘമായ ആ ഗ്രന്ഥത്തിലെ പ്രസ്താവന സ്വാമിതൃപ്പാദങ്ങൾ വായിച്ചുകേൾക്കുകയും സന്തുഷ്ടചിത്തനായ സ്വാമികൾ വിലപിടിച്ച ഒരു പട്ടു് മാധവനു കല്പിച്ചു പാരിതോഷികമായി കൊടുക്കുകയുംചെയ്തു. സ്വാമിതൃപ്പാദങ്ങളുടെ മദ്യവജ്ജനസന്ദേശം അങ്ങേഅററം വിജയപ്രാപ്തിയിൽ കൊണ്ടുവരുന്നതിനു്, അനുഷ്ഠിക്കേണ്ട ത്യാഗസന്നദ്ധതയും നിപുണതയും, മാധവനോളം മററാക്കും ഉണ്ടായിട്ടില്ലഎന്നതു് എത്രയും ചാരിതാത്ഥ്യജനകമാണു്.

## സംഘടന

ബ്രാഹ്മണർ, നായന്മാർ, ക്രിസ്ത്യാനികൾതുടങ്ങി ഇവിടത്തെ പ്രബലസമുദായങ്ങൾ തങ്ങളുടെ സാമ്പത്തികവും, സാമുദായികവും, വിദ്യാഭ്യാസപരവുമായ അഭിവൃദ്ധിക്കു വിവിധമാഗ്ഗങ്ങളിൽക്കൂടി പരിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ കേവലം മനുഷ്യസഹജങ്ങളായ ചില പ്രാഥമികപൗരാവകാശങ്ങൾക്കുവേണ്ടി ഈഴവർ തങ്ങളുടെ മുഴുവൻസമയവും ശക്തിയും വിനിയോഗിക്കേണ്ടിയിരിക്കുന്ന ദുഃസ്ഥിതിയെപ്പററി സമുദായസ്നേഹികൾ ദീർഘകാലം സങ്കടപ്പെട്ടുവന്നു. തങ്ങളുടെ ജന്മസ്വാതന്ത്ര്യങ്ങൾ സമ്പാദിക്കുന്നതിനുവേണ്ടിയുള്ള പരിശ്രമങ്ങൾ സമുദായത്തിൻെറ അനൈകമത്യത്താലും, ശക്തിഹീനതയാലും പലപ്പോഴും പരാജയപ്പെട്ടും ആശിക്കുന്നത്ര വിജയപ്രദമാകാതെയും കലാശിച്ചതുനിമിത്തം സമുദായശക്തികളെ ഉത്തേജിപ്പിച്ചു് സംഘടിപ്പിക്കേണ്ട ആവശ്യം സമുദായപ്രവത്തകന്മാരിൽ പൂവാധികം ശക്തിയായി ഉദിക്കുവാൻ തുടങ്ങി. സ്വാമിതൃപ്പാദങ്ങളുടെ അദ്ധ്യാത്മദീപത്തിൽനിന്നും ഏതാണ്ടു് മുപ്പതുകൊല്ലംമുമ്പു് പാറിവന്ന ഈ സംഘടനാസ്ഫുലിംഗം മന്ദപ്രഭയോടുകൂടി ഏതാനുംകാലം വളന്നുവന്നതിനുശേഷം കരുനാഗപ്പള്ളിയിലേയും ചേത്തലയിലേയും യോഗസമ്മേളനങ്ങളോടുകൂടി സ്ഫുടദീപ്തിയെ പ്രാപിക്കുവാൻ ശ്രമിച്ചു. എന്നാൽ പരിതഃസ്ഥിതികളുടെ പ്രാതികൂല്യം നിമിത്തം ആ പ്രകാശങ്ങൾ ക്ഷണപ്രഭാചഞ്ചലങ്ങളായി പരിണമിച്ചു. ഈ സന്ദഭത്തിൽ സമുദായോത്തേജകനായി പ്രത്യക്ഷപ്പെട്ടതു് മാധവനായിരുന്നു.

സമുദായത്തിൽ ശരിയായ ഒരു സംഘടന ഉറപ്പിക്കണമെന്നുള്ള പ്രധാന ഉദ്ദേശ്യത്തോടുകൂടിയാണു് എസ്സ്. എൻ. ഡി. പി. യോഗത്തിൻെറ ഒരു വിശേഷാൽ പൊതുയോഗം 1102 ധനുവിൽ ആലപ്പുഴ വച്ചു കൂടാൻ നിശ്ചയിച്ചതു്. ഇതിൻെറ പ്രധാന ഉത്സാഹി മാധവൻതന്നെയായിരുന്നു. 1102 ധനു

18-ം 19-ം തീയതികളിൽ കൂടിയ ഈ വിശേഷാൽ യോഗത്തിൽ മാധവനെ സംഘടനാസെക്രട്ടറിയായി നിയമിക്കുകയും ഒരു കൊല്ലത്തിനകം യോഗത്തിലേക്കു അമ്പതിനായിരം അംഗങ്ങളെ ചേക്കണമെന്നു ഒരു യോഗനിശ്ചയപ്രകാരം സംഘടനാസെക്രട്ടറിയെ അധികാരപ്പെടുത്തുകയുംചെയ്തു. ആ നിശ്ചയം ഇങ്ങനെയാണു്:

"ഒരു കാൽനൂററാണ്ടുകാലം നിലനിന്നിട്ടുള്ള എസ്സ്. എൻ. ഡി. പി. യോഗത്തിൽ ഇതുവരെ ചേന്നിട്ടുള്ള അംഗങ്ങളുടെസംഖ്യ യോഗത്തിൻെറ നിലയ്ക്കും സമുദായത്തിൻെറ വിപുലമായ സംഖ്യാബലത്തിനും, തീരെ അനുരൂപമായിരിക്കുന്നില്ലെന്നു കാണുന്നതിൽ ഈ യോഗം വ്യസനിക്കുകയും ഈ ന്യൂനത പരിഹരിക്കുന്നതിനായി ഒരുസംവത്സരക്കാലത്തിനകം അമ്പതിനായിരം മെമ്പർമാരെ ചേക്കുന്നതിനു ശ്രീ: ടി. കെ. മാധവൻ അവർകളെ യോഗത്തിൻെറ ഓർഗനൈസിംഗ് സെക്രട്ടറിയായി നിയമിക്കുകയും അദ്ദേഹത്തെ സഹായിക്കുന്നതിനു ആവശ്യമായ സഹപ്രവത്തകന്മാരെ നിയമിക്കുവാനും, യോഗത്തിലേക്കു ചേക്കപ്പെടുന്ന അംഗമൊന്നിനു് അരരൂപാവീതം തന്റേയും സഹപ്രവത്തകന്മാരുടേയും ആവശ്യങ്ങൾക്കായി ചിലവുചെയ്തുകൊള്ളുന്നതിനും അദ്ദേഹത്തെ അധികാരപ്പെടുത്തുകയും ചെയ്യുന്നു."

സംഘടനാസംബന്ധമായി മാധവനെ പ്രേരിപ്പിച്ച രസകരമായ ഒരു സംഭവത്തെപ്പററി മാധവൻ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു:

"1101-ൽ കൊല്ലംപട്ടണത്തിൽവച്ചു കൂടിയ എസ്സ്. എൻ. ഡി. പി. യോഗത്തിൽനിന്നു് സമുദായത്തിനു് ഗവമ്മെണ്ടുസർവ്വീസിൽ ശരിയായ പ്രാതിനിധ്യം ലഭിക്കുന്നതിനു വേണ്ട കാര്യങ്ങൾ ആലോചിച്ചു ചെയ്യുന്നതിനു് എന്നെ എസ്. എൻ. ഡി. പി. യോഗം പബ്ളിക് സവീസ് ബ്യൂറോയുടെ സെക്രട്ടറിയായി നിയമിച്ചിരുന്നു. ആ ഉദ്യോഗകൃത്യങ്ങളെ നിർവ്വഹിക്കുന്നതിനിടയിൽ ആഡിററാഫീസിൽ ഈഴവസമുദായാംഗങ്ങൾക്കുകൂടി തൃപ്തികരമായ പ്രാതിനിധ്യം കൊടുക്കുന്നതിനു് ആ തുറയുടെ മേലധികാരിയായ അക്കൌണ്ടൻറു് ജനറൽ ശ്രീ: രാമസുബ്ബയ്യരെ ഞാൻ ഒരു ദിവസം സന്ദശിച്ചു. ഞങ്ങൾ തമ്മിൽ നടന്ന സംഭാഷണത്തിനിടയിൽ ഈഴവരുടെ ഗവമ്മെണ്ടുദ്യോഗസംബന്ധമായ അവകാശങ്ങളെപ്പററി അധികാരികളുടെ മുമ്പിൽ നിവേദനം ചെയ്യുന്നതിനു് എനിക്കു് ഔദ്യോഗികമായുള്ളനില എന്താണെന്നു് രാമസുബ്ബയ്യർ അവർകൾ എന്നോടു ചോദിച്ചു. ഈഴവരുടെ പ്രാതിനിധ്യം വഹിക്കുന്ന എസ്സ്. എൻ. ഡി. പി. യോഗത്തിൻെറ കീഴിൽ സ്ഥാപിച്ചിട്ടുള്ള പബ്ളിക്സർവ്വീസു് ബ്യൂറോയുടെ സെക്രട്ടറിയാണു ഞാനെന്നു മറുപടി പറഞ്ഞു. എസ്സ്. എൻ. ഡി. പി. യോഗത്തിൻെറ പഴക്കം അംഗങ്ങളുടെസംഖ്യ തിരുവിതാംകൂറിലെ ആകെയുള്ള ഈഴവരുടെസംഖ്യ ഇവയെപ്പററി രാമസുബ്ബയ്യർ അവർകൾ വീണ്ടും ചോദിച്ചു. എസ്സ്. എൻ. ഡി. പി. യോഗത്തിലെ അംഗങ്ങളുടെ സംഖ്യ 4200-ം തിരുവിതാംകൂറിലെ ഈഴവസമുദായത്തിലെ ജനസംഖ്യ ഏഴുലക്ഷവുമാണെന്നും, എസ്സ്. എൻ. ഡി. പി. യോഗം സ്ഥാപിച്ചിട്ടു് 24 കൊല്ലത്തോളമായിട്ടുണ്ടെന്നും ഞാൻ വീണ്ടും മറുപടി പറഞ്ഞു. ഇരുപത്തിനാലുകൊല്ലമായി തുടൎച്ചവേലചെയ്തിട്ടും ഏഴുലക്ഷം അംഗങ്ങളുള്ള ഈഴവരുടെ ഇടയിൽനിന്നു് നിങ്ങളുടെ യോഗത്തിനു് 4200 അംഗങ്ങളെമാത്രമേ ചേക്കാൻ കഴിഞ്ഞിട്ടുള്ളു എങ്കിൽ നിങ്ങളുടെ യോഗത്തിനു ശരിയായ പ്രാതിനിധ്യം ഉണ്ടെന്നു പറയുന്നതു് സാധുവായി തോന്നുന്നില്ല എന്നു് രാമസുബ്ബയ്യർ പ്രതിവചിച്ചു. യോഗാംഗങ്ങളുടെ സംഖ്യ 4200 മാത്രമേ ഉള്ളു എങ്കിലും അതു് ഈഴവസമുദായത്തിൻെറ പ്രാതിനിധ്യത്തെ ശരിയായി നിർവ്വഹിക്കുന്നതെങ്ങനെ എന്നു് ഞാൻ അദ്ദേഹത്തോടു വിവരിച്ചു പറഞ്ഞു. അതിനദ്ദേഹം മറുപടി ഒന്നും പറഞ്ഞില്ല. എൻെറ വിവരണം രാമസുബ്ബയ്യരവർകളിൽ എന്തുഫലം ജനിപ്പിച്ചു എന്നു് എനിക്കു നിശ്ചയമില്ല. രാമസുബ്ബയ്യരവർകളുടെ മുകളിലുദ്ധരിച്ച ചോദ്യം എൻെറ വിചാരഗതിയെ തട്ടിയുണത്തി. അധികാരകേന്ദ്രങ്ങളിൽനിന്നാകട്ടേ, മററു സ്ഥാനങ്ങളിൽനിന്നാകട്ടേ അംഗങ്ങളുടെസംഖ്യ കുറഞ്ഞിരിക്കുന്നതുകൊണ്ടും യോഗത്തിനു സമുദായത്തിൻെറ പ്രാതിനിധ്യം ശരിയായിട്ടില്ലാ എന്നു മേലിൽ ആരും പറയാൻ ഇടയാകരുതെന്നും, സമുദായം അനുവദിക്കയും സഹകരിക്കയും ചെയ്യുന്നപക്ഷം ആ കുറവു പരിഹരിക്കുന്നതിനു് യഥാശക്തി പ്രവത്തിക്കണമെന്നും ഞാൻ തീച്ചയാക്കി."

സംഘടനാപ്രവൃത്തികൾ ആരംഭിക്കുന്നതിനു മുമ്പായി അതിലേക്കു സ്വാമിതൃപ്പാദങ്ങളുടെ ആശിസ്സും അനുഗ്രഹവും സമ്പാദിക്കണമെന്നു് മാധവൻ നിശ്ചയിച്ചു. അതനുസരിച്ചു് സംഘടനാപ്രസ്ഥാനത്തിൻെറ പ്രാരംഭക്രിയ സ്വാമിതൃപ്പാദങ്ങളുടെ ദിവ്യസന്നിധിയിൽ 1102 മകരം 17-ാംനു- വക്കല ശിവഗിരിമഠത്തിൽവച്ചു നടന്നു. അന്നു് മെ: സി. വി. കുഞ്ഞുരാമൻ, ശങ്കരൻചാന്നാർ, ഏ. കെ. ഗോവിന്ദദാസ്, കെ. എം. കൃഷ്ണൻവക്കീൽ, ശ്രീനാരായണതീത്ഥസ്വാമികൾ, ചെറുകാലിൽ കുഞ്ഞുകൃഷ്ണൻ, കെ. എൻ. കുഞ്ഞുകൃഷ്ണൻ ബി. ഏ. മുതലായ പ്രവത്തകന്മാർകൂടെ ഉണ്ടായിരുന്നു. സ്വാമിതൃപ്പാദങ്ങൾ, സംഘടനയ്ക്കു വിജയം ആശംസിച്ചു നല്കിയ സന്ദേശം ഇങ്ങനെയാണു്:

"സംഘടനകൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയും ശക്തിയും ഉണ്ടാകുന്നതല്ല.

ഈ തത്വം അനുസരിച്ചാണ് നാം ഇരുപത്തഞ്ചുകൊല്ലങ്ങൾക്കുമുമ്പേ യോഗം സ്ഥാപിച്ചതു്. ഈഴവനെന്ന പേരു് ഒരു ജാതിയേയോ മതത്തേയോ സൂചിപ്പിക്കുന്നില്ല. അതിനാൽ ഈ യോഗത്തിൽ ജാതിമതഭേദം നോക്കാതെ അംഗങ്ങളെ ചേർക്കാവുന്നതാണ്. ഈ യോഗത്തിൽ ധാരാളം അംഗങ്ങൾ ചേരട്ടേ എന്നു നാം ആശംസിക്കുന്നു."

നാരായണഗുരു.

ശിവഗിരിമഠം.
102 മകരം 17.

അതിനുശേഷം യോഗാംഗങ്ങൾക്കു കൊടുക്കുന്നതിലേക്കുള്ള രസീതുബുക്കിന്റെ ഒരുപ്രതി സ്വാമിതൃപ്പാദങ്ങൾ തൃക്കൈകൊണ്ടെടുത്തു് മാധവന്റെ കയ്യിൽകൊടുത്തനുഗ്രഹിച്ചു. സംഘടനായത്നത്തിൽ മാധവനുണ്ടായ അത്ഭുതകരമായ വിജയത്തിനു നിദാനം സ്വാമിതൃപ്പാദങ്ങളുടെ ആ ദിവ്യാനുഗ്രഹംതന്നെയാണെന്നതിനു് സംശയമില്ല.

സംഘടനാപ്രവൃത്തികൾക്കായി ശ്രീ: ടി. കെ. മാധവൻ ആദ്യം തെരഞ്ഞെടുത്ത സ്ഥലം കുട്ടനാട്ട് ആയിരുന്നു. ഈ പ്രദേശത്തുള്ള ഭൂരിഭാഗം ജനങ്ങൾ തൊഴിലാളികളാണ്. പ്രബലന്മാരും ഭൂസ്വത്തുടമസ്ഥന്മാരുമായ ഇതരസമുദായത്തിന്റെ ക്രൂരക്രൂരയുള്ള മർദ്ദനങ്ങൾക്കു് അവിടെയുള്ള ഈഴവർ വളരെ വിഷമതകൾ അനുഭവിച്ചുകൊണ്ടിരുന്നതുകൊണ്ടു് ഇവർ സംഘടനയുടെ മഹനീയഗുണങ്ങൾ മനസ്സിലാക്കുവാൻ കഴിവുള്ളവരും, ആ ഗുണങ്ങൾ അനുഭവിക്കുവാൻ ആസക്തിയോടുകൂടി കഴിഞ്ഞിരുന്നവരും ആയിരുന്നു. ആ ഘട്ടത്തിൽ ഉത്തരതിരുവിതാംകൂർ മഹായോഗം എന്ന നാമധേയത്തിൽ, കമ്പനി ആക്ടിൻപ്രകാരം, ശ്രീനാരായണതീർത്ഥസ്വാമികൾ അദ്ധ്യക്ഷനായി നടത്തിക്കൊണ്ടിരുന്നതും, 150-ൽ പരം യോഗങ്ങൾ സംഘടിച്ചിരുന്നതും ആയ ആ മഹായോഗത്തെ എസ്സ്. എൻ. ഡി. പി. സംഘടനയിൽ ലയിപ്പിക്കണമെന്നുണ്ടായ മി: മാധവന്റെ അഭിപ്രായത്തെ സ്വാമികൾ അംഗീകരിച്ച് മഹായോഗത്തിന്റെ ഒരു വിശേഷാൽ പൊതുയോഗംകൂടി പ്രസ്തുത യോഗത്തെ സംഘടനയിൽ ലയിപ്പിക്കുവാൻ വേണ്ട നിശ്ചയം ചെയ്തതും സ്വാമികൾ സംഘടനാപ്രസ്ഥാനത്തോട് മി: മാധവനോടൊന്നിച്ച് ഒരുവർഷക്കാലം സഞ്ചരിച്ചതും സംഘടനാപ്രവർത്തനങ്ങൾക്കു വളരെ സഹായകമായിരുന്നു. കുട്ടനാട്ടിൽ അന്നു് 24 പ്രാദേശികസഭകൾ രജിസ്റ്റർചെയ്തു നടന്നുവന്നിരുന്നു. കുട്ടനാട്ടിൽ സ്വാമികൾക്കു് ഏററവും സ്വാധീനമുണ്ടായിരുന്ന വെളിയനാട്ടുവച്ചു സ്വാമികളുടെ പ്രത്യേകപരിശ്രമത്തിലാണു് സംഘടനയുടെ പ്രാരംഭയോഗം അവിടെ വച്ചു നടന്നതു്. അന്നു സുസമ്മതനായ ടി. കെ-യുടെ ഏതു് ആജ്ഞകളും അനുസരിച്ചു പ്രയത്നിച്ചുകൊണ്ടിരുന്ന വി. ആർ. നാണു, കെ. ആർ. നാരായണൻ, ആര്യഭടസ്വാമികൾ എന്നിവരുടെ പേരുകൾ സ്മരണീയമാണു്. ടി. കെ-യുടെ നേതൃത്വത്തിൽ സംഘടനാപ്രസ്ഥാനം തുടങ്ങിയതു് അവിടത്തെ പ്രബലസമുദായക്കാർക്കു് അന്നു് അരോചകമായിരുന്നു. സംഘടനാപ്രസ്ഥാനം വിജയിക്കുകയും 24-ാമത്തെ വാർഷികയോഗം പള്ളാത്തുരുത്തുവച്ചു കെങ്കേമമായി നടത്തുകയും ചെയ്തു. ശാഖായോഗം സംബന്ധിച്ചു കുട്ടനാട്ടു കാൺഫ്രൻസിൽ പാസ്സാക്കിയ നിബന്ധനകളാണു് പിന്നീടു് ശാഖായോഗനിബന്ധനകളായി എസ്. എൻ. ഡി. പി-യോഗം അംഗീകരിച്ചതും, ശാഖായോഗം ഉപനിയമങ്ങളുടെ മാതൃകകളായി യോഗനിബന്ധനയിൽ ഉൾപ്പെടുത്തിയിരിക്കുന്നതും.

കുട്ടനാട്ടുസമ്മേളനത്തിൽ സ്വാമിതൃപ്പാദങ്ങളുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നു. അന്നു തൃപ്പാദങ്ങൾ നൽകിയ സന്ദേശത്തിൽ "സംഘടന" "മതം" എന്നിവയുടെ ഉദ്ദേശവും വ്യാപ്തിയും നിർവ്വചിച്ചുകാണുന്നു. "സമുദായസംഘടനയെപ്പററിയും മതപരിഷ്കാരത്തെപ്പററിയും നിങ്ങൾ ഗൌരവമായ ചില ആലോചനകൾ ചെയ്തുവരുന്നു എന്നറിയുന്നതു വളരെ സന്തോഷംതന്നെ. എന്നാൽ സംഘടനയുടെ ഉദ്ദേശം ഒരു പ്രത്യേകവർഗ്ഗക്കാരെമാത്രം ചേർത്തു സമുദായത്തെ സൃഷ്ടിക്കുവാനായിരിക്കരുതു്. മതപരിഷ്കാരം ഇന്നുള്ള ഏതെങ്കിലും ഒരു മതസംഘത്തെ ഉപേക്ഷിച്ചു മറെറാരു മതസംഘത്തിൽ ചേരുന്ന ശ്രമംമാത്രമായി കലാശിക്കരുതു്. സമുദായസംഘടന എല്ലാ മനുഷ്യരേയും ഒന്നായി ചേർക്കുന്നതായിരിക്കണം. മതം വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും മനുഷ്യരെ ഒരു ഉത്തമമായ ആദർശത്തിലേക്കു നയിക്കുന്നതും ആയിരിക്കണം. "ഒരുജാതി ഒരുമതം ഒരുദൈവം മനുഷ്യനു്" എന്നുള്ള 'സനാതനധർമ്മം' അങ്ങിനെയുള്ള ഒരു മതമാകുന്നു. ഈ സനാതനധർമ്മത്തിൽ വിശ്വസിക്കുന്നവരെ എല്ലാം ഒന്നായി ചേർക്കുന്നതു സംഘടനയ്ക്കു് ഏററവും ഉത്തമമായരീതിയായിരിക്കുമെന്നു നമുക്കു തോന്നുന്നു. മതപരിവർത്തനംകൂടാതെ അസമത്വങ്ങളും ബുദ്ധിമുട്ടുകളും തീരുകയില്ലെന്നു വിചാരിക്കുന്നവർക്കു സനാതനധർമ്മം ഒരു മതമായി സ്വീകരിക്കുന്നതു് അവരുടെ മതപരിവർത്തനവും സ്വാതന്ത്ര്യപ്രഖ്യാപനവും ആയിരിക്കുന്നതാണു്.

എന്നു്, നാരായണഗുരു.

1102 മേടം 26.

സ്വാമിതൃപ്പാദങ്ങളുടെ അനുഗ്രഹംകൊണ്ടു നിർദ്ദിഷ്ടകാലത്തിനുള്ളിൽ മാധവനു് അൻപതിനായിരത്തിൽപ്പരം അംഗങ്ങളെ ചേർക്കുന്നതിനു സാധിച്ചു

എന്നുള്ളതിനു്, 1103-ൽ നെയ്യാററിൻകരവച്ചുകൂടിയ ഇരുപത്തിഅഞ്ചാമതുയോഗത്തിൽ പാസ്സാക്കിയ താഴെ ഉദ്ധരിച്ചിരിക്കുന്ന അനുമോദനനിശ്ചയം ധാരാളം മതിയാകുന്നതാണു്.

"എസ്. എൻ. ഡി. പി. യോഗത്തിന്റെ നിർദ്ദേശപ്രകാരം ഒരുകൊല്ലംകൊണ്ടു് അൻപതിനായിരത്തിൽപരം അംഗങ്ങളെ ചേർത്തു് അതിന്റെ ധനസ്ഥിതിയെ പരിപുഷ്ടമാക്കിയ കർമ്മകുശലനും ദേശാഭിമാനിയും ആയ ശ്രീമാൻ ടി. കെ. മാധവൻ അവർകളേയും അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാരേയും ഈ യോഗം ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു."

മാധവൻ സംഘടനാസംബന്ധമായി യുവജനങ്ങളോടു ചെയ്തിട്ടുള്ള ഉത്ബോധജനകമായ ഒരഭ്യർത്ഥനയോടുകൂടി ഈ ഉപന്യാസം ഉപസംഹരിക്കാമെന്നു വിചാരിക്കുന്നു.

"സംഘടനകൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയും ശക്തിയും ഉണ്ടാകുന്നതല്ലെന്നുള്ള സ്വാമിതൃപ്പാദങ്ങളുടെ സന്ദേശത്തെ നിങ്ങൾ ഓർമ്മിക്കുന്നുണ്ടായിരിക്കുമെന്നു വിശ്വസിക്കുന്നു. ഒരു മഹർഷിവര്യന്റെ പരിപക്വമായ സന്ദേശത്തിൽ അന്തർഹിതമായിരിക്കുന്ന ശക്തിക്കുപുറമേ ഈ ഉപദേശത്തിനു വല്ല സാക്ഷ്യവുംവേണമെന്നു നിങ്ങൾ ആരെങ്കിലും വിചാരിക്കുന്നു എങ്കിൽ നിങ്ങളുടെ ഒരു വിനീതശുശ്രൂഷകനായ ഈ എളിയ സഹോദരന്റെ സ്വാനുഭവത്തെ അടിസ്ഥാനപ്പെടുത്തി ഞാൻ നിങ്ങളെ അറിയിച്ചുകൊള്ളുന്നു. നാനാമുഖങ്ങളായ അസ്വാതന്ത്ര്യങ്ങൾനിമിത്തം കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സമുദായത്തിനുള്ള ഏകമായ നിർവാണമാർഗ്ഗം സംഘടനയാകുന്നു. ഈ വസ്തുത നിങ്ങൾ എപ്പോഴും നിങ്ങളുടെ സ്മൃതിപഥത്തിൽ സുവർണ്ണലിപികളിൽ എഴുതി സൂക്ഷിക്കേണ്ടതാകുന്നു. സ്വാമിതൃപ്പാദങ്ങളുടെ സംഘടനാസന്ദേശത്തെ സമുദായം എത്ര ആർത്തിയോടുകൂടിയാണു സ്വീകരിച്ചിരിക്കുന്നതു് എന്നു് സംഘടനാസംഘത്തിന്റെ ഇതുവരെയുള്ള വേലകൾ നിങ്ങൾക്കു സാക്ഷ്യംവഹിക്കുന്നതാണു്. ബഹുമുഖങ്ങളായ അവശതകൾ സഹിച്ചുകൊണ്ടിരിക്കുന്ന നിങ്ങളുടെ സമുദായചാതകം നിങ്ങളുടെ ശുശ്രൂഷയാകുന്ന ജലധാരയെ കാത്തുകൊണ്ടു് അവ അനുഭവിച്ചുകൊണ്ടുവരുന്നതായ ബഹുമുഖങ്ങളായ സങ്കടാതപത്തെ സഹിയാഞ്ഞു് വായ്പിളന്നു രാപകൽകിടന്നു നിലവിളിക്കുന്നു. ഈ വസ്തുത നിങ്ങൾ സ്നേഹപൂർവ്വം ആലോചിക്കണമെന്നു ഞാനപേക്ഷിക്കുന്നു. ഇതരസമുദായങ്ങളെ ആക്ഷേപിച്ചും, കാരണവന്മാരെ പഴിച്ചും, കാലയാപനംചെയ്യുന്നതുകൊണ്ടു് നിർവാണലബ്ധി ഉണ്ടാകുന്നതല്ല. സൃഷ്ടിപരമായ വേലയ്ക്കു നാം സന്നദ്ധരാകണം. ഭാവനാശക്തിയോടും ദീർഘദൃഷ്ടിയോടും നമ്മുടെ ആവശ്യങ്ങളുടെ സ്വഭാവത്തെ അവഗാഢമായി ചിന്തിച്ചറിഞ്ഞു സൃഷ്ടിപരമായ ഒരു കാര്യപരിപാടി തയ്യാറാക്കണം. ആവിധം ഒരു കാര്യപരിപാടിയോടുകൂടി നിങ്ങൾ വെളിയിലിറങ്ങിയാൽ സമുദായത്തിൽനിന്നു നിങ്ങൾക്കു പ്രതീക്ഷിക്കാവുന്ന സ്വീകരണം ഏതുപ്രകാരത്തിൽ ഇരിക്കുമെന്നുള്ളതിനു സംഘടനാപ്രവൃത്തി ദൃഷ്ടാന്തമാകുന്നു. ആവർത്തിച്ചു പറയുന്നതിൽ വല്ല ആത്മപ്രശംസയും സ്ഫുരിക്കുന്നുണ്ടെങ്കിൽ നിങ്ങൾ ക്ഷമിക്കണം. കൃഷിക്കു നിലം തയ്യാറായി പാകമായി കിടക്കുന്നു. എന്നാൽ ഉഴവുകാർ ചുരുക്കമായിരിക്കുന്നു. ആ കുറവിനെ നിങ്ങൾ പരിഹരിക്കണം. പണം ഇല്ലെന്നു നിങ്ങൾ പറയുമായിരിക്കാം. നാണയമില്ലെന്നു പറയുന്നതു ശരിയായിരിക്കാം. ആത്മവിശ്വാസവും പ്രയത്നവുമാണു ധനമെന്നു ധനശാസ്ത്രജ്ഞന്മാർ പറയുന്നു. നമ്മുടെ അനുഭവം അതിനെ പിൻതാങ്ങുകയും ചെയ്യുന്നു.........കാണാൻ കണ്ണുള്ളവർ കാണട്ടേ. കേൾക്കാൻ ചെവിയുള്ളവർ കേൾക്കട്ടേ. നമസ്കാരം!"



# ഗുരുദേവനും സി. കൃഷ്ണനും

— കെ. ആർ. അച്യുതൻ എം. എ., ബി. എൽ. —

അനവധിനൂററാണ്ടുകളായി അവശതകളിലും അജ്ഞതയിലും ആണ്ടുകിടന്നിരുന്ന കേരളത്തിലെ അവർണ്ണഹിന്ദുസമുദായങ്ങൾക്കു പ്രകാശവും കുളിർമ്മയും നൽകിയ ചന്ദ്രനായി ശ്രീനാരായണഗുരുദേവനെ ഗണിക്കാമെങ്കിൽ, ആ ചന്ദ്രനു ചുററുംനിന്നു മിന്നിത്തിളങ്ങിക്കൊണ്ടു് അവശസമുദായനഭോമണ്ഡലത്തിനു് പ്രകാശം നൽകിയിരുന്ന നക്ഷത്രങ്ങളായി ശ്രീ: സി. കൃഷ്ണൻ മുതലായ സാമൂഹ്യപ്രവർത്തകന്മാരെ പരിഗണിക്കാം. സവർണ്ണരുടെ പെരുമാററത്തേയും അനാചാരങ്ങളേയും അഴിമതികളേയും ഇത്ര ശക്തിയായ രീതിയിലും ഭാഷയിലും ആക്ഷേപിച്ച ഒരു വിമർശകൻ സി. കൃഷ്ണനെപ്പോലെ അധികമാരും ഉണ്ടായിട്ടില്ല. എന്നിട്ടും അവരുടെ ഉള്ളഴിഞ്ഞ സ്നേഹബഹുമാനങ്ങൾ ആർജ്ജിക്കുവാൻ അദ്ദേഹത്തിനു സാധിച്ചതു് എന്തുകൊണ്ടാണു്? സി. കൃഷ്ണൻവക്കീലിന്റെ ആത്മാർത്ഥതയും ഉദ്ദേശശുദ്ധിയും ധീരതയുമായിരിക്കണം അദ്ദേഹത്തിനു് സവർണ്ണരുടെ ബഹുമാനം നേടിക്കൊടുത്തതു്.

പൗരാണികത്വത്തിലും ധനസ്ഥിതിയിലും ബന്ധുബലത്തിലും മററും തെക്കേമലബാറിൽപ്പെട്ട പൊന്നാനിത്താലൂക്കിലെ തിയ്യത്തറവാട്ടുകളിൽ മുന്നണിയിൽ നിൽക്കുന്ന ചങ്ങരംകുമരത്തു് എന്ന തറവാട്ടിൽ പാറൻ എന്ന ആളിന്റെ മൂത്തമകനായി കൃഷ്ണൻ 1867-ൽ ജനിച്ചു. ആദ്യം കുറേ ക്ഷയിച്ച നിലയിലായിരുന്നെങ്കിലും, മകൻ കൃഷ്ണന്റെ കോളേജ്‌വിദ്യാഭ്യാസകാലമാവുമ്പോഴേയ്ക്കു് ശ്രീ: പാറൻ സമ്പന്നനും സമർത്ഥനും പൊതുക്കാര്യപ്രസക്തനുമായ ഒരു നാട്ടുപ്രമാണിയുടെ നിലയിൽ ഉയർന്നുവന്നിരുന്നു. 1885-ൽ കോഴിക്കോട്ടുനിന്നു് മെട്രിക്കുലേഷൻപരീക്ഷ പാസ്സായ കൃഷ്ണനു് 1892-ൽ മാത്രമേ എഫ്. എ. പരീക്ഷ പാസ്സാകുവാൻസാധിച്ചുള്ളു. അതിനും കോഴിക്കോട്ടുള്ള കോളേജ്‌വിട്ടു് മദിരാശിയിൽ പോയി പ്രസിഡൻസികോളേജിൽ ചേരേണ്ടിവന്നു എഫ്. എ., ബി. എ, ബി. എൽ. എന്നീ പരീക്ഷകൾക്കു പഠിക്കാൻവേണ്ടി പതിനൊന്നുകൊല്ലത്തോളം കഥാനായകൻ മദിരാശിയിൽ കഴിച്ചുകൂട്ടി. പത്രവായനയിലുള്ള അതിയായ ആസക്തിയും പത്രങ്ങളിൽ ലേഖനങ്ങൾ എഴുതാനുള്ള വാസനയുമാണു് പഠിപ്പിനു തടസ്സമായിനിന്നതു്. വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ മലയാളത്തിലും ഇംഗ്ലീഷിലും സരസമായ രീതിയിൽ ലേഖനങ്ങൾ എഴുതുവാൻ അദ്ദേഹത്തിനു സാധിക്കുമായിരുന്നു. സമുദായസ്നേഹവും അനീതിയോടുള്ള അമർഷവും അദ്ദേഹം ആദ്യംമുതൽക്കുതന്നെ പ്രദർശിപ്പിച്ചിരുന്നു. പ്രസിഡൻസികോളേജിൽ വിദ്യാർത്ഥികൾ ഉച്ചഭക്ഷണം കഴിക്കുന്ന മുറിയിൽ മലയാളികളായ സവർണ്ണവിദ്യാർത്ഥികൾ അക്കാലത്തു് തീയ്യരെ പ്രവേശിപ്പിച്ചിരുന്നില്ല. ഈ അനീതിയുടെനേരെ യുവാവായ കൃഷ്ണൻ ശക്തിയായും വിജയപ്രദമായും പ്രതിഷേധസ്വരം ഉയർത്തി.

കഥാനായകൻ ബി. എ. പരീക്ഷയ്ക്കു പഠിക്കുന്ന അവസരത്തിൽ 1895-ൽ മദിരാശിയിൽവെച്ചാണു് ഡോക്ടർ പല്പുവുമായി പരിചയമായതു്. അന്നു് പല്പു മദിരാശി മെഡിക്കൽകോളേജ്‌വിദ്യാർത്ഥിയായിരുന്നു. പല്പു കൃഷ്ണന്റെ വാസസ്ഥലത്തേക്കു ചെല്ലുകയും സമുദായകാര്യങ്ങളെക്കുറിച്ചു് രണ്ടുപേരും സംസാരിക്കുകയും അവശസമുദായോദ്ധാരണത്തിനുവേണ്ടി മദിരാശിയിൽ ഒരു സംഘംസ്ഥാപിക്കുവാനുള്ള തന്റെ ഉദ്ദേശത്തെ പല്പു, കൃഷ്ണനെ അറിയിക്കുകയും ചെയ്തു. എന്നാൽ അക്കാലത്തു് ഉദ്യോഗസ്ഥന്മാരായും വിദ്യാർത്ഥികളായും മദിരാശിയിലുണ്ടായിരുന്ന തീയ്യരിൽ ബഹുഭൂരിപക്ഷവും വടക്കേമലബാറുകാരായിരുന്നു. അവർക്കു തെക്കേമലബാറിലെയും കൊച്ചിയിലെയും തിരുവിതാംകൂറിലെയും തീയ്യരോടു് ഒരു പുച്ഛവുമായിരുന്നു. ഈ വസ്തുത കൃഷ്ണൻ പല്പുവിനോടു് തുറന്നുപറഞ്ഞപ്പോൾ സംഘം സ്ഥാപിക്കുവാനുള്ള ഉദ്യമത്തിൽനിന്നു് പല്പു പിൻതിരിഞ്ഞു. എങ്കിലും അവിടത്തെ ഈഴവരുടെ അവശതകളെ വിവരിച്ചുകൊണ്ടു് തിരുവിതാംകൂർമഹാരാജാവിനു് കൊടുക്കാൻ തയ്യാറാക്കിയിരുന്ന ഭീമഹർജിയുടെ അച്ചടിച്ച ഒരു പ്രതി ഈ അവസരത്തിൽ പല്പു കൃഷ്ണനു കൊടുത്തു. 13176 ഈഴവരുടെ ഒപ്പോടുകൂടി ഈ ഭീമഹർജി പല്പുവിന്റെ ഉത്സാഹത്തിൽ 1896 സെപ്റ്റംബർ 3-ാംനു തിരുവിതാംകൂർമഹാരാജാവിനു സമർപ്പിച്ചു. സി. കൃഷ്ണനും പല്പുവും തമ്മിൽ അന്നുതുടങ്ങിയ സഹകരണവും മൈത്രീബന്ധവും അവസാനംവരെ നിലനിന്നു. കഥാനായകൻ വക്കീലായി 1903-ൽ കോഴിക്കോട്ടു് പ്രാക്ടീസ് തുടങ്ങിയ അവസരത്തിൽ, അദ്ദേഹത്തിന്റെ പ്രാക്ടീസ് തിരുവിതാംകൂറിലേക്കുമാററുവാൻ ഡോക്ടർ

പല്പു ഉപദേശിച്ചു. എന്നാൽ കൃഷ്ണൻവക്കീലിന്റെ അച്ഛൻ അതിനു സമ്മതിച്ചില്ല. 1912-ൽ ഡോക്ടർ പല്പു കോഴിക്കോട്ടുവന്നു് സി. കൃഷ്ണന്റെ അതിഥിയായി താമസിക്കയും പിന്നീടു് ഡോക്ടരുടെ ക്ഷണപ്രകാരം കഥാനായകൻ ബങ്കളൂരിൽ പോയി കുറേ ദിവസം അദ്ദേഹത്തിന്റെ ആതിഥ്യം സ്വീകരിക്കുകയും ചെയ്തിരുന്നു. "ഡോക്ടർ പല്പുവിന്റെ ആതിഥ്യം പ്രസിദ്ധമാണു്" എന്നു് കൃഷ്ണൻവക്കീൽ ഒരു കുറിപ്പിൽ എഴുതിവച്ചതായി കാണുന്നുണ്ടു്.

ശ്രീനാരായണഗുരുദേവൻ 1903-ൽ എസ്. എൻ. ഡി. പി. യോഗം സ്ഥാപിച്ചതിനുശേഷം അതിൽ അംഗങ്ങളെച്ചേർക്കുവാനായി കുമാരനാശാനുമൊന്നിച്ചു് വടക്കൻപ്രദേശങ്ങളിലേക്കു് സർക്കീട്ടു പോയ അവസരത്തിൽ, സി. കൃഷ്ണൻ മദിരാശിയിലെ വിദ്യാഭ്യാസം പൂർത്തിയാക്കി കോഴിക്കോട്ടു വക്കീലായി പ്രാക്ടീസ്തുടങ്ങിയിരുന്നു. അദ്ദേഹത്തിന്റെ അച്ഛൻ ആ അവസരത്തിൽത്തന്നെ യോഗത്തിൽ അംഗമായിച്ചേർന്നു. അന്നു് യോഗം ഇന്നത്തെപ്പോലെ ഒരു ബഹുജനസംഘടന ആയിരുന്നില്ല അംഗഫീസ് 100 ക. ആയിരുന്നു. യോഗകാര്യങ്ങളെക്കുറിച്ചു സംസാരിക്കുവാൻ ആദ്യത്തെ ജനറൽസെക്രട്ടറി കുമാരനാശാൻ 1905-ൽ കോഴിക്കോട്ടുവന്നു് സി. കൃഷ്ണന്റെ വസതിയിൽ അദ്ദേഹത്തിന്റെ അതിഥിയായി താമസിച്ചതായി കാണുന്നുണ്ടു്. 1907-ൽ യോഗത്തിന്റെ വാർഷികസമ്മേളനം കണ്ണൂർവച്ചു് വലിയ ഒരു പ്രദർശനത്തോടുകൂടി ഗംഭീരമായി നടത്തപ്പെട്ടു. ഈ യോഗത്തിന്റെ വിജയത്തിനുവേണ്ടി കൃഷ്ണൻവക്കീലും അദ്ദേഹത്തിന്റെ സ്യാലനും പ്രസിദ്ധധനാഢ്യനുമായിരുന്ന രാരിച്ചൻമൂപ്പനും സർവാത്മനാ സഹകരിച്ചു പ്രവർത്തിച്ചിരുന്നു. കോഴിക്കോട്ടു് ശ്രീകണ്ഠേശ്വരക്ഷേത്രം സ്ഥാപിക്കുവാനുള്ള ശ്രമങ്ങൾ രാരിച്ചൻമൂപ്പന്റെ നേതൃത്വത്തിൽ 1907-ൽ ആരംഭിച്ചു. ഈ പ്രസ്ഥാനത്തെ എതിർത്തുകൊണ്ടു് കോഴിക്കോട്ടു് അന്നത്തെ പ്രധാനസവർണ്ണപത്രമായിരുന്ന കേരളപത്രികയിൽ ആരോ കുറേ ലേഖനങ്ങൾ എഴുതി. അവയ്ക്കു് മറുപടിയായി, ക്ഷേത്രസ്ഥാപനസംരംഭത്തെ സാധൂകരിച്ചുകൊണ്ടു് സി. കൃഷ്ണൻ അതേപത്രത്തിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തി. ഇതിനുപുറമേ കോഴിക്കോട്ടു സാമൂതിരിക്കോളേജിൽ അവർണ്ണവിദ്യാർത്ഥികളെ ചേർക്കാത്തതിനെ ആക്ഷേപിച്ചുകൊണ്ടു് മദിരാശിമെയിൽമുതലായപത്രങ്ങളിലും അദ്ദേഹം ഇടയ്ക്കിടെ ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്നു. ശ്രീകണ്ഠേശ്വരക്ഷേത്രത്തിന്റെ ശിലാസ്ഥാപനകർമ്മം നിർവഹിക്കുവാനായി ഗുരുദേവൻ 1907 ഡിസംബറിൽ കോഴിക്കോട്ടുവന്നിരുന്ന അവസരത്തിൽ രാരിച്ചൻമൂപ്പന്റെയും സി. കൃഷ്ണൻവക്കീലിന്റെയും വസതികളിലാണു് വിശ്രമിച്ചിരുന്നതു്. ആ അവസരത്തിൽ സ്ഥലത്തെ ബ്രഹ്മവിദ്യാസംഘക്കാർ ഗുരുദേവനു് ഒരു മംഗളപത്രം സമർപ്പിച്ചിരുന്നു. അതു് പരിഭാഷപ്പെടുത്തിയതു് കൃഷ്ണൻവക്കീലായിരുന്നു. കോഴിക്കോട്ടുള്ള ശ്രീകണ്ഠേശ്വരക്ഷേത്രത്തിന്റെ സ്ഥാപനത്തിനുശേഷവും കഥാനായകൻ അതിന്റെ നടത്തിപ്പിൽ പങ്കെടുക്കുകയും ക്ഷേത്രത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിക്കയുംചെയ്തിരുന്നു.

ഗുരുദേവന്റെ ആദർശങ്ങൾ നടപ്പിൽവരുത്തുവാൻവേണ്ടി സി. കൃഷ്ണൻ, 1912-ൽ കോഴിക്കോട്ടു് എസ്.എൻ.ഡി.പി. ക്ലബ്ബും അതിനോടനുബന്ധിച്ചു് ഒരു സൗജന്യവായനശാലയും സ്ഥാപിച്ചു. 1907-ൽ ശ്രീ. മൂർക്കോത്തു കുമാരന്റെ പത്രാധിപത്യത്തിൽ തലശ്ശേരിയിൽനിന്നു് പ്രസിദ്ധീകരണം ആരംഭിച്ചു് പിന്നീടു്, മുടങ്ങിക്കിടന്നിരുന്ന "മിതവാദി"പത്രം വിലയ്ക്കുവാങ്ങി 1913 ആഗസ്റ്റ്മുതൽ കഥാനായകൻ ഒരു മാസികയായി പ്രസിദ്ധംചെയ്തുതുടങ്ങി. പിന്നീടു് ഒരു വാരികയായും കുറേക്കാലം ദിനപത്രമായും നടന്നിരുന്ന "മിതവാദി" കാൽശതാബ്ദത്തോളംകാലംചെയ്ത സേവനം മലയാളപത്രപ്രവർത്തനത്തിന്റെ ചരിത്രത്തിൽ സ്വർണ്ണലിപികളിൽ രേഖപ്പെടുത്തേണ്ടതാണു്. എസ്. എൻ. ഡി. പി. യോഗത്തിന്റെ 1913-ലെ വാർഷികസമ്മേളനം കോഴിക്കോട്ടുവച്ചാണു് ആഘോഷിച്ചതു്. ഇതിനെക്കുറിച്ചു ഗുരുദേവനുമായി സംസാരിക്കുവാനായി, 1913 ഏപ്രിൽ 30-ാംനു- കൃഷ്ണൻവക്കീൽ,കുമാരനാശാനുമൊന്നിച്ചു് ആലുവാ അദ്വൈതാശ്രമത്തിലേക്കു പോയിരുന്നു. ഈ യോഗത്തിനുശേഷമാണു് വക്കീൽ ബങ്കളൂരിൽ പോയി ഡോക്ടർ പല്പുവിന്റെ അതിഥിയായി ഏതാനുംദിവസം താമസിച്ചതു്.

ഒരഖിലകേരളസംഘടനയായിട്ടാണു് എസ്. എൻ. ഡി. പി. യോഗം ആരംഭിച്ചതും കുറേക്കാലം തുടർച്ചയായി പ്രവർത്തനംനടത്തിയതും. എന്നാൽ ഭരണപരമായി മൂന്നായി മുറിഞ്ഞു കിടക്കുന്ന കൊച്ചിക്കും തിരുവിതാംകൂറിനും മലബാറിനും പ്രത്യേകംപ്രത്യേകം സമുദായസംഘടനകൾ ആവശ്യമാണെന്നു ക്രമേണബോദ്ധ്യമായി. തൽഫലമായി 1916-ൽ ശ്രീ. ബോധാനന്ദസ്വാമികളുടെയും മററും ഉത്സാഹത്തിൽ, പിന്നീടു് കൊച്ചി എസ്.എൻ.ഡി.പി. യോഗം എന്ന പേരിൽ അറിയപ്പെട്ടുവരുന്ന കൊച്ചി ഈഴവസമാജം സ്ഥാപിതമായി. ഇതിന്റെ പ്രാരംഭസമ്മേളനത്തിലും പിന്നീടുണ്ടായ നാലു വാർഷികസമ്മേളനങ്ങളിലും ആദ്ധ്യക്ഷം വഹിച്ചതു് സി. കൃഷ്ണനായിരുന്നു. കൊച്ചിയിലെയും തിരുവിതാംകൂറിലെയും ഈഴവരുടെ അവശതാനിവാരണത്തിനു് അദ്ദേഹം തന്റെ പത്രംവഴിയും പ്രസംഗങ്ങൾവഴിയുംചെയ്ത മഹത്തായ സേവനം എന്നും കൃതജ്ഞതാപൂർവം സ്മരിക്കപ്പെടേണ്ടതാണു്. 1919-ൽ കായംകുളത്തും 1920-ൽ ആലപ്പുഴയിലും 1924-ൽ

ചേർത്തലയിലും 1925-ൽ മുതുകുളത്തും 1928-ൽ കോട്ടയത്തും 1933-ൽ ആലപ്പുഴയിലും കൂടിയ തിരുവിതാംകൂർ എസ്. എൻ. ഡി. പി. യോഗത്തിന്റെ വാർഷികസമ്മേളനങ്ങളിലും അദ്ദേഹം ആദ്ധ്യക്ഷംവഹിച്ചിരുന്നു. ഈവക കൃത്യങ്ങളെല്ലാം അദ്ദേഹം നിർവ്വഹിച്ചിരുന്നതു് മിക്കവാറും സ്വന്തംപണം ചെലവുചെയ്തിട്ടായിരുന്നു. ഇതിനുംപുറമേ, സ്വന്തംകയ്യിൽനിന്നു് പണംകൊടുത്തു് തിരുവിതാംകൂറിൽ സമുദായോദ്ധാരണപരമായ പ്രചരണവേല നടത്തുവാൻവേണ്ടി ശ്രീ: കെ. ആർ. നാരായണനെ 1934-ൽ അദ്ദേഹം കുറച്ചുകാലത്തേക്കു് നിശ്ചയിച്ചിരുന്നു.

ഗുരുദേവന്റെ സാന്നിദ്ധ്യമുണ്ടായിരുന്ന ഒടുവിലത്തെ എസ്. എൻ.ഡി. പി. സമ്മേളനം 1928-ൽ കോട്ടയത്തുവെച്ചു കൂടിയ പ്രത്യേകയോഗമായിരുന്നെന്നു തോന്നുന്നു. ആ അവസരത്തിൽ യോഗത്തിൽ ആദ്ധ്യക്ഷംവഹിച്ചതു് സി. കൃഷ്ണൻവക്കീലായിരുന്നു. ഗുരുദേവനു് വക്കീലിന്റെ സത്യസന്ധതയിലും കൃത്യനിഷ്ഠയിലുംമററും വലിയ വിശ്വാസമുണ്ടായിരുന്നു. അതുകൊണ്ടാണു് 1919-ൽ അദ്ദേഹത്തെ ഗുരുദേവന്റെ സ്ഥാപനങ്ങളുടെ ധർമ്മകർത്താവായി മുക്ത്യാർ പ്രകാരം നിയമിച്ചതു്. വക്കീലവർകൾ ആ സ്ഥാനം ഒഴിയുന്നതുവരെ ആലുവാ അദ്വൈതാശ്രമത്തിലെയും മററും മാസാന്ത്യക്കണക്കുകൾ മിതവാദിയിൽപ്രസിദ്ധം ചെയ്തിരുന്നു.

സി. കൃഷ്ണൻവക്കീലിനു് ബുദ്ധമതത്തോടുണ്ടായിരുന്ന പ്രതിപത്തിയെയും ബുദ്ധമതം കേരളത്തിൽ വീണ്ടും പ്രചരിപ്പിക്കുവാൻവേണ്ടി അദ്ദേഹം ചെയ്ത ശ്രമത്തെയുംകുറിച്ചു് രണ്ടുവാക്കു പറയാതെ ഈ ലേഖനം അവസാനിപ്പിക്കുന്നതു് ഉചിതമായിരിക്കയില്ല. ഗുരുദേവന്റെ ഒരു ഉത്തമ ഗൃഹസ്ഥശിഷ്യനായിരുന്ന അദ്ദേഹം, സമുദായത്തിൽ ബുദ്ധമതം പ്രചരിപ്പിക്കുവാൻ ശ്രമിച്ചിരുന്നതു് ഗുരുദേവന്റെ പ്രസ്ഥാനങ്ങളോടുള്ള ഒരു വെല്ലുവിളിയായിത്തന്നെ പലരും വ്യാഖ്യാനിച്ചിരുന്നു. അതുകൊണ്ടാണു് കഥാനായകന്റെ ബുദ്ധമതപ്രചരണസംരംഭത്തെ, പത്രപ്രവർത്തനരംഗത്തിൽ ആദ്യകാലംമുതല്ക്കുതന്നെ അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്ന ശ്രീ: മൂർക്കോത്തു കുമാരൻ നിശിതമായി വിമർശിച്ചിരുന്നതു്. ഗുരുദേവന്റെ ക്ഷേത്രപ്രതിഷ്ഠാപ്രസ്ഥാനവുമായി സഹകരിക്കുന്നതിനു രണ്ടുമൂന്നുമാസങ്ങൾക്കുമുമ്പു്, അതായതു് 1907 മെയ് 18-ാംനു-യിലെ സി. കൃഷ്ണന്റെ ഡയറിയിൽ ഇങ്ങനെ ഒരു കുറിപ്പു് കാണുന്നുണ്ടു്: Dr. Paul Carn's "The Gospel of Budha" എന്ന പുസ്തകം ഞാൻ വായിച്ചുതീർത്തു. വളരെ രസകരമായി എനിക്കു തോന്നി. ഇതിന്റെ ഒരു പ്രതി ഓരോ വീട്ടിലും സൂക്ഷിക്കേണ്ടതാണു്. ബുദ്ധമതത്തോടു് സി. കൃഷ്ണനുണ്ടായിരുന്ന ഈ മമത അദ്ദേഹത്തിന്റെ ജീവാവസാനംവരെ നിലനിന്നു. എന്നാൽ അതൊന്നും ഗുരുദേവന്റെ പ്രസ്ഥാനങ്ങളുമായി സഹകരിച്ചു പ്രവർത്തിക്കുവാൻ അദ്ദേഹത്തിനു തടസ്സമായിരുന്നില്ല. "മതമേതായാലും മനുഷ്യൻ നന്നായാൽമതി" എന്നുള്ള അർത്ഥഗർഭമായ വചനത്തിൽ മതത്തേക്കാൾ മനുഷ്യത്വത്തിനു പ്രാധാന്യം കല്പിച്ച ഗുരുദേവനു് മതം വ്യക്തിപരമായ ഒരു കാര്യമായി വിട്ടുകൊടുക്കുന്നതിൽ വിരോധമുണ്ടാകയില്ലെന്നു സി. കൃഷ്ണനു് അറിയാമായിരുന്നു. എല്ലാ മാർഗ്ഗങ്ങളിലും സ്വതന്ത്രമായി ചിന്തിച്ചിരുന്ന അദ്ദേഹം മതകാര്യങ്ങളിലും സ്വതന്ത്രമായി ചിന്തിച്ചു. വിശ്വസിക്കുവാൻ കൊള്ളാവുന്ന ഏററവും പററിയ മതം ബുദ്ധമതമാണെന്നു് അദ്ദേഹത്തിനു തോന്നി. അതു് സ്വസമുദായത്തിൽ പ്രചരിപ്പിക്കുവാൻ അദ്ദേഹം ആത്മാർത്ഥമായി ശ്രമിച്ചു. ഹിന്ദുസമുദായക്രമത്തിലെ നൂറാംക്ലാസ്സ്സ്ഥാനം വലിച്ചെറിഞ്ഞു് ഒരു സ്വതന്ത്രസമുദായമായി നിന്നു് അവരവർക്കു വിശ്വസിക്കുവാൻ പററിയ മതം അനുസരിക്കുവാനുള്ള സ്വാതന്ത്ര്യം അനുവദിക്കുവാൻ ഉപദേശിച്ചതിൽ അദ്ദേഹത്തെ കുററപ്പെടുത്തേണ്ടതുണ്ടെന്നു തോന്നുന്നില്ല. സി. കൃഷ്ണൻവക്കീലിനെപ്പോലെ സ്വതന്ത്രമായി ചിന്തിക്കാൻ കെല്പുള്ള ഡോക്ടർ അംബെദ്ക്കർ മുതലായ പ്രതിഭാശാലികളും അവശസമുദായങ്ങളെ സംബന്ധിച്ചിടത്തോളം ഈ നിഗമനത്തിൽ ത്തന്നെയാണു് ഒടുവിൽ എത്തിച്ചേർന്നിരിക്കുന്നതെന്നും നാം ഓർക്കേണ്ടതുണ്ടു്.

മതം വ്യക്തികാര്യമായി വിട്ടുകൊണ്ടു് ഗുരുദേവന്റെ പ്രസ്ഥാനങ്ങളുമായി സഹകരിച്ചു പ്രവർത്തിക്കണമെന്നല്ലാതെ അവയിൽനിന്നു അകന്നുനില്ക്കണമെന്നു കഥാനായകനു് ഒട്ടുംതന്നെ ഉദ്ദേശമുണ്ടായിരുന്നില്ലെന്നു്, ഗുരുദേവന്റെ മഹാസമാധിക്കുശേഷം യോഗവും ധർമ്മസംഘവും തമ്മിലുണ്ടായിരുന്ന അഭിപ്രായവ്യത്യാസങ്ങൾ പറഞ്ഞുതീർക്കാൻ അദ്ദേഹം മററു സമുദായനേതാക്കന്മാരോടു സഹകരിച്ചു് പലപ്പോഴും ചെയ്ത ശ്രമങ്ങൾ മതിയായ തെളിവുകളാണു്.



# ഗുരുദേവനും മൂർക്കോത്തു കുമാരനും



— വി. സി. അപ്പുവൈദ്യൻ, തലശ്ശേരി —

അവിസ്മരണീയമായ ആ വ്യക്തിപ്രഭാവം, അപദാനങ്ങളുടെ അലകളിളക്കിക്കൊണ്ടു് ധാരാളം അറിയപ്പെട്ടതിനുശേഷം അവഗണനയുടെ അഗാധതയിലേയ്ക്കു് മെല്ലെമെല്ലെ ആഴ്ത്തപ്പെട്ടുതുങ്ങിട്ടുള്ള ഈ അവസരത്തിൽ, അദ്ദേഹത്തെപ്പററി സ്മരിക്കുവാനും, ആ സ്മരണകളെ പകർത്തുവാനും ഇങ്ങനെ ഒരു രംഗം ഉണ്ടായിവന്നതു് ഭാഗ്യമെന്നുതന്നെ പറയണം. ശ്രീനാരായണ ഗുരുസ്വാമികളുടെ പവിത്രമായനാമധേയത്തോടു് ഇണങ്ങിനില്ക്കുന്ന ഒരുനാമമത്രേ 'മൂർക്കോത്തു കുമാരൻ.' ഉത്തരമലബാറിൽ പ്രത്യേകമായും, മററെല്ലാടിക്കിലും പൊതുവായും, ശ്രീനാരായണസന്ദേശപ്രചരണ



വിഷയത്തിൽ ആത്മാർത്ഥമായും ധീരതയോടുകൂടിയും മുൻപന്തിയിൽനിന്നു പ്രവർത്തിച്ച സാഹിത്യകാരനും സമുദായപ്രവർത്തകനും സ്വാമിഭക്തനുമായിരുന്നു അദ്ദേഹം. ശക്തിമത്തായ എതിർപ്പുകളുടെ ആ കാലഘട്ടത്തിൽ നാവുകൊണ്ടും പേനകൊണ്ടും എതിരാളികളോടു് ഏററു വിജയംവരിക്കുകയും, കേരളത്തിനു് ഒരു മഹാകവിയെ സൃഷ്ടിച്ചു കാണിക്കുവെക്കുകയുംചെയ്ത ആ സൂര്യപുരുഷന്റെ സംഭവബഹുലമായ ജീവിതത്തിലെ ചിലരംഗങ്ങൾ ഇവിടെ സംഗ്രഹിക്കാം.

ശ്രീ: മൂർക്കോത്തു കുമാരൻ കേരളപത്രികയുടെ പത്രാധിപരായിരിക്കുന്നകാലത്താണു് അതു സംഭവിച്ചതു്. പ്രാസവാദം അവസാനിച്ചു അവസാനിച്ചില്ല എന്നനിലയിലെത്തിക്കഴിഞ്ഞു—വ്യക്തമായ ഒരുതീരുമാനമുണ്ടായില്ല "ഉമാകേരളവും" "കേശവീയവും" പുറത്തുവന്നു. പ്രാസസംബന്ധമായ വഴക്കിനു തീരുമാനമുണ്ടാക്കുവാനുള്ള ഉപാധികളായി ആ ഗ്രന്ഥങ്ങൾ പരിഗണിക്കപ്പെട്ടു—"ഉമാകേരള"ത്തെ സ്ഥാനത്തും അസ്ഥാനത്തും എതിർക്കുവാനും, ഖണ്ഡിക്കുവാനും പല എഴുത്തുകാരും മുന്നോട്ടുവന്നു. "കേശവീയ"ത്തെക്കുറിച്ചു് അധികം ആരുമൊന്നും പറഞ്ഞില്ല. അഥവാ പറയാൻ പലൎക്കും ധൈര്യമുണ്ടായില്ല. നമ്മുടെ കഥാപുരുഷനാകട്ടേ അതുകണ്ടു് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം തന്റെ അജയ്യമായ തൂലികകൊണ്ടു് കേശവീയത്തെ ആകെപ്പാടെ ഒന്നു പരിശോധിച്ചു. ആ പരിശോധനയിൽ കണ്ടെത്തിയ പ്രമാദങ്ങളെ ബഹുജനദൃഷ്ടിയിൽപ്പെടുത്തുകയും ചെയ്തു. അപ്പോഴാണു് തിരുമേനിക്കു അരിശംകയറിയതു്. കേരളപത്രികയുടെ ഉടമസ്ഥനു് ഒരെഴുത്തയച്ചു; മൂർക്കോത്തുകുമാരനെ പത്രാധിപത്യത്തിൽനിന്നു പുറത്താക്കണമെന്നു സൂചിപ്പിച്ചുകൊണ്ടു്—തിരുമേനിയുടെ എഴുത്തു് മൂർക്കോത്തും കണ്ടു. പക്ഷേ, അവർ രണ്ടുപേരും ആ എഴുത്തിനു് അർഹിക്കുന്ന വിലയല്ലാതെ കല്പിക്കുകയുണ്ടായില്ല.

കാര്യം മുഖംനോക്കാതെ ആരോടും എപ്പോഴും അദ്ദേഹം തുറന്നുപറയും; ഈ നല്ല സ്വഭാവം മിത്രങ്ങളെക്കാളേറെ വമ്പന്മാരായ ധാരാളം ശത്രുക്കളെ ഉണ്ടാക്കിത്തീൎക്കുവാൻ ഇടവന്നു. സ്വസമുദായത്തിലും സ്വന്തം കുടുംബത്തിലും ഉള്ള പ്രാപ്തരായ മാന്യന്മാരിൽ പലരും പൊതുക്കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ബദ്ധശത്രുക്കളായി പ്രവർത്തിച്ചിട്ടുണ്ടു്. അന്യസമുദായക്കാരുടെകാര്യം പിന്നെ പറയാനുണ്ടോ? ശ്രീ: കൊററ്യത്തു കൃഷ്ണൻഅവർകളും മൂർക്കോത്തും രണ്ടു കക്ഷികളുടെ നേതൃത്വം സ്വീകരിച്ചുകൊണ്ടു നടത്തിയ ശക്തിമത്തായ മത്സരം അന്നത്തെ പത്രങ്ങളുടെ ശ്രദ്ധയെപ്പോലും ആകർഷിച്ച ഒരു സംഭവമായിരുന്നു. ആ രണ്ടു കൊമ്പന്മാർ തമ്മിൽ മത്സരിച്ചു. സമുദായം രണ്ടു കക്ഷികളായി പിരിഞ്ഞുനിന്നു. തന്നിമിത്തം സാമുദായികവും സാമൂഹ്യവുമായ പല കാര്യങ്ങളും നടക്കാതായി. പല വ്യക്തികളും സംഘങ്ങളും ഈ വഴക്കു് അവസാനിപ്പിക്കാൻ പരിശ്രമിച്ചു പരാജയപ്പെട്ടു. അവസാനം ഇവർ തമ്മിലുള്ള മത്സരങ്ങളെക്കുറിച്ചും തന്മൂലം നാട്ടിലുണ്ടായ കക്ഷിവഴക്കുകളെക്കുറിച്ചും പത്രദ്വാരാ അറിവാനിടവന്ന ശ്രീ: വളവിൽ കൃഷ്ണൻ അവർകൾ ഈ വിഷയത്തിലിടപെട്ടു. വളരെക്കാലം എഫ്. എം. എസ്സിൽ ഒരു ഉയൎന്ന ഉദ്യോ

ഗസ്ഥനായി ജോലി നിർവ്വഹിച്ചശേഷം ശ്രീ: വളവിൽ കൃഷ്ണൻ സ്വരാജ്യത്തു തിരിച്ചുവന്ന ഉടനെയാണു് അദ്ദേഹം ഈ വഴക്കിനെക്കുറിച്ചു മനസ്സിലാക്കിയതു്. ഇവർ തമ്മിലുള്ള വഴക്കു് അവസാനിപ്പിക്കാൻ ഇനി ആരാലും സാദ്ധ്യമല്ല എന്നു് ഒരു പത്രം എഴുതിയതു്, ഈ കാര്യത്തിൽ ഇടപെട്ടു പരിശ്രമിച്ചു നോക്കുവാൻ കൃഷ്ണൻ അവർകളെ പ്രേരിപ്പിച്ചു. മൂർക്കോത്തു കുമാരനും, കൊററ്യത്തു കൃഷ്ണനും, അദ്ദേഹത്തിനു അപരിചിതരായിരുന്നു. എന്നിട്ടും ഒരു ദിവസം അദ്ദേഹം ഇതിന്നായി ഒരുങ്ങി പുറപ്പെട്ടു. രണ്ടു പേരേയും കണ്ടു സംസാരിച്ചു. വളരെത്താമസിയാതെ ആ സമുദായ നേതാക്കൾ തമ്മിലുള്ള മത്സരം അവസാനിപ്പിക്കുകയുംചെയ്തു. അതൊരു അത്ഭുതസംഭവമായിട്ടാണു് ബഹുജനങ്ങളും പത്രങ്ങളും നോക്കിക്കണ്ടതു്. ശ്രീ: വളവിൽ കൃഷ്ണൻഅവർകളെ അഭിനന്ദിച്ചുകൊണ്ടു് അന്നത്തെ മലയാളപത്രങ്ങൾ ഇതുസംബന്ധമായ റിപ്പോർട്ടുകളും, കുറിപ്പുകളും പരസ്യപ്പെടുത്തുകയുണ്ടായി. ഈ വിഷയത്തെ സംബന്ധിച്ചു ശ്രീ: കൃഷ്ണൻ അവർകൾ പറഞ്ഞതു് ഇങ്ങനെയാണു്:—"ഞാൻ ഒന്നാമതായി മിസ്റ്റർ കുമാരനെക്കണ്ടു സംസാരിച്ചു. എന്റെ പരിശ്രമം പരാജയപ്പെടുകയില്ലെന്നു് എനിക്കപ്പോൾതന്നെ ബോദ്ധ്യമാകുകയുംചെയ്തു."

തിരുവിതാംകൂർ എസ്സു്. എൻ. ഡി. പി. യോഗവും വർക്കല ശ്രീനാരായണധർമ്മസംഘവും തമ്മിൽ ഭിന്നിപ്പുണ്ടായ അവസരത്തിലാണല്ലോ സമുദായത്തിലെ ഉന്നതവ്യക്തികളിൽ പലരുടേയും തനിനിറം മനസ്സിലാക്കുവാൻ ബഹുജനങ്ങൾക്കു് സാധിച്ചതു്. സത്യത്തിനും നീതിക്കും ഉപരിയായി ഉദ്യോഗത്തിനും സ്ഥാനമാനങ്ങൾക്കും വില കല്പിച്ച ആളുകളോടു് ആദ്യന്തം സമരംചെയ്തതു് ഉത്തരമലബാറിലെ സമുദായനേതാവു് ശ്രീ: മൂർക്കോത്തു കുമാരൻ അവർകൾ മാത്രമായിരുന്നു.

തലശ്ശേരി ശ്രീജഗന്നാഥക്ഷേത്രപരിസരത്തിൽ സ്വാമിതൃപ്പാദങ്ങളുടെ ഒരു ലോഹപ്രതിമ സ്ഥാപിക്കുവാൻ തീരുമാനിക്കപ്പെട്ടതും ആ ഭാരവാഹിത്വം മുഴുവൻ ശ്രീ: മൂർക്കോത്തിന്റെ ചുമതലയിൽ വന്നുചേർന്നതും, ആർക്കും അറിയാവുന്നതാണു്. പ്രതിമയുടെ വിഷയത്തിൽ ശ്രീ: കുമാരൻ പരാജയമടയുമെന്നു് അവർ പ്രതീക്ഷിച്ചു. കൈകൊട്ടി സ്വീകരിപ്പാനും ആർത്തുവിളിക്കുവാനും കാത്തുനിന്ന കൂട്ടർ ശ്രീ: മൂർക്കോത്തിനെ അഭിനന്ദിക്കുകയാണുണ്ടായതു്.

തലശ്ശേരി ശ്രീജഗന്നാഥക്ഷേത്രത്തിൽ ഹരിജനങ്ങളെ പ്രവേശിപ്പിക്കുന്ന കാര്യം ആലോചനയ്ക്കു വന്നു. ഒരു വിഭാഗക്കാർ ഹരിജനങ്ങൾക്കു ക്ഷേത്രപ്രവേശനം നൽകാൻ ഇഷ്ടപ്പെട്ടില്ല. തന്നിമിത്തം ഈ വിഷയം വാദപ്രതിവാദങ്ങൾക്കിടയുണ്ടാക്കി. നിയമജ്ഞനും അഭിഭാഷകനുമായ കൊററ്യത്തു കൃഷ്ണൻ അവർകൾ ഒരുഭാഗത്തും മൂർക്കോത്തു് മറുഭാഗത്തും നിന്നു വാദിച്ചു. അവസാനം സ്വതഃസിദ്ധമായ വിവേകത്തോടുകൂടി മൂർക്കോത്തു ചോദിച്ചു:— "ഈ ക്ഷേത്രത്തിന്റെ വൈദികാധികാരം വർക്കലയ്ക്കുള്ളതാണല്ലോ? സ്വാമിതൃപ്പാദങ്ങൾ ഈ ക്ഷേത്രത്തിലെ തന്ത്രിയായി ഒരു ഹരിജനെ നിയമിച്ചയച്ചാൽ നിങ്ങൾ സ്വീകരിക്കുമോ ഇല്ലയോ?" ഈ ചോദ്യത്തിനു് ശരിയായ ഉത്തരം പറയാൻ തല്ക്കാലം ആർക്കും കഴിഞ്ഞില്ല. തന്നിമിത്തം ഹരിജനങ്ങളെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കാനുള്ള അഭിപ്രായത്തോടു് എല്ലാവരും യോജിച്ചു.

സ്വാമിതൃപ്പാദങ്ങളുടെ സാന്നിദ്ധ്യത്തിലാണല്ലോ സുപ്രസിദ്ധമായ ആ ക്ഷേത്രപ്രവേശം നടന്നതു്. അന്നു സ്വാമികൾ പറഞ്ഞതിപ്രകാരമാണു്—"കുമാരനു് വിവേകവും ധൈര്യവുമുണ്ടു്."

ശ്രീനാരായണസന്ദേശങ്ങളെ അന്യഥാ വ്യാഖ്യാനിക്കുവാനോ, മഹാകവി കുമാരനാശാൻ അവർകളുടെ കവിതകളിൽ ഇല്ലാത്ത പുഴക്കുത്തുകൾ കണ്ടുപിടിക്കുവാനോ വല്ലവരും ശ്രമിച്ചുകാണുമ്പോഴാണു് അദ്ദേഹത്തിന്റെ സ്വതഃസിദ്ധമായ കഴിവുകൾ പൂർണ്ണമായും പ്രകടിപ്പിക്കപ്പെട്ടുകണ്ടിട്ടുള്ളതു്. ഭാഷയ്ക്കു ഛന്ദസ്സും, അലങ്കാരവും ഉണ്ടാക്കിയ പ്രൊഫസർ രാജരാജവർമ്മ, സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, കെ. സി. കേശവപിള്ള, വള്ളത്തോൾ എന്നിങ്ങനെ അക്കാലത്തു എണ്ണിപ്പറയാവുന്ന സാഹിത്യമഹാരഥന്മാരിൽ ആരുംതന്നെ മൂർക്കോത്തിന്റെ നിഷ്പക്ഷനിരീക്ഷണത്തിനിരയാവാതിരിക്കുകയോ, അദ്ദേഹത്തിന്റെ ശക്തിമത്തായ തൂലികയെ ഭയപ്പെടാതിരിക്കുകയോ ചെയ്തിട്ടില്ല. കൈരളീകണ്ഠത്തിൽ ആ സാഹിത്യസാർവ്വഭൗമൻ അണിയിച്ച അമൂല്യഹാരങ്ങളെക്കുറിച്ചു ഇവിടെ പ്രതിപാദിക്കുവാൻ ഇടംപോരാ. അദ്ദേഹത്തിന്റെ സരളമധുരമായ ശൈലിയും പ്രൗഢഗംഭീരമായ പ്രതിപാദനരീതിയും അദ്ദേഹത്തിന്റെ തനതുസ്വത്തായി, ആരാലും, അനുകരിക്കപ്പെടാൻ കഴിയാതെ ഇന്നും അവശേഷിക്കുന്ന വസ്തുത എപ്പോഴെങ്കിലും കാര്യബോധമുള്ള ചിലർ എടുത്തുപറയുന്നതു കേൾക്കുമ്പോൾ ചാരിതാർത്ഥ്യം തോന്നാറുണ്ടു്.

തദ്ദേശഭരണസഭയിലും, താലൂക്കുബോർഡിലും ഉത്തരവാദപ്പെട്ട മററനേകം പൊതുസ്ഥാപനങ്ങളിലും മൂർക്കോത്തു് അംഗമായിരുന്നിട്ടുണ്ടു്. ആവക സഭകളിൽ മൂർക്കോത്തിന്റെ സാന്നിദ്ധ്യം ഒരത്യാവശ്യവും അലങ്കാരവുമായിട്ടാണു ജനങ്ങൾ കണക്കാക്കിവന്നിരുന്നതു്. ഏതെങ്കിലും വിഷയം വിവാദത്തിനു വിധേയമാവുമ്പോൾ എല്ലാവരും മൂർക്കോത്തിനെ ഉററുനോക്കിക്കൊണ്ടിരിക്കുക പതിവാണു്. പരാജയത്തെക്കു

# ഗുരുദേവനും ★ ★ ★ ★ ★
# ★ ★ ★ മഹാകവി പള്ളത്തും

— കെ. സിദ്ധാർത്ഥൻ —

ആധുനികകാലത്തു് അവതരിച്ചിട്ടുള്ള ലോകഗുരുക്കന്മാരിൽ പ്രഥമഗണനീയൻ ശ്രീനാരായണഗുരുദേവനാണല്ലോ. പരിഷ്കാരം അല്പംപോലും തീണ്ടിയിട്ടില്ലാത്ത കേരളത്തിന്റെ ഒരൊഴിഞ്ഞകോണിൽ മിന്നിയ ആ ദീപം ഇന്നു്, ലോകംമുഴുവൻ പ്രകാശിക്കുന്ന ഒരുജ്ജ്വലജ്യോതിസ്സായിത്തീർന്നിരിക്കുകയാണു്. അനാചാരങ്ങളെ നിർമ്മാർജ്ജനംചെയ്യുവാനും ജാതിവ്യത്യാസചിന്തയെ മാററി മനുഷ്യരെയെല്ലാം 'ഒരുചരടിലിണക്കിക്കോർത്ത പുഷ്പങ്ങളാക്കി'ത്തീർക്കുന്നതിനുമായി ഗുരുദേവൻ സ്വീകരിച്ചിരുന്ന ഒരുത്തമമാർഗ്ഗമാണു് മിശ്രവിവാഹം. ഈ മഹത്സിദ്ധാന്തത്തെ മഹാകവിപള്ളത്തു് ഉച്ചൈസ്തരം ഏററുപാടിയതിന്റെ സ്മാരകമായി ഇന്നു് സഹൃദയലോകം സമാദരിക്കുന്നതു് മഹാകവിയുടെ 'മിശ്രകാന്തി' എന്ന കാവ്യതല്ലജത്തെയാണു്.

ശ്രീനാരായണഗുരുദേവൻ വെട്ടിത്തെളിച്ച സരണിയിലൂടെയാണു്, പടവാളിനെക്കാളും മൂർച്ചയേറിയ തന്റെ തൂലികകൊണ്ടു് ആ സാഹിതീയോദ്ധാവു് അനാചാരങ്ങളേയും അസമത്വങ്ങളേയും അരിഞ്ഞുവീഴ്ത്തിക്കൊണ്ടു മുന്നേറിയിട്ടുള്ളതു്.

മഹാകവിപള്ളത്തു് എഴുതിയിട്ടുള്ള മിക്കകവിതകളിലും ഗുരുദേവനോടുള്ള അതിരററഭക്തിയും, ജാതിവ്യത്യാസത്തോടുള്ള വെറുപ്പും പ്രത്യേകം തെളിഞ്ഞുകാണാവുന്നതാണു്. മഹാകവി ദിവംഗതനാകുന്നതിനു് അല്പം നാളുകൾക്കുമുമ്പു് അദ്ദേഹം രചിച്ച കേരളഗാനത്തിൽപ്പോലും ഗുരുദേവനെപ്പററി പാടിയിട്ടുള്ളതു്,

"നവയുഗകർത്താനാരായണഗുരു
അവതാരംചെയ്തരുളിയനാട്ടിൽ"

എന്നാണു്. അതുപോലെതന്നെ മുമ്പു് പ്രസ്താവിച്ച മിശ്രകാന്തിയിലും ഗുരുദേവനെക്കുറിച്ചു് ഭക്ത്യാദരപൂർവ്വം പലസ്ഥലത്തും പ്രത്യേകം പറഞ്ഞിട്ടുണ്ടെങ്കിലും മിശ്രകാന്തിയിലെ കഥാനായികയായ സുഹാസിനി

റിച്ചുള്ള നേരിയ സംശയത്തോടുകൂടിയല്ലാതെ ആരും ഒന്നും പറയുകയില്ല. എല്ലാം കേട്ടുകൊണ്ടു് അക്ഷോഭ്യനായി പുഞ്ചിരിയോടുകൂടി ആ രംഗം വീക്ഷിച്ചുകൊണ്ടിരിക്കുന്ന മൂക്കോത്തു് ഈ കാര്യത്തിൽ എന്താണു് പറയാൻപോകുന്നതെന്ന ഉൽക്കണ്ഠ എല്ലാവരെയും ഒരുപോലെ ബാധിച്ചിരിക്കും. എതിർപക്ഷത്തിന്റെ വാദങ്ങളെ അദ്ദേഹം സഹജമായ ഫലിതരസത്തോടെ ഒന്നൊന്നായി വിമർശിച്ചുതുടങ്ങുമ്പോൾ ശത്രുക്കൾക്കും ചിരിക്കാതിരിക്കാൻ കഴിയാറില്ല. മൂക്കോത്തിന്റെ പ്രസംഗം ആ വിഷയത്തിൽ ഒരു തീരുമാനം കണ്ടെത്തുന്നതിനു സാദ്ധ്യത ഉണ്ടാക്കുകയും ചെയ്യും.

ശ്രീനാരായണഗുരുസ്വാമികളെ ഒരു ഗുരുവായി വരിച്ച മൂക്കോത്തു കുമാരൻ സ്വാമിസന്ദേശത്തെ കേരളത്തിനകത്തും പുറത്തും പ്രചരിപ്പിക്കുന്നതിനു് ആയുഷ്കാലമത്രയും അശ്രാന്തപരിശ്രമം ചെയ്തിട്ടുണ്ടു്. ശ്രീനാരായണഗുരുദേവന്റെ ജീവചരിത്രം രണ്ടു ഭാഗമായി എഴുതി പ്രസിദ്ധീകരിച്ചതിനു് അനുമോദിച്ചുകൊണ്ടു്, ശ്രീനാരായണധർമ്മസംഘത്തിൽനിന്നും സ്വർണ്ണമുദ്ര സമ്മാനിച്ചിട്ടുള്ള വിവരവും ഈയവസരത്തിൽ പ്രസ്താവ്യമാണു്. ആ മഹത്തായ പ്രവർത്തനത്തെ മദിരാശിഗവർമ്മെണ്ടുപോലും പാരിതോഷികം നൽകി ബഹുമാനിച്ചു. അക്കൊല്ലത്തെ ഏററവും നല്ല പുസ്തകത്തിനുള്ള സമ്മാനം സ്വാമികളുടെ ജീവചരിത്രത്തിനാണു നൽകപ്പെട്ടതു്. തലശ്ശേരി ശ്രീ ജഗന്നാഥക്ഷേത്രവുമായി വളരെ അധികം ബന്ധപ്പെട്ട മൂക്കോത്തു് ക്ഷേത്രകാര്യങ്ങളെ സംബന്ധിച്ചു ചെയ്ത ധീരവും അഭികാമ്യവുമായ അനേകം സംഭവങ്ങൾ എടുത്തു പറവാനുണ്ടു്. സ്ഥലപരിമിതി അതിന്നനുകൂലമല്ലല്ലോ? ഗുണസമ്പന്നനായ ആ ധീരപുരുഷനെക്കുറിച്ചും അദ്ദേഹം സമുദായത്തിനും സാഹിത്യത്തിനും രാജ്യത്തിനുംവേണ്ടി ചെയ്ത നിരവധി കാര്യങ്ങളെക്കുറിച്ചും ഓർക്കുമ്പോൾ വിചാരങ്ങൾ വികാരവിജൃംഭിതങ്ങളായിപ്പോവുകയാണു ചെയ്യുന്നതു്.

തന്റെ മിത്രങ്ങൾക്കു സ്നേഹസമ്പന്നനായ ഒരു പിതാവും ആയിരുന്നു ശ്രീ: മൂക്കോത്തു്. സ്വാമികളുടെയോ സമുദായത്തിന്റെയോ അഭിമാനത്തെ സംബന്ധിച്ചു് ആരെങ്കിലും എന്തെങ്കിലും പറയുന്നതായാൽ, അപ്പോൾ കാണാം ശ്രീ: മൂക്കോത്തിന്റെ ചക്രായുധമായ തൂലികയുടെ ചലനം. ശ്രീനാരായണസിദ്ധാന്തങ്ങൾ മൂക്കോത്തിന്റെ ജീവനായിരുന്നു എന്നു നിസ്സംശയം പറയാം.

ഗുരുദേവൻെറ ഉപദേശം സ്വീകരിക്കുവാനായി ചെല്ലുമ്പോഴുള്ള സ്വാമിതൃപ്പാദങ്ങളുടെ ഇരുപ്പിനെപ്പററി കവി വർണ്ണിച്ചിരിക്കുന്നതു് എത്രയും തന്മയമായിട്ടുണ്ടു്.

"പുള്ളിപ്പുലിത്തോൽവിരിപ്പിൽ പള്ളി-
(ക്കാൽപിണച്ചുവച്ചും
വെള്ളിച്ചാറുപോലെ ചുണ്ടിൽ പുഞ്ചിരിയാൻറും
പറയമറയോന്മാരെയൊന്നായ്ക്കണ്ടകനിവുറ്റ-
മുറവാംകണ്ണിണദക്ഷോപരിയോടിച്ചും
മാനസക്ഷേത്രത്തിൽ നിന്നുമണിനാദംപോലെ-
(പൊരുൾ-
ത്തേനൊലിത്തിരുവായ്മൊഴിപൊഴിച്ചുകൊണ്ടും
കറചേരാച്ചേതസ്സൊത്തപൂമ്പട്ടുപുതച്ചും മായാ-
മറയറോൻ, മറച്ചും തൻമുണ്ഡിതശീർഷം
... ... ... ...
... ... ... ...
ജാതിമതദൈവൈകൃത്തെ നട്ടനനച്ചിടുംകാല-
വേദി ദിവ്യകർഷകേന്ദ്രൻ വാണരുളുന്നു!!

സാക്ഷാൽ ഗുരുദേവനെ വരച്ചുകാണിക്കുന്ന ഈ ഭാഗം വായിച്ചാൽ വാസ്തവത്തിൽ സ്വാമിതൃപ്പാദങ്ങൾ നമ്മുടെ കൺമുമ്പിൽ ദൃശ്യമാകുന്നപോലെ തോന്നിപ്പോകും. അതുപോലെതന്നെ വേറൊരുഭാഗം നോക്കുക:—

"ക്രൂത്തനഖംകോത്തുനിണംകുടിച്ചാക്രമിജ്ജാതിയെ
കുത്തി, വെട്ടി, മുറിച്ചു,ടിച്ചമത്തിട്ടവിൻ!
മനുഷ്യനിൽവിൺവെളിച്ചംമറയ്ക്കുന്നമാപാപി നീ
വിനയിക്ക, വിലയിക്ക, വെണ്ണീറടിക്ക!
സമുദായശരീരത്തിൽ കരിങ്കുഷ്ഠം പിടിപ്പിക്കാൻ
ശ്രമിക്കുംനീ വിനയിക്ക, വെണ്ണീറടിക്ക!"

ജാതിവ്യത്യാസത്തോടു മഹാകവിക്കുണ്ടായിരുന്ന വെറുപ്പു് എത്രമാത്രമായിരുന്നുവെന്നു് 'സത്യകാന്തി'യിലെ മേലുദ്ധരിച്ച വരികളിൽനിന്നു നമുക്കു മനസ്സിലാക്കാം.

വാസ്തവത്തിൽ ഈ കൃതി എഴുതിയകാലത്തു് യാഥാസ്ഥിതികരായ ചിലർ മഹാകവിയുടെനേക്കു് ഒരു ചെറിയ യുദ്ധത്തിനുള്ള വട്ടങ്ങൾക്കൂട്ടി. സാഹിത്യസമ്രാട്ടുകളെന്നു സ്വയം അഭിമാനിക്കുന്ന ചിലർ ദൂരെമാറിനിന്നു് പല്ലിളിച്ചുകാണിക്കയും, ചിലർ മുക്കിലുംമൂലയിലുംനിന്നുകൊണ്ടു് 'അതുമിതും' പറഞ്ഞുതുടങ്ങി. എന്നിട്ടും മഹാകവി അടിപതറാതെ, മുന്നോട്ടുവച്ച കാൽ പുറകോട്ടെടുക്കാതെ, തൻെറ ലക്ഷ്യത്തിലേക്കുതന്നെ പൊയ്ക്കൊണ്ടിരുന്നു.

ജാതിവ്യത്യാസചിന്തകൊണ്ടു് മനുഷ്യസമുദായത്തിനു വന്നുചേർന്നിട്ടുള്ള വിപത്തുകളെക്കുറിച്ചു് പല മലയാളകവികളും ശക്തിയായി എഴുതിയിട്ടുണ്ടെങ്കിലും, മഹാകവികുമാരനാശാൻെറ കവിതയൊഴികെ, മററാരുടേയും കവിത മഹാകവി പള്ളത്തിൻേറതുപോലെ ഹൃദയസ്പൃക്കായിട്ടില്ലെന്നു് പറയാവുന്നതാണു്.

അങ്ങനെ ജാതിയോടു പടവെട്ടാനായിറങ്ങിയ ആ ധീരയോദ്ധാവു്, ഗുരുദേവനെക്കൂടി ഒരുകഥാപാത്രമാക്കിച്ചേർത്തു് കാവ്യത്തിലൂടെ നിർമ്മിച്ച'സത്യകാന്തി' എന്ന മിശ്രവിവാഹകഥയെ "മിശ്രകാന്തി" എന്ന പേരിൽ ഉദ്ദേശം രണ്ടു വ്യാഴവട്ടക്കാലങ്ങൾക്കുമുമ്പു ഗുരുദേവരുടെ തൃപ്പാദാരവിന്ദങ്ങളിൽ സമർപ്പിച്ചു് അനുഗ്രഹാശിസ്സുകൾ നേടിട്ടുണ്ടെന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണു്. പ്രസ്തുതകൃതിയെ സ്വാമിതൃപ്പാദങ്ങൾ വായിച്ചു കേട്ടശേഷം "പ്രതിഫലം തരുവാനൊന്നുമില്ലല്ലോ" എന്നരുളിച്ചെയ്തപ്പോൾ "അനുഗ്രഹം മാത്രംമതി"എന്നു മഹാകവി അറിയിച്ചു. തൽക്ഷണം ഗുരുദേവൻ എഴുന്നേററുനിന്നു നനഞ്ഞ നയനങ്ങളോടെ "അതു് ധാരാളമുണ്ടു്"......എന്നു് അനുഗ്രഹിച്ചു. അതിനുശേഷം—"സത്യകാന്തിയിലെ ആദർശശുദ്ധിയെപ്പററി നാം പ്രത്യേകം പ്രശംസിക്കുന്നു. ഓരോവരിയിലും കവിയുടെവാസന തെളിഞ്ഞുകാണ്മാനുണ്ടു്. പാണ്ഡിത്യമല്ല, വാസനയാണു് കവിതിത്തിനു കാരണം. അതും രാമനു വേണ്ടുവോളമുണ്ടു്. ഭാഷാശുദ്ധിയും നല്ലവണ്ണമുണ്ടു്"—എന്നു സ്വാമിതൃപ്പാദങ്ങൾ 'സത്യകാന്തി'യിൽ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ ഒരു രക്തരഹിതവിപ്ലവം നയിച്ചു് മാനവസമുദായത്തെ ഏതാണ്ടു് തൻെറ ലക്ഷ്യപ്രാപ്തിയിലെത്തിച്ച ശ്രീനാരായണഗുരുദേവൻെറ സേനാവിഭാഗത്തിൽ മററു കവികൾ ചെയ്യിട്ടില്ലാത്ത ഒരു സേവനമാണു് മഹാകവി പള്ളത്തു് നിർവഹിച്ചിട്ടുള്ളതെന്നു് സമ്മതിച്ചേ തീരൂ.

ഒരു യഥാർത്ഥകലാകാരനായി ജീവിച്ച മഹാകവിക്കു് തൻെറ കാലാസൃഷ്ടിക്കു് കൂടുതൽ സൗകര്യം നൽകുന്ന മററു വിഷയങ്ങളെക്കുറിച്ചു കവിതയെഴുതുവാനുള്ള സന്ദർഭങ്ങൾ നഷ്ടപ്പെട്ടുപോയിട്ടുണ്ടെങ്കിൽതന്നെയും അതിൽ കുണ്ഠിതത്തിനു വകയില്ല. എന്തെന്നാൽ അവശതയിൽ കിടന്നുഴലുന്ന ഒരു വമ്പിച്ച ജനതയെ നേരായമാർഗ്ഗത്തിലേക്കു നയിക്കുവാനും, അനാചാരങ്ങളെ പാടേ നശിപ്പിക്കുവാനും, ശ്രീനാരായണസന്ദേശങ്ങളെ പ്രചരിപ്പിക്കുവാനുമായി തൻെറ കാവ്യജീവിതത്തിൻെറ അധികംഭാഗവും ചിലവഴിച്ചുവെന്നു് ആ മഹാശയൻെറ ആത്മാവു് തികച്ചും അഭിമാനംകൊള്ളുമെന്നുള്ളതു് തീർച്ചയാണു്.

# "ശ്രീനാരായണനും ബ്രഹ്മവിദ്യാഭൂഷണനും"

---

എം. കെ. ഹേമചന്ദ്രൻ ബി. എ.

1087-ധനുമാസത്തിലെ ഒരു സുപ്രഭാതം. കരുനാഗപ്പള്ളി പുതുപ്പള്ളി വാരണപ്പള്ളിയിലെ അതിവിശാലമായ അങ്കണഭാഗവും പരിസരങ്ങളും കമനീയമായി അലങ്കരിച്ചിരിക്കുന്നു. തൂത്തു വെടിപ്പാക്കിയ വെൺമണൽനിരന്ന ആ അങ്കണവും അവിടവിടെയായി സ്ഥിതിചെയ്യുന്ന വല്ലീനികുഞ്ജങ്ങളും പഞ്ചവടിയെന്നു സുപ്രസിദ്ധമായ തരുനികരങ്ങളുടെ മുൻപിലായി കിഴക്കുപടിഞ്ഞാറു നീണ്ടുനിൽക്കുന്ന ദേവാലയവും അവിടത്തെ സാത്വികസൗന്ദര്യത്തെ ശതഗുണീഭവിപ്പിക്കുന്നു. പ്രഭാതസ്നാനംകഴിഞ്ഞു ശുഭ്രവസ്ത്രധാരികളായിവന്നിട്ടുള്ള ഭക്തജനങ്ങളാൽ അനതിമിഷം ആ പുണ്യസ്ഥലം നിറയുന്നു. വാരണപ്പള്ളിയിലെ ആബാലവൃദ്ധം സ്ത്രീപുരുഷന്മാർ അവർക്കൊരു പ്രത്യേകമമതാബന്ധമുള്ള ഒരു മഹാത്മാവിന്റെ വരവും കാത്തു പടിഞ്ഞാറ് ബംഗ്ലാവിന്റെ പടിഞ്ഞാറുഭാഗത്ത് അമൃതസരസ്സെന്നു പറയാവുന്ന ആ വിശാലവാപിയുടെ കിഴക്കും വടക്കും കരകളിൽ പശ്ചിമദിക്കിലേക്ക് ഉന്മുഖരായി നിലകൊള്ളുന്നു. കായൽതീരം മുതൽ വാരണപ്പള്ളിബംഗ്ലാവുവരെ വെട്ടി നിരപ്പാക്കി മണൽവിരിച്ചു മോടിപിടിപ്പിച്ച പടിഞ്ഞാറേ നടവരമ്പ് ബാലസൂര്യന്റെ ചെങ്കതിരേററു മിന്നിത്തിളങ്ങാൻ തുടങ്ങിയ ആ സുമുഹൂർത്തത്തിൽ വെള്ളമേൽക്കട്ടികൊണ്ടലംകരിച്ച ഒരു ചെറിയ ഓടിവള്ളം ആ കടവിൽ വന്നടുത്തു. വെള്ളമൽമലുടുത്തു വെള്ളപ്പട്ടുപുതച്ചു ബ്രഹ്മതേജസ്സു കളിയാടുന്ന മുഖകാന്തിയോടുകൂടിയ ഒരു മഹാപുരുഷൻ വള്ളത്തിൽനിന്നിറങ്ങി ശിഷ്യസഞ്ചയത്താൽ പരിസേവിതനായി പ്രതീക്ഷിച്ചുനിൽക്കുന്ന ജനങ്ങളുടെനേരേ നടന്നുവന്നു. സതീർത്ഥ്യന്മാരും ഒരുകാലത്തു സന്തതസഹചാരികളുമായിരുന്ന ഏതാനും ഭക്തന്മാർ തങ്ങളുടെ മുൻപിലെത്തിയ ആ മഹാപുരുഷനെ ദണ്ഡനമസ്കാരംചെയ്തു കൃതാർത്ഥരായി. കാത്തുനിന്ന ജനാവലിയുടെ അകമ്പടിയോടുകൂടി ആഗതൻ മന്ദം മന്ദം നടന്നു പ്രത്യേകം അലംകരിച്ചിരുന്ന ചാരുകസേരയിൽ ചെന്നിരുന്നു. ബാല്യകാലത്തു ഗുരുകുലവാസംചെയ്തു ഭാവിയിൽ ലോകാരാധ്യനായ ഒരു മഹാപുരുഷനായിത്തീരുന്നതിന് ഉപകരിച്ച വിദ്യയും വിജ്ഞാനവും സമ്പാദിച്ച കുടുംബത്തിലേക്ക്—വാരണപ്പള്ളിയിലേക്ക്—'നമ്മുടെ വീട്ടിലേക്ക്'—(അങ്ങിനെയാണദ്ദേഹം ആ ഗൃഹത്തെപ്പററി എപ്പോഴും പറയാറുള്ളത്.) ആഗതനായ ശ്രീനാരായണഗുരുസ്വാമികളായിരുന്നു ആ മഹാപുരുഷൻ. എല്ലാവരും നമസ്കരിച്ചു. എന്നാൽ സ്വാമികളിൽനിന്നും അധികം അകലെയല്ലാതെ സ്വാമികളിൽത്തന്നെ സകലശ്രദ്ധയും കേന്ദ്രീകരിച്ചുകൊണ്ടു സ്വാമിയെത്തന്നെ അടിമുതൽ മുടിവരെ കൂടെക്കൂടെ നോക്കിക്കൊണ്ടു പണ്ഡിതമാനിയായ ഒരു യുവാവ് നിന്നിരുന്നു. സ്വാമികളെ എല്ലാവരും നമസ്കരിച്ചിട്ടും ഈ യുവാവു തന്റെ കരചരണാദികൾക്കു യാതൊരു ചലനവുംവരുത്താതെ അങ്ങിനെ നിന്നിരുന്നു. അദ്ദേഹത്തിന്റെ ശിരസ്സ് നമ്രമാകുകയോ കരം മുകുളീകൃതമാവുകയോ ചെയ്തില്ല. എല്ലാവരോടും കുശലപ്രശ്നം ചെയ്തശേഷം സ്വാമികളുടെ ദൃഷ്ടി ഈ യുവാവിൽ പതിഞ്ഞു. അഭ്യസ്തവിദ്യനായ ആ യുവാവുമായി സ്വാമികൾ സംഭാഷണത്തിൽ ഏർപ്പെട്ടു. അവരുടെ സംഭാഷണം ക്രമേണ ജ്യോതിശ്ശാസ്ത്രത്തിലേക്കു തിരിഞ്ഞു. കുമ്മമ്പിള്ളിൽ രാമൻപിള്ള ആശാൻ അവർകളിൽനിന്നും ജ്യോതിശ്ശാസ്ത്രംപഠിച്ചു സൂര്യഗ്രഹണത്തിന്റെ ഗണിതക്രിയയിൽ നിലവിലിരുന്ന വക്രതാദോഷത്തെ പരിഹരിച്ചു സുഗമമായ ഒരു ക്രിയാപദ്ധതി സ്വയം കണ്ടുപിടിച്ച് ആ യുവാവ് അതിലഭിമാനംകൊള്ളുന്ന ഒരു കാലമായിരുന്നു അത്. അവരുടെ സംഭാഷണം ക്രമേണ വാദരീതിയിലേക്കു നീങ്ങി. വാദം കർക്കശമായിത്തീർന്നു. യുക്തികളും പ്രതിയുക്തികളും രണ്ടുപേരും പ്രയോഗിച്ചുതുടങ്ങി. സ്വാമികളുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയുവാൻ യുവാവു വിഷമിച്ചുതുടങ്ങി. ഭംഗുരകണ്ഠനായി ആ യുവാവെങ്കിലും അദ്ദേഹത്തിന്റെ യുക്തിപ്രകടനങ്ങളിൽ സ്വാമിതൃപ്പാദങ്ങൾ സന്തുഷ്ടനായി. സ്വാമികളുടെ പ്രതിഭാപ്രസരത്താൽ ആകൃഷ്ടനും വിജ്ഞാനവ്യാപ്തിയാൽ അദ്ഭുതപരതന്ത്രനുമായിത്തീർന്ന ആ യുവാവ് തൃപ്പാദസന്നിധിയിൽ ദണ്ഡനമസ്കാരംചെയ്തു കമ്പസ്വേദങ്ങളോടു മാറിനിന്നു. ഈ യുവാവാണ് ബ്രഹ്മവിദ്യാഭൂഷണൻ എന്നറിയപ്പെട്ടിരുന്ന പുതുപ്പള്ളിൽ പി. കെ. പണിക്കർ. പിറേറദിവസം സ്വാമി

കൾ മംഗലത്തേക്കുപോയി. അവിടെവച്ചു തൃപ്പാദങ്ങൾ ഇദ്ദേഹത്തെപ്പററി അരുളിച്ചെയ്തതിപ്രകാരമാണ്: "വാരണപ്പള്ളി കുഞ്ഞുകുഞ്ഞുപണിക്കരുടെ മകൻ കുഞ്ഞുപണിക്കരെ ഇന്നലെ കണ്ടു സംസാരിച്ചു. ഇത്ര ബുദ്ധിമാനായ ഒരു ചെറുപ്പക്കാരനോട് അടുത്തകാലത്തു നാം സംസാരിച്ചിട്ടില്ല."

ആറാട്ടുപുഴ വേലായുധപ്പണിക്കർ ഇദ്ദേഹത്തിൻെറ പിതാമഹനാണ്. ജാതികൃതങ്ങളായ അനർത്ഥപരമ്പരകൾ വളരെ അനുഭവിച്ചു തന്മൂലമുള്ള മനഃക്ഷോഭംനിമിത്തം അകാലചരമമടഞ്ഞ വാരണപ്പള്ളിൽ (മജിസ്ട്രേട്ട്) പത്മനാഭപ്പണിക്കർ ഇദ്ദേഹത്തിൻെറ സ്യാലനായിരുന്നു. സഹൃദയനും, 56-ദിവസത്തെ ആട്ടക്കഥ മുഴുവനും മനഃപാഠമാക്കിയിരുന്ന സംഗീതവിദഗ്ദ്ധനുമായിരുന്ന വാരണപ്പള്ളിൽ ശ്രീ: കുഞ്ഞുകുഞ്ഞുപണിക്കർ പിതാവുമായിരുന്നു.

വിദ്യാഭ്യാസത്തിനുശേഷം അദ്ധ്യാപനം, ജ്യോതിഷം, കാവ്യരചന എന്നീ വിഷയങ്ങളിൽ ഇദ്ദേഹം അതിശ്രദ്ധയോടുകൂടി പ്രവർത്തിച്ചുകൊണ്ടിരുന്നു. വ്യാകരണം, തർക്കം, ആയുർവേദം എന്നീ ശാസ്ത്രങ്ങളിലെ ഉത്കൃഷ്ടഗ്രന്ഥങ്ങളിൽ സ്വതന്ത്രമായ തൻെറ ബുദ്ധിയെ പ്രവർത്തിപ്പിച്ച് അസാമാന്യമായ ജ്ഞാനം സമ്പാദിച്ചു.

സ്യാലൻെറ ചരമം സൂര്യപുരുഷൻെറ അതേവരെയുള്ള ജീവിതസരണിക്കു ഗണ്യമായൊരുമാററംവരുത്തി. ഈ ഹൃദയവ്യഥയെ ലഘൂകരിക്കുന്നതിന് 1093-ൽ 'പ്രിയവിയോഗം' എന്ന രമണീയമായ ഒരു വിലാപകാവ്യം എഴുതി. അതുകൊണ്ടും ഹൃദയവ്യഥ ശമിച്ചില്ല. ജാതിശല്യംമൂലം കഷ്ടപ്പെടുന്ന സഹോദരന്മാരുടെ ആർത്തസ്വരം അദ്ദേഹത്തിൻെറ ഹൃദയത്തെ വ്രണപ്പെടുത്തി. സകലചിന്താശക്തികളും ഈവഴിക്കു പാഞ്ഞു. സകലപ്രവൃത്തികളുടെയും ലക്ഷ്യം ഇതുതന്നെയായി. അധഃകൃതരെന്നു ഗണിക്കപ്പെടുന്നവരിൽ മനുഷ്യത്വമുണ്ടെന്നു ശരിയായി അവരെ വിശ്വസിപ്പിച്ച് സ്നേഹം, ദയ, സാഹോദര്യം എന്നിവയെ അവർക്ക് ഉപദേശിച്ചുകൊടുക്കുന്നതിനായി അദ്ദേഹം ചെയ്ത പ്രസംഗങ്ങളും പ്രവൃത്തികളും ഹൃദയസ്പർശിയായിരുന്നു. അദ്ദേഹത്തിൻെറ പ്രസംഗപദ്ധതിപോലെതന്നെ കർമ്മപരിപാടിയും മധുരമായിരുന്നു. വാസസ്ഥലമായ പുതുപ്പള്ളിയും പരിസരവും പ്രബലന്മാരായ യാഥാസ്ഥിതികന്മാരെക്കൊണ്ടു ഉദ്ഗമവും സാഹോദര്യതത്വങ്ങളെ ദൂരത്തു് ആട്ടിയോടിക്കുന്ന മനഃസ്ഥിതി നിറഞ്ഞതുമായിരുന്നു. 1094 മിഥുനം 22-ാംതീയതി അദ്ദേഹം അവിടെ ഒരു സഹോദരസംഘം സ്ഥാപിച്ചു. സഹോദരസംഘത്തിൻെറ ആഭിമുഖ്യത്തിൽ ഒരു മിശ്രഭോജനം നടന്നു. വാഗ്ഭടാനന്ദസ്വാമിമുതലായ പണ്ഡിതന്മാരും പുലയർ, പറയർ, തണ്ടാന്മാർ ഈഴവർ തുടങ്ങിയ ഒട്ടധികം സാമാന്യജനങ്ങളും ഈ മിശ്രഭോജനത്തിൽ സംബന്ധിച്ചിരുന്നു. അദ്ദേഹം ഇതുകൊണ്ടും തൃപ്തിപ്പെട്ടില്ല. മിശ്രഭോജനംകഴിഞ്ഞു് ഒരുമാസം തികയുന്നതിനുമുൻപ് അദ്ദേഹം സ്വന്തംവീട്ടിൽ ഒരു പുലയക്കുട്ടിയെ സർവ്വചിലവുംകൊടുത്തു താമസിപ്പിച്ചു ധർമ്മമായി സംസ്കൃതം പഠിപ്പിച്ചുവന്നു. ഈ കുട്ടിയാണ് പിന്നീട് തിരു: കൊച്ചിയുടെ സ്പീക്കർ സ്ഥാനംവരെ ഉയർന്ന ഹരിജനനേതാവ് ശ്രീ: ടി. ടി. കേശവൻശാസ്ത്രി എം. എൽ. എ. മിശ്രഭോജനംമൂലം കുപിതരായ യാഥാസ്ഥിതികർ ഇദ്ദേഹത്തെ സമുദായഭ്രഷ്ടനാക്കുകയും അതുകൊണ്ടും തൃപ്തിപ്പെടാതെ ദേഹോപദ്രവമേല്പിക്കുന്നതിനു തക്കംപാർത്തു നടക്കുകയും ചെയ്തിരുന്നു. ഉല്പതിഷ്ണുക്കളുടെ മാർഗ്ഗം കല്ലും മുള്ളും നിറഞ്ഞതാണെന്ന് അന്നൊക്കെ അദ്ദേഹം പറക പതിവായിരുന്നു.

ഇദ്ദേഹം ഒരു പണ്ഡിതനും സമുദായപരിഷ്കർത്താവുംമാത്രമല്ല സാഹിത്യമർമ്മജ്ഞനായ കവിയും നിരൂപകനുംകൂടി ആയിരുന്നു. ഇദ്ദേഹം 'വൃത്തരത്നാകര'ത്തിനു സുഗമമായ ഒരു ഭാഷാവ്യാഖ്യാനം എഴുതി പ്രസിദ്ധപ്പെടുത്തി അതിൻെറ അവതാരികയിൽ മഹാകവി ഉള്ളൂർ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "ഇത്രയും കൈമുതലോടുകൂടി സാഹിത്യവ്യവസായത്തിനാരംഭിച്ചിരിക്കുന്ന യുവാക്കളെ ഞാൻ ഈനാട്ടിൽ അധികം കണ്ടിട്ടില്ല." ജ്യോതിശ്ശാസ്ത്രസംബന്ധമായി ധാരാളം ലേഖനങ്ങൾ പല മാസികകളിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ശ്രീരാമവിലാസംമാസികയിൽ പ്രസിദ്ധംചെയ്ത അദ്ദേഹത്തിൻെറ 'സാഹിത്യകല' എന്ന സുദീർഘലേഖനം 'ചക്രവർത്തി' 'മംഗളോദയം' മുതലായ മാസികകൾ അക്കാലത്തു പകർത്തിയിരുന്നു. 'ദർശനവിചാരം' എന്ന ഒരു ലേഖനപരമ്പര 'സുമംഗല'യിൽ തുടർച്ചയായി പരസ്യംചെയ്തിരുന്നതു് അക്കാലത്തു പണ്ഡിതന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിരുന്നു. മുൻപുപറഞ്ഞ 'പ്രിയവിയോഗം' എന്ന വിലാപകാവ്യം അന്നത്തെനിലയ്ക്കു വിലാപകാവ്യങ്ങളുടെ ഒരു നവ്യമാതൃകയായിരുന്നു. പലകാലങ്ങളിലായി എഴുതിയിട്ടുള്ള അതിമനോഹരങ്ങളായ അദ്ദേഹത്തിൻെറ വിശിഷ്ടഖണ്ഡകാവ്യങ്ങൾ ഒരു പ്രത്യേക ആസ്വാദ്യതയുള്ളവയാണ്. 'സാഹിത്യമഞ്ജൂഷ' എന്ന പേരിൽ അവ രണ്ടുഭാഗമായി പരസ്യംചെയ്തിട്ടുണ്ട്. കേരളീയകവിചക്രവർത്തിയായ കുലശേഖരൻെറ 'തപതീസംവരണം' എന്ന സംസ്കൃതനാടകം അദ്ദേഹം മലയാളത്തിൽ തർജ്ജമചെയ്തു അഞ്ചങ്കം അന്നുതന്നെ മംഗളോദയംമാസികയിൽ പ്രസിദ്ധം ചെയ്തിരുന്നു. ഈ തർജ്ജമയെപ്പററി മുക്തകണ്ഠം പ്രശംസിച്ചുകൊണ്ടു് സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള അദ്ദേഹത്തിനൊരു കത്തയച്ചിരുന്നു.

ദ്വിതീയപുത്രനായ യശോധരൻെറ അകാലദേഹവിയോഗം അദ്ദേഹത്തിന് അഗാധമായ മനോവ്യ

# ‘സദ്ഗുരോ, നമസ്കാരം’

— പാപ്പൻ ജെ. ആറാട്ടുകുളം —

(കേക)

അദ്വൈതമഹാർണ്ണവഹ്രദത്തിൽനിന്നും തത്വ-
മുത്തുകൾ മുങ്ങിത്തപ്പിയെടുത്തു സമ്മാനിച്ചു,
ലോകത്തിൽത്തനിക്കുള്ളകർത്തവ്യം നിറവേററി,
യോഗത്താൽ ശരീരത്തെത്ത്യജിച്ച പുണ്യശ്ലോകൻ
അവ്യയധർമ്മാകാരനക്കർമ്മയോഗീശ്വരൻ
ദിവ്യശ്രീനാരായണസ്വാമികൾ ജയിക്കുന്നു!

ദൃശ്യനല്ലാതായ് കാലധർമ്മത്താലെന്നാലും തൻ-
വശ്യവാക്കർമ്മങ്ങളാൽ വിശ്വത്തിനെക്കാലത്തും
സ്മരിക്കാനവകാശമുണ്ടെങ്കി,ലൊരിക്കലും
മരിക്കാറില്ല ചിരംജീവികൾ തത്താദൃശർ.

വിക്രമന്മാരാം രാജ്യതന്ത്രജ്ഞർ പക്ഷേ, കാല-
ചക്രത്തിൻകറക്കത്താലസ്തസംജ്ഞരായ്ത്തീരാം;
ഭ്രഷ്ടമായിടാം സാർവ്വഭൗമത്വ;-മെന്നാൽ യോഗ-
വിഷ്ടരദണ്ഡാഢം തൽസാമ്രാജ്യം സനാതനം.

വാക്കുകൾപരിമിതം; പാമരന്മാർക്കുപോലു-
മോർക്കുവാൻപണിയില്ല; പറയാം; പാഠംചെയ്യാം.
നാദസുന്ദരം, സാരസമ്പൂർണ്ണം, സർവ്വവേദ-
വേദാംഗപ്പാലാഴിതൻസ്വാദിഷ്ഠനവനീതം.
ഉത്തമമനഃശാന്തിക്കുളിർനീർക്കയത്തിൽനി-
ന്നുൽഗ്ഗമിച്ചീടുന്ന നൽക്കൊച്ചിളംകുമിളകൾ,
നിർമ്മലസ്നേഹത്തിന്റെ—നിത്യസൗഹൃദത്തിന്റെ—
ധർമ്മസംഗീതത്തിന്റെ—മാറെറാലി തദാദർശം!

“ഒന്നുതാൻ സർവ്വമതസാരവു;-മേതുമത-
മെന്നാലുംശരി, മർത്ത്യൻ നന്നായാൽ മതിയാകും;
ഒന്നുതാൻ വർണ്ണം; മതം, ദൈവവുമെല്ലാവർക്കു”-
മെന്നതേ സിദ്ധാന്തം, തൻജീവിതംതാൻ ദൃഷ്ടാന്തം.

ധൂർത്തരാം പുരോഹിതവർഗ്ഗങ്ങൾ, തനിസ്വാർത്ഥ-
ബുദ്ധിയാൽ ദൂഷിപ്പിച്ച ധർമ്മശാസനത്തിന്റെ
മൗലികതത്വങ്ങൾ, തൻസച്ചിന്താരസതന്ത്ര-
ശാലയിൽപ്പരിശോധിച്ചറിഞ്ഞ മഹാശയൻ,
സാത്വികസമ്പത്തിന്റെ സമ്പൂർണ്ണഭണ്ഡാഗാരം,
സമ്പൂജ്യസനാതനധർമ്മത്തിൻസാക്ഷാൽക്കാരം!

ഗാത്രമെന്നതേ ക്ഷേത്രം തനിക്കു; മററുള്ളവ-
യത്രയും മനുഷ്യന്റെയജ്ഞാനക്കൂമ്പാരങ്ങൾ;
മൃൺമയപ്രതിമകളല്ലതിൽ; സത്യം, സ്നേഹം,
ധർമ്മവു,മഹിംസയുമൊക്കെത്തൻപ്രതിഷ്ഠകൾ.
ബിംബത്തെമാററിവച്ചു ചിലപ്പോൾ തൽസ്ഥാനത്തു
കമ്പമെന്നിയേനിലക്കണ്ണാടി പ്രതിഷ്ഠിക്കും;
അല്ലെങ്കി,ലപ്പോൾ കൈയിൽക്കിട്ടുന്നതൊരുപാറ-
ക്കല്ലെങ്കിലതും ശിവലിംഗമായ്സ്സങ്കല്പിക്കും;
ഒന്നതില്ല,തുമെങ്കിൽ ചിലേടത്താദ്ധ്യാത്മിക-
തത്വങ്ങൾകുറിച്ച നൽപ്പലകമാത്രം വയ്ക്കും.
ഭക്തർതന്നഭ്യർത്ഥന പാഴാകാതിരിക്കുവാൻ
യുക്തംപോലെന്തെങ്കിലും ചെയ്യും തൻതിരുവടി.
അല്ലാതെ തനിക്കതിൽനിഷ്ഠകളൊന്നുംതന്നെ-
യില്ലൊന്നിനായും നോക്കാറില്ലൊരുമുഹൂർത്തവും
സർവ്വവും പരബ്രഹ്മമയമായ്ക്കാണുന്നൊരീ-
നിർവ്വികാരാത്മാവെങ്ങു?ങ്ങിയന്ധവിശ്വാസങ്ങൾ?

അയിത്തനിഷ്കാസനധർമ്മസംഗരത്തിങ്കൽ
ജയശ്രീപുൽകുംവരെപ്പൊരുത സേനാപതി,
അവർണ്ണലക്ഷങ്ങൾക്കായ് ക്ഷേത്രങ്ങൾ തുറക്കുവാൻ
സുവർണ്ണത്താക്കോലാദ്യം നിർമ്മിച്ച മഹാശില്പി,
സൽപുഷ്പഫലാഢ്യമാം ശ്രീനാരായണധർമ്മ-
സംഘകല്പകശാഖിനട്ടകർഷകശ്രേഷ്ഠൻ.
ഭാവനാതീതം ഹന്ത! ഭാവൽകാപദാനങ്ങൾ,
പാവനസ്മരണാർഹ! സൽഗ്ഗുരോ! നമസ്കാരം.

---

ഥ ഉളവാക്കി. ഈ മനോവ്യഥതന്നെ 37-ാമത്തെ വയസ്സിൽ 98 മേടം 31-ാംനു- സംഭവിച്ച അദ്ദേഹത്തിന്റെ ചരമത്തിനും നിദാനമായിരുന്നു. കനിഷ്ഠപുത്രനായ ഹേമചന്ദ്രൻ ഇപ്പോൾ ബി. എൽ. ക്ലാസ്സിൽ പഠിച്ചുവരുന്നു. ചരമവാർത്തയറിഞ്ഞു് മഹാകവി കുമാരനാശാൻ താഴെക്കാണുന്ന ചരമപദ്യം വിധവയായ ശ്രീമതി ശാന്താദേവിക്കു് അയച്ചുകൊടുത്തിരുന്നു.

“അണിവീണതന്നിനിയനിസ്വനം പദം-
പണിയുന്നതേൻമൊഴിപൊഴിഞ്ഞകീരമേ,
മണിപഞ്ജരത്തൊടുമഹോ!—നിനയ്ക്കുവാൻ
പണി-നീ പൊടുന്നനെയെരിഞ്ഞുപോയിപോൽ.”

# ശ്രീ. ബാവാഭാരതി സ്വാമികൾ



— ഒ. എസ്. നാരായണശാന്തി —

ബാവാഭാരതിസ്വാമികൾ നാലു ദശാബ്ദങ്ങൾക്കുമുമ്പേ ഗുരുദേവന്റെ ശിഷ്യസ്ഥാനം സ്വീകരിക്കുവാൻ ഭാഗ്യമുണ്ടായ ഒരു ഭക്തനും വൈദികനുമാണ്.

ഒരു തീർത്ഥാടകൻ എന്ന നിലയിൽ പല പുണ്യസ്ഥലങ്ങളും ചുററിസ്സഞ്ചരിച്ചതിനുശേഷം സ്വഗൃഹത്തിൽ ഇരിക്കുന്ന കാലത്താണ് തന്റെ അയൽവാസിയായ കൊരക്കോടത്ത് ശങ്കരൻവൈദ്യർ അദ്ദേഹത്തിന്റെ വകയായ ശ്രീകൃഷ്ണഭജനമഠത്തിലിരിക്കണമെന്നപേക്ഷിച്ചത്.

ആ അപേക്ഷ സ്വീകരിച്ചു അവിടെ വിശ്രമിച്ചുകൊണ്ടിരുന്ന കാലത്താണ് ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളുടെകൂടെ സഞ്ചരിക്കുവാനും അവിട്ടത്തെ ഉപദേശങ്ങൾ സ്വീകരിക്കുവാനും ഗുരുദേവന്റെ ശിഷ്യസ്ഥാനം വഹിക്കുവാനും ഇടയായതു്.

ഇങ്ങിനെയുള്ള സഞ്ചാരവേളയിലാണ് തൃപ്പാദങ്ങൾ പാലക്കാട്ട് യാക്കരയിൽ ഒരു ജംഗമപ്രതിഷ്ഠ നടത്തുകയും ക്ഷേത്രത്തിനു് "ശ്രീവിശേശ്വരക്ഷേത്രം" എന്നു പേരു നൽകുകയുമുണ്ടായതു്. യാക്കരയിലെ ഈ പ്രതിഷ്ഠയ്ക്കുശേഷം തൃപ്പാദങ്ങൾ, "ബാവാഭാരതി" എന്നു പേർ കല്പിച്ച് അവിടത്തെ ശാന്തിയായി നിയമിച്ചു.

മൂന്നുകൊല്ലക്കാലം അദ്ദേഹം നാട്ടുകാരുടെ സ്നേഹബഹുമാനാദികളോടുകൂടി അവിടെ അങ്ങിനെ താമസിച്ചു. അദ്ദേഹം പാലക്കാട്ടുനിന്നും സ്വദേശത്തേക്കു് മടങ്ങി, മുൻപറഞ്ഞ ഭജനമഠത്തിൽ താമസമാക്കി. ഈ ഘട്ടത്തിലാണ് പള്ളുരുത്തി ശ്രീഭവാനീശ്വരക്ഷേത്രത്തിന്റെ നിർമ്മാണവും പ്രതിഷ്ഠയും നടന്നതു്. പ്രതിഷ്ഠാനന്തരം അദ്ദേഹം, ഭവാനീശ്വരക്ഷേത്രത്തിലെ മേൽശാന്തിയായി താമസിച്ചു. ക്ഷേത്രത്തിലെ പ്രതിഷ്ഠ സ്വാമിതൃപ്പാദങ്ങളാണ് നിർവ്വഹിച്ചതു്. ബാവാഭാരതിസ്വാമികൾ ആദ്യം സ്വാമിതൃപ്പാദങ്ങളുടെ ഗൃഹസ്ഥശിഷ്യന്മാരിൽപ്പെട്ട ഒരു ആളായിരുന്നു. പിന്നീടാണ് അദ്ദേഹം സംന്യാസം സ്വീകരിച്ചതു്.

1127 കർക്കടകം 15-ാനു- 86-ാമത്തെ വയസ്സിൽ ആണ് അദ്ദേഹം സമാധി അടഞ്ഞതു്. കോഴിക്കോട്ട് ശ്രീ: ഒ. എസ്. ശ്രീനാരായണശാന്തികൾ, ശ്രീബാവാഭാരതിസ്വാമികളുടെ ജ്യേഷ്ഠന്റെ മകനാണ്. ശാന്തി! ശാന്തി!!



# ശ്രീ: പി. അച്യുതനും സന്ദേശപ്രചരണവും

— കെ —

"അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം"

ശ്രീനാരായണഗുരുസ്വാമികളുടെ ഈ ഉപദേശത്തിന്റെ വേരുകൾ പുരാതനഗ്രന്ഥങ്ങളിൽ കാണാം. ലോകത്തിലെ വമ്പിച്ച വിപ്ലവശക്തികളായി അനുഭവപ്പെട്ട ആചാര്യന്മാർ അങ്ങിനെയുള്ള ശക്തികളായിത്തീർന്നതു് പുതിയ വല്ലതും ആവിഷ്കരിച്ചതുകൊണ്ടാവണമെന്നില്ല. ഗാന്ധിജി എന്നും ഘോഷിച്ചിട്ടുള്ളതു് താൻ ഒരു സനാതനഹിന്ദുവാണെന്നാണു്. തന്റെ അഭിപ്രായങ്ങൾക്കു് ഗീതയിൽ അടിസ്ഥാനം കാണാനും അദ്ദേഹം യത്നിച്ചിട്ടുണ്ട്. അഹിംസ ഗാന്ധിജിയുടെ നൂതനസിദ്ധാന്തമായിരുന്നില്ല. അതുപോലെതന്നെ യേശുദേവനും. "ഞാൻ വേദഗ്രന്ഥത്തെയും പ്രവാചകന്മാരെയും നിഹനിക്കാനല്ല, ഉയർത്തിപ്പിടിക്കാനാണു് വന്നിട്ടുള്ളതെ"ന്നു അദ്ദേഹം പറഞ്ഞിരുന്നു. എന്നിട്ട് അദ്ദേഹം ചെയ്തതോ? ആ വേദഗ്രന്ഥത്തെ മുൻനിർത്തി, അവയെ പററിത്തിന്നുപോന്ന പരിശന്മാരെ തുടച്ചുനീക്കുകയും. അന്തരിച്ചുപോയ എന്റെ ഒരു പ്രേഷ്ഠസുഹൃത്തു് ഇതിന്നൊരു ഒന്നാന്തരം ഉദാഹരണം ചൂണ്ടിക്കാണിക്കാറുണ്ട്. ജൂതരുടെ വിശ്വാസപ്രകാരം നിഷിദ്ധങ്ങളായ ചില ഭക്ഷ്യപദാർത്ഥങ്ങൾ തന്റെ അനുയായികൾ ഭക്ഷിക്കുന്നു എന്നാവലാതിവന്നപ്പോൾ യേശു പറഞ്ഞു: "ഒരു മനുഷ്യന്റെ വായിലേക്കു് എന്തുപോകുന്നു എന്നതല്ല വായിൽനിന്നു എന്തുവരുന്നു എന്നതാണു് അവനെ അശുദ്ധനോ ശുദ്ധനോ ആക്കുന്നതു്." അതൊരു വിപ്ലവകരമായ വ്യതിയാനമായിരുന്നു.

അതുപോലെതന്നെ "അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നുസുഖത്തിനായ്വരേണം" എന്ന ഉപദേശവും.

"അന്യർതന്നോടിരിക്കേണ്ട-
തിന്നവണ്ണമതെന്നുനീ
ഉന്നിപ്പോണമവൻനേരേ
നന്നായ്നിത്യമിരിക്കേടോ!"

എന്ന യേശുദേവന്റെ ഉപദേശവും ഇവിടെ സ്മരിക്കുക. അതോടൊപ്പം,

"ശ്രൂയതാം ധർമ്മസർവ്വസ്വം
ശ്രുത്വാ ചൈവാവധാര്യതാം
ആത്മനഃ പ്രതികൂലാനി
പരേഷാം ന സമാചരേൽ"

എന്ന മഹാഭാരതപദ്യവുമൊന്നു നോക്കുക. ശ്രീനാരായണഗുരുസ്വാമികളുടെ ഉപദേശം നിങ്ങൾക്കു് കിട്ടുകയായി. സ്വാമികളുടെ ഉപദേശം പുത്തനോ പഴയതോ എന്നതല്ല, അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവം ആ ഉപദേശങ്ങൾ സാക്ഷാൽക്കരിക്കാൻ ജനലക്ഷങ്ങൾക്കു് പ്രചോദനം നൽകിയോ, അങ്ങനെ ആ ഉപദേശങ്ങൾ ഫലിച്ചുവോ എന്നതാണു് ചോദ്യം. ഇവിടെ സ്വാമികൾക്കു് നിസ്തുലമായ വിജയമാണു് സിദ്ധിച്ചതെന്നു ആരും സമ്മതിക്കാതിരിക്കയില്ല. അതുതന്നെയാണു് ആ ജീവിതത്തിന്റെ വിജയം.

സ്വാമികളുടെ ഈ ഉപദേശത്തിൽനിന്നു ആവേശം നേടുകയും അതിനെ സ്വന്തം ജീവിതത്തിൽ പ്രതിഫലിപ്പിക്കുകയുംചെയ്ത അനേകായിരം ജനങ്ങളിൽ ഒരു മാന്യനെക്കുറിച്ചു് അല്പം പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു:—പരേതനായ അച്യുതൻ വക്കീലിനെപ്പററി.

നമ്മളിൽ അധികംപേരും മറവിയിൽ അതിസമർത്ഥന്മാരാണു്. കോഴിക്കോട്ടുകാർതന്നെ ക്രമേണ അച്യുതൻവക്കീലിനെ മറവിയിലേക്കു് തള്ളാൻ തുടങ്ങിയോ എന്നു സംശയം. ആ നിലയ്ക്കു മററുള്ളവർ മറന്നുവെങ്കിൽ അതിൽ എന്താണത്ഭുതം? ഒരു കാൽനൂററാണ്ടിനു മുമ്പു ഞാൻ അച്യുതൻവക്കീലിനെക്കുറിച്ചു കേൾക്കാൻ തുടങ്ങി. പക്ഷേ അദ്ദേഹത്തെ അടുത്തറിഞ്ഞതു് 1930-നു ശേഷംമാത്രമാണു്. എന്തൊരു മനുഷ്യനായിരുന്നു അദ്ദേഹം! മടക്കിപ്പിടിച്ച ഇടംകൈയിൽ ഒരു കുടയുംതൂക്കി, മുണ്ടിന്റെ ഒരു കോന്തല പൊന്തിച്ചുപിടിച്ചു് ഒരുവശത്തേക്കല്പം ചരിഞ്ഞു്, മററെല്ലാം വിസ്മരിച്ചുകൊണ്ടെന്നപോലെ കൂടെ നടക്കുന്ന ചങ്ങാതിയോടു സംസാരിച്ചും, ഇടയ്ക്കു വല്ല ചങ്ങാതിമാരും അഭിമുഖമായി വരുന്നുണ്ടെങ്കിൽ അവരുടെനേർക്കൊന്നൊന്നുയർത്തി സുന്ദരമായൊരുപുഞ്ചി

രിസമ്മാനിച്ചും, കടന്നുപോകുന്ന അച്യുതൻവക്കീലിനെ സായാഹ്നങ്ങളിൽ, കോഴിക്കോട്ടു റോഡുകളിൽ പലേടത്തും കാണാമായിരുന്നു. ആ മുഖത്തെ ശാന്തി ഒരിക്കലും മങ്ങിക്കണ്ടിട്ടില്ല. ആ വിനയം ഒരിക്കലും അദ്ദേഹത്തെ ഉപേക്ഷിച്ചിട്ടില്ല. എങ്കിലും മഹായോഗങ്ങളിലെ പ്രസംഗമണ്ഡപങ്ങളെ അദ്ദേഹം വിറപ്പിക്കുമായിരുന്നു. എവിടെ എങ്ങിനെ പ്രസംഗിക്കുമ്പോഴായാലും, ശ്രീനാരായണഗുരുസ്വാമികളുടെ ഉപദേശങ്ങളാവും ആ മുഖത്തുനിന്നുതിരുന്നതു്. അതിൻെറ ഒരു വശ്യശക്തി!

വർഗ്ഗീയത അശേഷം തീണ്ടാത്ത ഒരു വ്യക്തിയായിരുന്നു അച്യുതൻവക്കീൽ. എല്ലാ ജാതിക്കാരിലും, മതക്കാരിലും അദ്ദേഹത്തിനു് ഇഷ്ടബന്ധുക്കളുണ്ടു്. കോഴിക്കോട്ടെ ഒരു പ്രധാന തീയ്യകുടുംബത്തിൽ അദ്ദേഹം ജനിച്ചു. ദാരിദ്ര്യക്ലേശം നല്ലവണ്ണം അനുഭവിച്ചുകൊണ്ടു പഠിച്ചു ബി. എ. ബി. എൽ. നേടി. അതിനിടയിൽ, ഒന്നുരണ്ടു കൊല്ലം അദ്ധ്യാപകൻെറ ജോലിയും നോക്കീട്ടുണ്ടു്. എല്ലാ പൊതുക്കാര്യങ്ങളിലും അച്യുതൻവക്കീൽ ഇറങ്ങി പ്രവർത്തിച്ചു എവിടേയും ശ്രീനാരായണഗുരുസ്വാമികളുടെ ഉപദേശങ്ങൾ ഘോഷിച്ചുപോന്നു. അങ്ങിനെ കോഴിക്കോട്ടെമാത്രമല്ല മലബാറിലെ മുഴുവൻ ജനങ്ങളുടേയുംമേൽ അസാമാന്യമായ സ്വാധീനത ചെലുത്താൻ അദ്ദേഹത്തിനു സാധിച്ചു. മലബാറിലെ വർഗ്ഗീയത്വത്തെ നശിപ്പിക്കാൻ പ്രധാനമായി പ്രയത്നിച്ച പല വ്യക്തികളുണ്ടു്. സി. കൃഷ്ണൻ, പി. അച്യുതൻ, ആയ്യത്താൻ ഗോപാലൻ, മൂർക്കോത്തു കുമാരൻ, കെ. ടി. ചന്തുനമ്പ്യാർ, മഞ്ചേരിരാമയ്യർ, വാഗ്ഭടാനന്ദഗുരുദേവർ,—അങ്ങിനെപോകുന്നു ആ പേരുകൾ. പക്ഷേ ഭാഗ്യദോഷമെന്നു പറയട്ടേ, പരമാർത്ഥത്തിൽ ഒരേ ഉന്നത്തോടുകൂടി വിജയകരമായി പ്രയത്നിച്ച ഇവർ തമ്മിൽ പലപ്പോഴും വലിയ സംഘട്ടനങ്ങൾ ഉണ്ടായിരുന്നു. അക്കാര്യത്തിൽ അച്യുതൻവക്കീലും കൃഷ്ണൻവക്കീലും തമ്മിൽ കോഴിക്കോട്ടും, മൂർക്കോത്തു കുമാരനും ചന്തുനമ്പ്യാരും തമ്മിൽ തലശ്ശേരിയിലുംവെച്ചു് നടന്ന സംഘട്ടനങ്ങൾ പ്രത്യേകം എടുത്തു പറയത്തക്കവയാണു്. കേവലം വിരുദ്ധങ്ങളെന്നുതോന്നിയ വഴികളിൽക്കൂടി ഒരേ ലക്ഷ്യംവെച്ചു പ്രവർത്തിച്ചുപോന്ന അച്യുതൻവക്കീലും കൃഷ്ണൻവക്കീലും രണ്ടുപേരും വിജയിച്ചു. പ്രേമഭക്തിയും വിദ്വേഷഭക്തിയുംപോലെ, എന്നുവേണമെങ്കിൽ പറയാം. കേവലം വർഗ്ഗീയമായ രീതിയിൽ, വർഗ്ഗീയത്വത്തെ ആളിക്കത്തിക്കാൻ പ്രയോജനപ്പെട്ടമാറു്, കൃഷ്ണൻവക്കീൽ പാററൻസ്ക്വയറിലോ, ടൗൺഹാളിലോ യോഗങ്ങൾ വിളിച്ചുകൂട്ടിയാൽ, ദേശീയത്വത്തിൻെറയും ശ്രീനാരായണോപദേശങ്ങളുടെയും പേരിൽ അച്യുതൻവക്കീൽ ആ യോഗങ്ങളം കൈയേറും പ്ലാററ്ഫാറം സ്വാധീനമാക്കും. ഇന്നു അവർ രണ്ടുപേരുടെയും ലക്ഷ്യം ഏതാണ്ടു സാധിതപ്രായമായിരിക്കുന്നു. വർഗ്ഗീയവികാരങ്ങൾ അത്രയ്ക്കു മേൽ അമർന്നുകഴിഞ്ഞിരിക്കയാണു്.

അച്യുതൻവക്കീൽ ഒരു വലിയ ദേശീയവാദിയായിരുന്നു. അദ്ദേഹത്തിൻെറ പ്രവർത്തനം മുഖ്യമായി മദ്യവർജ്ജനത്തിനുവേണ്ടിയാണു്. മദ്യം ഉണ്ടാക്കരുതു്, വില്ക്കരുതു്, കൊടുക്കരുതു്, കുടിക്കരുതു് എന്ന ശ്രീനാരായണോപദേശം അദ്ദേഹം എപ്പോഴും ഉരുവിടും. ചെത്തു നിർത്തിയാലുണ്ടാകുന്ന തൊഴിലില്ലായ്മയെപ്പററി ആരെങ്കിലും പറഞ്ഞാൽ ഉടൻ വന്നു, ഏററുകത്തികൊണ്ടു ക്ഷൗരക്കത്തി പണിയുകയാണുദ്ദേശമെന്ന ശ്രീനാരായണോപദേശം. രാഷ്ട്രീയസമരത്തിൽ ഉഗ്രമായ പങ്കൊന്നും അദ്ദേഹം വഹിച്ചില്ലെങ്കിലും ജയിലിൽ പോകേണ്ടിവന്നു. അതും മദ്യനിരോധനത്തിനുവേണ്ടി ശ്രമിച്ചതിൻെറ ഫലമായി. അവിടെ അദ്ദേഹം ശ്രീനാരായണൻെറയും ഗാന്ധിജിയുടെയും അനുയായി എന്ന നിലയ്ക്കു പെരുമാറി.

തൻെറ ജീവിതത്തിലെ ഒരു വലിയ വിജയത്തെക്കുറിച്ചു അച്യുതൻവക്കീൽ ആഹ്ലാദഭരിതനായി പറഞ്ഞ അവസരം ഞാൻ ഇന്നും ഓർക്കുന്നു. അച്യുതൻവക്കീൽ ഒരു മുനിസിപ്പൽകൗൺസിലറായിരുന്നു. ചാലപ്പുറംവാർഡു് മരണംവരെ അദ്ദേഹത്തിൻെറ വാർഡാണു്. അവിടെ ഏതു കൊലകൊമ്പനേയും എതിർക്കാൻ വന്നാൽ. അദ്ദേഹം മുട്ടുകുത്തിക്കും. താനാദ്യം കൗൺസിലിൽ കടന്ന ദിവസം നഗരത്തിലെ ഒരു റോഡിനു് ഒരു പഴയ കലക്ടരെ മാനിക്കാൻ "ഇവാൻസ്റോഡു്" എന്നു പേരിടുകയുണ്ടായി. അച്യുതൻവക്കീൽ അന്നു് ആ പേരിനെ എതിർത്തു. പിന്നീടു് 20 കൊല്ലത്തിനുശേഷം ആ റോഡിൻെറ പേർ, അദ്ദേഹമഭിപ്രായപ്പെട്ടതനുസരിച്ചു്, ഗാന്ധിറോഡു് എന്നാക്കി മാററി. അതുപോലെതന്നെ ആദ്യംമുതലേ മുനിസിപ്പാലിററിയിലെ മദ്യഷാപ്പുകൾ എടുത്തുകളയാൻ അദ്ദേഹം പ്രക്ഷോഭം നടത്തിക്കൊണ്ടിരുന്നു. എക്സൈസു് ലൈസൻസിങ്ങ് ബോർഡിൽ മുനിസിപ്പാലിററിയുടെ പ്രതിനിധിയെന്ന നിലയിൽ ഒട്ടൊക്കെ വിജയകരമായി പ്രവർത്തിക്കുകയും ചെയ്തു. ഷാപ്പുകളുടെ എണ്ണം കുറഞ്ഞു. ഒടുവിൽ എക്സൈസ്ലൈസൻസിങ്ങ്ബോർഡു് അധികാരശൂന്യമാണെന്നു കണ്ടു് അതിൽനിന്നു രാജിവച്ചു പോരുകയാണുണ്ടായതു്.

അച്യുതൻവക്കീൽ അച്യുതൻമാസ്റ്ററായിരുന്ന കാലത്തെ ഒരുകഥകേട്ടിട്ടുണ്ടു്. ക്ലാസ്സിൽപഠിപ്പിക്കാൻ അദ്ദേഹം മിടുക്കനായിരുന്നു. ഒരുദിവസം തൻെറ പുതിയൊരു ഡിക്ഷ്ണറി ക്ലാസിൽനിന്നു കളവുപോയി. പിറേറന്നു അദ്ദേഹം ക്ലാസിൽവന്നപ്പോൾ,

# ശ്രീ: കോട്ടായി കുമാരനും ഗുരുദേവാദർശപ്രചരണവും

— എസ്. കെ. ബാലകൃഷ്ണൻ —

"ആരെയാണെന്നുംമറന്നീടാതെ ഹൃദയമാം
പാവനക്ഷേത്രത്തിൽവെച്ചാരാധിക്കുന്നു ജനം,
ഏററവുംപ്രശസ്തരായ് ഗണിക്കേണ്ടവരിൽവെ-
ച്ചേററവുംപ്രധാനനാണിദ്ദേഹമസംശയം."

ഒരു നിസ്സ്വാർത്ഥപൊതുപ്രവർത്തകൻ, മികച്ച പത്രലേഖകൻ, യഥാർത്ഥസമുദായപരിഷ്കർത്താവ്, സാഹിത്യകാരൻ, ഗുരുദേവാദർശപ്രചാരകൻ എന്നീ നിലകളിൽ പ്രശസ്തനായ ധീരശ്രീ കോട്ടായി കുമാരനെപ്പററി കേട്ടിട്ടില്ലാത്തവർ ചുരുക്കമായിരിക്കും. നിഷ്കളങ്കമായ സമുദായസ്നേഹംകൊണ്ടും, നിരന്തരമായ പരിശ്രമശീലംകൊണ്ടും, നിസ്തുലമായ പരോപകാരപ്രസക്തികൊണ്ടും, നാട്ടിനും, നാട്ടാർക്കും അഭിമാനജനകമായ ഒരു മാർഗ്ഗദർശിയായിരുന്നു അദ്ദേഹം. പല പൊതുക്കാര്യങ്ങളിലും, സാധുജനങ്ങളെ ശുശ്രൂഷിക്കുന്ന വിഷയത്തിൽ പ്രത്യേകിച്ചും അദ്ദേഹത്തെപ്പോലെ ശ്രദ്ധയും ശുഷ്കാന്തിയും പ്രദർശിപ്പിച്ചിട്ടുള്ളവർ അതീവവിരളമാണ്. ഗുരുദേവൻെറ ആദർശങ്ങൾ പ്രചാരത്തിൽ വന്നതോടുകൂടി സാമുദായികമായ അനീതിയോടും അസമത്വത്തോടും അനാചാരങ്ങളോടും ധീരധീരം പോരാടുവാൻ അദ്ദേഹം സദാ സന്നദ്ധനായിരുന്നു. സാമുദായികമായ ഉച്ചനീചത്വങ്ങളോടുള്ള എതിർപ്പിൽ ശ്രീ: കുമാരൻ പലപ്പോഴും നേതൃത്വം വഹിക്കുകയും തന്നിമിത്തം പല വിഷമതകൾ അദ്ദേഹത്തിനു നേരിട്ടനുഭവിക്കേണ്ടിവരികയും ചെയ്തിട്ടുണ്ട്.



## കൊടുങ്ങല്ലൂർ ഭരണി

കൊടുങ്ങല്ലൂർ ക്ഷേത്രപരിസരത്തിൽവെച്ചുണ്ടായ ശ്രീ: കോട്ടായികുമാരൻെറ ധീരമായ പ്രവൃത്തിയാണ് അദ്ദേഹത്തിൻെറ പൊതുസേവനത്തിൽ മകുടംചാർത്തിയത്. കൊച്ചിയിലെ ജനങ്ങൾക്കു ശ്രീ: കുമാരനോടുള്ള സ്നേഹബഹുമാനങ്ങൾ വർദ്ധിക്കുവാനും അദ്ദേഹത്തിൻെറ സ്മരണയെ എന്നെന്നും നിലനിറുത്തുവാനും പര്യാപ്തമായത് ആ മഹത്തായ ദുരാചാരധ്വംസനം ഒന്നുമാത്രം ആയിരുന്നു. കൊടുങ്ങല്ലൂർ ഭഗവതിക്ഷേത്രത്തിലെ ഭരണിക്കുപോകൽ അന്നും ഇന്നും ഉള്ള ഒരു സമ്പ്രദായമാണല്ലോ. പക്ഷേ ഒരു വ്യത്യാസമേ ഉള്ളൂ. പണ്ടു ഭരണിനാളിൽ അവിടെ എത്തി

---

കുട്ടികളാരെങ്കിലും വല്ല 'റഫറൻസി'നും തൻെറ പുസ്തകം എടുത്തിട്ടുണ്ടെങ്കിൽ ആവശ്യംകഴിഞ്ഞാൽ തിരിച്ചുതരണമെന്നുമാത്രം പറഞ്ഞു. ക്ലാസുകഴിഞ്ഞ ഉടനെ മുറിയിൽച്ചെന്ന അച്യുതൻമാസ്റ്ററുടെ മുമ്പിൽ കണ്ണീരൊലിപ്പിച്ചുകൊണ്ടു ഒരു വിദ്യാർത്ഥി വന്നുനില്ക്കുന്നു പുസ്തകവുമായിട്ട്. ഉടനെ അദ്ദേഹം ആ പുസ്തകത്തിൽ അവൻെറ പേരെഴുതി അവനു സമ്മാനിച്ചു. കുട്ടികൾക്കെല്ലാം അക്കാലത്തു് അച്യുതൻ മാസ്റ്ററോടുണ്ടായിരുന്ന ഭയഭക്തികൾ എടുത്തുപറയത്തക്കതായിരുന്നു.

പണം അദ്ദേഹം വളരെയൊന്നും നേടിയില്ല. പൊതുക്കാര്യപ്രയത്നങ്ങൾ നിമിത്തം കോടതിയിൽ കേസ് നോക്കാൻ സമയം ചുരുക്കമായിരുന്നു. കോടതിയിൽ വാദിക്കുകയേക്കാൾ കേസ്സുകൾ മദ്ധ്യസ്ഥം പറഞ്ഞു തീർക്കാനാണദ്ദേഹത്തിനു താല്പര്യം. അങ്ങിനെ ഒട്ടേറെ കുടുംബങ്ങളെ രക്ഷിച്ചിട്ടുണ്ട്. ആ സരളവും ശാലീനവുമായ ജീവിതം, ആ നിഭൃതവും നിതാന്തവുമായ പൊതുസേവനം, ആ നിഷ്കല്മഷമായ പുഞ്ചിരി, ' ആ ലോകഹിതൈഷ — ചുരുക്കം ആളുകളിലേ ഇതൊക്കെ ഒത്തിണങ്ങിക്കാണൂ. അധികം ആളുകൾ അറിഞ്ഞില്ലെങ്കിലെന്തു്? അറിഞ്ഞവർ അദ്ദേഹത്തെ ഒരിക്കലും മറക്കില്ല.

ച്ചേരുന്ന ആബാലവൃദ്ധം ജനങ്ങൾ ആയിരക്കണെക്കിൽ കോഴികളെവെട്ടി രക്തപ്പുഴ ഒഴുക്കിയിരുന്നു. ഈ ദൂഷിച്ചതും പൈശാചികവുമായ അന്ധവിശ്വാസത്തിനെതിരായി പരേതനായ ശ്രീ: സി. കൃഷ്ണൻവക്കീലും ശ്രീ: കെ. അയ്യപ്പനും മിതവാദി, സഹോദരൻ എന്നീ പത്രങ്ങൾ മുഖേന ശക്തിയായി ശബ്ദമുയർത്തിയിരുന്നു. പക്ഷേ അതുകൊണ്ടൊന്നും പ്രതീക്ഷിച്ച ഫലമുണ്ടായില്ല. ഒടുവിൽ ശ്രീ: സി. കൃഷ്ണന്റെ പിൻബലത്തോടും ശ്രീ: കെ. അയ്യപ്പന്റെ സഹകരണത്തോടുംകൂടി ശ്രീ: കോട്ടായി കുമാരനും കൂട്ടുകാരും കൊടുങ്ങല്ലൂരിൽതന്നെ പോയി ക്ഷേത്രസന്നിധിയിൽവെച്ച് കോഴിവെട്ടിന്നെതിരായി പ്രചരണവേല ചെയ്യുവാൻ തീരുമാനിച്ചു. അങ്ങിനെ അവർ കൊടുങ്ങല്ലൂരിൽ എത്തി ക്ഷേത്രനടയിലെ ആൽത്തറയിൽ കയറി ഗംഭീരമായ പ്രസംഗങ്ങൾചെയ്തു. ശ്രീ: കുമാരന്റേയും കൂട്ടുകാരുടേയും ഉജ്ജ്വലമായ പ്രസംഗംകേട്ട് വെറളിപിടിച്ചവർ മതഭ്രാന്തുകൊണ്ടും മദ്യംകൊണ്ടും മതിമയങ്ങിയ യാഥാസ്ഥിതികന്മാർ, സായുധന്മാരായി അവരെ അക്രമിക്കാൻ എത്തി. ഇതു കണ്ടപ്പോൾ കൂട്ടുകാർ മുഴുവനും ഓടിയൊളിച്ചു. ശ്രീ: കുമാരനും, ശ്രീ: കെ. അയ്യപ്പനുംമാത്രം അവശേഷിച്ചു. യാഥാസ്ഥിതികത്വംകൊണ്ടു കലിതുള്ളിയ ഒരുക്കൂട്ടം ജനങ്ങൾ ശ്രീ: കുമാരനേയും, ശ്രീ: അയ്യപ്പനേയും അടിക്കുവാൻ തുടങ്ങി. നാനാഭാഗത്തുനിന്നും തങ്ങളുടെനേർക്കുവന്ന അടികളൊക്കെ തടുക്കുകയും, അക്രമികളിൽ ചിലരുടെ പക്കൽനിന്നു വടിവാങ്ങി ശ്രീ: കുമാരൻ അങ്ങോട്ടു പ്രഹരിക്കുകയും ചെയ്തു. ശ്രീ: കുമാരൻ ഒരുമണിക്കൂറിലധികംനേരം ധൈര്യപൂർവ്വം തടുത്തുനിന്നിരുന്നില്ലെങ്കിൽ രണ്ടുപേക്കും സാരമായ പരുക്കുകൾ പററുകയും, അപായപ്പെടുകയും ചെയ്യുമായിരുന്നു. ഈ സംഭവത്തെക്കുറിച്ചു ശ്രീനാരായണഗുരുസ്വാമികളോടു പറഞ്ഞപ്പോൾ സ്വാമികൾ ഇങ്ങിനെ പറഞ്ഞുവെന്ന് ശ്രീ: കുമാരൻ പലപ്പോഴും പറയാറുണ്ട്. 'ധൈര്യം വേണം! അടികൊണ്ടാൽമാത്രംപോരാ, തടുക്കാനും പഠിക്കണം.' കൊടുങ്ങല്ലൂരിലെ ഈ സംഭവത്തിനുശേഷം കൊച്ചിയിലെ അധഃസ്ഥിതസമുദായക്കാരുടെ ഗണനയിൽ ശ്രീ: കുമാരൻ ഒരു ആരോമൽചേകവർ ആയി എന്നു തന്നെ പറയാം.

## തീവണ്ടിക്കേസ്സ്

ഏകദേശം ഇക്കാലത്തുതന്നെ ഉണ്ടായ, ശ്രീ: കുമാരൻ തന്റെ ധൈര്യവും അനീതിയോടു പോരാടുവാനുള്ള വാസനയും പ്രദർശിപ്പിച്ചതായ, മറെറാരുസംഭവം ശ്രദ്ധേയമാണ്. അന്നൊക്കെ തീവണ്ടിയിൽ ഒരു മൂന്നാംക്ലാസ്സ് മുറി ആംഗ്ലോഇന്ത്യാക്കാക്കായി റിസർവ്വചെയ്യുക പതിവായിരുന്നു. മററുള്ള മുറികളിലൊക്കെ എത്രതന്നെ തിക്കും തിരക്കും ഉണ്ടായിരുന്നാലും ആംഗ്ലോഇന്ത്യാക്കാക്കു റിസർവ്വചെയ്തമുറിയിൽ—അതിൽ ആളുണ്ടായാലും ഇല്ലെങ്കിലും ശരി—ഇന്ത്യാക്കാരെ കയറുവാൻ റെയിൽവെ അധികൃതന്മാർ സമ്മതിച്ചിരുന്നില്ല. ഒരവസരത്തിൽ ശ്രീ: കുമാരനും പരേതനായ ശ്രീ: ഗോവിന്ദാനന്ദസ്വാമികളുംകൂടി ഊട്ടിയിൽനിന്നും മടങ്ങുകയായിരുന്നു. മേട്ടുപ്പാളയത്തിൽ വെച്ചാണെന്നുതോന്നുന്നു, മൂന്നാംക്ലാസ്സ് മുറിയിൽ നില്പാൻകൂടി സ്ഥലമില്ലാത്തതും, ആംഗ്ലോഇന്ത്യാക്കാക്കു റിസർവ്വചെയ്തമുറിയിൽ രണ്ടു ആംഗ്ലോഇന്ത്യാക്കാർ മാത്രം ഇരിക്കുന്നതും അവർ കണ്ടു. ഇതുകണ്ടപ്പോൾ അവക്കു സഹിച്ചില്ല. എന്തുവന്നാലും തരക്കേടില്ലാ ഈ മുറിയിൽ കയറി ഇരിക്കണം എന്നു തീച്ചയാക്കി. സ്വാമിയും മി: കുമാരനും അതിൽ കയറി ഇരുന്നു. ആ മുറിയിൽ ഇന്ത്യാക്കാക്ക് കയറാൻ പാടില്ലെന്നും ഇറങ്ങണമെന്നും മുറിയിലുണ്ടായിരുന്ന ആംഗ്ലോഇന്ത്യാക്കാർ ഇംഗ്ലീഷിൽ പറഞ്ഞു. ഇതിനു മറുപടിയായി ഇങ്ങിനെ ഒരു മുറി ഒരു വർഗ്ഗക്കാക്കുമാത്രം റിസർവ്വചെയ്യുന്ന സമ്പ്രദായം വലിയ അനീതിയാണെന്നും മററുള്ള മൂന്നാംക്ലാസ്സ് മുറികളിലൊക്കെ തീരെ സ്ഥലമില്ലാത്തതുകൊണ്ടു തങ്ങൾ ഇതിൽ കയറിയതാണെന്നും തങ്ങൾ ഇറങ്ങുന്നതല്ലെന്നും ശ്രീ: കുമാരൻ ശാന്തമെങ്കിലും ദൃഢമായ സ്വരത്തിൽ പറഞ്ഞു. ആംഗ്ലോ ഇന്ത്യാക്കാരിൽ ഒരുത്തൻപോയി സ്റ്റേഷൻമാസ്റ്ററെ കൂട്ടിക്കൊണ്ടുവന്നു. അദ്ദേഹവും ഒരു ആംഗ്ലോഇന്ത്യനായിരുന്നു. ആ മുറിയിൽ നിന്നിറങ്ങണമെന്നും അല്ലാത്തപക്ഷം ബലംപ്രയോഗിച്ചു ഇറക്കുമെന്നും സ്റ്റേഷൻമാസ്റ്റർ പറഞ്ഞു്, ഇവരെ ഭയപ്പെടുത്തി. തങ്ങൾ ഒരു അനീതിയെ ഇല്ലാതാക്കുവാനാണ് ശ്രമിക്കുന്നതെന്നും, എന്തുവന്നാലും ഇറങ്ങുന്നതല്ലെന്നും ശ്രീ: കുമാരൻ ശഠിച്ചു. ഒടുവിൽ സ്റ്റേഷൻമാസ്റ്റർ ഒരു പോലീസുദ്യോഗസ്ഥനെ കൂട്ടിക്കൊണ്ടുവന്നു. ആംഗ്ലോ ഇൻഡ്യാക്കാരനും പോലീസ്സുദ്യോഗസ്ഥനും ഗോവിന്ദാനന്ദസ്വാമിയെ അത്രകാര്യമാക്കിയിരുന്നില്ല. അദ്ദേഹം ഈ വാഗ്വാദത്തിലൊക്കെ ശാന്തനായി ഇരിക്കുകയായിരുന്നു. ബലം പ്രയോഗിച്ചു തങ്ങളെ ഇറക്കുവാനായി ഭാവമുണ്ടെന്നു കണ്ടപ്പോൾ ദീർഘകായനായ സ്വാമികൾ എഴുനേററുനിന്ന് "മരിച്ചല്ലാതെ ഞാൻ ഇവിടെ നിന്നു നീങ്ങുന്നതല്ല" എന്നു മുറിയുടെ അടിയിൽ കാൽ ഉറപ്പിച്ചു ഗംഭീരസ്വരത്തിൽ ഇംഗ്ലീഷുഭാഷയിൽ പറഞ്ഞു. അതുപോലെ തന്നെ ശ്രീ: കുമാരന്റെ ധൈര്യവും ഭാവവും കണ്ടപ്പോൾ ബലംപ്രയോഗിച്ചു ഇവരെ ഇറക്കുവാൻസാദ്ധ്യമല്ലെന്നുതോന്നി സ്റ്റേഷൻമാസ്റ്ററും പോലീസുദ്യോഗസ്ഥനും ഇവരുടെ മേൽവിലാസം കുറിച്ചെടുത്തു അതേമുറിയിൽത്തന്നെ യാത്രതുടരാൻ അവരെ അനുവദിച്ചു. ഈ ബഹളത്തിനിടയിൽ "ആംഗ്ലോഇൻഡ്യക്കാക്കു റിസവ്ചെയ്തതു്" എന്നെഴുതി മുറിയുടെ വാതിലിന്മേൽ പതിച്ചിരുന്ന നോട്ടീസ്

ശ്രീ. കുമാരൻ വലിച്ചുകീറി ദൂരെ എറിഞ്ഞിരുന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ റെയിൽവേകമ്പനിക്കാർ ശ്രീ: കുമാരന്റേയും സ്വാമികളുടേയും പേരിൽ കേസ്സ് ഫയൽചെയ്തു. ഈ കാര്യത്തിൽ "ഹിന്ദു" മുതലായ ഇംഗ്ലീഷ് പത്രങ്ങൾ വളരെ ശ്രദ്ധകാണിച്ചിരുന്നതുകൊണ്ടു കേസ്സ് വളരെ പ്രമാദമായ ഒന്നായിത്തീർന്നു. ശ്രീ: കുമാരനുവേണ്ടി ഫീസ്സില്ലാതെ വാദിക്കാൻ പല വക്കീൽമാരും തയ്യാറായിരുന്നുവെങ്കിലും തനിക്കുവേണ്ടി താൻതന്നെ കേസ്സ് നടത്തുകയാണു് ശ്രീ: കുമാരൻ ചെയ്തതു്. ശ്രീ: കുമാരൻ കീറിക്കളഞ്ഞ നോട്ടീസ്സിൽ സ്റ്റേഷൻമാസ്റ്റർ ഒപ്പിട്ടിട്ടില്ലാത്തതുകൊണ്ടു താൻ ചെയ്തതു് ഒരു കുററമല്ലെന്നു സ്ഥാപിക്കാൻ അദ്ദേഹത്തിനു സാധിച്ചു. എങ്കിലും വേറെ എന്തോ ഒരു കുററംചുമത്തി കുമാരനും സ്വാമികളും മജിസ്ട്രേട്ടു് ഒരുചുരുങ്ങിയപിഴകല്പിച്ചുഉടനെ പ്രതികൾക്കുവേണ്ടി അതടയ്ക്കുവാനായി അവിടത്തുകാരായ ചില ജനങ്ങൾ സന്നദ്ധരായിരുന്നു. കേസ്സ് മദിരാശി ഹൈക്കോടതിയിൽഅപ്പീൽകൊടുത്തുനോക്കി. അവിടെ സ്വാമികളും ശ്രീ: കുമാരനുംവേണ്ടി ഫീസ്സില്ലാതെവാദിച്ചതു് പ്രസിദ്ധനായ എസ്.ശ്രീനിവാസഅയ്യങ്കാരായിരുന്നു. എങ്കിലും അതുകൊണ്ടും ഗുണമുണ്ടായില്ല. അപ്പീലിൽ കീഴ്ക്കോടതിവിധി സ്ഥിരപ്പെടുത്തി എങ്കിലും കുറച്ചു കാലത്തിനുള്ളിൽ ആംഗ്ലോഇന്ത്യക്കാർക്കുവേണ്ടി മുറിറിസർവ്ചെയ്യുന്ന സമ്പ്രദായം റെയിൽവേക്കാർ എന്നെന്നേക്കുമായി നിറുത്തൽചെയ്തു.

## ബുദ്ധമതസ്വീകരണം

ശ്രീ: കോട്ടായികുമാരൻ ഒരു തികഞ്ഞ ബുദ്ധമതവിശ്വാസിയായിരുന്നു. ശ്രീ: സി. കൃഷ്ണനോടൊപ്പം തീയ്യരുടെ സർവ്വവിധമായ അധഃപതനങ്ങൾക്കും കാരണം അവർ ഹിന്ദുവലയിൽ കുടുങ്ങിക്കിടക്കുന്നതാണെന്നും തീയ്യരുടെ പുരോഗതിക്കു തീയ്യർ ബുദ്ധമതം സ്വീകരിക്കുന്നതു് ഉത്തമമാണെന്നും അവർ ബുദ്ധമതാവലംബികളായാൽ സാമുദായികമായ അവശതകൾ തനിയേ നശിക്കുമെന്നും അദ്ദേഹവും വിശ്വസിച്ചിരുന്നു. അതനുസരിച്ചു മിതവാദിയിൽ അദ്ദേഹം ഒട്ടധികം ലേഖനങ്ങൾ എഴുതുകയും യോഗങ്ങളിൽ പ്രസംഗിക്കുകയും ചെയ്തിട്ടുണ്ടു്. 1935-ലാണെന്നുതോന്നുന്നു അദ്ദേഹവും ഭാര്യാപുത്രന്മാരും ബുദ്ധമതാവലംബികളായിത്തീർന്നതു്. ബുദ്ധമതാദർശങ്ങളിൽനിന്നു് അണുവും പിഴയ്ക്കാതെതന്നെയാണു് അദ്ദേഹം ജീവിതംനയിച്ചുവന്നതും. ബുദ്ധമതാദർശപ്രചരണത്തിനായി കേരളക്കരയിൽ അത്യദ്ധ്വാനം ചെയ്തവരിൽ ശ്രീ: സി. കൃഷ്ണനെ കഴിച്ചാൽ അദ്വിതീയമായ സ്ഥാനം ശ്രീ. കുമാരനാണു്. മരിക്കുന്നതുവരെയും കോഴിക്കോട്ടുള്ള മഹാബോധിബുദ്ധമിഷ്യന്റെ സെക്രട്ടറിയായും അദ്ദേഹം പ്രവർത്തിച്ചിരുന്നു.

## തികഞ്ഞ പ്രാസംഗികൻ

മന്ദമാരുതനേററു മന്ദംമന്ദമിളകുന്ന കേശം നിബിഡമായപുരികത്തിനുതാഴെ ചിത്രങ്ങളിൽകാണുന്നതിനെക്കാൾ അഗാധവും തീക്ഷ്ണവുമായ നോട്ടം, മാർദ്ദവമുള്ളതും ഉജ്ജ്വലവുമായ അധരപുടങ്ങളിൽ സദാ കളിയാടുന്ന മന്ദസ്മിതം, പ്രസന്നവും ഓജസ്സുംകലന്ന വട്ടമുഖം, ഗംഭീരമായ ശബ്ദപ്രവാഹം ഈ നിലയിലാണു് തലശ്ശേരി മാരിയമ്മക്കോവിലിന്റെ അങ്കണത്തിൽവെച്ചു ചേന്ന ഒരു വാർഷികസമ്മേളനത്തിൽ പ്രസംഗിക്കുന്ന ചരിത്രനായകനെ ഈ ലേഖകൻ ആദ്യമായി കണ്ടതു്. തദനന്തരം പല സന്ദർഭങ്ങളിലും പല യോഗങ്ങളിൽവെച്ചും അദ്ദേഹത്തിന്റെ പ്രസംഗധോരണി കേട്ടിട്ടുണ്ടു്. ഏതു വിഷയത്തെക്കുറിച്ചും തന്റെ അഭിപ്രായങ്ങൾ ശക്തിമത്തായഭാഷയിൽ ഗംഭീരമായനിലയിൽ ആരുടേയും ഹൃദയത്തിൽ കോളിളക്കമുണ്ടാക്കാൻ കെല്പുള്ളതരത്തിൽ അദ്ദേഹത്തെപ്പോലെ പ്രസംഗിക്കുവാൻ ശേഷിയും ശേമുഷിയും തികഞ്ഞവർ അതീവദുർല്ലഭമാണു്. ഒരു നല്ല പ്രാസംഗികനെന്ന പേർ ശ്രീ: കുമാരനു് ക്ഷണത്തിൽ ലഭിക്കുവാൻ കാരണവും അതുതന്നെയാണു്. ശ്രീ: കുമാരന്റെ അനന്യസാധാരണമായ പ്രസംഗശൈലി ഒരിക്കലെങ്കിലും ശ്രവിക്കുവാൻ ഭാഗ്യം സിദ്ധിച്ചവർക്കും അദ്ദേഹത്തെ ഒരുനോക്കു കാണുവാനും പരിചയപ്പെടുവാനും സൗകര്യം ലഭിച്ചവർക്കും അവരുടെ മനോദർപ്പണത്തിൽ പതിഞ്ഞിട്ടുള്ള അദ്ദേഹത്തിന്റെ പ്രതിരൂപവും കാതുകളിൽ വന്നലച്ച ശബ്ദപ്രവാഹവും വിസ്മരിക്കാൻ സാധിക്കയില്ല.

## ഉത്തമസാഹിത്യകാരൻ

ഒരു നല്ല സാഹിത്യകാരനും ഗ്രന്ഥകർത്താവുമാണു് മി: കുമാരൻ. ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ ലേഖനങ്ങളെഴുതുവാനുള്ള അദ്ദേഹത്തിന്റെ പ്രാവീണ്യം ഒന്നു വേറെതന്നെയായിരുന്നു. പ്രസന്നവും ലളിതകോമളവുമായ ശൈലിയിൽ ശക്തിമത്തായഭാഷയിൽ കാര്യകാരണസഹിതം പല വിഷയങ്ങളെ അധികരിച്ചും അദ്ദേഹം നിരവധിലേഖനങ്ങൾ മിതവാദി, ഗജകേസരി, സഹോദരൻ മുതലായ പത്രങ്ങളിൽ എഴുതീട്ടുണ്ടു്. തങ്ങളുടെ സർവ്വ അധഃപതനങ്ങൾക്കും കാരണം തലവിധിയാണെന്നു വിചാരിച്ചു മനുഷ്യർ അലസന്മാരായിരുന്നാൽ ഒരിക്കലും ഉയരുവാൻ സാദ്ധ്യമല്ലെന്നും ഉന്നതിക്കായി സദാ പ്രയത്നിക്കുന്നവർക്കു വിജയം കരഗതമാകാതിരിക്കയില്ലെന്നും അദ്ദേഹം വിശ്വസിച്ചു. ആ വിശ്വാസത്തിനനുസരിച്ചു ചെറുകുട്ടികളെ ഉത്സാഹശീലരും, ആത്മവിശ്വാസമുള്ളവരും, വിജയകാംക്ഷയുള്ളവരുമാക്കിത്തീർക്കുവാൻ ഉതകുമാറു് "വിധിയോടുപൊരുതിയ ചില ധീരാ

ത്മാക്കൾ"എന്ന വിശിഷ്ടഗ്രന്ഥം രചിച്ചു. ഈ ഗ്രന്ഥത്തിനു കുടിൽതൊട്ടു കൊട്ടാരംവരെ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ടു്. ഇതിനുപുറമേ, "ജീവിതവിജയത്തിന്റെ രഹസ്യങ്ങൾ" "ശ്രീനാരായണഗുരു" എന്നീ ഗ്രന്ഥങ്ങളും അദ്ദേഹം എഴുതിട്ടുണ്ടു്. ഇവയ്ക്കു് പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ടു്. പ്രസിദ്ധസാഹിത്യകാരന്മാരുടേയും പത്രമാസികകളുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കും അദ്ദേഹം പാത്രീഭൂതനായിട്ടുണ്ടു്.

## സ്വഭാവവും ആദർശവും

നിശിതമായ ബുദ്ധിശക്തി, സംസ്കൃതവും സുമധുരവുമായ പെരുമാററം, നിഷ്കളങ്കമായസ്വഭാവം, പിൻതിരിയാത്ത ധൈര്യം, പണത്തിനുവില്ക്കാത്ത സമുദായസ്നേഹം, നിറംമാറാത്ത മതനിഷ്ഠ, വീക്ഷണകോണത്തിന്റെ അനന്യസുലഭമായ സാർവലൗകികത, അതേ, ഈവക സാമഗ്രികൾകൊണ്ടാണു് ശ്രീ: കോട്ടായി കുമാരൻ ജീവിതരംഗത്തു പ്രശോഭിച്ചതു്. സ്വന്തജീവിതത്തിൽ ആദ്യവസാനം ചില നിബന്ധനകളുള്ളവരായി അധികം പേരെ കാണുകയില്ല. എന്നാൽ ശ്രീ: കുമാരനെ പരിചയിച്ചിട്ടുള്ള ഏവർക്കും അദ്ദേഹത്തിൽനിന്നു പല ഉൽകൃഷ്ടഗുണങ്ങളും കണ്ടുപഠിക്കുവാൻ സാധിച്ചിട്ടുണ്ടു്. തന്റെ ഉദ്യോഗത്തെക്കാളും ധനാർജ്ജനത്തെക്കാളും അദ്ദേഹം വിലമതിച്ചിരുന്നതു് പൊതുജനശുശ്രൂഷയെയായിരുന്നു. ശ്രീ: കുമാരൻ ആർത്തരെ സഹായിക്കുവാനും, ദരിദ്രവിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കുവാനും എപ്പോഴും ജാഗരൂകനായിരുന്നു. തന്റെ കഴിവിനൊത്തും, കഴിവിനധികരിച്ചുപോലും ദാനധർമ്മങ്ങൾ ചെയ്യുന്നതിലും അദ്ദേഹം വിമുഖനായിരുന്നില്ല. ആരോഗ്യപരവും സാമൂഹ്യവുമായിട്ടുള്ള ജീവിതത്തെ ഇഷ്ടപ്പെടുന്ന ഒരാളായിരുന്നു ശ്രീ: കുമാരൻ. കൃത്യമായ ദിനചര്യ, സന്തോഷവും സംതൃപ്തിയും നിറഞ്ഞ മനഃസ്ഥിതി, ബഹുജനസമ്പർക്കത്തെ ഇഷ്ടപ്പെടുന്ന സ്വഭാവം, ബുദ്ധിപൂർവ്വമായ ശക്തിസംഭരണം ഇവയാൽ, ദീനശയ്യയെ അവലംബിക്കുന്നതുവരേയും നല്ല ആരോഗ്യവാനായിത്തന്നെ കാണപ്പെട്ടിരുന്നു.

അന്തസ്സുകൂടിയ വേഷവിധാനത്തിലും അവസ്ഥകൂടിയ വാഹനത്തിലും കൃത്രിമമായ ആഡംബരങ്ങളിലും ഭ്രമിക്കുന്ന സമ്പ്രദായം ശ്രീ: കോട്ടായികുമാരൻ ഒരിക്കലും കൈക്കൊണ്ടിരുന്നില്ല. എല്ലാവരോടും മന്ദസ്മിതാതുകം; എല്ലാവരുടേയും സ്ഥിതിഗതികളന്വേഷിക്കും; തന്നാൽ കഴിവുള്ള ഉപകാരങ്ങൾ ചെയ്യും; പ്രതിബന്ധങ്ങളോടു മല്ലിട്ടു പൊതുജനോപകാരാർത്ഥം എന്തെങ്കിലും എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുകയെന്നതു് അദ്ദേഹത്തിന്റെ ഒരു സ്വഭാവവിശേഷമായിരുന്നു.

ഏതു കാര്യത്തിലും ചെന്നുചാടി നെഞ്ചൂക്കോടുകൂടി പ്രവർത്തിക്കുവാനുള്ള ആത്മവിശ്വാസമായിരുന്നു അദ്ദേഹത്തിന്റെ വേറൊരു പ്രത്യേകഗുണം. വലിയവനെന്നും ചെറിയവനെന്നും ഉള്ള വ്യത്യാസം അദ്ദേഹം വകവെച്ചിരുന്നില്ല. ഇത്ര ആത്മവിശ്വാസവും, സ്വപ്രത്യയസ്ഥൈര്യവുമുള്ള ഒരു സാധുജനസേവകനെ കാണ്മാൻ പ്രയാസമാണു്. ഉദ്യോഗത്തിൽനിന്നു പെൻഷൻപററി പിരിഞ്ഞാൽ തന്റെ മുഴുവൻ സമയവും പൊതുക്കാര്യങ്ങൾക്കായി വിനിയോഗിക്കണമെന്നുദ്ദേശിച്ചിരുന്ന ആ ജനസ്നേഹി ഇത്രവേഗത്തിൽ കാലയവനികയ്ക്കുള്ളിൽ തിരോധാനംചെയ്തു വിധിവൈപരീത്യമെന്നേ പറയേണ്ടു.



# സ്വാമിതൃപ്പാദങ്ങളും ആര്യഭടസ്വാമികളും

— വിജയൻ —

1087-ൽ ശ്രീനാരായണഗുരുസ്വാമികൾ പുതുപ്പള്ളി കളിയിക്കശ്ശേരിക്ഷേത്രത്തിൽ എഴുന്നെള്ളി വിശ്രമിച്ചിരുന്നു. അന്നു് അടുത്തുണ്ടായിരുന്ന പാഠശാല തൃപ്പാദങ്ങൾ സന്ദർശിച്ചു. ആ പാഠശാലയിലെ ഒരദ്ധ്യാപകനായിരുന്നു ആര്യഭടസ്വാമികൾ. തൃപ്പാദങ്ങളുടെ അപദാനങ്ങളെ വർണ്ണിക്കുന്നതും ആര്യഭടസ്വാമികൾ നിർമ്മിച്ചതുമായ ഒരു കവിത ക്ലാസ്സിലെ കുട്ടികളെക്കൊണ്ടു് തൃപ്പാദസന്നിധിയിൽ സ്വാമികൾ പാടിച്ചു. ആ സ്കൂളിലെ ഏററവും പ്രായംകുറഞ്ഞ കൊച്ചുസാറിൻെറ കവിതയാണെന്നുള്ള പ്രസ്താവനയോടുകൂടി ഹെഡ്മാസ്റ്റർ സ്വാമികളെ തൃപ്പാദങ്ങൾക്കു് അന്നു് പരിചയപ്പെടുത്തി. കവിതയിൽ പ്രകടമായിരുന്ന വാസനാസമ്പത്തു് സ്വാമികൾ ശ്രദ്ധിക്കുകയും കവിയെ അനുഗ്രഹിക്കുകയും അച്ചടിയെ അതിശയിക്കുന്ന കൊച്ചുസാറിൻെറ കയ്യക്ഷരംകണ്ടു് അത്ഭുതപ്പെട്ടു്, അഭിനന്ദിക്കുകയും ചെയ്തു. അന്നു കളിയിക്കശ്ശേരിഅമ്പലത്തിൽവച്ചു കൂടിയ മഹായോഗത്തിൽ കൊച്ചുസാർ പ്രസംഗിക്കട്ടെ എന്നു് തൃപ്പാദങ്ങൾ കല്പിച്ചു. യാതൊരു സങ്കോചവും കൂടാതെ ഭംഗിയായ ഭാഷയിൽച്ചെയ്ത ആ ദീർഘപ്രസംഗത്തിലെ വാഗ്മിത്വവും പ്രതിപാദനരീതിയും തൃപ്പാദങ്ങളെ വളരെ സന്തോഷിപ്പിച്ചു. പ്രസംഗാനന്തരം കൊച്ചുസാറിനെ അരികിൽ വിളിച്ചുകൊണ്ടു് ചില സമ്മാനങ്ങൾനല്കി അനുഗ്രഹിച്ചു. വേദങ്ങളും ഉപനിഷത്തുകളും മററും പഠിച്ചുകൊണ്ടു സേവനത്തിനു് ഇറങ്ങണമെന്നു് അഭിപ്രായപ്പെടുകയും, ശിഷ്യനായല്ലോ എന്നു പറയുകയുംചെയ്തു. പുത്തൻതോപ്പിൽ പത്മനാഭൻപണിക്കർ എന്നായിരുന്നു ആ കൊച്ചുസാറിൻെറ അന്നത്തെ നാമധേയം. ഈ കൊച്ചുസാറാണു് ആര്യഭടസ്വാമികൾ എന്ന പേരിൽ ഇപ്പോൾ അറിയപ്പെടുന്നതു്. ഈ കൊച്ചുസാറിൻെറ ഒരു പരിവർത്തനഘട്ടമായിരുന്നു ഇതു്.

1090-ൽ മഹാകവി കുമാരനാശാനുമായി പരിചയപ്പെടുകയും അവധിയെടുത്തു് ആശാൻെറ ശിഷ്യത്വം സ്വീകരിച്ചു്, സാഹിത്യം, മതം മുതലായ വിഷയങ്ങൾ ആശാനിൽനിന്നും പഠിക്കുകയും ഒരുമിച്ചുസഞ്ചരിച്ചു പ്രസംഗിക്കുകയും ചെയ്തിരുന്നു. ഒരു സാഹിത്യകാരനായും പ്രാസംഗികനായും ഉയരുന്നതിനു് ആശാൻെറ പ്രോത്സാഹനം സ്വാമികൾക്കു് വളരെ അധികം പ്രയോജനപ്പെട്ടു.



ആര്യഭടസ്വാമികൾ.

1914 മുതൽ 1919-വരെ ശ്രീ വാഗ്ഭടാനന്ദഗുരുദേവൻെറ അടുക്കൽ നിന്നും വേദാന്തം സാഹിത്യം എന്നീ വിഷയങ്ങളിൽ ഉപരിപഠനം സിദ്ധിച്ചു. അക്കാലത്തു് പലയിടങ്ങളിലും സഞ്ചരിച്ചു് കാളേജുകളിലും സ്കൂളുകളിലും, മതം സാഹിത്യം മുതലായ വിഷയങ്ങൾ പ്രസംഗിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്കു് സ്വാമികൾ ആലുവായിലും മററും എത്തി സ്വാമിതൃപ്പാദങ്ങളെ കണ്ടു് ഉപദേശങ്ങളും നിർദ്ദേശങ്ങളും സ്വീകരിച്ചുകൊണ്ടിരുന്നു.

1919-ൽ ആര്യഭടസ്വാമികൾ തിരുവിതാംകൂറിലേക്കു് മടങ്ങിവന്നു. ശ്രീവാഗ്ഭടാനന്ദസ്വാമികളുടെ നിർദ്ദേശപ്രകാരം ആത്മവിദ്യാസംഘം സ്ഥാപിക്കുകയും, കുറേനാൾ അതിൻെറ സജീവപ്രവർത്തകനായിരിക്കുകയും ചെയ്തു. 1101-ൽ ശ്രീ: T. K. മാധവൻെറ നേതൃത്വത്തിൽ S. N. D. P. യോഗത്തിൻെറ സംഘടനാപ്രസ്ഥാനം തുടങ്ങിയപ്പോൾ സ്വാമികൾ T. K. യോടുകൂടി സംഘടനയ്ക്കുവേണ്ടി പ്രവർത്തിച്ചു. സ്വാമിതൃപ്പാദങ്ങളുടെ ഒരു സന്ദേശവാഹിയായ T. K. മദ്യവർജ്ജനപ്രക്ഷോഭണത്തിലും, ക്ഷേത്രപ്രവേശനപ്രക്ഷോഭണത്തിലും, വയ്ക്കം സത്യാഗ്രഹത്തിലും T. K. യോടു് ഒന്നിച്ചുണ്ടായിരുന്ന സ്വാമികളുടെ സേവനം സ്തുത്യർഹമാണു്. സ്വാമികൾ S. N. D. P. യോഗത്തിൻെറ സംഘടനാസെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. മതം, സാഹിത്യം, സമുദായം, രാഷ്ട്രം,

# ഒരു വാർഷികം

— ബി. നീലകണ്ഠൻ —



ആയിരത്തിഎഴുപത്തിഎട്ടാമാണ്ടത്തെ ഒരു സുപ്രഭാതം. അനദ്ധ്യായകാലമായിരിക്കണം. മാസമേതെന്നു നിശ്ചയമില്ല. വർക്കല വലിയതുറപ്പുമുഖത്തു ബോട്ടും വള്ളങ്ങളുംകൊണ്ടു നിറഞ്ഞിരിക്കുന്നു. കര, ജനതതിയാൽ നിബിഡം. ശിവഗിരിയിൽ അന്ന് ക്ഷേത്രങ്ങളും മഠങ്ങളും ഉണ്ടായിട്ടില്ല. സ്വാമിതൃപ്പാദങ്ങൾക്കു വിശ്രമിക്കുവാൻ ഒന്നോ രണ്ടോ ഓലക്കെട്ടിടങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. കടവും കുളിപ്പുരകളും തുറപ്പിന്റെമുഖത്തുതന്നെ. ഉഷസ്സ് അന്ന് അങ്ങിനെ ഉണർന്നതേയുള്ളു. അതാ ഓജസ്സും തേജസ്സുംവഴിഞ്ഞൊഴുകി, ആപാദചൂഡം ശുഭ്രവസ്ത്രംധരിച്ച് മദ്ധ്യവയസ്കനായ ആജാനുബാഹു മന്ദമന്ദം നടന്ന് കുന്നിൽനിന്നും കടവിലേക്കു ഇറങ്ങിവരുന്നു. ശ്രീനാരായണഗുരുദേവന്റെ പുറപ്പാടാണ്. അല്പം പുറകോട്ടുമാറി പിന്നിലുണ്ടൊരുപുരുഷാരം. പത്തുപന്ത്രണ്ടു തണ്ട് വച്ചുമുറുക്കി, മനോഹരമായി സജ്ജീകരിച്ച ഒരുബോട്ട് തൃപ്പാദങ്ങളെ സ്വീകരിക്കാനായി കടവിൽ അടുത്തു കിടക്കുന്നു. സ്വാമികൾ കരയ്ക്കുവന്നുനിന്നു. ബോട്ടു തനിക്കു വേണ്ട.

പകരം, ഉടനെ പകുതിപ്പന്നകം മാററി ഒരു കസേരയിട്ട കേവുവള്ളത്തിൽ സ്വാമികൾ ഉപവിഷ്ടനായി. മററുള്ളവർ മററുയാനങ്ങളിൽപ്രവേശിച്ചു. ഇച്ഛാഭംഗംകൊണ്ടു നിരുന്മേഷയായ ബോട്ടിനകത്ത് പഞ്ചവാദ്യം മുഴങ്ങി. വെള്ളംകൂടി അനങ്ങാതെ സ്വാമിയുടെ യാനത്തെ ബോട്ടും മറെറല്ലാ വള്ളങ്ങളും സാവധാനം പിന്തുടർന്നു. നാഗസ്വരമല്ലാതെ മറെറാന്നും ആ നിശബ്ദതയെ ഭഞ്ജിച്ചില്ല. ആ അപൂർവ്വദർശനത്തിനായി പുരുഷാരം ഇരുകരകളിലും നിരന്നു.

യാത്രക്കാർ നടേറക്കായലിൽ എത്തി. ബോട്ടൊഴികെ മററുള്ളവള്ളങ്ങൾ അർദ്ധവൃത്താകൃതിയിൽ മദ്ധ്യയാനത്തെ വലയംവച്ചു. ഘോഷയാത്ര യാതൊരുഘോഷവുമില്ലാതെ ശാന്തമായിനീങ്ങി. ക്രമേണ ഇടവാക്കായലുംകടന്ന് പരവൂർ തോട്ടുമുഖപ്പിൽ എ

---

സർവ്വോപരി ശ്രീനാരായണഗുരുദേവന്റെ സന്ദേശങ്ങൾ എന്നീ വിഷയങ്ങളെപ്പററി കേരളക്കരയിൽ ഇത്രയേറെ പ്രസംഗങ്ങൾ ചെയ്തിട്ടുള്ളവർ സ്വാമികളെപ്പോലെ മററാരും ഉണ്ടോ എന്ന് സംശയമാണ്. സ്വാമിതൃപ്പാദങ്ങളുടെ സന്ദേശപ്രചരണത്തിന് പ്രസംഗവേദികളിൽ ഏതുവിഷയം എടുത്ത് പ്രസംഗിച്ചാലും ഗുരുവിന്റെ സന്ദേശങ്ങളിൽ ഏതെങ്കിലും ഒരുഭാഗമെങ്കിലും എടുത്തു വിവരിക്കാത്ത പ്രസംഗവേദികൾ ഉണ്ടോ എന്നുള്ളതും സംശയമാണ്. സ്വാമിതൃപ്പാദങ്ങളുടെ സന്ദേശപ്രചരണാർത്ഥം സിലോണിന്റെ പലഭാഗങ്ങളിലും സ്വാമികൾ പോയി പ്രസംഗിച്ചിട്ടുണ്ട്. ശിവഗിരിതീർത്ഥാടനപ്രവർത്തനങ്ങളിലും സ്വാമികൾ ഒരു പ്രധാനപങ്ക് വഹിക്കുന്നുണ്ട്. മഹാകവി ആശാന്റെ കവിതകളെക്കുറിച്ച് സ്വാമികൾ ഒട്ടുവളരെ പ്രസംഗങ്ങൾ ചെയ്തിട്ടുണ്ട്. അതുസംബന്ധിച്ച നിലമ്പൂർ വലിയരാജാവ്, കോട്ടയത്തു തമ്പുരാൻ മുതലായവരുടെ ചുമതലയിൽ നടന്നിരുന്ന പണ്ഡിതപരിഷത്തിൽനിന്നും സ്വാമികൾക്കു മെഡൽസമ്മാനം ലഭിച്ചിട്ടുണ്ട്. സ്വാമികൾ ഒരു നല്ലകവിയും, നല്ല സാഹിത്യകാരനും ആണെന്നുള്ള വിവരം ഇവിടെ എടുത്തുപറയേണ്ട ആവശ്യം ഇല്ല. മംഗളമാലിക, സാഹോദര്യം, ബ്രാഹ്മണാഷ്ടകം, ഉൽബോധനം മുതലായ സ്വാമികളുടെ ഖണ്ഡകൃതികൾമൂലം കേരളക്കരയിൽ മുമ്പുണ്ടായ കോളിളക്കവും പരിവർത്തനവും ഏവർക്കും അറിവുള്ളതാണ്.

സ്വാമിതൃപ്പാദങ്ങളുടെ ആദർശം അനുസരിച്ച് ജാതിയോടും അന്ധവിശ്വാസങ്ങളോടും മററും നേരിട്ടും പ്രസംഗപരമ്പരകൊണ്ടും പദ്യങ്ങളും ഗദ്യങ്ങളും വഴിയായ ലേഖനങ്ങൾകൊണ്ടും വേണ്ട പ്രവർത്തനങ്ങൾ ചെയ്തു ഇന്നത്തെ പരിവർത്തനങ്ങൾ കണ്ട്, ചരിതാർത്ഥതയോടുകൂടി ജീവിക്കുന്ന ഒരു പുണ്യാത്മാവാണ് ആര്യഭടസ്വാമികൾ.



ത്തി. വള്ളങ്ങൾ വീണ്ടും മുൻനിലയെ കയ്യേറ്റു. എണ്ണമററജനങ്ങൾ ഇരുകരയിലും. ഘോഷയാത്ര, മണിയംകുളത്തു അമ്പലാഫീസുകടവിൽ നിന്നു. ഗുരുദേവൻ കരയ്ക്കിറങ്ങി. ആർപ്പുവിളികളും മുദ്രാവാക്യങ്ങളും മുഴങ്ങിയില്ല. അവിടെയും ഒരുപ്രശാന്തത. നാഗസ്വരസംഘം മുമ്പിൽ. തൃപ്പാദങ്ങൾ അതിനടുത്തു് ഒരു മുത്തുക്കുടക്കീഴിൽ. അനുയായികൾ എല്ലാം പുറകെ. മുദ്രാവാക്യങ്ങൾ വിളംബരംചെയ്ത കൊടിതഴകൾ എല്ലാററിലും മുമ്പിൽ. "ഓം" "ഓം തത് സത്" "തത്വമസി" മുതലായ ഉപനിഷദ്വാക്യങ്ങൾ. "ഒരുജാതി, ഒരുമതം, ഒരുദൈവ"മൊന്നും അന്നു നടപ്പായില്ല. വഞ്ചിപ്പാട്ടും കുരവയും ഒന്നും ഉണ്ടായിരുന്നില്ല. ആ ശമധനന്റെ സാന്നിദ്ധ്യത്താൽ പ്രചോദിതമായ ശാന്തത, സകല ആർഭാടങ്ങളേയുംകാൾ ഉച്ചതമമെന്നു തോന്നി. പരിസരത്തിലുള്ള യാതൊന്നുംഅറിയാത്ത മാതിരി, ഒരു മന്ദസ്മേരാങ്കിതനായി, ദത്തദൃഷ്ടിയായി, പരിപാവനതയാൽ പരിവേഷ്ടിതനായി, നിർഭാവനായി, ഗംഭീരനായി ആ തേജഃപുഞ്ജം മന്ദമന്ദം നീങ്ങി. വഴികൾ തോരണങ്ങളാൽ അലംകൃതമായിരുന്നു. ഗൃഹമുഖങ്ങളും വാഴക്കുലകളാലും നിലവിളക്കുകളാലും സ്വാമിസാന്നിദ്ധ്യത്തെ സമാദരിച്ചു.

പാലവുംകടന്നു്, ഘോഷയാത്ര കിഴക്കോട്ടുതിരിച്ചു. കമ്പോളത്തിനുപടിഞ്ഞാറു്, വടക്കൻവിളയിൽ പപ്പുമുതലാളിയുടെ നെട്ടനെട്ടങ്കൻനെയ്ത്തുശാലയുടെ മുൻവശം, തോരണങ്ങൾ, കുലവാഴകൾ മുതലായവയാൽ കമനീയമായി അലംകരിച്ചിട്ടുണ്ടായിരുന്നു. നെയ്ത്തുശാലയും ഭംഗിയായി വിതാനിച്ചിരുന്നു. നെയ്ത്തുസംവിധാനങ്ങളെല്ലാം മാററി ബഞ്ചുകൾ നിരത്തിയിട്ടു് ആളുകൾക്കിരിക്കത്തക്കവണ്ണം ഒരുക്കിയിരുന്നു. കിഴക്കേഅററത്തു ഒരു പ്രസംഗവേദിയും സജ്ജമാക്കിയിരുന്നു. വടക്കൻവിളയിലുള്ള പ്രവേശനദ്വാരത്തിൽ നിറയെ തിരിയിട്ടു കത്തിച്ച ഒരു നിലവിളക്കും, ഗുരുദേവന്റെ പടവും, ഹൃദ്യമായ ധൂമംപരത്തി അന്തരീക്ഷത്തെ സുരഭിലമാക്കിയിരുന്ന ചന്ദനത്തിരിക്കെട്ടുകളും, സൌരഭ്യംതൂവുന്ന കുസുമങ്ങളുംവെച്ചലംകരിച്ചിരുന്ന മേശ, ഗുരുദേവനു സ്വാഗതം അരുളി. ഘോഷയാത്രനിന്നു. നാഗസ്വരം നിറുത്തി. മണി ഏകദേശം പതിനൊന്നായി.

നെയിത്താലയുടെ മദ്ധ്യഭാഗത്തായി രണ്ടു കുലവാഴകൾക്കു നടുക്കു്, പനനകൊണ്ടുണ്ടാക്കപ്പെട്ടിരുന്ന ഒരു ബോർഡിൽ വലിയ ലിപികളിൽ "പരവൂർ ഈഴവസമാജവാർഷികം" എന്നെഴുതപ്പെട്ടിരുന്നു. അതേ, കുറേ മാസങ്ങളായി, മഹാപണ്ഡിതനും, മഹാവൈദ്യനും മഹാജ്യോത്സ്യനും മഹാകവി കെ. സി. കേശവപിള്ളയുടെ ഗുരുവും "കേരളഭൂഷണം" അച്ചുക്കൂടത്തിന്റെ ഉടമസ്ഥനും "സുജനാനന്ദിനി"പത്രത്തിന്റെ ഉടമസ്ഥനും പത്രാധിപരും ആയിരുന്ന പരവൂർ വി. കേശവനാശാന്റെ ആദ്ധ്യക്ഷത്തിലും, കയററുപായ്‌വ്യവസായത്തിന്റെ ഉല്പാദകനും, ആ വ്യവസായശാലയുടെ ഉടമസ്ഥനും, ഒരു സാമ്പത്തികോപദേഷ്ടാവും, നല്ല പ്രാസംഗികനും ആയിരുന്ന കെ. സി. ഗോവിന്ദൻകുത്തകക്കാരന്റെ കാര്യദർശിത്വത്തിലും, ഒരു "ഈഴവസമാജം" പരവൂർ നടന്നുവരുന്നുണ്ടായിരുന്നു. സമുദായത്തിൽ നടപ്പുണ്ടായിരുന്ന അനാവശ്യമായ അടിയന്തിരങ്ങളെപ്പററിയും മററും ഇവരും മററു പ്രശസ്തരായ പ്രാസംഗികന്മാരും പ്രസംഗങ്ങൾ നടത്തിയും ഉപന്യാസങ്ങൾ എഴുതിവായിച്ചും വാദപ്രതിവാദങ്ങൾചെയ്തും ഈ വാർഷികയോഗക്കാലത്തു് ഇവിടത്തെ ഭൂരിപക്ഷം ജനങ്ങളും വേണ്ട സാമുദായികപരിഷ്കാരങ്ങൾക്കു സന്നദ്ധരായിരിക്കുകയായിരുന്നു. ഈ വാർഷികയോഗത്തിന്റെ അദ്ധ്യക്ഷപീഠം അലങ്കരിക്കുവാനായിരുന്നു ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങൾ ആഗതനായതു്. മണി മൂന്നായി. കെട്ടിടത്തിന്റെ അകവും പുറവും ജനങ്ങളെക്കൊണ്ടു നിറഞ്ഞു. പ്രസംഗവേദിയുടെ മദ്ധ്യത്തു്, വിരിപ്പിട്ടു ഭംഗിയാക്കപ്പെട്ട മേശയുടെ പിന്നിൽ, ഒരുയന്ന ന്യായാസനത്തിൽ ഗുരുദേവൻ ബാലസൂര്യനെപ്പോലെ വിളങ്ങി. അദ്ധ്യക്ഷപീഠത്തിനു വലത്തുഭാഗത്തായി, അല്പംമാറി ഒരു മേശയ്ക്കടുത്തു് ഇട്ടിരുന്ന കസേരയിൽ പിടിച്ചുംകൊണ്ടു്, അന്നു മുണ്ഡശിരസ്കനും ചിന്നസ്വാമിയും ആയിരുന്ന കുമാരൻആശാൻ നിന്നിരുന്നു. പ്രവേശനദ്വാരത്തിൽ ഇട്ടിരുന്ന മേശ അതേപടി പടം, നിലവിളക്കു് മുതലായവയോടുകൂടി പ്രസംഗവേദിയുടെ പിൻഭാഗത്തു വച്ചിരുന്നു.

സ്ഥിരാദ്ധ്യക്ഷനായ കേശവനാശാന്റെ അഭിപ്രായത്തെ ആദരിച്ചു്, സഭ ഹസ്തതാഡനഹർഷാരവങ്ങളോടെ, സ്വാമിതൃപ്പാദങ്ങൾ ഈ മഹായോഗത്തിൽ അദ്ധ്യക്ഷനായി. കാര്യദർശി ഗോവിന്ദൻകുത്തകക്കാരന്റെ റിപ്പോർട്ടും, തയാറാക്കപ്പെട്ടിരുന്ന യോഗംനിബന്ധനകളും പൊതുയോഗം സ്വീകരിച്ചശേഷം പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടു. പ്രമേയങ്ങൾ വായിച്ചവതരിപ്പിച്ചതു് ശ്രീ: മയ്യനാട്ടു സി. വി. കുഞ്ഞുരാമൻ ആയിരുന്നു.

അന്നു് പരവൂർക്കാർ ഈഴവരിൽ അപൂർവംചില വ്യക്തികളെ ഒഴിച്ചാൽ മലയാളഭാഷ എഴുതാനും വായിക്കാനും പ്രസംഗിക്കാനും കഴിവുള്ളവർ മയ്യനാട്ടു ഈഴവരേക്കാൾ ചുരുക്കമായിരുന്നു. കാരണം, പരവൂരിൽ ഈഴവർക്കു് അന്നു നാലാംക്ലാസ്സുവരെ പഠിക്കാനേ ഒരു പള്ളിക്കൂടം ഉണ്ടായിരുന്നുള്ളു. പരവൂർ മലയാളം മിഡിൽസ്കൂളിൽ അന്നു് ഈഴവനു പ്രവേശനം അനുവദിച്ചിരുന്നില്ല. അതുകൊണ്ടു് അവർ നാലാംക്ലാസ്സ് കഴിഞ്ഞാൽ എന്തെങ്കിലും തൊഴിൽചെയ്യാനോ, ഒന്നും ചെയ്യാതിരിക്കാനോ, പഠിക്കണമെന്നുണ്ടായിരുന്നവർ അമരകോശമോ സിദ്ധരൂപമോ

എടുത്തു വല്ല ആശാന്മാരെയോ, അല്ലെങ്കിൽ നിദാനമോ ഗുണപാഠമോ എടുത്തു വല്ല വൈദ്യന്മാരെയോ സമീപിച്ചു സംസ്കൃതമോ വൈദ്യമോ പഠിക്കാനോ നിർബ്ബന്ധിതരായി. അതുകൊണ്ടിവിടെ കുറേ വൈദ്യന്മാരുണ്ടായിട്ടുണ്ട്. എന്നാൽ മയ്യനാട്ട് എല്ലാവർക്കും പഠിക്കാവുന്ന ഒരു മലയാളം മിഡിൽസ്കൂൾ ഉണ്ടായിരുന്നതുകൊണ്ട് എല്ലാവരും പഠിച്ചു. മലയാളം കൈകാര്യംചെയ്യാൻ—എഴുതാനും വായിക്കാനും പ്രസംഗിക്കാനും—എല്ലാവരും കഴിവുള്ളവരായി. അന്ന് മയ്യനാട്ട് അദ്ധ്യാപകന്മാരും അദ്ധ്യാപികമാരും സുലഭമായിരുന്നു. സി. വി. തന്നെ അന്നത്തെ മലയാളം മിഡിൽസ്കൂളിൽ ഒരദ്ധ്യാപകനായിരുന്നു. അന്നു പത്രങ്ങളിൽ ലേഖനമെഴുതിയും അദ്ദേഹം പരിശീലിച്ചിരുന്നു. തിരുവിതാംകൂറിൽ അന്നു മൂന്നു പത്രങ്ങളേ ഉണ്ടായിരുന്നുള്ളൂ. "മലയാളി"യും, "മലയാള മനോരമ"യും, കേശവനാശാന്റെ ആധിപത്യത്തിലും ഉടമസ്ഥതയിലും നടന്ന "സുജനാനന്ദിനി"യും ആയിരുന്നു. സി. വി-യുടെ ഭാഷയിലുള്ള കഴിവ് ആശാൻ ധരിച്ചിട്ടുണ്ടായിരുന്നു.

സി. വി. സഭയിൽ വായിച്ചവതരിപ്പിച്ച പ്രമേയങ്ങളെല്ലാം പാസ്സായി.

ഈഴവർ, നായന്മാരെ അനുകരിച്ച്, ഈഴവരെ സംബന്ധിച്ചിടത്തോളം ഒരർത്ഥവുമില്ലാത്ത, മിന്നുകെട്ടെന്നൊരു ചുമ്മാകല്യാണം നടത്തിവന്നിരുന്നു. വളരെ പണവും അതിനുവേണ്ടി അവർ ചെലവു ചെയ്തിരുന്നു. പെണ്ണ് പെണ്ണാകുന്നതിനുമുമ്പേ എട്ടുപത്തു വയസ്സോടുകൂടി ഒരു കഴുത്തുകെട്ടുമച്ചമ്പിയെക്കൊണ്ട് മിന്നുകെട്ടിയില്ലെങ്കിൽ അതു വലിയ ആക്ഷേപമായിരുന്നു അത്രേ. ആ മിന്നുകെട്ട് ഈ വാർഷികയോഗത്തിൽവച്ചു നിറുത്തലാക്കി.

പുളികുടി എന്നു വേറൊരു അടിയന്തിരം നടന്നിരുന്നു. പെൺകുട്ടികളുടെ ചാരിത്രം രക്ഷിക്കുന്നതിനുള്ള ഒരേർപ്പാടായിരുന്നു അത്. സീമന്തം എന്നും ഇതിനു പറയപ്പെടുന്നു. ഗർഭിണി ആയി ഏഴുമാസംചെല്ലുമ്പോൾ ഭർത്താവിന്റെ കയ്യിൽ, സമുദായത്തിന്റെ സാന്നിദ്ധ്യത്തിൽ, പെണ്ണ് പുളിവെള്ളം കുടിക്കയോ അല്ലെങ്കിൽ കുടിക്കുന്നതുപോലെ കാണിക്കയോ വേണം. ഇതിനും വലിയ സദ്യയൊക്കെ കഴിക്കാറുണ്ടായിരുന്നു. അതും ഇവിടെവച്ചു നിറുത്തപ്പെട്ടു.

പഴയ പുടവകൊടമാററി പുതിയ വിവാഹരീതി ഏർപ്പെടുത്തപ്പെട്ടു—വരന്റെ സഹോദരി, വധുവിന് ഒരു പുടവകൊണ്ടുവന്ന് വീട്ടിനകത്തുവച്ചു കൊടുക്കുന്നതായിരുന്നു അന്നുവരെ നടന്നുവന്ന വിവാഹച്ചടങ്ങ്. വിവാഹം ദൈവികവും പരിശുദ്ധവും ആയ ഒരേർപ്പാടാകയാൽ അതിനും അനുയോജ്യമായ കർമ്മംനടത്തി അന്യോന്യം വരണമാല ധരിപ്പിക്കുന്നതാണ് പുതിയ വിവാഹം.

ഈ പരിഷ്കാരങ്ങൾ സ്വാമിസാന്നിദ്ധ്യത്തിൽ സ്വീകരിക്കപ്പെട്ടതാകയാൽ അവയ്ക്ക് ഒരു നിയമസാധുത്വമുണ്ടാവുകയും അന്നുമുതൽ പ്രതിഷേധമൊന്നും കൂടാതെ പരവൂരിൽ സാർവ്വത്രികമായിത്തന്നെ അതു നടപ്പാകയും ചെയ്തു. പിന്നെയും ഏതാണ്ടു കാൽ ശതാബ്ദം കഴിഞ്ഞതിൽപ്പിന്നെയാണ് ഈ പരിഷ്കാരങ്ങൾ മററു ദേശങ്ങളും മററു സമുദായങ്ങളും അനുകരിച്ചതും ഈഴവറഗുലേഷൻതന്നെ ഉണ്ടായതും.

വാർഷികമഹായോഗം അന്നു സന്ധ്യയോടുകൂടി അവസാനിച്ചു. ജനങ്ങൾ പിരിഞ്ഞു. ഗുരുദേവൻ അന്നുരാത്രി പൂർവ്വൽ കിഴക്കിനിയിൽത്തന്നെ വിശ്രമിച്ചു. അടുത്ത പ്രഭാതത്തിൽ ഗുരുദേവന്റെ വിശ്രമമുറി വിജനമായി കാണപ്പെട്ടു. എന്നാൽ രാത്രി ശിവഗിരിയിൽ കഴിഞ്ഞാലത്തെപ്പോലെ തൃപ്പാദങ്ങൾ പ്രഭാതത്തിൽ അവിടെ കാണാകയും ചെയ്തു.



# മങ്കര ശ്രീരാമാനന്ദസ്വാമികൾ

അഥവാ

# ഒരു ശ്രീനാരായണാദർശവാഹകൻ

— പി. ഗോവിന്ദൻ, തലശ്ശേരി —

മനുഷ്യസമുദായത്തിൻെറ സമുദ്ധരണത്തെ ഉന്നംവച്ചുകൊണ്ടു് സാർവ്വജനീനമായ ഒരു തത്ത്വചിന്താസരണി ശ്രീനാരായണഗുരുദേവൻ വെട്ടിത്തെളിയിച്ചു. മനുഷ്യജാതിയുടെ ആഭ്യന്തരവും ബാഹ്യവുമായ വളച്ച്യെസ്സംബന്ധിച്ചേടത്തോളം അഭിലഷണീയമല്ലാത്ത ഒരു സന്ധിയിൽ നിലച്ചുപോയ ആദ്ധ്യാത്മികചിന്താഗതിക്കു് തൽഫലമായി അഭികാമ്യമായ ഒഴുക്കും വേഗവും കിട്ടിത്തുടങ്ങി. മനുഷ്യനെ അവൻെറ "ജാതി"യെക്കുറിച്ചുള്ള ബോധവുമായി പരിചയിപ്പിച്ചതു് ഈ ചിന്താസരണിയാണെന്നുപറയുന്നതിൽ തെററില്ല.

"നരനു നരനശുദ്ധവസ്തുപോലും
ധരയിൽ നടപ്പതു തീണ്ടലാണുപോലും."

എന്നു ഏതൊരു നാട്ടിൻെറ വ്യവസ്ഥിതിയെ നോക്കിക്കൊണ്ടു് മഹാകവി വിലപിച്ചുവോ, ആ നാട്ടിൻെറ സാമൂഹ്യമണ്ഡലത്തിൽ അനശ്വരമായ പരിവത്തനങ്ങളുടെ അലകളിളക്കിക്കൊണ്ടു ലോകത്തിൻെറ പുരോഗതിക്കു മാതൃകസൃഷ്ടിച്ച ശ്രീനാരായണചിന്താസരണിയോടിണക്കമുള്ള തത്വചിചാരങ്ങളാൽ കേരളത്തിൻെറ ആദ്ധ്യാത്മികപുരോഗതിക്കായി മനസാ യത്നിക്കുന്ന ഈശ്വരഭക്തനായ ഒരു മനുഷ്യസ്നേഹിയത്രേ മങ്കരമണ്ണൂരു് ശ്രീരാമാനന്ദസ്വാമികൾ.

ഏതെങ്കിലുംതരത്തിൽ, ഒരു ആദ്ധ്യാത്മികഗുരുവിൻെറ അനുഗ്രഹമേൽക്കാത്ത ഒരു ജനസമുദായവും ലോകത്തിൽ ഉന്നതിയെ പ്രാപിച്ചിട്ടില്ല. ശ്രീരാമാനന്ദസ്വാമികൾ ഒരു പ്രത്യേകസമുദായത്തെ ലാക്കാക്കി പ്രവത്തിച്ചിട്ടില്ലെന്നിരിക്കിലും, ആ മഹാത്മാവിൻെറ അനുഗ്രഹമേററു് ഉൽബുദ്ധത വേണ്ടത്ര പ്രാപിക്കാത്ത ഒരു സമുദായം കേരളത്തിലെ വിശ്വകർമ്മാളസമുദായമാണു് എന്നു വ്യസനസമേതം പറഞ്ഞുകൊള്ളട്ടേ. സംകുചിതമായ വീക്ഷണകോണമോ, മുരടിച്ച ചിന്താഗതിയോ, അവലംബിച്ചുകൊണ്ടാണു് ശ്രീരാമാനന്ദസ്വാമികൾ അദ്ദേഹത്തിൻെറ ഇംഗിതം സാധിക്കുന്നതു്. മനുഷ്യാവകാശങ്ങൾ നിരോധിക്കപ്പെട്ടവരായും, മനുഷ്യോചിതമായ ജീവിതം അനുവദിക്കപ്പെടാത്തവരായും എവിടെയെവിടെ ഏതേതു് ജനസമുദായങ്ങൾ തങ്ങിക്കിടക്കുന്നുണ്ടോ, ആ ജനതയെ മനുഷ്യോചിതമായി ജീവിപ്പിക്കുകയും, അവക്കു മനുഷ്യാവകാശങ്ങൾ സമ്പാദിച്ചുകൊടുക്കുകയും ചെയ്യുന്നതിനെ സംകുചിതമായ വർഗ്ഗീയാടിസ്ഥാനത്തിലുള്ള പ്രവത്തനമായി വ്യവഹരിക്കുന്നതു് ബാലിശവും അസംബന്ധവുമാണല്ലോ. ഉന്നതമായ വിചാരഗതിയും മനുഷ്യാഭിവൃദ്ധിയിൽ ഉൽക്കടമായ താല്പര്യവും വച്ചുപുലത്തുക എന്നുള്ളതു് മഹാന്മാരുടെ ലക്ഷണമാകുന്നു. ദീനരോദനം പുറപ്പെട്ടന്നേടത്തെല്ലാം അവരുടെ കാരുണ്യം പ്രവത്തിച്ചുകൊണ്ടിരിക്കും. കോളത്തിലെ വിശ്വകർമ്മാളസമുദായമാണു് ശ്രീരാമാനന്ദസ്വാമികളെ കൂടുതൽ ശ്രദ്ധിച്ചതു്. ആ യോഗീശ്വരൻെറ പാവനനാമത്തിൽ ആ സമുദായം ഒരു നവചൈതന്യം ആവിഷ്കരിച്ചു. സാമൂഹ്യവും, ആദ്ധ്യാത്മികവുമായ ഒരു ഉൽബുദ്ധത ആ സമുദായത്തിൻെറ അന്തരാളത്തിൽ അറിയാതെ അനശ്വരപ്രഭാവത്തോടുകൂടി ക്രമപ്പെട്ടുവന്നു. പുതിയ പുതിയ ജനവിഭാഗങ്ങളെ മനുഷ്യവംശത്തിനായി ഉയിരണിയിക്കുന്ന മഹാപുരുഷന്മാർ കാലദേശങ്ങളെ ഉല്ലംഘിച്ചു് ജീവിക്കുന്നവരും മനുഷ്യരുടെ ബഹുമാനാദരങ്ങളെ അർഹിക്കുന്നവരും ആണല്ലോ.

ഭൗതികമായി അന്ധത്വം അനുഭവിക്കുന്ന ദേഹമാണു് ശ്രീരാമാനന്ദസ്വാമികൾ. കുട്ടിക്കാലത്തുതന്നെ അദ്ദേഹത്തിനു് കാഴ്ച നഷ്ടപ്പെട്ടു. എന്നാൽ ആ മഹാനുഭാവൻെറ ഉൽബുദ്ധമായ വ്യക്തിത്വത്തെ ഏതെങ്കിലുംവിധത്തിൽ സ്പർശിപ്പാൻ ആ അന്ധത്വത്തിനു കഴിഞ്ഞില്ല. അത്ഭുതമെന്നുപറയട്ടേ; കണ്ണുള്ളവരെസ്സംബന്ധിച്ചുപോലും സാധാരണമായി അശക്യമായ പ്രൗഢശാസ്ത്രങ്ങൾ മിക്കതും അദ്ദേഹം ഹൃദിസ്ഥമാക്കി. വേദശാസ്ത്രാദികളിൽ അതീവപാണ്ഡിത്യം നേടിയ ശ്രീരാമാനന്ദസ്വാമികളുടെ ഗുരുനാഥൻ സുപ്രസിദ്ധപണ്ഡിതനായ കണ്ണങ്കോട്ടുസ്വാമികളായിരുന്നു.

സുന്ദരവും സനാതനവുമായ തത്ത്വവിജ്ഞാനങ്ങളുടെ സങ്കേതമാണു് സ്വാമികൾ എന്നു് കേരള

ത്തിൽ അറിയപ്പെട്ടതോടുകൂടി കേരളത്തിന്റെ നാനാഭാഗത്തുനിന്നും ശ്രീരാമാനന്ദസ്വാമികളെ ദർശിപ്പാനും, അദ്ദേഹത്തിൽനിന്നു തത്വങ്ങൾ ഗ്രഹിപ്പാനും ജനങ്ങൾ വന്നുതുടങ്ങി. ജാതിഭേദമെന്യേ എല്ലാവരും ആ സിദ്ധയോഗിയെ ബഹുമാനിക്കുകയും, ചിലർ അവിടുത്തെ ശിഷ്യത്വംവരിക്കുകയുംചെയ്തു. ശ്രീരാമാനന്ദസ്വാമികളെ ആത്മീയഗുരുവായി അംഗീകരിച്ച ശിഷ്യന്മാരിൽ ചിലരുടെ അപേക്ഷയനുസരിച്ച് ആ യോഗീശ്വരൻ മറുനാടുകളിലേയ്ക്കു സഞ്ചരിച്ച് അനേകം ഭക്തജനങ്ങൾക്ക് ദർശനവും ഉപദേശവും നല്കി. ക്രമേണ പല നാടുകളിലായി രാമാനന്ദമഠങ്ങൾ ഉയർന്നുവന്നു. യോഗാഭ്യാസം, വേദാന്തപഠനം, ഈശ്വരഭജനം എന്നിതുകളാണ് രാമാനന്ദമഠങ്ങളുടെ ഉദ്ദേശ്യങ്ങളായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളത്.

ജാതീയമായ ചിന്തകളോ, പരിഗണനകളോ ആ മഹാത്മാവിനെ തീണ്ടുകപോലും ചെയ്തിട്ടില്ല. ജാതീയമായി മനുഷ്യരുടെമേൽ ദുർഭരണംനടത്തിയ സമുദായത്തിലെ വ്യക്തികളും, അവരുടെ മർദ്ദനത്തിനു വിധേയരായി കഴിഞ്ഞുകൂടേണ്ടിവന്ന സമുദായങ്ങളിലെ വ്യക്തികളും ശ്രീരാമാനന്ദസ്വാമികളുടെ ശിഷ്യത്വം അംഗീകരിച്ചിട്ടുണ്ട്. സ്വാമികളെസ്സംബന്ധിച്ചേടത്തോളം അവരെല്ലാം സമന്മാരത്രേ. ഒരുതരത്തിലുള്ള ഉച്ചനീചത്വത്തെയും ആ ധന്യാത്മാവു് അനുകൂലിക്കുന്നില്ല.

എൺപത്തെട്ടുവയസ്സു പ്രായമുള്ള ശ്രീരാമാനന്ദസ്വാമികൾ ഇന്ന് വയോവൃദ്ധനായി ഈശ്വരധ്യാനത്തിൽ നിമഗ്നനായും ജനസേവനോൽസുകനായും മണ്ണൂർ ശ്രീരാമാനന്ദമഠത്തിൽ കഴിഞ്ഞുകൂടുകയാണ്. ശാരീരികമായ വാർദ്ധക്യം അദ്ദേഹത്തിന്റെ അന്തശ്ചേതനയെ സ്പർശിക്കുകപോലും ചെയ്തിട്ടില്ല. ഭക്തന്മാരെയും ദർശനപ്രിയരെയും അനുഗ്രഹിക്കുകയും അവർക്ക് ഉപദേശംനല്കുകയുംചെയ്യുന്ന വിഷയത്തിൽ പണ്ടെന്നപോലെ ഇന്നും ജാഗരൂകനും അതീവസന്തുഷ്ടനുമായിട്ടാണ് അദ്ദേഹം കാണപ്പെടുന്നതു്.

മോക്ഷത്തിലേക്ക് എത്തിച്ചേരുവാൻ പ്രത്യേകമോ, നവീനമോ ആയ ഒരു മാർഗ്ഗം ശ്രീരാമാനന്ദൻ അവലംബിക്കുന്നില്ല. യോഗാഭ്യാസത്തെ അദ്ദേഹം പ്രോത്സാഹിപ്പിക്കുന്നു. അതേസമയത്ത് യോഗമുറകളോടുകൂടാത്ത കേവലമായ ഭക്തിമാർഗ്ഗത്തെ അദ്ദേഹം ഉപദേശിക്കുകയുംചെയ്യുന്നു. ഉപദേശങ്ങളും ബഹുമുഖങ്ങളത്രേ. ഹൈന്ദവദർശനങ്ങളിൽ ഏതിനെയും മോക്ഷസാധനമായി അദ്ദേഹം അംഗീകരിക്കുകയും തദനുസാരം ഉപദേശിക്കുകയുംചെയ്യുന്നു തന്നിമിത്തം ശ്രീരാമാനന്ദസ്വാമികൾ എല്ലാ തരക്കാരായ ഈശ്വരഭക്തരുടെയും ബഹുമാനത്തിന് പാത്രമായിത്തീർന്നിരിക്കുന്നു. മാർഗ്ഗമേതായാലും മനുഷ്യന്റെ ഗതി മോക്ഷത്തിലേക്കായാൽ മതി എന്ന സിദ്ധാന്തമാണ് ആ യോഗിവര്യൻ സ്വീകരിച്ചിട്ടുള്ളതായി കാണുന്നതു്.

മങ്കരയിൽ ആ ഈശ്വരപ്രേമി സ്ഥാപിച്ച മണ്ണൂർമഠം പ്രകൃതിരമണീയമായ ഒരു സ്ഥലത്ത് സ്ഥിതിചെയ്യുന്നു. മഠത്തോടടുത്ത് ഒരു ദേവാലയമുണ്ട്. ആ സുബ്രഹ്മണ്യക്ഷേത്രത്തിൽ സ്വാമികൾ അച്ചനാദികൾ നടത്താറുണ്ട്. സ്വാമികളുടെ വന്ദ്യമാതാവിന്റെ സമാധിമന്ദിരം, ഇയ്യിടെ സമാധിയടഞ്ഞ ശ്രീരാമാനന്ദശിഷ്യനായ ശ്രീമത് ചിത്പ്രകാശ്സ്വാമികളുടെ സമാധിമന്ദിരം സ്വന്തം സമാധിക്കായി പണികഴിച്ചുവെച്ച മറ്റൊരു മന്ദിരം എന്നിവ ആ സ്ഥലത്തു കാണാം. മനോഹരമായ കൃപതടാകങ്ങൾ ആ പരിസരത്തിന്റെ പ്രശാന്തഗംഭീരതയെ വർദ്ധിപ്പിച്ചിട്ടുണ്ട്.

മരണത്തെക്കുറിച്ചുള്ള ബോധമാണല്ലോ മനുഷ്യനെ സന്മാർഗ്ഗചരിതനാക്കിത്തീർക്കുന്നതു്. "ഇവിടമാണദ്ധ്യാത്മവിദ്യാലയം" എന്ന് ശ്മശാനത്തെ ചൂണ്ടിക്കൊണ്ട് മഹാകവി പാടുകയുണ്ടായി. സ്വന്തം സമാധിമന്ദിരം പണിതുവെച്ചതുവഴി മങ്കരയിലെ മണ്ണൂർമഠം ശ്രീരാമാനന്ദസ്വാമികൾ ഇപ്പോൾതന്നെ ഒരു പാവനമായ അദ്ധ്യാത്മവിദ്യാലയമാക്കിത്തീർത്തിരിക്കുകയാണ്.

വിശേഷദിവസങ്ങളിൽ ക്ഷേത്രത്തിൽ വിശേഷാൽ പൂജകളും, മഠത്തിൽ ഗ്രന്ഥപാരായണങ്ങളും, ആദ്ധ്യാത്മികപ്രസംഗങ്ങളും നടത്തുന്നതു പതിവാണ്. കേരളത്തിന്റെ നാനാഭാഗത്തുനിന്നും, സ്വാമികളുടെ തിരുനാളാഘോഷിക്കുന്ന വൃശ്ചികം ധനുമാസപ്പൂരദിവസം ധാരാളം ജനങ്ങൾ മണ്ണൂർമഠത്തിൽ എത്തിച്ചേരാറുണ്ട്.

ഇങ്ങനെ ജാതിവ്യത്യാസങ്ങളെയോ ഉച്ചനീചത്വങ്ങളെയോ പരിഗണിക്കാതെ മുമുക്ഷുക്കളായ സർവ്വജനങ്ങളുടെയും ആദ്ധ്യാത്മിക ഉൽബുദ്ധതയ്ക്ക് കാരണമായിത്തീർന്ന ശ്രീരാമാനന്ദസ്വാമികൾക്ക് കേരളത്തിന്റെ ആദ്ധ്യാത്മികനവോത്ഥാനചരിത്രത്തിൽ മുഖ്യമായ ഒരുസ്ഥാനമുണ്ടെന്നുള്ള വസ്തുത വിസ്മരിക്കാവതല്ല. ശ്രീനാരായണഗുരുശതവാർഷികസ്മാരകഗ്രന്ഥം വഴി ആ മഹാത്മാവിനെ പരിചയപ്പെടുത്തുവാൻ ഇടവന്നതിൽ എനിക്കുള്ള ചാരിതാർത്ഥ്യം ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.



# ചില സ്മരണകൾ

— പന്തളം രാഘവപ്പണിക്കർ —

1090-ൽ ആണെന്നുതോന്നുന്നു ശ്രീനാരായണഗുരുസ്വാമികൾ ആലുവാ അദ്വൈതാശ്രമത്തിൻെറ പണപ്പിരിവിനായി ശ്രീമാൻ ടി. കെ. മാധവനുമൊന്നിച്ചു് ചെങ്ങന്നൂർ, തിരുവല്ല മുതലായ പ്രദേശങ്ങളിൽ ആദ്യമായി സഞ്ചരിച്ചതു്. ഞാൻ അന്നു് ചെങ്ങന്നൂർ ഹൈസ്കൂളിൽ പഠിക്കുകയായിരുന്നു. സ്വാമിതൃപ്പാദങ്ങൾ വള്ളത്തിൽ ഇറപ്പുഴക്കടവിൽ എത്തിയപ്പോൾ ആ ദിവ്യനെ ഒരുനോക്കു കാണാനുള്ള അത്യുൽക്കണ്ഠയോടുകൂടി ഞാനും അവിടെയെത്തി. കാരയ്ക്കാട്ടു് എന്ന സ്ഥലത്തേയ്ക്കു് തൃപ്പാദങ്ങളെ കൊണ്ടുപോകുവാൻ ഒരു കമനീയമായ വില്ലുവണ്ടി സ്വീകരണസംഘക്കാർ നേരത്തേ അവിടെ സജ്ജമാക്കിയിരുന്നു. വണ്ടിയിൽക്കയറിയെങ്കിലും ഒന്നുരണ്ടു ഫർലോംഗ്ദൂരം ചെല്ലുന്നതിനുമുമ്പു് ആ അഭിനവബുദ്ധൻ ഇപ്രകാരം പറഞ്ഞു: "നാം നടന്നുകൊള്ളാം. പാവപ്പെട്ട ഈ കാളകൾ മദ്ധ്യാഹ്നവെയിലത്തു് കഷ്ടപ്പെടുന്നതു് നമുക്കു് സഹിക്കാൻ പ്രയാസം." ഉടൻതന്നെ അദ്ദേഹം താഴെയിറങ്ങി. വണ്ടിക്കാരനെ പിരിച്ചയച്ചു. അപ്പോൾ സ്വീകരണസംഘത്തിൽപ്പെട്ടരാൾ "പുതിയ ഒരുജോടി ചെരുപ്പു കൊണ്ടുവരട്ടെയോ" എന്നു വിനയപൂർവ്വം തൃപ്പാദങ്ങളോടുചോദിച്ചു. "വിരോധമില്ല" എന്നു് തൃപ്പാദങ്ങൾ മറുപടിപറഞ്ഞു. ചെരുപ്പുധരിച്ചു് കാൽനടയായി സ്വാമികൾ അനുചരരുമായി സാവധാനം യാത്രതുടർന്നു.

ആ അപൂർവ്വാതിഥിയെ മന്ദമാരുതൻ ഇടയ്ക്കിടയ്ക്കു് ഉപചാരപൂർവ്വം വീശിക്കൊണ്ടിരുന്നു. (അക്കാലത്തു് കാറും ബസ്സും ഇന്നത്തെപ്പോലെ പ്രചാരത്തിലുണ്ടായിരുന്നില്ല.) മൂന്നുനാലു മണിക്കൂർകൊണ്ടു് ഞങ്ങൾ കാരയ്ക്കാട്ടു് വടക്കേച്ചരിവിൽവീട്ടിൽ എത്തി. അല്പനേരം സ്വാമികൾ വിശ്രമിച്ചു. കുറേക്കഴിഞ്ഞു് തൃപ്പാദങ്ങൾ വിശ്രമിച്ച മുറിയിൽച്ചെന്നുനോക്കിയപ്പോൾ അദ്ദേഹത്തെ അവിടെക്കണ്ടില്ല. സമീപത്തു പലയിടത്തും ആളുകൾ അന്വേഷിച്ചു. ഒടുവിൽ പെരുങ്ങാലാ ശ്രീധരസ്വാമികളുടെവക ഒരു കുന്നിൻപുറത്തുള്ള ക്ഷേത്രസന്നിധിയിൽ അദ്ദേഹം വിശ്രമിക്കുന്നു എന്നറിഞ്ഞു. സംസ്കൃതപണ്ഡിതനായിരുന്ന ശ്രീധരസ്വാമികളും സ്വാമിതൃപ്പാദങ്ങളും തമ്മിൽ പല കാര്യങ്ങളെപ്പററി സംഭാഷണം നടത്തുകയുണ്ടായി.

പ്രസ്തുതയാത്രയിൽ ഒരുഘട്ടത്തിൽ തൃപ്പാദങ്ങൾ മെഴുവേലി ആനന്ദഭൂതേശ്വരംക്ഷേത്രത്തിൽ ഒന്നുരണ്ടു ദിവസം വിശ്രമിച്ചു. മെഴുവേലിയിലെ ഈഴവപ്രമാണികളും, പരേതനായ മൂലൂർ എസ്സ്. പത്മനാഭപ്പണിക്കരും മററും സ്വാമികൾക്കുവേണ്ട സകലസൗകര്യങ്ങളും അവിടെത്തയാറാക്കിയിരുന്നു. സ്വാമികളെ കാണുന്നതിനു് ഒരു വൻപിച്ച പുരുഷാരം ക്ഷേത്രസങ്കേതത്തിൽ തയാറാക്കിയിരുന്ന പന്തലിൽ തടിച്ചുകൂടി. ഏതാനും ഹരിജനങ്ങൾ അല്പം അകലെ ഒരു വൃക്ഷച്ഛായയിൽ നിൽക്കുന്നതുകണ്ടിട്ടു് അവരെ പന്തലിലേക്കു് അദ്ദേഹം വിളിപ്പിച്ചു. പഞ്ചസാര, പഴം, മുന്തിരിങ്ങാ മുതലായ മധുരദ്രവ്യങ്ങൾ അവരുൾപ്പെടെ അവിടെക്കൂടിനിന്നിരുന്ന എല്ലാവർക്കും കൊടുപ്പിച്ചു. അപ്പോൾ ഈഴവജാതിസമുദായത്തിൽപ്പെട്ട ഒരാൾ തൃപ്പാദങ്ങളെ നമസ്കരിച്ചു. സരസകവി മൂലൂർ "ഇതു് ഈഴവജാതിയാണു്, ഇക്കൂട്ടർ അന്യസമുദായത്തിൽപ്പെട്ടവരിൽനിന്നും ഭക്ഷണം കഴിക്കുകയില്ല. മററുവർഗ്ഗക്കാർക്കു് ക്ഷൗരം നടത്താറുമില്ല. ആവക കാര്യങ്ങളിൽ അത്യധികം നിഷ്ഠയുള്ളവരാണു് ഇവർ" എന്നു് തൃപ്പാദങ്ങളെ അറിയിച്ചു. "നിഷ്ഠകൊണ്ടു് ഇവർ ശരിയായ ബ്രാഹ്മണരാണല്ലോ" എന്നു് സ്വാമികൾ അരുളിച്ചെയ്തു.

തൃപ്പാദങ്ങൾ ക്ഷേത്രത്തിൻെറ മുൻവശത്തുള്ള ഒരു മുറിയിൽ തനിയെ സ്വസ്ഥമായി വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ ഒരു അഞ്ചൽശിപായി അദ്ദേഹത്തിനു് ഒരു മണിയോർഡറുമായി പന്തലിൽക്കയറി വന്നു. വിവരം അയാൾ എന്നെ അറിയിച്ചു. തൃപ്പാദങ്ങളുമായി കുറേനേരം അടുത്തുസംസാരിക്കാനുള്ള ആഗ്രഹത്തോടുകൂടി ഞാൻ സൗകര്യം കാത്തുനിന്നപ്പോഴാണു് അഞ്ചൽശിപായി എന്നെ സമീപിച്ചതു്. സ്വാമികൾ ഇരുന്നമുറിയുടെ അടുക്കൽ എത്താനുള്ള നടവാതിൽ ഭദ്രമായി ബന്ധിക്കപ്പെട്ടിരുന്നതുകൊണ്ടു് ആർക്കും അവിടെ പ്രവേശനം അനുവദിക്കപ്പെട്ടിരുന്നില്ല. മററാരെയും അറിയിക്കാതെ അഞ്ചൽശിപായിയെയും കൂട്ടിക്കൊണ്ടു് ഞാൻ നേരേ അവിടെയെത്തി. സാവധാനത്തിൽ വാതിലിൽമുട്ടി. (ശ്രീമാൻ

ടി. കെ. യുടെ പ്രസംഗം പന്തലിൽ പൊടിപൊടിച്ചു നടക്കുന്ന ഒരവസരമായിരുന്നതിനാൽ ഇതൊന്നും മററാരും അറിഞ്ഞിരുന്നില്ല.) അഞ്ചൽശിപായിയും ഞാനും അകത്തുകടന്നു; മണിയോർഡർ ഒപ്പിട്ടുവിച്ചു് തുകകൊടുത്തു് ശിപായി പോയി. ഞാൻ ഉടനെ കതകു പഴയതുപോലെ അടച്ചുകൊണ്ടു് അദ്ദേഹം ഇരുന്ന മുറിയുടെമുൻപിൽ, വാതുക്കൽ, ഭക്തിപൂർവം കൂപ്പുകൈയുമായിനിന്നു. മൃദുസ്മേരാസ്യനായി ആ മഹർഷിവര്യൻ എന്നെ കാരുണ്യപൂർവം കടാക്ഷിച്ചു. എൻെറ ജീവിതത്തിൽ വളരെ അപൂർവമായി ലഭിച്ച ആ സന്ദർഭം ഒരിക്കലും മറക്കത്തക്കതല്ല. "എവിടെ പഠിക്കുന്നു? ഏതു ക്ലാസ്സിൽ? അവശസമുദായത്തിൽ പ്പഠിക്കുന്ന കുട്ടികളെത്രയുണ്ടു്?" ഈമാതിരി ചോദ്യങ്ങളാണു് സ്വാമികളെന്നോടു ചോദിച്ചതു്. ഞാൻ ആദരപൂർവം അതിനെല്ലാം മറുപടിപറഞ്ഞു. അദ്ദേഹം എന്നെ പുഞ്ചിരിയോടുകൂടി നോക്കുമ്പോഴെല്ലാം എനിക്കു് രോമഹർഷം ഉണ്ടായിക്കൊണ്ടിരുന്നു. മഹാകവി പള്ളത്തിൻെറ ഭാഷയിൽപറഞ്ഞാൽ—

"പ്രേമംതിങ്ങിക്കവിഞ്ഞീടിനകടമിഴിയാ-
ലുള്ളനോട്ടങ്ങളും തൻ-
ശ്രീമത്തായുല്ലസിക്കും തിരുവുടൽവടിവും
കാൺകിലോ കൺകുളിക്കും"

ഈ പദ്യശകലം അക്ഷരംപ്രതി പരമാർത്ഥമാണെന്നു് അനുഭവസ്ഥർ സമ്മതിക്കാതെയിരിക്കയില്ല. ഞങ്ങളുടെ സംഭാഷണം അരമണിക്കൂർ നീണ്ടുനിന്നു. ഒടുവിൽ ഞാൻ നമസ്കരിച്ചിട്ടു് യാത്രപറഞ്ഞു പിരിഞ്ഞു.

മെഴുവേലിൽക്ഷേത്രത്തിൽ സ്വാമികൾ വിശ്രമിച്ചപ്പോൾ ഒരു സ്മരണീയമായ സംഭവം ഉണ്ടായി. അതിനു ഞാൻ ദൃക്സാക്ഷിയാണു്. രാത്രിസമയത്തു് മെഴുവേലിയിലെ ഏതാനും ഈഴവപ്രമാണികൾ ഒരു കരിങ്കൽക്കഷണം ഭംഗിയായി പണിയിച്ചു മിനുസമാക്കി തൃപ്പാദങ്ങളുടെ സന്നിധിയിൽ കൊണ്ടുവന്നു. സ്വാമികൾ ഇതുകണ്ടു് ഇങ്ങനെ ചോദിച്ചു: "ഇതെന്തിനാണു്, പുഴുങ്ങിത്തിന്നാൻകൊള്ളാമോ?" പ്രമാണികളിൽ ഒരാൾ ഇങ്ങനെ മറുപടിപറഞ്ഞു: "തൃപ്പാദങ്ങൾ ഇതു് ശ്രീകോവിലിൽ പ്രതിഷ്ഠിക്കണം. അതാണു് ഞങ്ങളുടെ ആഗ്രഹം." സ്വാമികൾ:— അതല്ല ഇവിടെ ആവശ്യം. നിങ്ങൾ ഒരു ഹൈസ്കൂൾ സ്ഥാപിക്കണം. അതാ, ആ കാണുന്ന കാവു വെട്ടിത്തെളിച്ചു് അവിടെ വേണം വിദ്യാലയം സ്ഥാപിക്കാൻ." (അവിടെ വടക്കുമാറി ഒരു കാവു് അക്കാലത്തു സ്ഥിതിചെയ്തിരുന്നു. എൻെറ ബാല്യകാലത്തിൽ ഒഴിവുദിവസങ്ങളിൽ ഞങ്ങൾ കൂട്ടുകൂടി അവിടെപ്പോയി പാച്ചോററിക്കായ് ശേഖരിച്ചു മാലകെട്ടി വിനോദിക്കുക പതിവായിരുന്നു.) എന്തായാലും പ്രതിഷ്ഠക്കായ്യും തൃപ്പാദങ്ങൾ പാടേ നിരസിച്ചുകളഞ്ഞു.

കാലം പിന്നെയും കഴിഞ്ഞു. കഥകൾനിറഞ്ഞ മാസങ്ങളും സംവത്സരങ്ങളും പലതുപോയി.

"വലിയമഹർഷികൾ ചൊന്നാൽ
ഫലമാവാക്കിൻെറ പിന്നിലോടിവരും"

എന്നാണല്ലോ അഭിജ്ഞവചനം. ആ കാവിരുന്നിടത്താണു് ഇന്നു് മെഴുവേലി "പത്മനാഭോദയം" ഇംഗ്ലീഷ്ഹൈസ്കൂൾ. സ്വാമികളുടെ കല്പന മെഴുവേലിയിലെ ഈഴവപ്രമാണികൾ ശിരസാവഹിച്ചതിൻെറ പരിണതഫലമാണു് പ്രസ്തുത സ്ഥാപനം. ആനന്ദഭൂതേശ്വരംക്ഷേത്രയോഗം പ്രസിഡൻറായിരുന്ന പരേതനായ സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരുടെ സ്മാരകമായി തദ്ദേശവാസികളാൽ സ്ഥാപിക്കപ്പെട്ടതിനാൽ ആ ഹൈസ്കൂളിനു് പത്മനാഭോദയം ഇംഗ്ലീഷ്സ്കൂളെന്ന പേരുണ്ടായി. ഈ സ്ഥാപനത്തിനു മുൻകൈ എടുത്തു പരിശ്രമിച്ചവരിൽ അഗ്രേസരൻ ഒരു പൊതുക്കാര്യപ്രസക്തനും പ്രസ്തുത സമാജംസെക്രട്ടറിയുമായിരുന്ന മി: ഈ. കെ. കുഞ്ഞുരാമൻ (എക്സ് എം. എൽ. ഏ.) ആയിരുന്നു.

മെഴുവേലിയിൽനിന്നു പിന്നീടു് ഏകദേശം രണ്ടുമൈൽ അകലമുള്ള അയത്തിലേക്കാണു് സ്വാമിതൃപ്പാദങ്ങൾ പോയതു്. ആ യാത്രയിൽ കേരളവർമ്മ സൗധം സന്ദർശിച്ചു. സരസകവിയുടെ പട്ടിപോലും തൃപ്പാദങ്ങളെ നമസ്കരിച്ചു. അദ്ദേഹം അതിനെ വാത്സല്യപൂർവം തലോടി. അക്കഥ ഇവിടെ വിസ്തരിക്കുന്നില്ല.

പിന്നീടു് ആലപ്പുഴവച്ചു തൃപ്പാദങ്ങളെ വീണ്ടും അടുത്തുകാണാനും അദ്ദേഹത്തിൻെറ "നാവായ പൂവാനൊന്നൊഴുകുംമരന്ദം" ആസ്വദിക്കുന്നതിനും എനിക്കു ഭാഗ്യമുണ്ടായി. ഏതാണ്ടു് 1094-ൽ ആണെന്നു തോന്നുന്നു ആലപ്പുഴവച്ചു് ശ്രീ: അയ്യപ്പൻെറ നേതൃത്വത്തിൽ ഒരു മിശ്രഭോജനം നടന്നു. ഞങ്ങൾ പന്ത്രണ്ടുപേർ അതിൽ സംബന്ധിക്കുകയുണ്ടായി. ശ്രീ: എം. എസ്സ്. അനിരുദ്ധനും (മട്ടാഞ്ചേരി) അതിൽപ്പെട്ട ഒരാളാണു്. "സഹോദരനും" പരേതനായ മി: പി. ഒ. അച്യുതനും ഞാനും ഒഴികെ, ബാക്കിയുള്ളവരെല്ലാംതന്നെ ആലപ്പുഴക്കാരായിരുന്നു. ഈ മിശ്രഭോജനം ആലപ്പുഴയിലെ ഈഴവരുടെ ചരിത്രത്തിൽ സ്മരണീയമായ ഒരു ഘട്ടം കുറിച്ച ഒരു സംഭവമാണു്. ആലപ്പുഴയിലെ ഈഴവപ്രമാണികൾ രണ്ടു കക്ഷികളായി പിരിഞ്ഞു. അതിൽ, പ്രസിദ്ധനായ മട്ടാഞ്ചേരി വാസുവൈദ്യരും മറേറതാനുംപേരും ഞങ്ങളുടെ പക്ഷത്തായിരുന്നു. ഏതാനും ചെറുപ്പക്കാരെ കാരണവന്മാർ നായന്മാരുടെ അമ്പലത്തിൽ കൊണ്ടുചെന്നു പഞ്ചഗവ്യം കുടിപ്പിച്ചു ശുദ്ധിചെയ്തു സ്വീകരിച്ചു. മററു ചിലരെ രക്ഷകർത്താക്കൾ നിർദ്ദയം പ്രഹരിച്ചതായും അറിയാൻ കഴിഞ്ഞിട്ടുണ്ടു്. കിട

# സ്വാമിതൃപ്പാദങ്ങളും ശ്രീമാധവാനന്ദസ്വാമികളും

കെ. നാരായണൻവക്കീൽ, ആററങ്ങൽ

"അവതാരങ്ങളെല്ലാം വടക്കേ ഇന്ത്യയിലും ആചാൎയ്യന്മാരെല്ലാം തെക്കേ ഇന്ത്യയിലുമാണു് ഉണ്ടായിട്ടുള്ള"തെന്നു് ഒരിക്കൽ ശ്രീ. രാജേന്ദ്രപ്രസാദ് പറയുകയുണ്ടായി. ഈ അഭിപ്രായത്തെ ഒരു സത്യാന്വേഷകന്റെ ദൃഷ്ടിയിലൂടെ പരിശോധിച്ചാൽ, വടക്കു് അന്ധമായ വീരാരാധനയും മതഭ്രാന്തും ഉള്ളപ്പോൾ തെക്കു് കുറേക്കൂടി വിജ്ഞാനവും വിവേകവുമാണു് പുഷ്ടിപ്പെട്ടുന്നതെന്നുള്ള തെളിവാണു് ഉണ്ടാകുന്നതു്. വിജ്ഞാനവിതരണം നടത്തുന്ന ആചാൎയ്യന്മാർ തെക്കു ജനിച്ചു എന്നു പറയുമ്പോൾ അവർ എന്തുകൊണ്ടു് അവതാരങ്ങളായി തീൎന്നില്ല എന്നു ചിന്തിക്കേണ്ടതാണു്.

ശ്രീനാരായണഗുരുസ്വാമികൾ ആധുനികകാലഘട്ടത്തിൽ ജീവിച്ചിരുന്ന വിശിഷ്ടഗുണസമ്പൂൎണ്ണനായ ഒരു ആചാൎയ്യനായിരുന്നു. താൻ അനുഷ്ഠിച്ച തീവ്രമായ തപശ്ചൎയ്യയും ആത്മീയശക്തിയും ഈ മഹാത്മാവിന്റെ ജീവിതകാലത്തുതന്നെ സമുദായമദ്ധ്യത്തിൽ അനുഭവവേദ്യമായിത്തീൎന്നു. ഗുരുദേവൻ പ്രാപിച്ച വ്യക്തിമാഹാത്മ്യത്തിന്റെയും വിജ്ഞാനത്തിന്റെയും ജീവിതശുദ്ധിയുടെയും തികവുകൊണ്ടു് ചുററും കൂടിയ ജനങ്ങളെല്ലാം ആ നിഗമരത്നത്തെ ഈശ്വരതുല്യം പൂജിക്കാൻതുടങ്ങി. അവിടുത്തെ ആശകൾ ആജ്ഞകളായി മാറിത്തുടങ്ങി. വിനീതനും നിരഹങ്കാരിയും സന്തുഷ്ടനും ജനമദ്ധ്യത്തിൽ സഞ്ചരിച്ചു ജനങ്ങൾക്കു നേർവഴികാണിച്ചും ജനങ്ങളുടെ ജീവിതക്ലേശങ്ങൾക്കു ആശ്വാസം അരുളിയും അവിടുന്നു നയിച്ച ധാൎമ്മികജീവിതം ഒരു വിശിഷ്ടമായ മതബോധംതന്നെ ജനതാമദ്ധ്യത്തിൽ വളൎത്തി. സകലരും അന്യൎക്കു ഗുണംചെയ്യുന്നതിൽ തല്പരരായി തീരേണ്ടതിന്റെ ആവശ്യം അദ്ദേഹം ജനങ്ങളെ വിളിച്ചറിയിച്ചു. ഗുരുദേവന്റെ ഈ വിശിഷ്ടങ്ങളായ ആദൎശങ്ങൾ അന്നു നേരിൽ മനസ്സിലാക്കുന്നതിനും ആ ആദൎശമാൎഗ്ഗത്തിൽക്കൂടി ജീവിതലക്ഷ്യം സാധിതപ്രായമാക്കുന്നതിനും പ്രതിഭാശാലികളായ ഏതാനും ശിഷ്യഗണങ്ങളെ അദ്ദേഹത്തിനു സമ്പാദിക്കാൻകഴിഞ്ഞിരുന്നു. അവരിൽ പ്രമുഖൻ മഹാകവി കുമാരനാശാൻ തന്നെയാണു്. ആശാൻ പില്ക്കാലത്തു് തന്റെ വിശിഷ്ടമായ കവനധാരയിലൂടെ ഗുരുവിന്റെ ആദൎശങ്ങളെ വിജയിപ്പിക്കാൻ സഫലമായി യത്നിച്ചു. എന്നാൽ ഗുരു നയിച്ച അതിദിവ്യമായ ജീവിതമാൎഗ്ഗം അനുകരണസാധ്യമല്ലാത്തവിധം നിയന്ത്രണാത്മകമാണു്. ഗുരുദേവൻ സംസാരബന്ധത്തിൽപ്പെട്ട ജനലക്ഷങ്ങളുടെ മദ്ധ്യത്തിൽ തന്റെ സേവനംനിൎവ്വഹിച്ചു. അതുകൊണ്ടാണു് അദ്ദേഹത്തിനു് ഗൃഹസ്ഥശിഷ്യന്മാരും സംന്യാസിശിഷ്യന്മാരുമുണ്ടായിട്ടുള്ളതു്.

ശ്രീമാധവാനന്ദസ്വാമികൾ ഗുരുദേവന്റെ ആദ്ധ്യാത്മികജീവിതത്തെ അനുകരിച്ചു ജനസേവനം നിൎവ്വഹിച്ച പ്രശസ്തനായ ഒരു സംന്യാസിശിഷ്യനായിരുന്നു. ആദ്യകാലത്തു മാധവൻകുട്ടിവൈദ്യനെന്നും മാധവൻകുട്ടിആശാൻ എന്നും അറിയപ്പെട്ടിരുന്ന സ്മൎയ്യപുരുഷനു് മാധവാനന്ദസ്വാമികൾ എന്ന

---

ങ്ങാംപറമ്പത്തു ഉത്സവത്തിനു കൊടിയേറി. ആ ഘട്ടത്തിൽ സ്വാമിതൃപ്പാദങ്ങളും യാത്രയിൽ അവിടെയെത്തി. മിശ്രഭോജനത്തെപ്പററി ഇരുകൂട്ടരും സങ്കടം ഉണൎത്തിച്ചു. "മിശ്രഭോജനംകൊണ്ടു യാതൊരു ദോഷവുമില്ല" എന്നു മിശ്രഭോജനകക്ഷിയോടും "നിങ്ങൾക്കു അതു ഇഷ്ടമായിത്തോന്നുന്നില്ലെങ്കിൽ തല്ക്കാലം അതു വേണ്ടാ" എന്നു എതിർകക്ഷിയോടും പറഞ്ഞു് അദ്ദേഹം സമാധാനപ്പെടുത്തി, എതിരാളികളുടെ വെറുപ്പും വൈരാഗ്യവും അവസാനിപ്പിച്ചു. തന്നിമിത്തം എല്ലാവരും യോജിച്ചു ഉത്സവകാൎയ്യങ്ങൾ ഭംഗിയായി നടത്തപ്പെട്ടു.

"ബോധാചാൎയ്യക്കഴൽച്ചെങ്കമലമതിനടി-
ക്കാണു നിൎവ്വാണലോകം."



പേരു് സ്വാമിതൃപ്പാദങ്ങൾ നൽകി. സംസ്കൃതത്തിൽ ശ്രീമാധവാനന്ദസ്വാമികൾക്കുണ്ടായിരുന്ന അവഗാഹം തുല്യനിലയിൽ മററുപലക്കും ഉണ്ടായിരുന്നില്ല. വൈദ്യത്തിലും, വേദാന്തതത്വചിന്തയിലും, സാഹിത്യ വ്യാപാരത്തിലും സ്വാമികൾ വിദ്വജ്ജനങ്ങളുടെ സവിശേഷമായ പ്രശംസയ്ക്കു പാത്രീഭൂതനായിരുന്നു.

കൊല്ലവർഷം 1048-ാമാണ്ടു് ചിറയിൻകീഴ്താലൂക്കിൽ ആററങ്ങൽനഗരാതിർത്തിയിൽപ്പെട്ട അവനവഞ്ചേരി കോളംകോട്ടു് എന്ന പ്രസിദ്ധ പുരാതനകുടുംബത്തിൽ സ്വാമികൾ ഭൂജാതനായി. അവനവഞ്ചേരി വേലുവൈദ്യൻ എന്ന സുപ്രസിദ്ധ ആയുർവേദ വൈദ്യൻ സ്വാമികളുടെ സഹോദരനാണു്. പിതാവു് ചിറയിൻകീഴ് പുതുപ്പുരയ്ക്കൽവീട്ടിൽ ശ്രീമാൻ നാരായണനും, മാതാവു് കോളംകോട്ടുവീട്ടിൽ ചിന്നമ്മയുമായിരുന്നു. മാധവൻകുട്ടി, കുട്ടിക്കാലംമുതൽതന്നെ ഭൗതികജീവിതാഡംബരങ്ങളിൽ വിമുഖനായും ജനസ്നേഹിയായും വളർന്നുവന്നു. ഈ അനാർഭാടജീവിതം മാധവൻകുട്ടിയെ കാലാന്തരത്തിൽ ഒരു വിരാഗിയാക്കി തീർത്തു. മുതിർന്ന യൗവ്വനദശയിൽ 43-ാമത്തെ വയസ്സിൽ ദിവംഗതനാകുന്നതുവരെയും അദ്ദേഹം നിത്യബ്രഹ്മചാരി ആയിരുന്നു.

സംസ്കൃതവിദ്യാഭ്യാസം ഏതാണ്ടു പൂർത്തിയാക്കിയ ഘട്ടത്തിലാണു ശ്രീനാരായണഗുരുദേവനുമായി മാധവാനന്ദസ്വാമികൾ പരിചയപ്പെട്ടതു്. ഗുരുദേവന്റെ ഉപദേശപ്രകാരം സംസ്കൃതത്തിൽ ഉപരിപഠനം നടത്തുന്നതിനു തിരുവനന്തപുരത്തു സംസ്കൃതപണ്ഡിതനായിരുന്ന വെങ്കിടാചലശാസ്ത്രിയെ സമീപിക്കുകയും അഞ്ചുവഷക്കാലം അദ്ദേഹത്തിന്റെ അടുക്കൽ തക്കം, വ്യാകരണം, അലങ്കാരം ഇവ അഭ്യസിക്കുകയും ചെയ്തു.

"വെങ്കിടാചലനാമാനം തീത്ഥം വന്ദേ മഹാശയം"

എന്ന ശ്ലോകാദ്ധത്തിൽ അദ്ദേഹത്തിന്റെ ഗുരുഭക്തിയെ പ്രദശിപ്പിച്ചിട്ടുണ്ടു്. ആദ്യകാലഗുരുക്കന്മാർ കിളിമാനൂർ കോട്ടൂർവീട്ടിൽ ശ്രീ: നീലകണ്ഠപ്പിള്ളആശാൻ അവകളും അദ്ദേഹത്തിന്റെ പുത്രൻ ശ്രീ: ഗോവിന്ദപ്പിള്ളആശാൻ അവകളും ആയിരുന്നു. ഗീതയിൽ മാധവാനന്ദനുണ്ടായിരുന്ന സ്വാധീനംകണ്ടു ഗുരുദേവൻ ഒരിക്കൽ ഇങ്ങനെ അരുളിച്ചെയ്തിട്ടുണ്ടു്. "മാധവാനന്ദന്റെ ഹൃദയംതന്നെ ഗീത, ഗീതതന്നെ മാധവാനന്ദന്റെ ഹൃദയം." ഗുരുവിന്റെ അനുഗ്രഹവും ആശീർവാദവും ലഭിക്കുകയും മാധവാനന്ദൻ എന്നു ഗുരുദേവൻതന്നെ നാമകരണംചെയ്യുകയും ചെയ്തതിനെത്തുടന്നു മാധവാനന്ദസ്വാമികൾ കേരളക്കരയിൽ അക്കാലത്തെ ഗുരുഭക്തന്മാരുടെയും പണ്ഡിതന്മാരുടെയും ഇടയിൽ പരക്കെ പ്രസിദ്ധനായിത്തീർന്നു. കാവ്യരചനയിൽ അനായാസമായ വൈദഗ്ദ്ധ്യം മാധവാനന്ദസ്വാമികൾ പ്രദശിപ്പിച്ചു. സംസ്കൃതത്തിലും മലയാളത്തിലും അദ്ദേഹം നിരവധി ഭക്തിപരങ്ങളായ കവിതകൾ രചിച്ചിട്ടുണ്ടു്. ശിവഗിരി ശാരദാപ്രതിഷ്ഠാകാലത്തു് അദ്ദേഹം രചിച്ച പദ്യങ്ങളിൽ ഒരുഭാഗം ഇതാണു്:

"സാരസഭവമുഖവാസാ
ശാരദശശികരചാരുമന്ദഹാസാ
നീരദരുചികുരവിലാസാ
............................"

കാമാക്ഷീസ്തോത്രം എന്ന പേരിൽ അദ്ദേഹം ഒട്ടുവളരെ പദ്യങ്ങൾ എഴുതിയിട്ടുണ്ടു്. അതിലെ ഏതാനുംഭാഗം ഇങ്ങനെയാണു്:

"ജഡാനാം സ്വാതന്ത്ര്യം സകലനിഗമേ യാ വിതരതി
പ്രണമ്രീഭൂതാനാം ജഗദുദയരക്ഷാക്ഷയകരൈഃ
കടാക്ഷൈഃ കാമാക്ഷീ കൃതമുനിമനസ്സൗധവസതിഃ
കലാവൈദഗ്ദ്ധ്യം മേ ഹൃദയതുഭരംഗേഭിനയതു.
യതീന്ദ്രാണാം ചേതഃസ്ഫുടപടകുടീം പ്രാപ്യ രമതേ
മുദായാത്യാനന്ദപ്രദപതിപരബ്രഹ്മസഹിതാ
കലാത്മാ കാമാക്ഷീ മമ മലവിയോഗാമലതമേ
മനോമഞ്ചസ്ഥാനേ വിഹരതു സദാനന്ദജനനീ."

1095 വൃശ്ചികം-ധനുലക്കം ഭാഷാപോഷിണിയിൽ പരേതരായ ഇരുപതു മലയാളിമഹാന്മാരെപ്പററി പ്രസിദ്ധീകരിച്ചിരുന്ന ഒരു ലേഖനത്തിൽ മാധവാനന്ദസ്വാമികളെക്കുറിച്ചു് ഇങ്ങനെ പറഞ്ഞുകാണുന്നു: "മാധവാനന്ദസ്വാമികൾ വളരെ ശാന്തശീലനും പത്രങ്ങളിലും മററും ഗദ്യപദ്യങ്ങൾ എഴുതി യശസ്സമ്പാദിക്കണമെന്നു പക്ഷമില്ലാതിരുന്നവനും ആയിരുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ പേരു് വായനക്കാക്കു് അത്ര സുപരിചിതമായിട്ടില്ലെന്നാണു തോന്നുന്നതു്. കാവ്യം, നാടകം, ആയുർവേദം, വ്യാകരണം, വേദാന്തം മുതലായവയിൽ നല്ല നൈപുണ്യം സിദ്ധിച്ച ഒരു മഹാനും ഒരുത്തമവൈദ്യനും വേദാന്തത്തിൽ സ്വാനുഭവം വരുത്തിയവനുമാകുന്നു. പല സ്ഥലങ്ങളിലുമായി താമസിച്ചു പ്രതിഫലേച്ഛകൂടാതെ ജ്ഞാനോപദേശംചെയ്തു ജനങ്ങളെ അനുഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിനു് അദ്ദേഹത്തിന്റെ ശിഷ്യസഞ്ചയത്തിന്റെ വമ്പിച്ച സംഖ്യതന്നെ ഒരുത്തമദൃഷ്ടാന്തമാണു്. ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങൾതന്നെ അദ്ദേഹത്തിന്റെ വേദാന്തവിഷയത്തിലുള്ള അസാമാന്യവാസനയെ അഭിനന്ദിച്ചു് അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ടു്. മലയാളത്തിലും സംസ്കൃതത്തിലും ഒന്നുപോലെ കവിതകൾ എഴുതി ഫലിപ്പിക്കുന്നതിനു് അദ്ദേഹം അദ്വിതീയനായിരുന്നു. അദ്ദേഹം അനവധി സ്തോത്രങ്ങൾ എഴുതിയിട്ടുണ്ടു്."

1091 ധനു 25-ാംനു- കുപ്പണവച്ചാണ് മാധവാനന്ദസ്വാമികൾ കഥാവശേഷനായതു്. 91 മേടം 29-ം 30-ംതീയതികളിൽ കൊല്ലത്തു് രാമവർമ്മ ക്ലബ്ബിൽവച്ചു കൂടിയ എസ്. എൻ. ഡി. പി. യോഗത്തിന്റെ പതിമൂന്നാമതു വാർഷികയോഗത്തിൽ ജനറൽസെക്രട്ടറി സമർപ്പിച്ച റിപ്പോർട്ടിൽ ആ വർഷത്തിൽ ഉണ്ടായ വ്യസനകരങ്ങളായ രണ്ടുസംഭവങ്ങളിൽ ഒന്നു് മാധവാനന്ദസ്വാമിയുടെ ചരമമാണെന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. മാധവാനന്ദസ്വാമിയുടെ ചരമംമൂലം ഉണ്ടായ നഷ്ടം അപരിഹാര്യമാണെന്നു് 1091 മിഥുനംലക്കം വിവേകോദയംമാസികയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതും യോഗത്തിൽ ആദ്ധ്യക്ഷംവഹിച്ച ഡാക്ടർ പി. പല്പു അവർകൾ നടത്തിയതുമായ അദ്ധ്യക്ഷപ്രസംഗത്തിൽ പ്രത്യേകം ഇപ്രകാരം എടുത്തുപറഞ്ഞിരുന്നു:-

"The recent premature death of — Madhavananda Swami, one of the foremost desciples of our revered Guru, is another loss which the Yogam has sustained during the past year. The depth of his Vedantic knowledge was known only to a few select friends who had the previlege of his intimate acquaintauce. The end of a life of humility and selfless devotion came too soon. Peace be to his soul".

മാധവാനന്ദസ്വാമികൾ ഗുരുദേവന്റെ ശിഷ്യന്മാരിൽ ഒന്നായി ഉയന്നു. ഒടുവിൽ ഗുരുദേവൻ തന്നെ ആജ്ഞാപിച്ചതനുസരിച്ചു് അവനവഞ്ചേരിയിൽ തച്ചൂക്കുന്നിൽ പ്രത്യേകം ഒരു വസ്തു വാങ്ങി അവിടെ വിദ്യാത്ഥികളെ ചേത്തു പ്രതിഫലേച്ഛകൂടാതെ സംസ്കൃതവും വൈദ്യവും അഭ്യസിപ്പിക്കാൻ തുടങ്ങി. അന്നു് അദ്ദേഹം സ്വന്തം ചുമതലയിൽ ആരോഗ്യദായിനിവൈദ്യശാല എന്ന പേരിൽ ഒരു വൈദ്യശാല സ്ഥാപിച്ചു പ്രതിഫലേച്ഛകൂടാതെ ആതുരശുശ്രൂഷ നടത്തിവന്നു. പ്രസ്തുത വൈദ്യശാല ഉത്തരോത്തരം അഭിവൃദ്ധിപ്രാപിച്ചു് മാധവാനന്ദന്റെ സഹോദരനായി ഇന്നു ജീവിച്ചിരിപ്പുള്ള വേലുവൈദ്യന്റെ മേൽനോട്ടത്തിൽ ഭംഗിയായി നടന്നുപോരുന്നു.

ഗുരുദേവന്റെ എല്ലാ ആദശ്ശങ്ങളും അറിഞ്ഞു് ആദരിച്ചു സ്വന്തം ജീവിതത്തിൽ പ്രയോഗക്ഷമമാക്കി നാട്ടുകാക്കു നന്മചെയ്യുക എന്നതായിരുന്നു മാധവാനന്ദസ്വാമികളുടെ ജീവിതത്തിന്റെ പ്രത്യേകത. മാധവാനന്ദസ്വാമികൾ കാലഗതിപ്രാപിച്ച 1091-ൽ ചെപ്പള്ളി കൃഷ്ണൻവൈദ്യനു് ആലുവാ അദ്വൈതാശ്രമത്തിൽനിന്നു സ്വാമിതൃപ്പാദങ്ങൾ അയച്ച ഒരു കാർഡിൽ (91 കന്നി 9-ാംനു-) ഇങ്ങനെ പറഞ്ഞിരിക്കുന്നു: "നിന്റെ ഉത്സാഹത്തിൽ പള്ളിക്കൂടവും വായനശാലയും നടത്തിവരുന്നതും നല്ലതുതന്നെ. ജനങ്ങൾക്കു ഉപകാരംചെയ്യുന്നതുതന്നെയാണു് മുഖ്യധമ്മം."

ഗുരുവിനും സമുദായത്തിനും നാട്ടിനും നന്മയുണ്ടാക്കാൻ ആയുസ്സും വപുസ്സും ബലിഅപ്പിച്ചു സേവനംനടത്തിയ ആ ഗുരുഭക്തന്റെ വിശുദ്ധജീവിതം നമുക്കു മാഗ്ഗദശ്ശകമായിരിക്കട്ടെ. ആ ആത്മാവു് നിത്യനിർവൃതിയിൽ ലയിക്കട്ടെ!



# ഗുരുസ്മരണകൾ * * * *

## * * * * * * വൈദ്യവിഷയം

— എൻ. മാധവൻവൈദ്യർ, കൊല്ലം —

വേദാന്തജ്ഞാനത്തിലും വിവിധശാസ്ത്രവിജ്ഞാനത്തിലും ഗുരുദേവനുണ്ടായിരുന്ന പാടവത്തിൽ അല്പവും പിന്നിലല്ലാത്തവിധം വൈദ്യവിഷയത്തിൽ അനിതരസാധാരണമായ ജ്ഞാനം ഗുരുദേവൻ സമ്പാദിച്ചിരുന്നു. ചരകം, സുശ്രുതം, അഷ്ടാംഗഹൃദയം എന്നീ ഗ്രന്ഥങ്ങളിൽ ഉള്ള സംശയം ഏതു ഭാഗവും ആരു ചോദിച്ചാലും പറയുമായിരുന്നു. അഭിനവവാഗ്ഭടൻ വി. എം. ഗോവിന്ദൻവൈദ്യർ, അഭിനവ ധന്വന്തരി മാമിവൈദ്യർ, മാമൻവൈദ്യർ മുതലായ മഹാപണ്ഡിതന്മാരായ വൈദ്യന്മാർക്ക് പാകവിഷയങ്ങളിലും ഔഷധങ്ങളിലും സംശയം നേരിടുന്ന അവസരങ്ങളിലെല്ലാം അവർ ഗുരുദേവസന്നിധിയിൽ ചെന്നു സംശയനിവൃത്തിവരുത്തി പോകുന്നതായി കണ്ടിട്ടുണ്ടു്. ചെറിയ ഒററ,ഒററ ഔഷധങ്ങൾ കൊണ്ടു സ്വാമിതൃപ്പാദങ്ങൾ തീരാവ്യാധികൾ തീർത്തിട്ടുള്ളതായി ബോധ്യമുണ്ടു്. ഇതിനുള്ള ഒരു തെളിവാണു് എന്റെ ഈ സ്മരണ.




ബാല്യകാലത്തു എനിക്കുണ്ടായ ഒരു രോഗശമനത്തിനു പല ചികിത്സകളുംചെയ്തു. രോഗം തല്ക്കാലം സുഖപ്പെട്ടുമെങ്കിലും പ്രതിവർഷം ആ രോഗമുണ്ടാകുന്ന ഋതുവരുമ്പോൾ വീണ്ടും ആരംഭിക്കും. ഇങ്ങിനെ രണ്ടുമൂന്നു വർഷംകഴിഞ്ഞു. കാൽമുട്ടിനുതാഴെ ഒരുതരം 'ചെത്തചിരങ്ങു' ഉണ്ടാകും. അതികലശലായ വേദനയും നീർവാർച്ചയും ഉണ്ടായിരിക്കും. ചേന ചെത്തിയിറക്കിയതുപോലെ ഇരിക്കും കണങ്കാലുകൾ. ഇങ്ങിനെയുള്ള വ്യാധികൾ നിസ്സാരമായി ചികിത്സിച്ചു ശമനംവരുത്തിയിട്ടുള്ള പിതാവു് ഈ രോഗം ചികിത്സിക്കുന്നകാര്യത്തിൽ പരാജയപ്പെട്ടു. 1088-ൽ ശ്രീമാധവാനന്ദസ്വാമികളെ കാണുന്നതിനു ഗുരുദേവൻ അവനവൻചേരി കോളംകോട്ടുവീട്ടിൽ വന്നു. ഗുരുഭക്തനായ പിതാവു ഗുരുദേവനെ യഥോചിതം ആചരിച്ചു. രോഗബാധിതനായ എന്റെ ഇടതടവില്ലാത്ത ദീനരോദനം സ്വാമികളെ അലട്ടി. ആ നിലവിളിക്കുന്ന കുട്ടിയെക്കൊണ്ടുവരിക എന്നു തൃപ്പാദങ്ങൾ പിതാവിനോടുപറഞ്ഞു. കണ്ടയുടൻ കരയരുതു്; ഇനി വേദനയുണ്ടാകയില്ല എന്നു ആ ദീനദയാസിന്ധു അരുളിച്ചെയ്തു. കരാംഗുലികൾകൊണ്ടു ഒന്നു തലോടി. അതിനുശേഷം ആ രോഗത്തിന്റെ വേദന ഇന്നുവരെ അനുഭവിച്ചിട്ടില്ല. ഒരാൾ ശിവഗിരിക്കു വരണം. ഒരെണ്ണകാച്ചിച്ചു കൊടുത്തയയ്ക്കാം എന്നു ആ കാരുണ്യമൂർത്തി കല്പിച്ചു. പിതാവു ശിവഗിരിയിൽപോയി. പച്ചണ്ടിത്തോടും മററും ഇട്ടുകാച്ചിയ ഒരെണ്ണയാണു് പിതാവുകൊണ്ടുവന്നു കാലിൽതേച്ചതു്. ആ വ്രണം മൂന്നുനാലുദിവസംകൊണ്ടു ശമനംവന്നു. ആ ചിരങ്ങു് ഇതുവരെ ഉണ്ടായിട്ടില്ല. എണ്ണയുടെ യോഗം പിതാവു് അന്നു ശിവഗിരിയിൽ വച്ചു പഠിച്ചു. ഇന്നും ഈ എണ്ണ അനേകം വ്രണരോഗികൾക്കു ആശ്വാസം നല്കിവരുന്നുണ്ടു്.

* * * *

ഒരിക്കൽ ഒരു കുട്ടിക്കു പാൽക്കുരു (അരുംപാറ) പിടിപെട്ടു. മാതാപിതാക്കന്മാർ വളരെ ചികിത്സകൾചെയ്തു വിഷമിച്ചു. ഗുരുദേവസന്നിധിയിൽച്ചെന്നു സങ്കടംഉണർത്തിച്ചു. അപ്പോൾ ഗുരുദേവൻ ചോദിച്ചു: ഉരുളക്കിഴങ്ങു കറിവച്ചുകൂട്ടുമോ എന്നു്. കൂട്ടുമെന്നു് ആ ദമ്പതികൾ മറുപടിപറഞ്ഞു. എന്നാൽ ആ ഉരുളക്കിഴങ്ങു കഴുകുന്നവെള്ളത്തിൽ ഈ കുട്ടിയെ മൂന്നുനാലുദിവസം കുളിപ്പിക്കുക എന്നു ചികിത്സനിശ്ചയിച്ചു. അവർപോയി അങ്ങിനെചെയ്തു. കുട്ടിയുടെ പാൽക്കുരുവും പമ്പകടന്നു. ഈ ചികിത്സ മററു ചില കുട്ടികൾക്കു ചെയ്തുനോക്കി. ഫലിച്ചില്ല. സിദ്ധന്മാർ നിശ്ചയിക്കുന്ന നിമിത്തചികിത്സ എന്നുവേണം ഇതിനു പറയേണ്ടതു്. ഇതിൽ ഔഷധശക്തിയല്ല, മനഃശക്തിയാണു് കാമ്പെടുത്തുനില്ക്കുന്നതു്.

വൈദ്യവിഷയത്തിൽ ഇങ്ങിനെ അനേകമനേകം കാര്യങ്ങൾ ഗുരുദേവനെപ്പററിപ്പറയുവാനുണ്ടു്.



# ★ ഗുരുദേവസ്മരണ ★

— കുണ്ടനി ഗോവിന്ദനാശാൻ —

**1079** ധനുമാസത്തിൽ ശ്രീനാരായണഗുരുസ്വാമികൾ അദ്ദേഹത്തിന്റെ ഗൃഹസ്ഥഭക്തന്മാരിൽ പ്രമുഖനും ഔദാര്യനിധിയും ധനികനും ഇയ്യിടെ പരേതനുമായ പെരിങ്ങോട്ടുകര തണ്ടാശ്ശേരി കുഞ്ഞയ്യപ്പൻമാസ്റ്ററുടെ വസതിയിൽ ദക്ഷിണാങ്കണത്തിൽ ഒരു കട്ടിലിൽ പരിമൃദുലമായ പരവതാനിയിൽ പ്രാങ്മുഖനായി എഴുന്നെള്ളിയിരിക്കുന്നു.

ശ്രീബോധാനന്ദസ്വാമികൾ, ശ്രീശിവലിംഗസ്വാമികൾ, ശ്രീനരസിംഹസ്വാമികൾ മുതലായ ശിഷ്യവര്യന്മാർ അടുത്തു സ്ഥിതിചെയ്യുന്നു. ഗുരുദേവദർശനോൽസുകരായ ജനാവലിയാൽ ആ പരിസരപ്രദേശം നിബിഡമായിരുന്നു. അന്നു ചിന്നസ്വാമിയെന്ന ഓമനപ്പേരിനാൽ അറിയപ്പെട്ടിരുന്ന നമ്മുടെ മഹാകവി കുമാരനാശാൻ ഭവനത്തിന്റെ പശ്ചിമഭാഗത്തു സമാഗതന്മാരായ ഭക്തജനങ്ങളോട് ഓരോ കഥകൾ പറഞ്ഞുകൊണ്ടിരിക്കയായിരുന്നു.

അപ്പോൾ കുഞ്ഞയ്യപ്പൻമാസ്റ്റർ തൃപ്പാദങ്ങളോട് ആദരപൂർവം ഇങ്ങിനെ പറഞ്ഞു: അവിടുത്തെ കവിതയായ "നാടീടുമീവിഷയമോടീട്ടുശം നടനമാടീട്ടുവാനരുതിനി" ഇത്യാദിയായ നാരായണകൃതമഞ്ജരി എന്ന ഒമ്പതു പദ്യത്തിന്റെ ശരിയായ അർത്ഥം ഞങ്ങൾക്കു മനസ്സിലാകുന്നവിധം ഒന്നു കല്പിച്ചരുളിച്ചെയ്താൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ട്.

സ്വാമികൾ പുഞ്ചിരികൊണ്ടു ധവളീകൃതമാക്കിയ ആ സദസ്സിൽ നില്ക്കുന്ന കുഞ്ഞയ്യപ്പൻമാസ്റ്ററെ നോക്കി ഇങ്ങിനെ ചോദിച്ചു:—

കുഞ്ഞയ്യപ്പനു് അതിന്റെ ശരിയായ അർത്ഥം പറഞ്ഞുകേൾക്കുവാൻ താല്പര്യമുണ്ടു്; അല്ലേ?

കുഞ്ഞയ്യപ്പൻമാസ്റ്റർ—സ്വാമിൻ! ഉണ്ടു്, വളരെയുണ്ടു്.

സ്വാമികൾ—പിന്നെ ആർക്കെല്ലാം താല്പര്യമുണ്ടു്?

ഈ കുണ്ടനിഗോവിന്ദൻ മുതലായ പലരും താല്പര്യമുള്ളവരാണെന്നു കൃതാഞ്ജലികളായി ബോധിപ്പിച്ചു.

സ്വാമികൾ—കുമാരൻ എവിടെ? കുമാരനെ വിളിക്കുക. കുമാരൻ അതിന്റെ അർത്ഥങ്ങൾ പറഞ്ഞുതരും; പോരെയോ?

ഞങ്ങൾ—ധാരാളംമതി.

കല്പനകേട്ട സമയം നമ്മുടെ ചിന്നസ്വാമി അന്തികത്തിൽവന്നു് അഭിവാദ്യംചെയ്തുനിന്നു. സ്വാമികൾ ചിന്നസ്വാമിയെനോക്കി ഇങ്ങനെ അരുളിച്ചെയ്തു: കുമാരൻ! "നാരായണകൃതമഞ്ജരി"യുടെ ശരിയായ അർത്ഥങ്ങൾ നല്ലവണ്ണം അറിയാമല്ലോ?

ചിന്നസ്വാമി—ഒരുവിധം അറിയാം.

സ്വാമികൾ—ഒരുവിധത്തിലേ അറിയൂ? നല്ലവണ്ണം അറിഞ്ഞുകൂടേ?

ചിന്നസ്വാമി—സ്വാമിൻ! ഒരുവിധം നല്ലവണ്ണംതന്നെ അറിയാം.

സ്വാമികൾ—കൊള്ളാം. അതിന്റെ അർത്ഥങ്ങൾ അറിയുവാൻ കുഞ്ഞയ്യപ്പൻ, ഗോവിന്ദൻ മുതലായവർ ആഗ്രഹിക്കുന്നു. എന്നാൽ കുമാരൻ അങ്ങേഭാഗത്തുപോയി ഇവൎക്കു അതിന്റെ അർത്ഥം പറഞ്ഞുകൊടുക്കുക.

ചിന്നസ്വാമി—കല്പനപോലെ.

തദനന്തരം ചിന്നസ്വാമികൾ പൂർവസ്ഥാനത്തേയ്ക്കുതന്നെനടന്നു. ഞങ്ങളെല്ലാവരും അദ്ദേഹത്തെ അനുഗമിച്ചു. അവിടെ ആസനോപവിഷ്ടനായ കുമാരനാശാൻ ആ പദ്യങ്ങൾ പാരായണംചെയ്തു. കൈമുഖഭാവങ്ങൾ കാട്ടി സുപ്രസന്നമുഖത്തോടുകൂടി അർത്ഥം പറഞ്ഞുതുടങ്ങി. വേദാന്തമയമായ അർത്ഥഗാംഭീര്യത്താൽ ദുരവഗാഹമായ ആ പദ്യനവകത്തെ പാടേ വെട്ടിപ്പൊളിച്ചു ഞങ്ങൾക്കു കാണിച്ചുതന്നു.

ഉദ്ദേശം മൂന്നുമണിക്കൂർ നീണ്ടുനിന്നു ഈ പ്രഭാഷണം. ഞങ്ങളെല്ലാവരും പരമാനന്ദമനസ്കരായി, പിന്നീടു് കുമാരനാശാനോടുകൂടി ഞങ്ങൾ തൃപ്പാദസന്നിധിയിൽച്ചെന്നു കുമ്പിട്ടു. സ്വാമികൾ ഞങ്ങളെ എല്ലാവരേയും കരുണാവലോകനംചെയ്തു പുഞ്ചിരിക്കൊണ്ടു. മഞ്ജരിയുടെ അർത്ഥമെല്ലാം നല്ലപോലെ മനസ്സിലായില്ലേ എന്നു ചോദിച്ചു.

ഞങ്ങൾ—ഇപ്പോൾ എല്ലാം നല്ലപോലെ മനസ്സിലായി.

സ്വാമികൾ—നാളേക്കു മറക്കുമോ?

# ശ്രീനാരായണഗുരുദേവൻ

— സൽക്കവി പി. കെ. കേശവൻ —

പുണ്യചരിതനായ ശ്രീനാരായണഗുരുസ്വാമികൾ ചെമ്പഴന്തിയിലാണു് ജനിച്ചതു്. തിരുവനന്തപുരത്തുനിന്നും അഞ്ചാറുമൈൽ വടക്കാണു് പ്രസ്തുതസ്ഥലം. കൊല്ലം–തിരുവനന്തപുരം മെയിൻറോഡിൽ ചീയാരം (ശ്രീകാര്യം) ജംക്ഷനിൽ നിന്നും രണ്ടുമൈൽ വടക്കോട്ടു് സഞ്ചരിച്ചാൽ ഗുരുദേവന്റെ ജനനഭവനത്തിൽ ചെന്നുചേരാവുന്നതാണു്. അവിടെ പ്രസിദ്ധമായ "മണക്കൽ" എന്ന പുരാതനക്ഷേത്രം ഉണ്ടു്.. ക്ഷേത്രപ്പറമ്പിന്റെയും ഗുരുദേവൻ ജനിച്ച ഭവനം നിൽക്കുന്ന പറമ്പിന്റെയും അതിരൊന്നുതന്നെയാണു്. പ്രസ്തുത ക്ഷേത്രത്തിൽ ഗുരുദേവന്റെ മനോഹരമായ ഒരു ഛായാപടം പ്രതിഷ്ഠിച്ചിട്ടുണ്ടു്. ക്ഷേത്രപ്പറമ്പിൽനിന്നും നൂറുവാര വടക്കോട്ടു ചെന്നാൽ പുരാതനമായ "വയൽവാരം"വീടിന്റെ വിശാലമായ മുററത്തു ചെല്ലാം. ആ മുററത്തു വടക്കരുകിലുള്ള അടുക്കള വളരെ ഭദ്രമായി സൂക്ഷിച്ചിരിക്കുന്നു. വലിയ കെട്ടിടങ്ങൾ ഉണ്ടായിരുന്നതിന്റെ ലക്ഷണങ്ങൾമാത്രമേ ഇപ്പോൾ കാണുന്നുള്ളു. കഷ്ടിച്ചു മൂന്നുമുറികളുള്ള ആ ഭവനമത്രേ പാവനചരിതനായ ഗുരുദേവൻ അവതരിച്ച ഗേഹം. "ശ്രീനാരായണചരിതം" കിളിപ്പാട്ടിൽനിന്നും ആ ഭാഗം അതുപോലെ ഇവിടെ ഉദ്ധരിക്കാം.



"വാരിയുംകഴക്കോലുമേററവുംപഴക്കമായ്
ധൂമലാഞ്ഛനംകൊണ്ടുപാടേതാൻ കറുത്തതായ്
കാറൊളിക്കുമ്മായംകൊണ്ടല്ലല്ല കരികൊണ്ടു
വാരൊളിചിന്നുംമട്ടു നാരിമാർതേച്ചുള്ളതായ്
വായുവും വെളിച്ചവും വേണ്ടപോൽക്കടക്കാതെ
വാതിലുംമററും പാരം കുറവാർന്നതായീടും
ഓലമേഞ്ഞുള്ളതായ് മൺപുരയൊന്നിൽ ശുദ്ധ-
ശീലർക്കുകാണുംതോറും നെഞ്ഞിടിപ്പുണ്ടാക്കീടും
കുട്ടസ്സാംമുറിയൊന്നിലല്ലയോ, ജഗത്തിൽ ശ്രീ-
പുലത്തും മഹാദീപം ഭംഗിയായ്ശോഭിക്കുന്നു.
ലോകദീപമായ്,ജ്ഞാനഭാനുമാനായ്ത്തീർന്നുള്ള
ശ്രീകരതേജസ്സേ! നീ മേല്ക്കുമേൽ ശോഭിച്ചാലും"

(സ്വന്തം)

ഗുരുദേവന്റെ ജനനസമയത്തെപ്പററി ചെമ്പഴന്തിയിലെ വലിയപിള്ള ഇപ്രകാരം പറഞ്ഞു: "ഇതു് ഒരു അസാധാരണ ജനനമാണു്. പ്രതാപശാലിയായി വാഴേണ്ട യോഗം കാണുന്നു. ഭരണാധികാരിയായിത്തീരേണ്ട നിലയുള്ള സകലഭാഗ്യങ്ങളും കാണുന്നു. അല്ലാ! അതിനേക്കാൾത്തെളിഞ്ഞു് മറെറാരു യോഗം കാണുന്നുണ്ടല്ലോ. അതു് സംന്യാസിയാകുവാനാണു്. ദിവ്യചൈതന്യംകൊണ്ടു് ഈ ലോകം അടക്കിബ്ഭരിക്കേണ്ട ഒരു മഹാശക്തിയായി ഈ ദിവ്യതേജസ്സ് ശോഭിക്കും" എന്നുകൂടി പറഞ്ഞു.

---

ഞങ്ങൾ—ഞങ്ങൾ വിവേകശൂന്യന്മാരല്ലേ? മനക്കരുത്തുണ്ടോ? സ്വാമി!

സ്വാമികൾ—നിങ്ങൾ വിവേകശൂന്യന്മാരാണോ? അതു കഷ്ടംതന്നെ. വിവേകം താനേതന്നെവരുമോ? വരില്ല. യത്നിക്കണം. നല്ല പുസ്തകങ്ങൾ വായിക്കണം. ദേഹമനഃശുദ്ധികൾ വേണം. ലഹരിപദാർത്ഥങ്ങൾ ഉപയോഗിക്കരുതു്. മദമത്സരങ്ങൾ വെടിയണം. സത്യധർമ്മങ്ങൾ വെടിയരുതു്. എന്നാൽ വിവേകവും സുഖവുമുണ്ടാകും.

ഞങ്ങൾ സ്വാമിപാദങ്ങളിൽ നമസ്കരിച്ചു.

സ്വാമികൾ ഉടനെ ധ്യാനസ്തിമിതലോചനനായി സ്ഥിതിചെയ്തു. ഞങ്ങൾ എല്ലാവരും തൊഴുതുകൊണ്ടു് അകന്നുപോയി.



ഗുരുദേവന്റെ പ്രാരംഭവിദ്യാഭ്യാസം പിതാവായ മാടനാശാൻതന്നെയാണു നിർവ്വഹിച്ചതു്. അനന്തരം വൈദ്യപരമായി മാതുലനായ കൃഷ്ണൻവൈദ്യനാണു് പഠിപ്പിച്ചതു്. ഭാഗിനേയന്റെ അസാധാരണസാമർത്ഥ്യം കണ്ടു് ഉപരിവിദ്യാഭ്യാസം ചെയ്യിക്കണമെന്ന ദ്ദേഹം തീരുമാനിച്ചു. അങ്ങനെയാണു് പുതുപ്പള്ളിൽ, വാരണപ്പള്ളിൽ പ്രസിദ്ധനും മഹാപണ്ഡിതനുമായ കുമ്മംപള്ളിൽ രാമൻപിള്ളആശാന്റെകൂടെ പഠിച്ചതു്. രാമൻപിള്ളആശാന്റെകൂടെ മൂന്നുനാലുവർഷം സംസ്കൃതത്തിൽ ഉപരിവിദ്യാഭ്യാസംചെയ്തു. അനന്തരം ഗുരുദേവൻ സ്വദേശത്തേക്കു മടങ്ങി. കുറച്ചുകാലത്തേക്കു് അന്നു നാണുആശാനായി അറിയപ്പെട്ടിരുന്ന ഗുരുദേവൻ കുട്ടികളെ സ്വഭവനത്തിൽ സംസ്കൃതം അഭ്യസിപ്പിച്ചുകൊണ്ടിരിക്കുകയായിരുന്നു. അങ്ങനെയിരിക്കുമ്പോൾ തനിക്കു് പൊതുവേ ലോകത്തോടു് ഒരു വിരക്തിയുണ്ടായിത്തുടങ്ങി. അതു, തന്റെ സന്ന്യാസത്തിനും ലോകസേവനത്തിനും കാരണമായിത്തീർന്നു. ജന്മനാ ശാന്തനും ഭക്തനുമായിരുന്ന നാണുആശാൻ കുറേനാൾ പരിവ്രാജകനായിക്കഴിഞ്ഞു. ഈയവസരത്തിൽ ആധാരമെഴുത്തുകാരനായുംമററും ഇരുന്ന ശ്രീ: കുഞ്ഞൻപിള്ളചട്ടമ്പിയുമായി കണ്ടു. അദ്ദേഹം തന്റെ ഗുരുവായ "തൈക്കാട്ടയ്യാവി"നെ പരിചയപ്പെടുത്തുകയും അദ്ദേഹത്തിൽനിന്നു് ഉപദേശംവാങ്ങി യോഗമുറകൾ പരിശീലിക്കുകയുംചെയ്തു. അവർ ഒരുമിച്ചു് പലസ്ഥലത്തും സഞ്ചരിക്കുകയും ഒടുവിൽ നാണുവാശാൻ കഠിനതപസ്സിനായി വേർപിരിയുകയുംചെയ്തു. വേളിമല, മരുത്വാമല, അരുവിപ്പുറം എന്നീ പുണ്യസ്ഥലങ്ങളിലാണു പ്രധാനമായി തപസ്സു ചെയ്തിരുന്നതു്.

അതിനുശേഷം നാണുവാശാനെ, നാണുഗുരുവെന്നും നാണുഗുരുസ്വാമിയെന്നും ജനങ്ങൾ അറിഞ്ഞുതുടങ്ങി. സ്വാമികൾ അരുവിപ്പുറം എന്ന സ്ഥലത്തു താമസമാക്കി. നെയ്യാറിന്റെ തീരവും ആ പരിസരവും വളരെ മനോഹരമാണു്. ആററുതീരത്തിലുള്ള ഗുഹയിലും താൻ ഏറെക്കാലം തപസ്സുചെയ്തിരുന്നു. അങ്ങനെയിരിക്കുമ്പോഴാണു് അദ്ദേഹത്തെക്കാണുവാൻ ധാരാളം ഭക്തന്മാർ പല സ്ഥലത്തുനിന്നും അവിടെ ചെന്നുചേർന്നതു്. തന്റെ ജന്മോദ്ദേശ്യം സാധിക്കുന്നതിനു് അസ്തിവാരമായി അവിടെ ഒരു ക്ഷേത്രം സ്ഥാപിച്ചു. അതത്രേ "അരുവിപ്പുറം" ക്ഷേത്രം. ഗുരുദേവൻപ്രതിഷ്ഠിച്ച ആദ്യത്തെ ക്ഷേത്രമെന്നനിലയിൽ അതിനു വളരെ പ്രാധാന്യവും പ്രഖ്യാതിയും ഉണ്ടായി. തന്റെ ദിവ്യാദർശങ്ങൾ, ആ ക്ഷേത്രപ്രതിഷ്ഠയോടുകൂടി വിളംബരംചെയ്തിരുന്നു.

"ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാണിതു്"

എന്ന സുപ്രസിദ്ധ പദ്യം ക്ഷേത്രപ്രതിഷ്ഠയോടുകൂടിത്തന്നെ അവിടെ എഴുതിവയ്ക്കുകയും ചെയ്തിട്ടുണ്ടു്.

അരുവിപ്പുറത്തെ പ്രതിഷ്ഠ കഴിഞ്ഞശേഷം സ്വാമികളെ പലയിടത്തും ക്ഷേത്രപ്രതിഷ്ഠയ്ക്കുവേണ്ടി ക്ഷണിക്കുകയും അപ്രകാരം നടത്തുകയുംചെയ്തിട്ടുണ്ടു്. അവ നവീനങ്ങളും ആദർശംകൊണ്ടു് അതുല്യങ്ങളും ആകുന്നു. ഓരോ ക്ഷേത്രപ്രതിഷ്ഠയ്ക്കും അദ്ദേഹത്തിനു് ഓരോ ഉദ്ദേശവും ഉണ്ടായിരുന്നു. ഈ ചുരുങ്ങിയ ചരിത്രത്തിൽ വളരെ ചുരുക്കമായേ പറയുവാൻ സാധിക്കുകയുള്ളു.

ആദ്യമായി പ്രതിഷ്ഠിച്ചതു ശിവക്ഷേത്രമാണു്. അതിനുശേഷം പല പ്രദേശങ്ങളിലും വളരെ ക്ഷേത്രങ്ങൾ സ്ഥാപിച്ചു. പിന്നീടു വർക്കല ശിവഗിരിയിൽ ശാരദാമഠം സ്ഥാപിച്ചു. വിദ്യാഭ്യാസപരമായി—വിശേഷിച്ചു് കലാപരമായി—പൊതുജനങ്ങൾക്കുള്ള ഉണർവ്വിനെക്കൂടി അതിൽ അന്തർലീനമാക്കിയാണു് ശാരദാപ്രതിഷ്ഠ നടത്തിയതു്. പ്രതിഷ്ഠയിലുള്ള വിവിധത്വം, പറയുകയാണെങ്കിൽ മുരുക്കുംപുഴ "സത്യം, ജ്ഞാനം, ദയ, ശാന്തി"എന്നു് എഴുതി പ്രതിഷ്ഠിക്കയാണു് ചെയ്തതു്. അടുത്തതായി വളരെക്കാലം കഴിഞ്ഞു ചേർത്തല "കളവങ്കോടം" എന്ന സ്ഥലത്തു നാലടിനീളം രണ്ടടിവീതി വരുന്ന ഒരു വലിയ നിലക്കണ്ണാടിയാണു് പ്രതിഷ്ഠിച്ചിട്ടുള്ളതു്. അതിന്റെ മദ്ധ്യത്തിൽ "ഓം" എന്ന സുവർണ്ണാങ്കിതവുമുണ്ടു്.

കോഴിക്കോട്ടു് ശ്രീകണ്ഠേശ്വരംക്ഷേത്രം തലശ്ശേരി ജഗന്നാഥക്ഷേത്രം, പറവൂർ മൂത്തകുന്നത്തു ശിവക്ഷേത്രം, കണ്ണൂർ സുന്ദരേശ്വരംക്ഷേത്രം, മംഗലാപുരം അന്നപൂർണ്ണേശ്വരിക്ഷേത്രം ഇവയൊക്കെ മഹാക്ഷേത്രങ്ങൾതന്നെയാണു്. ഇവയിൽ ചിലതിനു് ലക്ഷക്കണക്കിനു് ഭൂസ്വത്തുണ്ടെന്നുള്ളതും പ്രസ്താവ്യമത്രേ. എല്ലാ ക്ഷേത്രങ്ങളുടേയും മുഖ്യമായ ആദർശം മുൻചൊന്ന ചെറിയ പദ്യത്തിൽ അടങ്ങിയിരിക്കുന്നു. "ജാതിഭേദം മതദ്വേഷം ഏതുമില്ലാതെസർവ്വരും സോദരത്വേനവാഴുന്ന മാതൃകാസ്ഥാനം" എന്നുള്ളതാണു്. കോഴിക്കോട്ടു ശ്രീകണ്ഠേശ്വരക്ഷേത്രത്തിലെ ശിവലിംഗപ്രതിഷ്ഠ വലിപ്പംകൊണ്ടു് ഇൻഡ്യയിലെ രണ്ടാമത്തേതാണെന്നു പറയാം.

സ്വാമികൾ അക്രമരഹിതമായ മാർഗ്ഗത്തിൽക്കൂടി പരിവർത്തനം നടത്തിയ ഒരു മഹാപുരുഷനാണു്. ജാതി നശിപ്പിക്കുന്നതിനുവേണ്ടി താൻ ചെയ്തിട്ടുള്ള പ്രവർത്തനങ്ങൾ—അതിന്റെ പ്രതിദ്ധ്വനികൾ—ഇപ്പോഴും അലയടിച്ചുകൊണ്ടിരിക്കുന്നതേയുള്ളു. കണ്ണൂർ സുന്ദരേശ്വരപ്രതിഷ്ഠ കഴിഞ്ഞ അവസരത്തിൽ അവിടെ പുലയർക്കും മററും പ്രവേശനം കൊടുക്കണമെന്നു് സ്വാമികൾ ജനപ്രമാണികളോടു പറഞ്ഞപ്പോൾ ഉടനെ വേണ്ട, ഒരുവർഷം കഴിഞ്ഞുകൊള്ളട്ടേ എന്നവർ

മറുപടി പറഞ്ഞു. ഇതുകേട്ട സ്വാമികൾ മൗനം അവലംബിച്ചിരുന്നു. സ്വാമികളെ യാത്രയയയ്ക്കാൻ പൊതുപ്രമാണികളെല്ലാംതന്നെ റയിൽവേസ്റ്റേഷനിൽ വന്നു. അപ്പോൾ, അട്ടത്തകാലത്തെങ്ങും മഴയുണ്ടാകയില്ല എന്നു പ്രതീക്ഷിച്ചിരുന്ന ആ ഘട്ടത്തിൽ അതിഭയങ്കരമായ ഒരു മഴപെയ്തു. അന്നേരം മന്ദഹാസപൂർവം "എന്താ ഒരുവർഷം കഴിഞ്ഞല്ലോ?—ഇനിയുംകൊട്ടുത്തുകൂടെ?" എന്നു ചോദിച്ചു.

അരുവിപ്പുറത്തുവച്ചാണ് "ശ്രീനാരായണധർമ്മപരിപാലനയോഗം" സമാരംഭിച്ചതു്. ഇതു് 1078-ൽ ആയിരുന്നു. ഇപ്പോൾ തിരുവിതാംകൂറിൽത്തന്നെ ആയിരത്തി ഇരുന്നൂറിൽപ്പരം ശാഖകളുണ്ടു്. കൊച്ചിയിലും മലബാറിലും ഇതേപേരിൽത്തന്നെയുള്ള യോഗവും സംഘടനകളും ഉണ്ടു്. ഈ യോഗംനിമിത്തമുണ്ടായിട്ടുള്ള ആചാരപരിഷ്കാരങ്ങൾ, സാമുദായപരിവർത്തനങ്ങൾ, വിദ്യാഭ്യാസപ്രവർത്തനങ്ങൾ രാഷ്ട്രീയാവകാശവാദങ്ങൾ ഇവ സുവിദിതങ്ങളാകയാൽ വിവരിക്കുന്നില്ല.

ഗാന്ധിജി വൈക്കംസത്യാഗ്രഹകാലത്തു് ശിവഗിരിയിൽ സ്വാമിയുമൊരുമിച്ചു് വിശ്രമിക്കുകയും അവിടെ ഒരു മഹാസമ്മേളനം നടത്തുകയും ചെയ്തു.

ലോകമഹാകവിയായ രവീന്ദ്രനാഥടാഗോറും ശിവഗിരിയിൽ വച്ചുതന്നെയാണു് സ്വാമികളെ സന്ദർശിച്ചതു്. "ഇതുപോലെ ഒരു മഹാത്മാവിനെ—ആത്മചൈതന്യം തുളുമ്പുന്ന ഒരു മഹാസംന്യാസിയെ താൻ ഇന്നുവരെ കണ്ടിട്ടി"ല്ലെന്നു് ആ വിശ്വമഹാകവി മുക്തകണ്ഠം പ്രസ്താവിച്ചു. ആ ദിവ്യാത്മാക്കളുടെ സമ്മേളനം ശ്രീനാരായണസാന്നിദ്ധ്യസമ്പൂർണ്ണമായ ശിവഗിരിയുടെ മഹാഭാഗ്യമെന്നേ പറയേണ്ടതുള്ളു. അദ്ദേഹത്തോടുകൂടി പാശ്ചാത്യനും പണ്ഡിതാഗ്രേസരനുമായ ശ്രീ: ആൻഡ്റൂസും ഉണ്ടായിരുന്നു. മഹാത്മാക്കളിൽ ഒരു പ്രാമാണികനും ആര്യസമാജത്തിൻെറ അധിപതിയും ആയ ഋഷീശ്വരൻ സ്വാമിശ്രദ്ധാനന്ദജിയും, സ്വാമികളെ വന്നു സന്ദർശിക്കുകയും ചെയ്തിട്ടുണ്ടു്. ഹരിജനോദ്ധാരണത്തിനുവേണ്ടി അനുഗ്രഹിച്ചാലും, അനുഗ്രഹിച്ചാലും എന്നു പ്രാർത്ഥിക്കുകയും അതുകേട്ട സ്വാമികൾ "ആര്യസമാജം ധൈര്യസമാജമാണല്ലോ" എന്നു് പറയുകയും ചെയ്തു.

സരസകവി മൂലൂർ എഴുതിയ കവിരാമായണത്തിൽ ഗുരുദേവനെ ആദികവിയായ "വാല്മീകി"യായിട്ടാണു് ചിത്രീകരിച്ചിട്ടുള്ളതു്. ഇന്നു ചിലർക്കു കവിരാമായണം, കവിഭാരതം എന്നെല്ലാം പറഞ്ഞാൽ എന്തുകണ്ടു വ്യക്തമാകുമെന്നറിഞ്ഞുകൂടാ. ശ്രീരാമൻ, ലക്ഷ്മണൻ, ഹനുമാൻ തുടങ്ങിയുള്ള രാമായണത്തിലെ ഓരോ പാത്രത്തോടു കവികളെ തുല്യതകല്പിച്ചു് രചിച്ചിട്ടുള്ളതാണു് കവിരാമായണം. ഗുരുദേവനു് വാല്മീകിസ്ഥാനം കൊടുക്കാൻതക്കതരത്തിൽ ഉള്ളതായിരുന്നു സാഹിത്യപരമായി അക്കാലത്തു് അവിടുത്തേയ്ക്കുള്ള സ്ഥാനം.

സംസ്കൃതത്തിലും മലയാളത്തിലും തമിഴിലും അവിടുത്തേയ്ക്കുള്ള കവിതാപാടവം അന്യാദൃശമായിരുന്നു. മഹാകവി ടാഗോറിനോടു് സംസ്കൃതത്തിലാണു് അദ്ദേഹം സംസാരിച്ചതു്. സംസ്കൃതത്തിൽ സ്വാമിയെപ്പോലെ സംസാരിക്കാൻ വശമില്ലെന്നുപറഞ്ഞു്, അതിനുത്തരം അദ്ദേഹം ദ്വിഭാഷിയായ കുമാരനാശാൻ മുഖാന്തരം ഇംഗ്ലീഷിലാണു് മറുപടി പറഞ്ഞതു്. അതുപോലെ സ്വാമികളുടെ മലയാളകവിതകളുടെ മാതൃകകൾ കാണാം.

1. അയലുതഴപ്പതിനായതിപ്രയത്നം
നയമറിയും നരനാചരിച്ചിടേണം.

2. അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നുസുഖത്തിനായ് വരേണം.

3. പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലപലയുക്തിപറഞ്ഞു പാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം.

4. ഒരുജാതി ഒരുമതം
ഒരുദൈവം മനുഷ്യനു്
ഒരുയോനി ഒരാകാരം—
ഒരു ഭേദവുമില്ലിതിൽ.

5. ആടുപാമ്പേ പുനം തേടുപാമ്പേ
അരുളാനന്ദക്കൂത്തു കണ്ടാടുപാമ്പേ.

6. ഒരുജാതിയിൽനിന്നല്ലോ
പിറന്നീടുന്നു സന്തതി,
നരജാതിയിതോർക്കുമ്പോൾ
ഒരുജാതിയതായ് വരും.

ഇതൊക്കെ കേരളീയരുടെ ഇടയിൽ അറിഞ്ഞുകൂടാത്തവരില്ലാത്തതരത്തിൽ പ്രചരിച്ചിട്ടുള്ളതാണു്. അദ്ദേഹം കവികളുടെ കവിയും ഗുരുവുംകൂടിയായിരുന്നു. ആധുനികമഹാകവികളിൽ അഗ്രഗണ്യനായിരുന്ന കുമാരനാശാൻെറ സകല ഉയർച്ചയ്ക്കും കാരണം ശ്രീനാരായണൻെറ ശിഷ്യനായിരുന്നു എന്നുള്ളതാണു്.

ഗുരുദേവൻെറ സാധാരണ സംഭാഷണംപോലും കവിതാമയവും തത്വപരവും ഫലിതസമ്പൂർണ്ണവുമായിരുന്നു. ചില മാതൃകകൾ ഉദ്ധരിക്കുന്നു.

1. മതമേതായാലും മനുഷ്യൻ നന്നായാൽമതി.

2. കണ്ടാലറിഞ്ഞുകൂടെങ്കിൽപ്പിന്നെക്കേട്ടാലറിയുന്നതെങ്ങിനെ?

ഇങ്ങനെ എത്രയോ ലളിതകോമളങ്ങളായ വാക്യശകലങ്ങളാണ് കേരളത്തിലെ പഴഞ്ചൊല്ലുകൾ പോലെ കൈരളിയുടെ ഭണ്ഡാഗാരത്തിൽ നിക്ഷിപ്തമായിട്ടുള്ളതു്.

വാഗ്മികളായ ടി. കെ. മാധവൻ, സ്വാമിസത്യവ്രതൻ ഇവർക്കു് ആത്മവീര്യം കൊടുത്തതും കെ. അയ്യപ്പൻ, ഡാക്ടർ നടരാജൻ തുടങ്ങിയവരെ വിശ്വദീപങ്ങളായി പ്രകാശിപ്പിച്ചിട്ടുള്ളതും ഗുരുദേവൻതന്നെയാണു്.

പരമ്പര:—ഗുരുദേവനു് രണ്ടു ശിഷ്യപരമ്പരകളുണ്ടു്. ഒന്നു സംന്യാസിശിഷ്യന്മാരും മററതു ഗൃഹസ്ഥശിഷ്യന്മാരുമാണു്. ഗൃഹസ്ഥശിഷ്യന്മാരെ എസ്. എൻ. ഡി. പി. യോഗവുമായി ബന്ധപ്പെടുത്തി മുഴുവൻ അതിൽ ഉൾപ്പെടുത്താം. അടുത്തതു് "ശ്രീനാരായണധർമ്മസംഘം" എന്നപേരിൽ അറിയപ്പെടുന്ന സംന്യാസിശിഷ്യപരമ്പരയാണു്. ബോധാനന്ദസ്വാമികളെയാണു് അനന്തരഗാമിയായി അഭിഷേകംചെയ്തതു്. ആ പിൻതുടർച്ച ഇന്നു് ശ്രീനാരായണധർമ്മസംഘംവക സ്വത്തുക്കളും മഠങ്ങളും മുറപ്രകാരം ഭരിച്ചുവരുന്നു. മദ്രാസ്, കാഞ്ചീപുരം, ആലുവാ, ശിവഗിരി, അരുവിപ്പുറം ഇങ്ങനെ അനേകം മഠങ്ങളും ശിഷ്യപ്രധാനന്മാരുടെ മേൽനോട്ടത്തിൽ ശ്രീനാരായണധർമ്മപ്രചരണസ്ഥാപനങ്ങളായും സ്മാരകസ്തംഭങ്ങളായും പരിലസിക്കുന്നു. മഹാസമാധിമന്ദിരം ബ്രഹ്മവിദ്യാമന്ദിരമായി ശിവഗിരിയിൽ ഇതാ ഉയരാൻ തുടങ്ങിയിരിക്കുന്നു.

ഗുരുദേവൻ അവധൂതനായി സഞ്ചരിച്ചിരുന്ന കാലത്തു് എവിടെയെല്ലാം സഞ്ചരിച്ചു എന്നു പറയുവാൻ പൂർണ്ണമായി സാധിക്കുകയില്ല. അരുവിപ്പുറം പ്രതിഷ്ഠയ്ക്കുശേഷം കേരളത്തിൽ പലഭാഗത്തുമായി താമസിക്കാറുണ്ടെങ്കിലും ശിവഗിരിയിലും ആലുവായിലും സ്വാമികൾ സാധാരണ വിശ്രമിച്ചുപോന്നു. ശിവഗിരി സ്വാമിഭക്തന്മാരുടെ "ശൃംഗേരിമഠം"തന്നെയാണു്. ആലുവായിൽ അദ്വൈതാശ്രമംസംസ്കൃതമഹാപാഠശാല സ്ഥിതിചെയ്യുന്നു. ശിവഗിരിയിൽ ശ്രീനാരായണനാമാങ്കിതമായ ശിവഗിരി ഹൈസ്ക്കൂളും ശ്രീനാരായണമെഡിക്കൽമിഷനും ധർമ്മസംഘംവകയായി സ്ഥിതിചെയ്യുന്നു. ഗുരുദേവൻ ആലുവായിൽ വിശ്രമിച്ചിരുന്നകാലത്തു്, ജാതിയില്ലാതാക്കാൻ നമ്മുടെ രാജകുടുംബത്തിൽ ഒരു രാജകുമാരൻ അവതരിക്കുമെന്നു് "ചിത്രാവതാര"ത്തിനു് അഞ്ചുകൊല്ലംമുൻപു് ദീർഘദർശനം ചെയ്തിരുന്നു. ഗുരുവര്യന്റെ ഏററവും വലിയ സ്മാരകമായി പരിശോഭിക്കുന്നതു കൊല്ലത്തുള്ള S. N. D. P. യോഗംവക ശ്രീനാരായണകോളേജാകുന്നു. സിലോണിൽ "ശ്രീനാരായണമന്ദിരം" എന്ന പേരിൽ ഒരു വലിയ സ്ഥാപനവും ഉണ്ടു്.

"ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു്" എന്ന മഹാസന്ദേശമാണു്, ഏററവും പ്രാമാണ്യമർഹിക്കുന്നതു്. മതകലഹങ്ങളും രാഷ്ട്രീയഭിന്നതകളും നശിച്ചു് ഒരു ഏകലോകം കാണാൻ നെഹ്റുതുടങ്ങിയ മഹാരഥന്മാർ ഇപ്പോൾ ആഗ്രഹിക്കുന്നുണ്ടു്. ഇൻഡ്യയിൽത്തന്നെ മതത്തിന്റെപേരിൽ എന്തൊരു രക്തപ്പുഴയാണു് ഒഴുകിയതു്. അറേബ്യയിലും അതുതന്നെയാണല്ലോ നടന്നതു്. ഇതിനെല്ലാം ഏകപരിഹാരമാർഗ്ഗം ഒരുജാതി ഒരുമതം എന്ന ദിവ്യസന്ദേശം ജനങ്ങൾ അംഗീകരിക്കുക എന്നുള്ളതുമാത്രമാകുന്നു. സമുദായൈക്യവും ലോകശാന്തിയും അതോടുകൂടിത്തന്നെ വന്നുകൊള്ളും. അത്രേ ഈ മഹാസന്ദേശത്തിന്റെ മാഹാത്മ്യം.

1104 കന്നി അഞ്ചാംതീയതി അദ്ദേഹം സമാധിയായി. ഗുരുദേവന്റെ വിശേഷാത്തരമായ "ഒരുജാതി ഒരുമതം" എന്ന ദിവ്യസന്ദേശം ലോകത്തിനു ശാന്തിയും സമാധാനവും അരുളട്ടേ!





1104 കന്നി 5-ാംനു- ഗുരുദേവകീർത്തനാദികളോടും ശാന്തിമന്ത്രോച്ചാരണങ്ങളോടുംകൂടി ശിവഗിരിയുടെ ഉപരിതലത്തിൽ മഹാസമാധിസ്ഥാനത്തേക്കു കൊണ്ടുപോകുന്ന ഗുരുദേവന്റെ ദിവ്യശരീരത്തിൽ അന്ത്യാർച്ചന സമർപ്പിക്കുവാൻ തിങ്ങിക്കൂടിയ ലക്ഷോപലക്ഷം ഭക്തവൃന്ദങ്ങൾ.

ഈ സ്ഥാനത്താണ് ആറുനിലയിൽ മഹാസമാധി (ബ്രഹ്മവിദ്യാ) മന്ദിരം ഇപ്പോൾ പണി ചെയ്തു വരുന്നതു്.



മന്ദിരത്തിന്റെ ഇരുവശങ്ങളിൽ ഉയർന്നനിലയിൽ ഒരു ഗ്രന്ഥാലയവും ഗുരുകുലവുംകൂടി നിർമ്മിക്കുവാൻ പ്ലാൻ ഉണ്ടാക്കിയിട്ടുണ്ടു്.

മഹാസമാധിപീഠം

# ഗുരുദേവന്റെ മഹാസമാധികാലത്തുണ്ടായ

# പത്രപ്രസ്താവനകൾ

## ഇസ്ലാമിക്റെവ്യൂ

ഹിന്ദുക്കൾമറന്നാലും മുസ്ലിമിങ്ങളായ ഞങ്ങൾ ആ മഹാപുരുഷനെ—ശ്രീനാരായണഗുരുവെ ഒരു കാലത്തും മറക്കുന്നതല്ല.

## സനാതനധർമ്മം

കേരളം ഒരു ഋഷിവര്യന്റെ നിര്യാണത്താൽ ഇതാ ഇരുട്ടടഞ്ഞിരിക്കുന്നു. ശാന്തപ്രസന്നമായ ആ മുഖസുഷമ സെപ്തംബർ 20-ാംനു-യിലെ അസ്തമന ഭാനുവിൽ ലയിച്ചു.

കേരളപുത്രരായ ശങ്കരാചാര്യർക്കും തുഞ്ചത്താചാര്യർക്കും കിട്ടീട്ടുള്ളതുപോലെ ഒരു ദിവ്യപീഠമാണ്, കേരളീയരുടെ ഹൃദയത്തിൽ ശ്രീനാരായണഗുരുവിനു കിട്ടീട്ടുള്ളതു്. ശങ്കരാചാര്യരെ സമകാലീനരായ കേരളീയർ ഉപദ്രവിച്ചു; തുഞ്ചൻ "കൂട്ടക്കാരിവരൊത്തു തൊട്ടതിലകപ്പെട്ടായി"ത്തിളങ്ങിയതു വളരെക്കാലം കഴിഞ്ഞിട്ടാണ്. ഉജ്ജ്വലവും ദീർഘവും വിപുലവും സാർവ്വജനീനവും അന്യൂനവും ആയ ഒരു ബഹുമാനം സ്വാമിക്കു സിദ്ധിച്ചതുപോലെ ഇന്ത്യയിൽ അടുത്ത നൂററാണ്ടുകളിലൊന്നും ആർക്കും സിദ്ധിച്ചിട്ടില്ല.

കർമ്മനിർമ്മുക്തന്മാരായ ധീരാത്മാക്കൾ ആചാരവിമർദ്ദിതരായ ജനങ്ങൾക്കു സ്വാതന്ത്ര്യമാർഗ്ഗം കാണിച്ചുകൊടുക്കുവാൻവേണ്ടി ചിലപ്പോൾ അവരുടെ ഇടയിൽ ജനിച്ചു. അവരുടെ കൂട്ടത്തിൽ അപമാനവും ആപത്തും അനുഭവിക്കാറുണ്ടെന്നുള്ള ഒരു ദിവ്യതത്വത്തെ സ്വാമിയുടെ ജീവിതം വെളിപ്പെടുത്തി. നിർധൂതകല്മഷനായ ആ പരമപവിത്രന്റെ സ്ഥൂലദേഹം സഹിക്കേണ്ടിവന്ന കർമ്മശല്യങ്ങൾ താൻ ജനിച്ച കുലത്തിന്റെ സമൂഹകർമ്മം ഏറെറടുത്തനുഭവിച്ചതാണെന്നേ വിചാരിച്ചുകൂടു. പുണ്യാത്മാക്കൾ അവരുടെ ശുദ്ധരക്തംകൊണ്ടു മനുഷ്യരുടെ പാപവിമോചനം സാധിക്കുന്നു എന്ന അധ്യാത്മരഹസ്യമാണ് അന്ത്യകാലത്തുകൂടി സ്വാമി കാണിച്ചുതന്നതു്.

താഴ്ത്തപ്പെട്ട ജാതിക്കാർക്കു ഉയരുവാൻ അദ്ദേഹം പഠിപ്പിച്ചു. എന്നാൽ താഴ്ന്നവരും താഴ്ത്തുന്നവരും ഒരേ മായയുടെ സന്താനങ്ങളും ഒരുപോലെ അനുതാപാർഹരും ആയതുകൊണ്ടു് ആ വ്യാമോഹകാരണമായ 'ജാതി' എന്ന പേരും പൊരുളും തീരെ മറന്നാൽമാത്രമേ വാസ്തവത്തിൽ സാമുദായികമോക്ഷം കിട്ടുകയുള്ളു എന്നു എല്ലാവർക്കും അദ്ദേഹം ഉപദേശിച്ചു. ആ "സമദർശന"രഹസ്യം ഗ്രഹിക്കുവാൻ സ്വാമിഭക്തന്മാർക്കുകൂടി പ്രയാസം കാണുന്നു!

ക്ഷേത്രമില്ലാത്ത ജാതിക്കാരുടെ തൽക്കാലാവശ്യത്തിനു് അദ്ദേഹം ക്ഷേത്രങ്ങൾ സ്ഥാപിച്ചുകൊടുത്തു. എന്നാൽ മററു ക്ഷേത്രങ്ങളിലെന്നപോലെ തന്റെ ക്ഷേത്രങ്ങളിലെ ദേവന്മാർക്കും മനുഷ്യചാപല്യങ്ങൾ കണ്ടുതുടങ്ങിയപ്പോൾ ഈ ലോകമഹാക്ഷേത്രത്തിൽ അനേകരൂപങ്ങളിൽ കാണപ്പെടുന്ന ഏകചൈതന്യത്തെ ജാതിയും മതവും മറന്നു ഭജിച്ചുകൊള്ളുവാൻ അദ്ദേഹം ആജ്ഞാപിച്ചു.

അദ്ദേഹം ഒരു തിയ്യഗുരുവാണെന്നു ചിലർ പറയാറുണ്ട്. അദ്ദേഹം ഒരു തിയ്യനെയും ഉപദേശം കൊടുത്തു ശിഷ്യനായി വരിച്ചിട്ടില്ല. എന്നാൽ ബ്രാഹ്മണരും നായന്മാരും തിയ്യരും യൂറോപ്യന്മാരും അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചിട്ടുണ്ട്. ഇന്നു ഗാന്ധിജിയൊഴികെ മറെറാരു ഭാരതീയനും ഇങ്ങനെയുള്ള ശിഷ്യവൈവിദ്ധ്യം സിദ്ധിച്ചിട്ടില്ല.

അദ്ദേഹം പ്രസംഗിക്കയോ അധികം സംസാരിക്കയോ ചെയ്യാറില്ല. എന്നാൽ സൂര്യനെപ്പോലെ സന്നിധിമാത്രംകൊണ്ടു ശക്തിയും പ്രേമവും അദ്ദേഹം പ്രസരിപ്പിച്ചു. ആ നാരായണചൈതന്യം പല "നരേന്ദ്ര"രേയും പ്രസിദ്ധവാഗ്മികളാക്കീട്ടുണ്ട്. ആ പ്രേമവിലാസം പല കഠിനവൈരങ്ങളേയും വേരറുത്തിട്ടുണ്ട്; ആ ജ്ഞാനദൃഷ്ടി അനേകജനങ്ങളെ വിച്ഛിന്നസംശയരാക്കീട്ടുണ്ട്; ആ ത്യാഗശീലം വളരെപ്പേർക്കു കർമ്മയോഗരഹസ്യം കാണിച്ചുകൊടുത്തു.

പ്രബുദ്ധകേരളത്തിനു്, യോഗത്തിൽ പതഞ്ജലിയും, ജ്ഞാനത്തിൽ ശങ്കരനും, ഭരണനൈപുണിയിൽ മനുവും, ത്യാഗത്തിൽ ബുദ്ധനും, സ്ഥൈര്യത്തിൽ നിബിയും, വിനയത്തിൽ യേശുവും ആയ ആ നാരായണഋഷി, നരവേഷം ധരിച്ചു് 72 വർഷത്തെ ലീലകൾക്കുശേഷം യഥാസ്ഥാനം പ്രാപിച്ചു. യഥാർത്ഥ അദ്ധ്യാത്മവിത്തുക്കൾക്കുമാത്രം സിദ്ധിക്കുന്ന ക്രമപ്രവൃദ്ധമായ കീർത്തിയും സജ്ജനഭക്തിയും പൂർണ്ണമായി നില്ക്കുത്തന്നെ ആ പുണ്യജീവൻ മൃത്യുപരിധിയിൽനിന്നു് അമൃതപദവിയിലേക്കു വീണ്ടും പ്രവേശിച്ചു. അനേകലക്ഷം ഭക്തജനങ്ങളുടെ ഹൃദയപീഠങ്ങളിൽ

കുടികൊള്ളുന്ന നാരായണവിഗ്രഹങ്ങളും അദ്ദേഹം തുടങ്ങിയിട്ടുള്ള ലോകസേവാസ്ഥാപനങ്ങളും, ശാശ്വതാവസ്ഥയുടെ ഒരു സാക്ഷിയായി സ്ഥിതിചെയ്യുന്ന ആ ശിവഗിരിയും മൗനമായി വന്ദിച്ചുനില്ക്കത്തന്നെ ആ പ്രഭാപൂരം ആകാശത്തിൽ ഉദ്ഗളിച്ചു. അദ്ദേഹത്തിന്റെ മുഖകാന്തിയും വാങ്മാധുരിയും സ്പന്ദിപ്പിച്ചിട്ടുള്ള ശുദ്ധഹൃദയങ്ങൾക്കു് ഇനി ആ അഗാധജ്ഞാനത്തിന്റെയും വിശാലപ്രേമത്തിന്റെയും വിപുലഗുണകൎമ്മങ്ങളുടെയും ചരിത്രംതന്നെ നിരന്തരമായ ഉജ്ജീവശക്തിയായിത്തീരട്ടെ. ഇനി ജനിക്കുന്നവൎക്കു് ഇന്ത്യാരാജ്യത്തിലെ ഇതിവൃത്തങ്ങളിലെ അവതാരമൂൎത്തികളുടെയും സിദ്ധപുരുഷന്മാരുടെയും കൂട്ടത്തിൽ അദ്ദേഹം ഒരു ഉപാസനാദേവനായിത്തീരും.

അദ്ദേഹത്തിന്റെ ശരീരം ശിവഗിരിയിലെ പഞ്ചഭൂതങ്ങൾ എനിക്കെനിക്കെന്നു പങ്കിട്ടെടുത്തു. എന്നാൽ അതിൽനിന്നു വിട്ടുപോയ ആ മഹാശക്തി അദ്ദേഹം ഉപദേശിച്ച "ഏകദൈവം, ഏകമതം, ഏകജാതി" ലോകത്തിൽ സുസ്ഥാപിതമാകുന്നതുവരെ നമ്മെ ശാസിച്ചുകൊണ്ടും അനുഗ്രഹിച്ചുകൊണ്ടും നില്ക്കും.

## പ്രതിദിനം

ജനസംഖ്യകൊണ്ടും പ്രാബല്യംകൊണ്ടും കേരളത്തിൽ ഒരു പ്രധാനസ്ഥാനത്തെ അൎഹിക്കുന്ന ഈഴവസമുദായത്തിന്റെ സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവും ആയ സൎവ്വവിധ ഉൽക്കൎഷങ്ങൾക്കും കാരണഭൂതനും ഈഴവസമുദായം ഈശ്വരതുല്യം പൂജിച്ചാരാധിച്ചുവന്നിരുന്ന മതാദ്ധ്യക്ഷനുമായ ശ്രീനാരായണഗുരുസ്വാമികൾ 72-ാമത്തെ വയസ്സിൽ വൎക്കല ശിവഗിരിയിലുള്ള ശാരദാശ്രമത്തിൽവെച്ചു സമാധിയടഞ്ഞിരിക്കുന്നു എന്നുള്ള വ്യസനവാൎത്ത ഞങ്ങൾ ഇന്നലെത്തന്നെ പ്രസിദ്ധീകരിച്ചിരുന്നു. കുത്തഴിഞ്ഞ ഗ്രന്ഥംപോലെ യാതൊരു സംഘടനയുംകൂടാതെ അഴിഞ്ഞുലഞ്ഞലംകോലപ്പെട്ടു് ഒരു മതാദ്ധ്യക്ഷനോ ഒരു സമുദായനേതാവോ ഇല്ലാതെ, സ്വാൎത്ഥത്തെ കവിഞ്ഞുള്ള ചിന്തകൾ ഉത്ഭവിക്കുന്നതിനുപോലും ഇടയില്ലാതെ സ്ഥിതിചെയ്യുന്ന ഒരു വമ്പിച്ച ജനവിഭാഗത്തെ യോജിപ്പിച്ചു്, സംഘടിപ്പിച്ചു് ഒരു മതാദ്ധ്യക്ഷന്റെ കീഴിൽ കൊണ്ടുവരിക എന്ന മഹൽകൃത്യത്തിന്റെ വിഷമതകളെപ്പററി ചിന്തിച്ചെങ്കിൽ മാത്രമേ സ്വാമികളുടെ മഹത്തായ ജീവിതത്തിൽ സാധിച്ചിട്ടുള്ള വൻപിച്ച ആ വിജയത്തിന്റെ ഒരു ഭാഗമെങ്കിലും വേണ്ടവിധത്തിൽ മനസ്സിലാക്കുവാൻ കഴികയുള്ളു. വിദ്യാഭ്യാസത്തിലും മററും മുന്നണിയിൽ നില്ക്കുന്നവയും മതാദ്ധ്യക്ഷന്മാരുടെയും മററും അക്ഷീണപരിശ്രമംമൂലം ഒരുവിധത്തിൽ സംഘടിക്കപ്പെട്ടവയെന്നു പറയപ്പെടുന്നവയും ആയ പല സമുദായങ്ങളിലും ഒരു പുതിയ ആൾ മതാദ്ധ്യക്ഷസ്ഥാനത്തു് പ്രവേശിക്കുന്നതിനോടുകൂടി പലവിധ കുഴപ്പങ്ങൾ ഉണ്ടാകുക സാധാരണയാണു്. എന്നാൽ മതാദ്ധ്യക്ഷസ്ഥാനമോ, അങ്ങിനെ ഒരു അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നതിനോ നിയമിക്കുന്നതിനോ ഒരു സ്ഥാപനമോ ഇല്ലാതിരുന്ന ഈഴവസമുദായത്തിൽ, സ്വാമികളെ പതിനെട്ടുലക്ഷത്തോളം ജനസംഖ്യയുള്ള ഈഴവസമുദായം യാതൊരു ഭിന്നാഭിപ്രായത്തിനും ഇടനല്കാതെ കുലഗുരുവായും, മതാദ്ധ്യക്ഷനായും അംഗീകരിച്ചതു് അദ്ദേഹത്തിന്റെ ജീവിതശുദ്ധിയും മഹനീയാദൎശങ്ങളും മാത്രംകൊണ്ടാണെന്നുള്ളതു് അവിതൎക്കിതമാണല്ലോ. ഈഴവസമുദായം സാമൂഹികമായും സാമ്പത്തികമായും എന്നല്ല, വിദ്യാഭ്യാസപരമായും ഏററവും അധഃപതിച്ചിരുന്ന ഒരു കാലത്തിലാണു സ്വാമികൾ ഭൂജാതനായതും, സമുദായസേവനം ആരംഭിച്ചതും എന്നുള്ളതു സവിശേഷം സ്മൎത്തവ്യമാണു്. ഇപ്രകാരം ഈഴവസമുദായത്തിനു ഇന്നു കാണുന്ന നാനാവിധ ശ്രേയസ്സുകൾക്കും നിദാനമായ ഒരു മഹൽപുരുഷനാണു് നമ്മുടെ ഇടയിൽനിന്നു വിയോഗം പ്രാപിച്ചിരിക്കുന്നതെന്നു പറയുമ്പോൾ ഇതുമൂലം ഈഴവസമുദായത്തിനുണ്ടാവുന്ന അസ്വാസ്ഥ്യവും മനോവ്യഥയും എത്രമാത്രമായിരിക്കുമെന്നുള്ളതു ഊഹ്യമാണല്ലോ. "ഏകജാതി, ഏകമതം,ഏകദൈവം"എന്നുള്ള അതിമഹത്തരമായ ആദൎശത്തെ മുൻനിറുത്തിക്കൊണ്ടാണു് സ്വാമികൾ തന്റെ വിജയപൎയ്യവസായിയായ ജീവിതത്തെ ക്രമീകരിക്കുകയും നിയമിക്കുകയും ചെയ്തിരുന്നതെന്നു പ്രസിദ്ധമാണു്. സ്വസമുദായാംഗങ്ങളുടെ സാമൂഹ്യവും, മതപരവും ആയ ഉല്ക്കൎഷത്തിനുവേണ്ടി പരിശ്രമിക്കുകമാത്രമാണു സ്വാമികൾ ചെയ്തതു്. അദ്ദേഹം കേരളത്തിന്റെ നാനാഭാഗങ്ങളിലും ഈഴവൎക്കുവേണ്ടി പ്രത്യേകം ക്ഷേത്രങ്ങൾ പ്രതിഷ്ഠിക്കുകയും ആശ്രമങ്ങൾ സ്ഥാപിക്കുകയും ജന്തുഹിംസ, മദ്യപാനം ആദിയായ ദുഷ്കൎമ്മങ്ങളെ കഠിനമായി വിരോധിക്കുകയും ചെയ്തു. ഇന്നു ഈഴവസമുദായത്തിന്റെ സംഘടനയ്ക്കും, ഉന്നമനത്തിനും ആയുധമായിരിക്കുന്ന ശ്രീനാരായണധൎമ്മപരിപാലനസംഘത്തിന്റെ സ്ഥാപകനും സ്ഥിരാദ്ധ്യക്ഷനും സ്വാമികൾതന്നെ ആയിരുന്നു എന്നു വിശിഷ്യ പ്രസ്താവിക്കേണ്ടതില്ലല്ലോ. ഈ സംഘംമൂലം ഈഴവസമുദായത്തിനു ഉണ്ടായിട്ടുള്ള നാനാമുഖങ്ങളായ അഭിവൃദ്ധിയേയും ഉൽക്കൎഷത്തേയുംപററി കേരളത്തിലെന്നല്ല ഇൻഡ്യയിലെവിടേയുമുള്ള യാതൊരുത്തരേയും പ്രത്യേകം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. വിശ്വവിഖ്യാതന്മാരും ഭാരതത്തിന്റെ അഭിമാനസ്തംഭങ്ങളുമായ മഹാത്മാഗാന്ധി, മഹാകവി ടാഗോർ ആദിയായ മഹൽപ്പുരുഷന്മാരുടെ സ്നേഹാദരങ്ങൾക്കുപോലും പാത്രീഭവിച്ചിരുന്ന സൂൎയ്യപുരുഷൻ കേരളത്തിലെ മഹാന്മാരിൽ അഗ്രിമസ്ഥാനത്തെ സൎവ്വദാ അൎഹിച്ചിരുന്നു എന്നുള്ളതു നിസ്തൎക്കമാണു്. സ്വാമി

കൾ ഈഴവസമുദായത്തിന്റെ മതാദ്ധ്യക്ഷനായിരുന്നെങ്കിലും ഇതരമതങ്ങളോടു വളരെ ബഹുമാനവും സഹിഷ്ണുതയും പ്രദർശിപ്പിച്ചിരുന്നു എന്നുള്ളതു നാം പ്രത്യേകം സ്മരിക്കേണ്ടതാണു്. ശ്രീനാരായണഗുരുസ്വാമികളുടെ ജീവചരിത്രത്തിന്റെ ഒരു സംക്ഷേപം ഞങ്ങൾ അന്യത്രപ്രസിദ്ധം ചെയ്തിട്ടുള്ളതിനാൽ അദ്ദേഹത്തിന്റെ ജീവിതരീതിയെപ്പററി കൂടുതലായി പ്രതിപാദിക്കേണമെന്നു ഉദ്ദേശിക്കുന്നില്ല. സ്വാമികൾക്കു സുഖക്കേടു ആരംഭിച്ചിട്ടു് കുറേ മാസങ്ങളായെങ്കിലും അദ്ദേഹം ക്രമേണ സുഖം പ്രാപിച്ചുവരുന്നതായി അറിയപ്പെട്ടിരുന്ന അവസരത്തിലാണു് അപ്രതീക്ഷിതമായ ഈ അത്യാഹിതം ഗ്രഹിക്കുന്നതിനിടയായതു്. ഈ മഹാപുരുഷന്റെ നിര്യാണം രാജ്യത്തിനു പൊതുവേയും സമുദായത്തിനു പ്രത്യേകിച്ചും അപരിഹാര്യമായ ഒരു നഷ്ടമാണെന്നുള്ളതിനു സംശയമില്ല. ഈ അതിദുസ്സഹമായ വിയോഗംമൂലം വൈധവ്യം ഭവിച്ചിരിക്കുന്ന ഈഴവസമുദായത്തോടു ഞങ്ങൾ ഹൃദയപൂർവം അനുശോചിക്കയും പരിപാവനചരിതനായ സ്വാമികളുടെ ആത്മാവിനു നിത്യശാന്തിനൽകുന്നതിനു സച്ചിദാനന്ദസ്വരൂപനായ ജഗദീശ്വരനോടു് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## മലയാളി

ശ്രീനാരായണഗുരുസ്വാമി അവർകൾ ഇന്നലെ വയ്യിട്ടു നാലുമണിക്കു് വർക്കല ശിവഗിരിയിൽവെച്ചു സമാധിഅടഞ്ഞിരിക്കുന്നു. ഈ വാർത്ത കേരളത്തിന്റെ സകലഭാഗങ്ങളിലും കാട്ടുതീപോലെ വ്യാപിച്ചു. എത്ര സഹസ്രംഹൃദയങ്ങൾക്കു പ്രക്ഷോഭമുണ്ടാകുമെന്നു ഊഹിക്കുന്നതിനുകൂടി നിവൃത്തിയില്ല. ജീവിതകാലത്തിൽതന്നെ ഇത്രവലിയ അനുയായിവർഗ്ഗത്തോടും ഇത്ര വിപുലമായ ആരാധകസംഘത്തോടും കൂടിയ ഒരാത്മീയഗുരു ഈ മലയാളക്കരയിൽ ജനിച്ചിട്ടില്ലെന്നു നിസ്തർക്കം പറയാം. ഈ മഹാത്മാവിന്റെ ആയുർഘട്ടങ്ങൾ ഓരോന്നും ഈഴവസമുദായത്തിന്റെ അഭിവൃദ്ധിയിലേക്കുള്ള പരിവർത്തനത്തെ കുറിക്കുകയായിരുന്നുവെന്നു് എല്ലാവർക്കും അനുഭവപ്പെട്ടിട്ടുള്ളതാണു്. സകലവിധ ജീവിതകീർത്തികളിലും അധോഗതിയിൽ കിടന്നിരുന്ന ഈ മഹാസമുദായം സ്വാമി അവർകളുടെ അപദാനവൈശിഷ്ട്യങ്ങൾ പ്രകാശിച്ചനാൾമുതൽ ഐശ്വര്യപദ്ധതിയിൽ പ്രവേശിച്ചുകഴിഞ്ഞു. അതുപോലെതന്നെ, ഒരു വർണ്ണാശ്രമധർമ്മം എന്ന ദുർവ്യാഖ്യാനത്തിലേക്കു ചുരുങ്ങി ഇതരമതസ്ഥന്മാരുടെ ഭർത്സനങ്ങൾ യഥാവിധിഅർഹിക്കുന്നതിനു സന്നദ്ധമായിരുന്ന കേരളത്തിലെ ഹിന്ദുസമുദായത്തിനും സർവത്ര അഭിമാനപ്രദമായ വികാസവും ആരാദ്ധ്യതയും സർവജനീനത്വവും സമാഗതമായതിനുള്ള ഏക കാരണവും അദ്ദേഹത്തിന്റെ പാവനചരിതം ആയിരുന്നെന്നുള്ളതു് നിർവിവാദമാണു്. ജീവിതശുദ്ധിയുടെ പാരമ്യത്തിൽ പുരാണരംഗങ്ങളിലെ ആദർശപുരുഷന്മാരോടുതുല്യം നില്ക്കുന്ന ഈ തേജഃപുഞ്ജം പൂർവചരിത്രപംക്തികളിലേക്കു കടക്കേണ്ടിയിരുന്നകാലം അതിക്രമിച്ചവിധത്തിൽ അദ്ദേഹത്തിന്റെ മാഹാത്മ്യം അനിർവചനീയവും അചിന്ത്യവുംആയിരുന്നു.

ഈ അവസരത്തിൽ നമുക്കു ഈഴവസമുദായത്തെപ്പററിയുള്ള അതിതീവ്രമായ ചിന്ത ഉയരുന്നെങ്കിൽ അതു് അത്ഭുതമല്ല. ഒരൊററ ജീവൻ ഒട്ടനേകലക്ഷങ്ങളുടെ ഐക്യത്തിനു ആണിക്കല്ലായിരുന്നതു് ഈ സഹോദരസമുദായത്തിലാണു്. വേറേയാതൊരു സമുദായത്തിന്റെയുംമഹാബലം ഇതുപോലെ ഒരൊററകേന്ദ്രത്തിൽ ലയിച്ചിരുന്നില്ല. വിദ്യാസമ്പത്തും സ്വാതന്ത്ര്യാഭിപ്രായശക്തിയുംകൂടുമ്പോൾ ഭിന്നമതങ്ങൾ ഉണ്ടായി ആദ്യകാലത്തിൽ പരസ്പരവിരുദ്ധത വരുമെന്നുള്ള ഘട്ടം ഈഴവസമുദായം കടന്നുകഴിഞ്ഞിരിക്കുന്നെന്നു പറയാറായിട്ടില്ല. എന്നാൽ ആ പരിവർത്തനഘട്ടത്തിന്റെ ആദ്യഭാഗത്തിൻമുമ്പിൽ ഉദിച്ചുയർന്നുനിന്നിരുന്ന ഈ മഹാഭാസ്കരന്റെ പ്രാഭവം സകലഭിന്നതകളെയും ദൂരീകരിച്ചിരുന്നു. ഏതുകാര്യത്തിനും അവസാനതീർച്ച അവിടെയായിരുന്നു. അവിടുന്നു് ആജ്ഞാപിക്കുന്നതിനപ്പുറം മനുഷ്യനും ദൈവത്തിനും ചിന്തിച്ചുകൂടെന്നുതന്നെയായിരുന്നു സമുദായത്തിലെ വിദ്യാസമ്പന്നന്മാരുംതന്നെത്താനുപദേശിച്ചുവന്നിരുന്നതു്. അദ്ദേഹമാകട്ടെ നിസ്സ്വാർത്ഥനും, നിഷ്കല്മഷനും ഈശ്വരപരനുംആയ താപസോത്തമൻ ആയിരുന്നു. രാഷ്ട്രീയകാര്യങ്ങളിൽ കാലോചിതമായ പരിശീലനം അദ്ദേഹത്തിനുണ്ടായിരുന്നില്ല: അക്കാര്യം നല്ലതുപോലെ ധരിച്ചിരുന്നതു് അദ്ദേഹംതന്നെയായിരുന്നു. തന്റെ മഹനീയസ്ഥാനവും അതിനൊത്ത ശക്തിയും വല്ല വ്യക്തിയുടെയും സ്വാതന്ത്ര്യത്തെ ഹനിക്കുന്നതിനു പര്യാപ്തമായവിധത്തിൽ അദ്ദേഹം ഒരിക്കലുംഉപയോഗപ്പെടുത്തിയിരുന്നില്ല. അതുതന്നെയാണു് അദ്ദേഹത്തിന്റെ അവിതർക്കിതനായകത്വത്തിനുള്ള പ്രധാനകാരണം. രാഷ്ട്രീയം സാമ്പത്തികംമുതലായ ജീവിതപദ്ധതികളുടെ വിവിധഗതിവിഗതികൾ അദ്ദേഹത്തിനുഅറിവില്ലായിരുന്നെങ്കിലും, സകല ജീവിതരീതികൾക്കുംപ്രാബല്യവും അന്തസ്സാരപ്പൊലിമയുംനൽകുന്ന ജീവശുദ്ധി സദാകാലവും ഉദാഹരിച്ചും അല്ലാതെയും ഉപദേശിക്കുന്നതിൽ അദ്ദേഹം ജാഗ്രൂകനായിരുന്നു.. ഈ അനർഘരത്നമാണു് കാലതിരസ്കരിണിക്കുള്ളിലേക്കു് ഇന്നലെപ്പൊലിഞ്ഞുപോയിരിക്കുന്നതു്.

## വസുമതി

സുഗൃഹീതനാമധേയനായ ശ്രീനാരായണഗുരുസ്വാമികൾ കുറച്ചുകാലമായി രോഗംപിടിപെട്ടുകിടക്കുകയാണെന്നു ഈ പംക്തികളിൽ പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ രോഗം ചിലപ്പോൾ അധി

കമാണെന്നും ചിലപ്പോൾ കുറവാണെന്നും പത്രത്തിൽ കാണാനുണ്ടായിരുന്നു. രോഗം കുറേ കഠിനമാണെന്നല്ലാതെ അപായകരമാണെന്ന് ആരും ധരിച്ചിരുന്നില്ല. എന്നാൽ, കേരളീയരുടെ ഭാഗ്യക്കുറവുനിമിത്തം, കഴിഞ്ഞ വ്യാഴാഴ്ച ഉച്ചതിരിഞ്ഞു 4 മണിക്കു രോഗം മൂർച്ഛിച്ചു സ്വാമികൾ പരമസമാധിയടഞ്ഞതായ വിവരം വ്യസനസമേതം ഞങ്ങൾ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

ശ്രീനാരായണഗുരുസ്വാമികൾ 1030 ചിങ്ങമാസത്തിൽ തിരുവനന്തപുരത്തിനടുത്ത ചെമ്പഴന്തി എന്ന സ്ഥലത്തു് ഒരു ഭേദപ്പെട്ട ഈഴവകുടുംബത്തിൽ ജനിച്ചു. 21 വയസ്സുവരെ സ്വദേശത്തുവെച്ചു തന്നെ ചിലതെല്ലാം പഠിച്ചതല്ലാതെ വലിയ വിദ്യാഭ്യാസമൊന്നും ചെയ്തിരുന്നില്ല. 21-ാംവയസ്സിൽ (51-ാമാണ്ടിടയ്ക്കു്) പുതുപ്പള്ളി രാമൻപിള്ള ആശാന്റെ ശിഷ്യനായി സംസ്കൃതവിദ്യാഭ്യാസം ആരംഭിച്ചു. അതും രണ്ടുമൂന്നുകൊല്ലമേ ഉണ്ടായുള്ളു. അതിനിടയ്ക്കു സംസ്കൃതം, തമിഴ്, മലയാളം എന്നീ ഭാഷകളിൽ അദ്ദേഹം ഒരുവിധം നല്ല വ്യുല്പത്തി സമ്പാദിച്ചു. പിന്നെ സ്വദേശത്തേയ്ക്കു മടങ്ങിച്ചെന്നു കുട്ടികളെ വിദ്യപഠിപ്പിച്ചുംകൊണ്ടു സ്വഗൃഹത്തിൽതന്നെ താമസിച്ചു. ആയിടയ്ക്കു് അച്ഛനമ്മമാരുടെ നിർബന്ധത്താൽ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു; എങ്കിലും അദ്ദേഹം ഒരു കുടുംബിയുടെ നിലയിൽ താമസിക്കുവാൻ ഇഷ്ടപ്പെട്ടില്ല. 1062-ൽ അച്ഛനമ്മമാരുടെ മരണശേഷം അടുത്തും അകലെയുമുള്ള പല സ്ഥലങ്ങളിൽ സഞ്ചരിക്കുവാൻ തുടങ്ങി.

അക്കാലത്തു് മതസംബന്ധമായ വിഷയങ്ങളിൽ, വിശേഷിച്ചു യോഗശാസ്ത്രത്തിൽ അദ്ദേഹത്തിനു വലിയ ജ്ഞാനവും അനുഭവവും ഉണ്ടായി. അവയെ പൊതുജനങ്ങൾക്കുപകാരപ്രദമാക്കിത്തീർക്കുവാനാണ് ആദ്യം അദ്ദേഹം ഉത്സാഹിച്ചതു്. സ്വാമികളുടെ സ്വജനങ്ങളായ ഈഴവർ അക്കാലത്തു് മതസംബന്ധമായ അറിവില്ലാതെയും ജന്തുബലി മുതലായവകൊണ്ടു പ്രീതിപ്പെടുന്ന മൂർത്തികളെ ആരാധിച്ചു മാണു കഴിഞ്ഞുപോന്നിരുന്നതു്. അവർക്കു് ആദ്ധ്യാത്മികജീവിതത്തിൽ പ്രവേശം നൽകേണ്ടതിനായി നെയ്യാററിൻകര ടൗണിനു വടക്കു് അരുവിപ്പുറം എന്ന സ്ഥലത്തു് ഒരു ശിവക്ഷേത്രം നിർമ്മിക്കുകയാണ് സ്വാമികൾ ആദ്യം ചെയ്തതു്. 1063-ൽ നിർമ്മിച്ച ആ ക്ഷേത്രം പിന്നീടു് വലിയ അഭിവൃദ്ധിയിൽ വരുവാനിടയായി. ഇതിനെ തുടൎന്നുകൊണ്ടു് അദ്ദേഹം മററു പല പ്രദേശങ്ങളിലും ദേവാലയങ്ങൾ സ്ഥാപിക്കയും, ജന്തുഹിംസ, മദ്യപാനം മുതലായവയിൽനിന്നൊഴിഞ്ഞു് ആദ്ധ്യാത്മികമായ ജീവിതം നയിക്കുവാൻ സ്വജനങ്ങളെ ഉപദേശിക്കയും ചെയ്തുവന്നു. പല സ്ഥലങ്ങളിലും അദ്ദേഹം സ്വജനങ്ങൾക്കായി ക്ഷേത്രങ്ങൾ പണിയിച്ചുകൊടുത്തിട്ടുണ്ടു്. ഇപ്പോൾ തെക്കൻതിരുവിതാംകൂറുമുതൽ മംഗലാപുരംവരെയുള്ള പശ്ചിമതീരം മുഴുവൻ ഈഴവരുടെ വകയായി ചെറുതും വലുതുമായ അനവധി ദേവാലയങ്ങൾ ഉണ്ടു്. മതകാര്യത്തിലെന്നപോലെ സമുദായകാര്യത്തിലും ശ്രീനാരായണഗുരുസ്വാമികൾ വലിയ ശ്രമം ചെയ്തിട്ടുണ്ടു്. ആ പരിശ്രമങ്ങളുടെ മൂർത്തിമത്തായ ഫലമാണു് ഇന്നു വലിയ ശക്തിയോടെ നടന്നുവരുന്നതും, ഭിന്നകക്ഷികളായ ഈഴവസമുദായക്കാരെയെല്ലാം "ഒരു ചരടിലിണക്കി" നയിച്ചുപോരുന്നതുമായ ശ്രീനാരായണധർമ്മപരിപാലനയോഗം എന്ന സ്ഥാപനം. സ്വാമികൾ 1078-ൽ അരുവിപ്പുറംക്ഷേത്രത്തെ തലസ്ഥാനമാക്കി ചുരുങ്ങിയനിലയിൽ സ്ഥാപിച്ചതായ പ്രസ്തുത സഭ കഴിഞ്ഞ കാൽനൂററാണ്ടിലിടയ്ക്കു് കേരളത്തിന്റെ നാനാഭാഗങ്ങളിലും ശാഖോപശാഖകളായി പടൎന്നുപിടിച്ചു് ഒരു മഹാവൃക്ഷംപോലെയായിത്തീൎന്നു് സകലസമുദായങ്ങൾക്കും തണൽ നൽകിവരുന്നു. ഈ യോഗംമുഖേന സ്വാമികൾ ഈഴവരുടെ ഇടയിൽ നടപ്പിലിരുന്ന താലികെട്ടുകല്യാണം നിൎത്തുക, ശാസ്ത്രോക്തമായവിധത്തിലുള്ള വിവാഹം ഏൎപ്പെടുത്തുക, പൌരോഹിത്യം പരിഷ്കരിക്കുക, മദ്യവിക്രയം തുടങ്ങിയവയെ അകററുക മുതലായ സമുദായസംസ്കാരകാര്യങ്ങൾ നടത്തുവാൻ തുടങ്ങി. ഈഴവരുടെ മതം, വിദ്യാഭ്യാസം, വ്യവസായം, സമുദായനടപടി മുതലായവയെ പരിഷ്കരിപ്പാനായി സ്വാമികളുടെപേരിലും അദ്ധ്യക്ഷതയിലും സ്ഥാപിച്ച ശ്രീനാരായണധർമ്മപരിപാലനയോഗത്തിനായി അദ്ദേഹം അരുവിപ്പുറംക്ഷേത്രം മുതലായ സ്ഥാപനങ്ങളും സഭകളും വിട്ടുകൊടുത്തിട്ടുമുണ്ടു്. കേരളത്തിലെ ഹിന്ദുക്കളിൽ 19 ലക്ഷം ജനസംഖ്യയുള്ള ഒരു വമ്പിച്ച സമുദായത്തിനു് ഇങ്ങിനെയുള്ള ഒരു സ്ഥാപനം അനുകരണീയമാണെന്നു് ഇപ്പോൾ ബോദ്ധ്യമായിട്ടുണ്ടു്.

വിദ്യാഭ്യാസവിഷയത്തിലും സ്വാമികളുടെ ശ്രദ്ധ പതിയാതിരുന്നില്ല. ശിവഗിരിമഠം എന്നു പ്രസിദ്ധമായ മഠം ആരംഭിച്ചമുതല്ക്കുതന്നെ അവിടെ നല്ല നിലയിലുള്ള ഒരു സംസ്കൃതപാഠശാലയും നടത്തിവരുന്നുണ്ടു്. ആലുവായിൽ അദ്വൈതാശ്രമത്തോടു സംബന്ധിച്ചും ഒരു സംസ്കൃതസ്കൂൾ നടത്തിവരുന്നുണ്ടു്. ഇതിനുപുറമേ ശിവഗിരിയിൽ ഒരു ഇംഗ്ലീഷ്സ്കൂളും പ്രശസ്തരീതിയിൽ നടന്നുവരുന്നുണ്ടു്. ഈഴവർക്കു പൊതുമാൎഗ്ഗങ്ങളിലും പൊതുജനപാഠശാലകളിലും പ്രവേശനമുണ്ടാക്കുവാനും ഇദ്ദേഹം വളരെ പരിശ്രമിച്ചിരുന്നു. സ്വാമികളുടെ പ്രയത്നം പ്രശാന്തവും സമാധാനപരവുമായ മാൎഗ്ഗത്തുടെയായിരുന്നുവെന്നതും സ്മരണീയമാണു്.

സത്യം, സദാചാരം, അഹിംസ മുതലായ ഗുണങ്ങളാൽ പ്രശോഭിതനായ നാരായണഗുരുസ്വാമികൾ

ഈഴവരെ ഉദ്ദേശിച്ചുമാത്രമാണ് പ്രയത്നിച്ചിരുന്നതെങ്കിലും അദ്ദേഹത്തിന്റെ പ്രയത്നങ്ങൾ കേരളത്തിനാകെപ്പാടെ അഭൂതപൂർവ്വമായ ഒരുണച്ചയുണ്ടാക്കിട്ടുണ്ട്. ആകയാൽ സ്വാമികളുടെ നിര്യാണം കേരളത്തിനു പൊതുവേ തീർത്താൽതീരാത്ത ഒരു നഷ്ടമായിട്ടാണുവന്നിരിക്കുന്നത്. കേരളത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം അന്യാദൃശമായിരുന്നു. ആ സ്ഥാനം മറ്റൊരാളെക്കൊണ്ടു ശൂന്യമാക്കിത്തീർക്കുവാൻ കഴിയുന്നതല്ല. സ്വാമികളുടെ വിയോഗത്തിൽ ഞങ്ങൾക്കുള്ള അനുശോചനം ഇതിനാൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

## മനോരമ

കഴിഞ്ഞ വ്യാഴാഴ്ച ശ്രീനാരായണഗുരുസ്വാമികൾ വർക്കലയിലുള്ള അദ്ദേഹത്തിന്റെ ശിവഗിരിമഠത്തിൽവെച്ചു ചരമഗതിയടഞ്ഞ വിവരം ഞങ്ങൾ വ്യസനസമേതം രേഖപ്പെടുത്തിക്കൊള്ളുന്നു. കേരളത്തിലെ അധഃകൃതരുടെ ഉന്നമനത്തിനുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള പരിശ്രമങ്ങളെപ്പറ്റി കേൾക്കാത്തവർ ചുരുങ്ങും. അധഃപതിച്ചവരെ ഉദ്ധരിക്കുന്നതിനായിരുന്നു അദ്ദേഹത്തിന്റെ ജീവിതസന്ദേശം. ആ സന്ദേശത്തിനു കുടിലിലും കൊട്ടാരത്തിലും പ്രവേശനം ലഭിക്കാൻ അദ്ദേഹം നിരന്തരം യത്നിച്ചുവന്നു. അയിത്തം, മൃഗബലി മുതലായ ആചാരങ്ങൾക്ക് അടിമപ്പെട്ടു നാശഗർത്തത്തിലേക്കു കാൽവെച്ചുതുടങ്ങിയ ഹിന്ദുസമുദായത്തെ പരിഷ്കരിക്കുന്നതു് അദ്ദേഹത്തിന്റെ ജീവിതത്തിലെ പ്രധാനകൃത്യമായിരുന്നു. ഏകജാതി, ഏകദൈവം, ഏകമതം എന്ന ആദർശത്തെയായിരുന്നു അദ്ദേഹം മുൻനിറുത്തിയിരുന്നത്. തീയ്യസമുദായത്തെ ബാധിച്ച ദോഷങ്ങളെ പരിഹരിക്കുവാൻ ആ സമുദായത്തിന്റെ നേതാവായിരുന്ന അദ്ദേഹംചെയ്ത പരിശ്രമങ്ങൾ ഏററവും സ്തുത്യർഹമാണ്. കുറേക്കാലം മുമ്പു തീയ്യർക്കു യോജിപ്പോ ശക്തിയോ ഉണ്ടായിരുന്നില്ല. ഈശ്വരാരാധന ചെയ്യുന്നതിനു സ്വന്തമായി ക്ഷേത്രങ്ങൾ പോലും അവർക്കുണ്ടായിരുന്നില്ല. എന്നാൽ ശ്രീനാരായണഗുരുവിന്റെ നിരന്തരപരിശ്രമത്താൽ അവർക്കു ക്ഷേത്രങ്ങളുണ്ടായി, യോജിപ്പുണ്ടായി, ശക്തിയും ഉണ്ടായി. ശ്രീനാരായണധർമ്മപരിപാലനയോഗം തീയ്യരുടെ സാമ്പത്തികവും സാന്മാർഗ്ഗികവുമായ പരിഷ്കരണത്തിനുവേണ്ടി ചെയ്തിട്ടുള്ള പരിശ്രമങ്ങൾ കേരളത്തിൽ സുപ്രസിദ്ധമായിട്ടുണ്ടല്ലോ. ബ്രിട്ടീഷ് മലബാറിൽ ആ സംഘത്തിനു സ്ഥാനം സിദ്ധിച്ചുകഴിഞ്ഞിട്ടില്ലെങ്കിൽ അതു ഗുരുവിന്റെ നേതൃത്വത്തിൽ ഹൃദയപൂർവ്വം വിശ്വസിക്കുന്നവരും കല്പനകളെ ഭക്തിപൂർവ്വം അനുസരിക്കുന്നവരും ഇവിടങ്ങളിൽ കുറവാണെന്നുള്ളതിനു ദൃഷ്ടാന്തമായി ഗണിക്കേണ്ടിയിരിക്കുന്നു. സ്ഥാനമാനങ്ങളെ മോഹിച്ചു സമുദായത്തെ മറക്കുന്ന സ്വാർത്ഥികളായ കൃത്രിമനേതാക്കളുടെ നൃത്തരംഗമായ ഈ ദേശത്തിൽ ഗുരുവിന്റെ സ്വാർത്ഥത്യാഗപരമായ ആദർശങ്ങളെ കൈക്കൊള്ളുവാൻ അനവധിപേരുണ്ടാകാഞ്ഞതിൽ അത്ഭുതപ്പെടുവാനില്ല. "ഉയന്ന"ജാതികളെ അനാവശ്യമായി അധിക്ഷേപിച്ച് അവകാശങ്ങളെ കൈക്കലാക്കണമെന്നും എന്നാൽ തങ്ങളിൽ താണസമുദായക്കാർക്കു യാതൊരു അവകാശവും നൽകിപ്പോകരുതെന്നും വിചാരിക്കുന്ന നേതാക്കന്മാർ അധഃകൃതരെന്നറിയപ്പെടുന്ന വർഗ്ഗക്കാരിൽ തന്നെയുണ്ട്. അങ്ങിനെയുള്ളവരെ ശ്രീനാരായണഗുരു വിശ്വസിച്ചിരുന്നില്ല. പഞ്ചമന്മാർക്കു തീയ്യക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിക്കണമെന്നുള്ള അദ്ദേഹത്തിന്റെ ശാസനയെ ചിലർ മനഃപൂർവ്വം അനാദരിച്ചിരുന്നു. മദ്യവ്യവസായം നിർത്തൽചെയ്യണമെന്ന് അദ്ദേഹംചെയ്ത അപേക്ഷയും അനാദരിക്കപ്പെട്ടു. മഹാന്മാരുടെ ആദർശങ്ങൾ അവരുടെ ജീവകാലത്തു പൊതുവേ അംഗീകരിക്കപ്പെട്ടതു അസാധാരണയാണെന്ന വാസ്തവംമാത്രമേ ഈ അവസരത്തിൽ ആശ്വാസത്തിനു കാരണമാകുന്നുള്ളു. ശ്രീനാരായണഗുരുവിന്റെ ചരമത്താൽ അധഃകൃതർക്കു ഉത്തമനേതാവും, കേരളത്തിനു ഒരു തത്വചിന്തകനും ഹിന്ദുസമുദായത്തിന് ഒരു യഥാർത്ഥപരിഷ്കാരിയും നഷ്ടമായിരിക്കുന്നു. അദ്ദേഹത്തിന്റെ ആത്മാവിനു നിർവൃതിക്കായി ഞങ്ങൾ ജഗദീശ്വരനോടു അർത്ഥിച്ചുകൊള്ളുന്നു.

## സ്വാതന്ത്ര്യകാഹളം

സനാതനധർമ്മതത്വപ്രചാരകനും ഈഴവസമുദായമതാദ്ധ്യക്ഷനും ഒരു യഥാർത്ഥകർമ്മയോഗിയുമായ ശ്രീനാരായണഗുരുസ്വാമി അവർകൾ ഇക്കഴിഞ്ഞ വ്യാഴാഴ്ച നിത്യസമാധി അടഞ്ഞു എന്നുള്ള ദുഃഖവർത്തമാനം സവ്യസനം പ്രസ്താവിച്ചുകൊള്ളുന്നു. കേരളത്തിലെ ഒളിഞ്ഞുമറിഞ്ഞു കിടക്കുന്ന ആദ്ധ്യാത്മികതത്വങ്ങളെ സ്വസമുദായങ്ങൾക്കുവേണ്ടി ഉപദേശിക്കയും അവരെ പ്രബുദ്ധരാക്കിത്തീർക്കയും ചെയ്യുന്നതിനായി നിരവധി ക്ലേശങ്ങൾ അനുഭവിച്ച ഈ ത്യാഗിവര്യന്റെ എന്നെന്നേക്കുമായുള്ള വേർപാട് ആ സമുദായത്തിനു മാത്രമല്ല കേരളീയർക്കാകമാനം അപരിഹാര്യമായ ഒരു നഷ്ടമാണെന്നുള്ളതിനു സംശയമില്ല. സ്വസമുദായോദ്ധാരണത്തിനു കർമ്മപദ്ധതിയിൽ ഏർപ്പെട്ടു ജീവത്യാഗം ചെയ്യുന്നതിനു സന്നദ്ധരായ പലരും ഇന്നു കേരളീയരുടെ അഭിമാനസ്തംഭങ്ങളായി പരിലസിക്കുന്നുണ്ടെങ്കിലും സുസ്ഥിരവും സുദൃഢവുമായ മഹാത്യാഗത്തോടുകൂടി പ്രവർത്തിപ്പാൻ ആർക്കുംതന്നെ അവസാനംവരെ ഈ മഹാത്മാവിനെപ്പോലെ സാധിച്ചിട്ടില്ലെന്നുള്ളതു അഭിമാനകരംതന്നെ. അധഃപതിച്ചു കിടന്നിരുന്ന ഒരു വമ്പിച്ച സമുദായത്തെ ഉദ്ധരിപ്പാൻവേണ്ടി ജീവിതം എടുത്തിട്ടുള്ള ഈ പുണ്യാ

ത്മാവിനു നിത്യശാന്തി നൽകുമാറാകട്ടേ. അദ്ദേഹത്തിൻെറ ജീവിതാദർശങ്ങൾ കേരളീയരുടെ അഭിമാനസ്തംഭങ്ങളായി പരിലസിക്കുമാറാകട്ടേ. ഈഴവസമുദായമദ്ധ്യത്തിൽ കൊളുത്തിയ ഒരു ദീപം എന്നെന്നേക്കുമായി പ്രശോഭിക്കുമാറാകട്ടേ.

## മഹതി

ശ്രീനാരായണഗുരുസ്വാമികൾ ഈ കഴിഞ്ഞ അഞ്ചാംതീയതി വ്യാഴാഴ്ച വൈകുന്നേരം വക്കല ശിവഗിരിമഠത്തിൽവച്ചു സമാധി അടഞ്ഞിരിക്കുന്ന വർത്തമാനം കേരളത്തിലെങ്ങും മാറെറാലിക്കൊള്ളുന്നു. ഈ മഹൽപ്പുരുഷനെ "അവർകൾ" എന്ന വാക്കുകൊണ്ടു സംബോധനം ചെയ്യാത്തതിൽ ആരും അന്യഥാ ശങ്കിക്കരുതു്. ശ്രീശങ്കരാചാര്യർ അവർകൾ എന്നോ ക്രിസ്തുദേവൻ അവർകൾ എന്നോ ആ മഹാന്മാരെ സംബോധനംചെയ്യാൻ ഞങ്ങൾക്കു് അശേഷം ധൈര്യമില്ല.

ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിൻെറയും തജ്ജന്യമായ പാശ്ചാത്യപരിഷ്കാരത്തിൻെറയും പ്രചാരംനിമിത്തം കേരളീയയുവാക്കന്മാർ നിരീശ്വരമതവാദത്തിൽ ഹാർദ്ദമായി പങ്കുകൊള്ളുവാനും, ദുരഭിമാനത്തിൻെറയും ജാതിപ്പിശാചിൻെറയും ബാധനിമിത്തം ഹിന്ദുക്കളിൽപ്പെട്ട പല വമ്പിച്ച സമുദായങ്ങളും ബുദ്ധമതോന്മുഖരാകുവാനും ക്രിസ്തുമതത്തിൽ ചേരുവാനും ആരംഭിച്ച ഘട്ടത്തിലാണു് ശ്രീനാരായണഗുരുശശാങ്കൻ ഹിന്ദുമതനഭോമണ്ഡലത്തിൽ സമഗ്രകാന്തിയോടുകൂടി പ്രകാശിക്കുവാൻ തുടങ്ങിയതു്.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം"

എന്ന ഭഗവദ്വചനം ഇവിടെ അനുസ്മരണീയമാണു്. സ്വാമികൾ ഈഴവസമുദായത്തിൽ ജനിച്ചു വളൎന്ന ഒരാളാണെങ്കിലും ആ പുണ്യാത്മാവിനെ ഈഴവരുടെ സ്വകാര്യസ്വത്തായി പരിഗണിക്കുവാൻ ഞങ്ങൾ സമ്മതിക്കുന്നതല്ല. ലോകാനുഗ്രഹാൎത്ഥം ഭൂജാതരാകുന്ന ലോകഗുരുക്കന്മാരെ ഒരു സമുദായത്തിൻെറ ഉള്ളിലോ, ഒരു രാജ്യത്തിനകത്തോ അടച്ചുസൂക്ഷിപ്പാൻ ആൎക്കും സാധിക്കുന്നതല്ല. ആ മഹാത്മാവിൻെറ അശ്രാന്തപരിശ്രമത്തിൻെറ ഫലമായി കേരളത്തിലെ ഹിന്ദുമതാനുയായികൾക്കു് ഒട്ടാകെ അഭൂതപൂൎവമായ ഒരു ഉണൎച്ച്യുണ്ടായിട്ടുണ്ടു്. ഉൽകൃഷ്ടതരമായ ഹിന്ദുമതത്തിൻെറ പേരുംപറഞ്ഞു കാട്ടിക്കൂട്ടുന്ന ഗോഷ്ഠികളെ നഗ്നതയിൽ വെളിപ്പെടുത്തി "ഒരു ജാതി, ഒരു മതം, ഒരു ദൈവം" എന്ന ഉപനിഷത്തത്വം കേരളത്തിൽ പരത്തിയ ഈ മഹാൻ ആൎയ്യമതശക്തിയുടെ ഒരു അവതാരമല്ലെങ്കിൽ മറെറന്താണു്?

ഏതവതാരപുരുഷനും അവരുടെ പ്രവൃത്തി കഴിഞ്ഞാൽ ഒരു മിനിട്ടുപോലും ലോകത്തിൽ ഇരിക്കുന്നതല്ല. ഇങ്ങിനെ ഇരിക്കുന്നതായാൽ മനുഷ്യർ നിരുത്തരവാദികളും സ്വപ്രത്യയഹീനന്മാരും ആയിത്തീരുവാൻ വളരെ എളുപ്പമുണ്ടു്. നമ്മൾ അപ്രകാരമാകണമെന്നു് ഒരിക്കലും ഉദ്ദേശിക്കപ്പെട്ടിട്ടുമില്ല. ലോകരീത്യാ നോക്കുന്നതായാൽ നാരായണഗുരുസ്വാമികൾ ഒരു നൂററിഇരുപതാമത്തെ വയസ്സിൽ സമാധി അടഞ്ഞാലും അതു് വ്യസനഹേതുകമായിട്ടുള്ളതാണു്. എന്നാൽ ഈമാതിരി പുരുഷകേസരികളെ സാധാരണമനുഷ്യരെ അളക്കുന്ന മാനദണ്ഡംകൊണ്ടു് അളക്കുവാൻ പാടുള്ളതല്ലല്ലോ. സൽപ്പുമാന്മാരുടെ അവതരണത്തിലും സ്വൎഗ്ഗാരോഹണത്തിലും പരമമായ ഒരു ഉദ്ദേശം ഒളിഞ്ഞിരിക്കുന്നതാണു്. അതു ലോകാനുഗ്രഹത്തിനായിരിക്കുമെന്നുള്ളതിനും സംശയമില്ല. അതുകൊണ്ടു ശ്രീനാരായണഗുരുസ്വാമികൾ സമാധി അടഞ്ഞതിൽ യാതൊരു വ്യസനത്തിനും അവകാശമില്ല. എന്നുതന്നേയല്ല, ഏതൽസംഭവംനിമിത്തം കുറച്ചുകാലം നമ്മൾ നിരാലംബരായി തോന്നിയേക്കാമെങ്കിലും ആ മഹാൻെറ ആദർശവും ചൈതന്യവിശേഷവും നമ്മളെ പൂൎവാധികം ശക്തന്മാരാക്കിത്തീൎക്കുന്നതാണു്. ആ മഹാൻെറ ആദർശങ്ങളെ നാം അനുവൎത്തിക്കുന്നതിൽപ്പരം യാതൊന്നും നമ്മൾക്കു ചെയ്യേണ്ടതായിട്ടില്ല. ആ പുണ്യാത്മാവിൻെറ ജീവിതം ലോകത്തിനു് ഒരു മാൎഗ്ഗദർശിയായി പ്രശോഭിക്കുമാറാകട്ടേ!!

## ദ്രാവിഡൻ

### അന്തൊ! അന്തൊ!!

അരുളുറംപൂണ്ട പെരിയാർ നാരായണഗുരുസ്വാമികൾ അന്തൊ! അന്തൊ! തം ആരുയിരെ നീത്തുവിട്ടാർ എൻറ കൊട്ടംചേയ്തി അറിന്തു നാം ആററ്റോണാത്തുയർ ഉരുഗിറോം. ഇൻറയിക്കു രണ്ടായിരത്തിഅയിന്തുറു ആണ്ടുകൾക്കു മുൻപു മതപ്പുരട്ടു, വേദപ്പുരട്ടു, ജാതിപ്പുരട്ടു,പാപ്പ്നപ്പുരട്ടു ഇവൈകളൈഎല്ലാംഒഴിപ്പതക്കു എപ്പടി ബുദ്ധർ തോൻറിനാരൊ അതേപോൻറു ഇക്കാലത്തിൽ ബുദ്ധർപെരുമാൻ സെയ്ത അതേവേലയെസെയ്യ നാരായണഗുരുസ്വാമികൾ തോൻറിനാരെൻറു നാം സൊല്ലുവതിൽ മികയാകാതു്. നാരായണഗുരുസ്വാമികളിൽ കൊൾകേ ഒരേമതം, ഒരേകടവുൾ, ഒരേജാതി, കടപ്പിഡിക്കും മക്കളുക്കും ഇടയായെ തരകർകൾകിടയാ എമ്പനവാകും. പാപ്പ്നകോട്ടയായ കേരളനാട്ടിൽ പാപ്പ്നർകൾ മതത്തിൻപേരാൽ വേദങ്കളും പേരാൽ പുരങ്കളും പേരാൽ ആപാസവഴക്കുകളിൽ പേരു് സെയ്യും അക്കിരച്ചങ്കളെഎല്ലാം വെളിപ്പെടുത്തി സമത്വം സകോതരത്വം എൻറ ഉയറിയ കൊൾകൈകളേ പരത്തി തീണ്ടാതാർ എന അക്രമ

മായ് ഒതുക്കിവെക്കപ്പെട്ടിരിക്കും തിയ്യർകളെ മനിതർകളാക്കിയവർ നാരായണഗുരുസ്വാമികളേയാവർ. നാരായണഗുരുസ്വാമികൾ ലോകഗുരുവെൻറ സങ്കരാചാരി ഒൻറു കൊള്ളക്കാർഅല്ല സാപ്പാട്ടുസ്വാമി അല്ല സോമ്പേരിമന്തയെവളപ്പ്വരല്ല. സ്വാമികൾ താഴ്ന്നവകുപ്പാരുകൾ ഉയിർകൊടുത്തവർ. സ്വയമര്യാദയെ കൊൾകയെ പരത്തിയവർ. മലയാളത്തിൽ ഇപ്പൊഴുതു ഏതാവതു സ്വയമര്യാദൈ താണ്ടവമാടുകിൻറദെൻറാൾ, അതു നാരായണഗുരുസ്വാമികളിൻ പിച്ചൈ എൻെറ സൊല്ലവേണ്ടും. ഇത്തികിയപെരിയാർ തനക്കൻവാഴാസിൻെറാ ഉയിർനീത്തതു സ്വയമര്യാദ ഏക്കത്തുക്കെ ഒരു കയ്യൊടിന്തതുപോൽആകും: നാം അട്ട്റോണം തുയരെ സ്വാമികളിൻ സിദ്ധർകളുകൾ അറിവിത്ത്കൊള്ളുകിൻറോം.

## സ്വാഭിമാനി

ദക്ഷിണഇന്ത്യയിലെ സുപ്രസിദ്ധയതിവര്യനായ വന്ദ്യശ്രീ, ശ്രീനാരായണഗുരുസ്വാമികൾ തൻെറ എഴുപത്തിനാലാമത്തെവയസ്സിൽ മഹാസമാധിയടഞ്ഞവിവരം വ്യസനപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഒരു പരമഹംസൻെറ നിത്യസമാധി, വ്യസനിക്കുവാനോ, അനുശോചിക്കുവാനോഉള്ള വിഷയമല്ല. എങ്കിലും ഒരുത്തമസമുദായപരിഷ്കൎത്താവുംകൂടിയായിരുന്ന ശ്രീനാരായണഗുരുസ്വാമികളുടെ നിൎയ്യാണംകൊണ്ടു ഒരു തീരാത്തനഷ്ടമാണു് നമുക്കുസംഭവിച്ചിട്ടുള്ളതു്. ഈ പുണ്യാത്മാവിൻെറ ജന്മഭൂമി തിരുവിതാംകൂറാണു്. 21 വയസ്സിൽ അദ്ദേഹം തൻെറ വിദ്യാഭ്യാസത്തെ പൂൎത്തികരിച്ചു. സംസ്കൃതം, തമിൾ എന്നീ സാഹിത്യങ്ങളിൽ സ്വാമികൾക്കു് അഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. വിദ്യാഭ്യാസം കഴിഞ്ഞതിൻെറശേഷം പതിനാറുസംവത്സരത്തോളം, പല വനപ്രദേശങ്ങളിലും ഏകാന്തവാസംചെയ്തു് അദ്ദേഹം യോഗം അഭ്യസിക്കുകയുണ്ടായിട്ടുണ്ടു്. പൂൎവ്വപുണ്യപരിപാകംകൊണ്ടും നിരന്തരമായ പരിശ്രമംകൊണ്ടും തനിക്കുകൈവന്ന അത്യഗാധമായ ആത്മീയജ്ഞാനം വല്ല ഗുഹകളിലും അടച്ചിരുന്നു ജപിച്ചു നേരംകൂട്ടുവാനല്ല സ്വാമികളെ പ്രേരിപ്പിച്ചതു്; യഥാൎത്ഥജ്ഞാനികൾ എപ്പോഴും ചെയ്യുന്നമാതിരി, മനുഷ്യസമുദായസമുദ്ധരണാൎത്ഥം യത്നിക്കുവാനാണു്. അതേ—ആ പുണ്യചരിതൻ തൻെറ അന്ത്യശ്വാസംവരെയിലും അജ്ഞരായ സഹോദരന്മാരുടെ യോഗക്ഷേമത്തിനായി പ്രവൎത്തിച്ചുവന്നു. തൻെറ ഭക്തന്മാരുടെ നിൎബന്ധപൂൎവ്വമായ അപേക്ഷയുടെ ഫലമായി സ്വാമികൾ പലേടങ്ങളിലും ദേവപ്രതിഷ്ഠകൾ ചെയ്തിട്ടുണ്ടെങ്കിലും അദ്ദേഹം ക്ഷേത്രപക്ഷപാതിയായിരുന്നില്ലെന്നു അദ്ദേഹംതന്നെ പലസന്ദൎഭങ്ങളിലും ചെയ്തിട്ടുള്ള പ്രസ്താവനകളിൽനിന്നു് ഗ്രഹിക്കാവുന്നതാണു്. സമുദായപരിഷ്കരണവിഷയത്തിൽ നാരായണഗുരുവിൻെറ നേട്ടങ്ങൾ അന്യാദൃശങ്ങളാണു്. പുലയനെ ഉയൎത്തുവാനുള്ള മാൎഗ്ഗം ബ്രാഹ്മണനെ പുലയൻെറ സ്ഥാനത്തേക്കു താഴ്ത്തിക്കൊണ്ടുവരുന്നതല്ല, പുലയനു വേണ്ടുന്ന സംസ്കാരങ്ങളെല്ലാം ഉണ്ടാക്കിത്തീൎത്തു് അവനെ ബ്രാഹ്മണൻെറ സ്ഥാനത്തേക്കു ഉയൎത്തിക്കൊണ്ടുപോകുന്നതാണെന്നു അദ്ദേഹം പ്രസ്പഷ്ടമാക്കിയിരിക്കുന്നു. അധഃകൃതോദ്ധാരണത്തിൻെറ പേരിൽ അനാവശ്യമായി ഇതരസമുദായക്കാരെപ്പററി "തെറി"പറഞ്ഞു അനാശാസ്യമായ സമുദായസ്പൎദ്ധയുളവാക്കുന്നതിൽ സദാ നിരതരായ സമുദായപരിഷ്കൎത്താക്കളെന്നഭിമാനിക്കുന്നവൎക്കു സ്വാമികളുടെ ജീവിതം ഒരു പാഠമായിത്തീരട്ടേ. ആലുവായിൽ സ്വാമികളുടെ വകയായി പ്രാചീനഗുരുകുലങ്ങളുടെ രീതിയിൽ നടത്തപ്പെട്ടുവരുന്ന സംസ്കൃതവിദ്യാലയം ഏററവും പ്രയോജനകരമായ ഒരു സ്ഥാപനമാണു്. "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്" എന്നുള്ള അദ്ദേഹത്തിൻെറ മുദ്രാവാക്യം അവിടെ സജീവമായി പരിലസിക്കുന്നുണ്ടു്. ഉപദേശത്തിനു ചെല്ലുന്നവരെയെല്ലാം കാഷായവും കമണ്ഡലുവും കൊടുത്തു കാട്ടിലേക്കയയ്ക്കുന്ന സമ്പ്രദായം സ്വാമികൾക്കില്ല. മനുഷ്യൻ സ്വകുടുംബത്തിനും, സ്വസമുദായത്തിനും, സ്വരാജ്യത്തിനുംവേണ്ടി ജീവിക്കേണ്ടവനാണെന്നായിരുന്നു ആ മഹാൻെറ മതം. തൻെറവക സ്വത്തുക്കളും മററും ഒരു പ്രത്യേക സമുദായത്തിൻെറ അധീനത്തിൽ നിൎത്തുന്നതു് ആശാസ്യമായിരിക്കുകയില്ലെന്നും, ആയതു് എന്നും എല്ലാ സമുദായക്കാൎക്കും ഉതകേണമെന്നും അദ്ദേഹത്തിനു തോന്നുകയാൽ, അതുകളെല്ലാം ധൎമ്മസംഘം എന്ന പേരോടുകൂടി ഒരു സംന്യാസിസംഘം സ്ഥാപിച്ചു് ആ സംഘത്തെ ഏല്പിച്ചിരിക്കുകയാണു്. കേരളീയചരിത്രത്തിൽ ശ്രീനാരായണഗുരുവിനു അദ്വിതീയമായ ഒരു സ്ഥാനമുണ്ടായിരിക്കുമെന്നതിനു സംശയമില്ല. പരേതനായ ആ പുണ്യപുമാൻെറ പരിപാവനമായ ആത്മാവിനു് നിത്യശാന്തി ഭവിക്കട്ടേ.

## മാതൃഭൂമി

ശ്രീനാരായണഗുരുസ്വാമികൾ! അതേ, കാൽനൂററാണ്ടിലധികംകാലത്തോളമായി കേരളത്തിൽ എങ്ങും ഉള്ള ഏവൎക്കും സുപരിചിതനായിരുന്ന ഒരു പുണ്യാത്മാവു്—ലക്ഷോപലക്ഷം ജനങ്ങളുടെ ഭക്ത്യാദരങ്ങൾക്കു പാത്രമായിരുന്ന ഒരു വന്ദ്യഗുരു—ഒരു വമ്പിച്ച സമുദായത്തിൻെറ ജീവദായകനായിരുന്ന ഒരു ഉത്തമനേതാവു്—ഇങ്ങിനെ നാനാവിധത്തിലും കേരളത്തിൻെറ ഒരു അമൂല്യസമ്പത്തായിരുന്ന ഒരു മഹാൻ—അദ്ദേഹം നമ്മെ എന്നെന്നേക്കും വിട്ടുപിരിഞ്ഞിരിക്കുന്നു എന്നു വിശ്വസിക്കുവാൻ പ്രയാസമായിരിക്കുന്നു. അത്രത്തോളം കേ

രളത്തിന്റെ സുസ്ഥിരങ്ങളായ വൈഭവങ്ങളിൽ ഒന്നെന്നപോലെയായിത്തീർന്നിരുന്ന അദ്ദേഹത്തിന്റെ ജീവിതം. ശ്രീനാരായണഗുരുസ്വാമികളെക്കൂടാതെ കേരളത്തെക്കുറിച്ചു് ചിന്തിക്കുന്നതു അസാദ്ധ്യമായിരുന്നു. നവീനകേരളത്തിന്റെ ജീവിതത്തിൽ അദ്ദേഹത്തിനുള്ള സ്ഥാനം അത്രവിപുലമായിരുന്നു. എന്നാൽ, അതെല്ലാം ഇന്നു ഒരു ചരിത്രസംഭവമായി തീർന്നിരിക്കുന്നു. ആ മഹാത്മാവിന്റെ സാന്നിദ്ധ്യം നമുക്കു നഷ്ടമായിപ്പോയിരിക്കുന്നു. ആ നഷ്ടം അപരിഹാര്യമായിട്ടുള്ളതാണെന്നതിനു രണ്ടുപക്ഷമുണ്ടാകുവാൻ തരമില്ല. കേരളത്തിന്റെ ഉദ്ധാരണത്തിനായി അദ്ദേഹം ചെയ്തിട്ടുള്ള പ്രവൃത്തി അത്രത്തോളം മഹത്തരവും, മററാരാലും എളുപ്പത്തിൽ പൂർത്തീകരിക്കുവാൻ കഴിയാത്തതും ആണു്. ആ പ്രവൃത്തിയെക്കുറിച്ചു ഒരുനിരൂപണം ചെയ്യേണ്ട ആവശ്യം ഉണ്ടെന്നുതോന്നുന്നില്ല. അതു നമ്മുടെ ജീവിതത്തിലെ ഒരു അഭേദ്യമായ ഭാഗമായിത്തീർന്നിട്ടുള്ള ഒരു നിരന്തരമായ അനുഭവമാണു്. തീയ്യസമുദായത്തിനു് ഒരു നവമായആത്മബോധവും ജീവസ്സും നൽകി അതിനെ ഒരു അടിമസമുദായത്തിന്റെ നിലയിൽനിന്നും ഉദ്ധരിച്ചു കേരളത്തിലെപ്രബലപ്പെട്ട സമുദായങ്ങളിൽ ഒന്നാക്കിത്തീർക്കമാത്രമാണു് ശ്രീനാരായണഗുരുസ്വാമികൾ ചെയ്തിട്ടുള്ളതെങ്കിൽക്കൂടിയും അദ്ദേഹത്തിന്റെ നേട്ടം മഹത്തരമായഒന്നായിരിക്കുന്നതാണു്. എന്നാൽ സ്വസമുദായത്തിന്റെ അഭിവൃദ്ധിക്കായി ശ്രമിച്ചിരുന്ന ഒരുസമുദായനേതാവുമാത്രമല്ലായിരുന്നു അദ്ദേഹം. മനുഷ്യസമുദായത്തിന്റെ പൊതുവിലുള്ള ക്ഷേമപ്രാപ്തിയായിരുന്നു അദ്ദേഹത്തിന്റെ ആദർശം. ആ ആദർശത്തെ നിറവേററുന്നതിനുള്ള ഒരു മാർഗ്ഗമെന്നപോലെയാണു് അദ്ദേഹം സ്വസമുദായത്തിന്റെ ഉദ്ധാരണത്തെ കരുതിയിരുന്നതു്. അതുകൊണ്ടാണു് തന്റെ സമുദായം ആവശ്യപ്പെടുന്ന സർവ്വസ്വാതന്ത്ര്യങ്ങളും തങ്ങളുടെ കീഴിലുള്ളവർക്കു അനുവദിച്ചുകൊടുക്കുവാൻ അദ്ദേഹം തന്റെ അനുയായികളോടു് നിഷ്കർഷയായി ആവശ്യപ്പെട്ടിരുന്നതു്. അതുകൊണ്ടുതന്നെയാണു് അദ്ദേഹത്തിന്റെ പ്രസ്ഥാനം കേരളത്തിന്റെ ഒട്ടാകെയും പുനരുദ്ധാരണത്തിനുള്ള ഒരു ഉത്തമമായ പ്രേരകശക്തിയായിത്തീർന്നതും. ഇപ്രകാരമുള്ള ഒരു മഹാന്റെ വേർപാടു് ഒരു അപരിഹാര്യമായ നഷ്ടമായിരിക്കുന്നതിൽ ആശ്ചര്യപ്പെടാനുണ്ടോ? അദ്ദേഹം ആരംഭിച്ചതും തുടർന്നുവന്നിരുന്നതും ആയ മഹത്തരമായ പ്രവൃത്തി പൂർത്തിയാക്കുവാൻ ശ്രമിക്കുകയാണു് ആ നഷ്ടത്തെ ലഘൂകരിക്കുന്നതിനു നമുക്കു ചെയ്യാൻ സാദ്ധ്യമായിട്ടുള്ളതു്. ഇതുസംബന്ധിച്ചു് അദ്ദേഹത്തിന്റെ ശിഷ്യന്മാർക്കുള്ള ചുമതല എത്രയും ഗംഭീരമായതാണു്. ആ ചുമതല യഥോചിതം നിർവ്വഹിക്കുന്നതു അവർക്കു തീയ്യസമുദായത്തോടുമാത്രമല്ല കേരളീയരോടൊട്ടാകെയും ഉള്ള ഒരു ഗൗരവമേറിയകടമയാണു്. ഗുരുസ്വാമികളുടെ അനന്തരഗാമിയായി നിയമിക്കപ്പെട്ടിരുന്ന ബോധാനന്ദസ്വാമികളുടെ അപ്രതീക്ഷിതമായ ദേഹവിയോഗം ഈ കടമയെ കൂടുതൽ വിഷമമാക്കുന്നുണ്ടു്.

## സമത്വവാദി

കേരളീയർക്കു പൊതുവിൽ ആരാദ്ധ്യനായും, അവശസമുദായങ്ങൾക്കു് ഒരു പ്രത്യേകരക്ഷകനായും, അണുജീവിയിലും കരുണയോടുകൂടിയ ഒരു കാരുണ്യമൂർത്തിയായും കാലയാപനംചെയ്തുപോന്നിരുന്ന ഭഗവാൻ ശ്രീനാരായണപരമഹംസപാദങ്ങൾ ഈമാസം 20-ാംതീയതി വ്യാഴാഴ്ച പകൽ 4 മണിക്കു് വർക്കല ശിവഗിരിയിൽവച്ചു സമാധിയടഞ്ഞ വിവരം വ്യസനപൂർവ്വം ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടേ. ആ മഹാപുരുഷന്റെ പരിപാവനമായ ജീവിതത്തെ ആശ്രയിച്ചു ലോകരംഗത്തിന്റെ മുന്നണിയിലേയ്ക്കു പോയിക്കൊണ്ടിരിക്കുന്ന 20 ലക്ഷത്തോളമുള്ള തീയ്യസമുദായത്തിനു നേരിട്ട ഈ ദുസ്സഹമായ ദുഃഖം എങ്ങിനെയാണു് ഞങ്ങൾ രേഖപ്പെടുത്തേണ്ടതു്? തീയ്യസമുദായത്തിനെന്നല്ല കേരളഭൂമിക്കുതന്നെ തൃപ്പാദങ്ങളെപ്പോലുള്ള മഹാത്മാക്കളെ ലഭിക്കയെന്നതു് വളരെ ദുർല്ലഭമായിട്ടാണല്ലോ. കേരളചരിത്രത്തിൽ, സ്വാമികളെപ്പോലെ അമാനുഷികമായ ശക്തിയോടുകൂടി ഇവിടെ അവതരിച്ചിട്ടുള്ള മറെറാരു മഹാപുരുഷൻ ശങ്കരാചാര്യസ്വാമികളാണു്. അദ്ദേഹം അവതരിച്ചതു് ഉദ്ദേശം 1200 കൊല്ലങ്ങൾക്കുമുമ്പായിരുന്നു. ശങ്കരാചാര്യസ്വാമികൾ അവതരിച്ച ഘട്ടത്തിൽ കേരളത്തിലെ ആചാരാദികളിലും മററും വലിയൊരു മാററം സംഭവിച്ചിട്ടുള്ളതായി ചരിത്രത്തിൽ കാണാം. എന്നാൽ അതിനുശേഷം വല്ല മാററവും സംഭവിച്ചിട്ടുണ്ടെങ്കിൽ അതു ശ്രീനാരായണഗുരുസ്വാമികൾ അവതരിച്ചതിനുശേഷമാണു്. സ്വാമികളുടെ ആവിർഭാവത്തിനുമുമ്പുള്ള കേരളത്തിന്റെ സ്ഥിതിയും ഇപ്പോഴത്തെ സ്ഥിതിയുംകൂടി താരതമ്യപ്പെടുത്തുകയാണെങ്കിൽ ഭ്രാന്തശാലയെന്നപേർ ഇപ്പോൾ കേരളത്തിനു ഭൂഷണമായിരിക്കുന്നതല്ലെന്നും, നേരേമറിച്ചു് മനുഷ്യരിൽ സഹോദരഭാവം അങ്കുരിച്ചുതുടങ്ങിയിട്ടുണ്ടെന്നും കാണാം. ഈ വിത്തു ഭഗവാൻശ്രീനാരായണൻതന്നെയാണു് കേരളത്തിൽ വിതച്ചതെന്നുപറയുന്നതിൽ യാതൊരു സന്ദേഹവും ഞങ്ങൾക്കില്ല. മഹാന്മാരുടെ വിചാരശക്തി അവർ ഉദ്ദേശിക്കുന്നവിധത്തിലും രൂപത്തിലും ലോകത്തിൽ നിന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതായി പലതുകൊണ്ടും നമുക്കനുഭവപ്പെടുന്നുണ്ടു്. ആ സ്ഥിതിക്കു തൃപ്പാദങ്ങൾ ജീവന്മുക്തനായി സമാധിയടഞ്ഞെങ്കിലും അവിടുത്തെ വിചാരശക്തി ലോകരക്ഷാർത്ഥം ശക്തിയായി പ്രവർത്തിച്ചുകൊണ്ടുതന്നെയിരിക്കുമെന്നു വിചാരിച്ചു നമുക്കു സമാധാനപ്പെടാം.

ലോകത്തിനു് അവതാരപുരുഷന്മാരുടെ ആവ

ശ്യം നേരിടുന്ന അവസരങ്ങളിൽ അതാതുകാലത്തി നൊത്തവിധമുള്ള അവതാരങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നുണ്ട്. ഇതാണ് പ്രകൃതിയുടെ മാഹാത്മ്യം. സ്വാമി ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദസ്വാമികൾ മുതലായ മഹാത്മാക്കൾതന്നെ ഇതിനു മതിയായ സാക്ഷ്യങ്ങളാണ്. ഇനി പാശ്ചാത്യദേശചരിത്രങ്ങൾ പരിശോധിച്ചാലും ലോകോപകാരത്തിനായി കാലാനുസരണം ആവശ്യമുള്ള മഹാപുരുഷന്മാർ പ്രകൃതിയുടെ വൈഭവത്താൽ ലോകത്തിൽ പ്രകാശിക്കാറുണ്ടെന്നു കാണാം.

മഹാത്മാഗാന്ധിയുടേയും, ഭഗവാൻശ്രീനാരായണപരമഹംസരുടേയും ജീവചരിത്രങ്ങളിലും ഈ തത്വംതന്നെയാണു നാം കണ്ടെത്തുന്നതു്. അതുകൊണ്ടു പ്രകൃതിയെ അടിസ്ഥാനമാക്കി വിചാരിക്കയാണെങ്കിൽ ലോകത്തിന്റെ ഉൽഗതി മുഴുവനും പ്രകൃതിക്കടങ്ങിത്തന്നേയാണിരിക്കുന്നതു്. അല്ലാതെ ഇതുപ്രകാരം സന്ദർഭോചിതങ്ങളും യുക്തിയുക്തങ്ങളും ആയ സംഭവങ്ങൾക്കു മറേറതൊരു ശക്തിയും കാരണമായിരിക്കുന്നതല്ല. ഓരോ അവതാരപുരുഷന്മാരും ഓരോ കാര്യങ്ങളാണ് ലോകത്തിൽ സാധിച്ചിട്ടുള്ളതെങ്കിലും, ലോകയാത്രയുടെ അവസാനഘട്ടത്തിൽ അവരെല്ലാം ഒരേ ഒരു സ്ഥാനത്തെത്തന്നെയാണ് പ്രാപിച്ചിട്ടുള്ളതെന്നു കാണാം. ക്രിസ്തുഭഗവാൻ മനുഷ്യരെ ഉയർത്തുവാനായി ജീവിച്ചു. ബുദ്ധഭഗവാൻ മനുഷ്യർക്കു ജ്ഞാനോപദേശംചെയ്യും ജീവിച്ചു. ഹിന്ദുമതത്തെ ഉദ്ധരിച്ചുംകൊണ്ടായിരുന്നു വിവേകാനന്ദസ്വാമികൾ ജീവിച്ചിരുന്നതു്. ഇങ്ങിനെ ഓരോ മഹാന്മാരും ഓരോ വശങ്ങളിൽക്കൂടി ലോകത്തെ ത്രാണനം ചെയ്തിട്ടുണ്ടു്. ആ കൂട്ടത്തിൽ ശ്രീനാരായണഗുരുസ്വാമികളുടെ ഉദ്ദേശങ്ങളുടേയും പ്രവൃത്തികളുടേയും പ്രധാനമായ ലാക്ക് ഏതൊന്നായിരുന്നെന്നുകൂടി നാം പരിശോധിക്കേണ്ടതാണ്.

ലോകത്തിന്റെ ഒരു മൂലയിൽ അധർമ്മങ്ങളും അന്ധവിശ്വാസങ്ങളും വേരൂന്നി ഉറച്ചുപോകയാൽ ജനങ്ങളുടെ അന്ധത്വം അവരെ "ജാതി"യാക്കി പിരിച്ചു. ബലവാന്മാർ ബലംകുറഞ്ഞവരെ പലവിധത്തിലും കഷ്ടപ്പെടുത്തിക്കൊണ്ടിരുന്നു. അതേ, അതു കേരളത്തിൽത്തന്നെയാണ് അക്കാലത്തായിരുന്നു ഭഗവാൻ അവതരിച്ചതു്. ഭഗവാന്റെ ആവിർഭാവത്തോടുകൂടി ജാതിയുടെ ക്രൌര്യം ക്രമേണ നശിക്കുവാൻ തുടങ്ങിയെന്നുവരുമ്പോൾ ഈ അവതാരത്തിന്റെ ഉദ്ദേശം ജാതിവ്യത്യാസത്തെ ഇല്ലായ്മചെയ്തു ജനങ്ങളിൽ സർവ്വസാഹോദര്യം വളർത്തണമെന്നുള്ളതായിരുന്നെന്നു ബോദ്ധ്യമാകുന്നുണ്ടു്.

സ്വാമിവിവേകാനന്ദൻ കേരളത്തിന്റെ മതപരമായ മാലിന്യങ്ങളെകററി പരിഷ്കരിക്കുവാൻ തീവ്രമായ ശ്രമങ്ങൾചെയ്തു ഒടുവിൽ ഭഗ്നാശയനായി കേരളത്തെ "ഭ്രാന്തശാല"യെന്നു ശപിച്ചിട്ടുള്ള കഥയെക്കുറിച്ചാലോചിച്ചാൽ, യാതൊരുവിധമായ ക്ലേശങ്ങളും കൂടാതെ തന്റെ സന്ദേശങ്ങളെക്കൊണ്ടു ഇത്ര ക്ഷണത്തിൽ അത്ഭുതകരമായ ഒരു മാററം കേരളത്തിൽ വരുത്തിക്കൂട്ടിയ ശ്രീനാരായണഗുരുസ്വാമികൾ സാക്ഷാൽ ശ്രീനാരായണന്റെ അവതാരംതന്നെയായിരുന്നു. ഇങ്ങനെ എല്ലാ അവതാരപുരുഷന്മാരുടേയും ധർമ്മശക്തി അവരുടെ ജീവിതപദ്ധതികളിൽ നിഴലിച്ചുകാണാവുന്നതാണ്. പ്രത്യേകിച്ച് അമാനുഷികവും, സത്വഗുണപ്രധാനവുമായ ഒരുശക്തി ശ്രീനാരായണപരമഹംസരിൽ സദാ വിളങ്ങിക്കൊണ്ടിരുന്നു.

## സമദർശി

കേരളത്തിലെ ആദ്ധ്യാത്മികനേതാക്കന്മാരിൽ അഗ്രഗണ്യനും ഈഴവസമുദായത്തിന്റെ മതഗുരുവും എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ സ്ഥിരാദ്ധ്യക്ഷനമായിരുന്ന ശ്രീനാരായണഗുരുസ്വാമി അവർകൾ വർക്കലവെച്ച് ഇക്കഴിഞ്ഞ വ്യാഴാഴ്ച വൈകുന്നേരം സമാധിയടഞ്ഞതായറിയുന്നതിൽ ഞങ്ങൾ ഏററവും വ്യസനിക്കുന്നു. സ്വാമി അവർകൾ ദേഹാസ്വാസ്ഥ്യം നിമിത്തം ഏതാനും മാസക്കാലമായി കിടപ്പിലായിരുന്നുവെങ്കിലും ആ പുണ്യാത്മാവിന്റെ ദൈഹികസാന്നിദ്ധ്യം ഈ കേരളഭൂമിയിൽ ഇനിയും വളരെക്കാലമുണ്ടായിരിക്കണമെന്ന് ഈഴവരിൽനിന്നുമാത്രമല്ല, ഇതരസമുദായങ്ങളിൽനിന്നും പുറപ്പെട്ടുകൊണ്ടിരിക്കുന്ന പ്രാർത്ഥന ഫലപ്രദമായി ഭവിക്കുമെന്നാണ് പലരും പ്രത്യാശിച്ചിരുന്നതു്. എന്നാൽ ദൈവകല്പിതം മറിച്ചായിരുന്നു. സ്വസമുദായോന്നമനത്തിന്റെ ഒരുത്തമഘട്ടം ദർശിച്ചതിലുള്ള സംതൃപ്തിയോടും സ്വജീവിതം ലോകോപകാരാർത്ഥം നയിച്ചതിലുള്ള ചാരിതാർത്ഥ്യത്തോടുംകൂടി ആ പരിശുദ്ധാത്മാവ് മിനിഞ്ഞാന്നു സ്വർഗ്ഗാരോഹണം ചെയ്തിരിക്കുന്നു.

1030 ചിങ്ങമാസത്തിലാണ് സ്വാമി അവർകൾ ഭൂജാതനായതു്. സമാധിയടഞ്ഞസമയം അവിടുത്തേയ്ക്കു് 72 വയസ്സതികഞ്ഞിരുന്നതേയുള്ളു. ഈ ആയുഷ്കാലം ഏതുപ്രകാരം ലോകോപകാരാർത്ഥം വിനിയോഗിച്ചുവെന്നതു ഞങ്ങൾ ഈ ലക്കത്തിൽ വേറൊരിടത്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ജീവചരിത്രസംക്ഷേപത്തിൽനിന്നു ഗ്രഹിക്കാവുന്നതാണ്. അധഃകൃതരായി ഗണിക്കപ്പെട്ടുവന്ന ഒരു വർഗ്ഗത്തിൽ ഒരു സാധാരണകുടുംബത്തിൽ ജനിച്ച്, വെളിയിൽനിന്നുള്ള യാതൊരു പ്രേരണാബലവുംകൂടാതെ വളർന്നൊരാൾ ഒടുവിൽ സകലജനവന്ദ്യനായ ഒരു സമുദായോദ്ധാരകനും മതാദ്ധ്യക്ഷനും ആദ്ധ്യാത്മികഗുരുവുമായിത്തീരണമെങ്കിൽ, അപ്രകാരമുള്ള ആൾക്ക് അസുലഭങ്ങളും അതിവിശിഷ്ടങ്ങളുമായ ഗുണങ്ങൾ ഉണ്ടായിരിക്കണമെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ. ഈ ഗുണങ്ങൾ സ്വാമി അവർകളുടെ

ഓരോ വാക്കിലും പ്രവൃത്തിയിലും പ്രകാശിച്ചിരുന്നു. 1078-ൽ സ്വാമി അവർകൾ നെയ്യാററിൻകരത്താലൂക്കിലുള്ള അരുവിപ്പുറംക്ഷേത്രത്തെ തലസ്ഥാനമാക്കി "ശ്രീനാരായണധൎമ്മപരിപാലനയോഗം" സ്ഥാപിച്ചതാകുന്നു ആ മഹാത്മാവിന്റെ ജീവിതത്തിലെ ഏററവും പ്രധാനമായ ഒരു ഘട്ടം. എന്തെന്നാൽ സ്വാമിഅവർകളുടെ ആ ഉചിതപ്രസ്ഥാനവും അതിനെത്തുടൎന്ന് അവിടുന്നു വഹിച്ച നേതൃത്വവുമാണ്, ഈഴവസമുദായത്തിന്റെ അത്യഭിനന്ദനീയമായ ഉന്നമനത്തിനും അഭിവൃദ്ധിക്കും ഹേതുഭൂതമായിട്ടുള്ളതു്. ഇരുപത്തിയഞ്ചുകൊല്ലം മുമ്പു പന്ത്രണ്ടാളുകളോടുകൂടി സ്വാമിഅവർകൾ ആരംഭിച്ച എസ്സ്. എൻ. ഡി. പി. യോഗം ആ വന്ദ്യനേതാവിന്റെ സ്ഥിരാദ്ധ്യക്ഷതയിൽ ക്രമപ്രവൃദ്ധമായ വളൎച്ചയെ പ്രാപിച്ചു ഇപ്പോൾ ഏകദേശം അറുപതിനായിരം അംഗങ്ങളുള്ള ഒരു മഹാസ്ഥാപനമായിത്തീൎന്നിരിക്കുന്നു. ഈ മഹാസഭയുടെ ജനയിതാവും അദ്ധ്യക്ഷനുമെന്ന നിലയിൽമാത്രംതന്നെ സ്വാമിഅവർകളുടെ നാമധേയം ഏതുകാലത്തും ഭക്തിസ്നേഹബഹുമാനാദികളോടുകൂടി സ്മരിക്കപ്പെടുമെന്നുള്ളതിനു സംശയമില്ല. എന്നാൽ ആ നിലയിൽമാത്രമല്ലാ സ്വാമിഅവർകൾ പ്രശസ്തനായിരുന്നതു്. അനന്യസാധാരണങ്ങളായ പല സൽഗ്ഗുണങ്ങളും അദ്ദേഹത്തിൽ കേന്ദ്രീഭവിച്ചിരുന്നു; സ്വസമുദായാംഗങ്ങളാൽമാത്രമല്ല, ഇതരസമുദായാംഗങ്ങളാലും ആ മഹാത്മാവു ബഹുമാനിക്കപ്പെടുകയും ചെയ്തിരുന്നു. 1092-ൽ ആഘോഷിക്കപ്പെട്ട അവിടുത്തെ ഷഷ്ടിപൂൎത്തിമഹത്തിൽ നാനാജാതിമതസ്ഥന്മാർ ഉത്സാഹപൂർവ്വം പങ്കുകൊണ്ടിരുന്നതുതന്നെ ഇതിലേയ്ക്കുള്ള ഉത്തമദൃഷ്ടാന്തമാണ്. ഈഴവസമുദായത്തെമാത്രമല്ല, കേരളീയരെ ഒട്ടുക്കു സംബന്ധിക്കുന്ന ഒരു അത്യാഹിതമാണ് ഇപ്പോൾ സംഭവിച്ചിരിക്കുന്നതു്.

സ്വാമിഅവർകൾ സമാധി അടഞ്ഞിരിക്കുന്നുവെങ്കിലും, അദ്ദേഹത്തിന്റെ പവിത്രനാമധേയം ഈഴവസമുദായത്തിന്റെ പുരോഗതിക്കു മാൎഗ്ഗദൎശകമായി ഏതുകാലത്തും പ്രശോഭിക്കുന്നതാണ്. അദ്ദേഹത്തിനാൽ ആരംഭിക്കപ്പെട്ട പ്രവൃത്തികൾ അവിച്ഛിന്നം തുടരുകയാണ് അദ്ദേഹത്തിനോടുള്ള ഭക്തിബഹുമാനാദികൾ പ്രദൎശിപ്പിക്കുന്നതിലേക്കുള്ള ഉത്തമമാൎഗ്ഗം.

## അൽഅമീൻ

തീയ്യൎക്കു മതസംബന്ധവും സാമുദായികവും സാന്മാൎഗ്ഗികവുമായ എല്ലാ വിഷയത്തിലും മാൎഗ്ഗദൎശിയായിരുന്ന് ആ സമുദായത്തെ ഇന്നത്തെനിലയിലെത്തിച്ച ശ്രീനാരായണഗുരുഅവർകൾ കഴിഞ്ഞ വ്യാഴാഴ്ച കാലഗതിയടഞ്ഞിരിക്കുന്നു. തീയ്യസമുദായത്തിനു മുമ്പില്ലാതിരുന്ന ഒരു ജീവൻ നൽകി അവരിലിന്നു കാണുന്നചൈതന്യമുളവാക്കി ആ സമുദായത്തെ പുരോഗമനത്തിനുള്ള പരിശ്രമങ്ങളിലേക്കു തിരിച്ചുവിടുന്നതിൽ നാരായണഗുരുഅവർകൾ ആ സമുദായത്തിന്റെ നാരായവേരും അവരുടെ ഏററവും വലിയ അനുഗ്രഹവുമായിട്ടാണു സ്ഥിതിചെയ്തിരുന്നതു്. ഇദ്ദേഹത്തിന്റെ വിയോഗത്തിൽ തീയ്യസമുദായത്തിനുണ്ടായിട്ടുള്ള അപാരമായ നഷ്ടത്തിലും ദുഃഖത്തിലും ഞങ്ങളവരോടു നിർവ്യാജം സഹതപിക്കുന്നു.

## ധ ൎമ്മ ം

ഇതേവരെ സ്വാമിതൃപ്പാദങ്ങൾ നമുക്കു ഒരു അവതാരപുരുഷനായിരുന്നു. ദുഷ്ടന്മാരെ ശിക്ഷിച്ചും ശിഷ്ടന്മാരെ സംരക്ഷിച്ചും ക്ഷയിച്ചുപോയ ധൎമ്മത്തെ ഉദ്ധരിച്ചും ഭക്തജനങ്ങളുടെ ഹൃദയത്തെ പ്രശോഭിപ്പിച്ചുംകൊണ്ടു സ്വാമിതൃപ്പാദങ്ങൾ എഴുപത്തിരണ്ടു വൎഷം ഭൂവാസംചെയ്തു. അതിനിടയ്ക്കു് അനേകലക്ഷം ജനങ്ങളുടെ ദേഹത്തിനും ആത്മാവിനും ആശ്വാസവും സമാധാനവും നൽകി. ലോകാവസാനംവരെ നിലനില്ക്കുന്നതായ ആദൎശങ്ങളും സ്ഥാപനങ്ങളും അമാനുഷമായ ചൈതന്യശക്തിയോടുകൂടി ലോകൎക്കായി പ്രദാനംചെയ്തു. പ്രതികൂലശക്തികളാൽ നിബിഡമായ പരിതഃസ്ഥിതികൾക്കുള്ളിൽ നാട്ടിയ ആദൎശപതാക മനുഷ്യരുടെ കുട്ടിക്കളികൾകണ്ടു മന്ദഹാസംചെയ്തുകൊണ്ടു സ്വൎഗ്ഗസ്ഥാനത്തുനിന്നു ജയബോധത്തെ വിശിക്കൊണ്ടിരിക്കുന്നു. സ്ഥൂലദേഹദൎശനത്താൽ വ്യാമോഹിതരായിരുന്ന ഭക്തജനങ്ങൾക്കുമാത്രമല്ല, മുമുക്ഷുക്കളായ എല്ലാവൎക്കും എല്ലാകാലത്തേക്കും ഒരു ദേവനായി സ്വാമിതൃപ്പാദങ്ങൾ ആദൎശലോകത്തിൽ വിളങ്ങുന്നു. ഇതൊരു ചരമമല്ല, ഒരു ഉയൎത്തെഴുന്നേല്പാകുന്നു. മനുഷ്യസ്വാഭാവികമായ ഒരു മരണം സ്വാമിതൃപ്പാദങ്ങൾക്കു ഉണ്ടായിട്ടുണ്ടെങ്കിൽ അതു രോഗശയ്യാശായിയായിരുന്ന ആ കാലത്തായിരിക്കണം. സാധാരണജനങ്ങൾക്കു മരണാനന്തരം ഉണ്ടാകുന്ന അവസ്ഥ പരമാൎത്ഥത്തിൽ സ്വാമിതൃപ്പാദങ്ങൾ അതിനുമുമ്പു കഴിച്ചുകൂട്ടിയിരിക്കുന്നു. അനേകായിരം ജീവികളുടെ ഹൃദയങ്ങളിൽനിന്നു അജ്ഞാനാന്ധകാരത്തെ അകററിനിൎത്തിക്കൊണ്ടു സദാ ഉജ്ജ്വലിച്ചുകൊണ്ടിരുന്ന ആ ചൈതന്യമൂൎത്തിക്കു ഭൗതികപ്രകൃതിയുടെ ദൗർബ്ബല്യംനിമിത്തം കൎമ്മരഹിതനായി ശയിക്കേണ്ടിവന്നതായിരുന്നു മരണംപോലെയുള്ള ഒരവസ്ഥ. അതിനുശേഷം സമാധി എന്നു നാം വിളിച്ചുവരുന്നതു വാസ്തവത്തിൽ ഒരു ഉയൎത്തെഴുന്നേല്പാകുന്നു. സ്ഥൂലദേഹത്താൽ തിരസ്കരിക്കപ്പെടാതെതന്നെ ഇപ്പോൾ നമുക്കു ആ ദിവ്യശക്തിയെ അനുഭവിക്കാം. പഞ്ചഭൂതനിൎമ്മിതമായ ഒരു പ്രത്യേകകോശത്തിൽ സ്ഥിതിചെയ്തിരുന്ന ഗുരുദേവൻ മേലിൽ നമ്മുടെ ഓരോരുത്തരുടേയും ഹൃദയത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്നതാണ്. ഒരു അവ

താരപുരുഷന്റെ നിലയെവിട്ടു സ്വാമിതൃപ്പാദങ്ങൾ ലോകർക്കെല്ലാം ആരാധ്യനായ ഒരു മഹാദേവൻതന്നെയായിത്തീർന്നിരിക്കുന്നു. ഇതു ചരമമോ സമാധിയോ അല്ല, ഉയർത്തെഴുന്നേൽക്കലാകുന്നു. ഇതേവരെ നമ്മെ ധർമ്മപന്ഥാവിൽക്കൂടി നയിപ്പിച്ചിരുന്നതിനെക്കാൾ അധികം ശക്തിയോടുകൂടി മേലിലും നമ്മെ ആനയിപ്പിക്കുന്നതാണ്. ശൈശവപ്രായത്തിൽമാത്രം എത്തിയിരിക്കുന്ന സ്ഥാപനങ്ങളേയും പ്രസ്ഥാനങ്ങളേയും പൂർവ്വാധികം വാത്സല്യത്തോടുകൂടി ആ ദിവ്യശക്തിതന്നെ ഇനിയും സംരക്ഷിക്കുമെന്നുള്ളതിനു സംശയമില്ല. വ്യസനിക്കുവാനോ ഭയപ്പെടുവാനോ ഒരു കാരണവുമില്ല. ഭക്തിയും വിശ്വാസവും വർദ്ധിക്കട്ടേ. അപ്പോൾ ഗുരുദേവന്റെ സാന്നിദ്ധ്യവും മാഹാത്മ്യവും മുമ്പിലത്തേക്കാൾ അധികം നമുക്കു അനുഭവമാകും.

## ധർമ്മം

(സ്വാമി ഗുരുപ്രസാദ്.)

സ്വാമിതൃപ്പാദങ്ങളുടെ ദിവ്യശക്തിയും, മഹത്തായപ്രവൃത്തിയും മനസ്സിലാക്കി അനുഭവിച്ച മഹാജനങ്ങളുടെ ഹൃദയത്തിൽനിന്നു ഒരുകാലത്തും മറന്നോ മറിഞ്ഞോ പോകാത്ത വ്യസനാഗ്നി കത്തിജ്ജ്വലിക്കുന്ന ഈ അവസരത്തിൽ മനഃസമാധാനവും ആശ്വാസവും നല്കാൻ ആരാലും അസാദ്ധ്യംതന്നെ. ശ്രീശങ്കരാചാര്യരുടെ ബുദ്ധിശക്തിയും വേദാന്തതത്വസാക്ഷാൽകാരവും പതഞ്ജലിമഹർഷിയുടെ യോഗസിദ്ധിയും ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ഭക്തിയും ജാതിവ്യത്യാസരാഹിത്യവും ശ്രീകൃഷ്ണഭഗവാന്റെ കർമ്മകുശലതയും ശ്രീബുദ്ധഭഗവാന്റെ ജീവകാരുണ്യവും ഒന്നായിച്ചേർന്നു ഏകമൂർത്തിയായി അവതരിച്ച ഗുരുദേവൻ, കേരളം പൈശാചികമായ ജാതിഭൂതാവേശത്താൽ കഷ്ടപ്പെടുന്നതിൽനിന്നു രക്ഷിക്കുവാൻ അവതരിച്ചമഹാത്മാവ് സമത്വത്തേയും സാഹോദര്യത്തേയും പുനഃസ്ഥാപിപ്പാൻ ജനിച്ച പുണ്യപുരുഷൻ, അധമാരാധനയിൽനിന്നു ജനങ്ങളെ പിൻതിരിക്കാൻ അവതരിച്ചസാത്വികമൂർത്തി, ആത്മോപദേശംചെയ്തു ത്യാഗികൾക്കാത്മജ്ഞാനം പ്രകാശിപ്പിക്കുവാൻ ഭൂജാതനായ ദിവ്യവിഗ്രഹം, സംസാരരോഗത്തിനും രോഗത്തിനും ശമനകാരണനായ വിദഗ്ദ്ധഭിഷഗ്വരൻ, ജാതിമതഭേദരഹിതനായ ജഗദ്ഗുരു, 1928 സെപ്റ്റംബർ 20-ാംനു- വ്യാഴാഴ്ച വൈകുന്നേരം നാലുമണിക്കു മഹാസമാധി അടഞ്ഞവിവരം കാട്ടുതീപോലെ നാട്ടിലൊക്കെ പരന്നതോടുകൂടി ജനങ്ങൾ വ്യസനാക്രാന്തന്മാരായി പരിഭ്രമിച്ചു കൂട്ടംകൂട്ടമായി വന്നുചേർന്നും, യോഗംകൂടിയും, പ്രത്യേകമായും, കമ്പിവഴിയായി സഹതാപം ഇവിടെ അറിയിച്ചും, പത്രപംക്തികളിൽ രേഖപ്പെടുത്തിയും, പള്ളിക്കൂടങ്ങളിലും കൈത്തൊഴിൽശാലകളിലും കച്ചവടസ്ഥലങ്ങളിലും അവധിഅനുവദിച്ചും, ക്ഷേത്രങ്ങളിൽ വിശേഷാൽ ആരാധനനടത്തി നിത്യശാന്തിക്കായി പ്രാർത്ഥിച്ചും ആ മഹാതാപത്തിൽ പങ്കുകൊണ്ടതോർത്താൽ ശ്രീനാരായണഗുരുദേവനെ ജനങ്ങൾ എത്രത്തോളം വിശ്വസിച്ചാരാധിക്കുന്നുണ്ടെന്നു ഗ്രഹിക്കാം. ഗുരുദേവതങ്കതിരുമേനി രോഗശയ്യയെ അവലംബിച്ചിട്ടു ആറേഴുമാസമായെങ്കിലും ദേഹം ക്ഷീണിച്ചതല്ലാതെ ദിവ്യതേജസ്സു പ്രസരിച്ചുകൊണ്ടിരുന്ന മുഖകാന്തിക്കു യാതൊരുമാററവും ഉണ്ടായിരുന്നില്ല. യോഗമാഹാത്മ്യം തെളിഞ്ഞുകാണാവുന്ന നേത്രപ്രഭയും നോട്ടവും ഏതു ധീരചിത്തനേയും വശത്താക്കത്തക്ക നിലയിൽത്തന്നെ പ്രശോഭിച്ചിരുന്നു. സമാധിഅടയുന്നതിനു ഏതാനും ദിവസങ്ങൾക്കു മുമ്പുതുടങ്ങി രോഗോപദ്രവങ്ങൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. മഹാസമാധിക്കു രണ്ടുദിവസങ്ങൾക്കു മുമ്പുമുതൽ സംസാരിപ്പാൻ തീരെസാധിച്ചിരുന്നില്ല. എങ്കിലും പ്രജ്ഞ ശരിക്കുണ്ടായിരുന്നു. ഞങ്ങളൊക്കെ ഈശ്വരപ്രാർത്ഥനയും പാരായണവും ശുശ്രൂഷയും ചെയ്തുകൊണ്ടിരുന്നു. അപരിഹാര്യമായ നിയതിയുടെ നിയോഗമനുസരിച്ച് ആ മഹാദീപം നമ്മുടെ കണ്ണിൻമുമ്പാകെനിന്നുമറഞ്ഞു. സമാധിസമയം സ്വാമിസന്നിധിയിൽവെച്ചു ശ്രീവിദ്യാനന്ദസ്വാമികൾ യോഗവാസിഷ്ഠം ജീവൻമുക്തിപ്രകരണം വായിച്ചുകൊണ്ടിരിക്കയായിരുന്നു. മോക്ഷപ്രാപ്തിയെ വിവരിക്കുന്ന ആ ഭാഗം കേട്ടുകൊണ്ട് ധ്യാനനിഷ്ഠനായാണു മഹാസമാധി പ്രാപിച്ചതു്. പഞ്ചഭൂതസഞ്ചയമായ ആ ദേഹം നമ്മുടെ മാംസചക്ഷുസ്സിനു് അഗോചരമായിത്തീർന്നെങ്കിലും യാതൊന്നിനാലും നശിപ്പിക്കാൻ സാധിക്കാത്ത ശാശ്വതനായ ആ ആത്മാവു് നമ്മുടെ സർവ്വപ്രവൃത്തികളും കണ്ടുകൊണ്ടു സ്ഥിതിചെയ്യുന്നുണ്ടു്. അചിന്ത്യശക്തിയോടുകൂടിയ ആ ആത്മാവിനു് എന്നും നമുക്കു പൂർവ്വാധികം നന്മകൾ ചെയ്യാൻ സാധിക്കുന്നതാണെന്നു് ഓർക്കുകയാണെങ്കിൽ സമാധാനത്തിനു വഴിയുണ്ടു്. മരണത്തിൽ ദുഃഖിക്കുന്നതു് അനാവശ്യമാണെന്നു തൃപ്പാദങ്ങൾതന്നെ പലപ്പോഴും പറയാറുണ്ടു്. കൂടാതെ തിരുവനന്തപുരത്തുവെച്ചു രോഗം കൂടുതലായ അവസരത്തിൽ ഇങ്ങനെ പറയുകയുണ്ടായി: "നമുക്കു് ഒരു സുഖക്കേടുമില്ല, ആർക്കും സാധിക്കാത്ത ആശ്വാസവും ആനന്ദവും തോന്നുന്നു." രോഗശയ്യയിൽ വച്ചും ഫലിതസമ്പൂർണ്ണമായ സാരോപദേശങ്ങൾ ചെയ്തു ശിഷ്യവർഗ്ഗങ്ങളെ അനുഗ്രഹിച്ചും ഗുരുദേവന്റെ ആദർശങ്ങളും ചര്യാദികളും അറിഞ്ഞും കണ്ടും ആചരിക്കുവാനുള്ള മാർഗ്ഗങ്ങൾ കാണിച്ചും വിദേഹമുക്തനായതോർത്താൽ പരിതപിക്കാൻ മാർഗ്ഗമില്ല. അന്നേദിവസം സംന്യാസിമാരും ബ്രഹ്മചാരികളും ആഹാരവും നിദ്രയും ഉപേക്ഷിച്ചു പാരായണവും പ്രാർത്ഥനയും ആരാധനയും നടത്തി. പിറേറദിവസം കാലത്തു വൈദികമഠത്തിൽവെച്ചു ഫോട്ടോ എടുത്തു. ഒരു

മണിക്കു അഭിഷേകംനടത്തി പുഷ്പങ്ങളെക്കൊണ്ടു വിശേഷമായി അലങ്കരിച്ച ചപ്രത്തിൽ ഇരുത്തി അസംഖ്യം ജനങ്ങൾ ചേൎന്ന ഈശ്വരപ്രാൎത്ഥന, വാദ്യഘോഷം മുതലായതോടുകൂടെ എഴുന്നെള്ളിച്ചു വനജാക്ഷിസ്മാരകമണ്ഡപത്തിൽ ഇരുത്തി അഞ്ചുമണിക്കു് അവിടെനിന്നും ശിവഗിരിക്കുന്നിൻെറ ഏററവും ഉയൎന്ന സ്ഥലത്തു തൃപ്പാദങ്ങൾ പലപ്പോഴും സമാധിയെ സൂചിപ്പിച്ചു സംസാരിച്ചിരുന്ന ആ സ്ഥലത്തു സമാധിവിധിപ്രകാരമുള്ള കൎമ്മാനുസരണം സമാധിയിരുത്തി ആരാധനനടത്തി. ശനിയാഴ്ച ബ്രാഹ്മമുഹൂൎത്തത്തിങ്കൽ മൂടിക്കല്ലു സ്ഥാപിച്ചു. അന്നുമുതൽ അഭിഷേകം, ആരാധന, പ്രാൎത്ഥന, പാരായണം, പ്രസംഗംമുതലായതു നടത്തിവരുന്നു. ഇതിനിടയ്ക്കു ദൂരദേശത്തുള്ള സംന്യാസിശിഷ്യന്മാരെല്ലാരും വിശിഷ്യ, മധുരബ്രഹ്മാനന്ദസ്വാമി, മഠാധിപതി അദ്വൈതാനന്ദസ്വാമികളും, കുന്നക്കുടി മഠാധിപതി ഗണപതിസ്വാമികളും ശിഷ്യന്മാരോടുകൂടെ എത്തിച്ചേൎന്നു. നിത്യവും വന്നുകൊണ്ടിരിക്കുന്ന ജനങ്ങൾക്കു കണക്കൊന്നുമില്ല. പൊതുജനങ്ങളുടെ സഹായത്തോടുകൂടെ ധൎമ്മസംഘത്തിൻെറ നേതൃത്വത്തിൽ സദ്യാദികളും നടത്തി. 29-ാംനു-ശനിയാഴ്ച നാൎയണബലി (മോക്ഷദീപക്രിയ) ഗുരുപൂജ, പ്രാൎത്ഥന, അന്നദാനം മുതലായ ആഘോഷങ്ങളോടുകൂടെ കൎമ്മം അവസാനിച്ചു. 45-ാംദിനം വരെ മണ്ഡലവ്രതമാചരിച്ചു സാധാരണപൂജാദികൾ ചെയ്യാനും നിശ്ചയിച്ചിട്ടുണ്ടു്.

ശ്രീനാരായണഗുരുദേവൻ മഹാസമാധി അടഞ്ഞു നാലുദിവസമായതോടുകൂടെ ഇതാ മറെറാരു മഹാനഷ്ടത്തിനിടയായിത്തീൎന്നു. എന്തുചെയ്യാം. എല്ലാം ആ പരാശക്തിയുടെ വൈഭവം എന്നു സമാധാനിക്കാനല്ലാതെ വഴികാണുന്നില്ല.

ഗുരുദേവൻ അനന്തരഗാമിയായി അഭിഷേകം ചെയ്ത ആ പുണ്യാത്മാവു്, സദാ സന്തുഷ്ടനായ പരമഭക്തൻ, സാധുജനങ്ങളുടെ ഉററബന്ധു, ദാനൈകനിരതൻ, അഹങ്കാരം അശേഷം ഇല്ലാത്ത സമത്വത്തിൻെറ ദിവ്യരൂപമായ ശ്രീബോധാനന്ദസ്വാമികൾ 23-ാംനു- ഞായറാഴ്ചരാത്രി $3\frac{1}{2}$ മണിക്കു സമാധി അടഞ്ഞ വിവരം അറിഞ്ഞതോടുകൂടെ ജനതതിയുടെ ആകുലത ഒന്നുകൂടി വൎദ്ധിച്ചു. ശ്രീബോധാനന്ദസ്വാമികൾ വളരെ വിഷമിച്ചു രോഗലക്ഷണങ്ങൾ ഒന്നുമില്ലാതെ ഒന്നരമാസംവരെ രോഗശയ്യയെ അവലംബിച്ചിരുന്നു. "സ്വാമിതൃപ്പാദങ്ങളുടെ കാലശേഷം എനിക്കു ഈ ഭരണത്തിനൊന്നും സാധിക്കയില്ല. ഞാൻ എവിടെയെങ്കിലും പോകുന്നു"എന്നു ഞങ്ങളോടൊക്കെ പറഞ്ഞപ്പോൾ ആരോൎത്തു ഇങ്ങിനെ സംഭവിക്കുമെന്നു്. ഗുരുവിൽ അദ്ദേഹത്തിനുള്ള അപാരഭക്തിയും ആൎക്കും എന്തും ദാനം ചെയ്യുന്നതിനു ലേശം ലോഭം കാണിക്കാതെ സംതൃപ്തിയുള്ള ശീലവുംപോലെതന്നെ സമാധിസമയം അടുത്തപ്പോൾ പ്രത്യക്ഷമായി ഇങ്ങിനെ പറഞ്ഞു:—"സ്വാമിതൃപ്പാദങ്ങൾ വന്നുനില്ക്കുന്നു, എന്നെ ഇതാ വിളിക്കുന്നു; സ്കൂൾകുട്ടികൾക്കു ചോറു കൊടുക്കണേ" ഇത്രയും പറഞ്ഞതോടുകൂടെ യാതൊരു ബുദ്ധിമുട്ടും ഇല്ലാതെ ധ്യാനത്തിൽ ലയിച്ചു സമാധിയടഞ്ഞു. വിധിപ്രകാരമുള്ള എല്ലാ കൎമ്മങ്ങളും നടത്തി. സ്വാമിതൃപ്പാദങ്ങൾ ആദ്യമായി ഇരുന്ന പൎണ്ണശാലയും സുബ്രഹ്മണ്യപൂജ നടത്തിയതുമായ കെട്ടിടത്തിലാണു് സമാധി സ്ഥാപിച്ചിട്ടുള്ളതു്. തൃപ്പാദസമാധിദൎശനത്തിനായി പോകുന്നവർ ശ്രീബോധാനന്ദസ്വാമികളുടെ സമാധിമന്ദിരം ദൎശിച്ചു പോകത്തക്കവണ്ണം മദ്ധ്യഭാഗത്താണു സ്ഥിതിചെയ്യുന്നതു്. വേണ്ടുന്ന കൎമ്മങ്ങളെല്ലാം തൃപ്പാദപൂജയോടു ഒത്തുതന്നെ ചെയ്തുവരുന്നു.

ഓം ശാന്തി! ശാന്തി!! ശാന്തി!!!

## കോട്ടയംപത്രിക

കേരളത്തിലെ ഈഴവസമുദായത്തിനു ഇന്നു കാണുന്ന അസാധാരണമായ അഭിവൃദ്ധിക്കും മററസമത്വസമുദായങ്ങൾക്കും ഉണ്ടായിട്ടുള്ള പുരോഗമനത്തിൽ ഒരംശത്തിനും കാരണഭൂതനായിരുന്ന ഈഴവകുലഗുരു ശ്രീനാരായണഗുരുസ്വാമികൾ മിനിയാന്നു് വൎക്കലയുള്ള അദ്ദേഹത്തിൻെറ ആശ്രമത്തിൽവെച്ചു 72-ാമത്തെ വയസ്സിൽ നിൎയ്യാതനായിരിക്കുന്നു എന്നുള്ള വിവരം വ്യസനസമേതം രേഖപ്പെടുത്തിക്കൊള്ളുന്നു.

തിരുവനന്തപുരത്തു ചെമ്പഴന്തി എന്ന സ്ഥലത്തു ഇദ്ദേഹം 1032-ൽ ജനിച്ചു. സ്വദേശത്തു പ്രാരംഭവിദ്യാഭ്യാസവും കരുനാഗപ്പള്ളിയിൽവെച്ചു മതപഠനവും സംസ്കൃതാഭ്യസനവും നടത്തി. അതിനുശേഷം കുറേനാൾ ഒരദ്ധ്യാപകനായി ജോലി ചെയ്തിരുന്നു. അന്നു അദ്ദേഹത്തിൻെറ പേർ സാധാരണ പറഞ്ഞുവന്നിരുന്നതു നാണുആശാൻ എന്നായിരുന്നു. മതസംബന്ധമായും സാമുദായികമായും ഈഴവസമുദായം അന്നു വളരെ പിന്നോക്കമായിരുന്നു എന്നുകണ്ടു അവയുടെ നിവൃത്തിക്കായി അദ്ദേഹം ഓരോ ശ്രമങ്ങൾ ആരംഭിച്ചു. യോഗാഭ്യാസംചെയ്കയും ദക്ഷിണഇൻഡ്യയിലെ പല പുണ്യസ്ഥലങ്ങളും സന്ദൎശിക്കുകയും പുണ്യപൂരിതമായ ജീവിതസമ്പ്രദായത്താൽ സമുദായത്തിൻെറ ആദരവിനേയും അനുസരണത്തേയും അൎഹിക്കുകയും ചെയ്തു. സമുദായോദ്ധാരണത്തിനു തങ്ങൾക്കു പ്രദാനം ചെയ്യപ്പെട്ടിരിക്കുന്ന പുണ്യാത്മാവാണെന്നു ഈഴവർ അദ്ദേഹത്തെ കരുതി. ഹിന്ദുമതത്തിൽ ഇന്നു കാണുന്ന വൎണ്ണാശ്രമങ്ങളും പൗരോഹിത്യവും അൎത്ഥശൂന്യമാണെന്നും ക്ഷേത്രസ്ഥാപനവും ആരാധനയും എല്ലാവൎക്കും സ്വാതന്ത്ര്യമായി ചെയ്യാവുന്നതാണെന്നും ജാതികൾ തമ്മിൽസ്ഥാനവ്യത്യാസമോ

ശ്രേഷ്ഠതാവ്യത്യാസമോ ഇല്ലെന്നും എല്ലാവരും തുല്യനിലയിലുള്ളവരാണെന്നും ഉള്ള ഒരു ബോധം സമുദായത്തിൽ ഉളവാക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹത്തിന്റെ ശ്രമങ്ങൾക്കു് ഒരായുധം എന്നോണം എസ്സ്. എൻ. ഡി. പി. യോഗം എന്നു് ഇക്കാലത്തു് അറിഞ്ഞുപോരുന്ന ശ്രീനാരായണധർമ്മപരിപാലന യോഗം 1078-ൽ അദ്ദേഹം സ്ഥാപിച്ചു. ടി യോഗം മൂലം സമുദായത്തിലെ ഓരോ അംഗത്തിനും അദ്ദേഹത്തിന്റെ ഉപദേശം എത്തിച്ചുകൊടുക്കുകയും ശക്തിയായ സമുദായബോധം അവരിൽ ഉളവാക്കുകയും ചെയ്തു. ഈഴവസമുദായത്തെ എസ്സ്. എൻ.. ഡി. പി. യോഗം എത്ര വലിയ ഒരു നിലയിലാക്കീട്ടുണ്ടെന്നു പ്രത്യേകമായ ഒരു വിവരണംകൂടാതെ എല്ലാവർക്കും അറിവുള്ളതാണല്ലോ. അതിന്റെ നായകനായി ആദ്യംമുതൽക്കേ ഇദ്ദേഹം വേലചെയ്തുകൊണ്ടു പോന്നിട്ടുള്ളതാണു്. "സ്വാമിതൃപ്പാദങ്ങളുടെ ഒരു കല്പന" എന്നു കേട്ടാൽ ഇന്നുള്ള യാതൊരു ഈഴവനും അതു ശിരസാ വഹിച്ചനുസരിക്കയും അനുവർത്തിക്കയും ചെയ്തുപോരുന്നു എന്നുള്ള ഏകസംഗതിതന്നെ സമുദായത്തിൽ അദ്ദേഹംസാധിച്ചിട്ടുള്ള ഘടനാശക്തിയും അദ്ദേഹത്തിന്റെ സമുദായത്തിലുള്ള നിസ്തുല്യമായ പ്രാഥമ്യത്തേയും ലക്ഷ്യപ്പെടുത്തുന്നതാണു്. വർക്കലയിലും ആലുവായിലും ഓരോ ആശ്രമങ്ങൾ ഇദ്ദേഹം സ്ഥാപിച്ചിട്ടുണ്ടു്.

കുറേനാളായി നല്ല ശരീരസുഖമില്ലാതെ പലടത്തായി അദ്ദേഹം ചികിത്സയിൽ താമസിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ നിർവ്വാണം ഈഴവസമുദായത്തിനു് അപരിഹാര്യമായ ഒരു നഷ്ടമാണെന്നു പ്രത്യേകിച്ചു് പറയേണ്ട ആവശ്യമില്ല. ഈഴവരെപ്പോലെതന്നെ അല്ലെങ്കിലും അവരോടൊപ്പം യഥാർത്ഥത്തിൽ അസമത്വങ്ങൾ അനുഭവിച്ചിരുന്ന മററു ചില സമുദായങ്ങൾക്കും ഇദ്ദേഹത്തിന്റെ ജീവിതവും ആദർശവും പ്രവൃത്തികളും ഒരുണർവ്വിനെ പ്രദാനംചെയ്യുകയും അദ്ദേഹം അവരുടെ ശ്രമങ്ങൾക്കു ശക്തനായ ഒരു സഹായകനായി പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ടു്. അവർക്കും അദ്ദേഹത്തിന്റെ വിയോഗം ഒരു വലിയ നഷ്ടമാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഈ സംഭവം ഈഴവസമുദായത്തിന്റെ ഭാവിയെ ഗൗരവമായവിധത്തിൽ ബാധിക്കാനും ഇടയുള്ളതാണു്. ഈ കാരണങ്ങളാൽ അദ്ദേഹത്തിന്റെ നിർവ്വാണത്തിൽ ഞങ്ങൾ ദുഃഖിക്കുകയും ഈഴവസമുദായത്തോടു ഹൃദയപൂർവ്വം അനുശോചിക്കുകയും ചെയ്തുകൊള്ളുന്നു.

## നവജീവൻ

കേരളത്തിനും ഭാരതത്തിനും—അല്ല; ലോകത്തിനും പൊതുവേ സമാധാനവും ശ്രേയസ്സും ലബ്ധമാകത്തക്കവിധം കാലത്തിനുതകുന്ന ധർമ്മതത്വങ്ങളെ ഉപദേശിച്ചു് മതതത്വങ്ങളുടെ ഉദ്ദേശങ്ങളെ പ്രത്യക്ഷപ്പെടുത്തിയ ദിവ്യതേജോനിധി കന്നി 5-ാംനു പകൽ മൂന്നരമണിക്കുശേഷം, ശുക്ലഷഷ്ഠിയും അനിഴം നക്ഷത്രവുംകൂടിയ പുണ്യദിനത്തിൽ ശിവഗിരി വൈദികമഠത്തിൽവച്ചു് മഹാസമാധി പ്രാപിച്ചിരിക്കുന്നു. ഇപ്പോൾ ജനസമുദായാന്തരീക്ഷത്തിൽ ഉണ്ടായ കാർമേഘങ്ങളെ അകററി ഒരു പുതിയ അന്തരീക്ഷം സൃഷ്ടിച്ചു് ഗുരുസന്ദേശപ്രവാചകന്മാരെ തട്ടിയുണർത്തി പ്രബോധകരമാകുംവിധം പ്രവർത്തിപ്പിക്കുന്നതിനുള്ള അവിടത്തെ സങ്കല്പശക്തി നിലനില്ക്കുന്നു. ക്രിസ്തുവും ബുദ്ധനും നബിയും മററു മഹാത്മാക്കളും സാധിച്ചിട്ടില്ലാത്തവിധം തന്റെ പ്രശാന്തമായ ധർമ്മോപദേശം കൊണ്ടു് ജീവിതകാലത്തുതന്നെ ലക്ഷോപലക്ഷം ജനസഞ്ചയത്തിനു് ആരാധ്യനായിത്തീർന്ന ആ മഹാപുരുഷന്റെ മഹാസമാധി ഒരു മഹാനഷ്ടവും തീരാദുഃഖവുംതന്നെയാണു്. ഓരോ മഹാത്മാക്കളുടേയും അവതാരകാലത്തു് ഓരോ പ്രധാനകാര്യങ്ങൾ സാധിക്കേണ്ടതായിക്കാണും. ബുദ്ധൻ അഹിംസയേയും ക്രിസ്തു ത്യാഗത്തേയും മഹമ്മദ് സാഹോദര്യത്തേയും സ്ഥാപിക്കുന്നതിനാണു് പ്രധാനമായി പ്രവർത്തിച്ചിട്ടുള്ളതു്. ജാതിഭ്രാന്തുപിടിച്ചു് കേരളീയർ വട്ടംചുററുന്ന ഘട്ടത്തിലാണു് കേരളത്തിൽ ആചാര്യദേവൻ അവതരിച്ചതു്. ജാതിമൂലമുണ്ടായ അസമത്വങ്ങളും അധഃപതനങ്ങളും പരിഹരിക്കുന്നതിനുവേണ്ടിയാണു് ആചാര്യദേവന്റെ സർവ്വവിധപ്രവൃത്തികളുടേയും പ്രധാനലക്ഷ്യം. ജാതിയാകുന്ന വിഷവൃക്ഷത്തെ ഉന്മൂലനം ചെയ്യുന്നതിനു് പന്ത്രണ്ടല്ല, എഴുപത്തിരണ്ടല്ല, ബഹുസഹസ്രം അപ്പോസൽമാരെയാണു് ആചാര്യദേവനു് സിദ്ധിച്ചിട്ടുള്ളതു്. ഓരോ മഹാത്മാക്കളുടേയും ജീവിതകാലത്തു് അവരെസ്സംബന്ധിച്ചും, അവരുടെ സന്ദേശങ്ങൾക്കും അത്ര വ്യാപ്തിയുണ്ടായിരുന്നതായി അറിയുന്നില്ല. എന്നാൽ ആചാര്യദേവനാകട്ടേ, തന്റെ ജീവിതകാലമായ ഈ നൂററാണ്ടിൽ സർവ്വജനസംപൂജ്യനായി പ്രശോഭിച്ചു് ലോകോപകാരപ്രദങ്ങളായ മഹദ്വചനങ്ങളെ അരുളിച്ചെയ്തു്, അനാചാരങ്ങളും അന്ധവിശ്വാസങ്ങളും കേരളത്തിൽനിന്നും നശിക്കത്തക്കവിധം പറയത്തക്ക പല മാററങ്ങളും വരുത്തി. ഇതിലേയ്ക്കു് സുഘടിതമായ ഒരു മഹാശക്തി രൂപവൽക്കരിക്കുകയും ചെയ്തിട്ടുള്ള ആചാര്യദേവനിൽ അളവററ ഗുണഗണങ്ങൾ ഉണ്ടായിരിക്കുമെന്നുള്ളതു് ആർക്കും ഗ്രഹിക്കാവുന്നതാണു്. ഭഗവാന്റെ ജീവിതചര്യ, സംഭാഷണം, ഉപദേശം, പ്രവൃത്തി എന്നിവകൾ ലോകത്തിനു് എന്നും നവജീവൻ ഉണ്ടാക്കിക്കൊണ്ടുതന്നെയിരിക്കും. ആ ദിവ്യതേജോനിധി ലോകരംഗത്തു് എന്നും കെടാവിളക്കായി പ്രശോഭിക്കതന്നെചെയ്യും എന്നുമാത്രമേ ഞങ്ങൾക്കു് പറയേണ്ടതായിട്ടുള്ളു.

## സർവ്വീസ്

ഏകദേശം അരശതാബ്ദത്തിനിടയ്ക്കു കേരളീയ ഹിന്ദുക്കളിൽ ഒരു വൻപിച്ച ജനവിഭാഗത്തിന്റെ ആത്മികവും സാമുദായികവും ആയ ഉൽഗതിയെ പ്രബുദ്ധമാക്കി ലോകോപകാരം ചെയ്തുകൊണ്ടിരിക്കുന്ന ശ്രീനാരായണഗുരുസ്വാമി അവർകൾ വ്യാഴാഴ്ച രാത്രി സമാധിയടഞ്ഞിരിക്കുന്നു എന്നറിയുന്നതിൽ ഞങ്ങൾ അത്യധികം വ്യസനിക്കുന്നു. അസാമാന്യമായ ഒരു ദിവ്യചൈതന്യമാണ് സ്വാമികൾ പ്രസരിപ്പിച്ചുകൊണ്ടിരുന്നതു്. "ഒരു ജാതി, ഒരു മതം, ഒരു ദൈവം" എന്ന ലോകോപകാരപ്രദമായ മഹദ്വാക്യത്തെ— സനാതനധർമ്മതത്വത്തെ നാടടക്കം വിളംബരംചെയ്തു, "പലജാതി, പലമതം, പലദൈവം" എന്ന ലോകോപദ്രവകരമായ അനാചാരത്തേയും അന്ധവിശ്വാസത്തേയും ലോകത്തിൽനിന്നു വിപാടനം ചെയ്യുന്നതിനുള്ള ഒരു മഹത്തായ സംഘടിതശക്തിയെ രൂപവല്ക്കരിച്ച ശ്രീനാരായണഗുരുസ്വാമികളുടെ നിര്യാണം കേരളത്തിനും ഇന്ത്യയ്ക്കും മാത്രമല്ല ലോകത്തിനുതന്നെ ഒരു മഹാനഷ്ടമാകുന്നു. സ്വാമികളെ ജാതിനോക്കി ഈഴവരുടെ ഗുരുവായിട്ടാണ് സാധാരണലോകം ഗണിച്ചുവന്നിരുന്നതെങ്കിലും ഹിന്ദുക്കളിൽ എല്ലാ വർഗ്ഗക്കാരും അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടിട്ടുണ്ടെന്നും അദ്ദേഹത്തിന്റെ പ്രധാനശിഷ്യന്മാർ പലരും ഈഴവരല്ലെന്നും സ്മരണീയമാകുന്നു. ജാതിമൂലമായ അസമത്വങ്ങൾ ലോകത്തിന്റെ സ്വച്ഛന്ദഗതിയെ പ്രതിരോധിക്കുന്ന ഒരു മഹാശല്യമെന്നു സകല ആചാര്യന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതാണ്. എന്നാൽ "എന്നെ അധക്കരിക്കരുതു്" എന്ന പ്രരോദനത്തിനോ പ്രാർത്ഥനയ്ക്കോ, "ആരെയും താഴ്ന്നവരായി ഗണിക്കരുതു്" എന്ന ശാസനയ്ക്കോ ഉപദേശത്തിനോ ഇതുവരെ ലോകത്തിൽ ഒരിളക്കവും ഉണ്ടാക്കാൻ സാധിച്ചിട്ടില്ല. "ഞാൻ താഴ്ന്നവനല്ല താഴുകയുമില്ല" എന്ന ആത്മപൌരുഷപ്രകടനത്തിനുമാത്രമേ മനുഷ്യാസമത്വങ്ങളെ ധ്വംസിക്കാൻ സാധിക്കയുള്ളൂ എന്ന ദിവ്യോപദേശം നൽകി അതു വിജയപൂർവ്വം പ്രവർത്തനത്തിലാക്കിയ ലോകത്തിലെ അപൂർവ്വം ചില മഹാന്മാരിൽ ഒരാളാണു സ്വാമികൾ. അദ്ദേഹം മറ്റൊരാളെ ആക്ഷേപിച്ചിട്ടില്ല. ഏതെങ്കിലും സമുദായത്തിന്റെ അസമത്വങ്ങൾ പരിഹരിക്കേണമെന്നു മറ്റൊരാളോട് അപേക്ഷിച്ചിട്ടുമില്ല. സ്വപൌരുഷപ്രകടനം, സ്വശക്തി സംഘടന ഇവയായിരുന്നു അദ്ദേഹം ഉപദേശിച്ചതും സാധിച്ചതും. നാശമില്ലാത്ത ഈ ആത്മശക്തിയെ അധക്കരിക്കാൻ ആർക്കും സാധ്യമല്ലെന്നാണ് ശ്രീനാരായണഗുരുസ്വാമികളുടെ ചൈതന്യം വിളംബരം ചെയ്യുന്നതു്. അതിനാൽ ശ്രീനാരായണഗുരുസ്വാമികൾ ചിരഞ്ജീവിയാണ്. ആ ആത്മശക്തിയെ പോഷിപ്പിച്ചു് ലോകം അദ്ദേഹത്തെ ആരാധിക്കയും അദ്ദേഹത്തിന്റെ സ്മരണയെ നിലനിറുത്തുകയും ചെയ്യുമാറാകട്ടേ.

സ്വാമികൾ തിരുവനന്തപുരത്തു ചെമ്പഴന്തിയിൽ ഉള്ള ഒരു പ്രാചീനകുടുംബത്തിൽ 1031-ൽ ആണ് ഭൂജാതനായതു്. ഇദ്ദേഹത്തിന്റെ പിതാവ് ഒരു കുടിപ്പള്ളിക്കൂടം വാദ്ധ്യാരായിരുന്ന മാടൻആശാനും മാതാവു കുട്ടിയമ്മ എന്നൊരു സാത്വികയും ആയിരുന്നു. സാധാരണവിദ്യാഭ്യാസം കഴിഞ്ഞു്, ഇദ്ദേഹം കാർത്തികപ്പള്ളി രാമൻപിള്ള ആശാന്റെ കീഴിൽ ഉപരിപഠനം കഴിച്ചു് സ്വപിതാവിന്റെ തൊഴിലായ അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചു. അക്കാലത്തു് ഇദ്ദേഹം മാതാപിതാക്കന്മാരുടെ ശാസനപ്രകാരം ഒരു വിവാഹവും ചെയ്തു. മാതാപിതാക്കന്മാർ ചെറുപ്പത്തിലേതന്നെ അന്തരിച്ചുപോയി. അതിനുശേഷം ദക്ഷിണേന്ത്യയിൽ പലയിടത്തും സഞ്ചരിച്ചു പുണ്യസ്ഥലങ്ങൾ ദർശിച്ചു തിരിയെവന്നപ്പോൾ അദ്ദേഹം കേവലം പ്രപഞ്ചവിരക്തനായിത്തീർന്നിരുന്നു. പിന്നീടു യോഗാഭ്യാസംചെയ്തു അദ്ദേഹം നെയ്യാറ്റിൻകരെ അരുവിപ്പുറത്തു താമസമാക്കി. അവിടെനിന്നാണു ശ്രീനാരായണഗുരുസ്വാമികൾ ആയി പുറത്തുവന്നതു്. 1062-ാമാണ്ടു് അരുവിപ്പുറത്തു ഒരു ക്ഷേത്രമുണ്ടാക്കി. അതിനുശേഷമേ ആളുകൾ സ്വാമികളുടെ മഹത്വം അറിഞ്ഞുതുടങ്ങിയുള്ളൂ. പിന്നീടുള്ള 16 വർഷക്കാലം തപസ്സിലും സാമാന്യമായ പ്രവൃത്തിയിലും സഞ്ചാരത്തിലും വിനിയോഗിച്ചശേഷം 1078-ൽ ശ്രീനാരായണധർമ്മപരിപാലനയോഗം സ്ഥാപിതമായി. അതിനുശേഷമുണ്ടായിട്ടുള്ള ഉണർച്ചയും വിഭിന്നമുഖമായ പ്രവർത്തനങ്ങളും സുപ്രസിദ്ധമാണല്ലോ. എസ്. എൻ. ഡി പി. യോഗവും മററു ധർമ്മസ്ഥാപനങ്ങളും സ്വാമികളുടെ ഉദ്ദേശത്തെ പൂർണ്ണഫലവത്താക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

## യോഗക്ഷേമം

ഏതാനും മാസങ്ങളായി രോഗബാധിതനായി കിടപ്പിലായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ മിനിഞ്ഞാന്നു് ഉച്ചതിരിഞ്ഞു 4 മണിയോടുകൂടി വർക്കലവച്ചു മഹാസമാധിയടഞ്ഞതായ വർത്തമാനം ഏതൊരുവനേയും കഠിനമായി സന്താപിപ്പിക്കുന്ന ഒന്നാണ്. തന്റെ അനന്യസുലഭമായ വ്യക്തിമാഹാത്മ്യം കൊണ്ടു ഒരു സമുദായത്തെ ആകമാനം ഏകോപിപ്പിച്ചു നിർത്തി അഭിവൃദ്ധിപന്ഥാവിൽക്കൂടി വിജയകരമാംവണ്ണം നയിച്ചുപോന്ന ഒരു നേതൃവര്യനാണ് നഷ്ടമായിരിക്കുന്നതു്. തീയ്യരുടെ ആത്മീയഗുരുവെന്ന നിലയിൽമാത്രമല്ല സർവ്വജനങ്ങൾക്കും അനുകരണീയമായ ആദർശങ്ങളുടെ പ്രയോക്താവെന്ന നിലയിൽ ഏവർക്കും സമാരാദ്ധ്യനായിത്തീർന്നിട്ടുള്ള ഒരു പുണ്യപുരുഷനായിരുന്നു ഗുരുസ്വാമികൾ തികഞ്ഞ പാണ്ഡിത്യവും അനുപമമായ ചിത്തസംസ്കാരവും അഭിവന്ദ്യമായ ആത്മീ

യശക്തിയും ഒത്തുചേൎന്ന് ഒരു ജനസമുദായത്തിന്റെ ആത്മീയനേതൃത്വം വഹിക്കുവാൻതന്നെ സംജാതനായ ഒരു പുമാനായിരുന്നു അദ്ദേഹമെന്ന് ആ മഹാത്മാവുമായി കുറച്ചുനേരമെങ്കിലും പരിചയപ്പെടുവാനിടയായിട്ടുള്ള ആൎക്കും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. തീയസമുദായത്തിൽ ഇന്നുണ്ടായിട്ടുള്ള സൎവ്വവിധമായ അഭിവൃദ്ധികൾക്കും ഉണർവിനും ഏകകാരണഭൂതൻ ശ്രീനാരായണഗുരുസ്വാമികളായിരുന്നു. ശ്രീനാരായണഗുരുസ്വാമികളുടെ നാമധേയശ്രവണം തീയ്യസമുദായത്തിൽപ്പെട്ട ഏതൊരാളേയും ഭക്തിബഹുമാനാദരാതിരേകത്താൽ തരളചിത്തനാക്കുകതന്നെ ചെയ്തിരുന്നു. മാത്രമല്ല അദ്ദേഹത്തെപ്പററി സ്വല്പമെങ്കിലും അറിവാനിടയായിട്ടുള്ള ഏതൊരുവനും—ഏതൊരു സമുദായക്കാരനായാലുംശരി—ഗുരുസ്വാമികളെപ്പററി അതിയായ ബഹുമാനവിശ്വാസങ്ങളോടെയാണു ചിന്തിക്കാറു്. സൎവ്വസമ്മതനായ ഒരു നേതാവു് ഒരു ജനസാമാന്യത്തിനുണ്ടെങ്കിൽ ആ സമുദായത്തിന് എത്രമേൽ അത്ഭുതകരമായി അഭിവൃദ്ധിപ്പെടുവാൻ സാധിക്കുമെന്നതിനു തീയ്യസമുദായത്തിന്റെ കഴിഞ്ഞ ഏതാനും കാലങ്ങളിലെ ചരിത്രമെടുത്തുനോക്കിയാൽ മതി. എത്രതന്നെ ഗൗരവമായ അഭിപ്രായവ്യത്യാസങ്ങളേയും കക്ഷിമത്സരങ്ങളേയും തന്റെ സാന്നിദ്ധ്യമാത്രംകൊണ്ടു ദൂരീകരിച്ചു രഞ്ജിപ്പും സൌഹാൎദ്ദവും സംസ്ഥാപിക്കുവാൻ ഗുരുസ്വാമികൾക്കു സാധിച്ചിരുന്നു. ഗുരുസ്വാമികളെപ്പോലുള്ള സുസമ്മതന്മാരായ നേതാക്കന്മാർ ഏതു ജനസമുദായത്തിന്റെയും പുരോഗമനത്തിന് ഒഴിച്ചുകൂടാത്തവരാണ്. ആകെപ്പാടെ ശ്രീനാരായണഗുരുസ്വാമികളുടെ ദേഹവിയോഗം തീയ്യസമുദായത്തിനുമാത്രമല്ല കേരളത്തിനൊട്ടാകെ തീൎത്താൽതീരാത്ത ഒരു നഷ്ടമായിട്ടുണ്ടു്. എന്നാൽ ആ പുണ്യപുരുഷനാൽ പ്രസ്ഥാപിതമായ ആദൎശങ്ങൾ കേരളീയരുടെ സാമുദായികജീവിതത്തിന് എന്നെന്നും മാൎഗ്ഗദൎശകമായിരിക്കട്ടേയെന്ന് ആശംസിക്കുകയേ ഇനി നമുക്കു നിവൃത്തിയുള്ളു. ജനോപകാരപ്രദമായ പുണ്യജീവിതംകൊണ്ടു് അനശ്വരകീൎത്തിമാനായിത്തീൎന്നിട്ടുള്ള ആ മഹാൻ തന്റെ 72-ാമത്തെ വയസ്സു പൂൎത്തിയായശേഷമാണ് മഹാസമാധിയടഞ്ഞിരിക്കുന്നതു്. അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തിയുണ്ടാകട്ടേ.

## മിതവാദി

കേരളത്തിൽ എന്നു മാത്രമല്ല, മററു രാജ്യങ്ങളിലും നാനാവിധഗുണങ്ങളുടെ കീൎത്തികൊണ്ടു മുപ്പതുനാല്പതുസംവത്സരമായി പ്രശോഭിച്ചുകൊണ്ടിരുന്ന ഒരു അതിമാനുഷനായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ എന്നു സൎവ്വരും സമ്മതിക്കുന്നതാണ്. സ്വാമികൾ ഇക്കഴിഞ്ഞ വ്യാഴാഴ്ച ഉച്ചതിരിഞ്ഞു 4 മണിക്കു വൎക്കല ശിവഗിരിമഠത്തിൽവച്ചു സമാധി അടഞ്ഞതായ വിവരം ഞങ്ങൾ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. തീൎത്താൽത്തീരാത്തതായ ഒരു നഷ്ടം എന്നു പലപ്പോഴും പലരും ഓരോ സംഭവങ്ങളെപ്പററി പറയാറുണ്ടെങ്കിലും തീയ്യസമുദായത്തെ സംബന്ധിച്ചേടത്തോളം സ്വാമിയുടെ മരണം ഇതു യഥാൎത്ഥമായിട്ടുള്ളതാണെന്നുള്ളതിനു സംശയമില്ല. യാതൊരു സംഘടനയും ഒരുമയും ആദൎശങ്ങളും ഇല്ലാതെ കഴിഞ്ഞിരുന്ന കേരളത്തിലെ ഒരു വമ്പിച്ച സമുദായത്തെ ഏകീകരിച്ചതും ഉണൎത്തിച്ചതും ഈ മഹാത്മാവിന്റെ പവിത്രമായ ജീവിതമാണെന്നു യാതൊരു അതിശയോക്തിയുംകൂടാതെ പ്രസ്താവിക്കാവുന്നതാണ്. ഇന്നും സ്വാമിയുടെ തിരുനാമംപോലെ തീയ്യസമുദായസംഘടനയ്ക്കു മറെറാന്നിനും ശക്തിയില്ലെന്നാണു ഞങ്ങൾക്കു തോന്നുന്നതു്. സാധാരണ മതാചാൎയ്യന്മാരെ അന്ധവിശ്വാസങ്ങളോടു സംഘടിപ്പിച്ചുകൊണ്ടാകുന്നു നാം കരുതുകപതിവു്. എന്നാൽ മതകാൎയ്യങ്ങളിലും മററും നാരായണഗുരുസ്വാമികളുടെ ആശയങ്ങൾ സവിശേഷം വിശാലമായിരുന്നു. "ഒരു ജാതി, ഒരു മതം" എന്നു പറയുന്നതു ജാതിയും മതവും മനുഷ്യനു ആവശ്യമില്ലെന്നുള്ള തത്വത്തെ സൂചിപ്പിക്കുകയാണു യഥാൎത്ഥത്തിൽ ചെയ്യുന്നതു്. അതല്ലാതെ ഏതെങ്കിലും ഒരു ജാതി വേണമെന്നോ ഏതെങ്കിലും ഒരു മതം വേണമെന്നോ അല്ല ഈ ഉപദേശത്തിന്റെ സാരം. മതം എന്തായാലുംവേണ്ടതില്ല മനുഷ്യൻ നന്നായാൽമതി എന്നുള്ള തത്വത്തിൽ അടക്കിയിരിക്കുന്നതു മതവിശ്വാസംകൊണ്ടല്ല ഒരാൾ നന്നാകുന്നതു എന്നുള്ള പരമാൎത്ഥത്തെ ആകുന്നു. ബുദ്ധൻ തുടങ്ങിയ ലോകവിശ്രുതന്മാരായ ജ്ഞാനികൾ പറഞ്ഞിട്ടുള്ളതും ഇതൊക്കെത്തന്നെയാണ്. സന്മാൎഗ്ഗനിഷ്ഠകളെക്കാൾ മതവിശ്വാസങ്ങൾക്കു പ്രാമാണ്യം കല്പിക്കുന്ന നടപ്പു ലോകത്തിൽനിന്നു എത്രവേഗം പോകുന്നുവോ അത്രത്തോളം നല്ലതാകുന്നു. ഭസ്മം ധരിക്കുന്നവരേയും രുദ്രാക്ഷം ധരിക്കുന്നവരേയും സാധാരണ കപടസംന്യാസികൾ എന്നു ജനങ്ങൾക്കു തോന്നുന്നതു മതനിഷ്ഠകളും സന്മാൎഗ്ഗനിഷ്ഠകളും തമ്മിലുള്ള വ്യത്യാസത്തെ പ്രത്യക്ഷപ്പെടുത്തുന്ന ഒരു പ്രധാനസംഗതിയാകുന്നു. ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതരീതി അടുത്തു് അറിയുന്നവൎക്കു അദ്ദേഹം ഒരു മതോപദേഷ്ടാവിനെക്കാൾ സാമുദായികപരിഷ്കാരിയായിരുന്നു എന്നു ധാരാളം മനസ്സിലാക്കാവുന്നതാകുന്നു. മതം മനുഷ്യന് അത്യാവശ്യമല്ലെന്നു പറയത്തക്കവണ്ണം സ്വാമികളുടെബുദ്ധിക്കു വിശാലത ഉണ്ടായിരുന്നു. ഹിന്ദുമതത്തിൽ കുടുങ്ങിക്കിടക്കുന്ന എല്ലാ സമുദായക്കാരും ഈ ഒരു സംഗതിമനസ്സിലാക്കി പ്രവൎത്തിച്ചല്ലാതെ അവരുടെ ബുദ്ധിമുട്ടുകൾക്കും അധോഗതിക്കും നിവൃത്തികിട്ടുന്നതല്ല. ഒരു ജാതി ഒരു മതം എന്ന തത്വം വിശ്വസിക്കുന്നവർ തങ്ങളുടെ സമുദായം മററു ചില സമുദായ

ക്കാരുടെ കീഴിലാണെന്നു സമ്മതിക്കുകയും വിശ്വസിക്കുകയുംചെയ്യുന്നതല്ല. ഈ ഒരുകാര്യം ബോദ്ധ്യപ്പെടുത്തുവാനാണു് ക്ഷേത്രപ്രതിഷ്ഠകളുംമററും സ്വാമികൾ തുടങ്ങിയതു എന്നു കരുതുവാൻ ധാരാളം ന്യായമുണ്ടു്. ക്ഷേത്രപ്രതിഷ്ഠ ബ്രാഹ്മണനുമാത്രമല്ല ഏവനും ആകാമെന്നു സ്വാമികൾ ജനങ്ങളെ ബോദ്ധ്യപ്പെടുത്തി എന്നുള്ളതിനു സംശയമില്ല. തിയ്യരുടെ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠകൾക്കു ഏതെങ്കിലും ഒരു ബ്രാഹ്മണനെ കൊണ്ടുവരണമെന്നു ഒരു സംശയംപോലും തിയ്യർക്കു ഇപ്പോൾ ഇല്ല. ആ ഒരു ബുദ്ധിഉണ്ടാക്കിത്തീർത്തതും സ്വാമികളാകുന്നു. ഈവക കാര്യങ്ങളിലെല്ലാം സ്വാമികൾ സുസ്ഥാപിതമാക്കിത്തീർത്ത തത്വങ്ങൾ എത്രതന്നെ പ്രശംസിച്ചാലും മതിയാകുന്നതല്ലെന്നു ഞങ്ങൾക്കു തോന്നുന്നു. സ്വാമികൾ ഒരു മാതൃകാസമുദായനേതാവാണെന്നും മററും ഇപ്പോൾ ഘോഷിക്കുന്നവർക്കുപോലും ഒരു തീയ്യൻ പ്രതിഷ്ഠചെയ്യുക എന്നതു ആദ്യകാലങ്ങളിൽ വളരെ ഭയങ്കരമായിത്തോന്നിയിരുന്നു എന്നു ഒളിച്ചുവെക്കത്തക്ക ഒരു സംഗതിയല്ല. ദേഹത്തിൻേറയും പാർക്കുന്നപരിതഃസ്ഥലങ്ങളുടേയുംഭക്ഷണപദാർത്ഥങ്ങളുടേയും പരിശുദ്ധിയെപ്പററി സ്വാമിക്കുണ്ടായിരുന്ന നിഷ്കൃഷ്ട എത്രമാത്രമായിരുന്നു എന്നു പറഞ്ഞാൽ അവസാനമില്ല. മദ്യം വിഷമാകുന്നു, അതു ഉണ്ടാക്കുകയുംഅരുതു് ഉപയോഗിക്കുകയുംഅരുതു് എന്നുള്ള ഉപദേശം നാം എന്നെന്നും എല്ലാവരുംശിരസാവഹിക്കത്തക്കതാകുന്നു. നാം സ്വാമിഭക്തന്മാരാകേണ്ടതു ഈവിധത്തിലെല്ലാം ആകുന്നു. നാം നമ്മുടെ ആൺദൈവങ്ങളേയും പെൺദൈവങ്ങളേയും മരിച്ചുപോയ കാരണവന്മാരേയും മററും തൃപ്തിപ്പെടുത്തുവാൻ അവർക്കു കള്ളു്, റാക്കു്മുതലായവ കൊടുക്കുന്ന സമ്പ്രദായത്തെപ്പററിയും ക്ഷേത്രങ്ങളിൽ ആടു് കോഴിമുതലായവയെ അറുക്കുന്നതിനെക്കുറിച്ചും കഠിനമായിആക്ഷേപിക്കുവാൻ ആദ്യമായി തുടങ്ങിയതു സ്വാമികളാകുന്നു. അതുകൊണ്ടാണു് അഭിനവബുദ്ധൻ എന്നുംമററും ജനസാമാന്യം സ്വാമികളെ വിളിക്കുവാൻ തുടങ്ങിയതു്. ദൈവങ്ങൾക്കു രക്തംകുടിക്കുന്നതു രസമാണെങ്കിൽ എന്തുകൊണ്ടു പൂച്ചയേയും നായയേയും അറുത്തു ഇവർക്കു രക്തം കൊടുക്കുന്നില്ല എന്നു സ്വാമികൾ സാധാരണ ചോദിക്കും. കോഴിയേയും ആടിനേയും അറുക്കുന്നതു മററുള്ളവർക്കുതിന്നുവാൻ മാത്രമുള്ള ഒരു വിദ്യയാണു് എന്നാകുന്നു ഇതുകൊണ്ടുസൂചിപ്പിക്കുന്നതു്. ഒരു സമുദായക്കാർ മറെറാരുസമുദായക്കാരുമായി കൂടിക്കഴിയാത്തതും ഒരു വർഗ്ഗക്കാർ ഉണ്ടാക്കിയ ഭക്ഷണം മററു വർഗ്ഗക്കാർക്കു കഴിക്കുവാൻ പാടില്ലെന്നു ശഠിക്കുന്നതും ഹിന്തുവിൻെറ വെറും മുഠാളത്തരവും ഗർവ്വും അല്ലാതെ മറെറാന്നുമല്ലെന്നു സ്വാമികൾ പ്രവൃത്തികൊണ്ടും വാക്കുകൊണ്ടും സ്വസമുദായക്കാരെ മനസ്സിലാക്കുവാൻ വളരെ ശ്രമിച്ചിട്ടുണ്ടു്. ഉപദേശങ്ങൾമാത്രമല്ല സ്വാമിയുടെ സ്വച്ഛജീവിതംതന്നെ നമുക്കെല്ലാവർക്കും ഒരു മാതൃകയാകുന്നു. ഇങ്ങനെ ഒരു മഹാൻ തീയ്യസമുദായത്തിൽ ഇതുവരെ ഉണ്ടായിട്ടില്ലെന്നുമാത്രമല്ല തെക്കേഇന്ത്യയിൽ രണ്ടുമൂന്നു നൂററാണ്ടുകൾക്കുള്ളിൽ ഇത്ര വലിയ ഒരു സാമുദായികപ്രവർത്തകനും നേതാവും അവതരിച്ചിട്ടില്ലെന്നുകൂടി തീർച്ചയായും പറയാവുന്നതാണു്. വടക്കേഇന്ത്യയിൽ രാമകൃഷ്ണപരമഹംസൻ, ദയാനന്ദൻ, രാജാറാം മോഹൻറോയി ഇങ്ങിനെയുള്ള മഹാത്മാക്കളെ ഞങ്ങൾ വിസ്മരിക്കുന്നില്ല. പക്ഷേ മതപരമായ ആശയങ്ങളിൽ അവരെക്കാൾ എത്രയോ കവിഞ്ഞുനില്ക്കുന്ന ഒരാളായിരുന്നു നാരായണഗുരുസ്വാമികൾ എന്നാകുന്നു ഞങ്ങളുടെ പൂർണ്ണമായ വിശ്വാസം. സ്വാമികളുടെ ചരമത്തിൽ നാം ആരും വ്യസനിക്കേണ്ടതില്ല. ധാരാളം പ്രായപൂർത്തിയോടുകൂടിയാണു ദേഹവിയോഗം ഉണ്ടായതു് ശ്രീബുദ്ധൻ 80-ാം വയസ്സിലായിരുന്നു കാലധർമ്മം പ്രാപിച്ചതു്. സ്വാമികളുടെ ചരമം 72-ാം വയസ്സിൽ സംഭവിച്ചു. സ്വാമികളുടെ ഉപദേശങ്ങളെ പിന്തുടരുകയും ജീവിതമാതൃകയെ അനുകരിക്കുകയും ചെയ്യുന്നതാകുന്നു ശരിയായ സ്വാമിഭക്തി.

## സത്യനാദം

ശ്രീനാരായണഗുരുസ്വാമി അവർകൾ ഇക്കഴിഞ്ഞവ്യാഴാഴ്ച വർക്കലവച്ചു തൻെറ 72-ാമതു വയസ്സിൽ കാലധർമ്മം പ്രാപിച്ചിരിക്കുന്നു എന്ന വിവരം അറിഞ്ഞു ഞങ്ങൾ സവ്യസനം രേഖപ്പെടുത്തുന്നു. സ്വാമിഅവർകൾ കുറേക്കാലമായിട്ടു രോഗാതുരനായി കഴിയുകയായിരുന്നുവല്ലോ. ആ സുഖക്കുറവിനു പലവിധത്തിലുള്ള ചികിത്സകൾകൊണ്ടും ഭേദംകിട്ടാതെവരികയാണുണ്ടായതു്. സ്വാമി അവർകൾക്കു ഈഴവസമുദായത്തിൽ വിശേഷിച്ചും, മററുള്ളവരുടെ ഇടയിൽ പൊതുവേയും ഉണ്ടായിരുന്ന സ്ഥാനം എന്തെന്നും ആരേയും പറഞ്ഞറിയിക്കേണ്ടതില്ല. ഈഴവസമുദായത്തിൻെറമേൽ ഒട്ടാകെ ഇത്രയ്ക്കു ആജ്ഞാബലവും, ആ സമുദായത്തിൻെറ അഭ്യുന്നതിക്കായി ഇത്രയ്ക്കു ശ്രദ്ധയുമുള്ള ഒരാൾ ഇതിനുമുമ്പുണ്ടായിട്ടില്ലെന്നുള്ളതും ഇപ്പോഴില്ലെന്നുള്ളതും തീർച്ചയാണു്. സ്വാമിയുടെ നിര്യാണത്തിൽ സന്തപ്തചിത്തരായിരിക്കുന്ന ഈഴവസഹോദരങ്ങളെ ഞങ്ങൾ നിർവ്യാജം അനുശോചിക്കുന്നു.

## ഗജകേസരി

ജനനാൽതന്നെ ബ്രഹ്മജ്ഞാനിയും ചെറുപ്പംമുതൽ സർവ്വസംഗപരിത്യാഗിയും നൈഷ്ഠികബ്രഹ്മചാരിയും ജീവന്മുക്തനുമായി കാലയാപനംചെയ്തുവന്നിരുന്ന ആ പരമഹംസൻ ഇതാ വിദേഹകൈവല്യം പ്രാപിച്ചിരിക്കുന്നു. നാനാജാതിമതസ്ഥന്മാർക്കും ആരാദ്ധ്യനായി തിയ്യർക്കു ഒരു കുലഗുരുവായി അവതരിച്ച ആ പുണ്യപുരുഷൻെറ മഹനീയമായ ശാസ

നയെ അംഗീകരിച്ചും വിശിഷ്ടങ്ങളായ ആദൎശങ്ങളെ അനുകരിച്ചും അഭിവൃദ്ധിപന്ഥാവിലേക്കു എത്തിച്ചേരുവാനായി ആ പരമഗുരുവിന്റെ തണലിൽക്കൂടെ നടന്നുകൊണ്ടിരിക്കുന്ന 18 ലക്ഷം ജനങ്ങൾ ഇതാ നിരാശ്രയന്മാരും അനാഥന്മാരും ഉപദേഷ്ടൃശൂന്യന്മാരുമായി തീൎന്നിരിക്കുന്നു. ഹാ! നമ്മളുടെ സൎവ്വവിധ സമ്പത്തുകൾക്കും ആധാരഭൂതമായ ആ നിരുപമവസ്തു ഈ ഭൂലോകത്തിൽനിന്നു മറഞ്ഞിരിക്കുന്നു എന്നു അത്യന്തം ഹൃദയോദ്വേഗത്തോടുകൂടി ഗജകേസരിയിൽ രേഖപ്പെടുത്തേണ്ടിവന്നിരിക്കുന്നു. ഈ കഴിഞ്ഞ 20-ാംനു- വൈകുന്നേരം 6 മണിക്കു പ്രളയാഗ്നിപോലെ ഭയങ്കരമായ നിലയിൽ വടക്കേ മലയാളത്തിലേക്കു വ്യാപിച്ച ഈ വജ്രാഹതിയേററു് ഹൃദയമൎമ്മം പൊട്ടി നിശ്ചേഷ്ടനായിത്തീരാത്ത ഒരുവനും ഉണ്ടായിരുന്നില്ല.

ഗുരുസ്വാമികളെപ്പോലെയുള്ള അവതാരപുരുഷന്മാരെ പ്രസവിപ്പാനുള്ള ഭാഗ്യം നമ്മുടെ കേരളരാജ്യത്തിനു വളരെ അപൂൎവ്വമായിട്ടേ സിദ്ധിച്ചിട്ടുള്ളൂ. ഏകദേശം 1200 കൊല്ലത്തിനുമുമ്പു ബ്രാഹ്മണകുലത്തിൽ ശങ്കരാചാൎയ്യപാദങ്ങൾ അവതരിച്ചു മറഞ്ഞതിൽപ്പിന്നെ തീയ്യരുടെ ഇടയിൽ ശ്രീനാരായണഗുരുസ്വാമികൾമാത്രമേ ആവിധം വിശിഷ്ടഗുണങ്ങളോടുകൂടി ആവിൎഭവിച്ചിട്ടുള്ളൂ. ശങ്കരാചാൎയ്യരെപ്പോലെ പരിശുദ്ധാശയവും സംസ്കൃതഭാഷയിലും തമിഴുമുതലായ ഇതരഭാഷകളിലും പൂൎണ്ണമായ പാണ്ഡിത്യവും കവിത്വവും ഉപനിഷൽജ്ഞാനവും ഉപദേശമാഹാത്മ്യവും സ്വാമികൾക്കുണ്ടായിരുന്നതു പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. ഒരു യോഗീശ്വരനും സ്വച്ഛന്ദമൃത്യുവുമായ സ്വാമികൾക്കു ഈവിധം മൃത്യുവെ വരിക്കുന്ന മഹാരോഗം രണ്ടുമൂന്നുപ്രാവശ്യം പിടിപെട്ടതായും അപ്പോഴെല്ലാം സ്വാമികൾ വിദേഹകൈവല്യത്തിനു കോപ്പുകൂട്ടിയതായും ശിഷ്യഗണങ്ങളുടെ പരിദേവനത്തിൽ കരളലിഞ്ഞു പിന്നെയും പ്രാരബ്ധത്തിനു ദേഹത്തെ ഏല്പിച്ചു ജീവദശയെ അംഗീകരിച്ചതായും കേട്ടിട്ടുണ്ടു്. ഒരുകാലത്തു നമ്മുടെ ഈ തലശ്ശേരിക്കു പുറപ്പെട്ടുവരുംവഴിക്കു ഇപ്പോൾ ആലുവാ അദ്വൈതാശ്രമം ഇരിക്കുന്ന സ്ഥലത്തുവെച്ചു വിഷൂചികാരോഗം ബാധിച്ചതായും ആ രോഗത്തിൽ പരമാത്മലയത്തിനു ഒരുങ്ങിയതായും അടുത്തുണ്ടായിരുന്ന ശിഷ്യന്മാരായ ചൈതന്യസ്വാമികൾ മുതലായവരുടെ കരച്ചിൽ കണ്ടു ഹൃദയോദ്വേഗത്തോടെ "എന്നാൽ നിങ്ങൾക്കു വേണ്ടി ഇനിയും മനുഷ്യവേഷം കെട്ടാം" എന്നു പ്രസ്താവിച്ചു അവരെ സമാധാനിപ്പിച്ചതായും കേട്ടിട്ടുണ്ടു്. തീയ്യജാതി ഉണ്ടായതിൽപ്പിന്നെ അവരുടെ വംശത്തിൽ ഇങ്ങിനെ ഒരു മാഹാത്മ്യംതികഞ്ഞ ഒരു ദിവ്യമനുഷ്യൻ ഉണ്ടായിട്ടില്ല എന്നു അഭിമാനിക്കാവുന്ന ആ ഭഗവാന്റെ കാലം തങ്ങളുടെ കാൎയ്യം മുഴുവനും സാധിക്കാത്ത നിലയിൽ അവസാനിച്ചതിൽ തീയ്യൎക്കു പ്രത്യേകമായും മററുള്ളവൎക്കു പൊതുവായും ഒരു മഹാനഷ്ടമാണു് നേരിട്ടിട്ടുള്ളതു്. ഈ നഷ്ടം ഒരുകാലത്തും പരിഹരിക്കാവുന്നതല്ലെന്നു ഞങ്ങൾ അത്യന്തം വ്യസനത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. അനേകവൎഷത്തോളം ഒരു അവധൂതനായി തിരുവിതാംകൂറിലെ വനാന്തരങ്ങളിൽ താപസവൃത്തിയേ അവലംബിച്ചുകൊണ്ടിരുന്നകാലത്തു് തന്റെ സഹചരനായ ചട്ടമ്പിസ്വാമികളുടെ നിൎദ്ദേശമനുസരിച്ചാണു് തീയ്യരുടെ ഇടയിൽ സംസൎഗ്ഗംചെയ്തു അവരുടെ നന്മയ്ക്കു വേണ്ടുന്നവഴികൾ ഉപദേശിച്ചുപോന്നതെന്നു ശിഷ്യന്മാരിൽ പലരും പറഞ്ഞുകേട്ടിട്ടുണ്ടു്. ആ മഹനീയദീപം മഹാലയം അംഗീകരിച്ചു നമ്മുടെ ഇടയിൽനിന്നു മറഞ്ഞുപോയിരിക്കുന്ന ഈ വ്യസനവാൎത്തയെപ്പററി അറിഞ്ഞവരെല്ലാം യോഗംകൂടി ഒരു അനുശോചനം രേഖപ്പെടുത്താനും മററു മംഗളകൎമ്മം നടത്താനും തീൎച്ചപ്പെടുത്തി ഇന്നു ശനിയാഴ്ച വൈകുന്നേരം 6 മണിക്കു ജഗന്നാഥക്ഷേത്രത്തിൽ എത്തിച്ചേരുവാനായി ശ്രീജ്ഞാനോദയയോഗം പ്രസിഡണ്ടു ചെറുവാരി ഗോവിന്ദൻ അവൎകൾ ഒരു അനുശോചനപത്രം പരസ്യമാക്കിയിരിക്കുന്നു. ആകയാൽ അറിഞ്ഞവരെല്ലാവരും ജഗന്നാഥക്ഷേത്രത്തിൽ ആ സമയത്തേക്കു വന്നുചേരണമെന്നു അറിയിച്ചുംകൊണ്ടു ഞങ്ങൾ ഈ വ്യസനകരമായ പ്രസ്താവനയെ ഉപസംഹരിക്കുന്നു.

## ഐക്യം

ഏതാനും മാസങ്ങളായി രോഗബാധിതനായി കിടന്നിരുന്ന നാരായണഗുരുസ്വാമി അവൎകൾ ഈ കന്നി 5-ാംനു- ശിവഗിരിയിൽവച്ചു പരലോകപ്രാപ്തനായ വിവരമറിഞ്ഞു ഞങ്ങൾ അത്യന്തം വ്യസനിക്കുന്നു. ഒരു ഉത്തമനായ സമുദായനായകന്റെയും ഒരു നിഷ്കളങ്ക സാമൂഹ്യപരിഷ്കാരകന്റെയും നിലയിൽ ഇദ്ദേഹം ഈഴവസമുദായത്തിനും മററു കേരളീയൎക്കും ചെയ്തിട്ടുള്ളനന്മകൾ നിരവധിയാണു്. ഈഴവസഹോദരങ്ങൾ ഇന്നു അനുഭവിച്ചുകൊണ്ടിരിക്കുന്ന സകല ഐശ്വൎയ്യങ്ങൾക്കും ഹേതുഭൂതൻ സ്വാമിഅവൎകളാണെന്നു പറഞ്ഞാൽ അതശേഷം അതിശയോക്തി ആയിപ്പോകുന്നതല്ല. ശരിയായ വിദ്യാഭ്യാസമോ, സമുദായഘടനയോ, സ്വാഭിമാനംതന്നെയുമോ വേണ്ടുവോളമില്ലാതെ ഈഴവസഹോദരങ്ങൾ സങ്കടമനുഭവിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിലായിരുന്നു അവൎക്കു് നാരായണഗുരുസ്വാമിഅവൎകളുടെ സ്തുത്യൎഹമായ നായകസ്ഥാനം ലഭിപ്പാനുള്ള മഹാഭാഗ്യം സിദ്ധിച്ചതു്. കാലവിളംബമെന്നിയേ, അവരിൽ അനന്യസാധാരണമായ സമുദായാഭിമാനം അങ്കുരിക്കുകയും, സ്വാശ്രയബോധം പ്രബലപ്പെടുകയും, ജീവിതമത്സരത്തിൽഇതരസമുദായങ്ങളോടൊപ്പം അവരും മുമ്പോട്ടുഗമിക്കാൻ തുടങ്ങുകയുംചെയ്തു. സമുദായഘടനയെ നിലനിൎത്തുവാനായി 1078-ൽ

സ്വാമിഅവർകൾ സ്ഥാപിച്ചതായ എസ്സ്. എൻ. ഡി. പി. യോഗം, ഇതരസമുദായങ്ങളുടെ അഭിനന്ദനത്തിനും അസൂയയ്ക്കും പാത്രമാകുമാറു്, അദ്ദേഹത്തിന്റെ നാമത്തെ അനുസ്മരിപ്പിച്ചുകൊണ്ടു് ഇന്നും അക്ഷയഭാസ്സോടെ നിലനിന്നുപോരുന്നുണ്ടു്. വിദ്യാഭ്യാസവിഷയത്തിൽ അദ്ദേഹം ചെയ്ത തീവ്രയത്നങ്ങളുടെ സന്താനങ്ങളാണു് ആലുവായിലെ അദ്വൈതാശ്രമവും ശിവഗിരിയിലെ ശാരദാമഠവും, ശ്രീനിവാസപുരത്തെ ഇംഗ്ലീഷ്ഹൈസ്കൂളും. ഹൈന്ദവപുരോഹിതന്മാരുടെ സ്വേച്ഛാധിപത്യത്തിൽനിന്നു സ്വസമുദായത്തെ സംരക്ഷിക്കുവാനായി സ്വാമി അവർകൾ പല ക്ഷേത്രങ്ങളും സ്ഥാപിച്ചിട്ടുമുണ്ടു്. സാമൂഹ്യപരിഷ്കരണാർത്ഥം ഇദ്ദേഹം ചെയ്തിട്ടുള്ള സ്തുത്യർഹമായ പ്രവൃത്തികളിൽ ഏററവും പ്രാധാന്യത്തെ അർഹിക്കുന്നതു് അയിത്തോച്ചാടനപ്രസ്ഥാനവും, മദ്യപാനനിരോധനസംരംഭവുമാണു്. പന്തിഭോജനം, മിശ്രവിവാഹം ആദിയായ സാമൂഹ്യപരിഷ്കരണശ്രമങ്ങൾക്കു സ്വാമിഅവർകളുടെ അനുവാദവും അനുകമ്പയും എത്രത്തോളം സഹായകരമായി ഭവിച്ചിട്ടുണ്ടെന്നു ഇന്നത്തെ സമുദായസ്ഥിതികളെ നോക്കി അറിഞ്ഞുകൊണ്ടിരിക്കുന്നവരോടു വിശേഷിച്ചു പറയേണ്ട ആവശ്യമില്ലല്ലോ. "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്" എന്ന സ്വാമിസന്ദേശത്തിന്റെ അർത്ഥത്തെ പലരും പലവിധത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും, അതു അദ്ദേഹത്തിന്റെ മനോവിശാലതയുടേയും മതസഹിഷ്ണുതയുടേയും ഒരു ഒന്നാന്തരം വ്യാഖ്യാനമായിട്ടാണു് ഞങ്ങൾക്കു തോന്നുന്നതു്. ഇദ്ദേഹത്തിന്റെ മരണത്തോടുകൂടി ഈഴവസമുദായത്തിനു് അവരുടെ ഏകനായകനും, ഒരു ഉത്തമസമുദായപരിഷ്കാരിയും നഷ്ടപ്പെട്ടുപോയിരിക്കുന്നു. അപരിഹാര്യമായ ഈ മഹാനഷ്ടത്താൽ അനാഥരായി ഭവിച്ച ഈഴവസഹോദരങ്ങളുടെ അപാരമായ ദുഃഖത്തിൽ ഞങ്ങളും പങ്കുകൊള്ളുന്നു.

## നസ്രാണിദീപിക

ശ്രീനാരായണഗുരുഅവർകൾ മിനിയാന്നു വൈകുന്നേരം 4 മണിക്കു് വക്കലയുള്ള ശിവഗിരിമഠത്തിൽവച്ചു മരണം പ്രാപിച്ചിരിക്കുന്നു. എഴുപത്തിരണ്ടുവയസ്സു് പ്രായമായിരുന്നെന്നുള്ളതോർത്താൽ ഇക്കാലസ്ഥിതിക്കു ഇതിനെ ഒരു അകാലചരമമായി ആരും കരുതുന്നതല്ലെങ്കിലും, നാണുഗുരുഅവർകളുടെ നിര്യാണത്തിൽ അദ്ദേഹത്തെപ്പററി കേട്ടറിവെങ്കിലുമുള്ള ആരും വ്യസനിക്കാതിരിക്കയില്ല. എന്നാൽ ഈഴവസമുദായത്തിനു് ഇദ്ദേഹത്തിന്റെ മരണം അത്യധികമായ സങ്കടത്തിനും അപരിഹാര്യമായ നഷ്ടത്തിനും കാരണമായിരിക്കുമെന്നുള്ളതിനു സന്ദേഹമില്ല. ആ സമുദായം അദ്ദേഹത്തോടു അത്ര അഗാധമായ നിലയിൽ പലവിധത്തിൽ കടപ്പെട്ടിട്ടുണ്ടു്. ഈഴവസമുദായത്തിനു ഇന്നു കാണുന്ന സകലവിധമായ അഭിവൃദ്ധിക്കും പ്രധാനകാരണക്കാരൻ നാണുഗുരുഅവർകളാണെന്നുള്ളതിനെ ആരും നിഷേധിക്കുന്നതല്ല. അദ്ദേഹം ഈഴവരുടെ നേതൃത്വംവഹിച്ചു മുമ്പോട്ടിറങ്ങുന്നതിനുമുമ്പുള്ള ആ സമുദായത്തിന്റെ സ്ഥിതി എന്തായിരുന്നെന്നു സൂക്ഷ്മമായി അറിഞ്ഞെങ്കിൽമാത്രമേ, ഇന്നുണ്ടായിട്ടുള്ള അവരുടെ നാനാമുഖമായ അഭിവൃദ്ധികൾ ഏതുതരത്തിലെന്നു മനസ്സിലാക്കാൻ സാധിക്കയുള്ളൂ. അരുവിക്കരയുള്ള നാണുഗുരുവിന്റെ ആശ്രമത്തിൽവെച്ചു് ആരംഭിച്ച എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ ജീവനാഡി അദ്ദേഹമായിരുന്നെന്നും ആ സ്ഥാപനം ഇപ്പോൾ എത്ര പ്രബലമായ ഒരു നിലയിലെത്തിട്ടുണ്ടെന്നുമുള്ളതു പ്രസിദ്ധമാണു്. അദ്ദേഹം സ്വസമുദായാഭ്യുന്നതിയെ ലക്ഷീകരിച്ചു ചെയ്തിട്ടുള്ള ശ്രമങ്ങളെപ്പററി പറയാൻ തുടങ്ങിയാൽ വളരെയധികമുണ്ടു്. ഇങ്ങിനെയുള്ള ഒരു മഹാന്റെ നിര്യാണത്തിൽ ഈഴവസമുദായത്തിനു നേരിട്ടിട്ടുള്ള സങ്കടത്തിൽ ഞങ്ങളും പങ്കുകൊള്ളുന്നു.

## അരുണോദയം

"തന്നുടെജനനംകൊണ്ടന്യനാമൊരുത്തന്റെ
ഉന്നതിവരുന്നാകിൽ ധന്യനശ്ശരീരവാൻ"

എന്നിരിക്കെ ലക്ഷോപലക്ഷം ജനങ്ങളുടെ ഉന്നതിക്കു് കാരണഭൂതനായ ശ്രീനാരായണഗുരുസ്വാമികളുടെ ധന്യത്വം നിർണ്ണയിക്കാൻ പ്രയാസമായിട്ടാണു് ഇരിക്കുന്നതു്. സ്വാമികളെപ്പോലെയുള്ള മഹാത്മാക്കൾ ലോകത്തിൽ അനവധിശതാബ്ദങ്ങൾ കൂടുമ്പോഴേ അവതരിക്കാറുള്ളൂ. അവരുടെ അവതാരവും പ്രയോജനശൂന്യമായി വരാറില്ല. അദ്വൈതമതസ്ഥാപകന്റെ അവതാരഭൂമിയാവാനുള്ള ഭാഗ്യം കേരളത്തിനുണ്ടായിട്ടുണ്ടെങ്കിൽ അനാചാരശതങ്ങളുടെ കേന്ദ്രമെന്ന അപകീർത്തിയും നമ്മുടെ മാതൃഭൂമി സമ്പാദിച്ചിട്ടുണ്ടു്. കേരളം ഒരു ഭ്രാന്തശാലയാണെന്നു വിവേകാനന്ദസ്വാമികളും "കേരളേവാനരാചാരം" എന്നു മററുള്ളവരും നമുക്കു് ബഹുമതി നല്കുവാനുള്ള കാരണം സൂക്ഷ്മമായി അന്വേഷിക്കുന്നവർക്കു് ശ്രീനാരായണഗുരുസ്വാമികളുടെ ജീവചരിത്രം എന്നെന്നേക്കും ഒരു പാഠമായിരിക്കുന്നതാണു്. മനുഷ്യർ ഉയർന്നവരെന്നും താണവരെന്നും വിഭാഗങ്ങൾ ഉണ്ടാക്കി അവർതമ്മിൽ അടുപ്പവും അകൽച്ചയും അടികൊണ്ടു അളന്നുകണക്കാക്കിയ നാം ആചാര്യന്മാരുടെയും ജഗദ്ഗുരുവരന്മാരുടെയും സ്വാമിവര്യന്മാരുടെയും ഉപദേശങ്ങൾ വകവെക്കാതെതന്നെയാണു് ഇന്നും കഴിഞ്ഞുകൂടുന്നതു്. ബ്രാഹ്മണൻ നില്ക്കുന്നിടത്തു നായർ വന്നുകൂടാ. നായരുള്ളിടത്തു് തീയ്യൻ ചെന്നുകൂടാ. തീയ്യനുള്ള സ്ഥലത്തു് പറയനെത്തി

ക്കൂടാ. എന്നുള്ള ഭേദബുദ്ധി കേരളീയരെ മററുള്ളവൎക്കു പരിഹാസപാത്രമാക്കിത്തീൎത്തതിൽ അത്ഭുതമില്ല.

പടിഞ്ഞാറുനിന്നു ഇരമ്പിക്കയറിയ പ്രവാഹം നമ്മളേയും ബാധിക്കാതിരുന്നിട്ടില്ല. വലിയ വെള്ളപ്പൊക്കമുണ്ടാകുമ്പോൾ ചില കുന്നുകളും മലകളും ഇടിഞ്ഞുവീഴാറുണ്ടെങ്കിലും പുഴയിൽ അധികം വെള്ളമില്ലാത്തകാലത്തു് വേരൂന്നിപ്പിടിച്ചിട്ടുള്ള ചെറിയ ചെടികളും പുൽക്കൊടികളും വെള്ളംവാൎന്നാൽ വീണ്ടും തല പൊന്തിക്കുന്നതു നാം കാണാറുണ്ടല്ലോ. അതുപോലെ മേല്പറഞ്ഞ പ്രവാഹത്തിനിടയിൽ ചില അന്ധവിശ്വാസങ്ങൾക്കൊന്നും ഹാനി തട്ടിയില്ല. എന്നുതന്നെയല്ല വെള്ളത്തിന്റെകൂടെയുണ്ടാകുന്ന വളംകൊണ്ടു അവ പൂൎവ്വാധികം തഴച്ചുവരികയും ചെയ്തു. ജഗദീശ്വരപ്രതിഷ്ഠചെയ്ത സ്ഥലങ്ങളിൽ ചിലൎക്കുമാത്രമേ പോകാൻഅവകാശമുള്ളു. ജ്ഞാനഭണ്ഡാഗാരം തുറക്കുവാൻ ചിലൎക്കുമാത്രമേ അധികാരമുള്ളു. വൃത്തി പരിപാലിക്കുവാൻ ചിലൎക്കുമാത്രമേ നിവൃത്തിയുള്ളു. ഇങ്ങിനെയുള്ള വിഷമഘട്ടങ്ങൾ വരുമ്പോൾ ഈശ്വരൻ തന്നെ അവതാരംചെയ്തു സങ്കടപരിഹാരം ചെയ്യുമെന്നാണല്ലോ "യദാ യദാ ഹി ധൎമ്മസ്യ" എന്നുതുടങ്ങിയ ഗീതാശ്ലോകം നമ്മോടുപദേശിക്കുന്നതു്. ശ്രീശങ്കരാചാൎയ്യസ്വാമി (അനാചാരകൎത്താവല്ല, അദ്വൈതമതസ്ഥാപകൻ) കളുടെ സ്മരണവിട്ടുപോകാൻ തുടങ്ങിയപ്പോൾ തുഞ്ചത്താചാൎയ്യൻ ഭൂജാതനായി കേരളീയൎക്കു ജ്ഞാനോപദേശംചെയ്തു. ഗുരുമഠാധിപതിയെ വിസ്മരിക്കുവാൻതുടങ്ങിയതോടുകൂടി ഇതാ ശ്രീനാരായണഗുരുസ്വാമികളും തന്റെ സാന്നിദ്ധ്യംകൊണ്ടു കേരളത്തെ പരിപാവനമാക്കി.

തനിക്കുമുമ്പുണ്ടായ ആചാൎയ്യന്മാരെപ്പോലെ സ്വാമികളും സൎവ്വസംഗപരിത്യാഗിയായതിനുശേഷമാണു് ലോകോപകാരത്തിനു ഒരുങ്ങിയതു്. താൻ ജനിച്ച സമുദായത്തിന്റെ ദയനീയസ്ഥിതി കണ്ടു മനസ്സലിഞ്ഞ ആ പുണ്യാത്മാവിനു് അതിനെ ഉദ്ധരിക്കുവാനുള്ള പ്രയത്നത്തിൽതന്നെ അധികംകാലം കഴിക്കേണ്ടിവന്നു. ഒരു പ്രത്യേകവ്യക്തിയുടെ പരിപോഷണം കയ്യേററവൎക്കു ചിലപ്പോൾ മററു വ്യക്തികളുമായി മല്ലിടുവാനും അവരുടെ ശത്രുത്വം സമ്പാദിക്കുവാനും സംഗതി വരാറുണ്ടു്. എന്നാൽ സ്വാമികളാകട്ടെ തന്റെ നയംകൊണ്ടു് യാതൊരു സമുദായത്തേയും അകററീട്ടില്ലെന്നുമാത്രമല്ല എല്ലാവരുടേയും പ്രീതിബഹുമാനങ്ങൾ സ്വാധീനമാക്കുകയും ചെയ്തിട്ടുണ്ടു്. മത്സരവും ദ്വേഷവും വ്യാപാരച്ചട്ടങ്ങളായല്ലാതെ ശാശ്വതമായ സുഖത്തിന്റെ അസ്ഥിവാരങ്ങളായി കരുതാതിരുന്ന ആ തത്വജ്ഞാനി നാനാസമുദായാംഗങ്ങളോടും, മതാനുയായികളോടും സോദരബുദ്ധിയോടുകൂടിയേ പെരുമാറിവന്നിരുന്നുള്ളൂ. ഈ ഏകസംഗതിയാണു് നാനാജാതിമതസ്ഥന്മാരുടേയും അകൈതവമായ ബഹുമാനാദരങ്ങൾക്കു് ആ മഹാനെ അവകാശിയാക്കിത്തീൎത്തതു്.

* അരുതരുതു വിരോധം; ഭിന്നവൎഗ്ഗങ്ങളെല്ലാ-
മൊരു ചരടിലിണക്കിക്കോൎത്ത പുഷ്പങ്ങളല്ലോ;
പൊരുളിതു വെളിവാക്കി,ക്കേരളത്തിന്റെ നന്മ-
യ്ക്കൊരുമയൊടിനി യത്നംചെയ്യുവിൻ നാട്ടുകാരേ!

എന്നുപദേശിച്ച ആ വന്ദ്യഗുരുവിനോടു് ആൎക്കെങ്കിലും വിരോധത്തിനു് അവകാശമുണ്ടോ?

ശ്രീനാരായണഗുരുസ്വാമി ഒരു സമുദായത്തിന്റെയോ ഒരു രാജ്യത്തിന്റെയോ സ്വത്തല്ല. ലോകോപകാരാൎത്ഥം അവതരിച്ചിട്ടുള്ള മഹാചാൎയ്യന്മാരിൽ സ്വാമികൾക്കും ഒരു പ്രത്യേകസ്ഥാനമുണ്ടു്—ദൈവേച്ഛയാ ആ മഹാനെ ആരാധിക്കുവാനുള്ള ഭാഗ്യം കേരളീയൎക്കു കിട്ടിയെന്നേയുള്ളൂ. സ്വാമികളുടെ മഹാസമാധികൊണ്ടു കേരളത്തിനു വന്നിട്ടുള്ള നഷ്ടം അപരിഹാൎയ്യംതന്നെയാണു്. ക്ഷണഭംഗുരമായ ഈ ലോകത്തിൽ നമ്മുടെ ആശയ്ക്കും അളവു വേണ്ടതാണല്ലോ. ആ പുണ്യശ്ലോകന്റെ ആത്മാവു് നിത്യശാന്തിയടയട്ടേ ! !

## സഹോദരൻ

ശ്രീനാരായണഗുരുസ്വാമി മരിച്ചുപോയി, സ്വാമി സമാധിയടഞ്ഞു, വിദേഹമുക്തനായി, കൈവല്യം പ്രാപിച്ചു, സ്വൎഗ്ഗാരോഹണംചെയ്തു എന്നെല്ലാം പറയുന്നതു അദ്ദേഹം മരിച്ചുപോയി എന്നതിന്റെ ബഹുമാനസൂചകമായ അലങ്കാരപൎയ്യായങ്ങൾമാത്രമാണു്. മല്ലെററാവരേയുംപോലെ അദ്ദേഹവും മരിക്കതന്നെയാണുണ്ടായതു്. ഒരു വ്യത്യാസവും ഇല്ല. എന്നാൽ സാധാരണക്കാരെപ്പോലെ അദ്ദേഹം മരണത്തോടുകൂടി അവസാനിച്ചില്ല. അദ്ദേഹം അവരെപ്പോലെ മരിച്ചിട്ടും അവരെപ്പോലെയല്ലാത്തവിധം വീണ്ടും ജീവിക്കുന്നുണ്ടു്. അതു മഹാന്മാരുടെ ഒരു പ്രത്യേകതയാണു്. സ്വാമിയുടെ യശസ്സും, ദൃഷ്ടാന്തവും, ഉപദേശങ്ങളും മരിക്കാത്തവയാണു്. അവ ലോകത്തിനു് പ്രയോജനപ്പെടുത്താനാണു് സ്വാമിയോടു യഥാൎത്ഥഭക്തിയും ബഹുമാനവും സ്നേഹവും ഉള്ളവർ ശ്രമിക്കേണ്ടതു്. അല്ലാതെ സ്വാമിയെപ്പററി അസംഭാവ്യമായ അതിശയകഥകൾ കെട്ടിയുണ്ടാക്കി ഇപ്പൊഴേതന്നെ വളരെ അന്ധവിശ്വാസങ്ങളുള്ള ജനങ്ങളുടെ ഇടയിൽ സ്വാമിയുടെ പേരിലും കുറേ അന്ധവിശ്വാസങ്ങൾ ഉറപ്പിക്കുവാൻ നാം ശ്രമിക്കരുതു്. സ്വാമിയുടെ മരണം യാതൊരു അസാധാരണത്വവും കൂടാതെയാണു് നടന്നതു എന്നുള്ള വാസ്തവം ഞങ്ങൾക്കറിയാം.........................

* ഈ പദ്യകൎത്താവു് പാലിയത്തച്ചനാകുന്നു. (പ്രസാധകൻ)

അത്ഭുതസിദ്ധികളെപ്പററി ബുദ്ധമഹർഷിയോടു ആരോചോദിച്ചതിനു സന്മാൎഗ്ഗനിഷ്ഠയോളം വലിയഅത്ഭുതസിദ്ധിയില്ലെന്നു അദ്ദേഹം മറുപടി പറഞ്ഞുവെന്നു എവിടെയോ വായിച്ചതായി ഞങ്ങൾ ഓർക്കുന്നു. ദൃഷ്ടാന്തംകൊണ്ടും ഉപദേശംകൊണ്ടും ലോകത്തെ അനുഗ്രഹിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ എല്ലാം ഏററവും വലിയ അത്ഭുതസിദ്ധി അവരുടെ സ്ഥിരവും ദൃഢവുമായ സന്മാൎഗ്ഗനിഷ്ഠയാണ്. സ്വാമിയുടെയും അത്ഭുതസിദ്ധി അതാണ്. താൻ ജനങ്ങളുടെ ശ്രദ്ധയിൽ വന്നിട്ടു ഇപ്പോൾ അരനൂററാണ്ടോളമായി. ഈ ദീർഘകാലത്തിനുള്ളിൽ അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ഒരു കളങ്കം കാണുവാൻ ആൎക്കും കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ ചിലതിനെപ്പററി അഭിപ്രായവ്യത്യാസങ്ങൾക്കു ഇടയുണ്ടായിരുന്നേക്കാം. എന്നാൽ അദ്ദേഹത്തിന്റെ സ്വഭാവനിഷ്ഠയെപ്പററി അനുകൂലമല്ലാതെ പ്രതികൂലമായ അഭിപ്രായത്തിനു പഴുതില്ല. ആ സ്വഭാവനിഷ്ഠ ശുഷ്കമായ ഒരു മനോഭാവത്തിന്റെ ഫലമല്ല. അതു അതിരററ സ്നേഹത്തോടും കാരുണ്യത്തോടുംകൂടിയതാണ്. എന്നാൽ ഒരു ദയാലുവായ താപസൻ എന്നുമാത്രം പറഞ്ഞാൽ അദ്ദേഹത്തിന്റെ പൂൎണ്ണവിവരണമാകയില്ല. അസാധാരണദൎശനശക്തി വികസിച്ച ഒരു ഋഷികൂടിയാണ് അദ്ദേഹം. ഇന്നു ഈഴവർവഴി കേരളത്തിൽ പ്രചരിക്കാൻ തുടങ്ങിയിരിക്കുന്ന പല പരിഷ്കാരപ്രസ്ഥാനങ്ങളും അദ്ദേഹത്തിന്റെ ദൎശനശക്തിയുടെ സന്താനങ്ങളാണ്. മതവിശ്വാസവും ജാതിവിശ്വാസവും ഇപ്പോഴും വളരെ കഠിനമായി നില്ക്കുന്ന ഈ രാജ്യത്തു് അരനൂററാണ്ടുമുമ്പേമുതൽ മതമേതായാലും വിരോധമില്ല, ജാതിവ്യത്യാസം പാടില്ല എന്നു പഠിപ്പിക്കുവാൻ തോന്നിയ അദ്ദേഹം എത്ര വലിയ സ്വതന്ത്രചിന്തകനായിരിക്കണം. വേദങ്ങളുടെ അപൌരുഷേയത്വവാദം നിഷേധിക്കുവാനുള്ള തന്റേടം ഏതു മതക്കാരിലും വളരെ ദുർല്ലഭം ചില യുക്തിവാദികൾക്കേ ഉണ്ടായിട്ടുള്ളൂ. മതഗ്രന്ഥങ്ങളോടും മതാചാൎയ്യന്മാരോടും ഉള്ള ആദരവിനു് ഒരു കുറവും വരാതെതന്നെ ഗ്രന്ഥങ്ങളിലും ആചാൎയ്യന്മാരിലുംനിന്നു നല്ലതു എടുപ്പാനും ചീത്ത ഉപേക്ഷിക്കാനും അദ്ദേഹം ഉപദേശിച്ചു. വ്യാസരോടും ശങ്കരാചാൎയ്യരോടും മററും സ്വാമിക്കു് അളവററ ബഹുമാനമായിരുന്നു. എന്നിട്ടും വേദത്തിന്റെ അപൌരുഷേയത്വത്തെതാങ്ങികൊണ്ടുള്ള ശാങ്കരഭാഷ്യത്തെപ്പററിയും മററും സ്വാമി പറയാറുള്ളതു പുസ്തകങ്ങളുടെ പുഴക്കുത്തുകൂടി അവർ വ്യാഖ്യാനിക്കുമെന്നാണ്. സ്വതന്ത്രമായി ചിന്തിക്കാനും നവംനവമായി കാണാനുമുള്ള സ്വാമിയുടെ ശക്തിയാണ് ഒരു പരിഷ്കാരപ്രവൎത്തകന്റെ നിലയിൽ അദ്ദേഹത്തിനു് അത്ഭുതകരമായ വിജയം ഉണ്ടാക്കിയതു്. അദ്ദേഹത്തിന്റെ ഈവക ഗുണങ്ങളെ നാം ഒരിക്കലും മറക്കാൻ പാടില്ലാത്തതാണ്. ഒരു ഭയങ്കരമഹാരണ്യത്തിൽ കടന്നു് ആ കാടു തെളിക്കുന്ന വേലയോടു സ്വാമിയുടെ സമുദായപരിഷ്കാരത്തെയും മതപരിഷ്കാരത്തെയും ഉപമിക്കാം. അദ്ദേഹത്തിനു വെട്ടാൻ കഴിയാതേയും അദ്ദേഹത്തിന്റെ നോട്ടം എത്താതേയും കാട്ടിന്റെ ഭാഗങ്ങൾ ഇനിയും കാണും. അതെല്ലാം വേണമെന്നുവെച്ചു് അദ്ദേഹം നിറുത്തിയിരിക്കുന്നതായി കരുതി കാടു വളൎത്തുവാൻ നാം ശ്രമിക്കാതെ സൂക്ഷിക്കേണ്ടതാണ്. മുൻഗാമികൾക്കു് അടിമപ്പെടാത്തമാതിരി സ്വതന്ത്രചിന്തകൊണ്ടു് അദ്ദേഹം വെട്ടിത്തുറന്നിരിക്കുന്ന വഴികൾ അദ്ദേഹത്തെവച്ചുതന്നെ അടച്ചുകളയാതെ നാമും സ്വതന്ത്രചിന്തയിലും നവീനദൎശനത്തിലും അദ്ദേഹത്തെ അനുകരിച്ചു് അദ്ദേഹത്തിന്റെ മാൎഗ്ഗങ്ങളിൽ കടന്നു മുന്നോട്ടുപോകുവാൻ ശ്രമിക്കയാണ് നമുക്കു് അദ്ദേഹത്തോടുള്ള ഒരു വലിയ കടമ.

## കവനകൌമുദി

1. പലനാളിലൊരിക്ക,ലിജ്ജഗത്തിൻ-
നിലനില്പിൻപൊരുൾ നിൎവ്വചിപ്പതിന്നായ്
ചിലദിവ്യരുദിച്ചുയൎന്നിടാറു,-
ണ്ടുലകല്ലായ്കിലധൎമ്മരംഗമാകും.

2. അതിയാംവിഷയഭ്രമം, സ്വധൎമ്മ-
വ്യതിയാനം,കൃതകാഭിമാനമേവം
മുതിരുന്നതമോഗുണങ്ങളോരോ-
ന്നെതിരില്ലാതെകയൎത്തിടും ചിലപ്പോൾ.

3. അവയെക്കടവെട്ടിവീഴ്ത്തുവാനും,
ഭുവനത്തിൽഭവികം വിതയ്ക്കുവാനും,
അവതാരമെടുത്തിടുന്ന മായാ-
ധവനോരോവടിവായ് ദയാപയോധി.

4. പലജാതിവഴക്കവും, വഴക്കം
മലയാളത്തിനു മാലണച്ചുനീണാൾ;
ബലമോടവയോടെതിൎത്തുനില്പാ-
നലയാതുള്ളൊരുനെഞ്ചുവേണ്ടിവന്നു.

5. അതുവേളയിലാണജാതനായ്‌വ-
ന്നതു,'നാരായണ'നാം 'ഗുരു'പ്രവീരൻ,
അതുലാതപതപ്തവാസരത്തിൽ
പുതുകൊണ്ടൽക്കുളിർനീർക്കണംകണക്കേ.

6. "മതമൊന്നുനരന്നു; ദൈവമൊന്നേ;
കൃതകം ഭൂരിമതപ്രഭേദവാദം;
സ്വതവേ നരനേകജാതി"യേവം
കൃതമായ്ഗുരുവാൽ ഹിതോപദേശം.

# ശിവഗിരിപഞ്ചകം

— കുഞ്ഞുരാമൻഗുരുക്കൾ, തലശ്ശേരി —

നാരായണാചാര്യതപഃപ്രശാന്തം
തദീയചിത്തപ്രസരാതിശോഭം ।
നാനാജനാനന്ദകരം നിതാന്തം
ശൈവം ഗിരിം ഭാവുകമാശ്രയേഹം ॥ 1

ത്രിലോകിനഃ പാതുമുദാരഭാവം
സ്ഥിതോ മഹർഷിർജ്ജഗതാം ച സാക്ഷി ।
തം ദ്യോതമാനം ശിരസാ വഹന്തം
ശൈവം ഗിരിം ഭാവുകമാശ്രയേഹം ॥ 2

സമാധിനിഷ്ഠഃ പരമാദരേണ്യ-
സ്സുവാസു ദിക്ഷു പ്രഥമാനമൂർത്തിഃ ।
വസംശ്ച യസ്മിൻ വിതനോതി ശാന്തിം
ശൈവം ഗിരിം ഭാവുകമാശ്രയേഹം ॥ 3

യസ്യാഭിലാഷാദിഹ മന്ദമന്ദം
നദീ നടന്തീ പുരതസ്സരന്തീ ।
നൃമാനസം പൂതതരം കരോതി
ശൈവം ഗിരിം ഭാവുകമാശ്രയേഹം ॥ 4

ശ്രീശാരദാദേവ്യതിഭാവുകാംഗീ
സ്ഥിതാ ധരിത്രീഭരണായ നൂനം ।
തയാ ച ഭാന്തം ഗുരുണാ ച ഭാന്തം
ശൈവം ഗിരിം ഭാവുകമാശ്രയേഹം ॥ 5



---

7. ഒ'രധഃകൃതജാതി'യിൽപിറന്നും
പരമോൽകൃഷ്ടപദംഭജിക്കയാൽതാൻ,
നരർതൻനില ജാതിമൂലമല്ലെ-
ന്നരപൊങ്ങുംപടി നിർവ്വചിപ്പതാരോ?

8. നരർ, സോദര,രേകനാംപിതാവിൻ-
ചിരവാത്സല്യസമാനഭാജനങ്ങൾ;
ദുരഹംകൃതിജാതിഭേദ,മെന്നി-
പ്പരമാർത്ഥപ്പൊരുൾകണ്ടറിഞ്ഞതാരോ?

9. സമഭാവന, ലോകരിൽസമസ്തം
മമതാബോധ,മചഞ്ചലാസ്തികത്വം,
സ്വമതാദരമിപ്രകാരമോരോ
വിമലാദർശമുദാഹരിപ്പതാരോ?

10. പുരുധാർമ്മികനാമഹാനുഭാവൻ
ഗുരു 'നാരായണദേവ'തീർത്ഥപാദൻ,
നിരുപാധികമാം പദത്തെ-നാലാം-
പുരുഷാർത്ഥത്തെ-യടഞ്ഞു-ഹാ! മറഞ്ഞു!

11. സുചരിത്രതയാം മഹസ്സുവീശി-
പ്രചരിച്ചോരമൃതാംശുവസ്തമിച്ചു!
അമലാബ്ധിവസുന്ധരാംബ,കററ-
ക്കചഭാരത്തിലണിഞ്ഞപൂവുതിർന്നു!

12. ഉടലിൻതടവററു ചിൽപ്രകാശ-
ച്ഛടതിങ്ങും പരമാത്മസത്തയിങ്കൽ
സ്ഫുടമങ്ങു വിളങ്ങുമാമഹാത്മാ-
വിടരററുള്ളൊരു ശാന്തിയാർന്നിടട്ടേ.





# ശ്രീനാരായണധർമ്മ-
# വൈജയന്തി

— വിദ്വാൻ വി. കെ. ശ്രീധരൻ ഉണ്ണി —

ആസീല്ലസദ്ഭൂതിഷു കേരളേഷു,
പ്രത്യഗ്രകീർത്തിപ്രസരപ്രസന്നഃ ।
അന്യാദൃശാദർശപരായണഃ “ശ്രീ-
നാരായണോ” ലോകഗുരുർമ്മഹാത്മാ ॥ 1

യഃ സർവ്വവിദ്യാസു, കലാസു, യോഗ-
മാർഗ്ഗേഷു, ഭാഷാസ്വപി ഭാഷണേഷു ।
ശസ്ത്രേഷു ശാസ്ത്ര-സ്മൃതി-വേദ-വേദാ-
ന്താദ്യേഷു ചാത്യന്തവിചക്ഷണോഭൂത് ॥ 2

യം പ്രാഹുരേകേ നവബുദ്ധ;-മന്യേ
ശ്രീശങ്കരാദ്വൈതഗുരും ദ്വിതീയം; ।
ക്രിസ്തും പരേ ത്യാഗമഹാഗുണാഢ്യം;
മഹമ്മദം കേചിദഭംഗധൈര്യം ॥ 3

യേനോപദിഷ്ടം:—“മതമേക;-മേകാ
ജാതിർന്നരാണാമിഹ; ദൈവമേകം; ।
മതം നരാർത്ഥം; ന നരോ മതാർത്ഥോ;
നരഃ പരാരാധനതത്പരഃ സ്യാത് ॥ 4

യസ്മൈ മഹാന്തഃ സ്പൃഹയന്തി സർവ്വേ
സമത്വസമ്പോഷണസത്വരായ ।
ദീനാനുകമ്പാമസൃണാന്തരംഗ-
പ്രശാന്തിസന്ദീപിതജീവിതായ ॥ 5

യസ്മാദുദീർണ്ണാനി മഹാർഘതത്വ-
സാരാവബോധപ്രസരാണി താനി ।
നവ്യാനി ദിവ്യാനി ഗുണോത്തരാണി
ഭവ്യാനി കാവ്യാനി രസാത്മകാനി ॥ 6

യസ്യ പ്രസക്താ നവകർമ്മമാർഗ്ഗാ-
സ്സംസ്കാര-വിദ്യാ-ധന-ദൂരിതേഷു ।
അത്യർത്ഥമുത്കർഷമധഃകൃതേഷു
നിത്യം വിതന്വന്തി നിതാന്തഹൃദ്യം ॥ 7

യസ്മിൻ ന്യവാത്സുഃ സുഗുണാഃ പ്രശസ്താ
മിഥഃസമാശ്ലേഷരതാഃ സമസ്താഃ ।
നിരന്തരശ്രീഭരിതാഃ പരാർത്ഥാ
നവന്നവപ്രീതികരാഃ പരാർദ്ധ്യാഃ ॥ 8

തസ്യാഭിജാതാദ്ഭുതകർമ്മജാത-
സഞ്ജാതസമ്പൂതയശോധരസ്യ ।
ജഗത്സമുദ്ധാരണബദ്ധദീക്ഷാ
ജയന്തി വിശ്വോത്തരനവ്യധർമ്മാഃ ॥ 9



# SREE NARAYANA SMRITI

★

K. T. Krishnaswami Ayyangar, M. A.

★

THE Centenary of the birth of Sri Narayana Guru this year is truly an occasion for heart-searching by Hindu India at this momentous turning point in the history not only of India but of the world. Religion is the bedrock of life anywhere and for any people, and it is to be tested at its foundation, and in the advancing life and happiness especially of the youngest and last of God's children.

It may seem incongruous and even insincere that a Vaishnavite Brahmin should link himself with the name and work of Sri Narayana Guru, who, by the failing of Guru's own community, no less than by the Pharisaism of the Hindu Society, is still not widely known beyond the pale of a particular caste. Far from apologising for my present link, I feel it a duty and privilege to do so, without being committed to any necessary avowal of allegiance to the practices and ideals of a particular community or religious order.

Sri Narayana Guru's teaching was for all people and is of a universal order. He did not proclaim himself as the *Loka Guru*. He is one of those God sent men who come from time to time to turn first their people and then others from their wrong and evil ways to the right path. Though the Guru's community has turned his teaching so far only to the material advantage of its own worldly upliftment and progress, the Guru's example and teaching need not be denied their wider content and application. For while even more long-standing religious societies have succumbed to the temptations of the world and the flesh, it is no special evil in this young community for the finger of scorn to point at. This fault is as much a challenge to the old as to the new, to the high as to the low, of standing and prestige. For the rule of religion is, 'He who is great among you, let him be the servant and helper of all For in as much as you have done to the last and least of these little ones, you have done it unto God'.

The life of every great religious teacher is a challenge to the world. In meeting that challenge men grow in wisdom and stature. Sri Narayana Guru who lived within recent memory in Kerala is of the line of Sri Sankaracharya whose ancient teaching in a way finds its fulfilment and completion in the life and work of Sri Narayana Guru of modern Kerala. The very example and teaching that was presented to Sankara for his *advaita siddhi*, according to orthodox tradition, by no less than Lord Siva Himself in the guise of a Chandala on the banks of the Ganges, took as it were a human incarnation in Nanu Asan. Sri Narayana Guru is the proof of the Advaita Vedanta; and the rejection of him by the Hindu Community is the rejection not only of Sankara but also of the immemorial truth of Advaita. Sankara and Narayana are the human complements of one living organic advaitism.

Kerala is a blessed country. It is a Promised Land of very ancient spiritual traditions with far-reaching links with the ancient traditions of other lands and religions. Every great religion of the world can claim Kerala as its *alma mater*, by adoption, if not by birth. Surely God has in store for her a great future. May the Centenary of Sri Narayana Guru be a reminder, first to his community, of the Spirit of the master yearning for the rekindling of the Lamp of Truth and Love that will contribute to a new understanding and loving fellowship in the world! Great spirits of the past are now sojourning on earth.

"And other spirits there are standing apart
Upon the forehead of the age to come ;
These, these will give the world another heart,
And other pulses. Hear not ye the hum
Of mighty workings ?—
Listen awhile.........."

The great teachers of the world live, and their living influence can be felt directly or through their inspiration. If a stranger's heart has been touched to sing in praise of Sri Narayana Guru as in the following lines, may it not be a cause of offence! For we revere the divine exhortation, "Whatever is glorious, good, beautiful, and mighty, understand thou that to go forth from a fragment of my splendour,"

यद्यद्विभूतिमत्सत्त्वं श्रीमदूर्जितमेव वा ।
तत्तदेवावगच्छ त्वं मम तेजोंशसम्भवम् ॥

*Blessed be Sri Guru Narayan,*
*And through him, Kerala,*
*And through Kerala, India,*
*And through India, the World.*

I

Who knows not Sri Guru Narayan
Knows not Kerala,
Knows not India,
Knows not the World.

Who knows not Sri Guru Narayan
Knows not the India of the Spirit—
The living Ganga of the Soul,
Quencher of the Heart's thirst.

Who knows not Sri Guru Narayan
Knows not Sankara;
Who knows not These,
Knows not the Guru World.

II

Who knows Sri Guru Narayan
Knows more than Kerala,
Knows more than India,
Knows more than the World.

Who knows Sri Guru Narayan
Knows what is beyond,
Beyond country, race, creed—
The prison-houses of every man.

Who knows Sri Guru Narayan
Knows in truth NARAYANA—
The Universal Indweller-in-Man,
Beyond even Sri Guru Narayan.

III

Blessed be Sri Guru Narayan !
Sprung from Life's antipodes
Of India's hierarchic castes,
He made first and last *one*.

Blessed be Sri Guru Narayan,
The *advaitam* in human form,
Beyond the deluding frames
Of Life's Dual-Norms.

Blessed, thrice blessed *NARAYANA*,
India's archetype of Guru-words,
Ram, Christ, Rahim, what else -
All Incarnations of AUM or THAT.

*Blessed be Sri Guru Narayan,*
*And through him, Kerala,*
*And through Kerala, India,*
*And through India, the World.*

AUM TAT SAT

വിവർത്തകൻ—എം. ആർ. വേലുപ്പിള്ളശാസ്ത്രി B. A.

ജയിക്ക നിത്യം ശ്രീനാരായണസാക്ഷാൽ ഗുരുദേവൻ
ജയിക്ക തൃച്ചേവടികളിലൂടികേരളഭൂഭാഗം.
ജയിക്ക കേരളധരണിമുഖേന ശ്രീഭാരതഖണ്ഡം,
ജയിക്ക ഭാരതമഹിമയിലൂടേ നിഖിലംഭൂലോകം.

ഗുരുനാരായണമഹത്വമറിയാതാരുണ്ടീ മന്നിൽ,
പരമാരവരിൽക്കേരളമഹിതൻകേളിയുമറിയാതെ,
അവരിൽ ഭാരതമഹിമകളറിയാതാരവരിൽത്താനീ-
ഭുവനമഹത്വംശരിക്കതെരിയാതേതൊരുനരനുണ്ടാം?

മാനുഷഹൃത്തിൽ വ്യാകുലതാകര,മശേഷദാഹവുമേ
താ,നനുവേലമൊഴിക്കുമൊരാത്മികഗംഗാസ്രോതസ്സായ്
ഈ നവഭാരതചൈതന്യത്തിൻതിരുവുടലായഗുരു-
ശ്രീനാരായണപദയുഗമറിയാതാരുള്ളൂ മന്നിൽ?

ശ്രീനാരായണഗുരുവിനെയറിയാത്തുള്ളോൻ,ലോകഗുരു-
ശ്രീശങ്കരനെയുമറിയാത്തവനാം, അത്തരമുള്ളപുമാൻ
മാനവസമുദായത്തിൻമഹിതശ്രീഗുരുചൈതന്യം
ലേശവുമറിയാതങ്ങനെയജ്ഞരിലഗണ്യകോടിയിലാം.

ശ്രീനാരായണഗുരുവെയറിഞ്ഞവരത്രേ, പാർത്തീടിൽ
കേരളഭൂവിലുമപ്പുറമറിവോ,രവരേവരുമല്ലോ,
ഭാരതഭൂവിൻമഹിമശരിക്കൊന്നറിഞ്ഞിട്ടുന്നോരി-
പ്പാരിടമെന്നല്ലപ്പുറവും കണ്ടറിയും ധന്യന്മാർ.

ഗുരുദേവനുടെ തിരുപദമറിവോരേവരുമേ പാർത്താൽ
ധരയിൽ മനുഷ്യനു കാരാഗൃഹഗതബന്ധനമേകുവതാം
ഉരുതരഭേദകൃതം പലദേശം, വർഗ്ഗം, മതമെന്നീ-
നിരവധി നിസ്സാരാശയമാകെക്കടന്നു നിൽപ്പോരാം.

നാരായണഗുരുദേവപദാബ്ജംശരിക്കറിഞ്ഞോർതാൻ
നേരിൽ ജീവാത്മാക്കളിലനിശം കുടികൊള്ളും പരനാം
നാരായണനെ— ശ്രീഗുരുദേവനുമപ്പുറ,മുജ്ജ്വലമാം-
പാരിൻപൊരുളിനെയറിയും സത്യജ്ഞാനകൃതാ-
(ർത്ഥന്മാർ.

ഭാരതഭൂവിൽ പൗരോഹിത്യം ചെങ്കോൽനാട്ടിയതാ-
മോരോജാതിയും—ഉന്നതമധമവുമൊന്നൊന്നായ്-
(ത്തീപ്പാൻ
പാരം ജീവിതവൈരുദ്ധ്യങ്ങൾക്കിടയ്ക്കു ഭൂജാതൻ
ധീരാത്മാവാം ശ്രീനാരായണദേവൻ വിജയിപ്പൂ.

ജീവിതഗതിയിൽ പലപലമായാമോഹകരം ദ്വൈതം
കേവല,മായതിനപ്പുറമുള്ളോരദ്വൈതം സത്യം;
ആവൻപാളുമൊരദ്വൈതാകൃതിപൂണ്ടൊരുഗുരുദേവൻ
ഭാവുകദായകനെന്നും വിജയിച്ചരുളുക മഹിയിങ്കൽ.

വിജയം,വിജയം,വിജയം സാക്ഷാൽശ്രീനാരായണനാ-
മജ്ജ്യുഗുരുവേ!ഭാരതഭൂവിൻഗുരുവായ്മൊഴിപൊരുളേ
രാമൻ,ക്രിസ്തു,റഹീംപരമെത്തുമാമവതാരോക്തികളി-
'ന്നോ'മെന്നും "തത്സത്തെ"ന്നും തവ മൊഴിയി-
(ലടങ്ങിട്ടുമേ.

ഓം തത് സത്

# ശ്രീനാരായണഗുരുദേവന്റെ
# തിരുവായ്മൊഴികൾ

## ജാതി.

ആലുവാ അദ്വൈതാശ്രമത്തിൽ ഒരു മാവിൻ ചുവട്ടിൽ 1092-ാമാണ്ടിടയ്ക്കു ഒരു ദിവസം ഗുരുദേവൻ വിശ്രമിക്കുന്നു. ഭക്തനായ ഒരു പത്രപ്രവർത്തകൻ അടുത്തു നിൽക്കുന്നു. ജാതിയെപ്പറ്റി വളരെ നേരം സംസാരിച്ചു.

ഗുരുദേവൻ:—മനുഷ്യനു ജാതിയില്ല എന്നു നാം പറഞ്ഞതായി എഴുതിവയ്ക്കണം. ജാതി ഉണ്ടെന്നുള്ള വിചാരം പോകണം. അതാണു് വേണ്ടതു്. ജാതിയെ സൂചിപ്പിക്കുന്ന പേരുകൾ ഉപയോഗിക്കരുതു്. അല്ലാതെ നല്ല പേരുകൾ വളരെയുണ്ടല്ലോ. എഴുത്തുകുത്തുകളിൽ ജാതി കാണിക്കരുതു്. അതിനു സർക്കാരിലേക്കു എഴുതി സമ്മതം വാങ്ങണം. മതം ഇഷ്ടംപോലെ പറയുവാനും ഒന്നും ഇല്ലെന്നു പറയുവാനും സ്വാതന്ത്ര്യംവേണം. പരിശ്രമിച്ചാൽ സർക്കാരിൽനിന്നും വിരോധം പറയുകയില്ല. ഇങ്ങിനെ ആയാൽ ജാതി താനേ പോകും.

പത്രപ്രവർത്തകൻ:—മഹാത്മാഗാന്ധി വർണ്ണാശ്രമം നല്ലതാണെന്നാണു് അഭിപ്രായപ്പെടുന്നതു്.

ഗുരുദേവൻ:—വർണ്ണം—ആശ്രമം—രണ്ടും രണ്ടാണു്. സാധാരണ ജാതിയെപ്പറ്റിപറയുമ്പോൾ വർണ്ണാശ്രമം എന്നു പറയുന്നതു ശരിയല്ല. വർണ്ണം എന്നാൽ ഗാന്ധി എന്താണെന്നു പറയുന്നു?

പത്രപ്രവ:—വർണ്ണം ജാതിയല്ല. ജാതിയും വർണ്ണവുമായി സംബന്ധമില്ല. എന്നാണു് ഗാന്ധിജി പറയുന്നതു്.

ഗുരുദേവൻ:—ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കിയായിരിക്കാം. ഗുണകർമ്മങ്ങളിൽ സ്ഥായിആയി ഒന്നും ഇല്ലല്ലോ. അതു എപ്പോഴും മാറിക്കൊണ്ടിരിക്കും. ഒരാളുടെ ഗുണകർമ്മങ്ങൾതന്നെ മാറും. അപ്പോൾ എങ്ങിനെ വർണ്ണം നിശ്ചയിക്കാം?

പത്രപ്രവ:—ഗാന്ധിജിയുടെ അഭിപ്രായംമൂലം യാഥാസ്ഥിതികന്മാർക്കു കുറേ ശക്തികൂടിയിട്ടുണ്ടു്.

ഗുരുദേവ:—എന്താണു് ഗാന്ധി ഇങ്ങനെ പറയുന്നതു്. നല്ലപോലെ ആലോചിച്ചിട്ടല്ലായിരിക്കാം. നമ്മുടെ അഭിപ്രായത്തിൽ ജാതിയില്ല. ഉണ്ടെന്നു വിചാരിക്കുന്നതുകൊണ്ടു ദോഷമല്ലാതെ എന്താണു് ഗുണമുള്ളതു്? മഹാകഷ്ടം. ഇനിയും ഈ വിശ്വാസം നീങ്ങിയിട്ടില്ലല്ലോ.

പത്രപ്രവ:—ജാതികൊണ്ടു പല ഗുണങ്ങളും ഉണ്ടായിട്ടുണ്ടെന്നു ചിലർ അഭിപ്രായപ്പെടുന്നു. പരമ്പരയായി ഒരു തൊഴിൽ ചെയ്താൽ അതു തൊഴിലിൽ വിദഗ്ദ്ധന്മാരെ ഉണ്ടാക്കുമത്രേ. ജാതിപ്രകാരം തൊഴിൽ ഏർപ്പെടുത്തിയാൽ ജീവിതമത്സരം കുറയുമെന്നും എല്ലാവർക്കും ജോലിയുണ്ടാകുമെന്നും ഒരു പ്രമാണി ഈയിടെ പറയുകയുണ്ടായി. രാജ്യങ്ങളെത്തന്നെ ജാതികളായി തിരിച്ചു ഓരോ രാജ്യത്തു ഓരോ പ്രത്യേക തൊഴിലിനു പ്രധാന്യം നൽകിയാൽ രാജ്യങ്ങൾ തമ്മിലുള്ള മത്സരം തീരുമെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം.

ഗുരുദേവ:—ജാതികൊണ്ടു ഒരു ഗുണവും ഇല്ല. അതു് മനുഷ്യരുടെ സ്വാതന്ത്ര്യം തടുക്കുന്നു. ബുദ്ധി നശിപ്പിക്കുന്നു. സ്വാതന്ത്ര്യവും ബുദ്ധിയും ഇല്ലാതെ തൊഴിൽ എങ്ങിനെ നന്നാവും. നമ്മുടെ ആശാരി, കൊല്ലൻ മുതലായവർക്കു ഒരു വസ്തുവും അറിയാതായല്ലോ. ബുദ്ധിയുംകൂടി കെട്ടുപോയി. ജാതികൊണ്ടു തൊഴിൽ ചീത്തയാവും. ഒരേ സംഗതിതന്നെനോക്കി ലോകത്തിലുള്ള മററു യാതൊന്നും അറിയാത്തവർക്കു ഒരു ജോലിയും നന്നായിച്ചെയ്യുവാൻ സാധിക്കയില്ല. വാസനപോലെ ഓരോരുത്തർക്കും തൊഴിലിൽ ഏർപ്പെടുവാനും സൗകര്യമില്ലല്ലോ. ജനിച്ചതുകൊണ്ടു ഒരു ജോലി ചെയ്യുക എന്നാവും. പ്രാപ്തിയും വാസനയും ഇല്ലെങ്കിലും അതു ചെയ്യണം. അപ്പോൾ തൊഴിൽ നന്നാവാൻ ഒരു വഴിയുമില്ല.

പത്രപ്രവ:—മകനു് അച്ഛന്റെ തൊഴിലിൽ സാധാരണ വാസനകാണും എന്നാണു് ശാസ്ത്രജ്ഞന്മാർ പറയുന്നതു്.

ഗുരുദേവ:—എന്നാൽപ്പിന്നെ ജാതി ആവശ്യമില്ലല്ലോ; ജാതിയില്ലെങ്കിലും വാസനകൊണ്ടു അച്ഛന്റെ തൊഴിൽ മകൻ ശീലിക്കും; നിർബന്ധിക്കേണ്ട ആവശ്യമില്ല. പൂർണ്ണസ്വാതന്ത്ര്യം കൊടുക്കാമല്ലോ. അപ്പോൾ ശാസ്ത്രജ്ഞന്മാർ നമ്മെ താങ്ങുകയാണു ചെയ്യുന്നതു്. മനു

ഷ്യന്റെ സ്വാതന്ത്ര്യവും ബുദ്ധിയും കുറയ്ക്കുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ല. ഇഷ്ടംപോലെയുള്ള ജോലിയെടുക്കുവാനും പഠിക്കുവാനും എല്ലാവർക്കും സ്വാതന്ത്ര്യംവേണം. ഒന്നു മാത്രമേ പഠിക്കാവൂ എന്നു വയ്ക്കരുതു്. എല്ലാവർക്കും എന്തും പഠിക്കയും ശീലിക്കയും ചെയ്യുവാൻ വിരോധം ഉണ്ടായിരിക്കരുതു്.

പത്രപ്രവ:—അങ്ങനെ സ്വാതന്ത്ര്യം കൊടുത്താൽ മത്സരം വർദ്ധിക്കുമത്രേ. അതുകൊണ്ടു ലോകത്തിനു് സുഖത്തിലധികം ദുഃഖമുണ്ടാവുമെന്നു് അവർ പറയുന്നു.

ഗുരുദേവ:—ഇതു് ജാതി ഉണ്ടാക്കിയവരുടെ വാദമായിരിക്കാം. ജാതികൊണ്ടുള്ള സകലഗുണവും കിട്ടുന്നവർ അങ്ങനെ പറയും. മററുള്ളവർ കഷ്ടപ്പെടുന്നതു് അവരുടെ ഗുണത്തിനാവശ്യമായിരിക്കാം. മനുഷ്യൻ ജീവിക്കുന്നതു് ജാതിക്കും ലോകത്തിനും സുഖത്തിനും മററും വേണ്ടിയാണോ? അതോ ഇതെല്ലാം മനുഷ്യനുവേണ്ടിയോ? മനുഷ്യൻ കെട്ടുപോയാൽ ലോകത്തിൽ സുഖം ഉണ്ടായിട്ടു എന്തുകാര്യം? ജാതി മനുഷ്യനെ കെടുക്കുന്നു. അതുകൊണ്ടു അതാവശ്യമില്ല. ജാതിയില്ല. ഉണ്ടെന്നു് വിചാരിക്കുന്നതു് അബദ്ധമാണു്.

*    *    *    *

ഗുരുദേവൻ പാലക്കാട്ടു റാവുബഹദൂർ ഡാക്ടർ കൃഷ്ണന്റെ ബംഗ്ലാവിൽ വിശ്രമിക്കുന്നു. പലരും സന്ദർശനാർത്ഥം വന്നുകൂടിയിട്ടുണ്ടു്. പാലക്കാട്ടുള്ള ജനങ്ങളുടെ സ്ഥിതിയെപ്പററി അന്വേഷിക്കുന്നു.

ഗുരുദേവൻ:—ഇവിടെ ഒരു നല്ല സ്ഥാപനമുണ്ടാക്കാമല്ലോ.

ഒരു ഭക്തൻ:—ജാതിയുടെ ശല്യം കുറേ അധികമാണു്. കല്പാത്തിയിലെ സമരം ഇനിയും അവസാനിച്ചു എന്നു് വിചാരിച്ചുകൂടാ

ഗുരു:—ഇല്ല, ജാതി ഇനി എവിടെനില്ക്കും. ജാതിയുടെ കാലംപോയി. ജാതിയില്ലല്ലോ. എല്ലാവരുംകൂടി ഒത്തൊരുമിച്ചു ശ്രമിക്കണം. അപ്പോൾ എല്ലാം നേരേയാകും.

*    *    *    *

"മിശ്രകാന്തി" എന്ന ഖണ്ഡകാവ്യം വായിച്ചു കേട്ടശേഷം ഗ്രന്ഥകർത്താവായ മഹാകവി ശ്രീ: പള്ളത്തുരാമനെ നോക്കി,

ഗുരു:—മിശ്രകാന്തിയിലെ നായിക മുക്കുവത്തിയാണല്ലോ, നായകൻ ഈഴവനും; കൊള്ളാമല്ലോ. ഇവർ രണ്ടുപേരും നല്ലവണ്ണം ഇണങ്ങും. കള്ളും മീനും നല്ലവണ്ണം ഇണങ്ങും. (എല്ലാവരും പൊട്ടിച്ചിരിച്ചു.)

*    *    *    *

കോയമ്പത്തൂരിലെ ഒരു ഉദ്യാനത്തിൽ ഗുരുദേവൻ ഒരു ബഞ്ചിൽ ഇരിക്കുന്നു. കാററുകൊള്ളുവാനായി പ്രമാണികൾ പലരും വന്നുചേർന്നിട്ടുണ്ടു്. മദിരാശി നിയമനിർമ്മാണസഭയിൽ അധഃകൃതവർഗ്ഗപ്രതിനിധിയായിരുന്ന ഒരാൾ ഗുരുദേവനുമായി സമുദായകാര്യങ്ങളെപ്പററി സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ,

ഗുരുദേവൻ:—ജാതി ഒന്നുതന്നെയുള്ളതു്—അനേകം ഇല്ല.

പ്രതിനിധി:—ബ്രാഹ്മണരും മററും അതു് സമ്മതിക്കയില്ല. (ഉയർന്നജാതിക്കാരെന്നഭിമാനിക്കുന്ന കൂട്ടരെക്കുറിച്ചു് ആക്ഷേപങ്ങൾ പ്രസംഗരൂപത്തിൽ ശക്തിയായി പറയുന്നു.)

ഗുരുദേവൻ:—(പൊട്ടിച്ചിരിച്ചുകൊണ്ടു) കൊള്ളാമല്ലോ. നല്ല ഉത്സാഹം. ഈമാതിരി അഞ്ചാറാളുകൾ ഉണ്ടായാൽകൊള്ളാം. (വിഷയത്തെ തുടർന്നുകൊണ്ടു്) ജാതി ഒന്നാണെന്നുള്ളതിനു് തെളിവൊന്നുംവേണ്ടല്ലോ. ഒരു പട്ടി വേറൊരു പട്ടിയെക്കണ്ടാൽ അതിന്റെ സ്വന്തം ജാതിയാണെന്നു് മനസ്സിലാക്കുന്നു. എല്ലാ മൃഗങ്ങൾക്കും ഈ വകതിരിവുണ്ടു്. അതനുസരിച്ചു ജീവിക്കുന്നുമുണ്ടു്. മനുഷ്യർക്കുമാത്രം സംശയം. സ്വന്തം ജാതി തിരിച്ചറിവാനുള്ള ശക്തിയില്ല. മൃഗങ്ങളെക്കാളും മോശമാണു്.

*    *    *    *

ലോകമഹായുദ്ധകാലത്തു ഗുരുദേവൻ ഇങ്ങനെ പറകയുണ്ടായി.

ഗുരുദേവൻ—ഇംഗ്ലീഷുകാർ ജയിക്കുവാൻ നാമൊക്കെ പ്രാർത്ഥിക്കണം. നമുക്കൊക്കെ സംന്യാസം നല്കിയ ഗുരുവാണവർ.

അന്തേവാസി:—സംന്യാസം നൽകുക എന്നുവച്ചാൽ മന്ത്രോപദേശംചെയ്തു് കാഷായവസ്ത്രം നൽകുകയാണല്ലോ. തൃപ്പാദങ്ങൾ പറഞ്ഞതിന്റെ അർത്ഥം മനസ്സിലായില്ല.

ഗുരു:—ശ്രീരാമന്റെ കാലത്തുകൂടി ശൂദ്രാദികൾക്കു സംന്യസിപ്പാൻ പാടില്ലെന്നല്ലേ പറയുന്നതു്. ഹിന്ദുക്കൾ സ്മൃതി ഭരിക്കുന്നവരല്ലേ. ഇപ്പോൾ ഇഷ്ടംപോലെ സംന്യസിപ്പാൻ അനുവദിച്ചിരിക്കുന്നതു് ഇംഗ്ലീഷുകാരാണല്ലോ. അപ്പോൾ ഗുരുവായല്ലോ.

*    *    *    *

വൈക്കംസത്യാഗ്രഹം നടന്നകാലത്തു വിരോധിക്കപ്പെട്ടറോഡിൽക്കൂടെ കോട്ടൻസായ്പിന്റെകൂടെ ഒരു തീയൻപോയെന്നും അതിനു ബ്രാഹ്മണാദികൾക്കു യാതൊരു വിരോധവും ഉണ്ടായില്ലെന്നും ഒരു ഭക്തൻ ഗുരുദേവനെ അറിയിച്ചു.

ഗുരു:—കന്നിൻതോൽ കാലിൽചേർന്നാൽ ക്ഷേത്രത്തിൽ കടന്നുകൂടല്ലോ. ചെണ്ടയിൽ ആയാൽ

ക്ഷേത്രത്തിൽ കൊണ്ടുപോകുന്നതിനു വിരോധമില്ല. സായ്പിന്റെ ഭരണംകൊണ്ടു പല ഗുണങ്ങളും ഉണ്ടായിട്ടുണ്ടു്.

* * * *

കീഴ്ജാതികൾ എന്നു പറയപ്പെടുന്നവരെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കുന്നതിനു് അത്ര സമ്മതമില്ലാത്ത ഒരു ഭക്തൻ ഗുരുദേവനുമായി സംസാരിക്കുന്നു.

ഭക്തൻ:—പഞ്ചമന്മാർ ഇനിയും ശുചിയുള്ളവരായിട്ടില്ല. അവരെ നമ്മുടെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കുന്നതിനു് ആയിട്ടില്ലെന്നാണു് അടിയനു തോന്നുന്നതു്.

ഗുരു:—പഞ്ചമൻ എന്നു പറഞ്ഞാൽ അഞ്ചാമൻ എന്നല്ലേ അർത്ഥം. അതു് ഇത്ര നികൃഷ്ടമോ? ഒരിക്കലും അല്ല. ജോർജ്ജുപഞ്ചമൻ എന്നു കേട്ടാൽ നമുക്കെല്ലാം ബഹുമാനം തോന്നുന്നില്ലേ. നല്ലവരെ നന്നാക്കാൻ ശ്രമിക്കേണ്ട ആവശ്യമില്ലല്ലോ. അവർക്കു ക്ഷേത്രപ്രവേശനം നൽകിയാൽ നന്നാവാൻ മാർഗ്ഗമുണ്ടു്.

* * * *

ഗുരുദേവന്റെ ക്ഷേത്രപ്രതിഷ്ഠയെപ്പററി സമ്മതമാവാത്ത ഒരു നമ്പൂരി, ഗുരുദേവനെ കാണ്മാൻ ഇടയായി. പ്രതിഷ്ഠയെസ്സംബന്ധിച്ചു സംസാരിച്ചു. ആ കൂട്ടത്തിൽ,

നമ്പൂരി:—ഈഴവനു ശിവനെ പ്രതിഷ്ഠിക്കുവാൻ വിധിയുണ്ടോ?

ഗുരു:—നാം പ്രതിഷ്ഠിക്കുന്നതു് നമ്പൂരിശ്ശിവനെ അല്ല ഈഴവശ്ശിവനെയാണു്.

വിധിയുടെയും ശാസ്ത്രത്തിന്റെയും പേരിൽ മനുഷ്യർ പലതും എഴുതിവച്ചിട്ടുണ്ടു്. അവയിൽ അധികവും എഴുതിയ ആളുകളുടെ ഗുണത്തെ ലക്ഷ്യമാക്കി നിർമ്മിക്കപ്പെട്ടവയാണു്. ജാതിനിയമങ്ങൾ എല്ലാം ഈ തരത്തിൽ പെട്ടതാണു്. ബ്രാഹ്മണർ ഉണ്ടാക്കിയിട്ടുള്ള സാമുദായികചട്ടങ്ങൾ അവരുടെ അധികാരങ്ങളെ പാലിക്കുവാൻവേണ്ടിയാണു്. അതുമൂലം അവർക്കു വലിയ ഗുണവും ഉണ്ടായിട്ടുണ്ടു്. എന്നാൽ ബ്രാഹ്മണേതരന്മാർക്കു് ഈ നിയമങ്ങൾമൂലം ഗുണത്തിലധികം ദോഷം ആണു് ഉണ്ടായിരിക്കുന്നതു്. പുരുഷന്മാർ ഉണ്ടാക്കുന്ന ഏർപ്പാടുകളും ചട്ടങ്ങളും സ്ത്രീകളുടെ അവകാശങ്ങളെ അവഗണിച്ചിട്ടുള്ളതാണല്ലോ. സ്വാർത്ഥതല്പരന്മാർ പൊതുകാര്യങ്ങളിൽ അധികാരികളായാൽ ഇങ്ങനെ വരാനേ നിവൃത്തിയുള്ളു. ഇതു മനസ്സിൽ തറയ്ക്കുന്നവിധത്തിലും പക്ഷേ പ്രത്യക്ഷമായ ആക്ഷേപംകൂടാതെയും ഈ സംഭാഷണത്തിൽ സൂചിപ്പിച്ചിരിക്കുന്നു. പ്രതിഷ്ഠയെ സംബന്ധിച്ചു ബ്രാഹ്മണൻ വല്ല നിയമങ്ങളും എഴുതിവച്ചിട്ടുണ്ടെങ്കിൽ അതു ബ്രാഹ്മണരുടെ ഗുണത്തിനായി അവരുടെ വിശ്വാസപ്രകാരമുള്ള ഒരു ദൈവത്തെസ്സംബന്ധിച്ചു നിർമ്മിക്കപ്പെട്ടിട്ടുള്ളതല്ലാതെ, ആവക നിയമങ്ങൾ ഗുരുദേവനെയോ ഗുരുദേവൻ സങ്കല്പിക്കുന്നപ്രകാരമുള്ള ജാതിവ്യത്യാസങ്ങളോടുകൂടാത്ത ദൈവത്തെയോ ബാധിക്കുന്നതല്ലെന്നു സാരം. വിധി ബ്രാഹ്മണന്റെ വിധിയാണു്. അതു ബ്രാഹ്മണരെയും അവരുടെ ശിവനെയുംമാത്രമേ ബാധിക്കയുള്ളു എന്നു പ്രത്യക്ഷമാകുന്നു.

* * * *

അടിക്കുന്നവരെ അടിക്കയും ദുഷിക്കുന്നവരെ ദ്വേഷിക്കയും ക്രോധിക്കുന്നവരോടു ക്രോധിക്കയും ചെയ്യുന്നതു സാത്വികജീവിതം നയിക്കണമെന്നുദ്ദേശിക്കുന്നവർക്കു യോഗ്യമായിട്ടുള്ളതല്ല. അറിവില്ലാത്തവർ പലതും ചെയ്യും. അതെല്ലാം ക്ഷമിച്ചു് അവരെ സന്മാർഗ്ഗത്തിലേക്കു നയിപ്പിക്കേണ്ടതു സത്തുക്കളുടെ ധർമ്മമാകുന്നു. മുമുക്ഷുക്കളും സംന്യാസിമാരും ആദ്ധ്യാത്മികജീവിതം നയിക്കുന്ന മററുള്ളവരും എപ്പോഴും സ്മരിക്കേണ്ട ഒരു പ്രാഥമികപാഠമാണിതു്. ലോകസേവനത്തിനു പുറപ്പെടുന്ന ഒരുത്തർക്കും ഈ തത്വം ഒരിക്കലും മറന്നുകൂടാ. എല്ലാ മതങ്ങളും എല്ലാ മഹാത്മാക്കളും ഉപദേശിക്കുന്ന ഈ തത്വത്തെ ഗുരുദേവൻ ജീവിതത്തിൽ നിത്യാനുഭവമാക്കി നമുക്കു കാട്ടിത്തന്നിരിക്കുന്നു. മതപരവും സാമുദായികവുമായ പരിഷ്കാരങ്ങൾ വരുത്തുന്നതു്, പരിഷ്കാരങ്ങൾകൊണ്ടു് ആർക്കു ഗുണം ഉണ്ടാക്കുവാൻ വിചാരിക്കുന്നുവോ അവരുടെയുംകൂടി അതൃപ്തിയും വിരോധവും ഉണ്ടാക്കുന്ന ഒരു കാര്യമാകുന്നു. ഗുരുദേവനാവട്ടേ ജീവിതംമുഴുവൻ ഈ വിഷയത്തിലേക്കായി വിനിയോഗിച്ചു് മററുള്ളവർ വിചാരിച്ചാൽ അനേകം നൂററാണ്ടുകൾ ശ്രമിച്ചാൽപോലും സാധിക്കാത്ത മാററങ്ങൾ ജനങ്ങളുടെ ഇടയിൽ ഉണ്ടാക്കീട്ടുണ്ടെങ്കിലും ഒരാൾക്കും ഗുരുദേവനോടു വിരോധം ഉണ്ടായിട്ടില്ല. ഗുരുദേവന്റെ ആദർശങ്ങളും പ്രവൃത്തികളും സർവ്വജനങ്ങളും ആദരിച്ചതുകൊണ്ടല്ല ഈവിധം അവർ ഗുരുദേവനെ എതിർക്കാതിരുന്നതു്. എതിർക്കുന്നവരെയും ദ്വേഷിക്കുന്നവരെയും സ്നേഹപൂർവ്വം അടുപ്പിച്ചു് അവരുടെ മനഃസ്ഥിതിയെ മാററുവാനുള്ള ഒരു മഹത്തായ ശക്തിയോടുകൂടിയ ജീവകാരുണ്യം ഗുരുദേവനുണ്ടായിരുന്നു. ഗുരുദേവനു ദുഷ്ടന്മാരോടു് അനുകമ്പയല്ലാതെ ദ്വേഷ്യം ഉണ്ടായിരുന്നില്ല. ഈ ഉപദേശമാണു താഴെച്ചേർക്കുന്ന സംഭാഷണത്തിൽ കൊടുക്കുന്നതു്.

* * * *

അരുവിപ്പുറത്തു ഗുരുദേവനോടുകൂടി താമസിച്ചിരുന്ന പ്രഥമശിഷ്യന്മാരിൽ ഒരാളായിരുന്നു സമാധിയടഞ്ഞ ശിവലിംഗസ്വാമികൾ. സ്വാമി വളരെ ശാന്തനും സുശീലനും ആരോടും ദയയോടുകൂടി പെരുമാറുന്നയാളും ആയിരുന്നുവെങ്കിലും ജാതിപ്പകവച്ചു് പലരും അദ്ദേഹത്തെ ദ്രോഹിക്കാൻ ശ്രമിക്കാതിരു

ന്നില്ല. ഗുരുദേവൻ ഇതറിഞ്ഞു് ഒരുദിവസം ഇങ്ങനെ ചോദിച്ചു.

ഗുരു:—ജാതിമൂലം ശിവലിംഗനെ ചിലർ ഉപദ്രവിക്കുവാൻ ഒരുങ്ങിയല്ലോ; അതിൽ ഭയമുണ്ടോ?

ശിവലിംഗസ്വാമി:—ചിലർ എന്നെ ഭയപ്പെടുത്താൻ ശ്രമിക്കയുണ്ടായി. എങ്കിലും തൃപ്പാദങ്ങളുടെ കരുണയുള്ള കാലത്തോളം അതിനെപ്പററി എനിക്കു ഭയമില്ല.

ഗുരു:—അറിവുള്ളവർ ഉപദ്രവിക്കാനോ ദ്വേഷിക്കുവാനോ ഒരുങ്ങുകയില്ല. അറിവില്ലാത്തവരോടു് നാം അനുകമ്പയോടുകൂടി പെരുമാറണം. നാം പകരം ദ്വേഷിക്കരുതു്. നമ്മുടെ ധർമ്മം ശരിയായി അനുഷ്ഠിച്ചാൽ ഒന്നിനെയും ഭയപ്പെടുവാനില്ല.

* * * *

## ജാതിയില്ലാത്ത സഭ

തൃശ്ശൂർ അദ്വൈതാശ്രമത്തിൽ കിഴക്കേപ്പുറത്തേ കോലായിൽ ഒരു ചാരുകസേരയിൽ ഗുരുദേവൻ വിശ്രമിക്കുന്നു. ഉച്ചയ്ക്കു് ഉദ്ദേശം പന്ത്രണ്ടുമണിയായിരിക്കും. മുട്ടുവരെ ഇറങ്ങുന്ന ഒരു കോട്ടുധരിച്ചു് ഒരു മേൽമീശക്കാരൻ താഴെ വന്നുനിന്നു ഭക്തിയോടുകൂടി അഭിവാദ്യംചെയ്തു.

ഗുരു:—എവിടെനിന്നാണു്?

സാംബൻ:—സാംബവർമഹാജനസഭയിലെ ഒരു ലീഡർ ആണു്. പതിന്നാലുസംവത്സരമായി ഇങ്ങിനെ പൊതുക്കാര്യങ്ങൾക്കായി ശ്രമിച്ചുതുടങ്ങിയിട്ടു്. തെക്കേഇൻഡ്യ മുഴുവനും പ്രസംഗിച്ചുനടന്നിട്ടുണ്ടു്.

ഗുരു:—സാംബവർ എന്നു പറഞ്ഞാൽ ആരാണു്. എന്താണർത്ഥം.

സാംബൻ:—ശംഭുവിൻെറ വർഗ്ഗക്കാരാണു്. ശിവൻ ഒരു സാംബനായിരുന്നു. അതിനു പ്രമാണങ്ങൾ ഉണ്ടു്. ഞങ്ങൾക്കു ജാതിയില്ല. എല്ലാവരേയും സാംബവർസംഘത്തിൽ ചേർക്കുന്നുണ്ടു്.

ഗുരു:—കൊള്ളാമല്ലോ. സാംബവർ അല്ലാത്തവരും സംഘത്തിൽ ഉണ്ടോ?

സാംബൻ:—അതില്ല. സംഘത്തിൽ ചേരുമ്പോൾ എല്ലാവരും സാംബവർ ആകും.

ഗുരുദേവൻ:—അതു നല്ലസൂത്രം (ഒരു എസ്സ്. എൻ. ഡി. പി. യോഗപ്രവർത്തകൻെറ പേർ പറഞ്ഞു) A യുടെ യോഗത്തിലും അങ്ങിനെയാണല്ലോ. ചേരുമ്പോൾ എല്ലാവരും ഈഴവരാകും. അതു നന്നല്ല, അധികം ആളുകൾ ചേരില്ല. പ്രത്യേകമതം ഉണ്ടോ? മതം എന്തായാലും വിരോധമില്ലല്ലോ. മനുഷ്യൻ നന്നായാൽമതി.

സാംബവൻ:—ഞാൻ ക്രിസ്ത്യാനിയാണു്. ഞങ്ങൾക്കു രണ്ടു സ്ഥാപനങ്ങൾ ഉണ്ടു്. സാംബവർമഹാജനസംഘവും, സാംബവർക്രിസ്ത്യൻചർച്ചും. ചർച്ചിൽ ഞങ്ങൾ സാംബവരല്ലാത്ത അച്ചന്മാരുടെ അധികാരം അനുവദിക്കയില്ല. സായ്പന്മാർ വന്നപ്പോൾ പുറത്തുനില്ക്കാൻ പറഞ്ഞു.

ഗുരു:—നല്ല ചൊടിയുണ്ടല്ലോ. ശിവൻ ക്രിസ്ത്യാനിയാണോ? ആയിരിക്കാം. ഇപ്പോൾ ശിവൻ ഉണ്ടെങ്കിൽ തീർച്ചയായും മതം മാറിയിരിക്കണം. അങ്ങനത്തെ കാലമാണിതു്.

* * * *

അന്തേവാസിയെനോക്കി ഗുരുദേവൻ സംഭാഷണം തുടന്നു.

ഗുരു:—കണ്ടില്ലേ. എന്തൊരു ചൊടിയാണു്, അങ്ങനെവേണം. നമുക്കു് അങ്ങനെ ആരും ശ്രമിക്കാനില്ലല്ലോ. ജാതിയില്ലാത്ത ഒരു സഭ സ്ഥാപിക്കണമെന്നു നമുക്കു വിചാരമുണ്ടു്. പലരോടും പറഞ്ഞിട്ടുണ്ടു്. ആരും ശ്രമിക്കാനില്ല; കഴിയുമോ?

അന്തേവാസി:—ശ്രമിക്കാം.

ഗുരു:—മനുഷ്യർക്കുവേണ്ടി എന്തെങ്കിലും ചെയ്യണമെന്നുണ്ടു്. ഇപ്പോൾ എന്താണു് ഒന്നും ചെയ്യുന്നില്ലല്ലോ. ജാതിയില്ലാതെ ഒരു സഭ സ്ഥാപിക്കണം. ഇവരെല്ലാം അതിൽ ചേരും.

ഗുരുദേവൻെറ എല്ലാ സ്ഥാപനങ്ങളുടേയും പരമോദ്ദേശ്യങ്ങളിൽ പ്രധാനമായ ഒന്നു ജാതിവ്യത്യാസങ്ങൾ ഉണ്ടെന്നുള്ളവിചാരത്തെ ഇല്ലാതെയാക്കി മനുഷ്യരെന്ന നിലയിൽ ജീവിക്കയും സഹകരിക്കയും ചെയ്യുന്നതിനു ജനങ്ങളെ നയിക്കുന്നതാകുന്നു. ജാതിയില്ലാതെയാക്കുവാനുള്ള പ്രസ്ഥാനത്തിനോടു് അനുകൂലിക്കുവാൻ അധികംപേർ ഉണ്ടായിരിക്കുകയില്ല. ജാതിമൂലം അനേകകാലം അധഃപതിച്ചുകിടന്നിട്ടുള്ള ജനങ്ങൾകൂടി സ്വാതന്ത്ര്യം കിട്ടിയാൽ പിന്നെയും ജാതിയെ ഉറപ്പിക്കുവാൻതന്നെ ശ്രമിക്കുന്നു. ജാതിപറഞ്ഞാൽ അയിത്തവും ശകാരവും കിട്ടുമെന്നറിഞ്ഞിട്ടുപോലും ജനനത്തിലുള്ള ജാതിവാസനമൂലം ഒരു ഗതിയുമില്ലാത്ത പാവങ്ങൾകൂടി ജാതിപ്പേർ ഉപേക്ഷിക്കുവാനോ മാററുവാനോ മനസ്സുവരാതെ കഷ്ടപ്പെടുന്നു. ജാതിപറഞ്ഞു് അവരവരെത്തന്നെ അധഃകൃതരാക്കുന്നു. വിദ്വാന്മാരെയും പാമരന്മാരെയും ധനികന്മാരെയും ദരിദ്രന്മാരെയും ഒരുപോലെ അടിമപ്പെടുത്തിയിട്ടുള്ള ഒരു ഭയങ്കരരാക്ഷസൻതന്നെയാണു ജാതി. രാവണാദികളെ വധിക്കുവാൻ അവതാരങ്ങൾ ഉണ്ടായിട്ടുള്ളതുപോലെ ജാതിരാക്ഷസനെ കൊല്ലുവാനും ഒരു അവതാ

രംതന്നെ വേണം. ഗുരുദേവൻ അങ്ങിനെയുള്ള ഒരു അവതാരമായി പലരും വിശ്വസിക്കുന്നുണ്ടു്. ലോകോപകാരാർത്ഥം ഗുരുദേവനു നിർവ്വഹിക്കുവാനുള്ള ഏററവും പ്രധാനസംഗതി ജാതിയില്ലാത്ത ഒരു ജനതയെ അല്ലെങ്കിൽ സഭയെ നിർമ്മിക്കുന്നതാണെന്നു് ഈ സംഭാഷണത്തിൽ സൂചിപ്പിച്ചിരിക്കുന്നു. അന്ത്യകാലത്തു ഗുരുദേവൻെറ കല്പനപ്രകാരം ഉണ്ടായിട്ടുള്ള രണ്ടു സ്ഥാപനങ്ങൾ ഈ ജീവിതോദ്ദേശ്യത്തെ സഫലമാക്കുവാനാണെന്നു പ്രത്യക്ഷമാകുന്നു. അതിൽ ഒന്നു ശ്രീനാരായണധർമ്മസംഘവും മറേറതു് ധർമ്മസഭയുമാകുന്നു. ഗുരുദേവൻെറ ശിഷ്യസംന്യാസിമാക്കു് ഒരുവിധത്തിലുള്ള ജാതിവിചാരവും തീരെ പോയവരെമാത്രമേ ശിഷ്യപരമ്പരയിലെടുക്കയുള്ളു എന്നും "ഗുരുദേവൻ" പരസ്യമായി പ്രസ്താവിച്ചിട്ടുണ്ടു്. ശ്രീനാരായണധർമ്മസംഘം അങ്ങനെയുള്ള സംന്യാസിശിഷ്യന്മാരുടെ സംഘമാകുന്നു. ജാതിവിചാരത്തെ തീരെ ഉപേക്ഷിച്ചു മനുഷ്യരെന്ന നിലയിൽ ജീവിക്കുവാൻ ഒരുക്കമുള്ളവരെയെല്ലാം ഒരു സംഘടനയിൽ കൊണ്ടുവരുന്നതിനായിട്ടാണു് ധർമ്മസഭ സ്ഥാപിച്ചിട്ടുള്ളതു്. ഗുരുദേവൻ രോഗശയ്യയിൽ കിടന്നിരുന്ന അന്ത്യകാലത്തുകൂടി ഈ സഭയുടെ പ്രചാരത്തെപ്പററി അന്വേഷിച്ചിട്ടുണ്ടു്. അതു ഒരു വലിയ സഭയായിത്തീരുമെന്നു ഗുരുദേവൻ അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ടു്.

* * * *

തൃശ്ശിവപേരൂർ അദ്വൈതാശ്രമം. ഒരു മലയാളപത്രത്തിൻെറ പ്രവർത്തകൻ ഗുരുദേവനെ സന്ദർശിക്കുവാൻവന്നു. ജാതിയില്ലാത്ത ഒരു വലിയ സഭ സ്ഥാപിക്കുന്നതിനെപ്പററി വളരെനേരം സംസാരിച്ച ശേഷം ക്ഷേത്രങ്ങൾ ഇക്കാലത്തു അത്ര ആവശ്യമില്ലെന്നു സൂചിപ്പിച്ചുകൊണ്ടു പത്രാധിപർ കുറേ സംസാരിച്ചു.

പത്രാധിപർ:—ക്ഷേത്രം ആവശ്യമില്ലെന്നുള്ള അഭിപ്രായക്കാരാണു് ഇപ്പോൾ അധികം.

ഗുരു:—ആവശ്യമില്ലെന്നു എങ്ങിനെ പറയാം. ക്ഷേത്രങ്ങൾ വൃത്തിയായി സൂക്ഷിക്കണം. അവിടെ ചെല്ലുന്നവർ കുളിച്ചു വൃത്തിയായിരിക്കും. അവിടെ ചെല്ലുമ്പോൾ—നല്ല വിചാരങ്ങൾ ഉണ്ടാവും. നല്ല കാര്യങ്ങൾ സംസാരിക്കും. ഈശ്വരസ്മരണയുണ്ടാവും. ശുദ്ധവായു ശ്വസിക്കാം. ചിലർ ക്ഷേത്രത്തിൽച്ചെന്നു നിരാഹാരവ്രതവും മററും നടത്തി ദേഹത്തിനും മനസ്സിനും ഗുണം വരുത്തുന്നു. ചിലക്കു വിശ്വാസംമൂലം രോഗം മാറുന്നു. ചിലക്കു് ആഗ്രഹസിദ്ധിയുണ്ടാവുന്നു. അതെല്ലാം വിശ്വാസംപോലെയിരിക്കും. ഇതൊന്നും ഗുണമല്ലേ? ക്ഷേത്രവും ആവശ്യമാണു്.

പത്രാധിപർ:—ബിംബാരാധനയെയാണു ജനങ്ങൾ ആക്ഷേപിക്കുന്നതു്. അതു അന്ധവിശ്വാസം വളർത്തുന്നുണ്ടു്.

ഗുരുദേവൻ:—ക്ഷേത്രത്തിൽ ചെല്ലുമ്പോൾ ബിംബത്തെപ്പററി സ്മരണയേയില്ല. ഈശ്വരനെപ്പററിയാണു് അവർ വിചാരിക്കുന്നതു്. (ചിരിച്ചുകൊണ്ടു) നിങ്ങളെപ്പോലെയുള്ളവർ പറഞ്ഞുകൊടുത്താലേ അവർ ബിംബത്തെ ഓക്കുന്നുള്ളു. പറഞ്ഞു തെററിദ്ധരിപ്പിക്കണം. എല്ലാവരും ഈശ്വരനെയാണു് ആരാധിക്കുന്നതു്. ബിംബത്തെയല്ല, (തൃശ്ശിവപേരൂർ ക്ഷേത്രത്തിലേക്കു ചൂണ്ടിക്കാണിച്ചു് ഗുരുദേവൻ സംഭാഷണം തുടന്നു.) ഇതിൻെറ നാലുപുറവും ഒരു പൂന്തോട്ടം ഉണ്ടാക്കണം. നല്ല വൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ചു അതിനുചുററും തറകൾ കെട്ടണം. അപ്പോൾ ജനങ്ങൾക്കു വന്നിരുന്നു് കാററുകൊള്ളാം. എല്ലാ ക്ഷേത്രങ്ങളിലും വായനശാലകൾ ഉണ്ടായിരിക്കണം. എല്ലാ മതഗ്രന്ഥങ്ങളും ശേഖരിച്ചു പഠിപ്പിക്കണം ക്ഷേത്രം ഒരററത്തു അവിടെ നിന്നുകൊള്ളട്ടേ. ഭംഗിയും വൃത്തിയും ഉള്ള സ്ഥലമായാൽ ജനങ്ങൾവരും. ആരോഗ്യം വർദ്ധിക്കും, നല്ല വിചാരങ്ങൾ ഉണ്ടാവും. വേണ്ട വിധത്തിൽ കൊണ്ടുപോകണം. ശിവഗിരിയിൽ തന്നെ എത്ര ജനങ്ങൾവന്നു താമസിച്ചു രോഗം മാറിപ്പോകുന്നു. കുളിച്ചു വൃത്തിയായി ഈശ്വരധ്യാനം ചെയ്യുകയും നല്ല കാററു ശ്വസിക്കയും ചെയ്താൽത്തന്നെ രോഗം മാറുമല്ലോ. എല്ലാവക്കും ക്ഷേത്രമുണ്ടല്ലോ. ആക്കാണു് ഇല്ലാത്തതു്?

* * * *

ശിവഗിരി വൈദികമഠത്തിൽ ഒരു വൈകുന്നേരം ഗുരുദേവൻ ഒരു കസേരയിൽ ഇരിക്കുന്നു. ഒരു ക്ഷേത്രത്തിൽ പ്രതിഷ്ഠ നടത്തിക്കൊടുക്കണമെന്നുള്ള അപേക്ഷയോടുകൂടി രണ്ടുമൂന്നു ഭക്തന്മാർ നില്ക്കുന്നു.

ഗുരു:—എന്താണു പ്രതിഷ്ഠിക്കേണ്ടതു്?

ഭക്തൻ:—ശിവനോ, സുബ്രഹ്മണ്യനോ, ദേവിയോ എന്തെങ്കിലും അവിടുന്നു് കല്പിക്കുന്നതുപോലെ മതി.

ഗുരു:—ഇരുട്ടടച്ചു് വവ്വാലിൻെറ നാററമുള്ള ക്ഷേത്രങ്ങൾകൊണ്ടു് എന്തെങ്കിലും പ്രയോജനമുണ്ടോ?

ഭക്തൻ:—ക്ഷേത്രമുണ്ടെങ്കിൽ ജനങ്ങൾ കുളിച്ചു വൃത്തിയായി വരും.

ഗുരു:—അതിനു കൊള്ളാം. ക്ഷേത്രങ്ങളുടെ അകമെല്ലാം നല്ല ശുദ്ധമായിരിക്കണം. ബിംബപ്രതിഷ്ഠയ്ക്കു പകരം—ഒരു വിളക്കു മദ്ധ്യത്തിൽ തൂക്കിയാൽ മതി. വിളക്കു ലക്ഷ്മിതന്നെ. കുളിച്ചുവന്നു തൊഴുതാൽ അതുമതി. എന്താ പോരെയോ?

ഭക്തൻ—ഇതുകൊണ്ടു ആളുകൾ തൃപ്തിപ്പെടുകയില്ല. അവക്കു് ഒരാരാധനാമൂർത്തി വേണം.

ഗുരു:—എന്നാൽ വിളക്കിനു ചുററും മഹാത്മാക്കളുടെ പടങ്ങൾ വെച്ചാൽ മതിയല്ലോ. ശിവനും ശ്രീരാമനും മററും ഓരോ കാലത്തുള്ള നേതാക്കന്മാർ ആയിരുന്നുവെന്നാണു നമ്മുടെ പക്ഷം. ശിവൻ കാട്ടിൽ നടന്നിരുന്ന ചില കൂട്ടരുടെ ഇടയിൽ സൽസ്വഭാവംകൊണ്ടും കരബലം കൊണ്ടും ഒരു പ്രമാണി ആയിരുന്നിരിക്കണം. ശ്രീരാമൻ ഒരു നല്ല പരാക്രമിയും ഉപകാരിയും ആയിരുന്നതിനാൽ ആളുകൾ സ്തുതിച്ചു് ക്രമേണ എല്ലാ ഗുണങ്ങളും തികഞ്ഞ ദൈവസമാനനാക്കി.

* * * *

ക്ഷേത്രപ്രതിഷ്ഠ ഗുരുദേവൻ ഒരിക്കലും വിരോധിച്ചിട്ടില്ലെങ്കിലും അതു ചോദിക്കുന്നവർക്കെല്ലാം ലാഭത്തിൽ ചെയ്തുകൊടുക്കാവുന്ന ഒരു ഏർപ്പാടല്ലെന്നു പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടു്. ജനങ്ങൾക്കു് അത്രത്തോളം ഭക്തിയും വിശ്വാസവും ഉണ്ടെങ്കിൽമാത്രമേ പ്രതിഷ്ഠ നടത്താവൂ. പ്രതിഷ്ഠിക്കുന്നതു് ഒരു സാധാരണകാര്യമായി വിചാരിച്ചു സൗകര്യംപോലെ ചെയ്യരുതു്. കഴിയുന്നവിധത്തിലെല്ലാം ആഘോഷത്തോടും അന്നദാനം മുതലായ സൽക്കർമ്മങ്ങളോടുംകൂടിമാത്രം പ്രതിഷ്ഠ നടത്തേണ്ടതാകുന്നു. ക്ഷേത്രത്തിൽ ജനങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ അതിനുവേണ്ടി പണം ചെലവുചെയ്തു ത്യാഗബുദ്ധിയോടുകൂടി ബുദ്ധിമുട്ടുവാൻ അവർ ഒരുക്കമായിരിക്കണം. ഇതിനുംപുറമേ മാമൂൽ അനുസരിച്ചു് ഇരുട്ടറകൾപോലെയുള്ള ശ്രീകോവിലുകൾ ഉണ്ടാക്കുന്നതു് ഗുരുദേവനു സമ്മതമല്ല. നിവേദ്യം മുതലായവ നടത്തി സ്ഥലം അശുദ്ധമാക്കുന്ന ഏർപ്പാടും ഗുരുദേവൻ പ്രത്യേകം നിഷേധിച്ചിട്ടുള്ളതാണു്. ഇങ്ങനെയുള്ള കാരണങ്ങളാലും ബിംബാരാധനയിൽ ജനങ്ങൾക്കു ക്രമേണ ഭക്തി കുറഞ്ഞുവരുന്നതിനാലും പ്രതിഷ്ഠ നടത്തുന്ന കാര്യത്തിൽ ഗുരുദേവൻ പലപ്പോഴും വൈമുഖ്യം പ്രദർശിപ്പിച്ചിട്ടുണ്ടു്. ക്ഷേത്രത്തിനു പകരം പ്രാർത്ഥനാമന്ദിരങ്ങൾ സ്ഥാപിച്ചു് അവിടെ മഹാന്മാരുടെ പടങ്ങൾവച്ചു് പ്രാർത്ഥനകൾ നടത്തിയാൽമതിയെന്നു ഗുരുദേവൻ പലരോടും ഉപദേശിക്കാറുണ്ടു്. അപ്പോൾ എല്ലാവർക്കും അവരുടെ ശക്തി അനുസരിച്ചു് ഇഷ്ടമുള്ള ദിക്കുകളിലെല്ലാം മന്ദിരങ്ങൾ പണിചെയ്യാവുന്നതുമാണു്. ചെലവും ബുദ്ധിമുട്ടും കുറയും. ആവശ്യം നിർവ്വഹിക്കയുംചെയ്യാം. ഇങ്ങിനെയല്ലാതെ ക്ഷേത്രത്തെ ഒരിക്കലും ഗുരുദേവൻ വിരോധിച്ചിട്ടില്ല. ശരിയായി നിർമ്മിച്ചു്, വേണ്ടവിധം പ്രതിഷ്ഠിച്ചു്, ഭക്തിയോടുകൂടി ജനങ്ങളുടെ ഗുണത്തെ ഉദ്ദേശിച്ചു നടത്തിയാൽ ക്ഷേത്രങ്ങൾമൂലം വളരെ ഗുണം സിദ്ധിക്കുമെന്നു പ്രവൃത്തികൊണ്ടും ഉപദേശംമൂലവും ഗുരുദേവൻ പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്.

## ക്ഷേത്രവും വൈദികവും

വൈദികത്തെപ്പററി വൈദികന്മാരുടെ ഇടയിൽ കൂടി വിശ്വാസം കുറഞ്ഞുവരുന്നുണ്ടു്. സൗകര്യംപോലെ ചെയ്താൽ മതിയെന്നുള്ള തോന്ന്യാസമാണു വാസ്തവത്തിൽ ഈ വിശ്വാസക്കുറവിന്റെ അടിസ്ഥാനം. വൈദികം ആചരിക്കുന്നതിൽ കുറെയെല്ലാം ബുദ്ധിമുട്ടുണ്ടു്. അങ്ങനെ മെനക്കെട്ടിരുന്നു വൈദികനായിരുന്നിട്ടു വലിയ സമ്പാദ്യമോ ബഹുമതിയോ ഇക്കാലത്തു കിട്ടുകയില്ല. രാഷ്ട്രീയനിയമങ്ങളുടെയോ ആരോഗ്യശാസ്ത്രത്തിന്റെയോ അടിസ്ഥാനം അന്ധവിശ്വാസമല്ല; ജ്ഞാനമാണു്. എങ്കിലും സാധാരണജനങ്ങൾ നിയമങ്ങളേയും ശാസ്ത്രത്തേയും കണ്ണടച്ചു് വിശ്വസിക്കുന്നു. അതുപോലെ ശുദ്ധി, ഭക്തി മുതലായവയെ ഉദ്ദേശിച്ചാണു് വൈദികവിധികൾ പലതും ഉണ്ടാക്കിയിട്ടുള്ളതു്. പാമരന്മാർക്കു് അവയിൽ മൂഢഭക്തിയുണ്ടെന്നു വിചാരിച്ചു വൈദികത്തെത്തന്നെ ആക്ഷേപിക്കുന്നതിൽ അർത്ഥമില്ല. ക്ഷേത്രങ്ങൾ സ്ഥാപിച്ചാൽ ക്ഷേത്രത്തിൽ ഭക്തിയും ശുദ്ധിയും ഉണ്ടാക്കുന്നതിനു് ആവശ്യമായ ആചാരങ്ങളും ചടങ്ങുകളും ആഘോഷങ്ങളും കൂടാതെ കഴികയില്ല. പൂജാദികളിൽ കുറെയെല്ലാം ഐകരൂപ്യവും സ്ഥിരതയും ഉണ്ടായിരിക്കണം. അതാതുകാലത്തെ തന്ത്രിക്കോ ശാന്തിക്കോ സൗകര്യംപോലെ എന്തുംചെയ്യാമെന്നുള്ള ഏർപ്പാടു പരിഹാസജനകമായിരിക്കുമെന്നുമാത്രമല്ല ജനങ്ങളിൽ അവിശ്വാസം ജനിപ്പിക്കുന്നതിനു പര്യാപ്തവുമായിത്തീരും. പൂജയിലും വൈദികത്തിലും മററും വിശ്വാസമില്ലാത്തവർ ആവക ചുമതലകൾ എടുക്കരുതു്. മദ്യമാംസങ്ങൾ ഭക്ഷിക്കുന്നവർ ക്ഷേത്രത്തിൽ പൂജാരികളായിരിക്കുവാൻ യോഗ്യരല്ലെന്നു ഈ സംഭാഷണത്തിൽ ഗുരുദേവൻ പറയുന്നു.

കുളമ്പിൽ ഒരു ഹിന്ദുക്ഷേത്രത്തിൽ വൈകുന്നേരത്തെ പൂജയ്ക്കു സമയമായി. അടുത്തൊരു മുറിയിൽ വിശ്രമിച്ചിരുന്ന ഗുരുദേവൻ എഴുന്നേററു ശ്രീകോവിലിലേക്കു പ്രവേശിക്കുന്നു. ഒരു പൂജാരി ഭസ്മക്കുറിയും മററും ധരിച്ചു് ഒരു വലിയ മണി മുഴക്കി (അടിച്ചു) പൂജചെയ്യുന്നു. ഗുരുദേവന്റെ ആജ്ഞപ്രകാരം ഒരു അന്തേവാസി മണി സാവധാനത്തിൽ അടിച്ചു പൂജ ചെയ്യുവാൻ ശാന്തിക്കാരനെ പഠിപ്പിക്കുന്നു. പൂജ കഴിഞ്ഞശേഷം പൂജാരിയോടു്,

ഗുരുദേവൻ:—ശൈവംതന്നല്ലോ (മത്സ്യമാംസങ്ങൾ ഉപയോഗിക്കാതിരിക്കുന്നതിനു ശൈവം എന്നു പറയും.)

പൂജാരി:—മിക്കവാറും ശൈവംതന്നെ.

ഗുരു:—ചിലപ്പോൾ തിന്നും അല്ലേ?

പൂജാ:—അത്ര നിർബന്ധമില്ല. കിട്ടിയാൽ തിന്നുമെന്നുമാത്രം.

ഗുരു:—നാക്കു് തിന്നാതിരിക്കുവാൻ സമ്മതിക്കയില്ല. അല്ലേ? (ചിരിക്കുന്നു.)

പൂജാ:—കിട്ടിയാൽ തിന്നും.

ഗുരു:—എന്നാൽ കല്ലുകിട്ടിയാൽ തിന്നുമോ? (മത്സ്യ മാംസങ്ങൾ ഒരു പൂജാരിക്കു യോജിച്ച ആഹാര മല്ലെന്നു വ്യക്തമായി പറഞ്ഞു മനസ്സിലാക്കി.)

പൂജാ:—ഞാൻ ഇന്നുമുതൽ മത്സ്യമാംസങ്ങൾ വിട്ടു കളയാം.

ഗുരു:—കൊള്ളാം. വേണ്ടാ; അശുദ്ധം. കുറച്ചു ഭസ്മം എടുത്തു പൂജാരിക്കു കൊടുക്കുന്നു. ഭക്തിപരവ ശനായ പൂജാരി സ്വീകരിച്ചു ദണ്ഡനമസ്കാരം ചെയ്യുന്നു.

## ബിംബാരാധന

ശിവഗിരിയിൽ ശാരദാപ്രതിഷ്ഠയ്ക്കുമുൻപു് സ്വർണ്ണവേൽ വച്ചു പൂജിച്ചിരുന്നു. ഗുരുദേവപൂജയ ല്ലാതെ യാതൊരു പൂജയും ചെയ്തുകൂടെന്നായിരുന്നു ചില ഭക്തന്മാരുടെ മതം. അതിൽ ഒരാൾ ആ സ്വർണ്ണവേൽ എടുത്തു കാട്ടിൽക്കളഞ്ഞു് അതിനുപക രം ഗുരുദേവന്റെ പാദുകം ആ സ്ഥാനത്തുവച്ചു. മററു ള്ളവർ അയാളെ പിടിച്ചു ഗുരുദേവസന്നിധിയിൽ കൊണ്ടുചെന്നു.

ഗുരു:—ആ വേൽ എന്തിനായിട്ടു എടുത്തുകളഞ്ഞു?

ഭക്തൻ—തൃപ്പാദവിഗ്രഹമല്ലാതെ ഒന്നും പൂജിച്ചുകൂടെ ന്നാണു് അടിയങ്ങളുടെ വ്രതം.

ഗുരു:—പാദുകമോ?

ഭക്തൻ:—അതു സ്വാമിതൃപ്പാദസങ്കല്പമായി വച്ചിരി ക്കുകയാണു്.

ഗുരു:—പാദുകം നാമാകുമെങ്കിൽ വേൽ നാമായിക്കൂ ടെയോ?

ബിംബാരാധനയെപ്പററി ആക്ഷേപിക്കുന്നവർക്കു ഈ സംഭാഷണത്തിൽനിന്നും ഒരു പാഠം പഠിക്കാം.

* * * *

ഒരു ഹിന്ദുമതപ്രാസംഗികൻ ഗുരുദേവനെ സന്ദ ർശിക്കുവാൻ വന്നിരിക്കുന്നു. മതസംബന്ധമായ വിഷ യങ്ങളെപ്പററി സംസാരിക്കുന്നു.

പ്രാസംഗികൻ:—അന്യമതസ്ഥർ വിഗ്രഹാരാധനയെ നിഷേധിക്കുന്നു. മുഹമ്മദീയരും മററും വിഗ്ര ഹം അടിച്ചുടച്ചപ്പോൾ നിങ്ങളുടെ വിഗ്രഹത്തി ലിരിക്കുന്ന ഈശ്വരൻ എന്തുചെയ്തു എന്നു് അവർ ചോദിക്കുന്നു.

ഗുരു:—ഈശ്വരൻ സർവ്വവ്യാപിയാണെന്നും മനുഷ്യ ഹൃദയത്തിലും ഉണ്ടെന്നു അവർ സമ്മതി ക്കുന്നോ?

പ്രാസംഗികൻ:—ഉണ്ടു്.

ഗുരു:—മനുഷ്യരെ കൊലചെയ്യുമ്പോൾ ഈശ്വരൻ എന്തു പ്രതികാരംചെയ്യുമെന്നാണു് അവർ പറ യുന്നതു്.

പ്രാസംഗികൻ:—അതു അവസാനവിചാരണയിൽ ശിക്ഷിക്കപ്പെട്ടുമെന്നാണു്.

ഗുരു:—എന്നാൽ വിഗ്രഹധ്വംസനക്കാരേയും ഇങ്ങി നെ അവസാനം ശിക്ഷിക്കുമെന്നു പറഞ്ഞു കൂടെയോ?

* * * *

ബർമ്മയിൽ സഞ്ചരിച്ചുവന്ന ഒരു ശിഷ്യനോടു് ഗുരുദേവൻ ബുദ്ധമതത്തെപ്പററി പലതും സംസാരിച്ച കൂട്ടത്തിൽ ഇങ്ങിനെ ചോദിച്ചു.

ഗുരു:—ബുദ്ധക്ഷേത്രത്തിൽ വിഗ്രഹം ഉണ്ടോ?

ശിഷ്യൻ—ഹിന്ദുക്ഷേത്രത്തിൽ ഉള്ളതിലും അധികം ഉണ്ടു്.

ഗുരു:—അതു മുടിവെട്ടുംപോലെയാണു്. വെട്ടുംതോറും അധികം ഉണ്ടാവാൻ തുടങ്ങും. വിഗ്രഹം പാടി ല്ലെന്നു നിർബ്ബന്ധിച്ചതുകൊണ്ടായിരിക്കാം ഇത്ര വർദ്ധിച്ചതു്.

## ബുദ്ധവിഹാരങ്ങൾ

ഒരു വൈകുന്നേരം സമുദ്രതീരത്തിൽ മുഖദ്വാരം എന്ന സ്ഥലത്തുള്ള ഹിന്ദുദേവാലയത്തോടുചേർന്നുള്ള ഒരു മുറിയിൽ ഗുരുദേവൻ വിശ്രമിക്കുന്നു. ബുദ്ധമത പ്രമാണിയായ ഒരു ധനികൻ ഗുരുദേവനെ അയാ ളുടെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാനായി ഒരു കാർ അയച്ചു. ഈ വിവരം ഒരു ഭക്തൻ ഗുരുദേ വനെ അറിയിച്ചു.

ഗുരു:—നാം എന്തിനാണു് പോകുന്നതു്?

ഭക്തൻ:—കാർ വന്നിട്ടുണ്ടു്.

ഗുരു:—കാറിനുവേണ്ടി നാം പോകണമെന്നോ?

ഗുരുദേവൻ യാത്രയാകാതെ അവിടെത്തന്നെ ഒരുമണിക്കൂർ ഇരുന്നതിനുശേഷം യാത്രയാകണമെന്നു ഭക്തന്റെ വീണ്ടുമുള്ള അപേക്ഷകേട്ടിട്ടു ഗുരുദേവൻ പുറപ്പെട്ടു. കാർ ബുദ്ധമതധനികന്റെ വീട്ടിൽ എത്തി. കുടുംബസഹിതം അയാൾ ഗുരുദേവനെ നമസ്കരിച്ചു സ്വീകരിച്ചശേഷം കൊത്തുപണിചെയ്തി ട്ടുള്ള ബുദ്ധഭിക്ഷുവിന്റെ ഒരു ഭിക്ഷാപാത്രവും ഒരു പട്ടും ഗുരുദേവനു കാഴ്ചവച്ചു.

ഗുരു:—ജന്മത്തിനു കാരണമെന്തെന്നറിയാമോ?

ഗൃഹസ്ഥൻ:—കർമ്മമാണു്.

ഗുരു:—അങ്ങിനെ ആണെങ്കിൽ ആദിയിൽ ജന്മമെ ങ്ങിനെയുണ്ടായി?

ഗൃഹസ്ഥൻ:—(മറുപടിതോന്നാതെ വിനയസ്വരത്തിൽ) അതു് ഒരു പ്രയാസമുള്ള ചോദ്യമാണു്.

കുറച്ചുനേരം അവിടെ വിശ്രമിച്ചശേഷം ബുദ്ധവിഹാരം കാണുവാനായി ഗുരുദേവനെ കാറിൽ കയററിക്കൊണ്ടു പോകുന്നു. വഴിമദ്ധ്യേ കാറിൽ ഇരുന്നുകൊണ്ടു ഒരു അനുഗാമിയോടു നിർവ്വാണത്തെയും മററും പററി സവിസ്തരം പ്രതിപാദിക്കുന്നു. നിർവ്വാണം ഒരിക്കൽ പ്രാപിച്ചാൽ പിന്നെ ജന്മമില്ല എന്നുള്ളവാദത്തെ ക്രലംകഷം പരിശോധിക്കുന്നു. വിഹാരത്തിൽ എത്തിച്ചേർന്നു.

ഒരു മനോഹരമായ തോട്ടം. അതിൽ ഒരു കെട്ടിടം. പടികയറി ഗുരുദേവൻ അകത്തേക്കു കടന്നു. അകംമുഴുവൻ ബുദ്ധൻെറ പലവിധരൂപങ്ങൾകൊണ്ടും ബുദ്ധൻെറ ജീവചരിത്രത്തെ കാണിക്കുന്ന ചിത്രങ്ങൾകൊണ്ടും നിറഞ്ഞിരിക്കുന്നു. അവിടത്തെ സൂക്ഷിപ്പുകാരൻ ഓരോ ചിത്രത്തെയും വിവരിച്ചു പറയുന്നു.

സൂക്ഷിപ്പുകാരൻ—ഇതു് ബുദ്ധഭഗവാൻ മുണ്ഡനം ചെയ്യുന്നതാകുന്നു.

ഗുരുദേവൻ—ഇതാരാണു്?

സൂക്ഷി—ഇതു ഇന്ദ്രനാണു്.

ഗുരുദേവൻ—(മുമ്പോട്ടുനടന്നു അടുത്തചിത്രത്തെനോക്കി)ഇതെല്ലാം നേരാണോ. എങ്ങിനെ അറിയാം. ഇപ്പോൾ ഇതാരാണു്?

സൂക്ഷി—ബ്രഹ്മാവാണു്. അദ്ദേഹം കാഷായം ബുദ്ധനു ദാനംചെയ്യുകയാണു്.

ഗുരുദേവൻ—(ചിരിച്ചു് ആശ്ചര്യസൂചകമായ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു്) പൂണുൽ ഉണ്ടല്ലോ. ഗുരുസ്ഥാനം അവിടെത്തന്നെയാണല്ലോ. ഇതെന്തിനായിട്ടാണു്?

സൂക്ഷി—ഇതു് നിവേദ്യങ്ങൾ വയ്ക്കേണ്ട സ്ഥാനമാണു്.

ഗുരുദേവൻ—എന്താണുനിവേദ്യം?

സൂക്ഷി—ആഹാരങ്ങളും പുഷ്പവും എല്ലാം നിവേദിക്കും.

അനുഗാമി—പനിനീർകൊണ്ടു ബുദ്ധമതക്കാർ അഭിഷേകം ചെയ്യും.

ചിലഭിക്ഷുക്കളുടെ ബിംബങ്ങളെ ചെയ്തുവച്ചിരിക്കുന്നതുകണ്ടു് ഗുരുദേവൻ ശില്പികളുടെ സാമർത്ഥ്യത്തെ ശ്ലാഘിക്കുന്നു.

വിഹാരത്തിൻെറ മററുഭാഗങ്ങൾ സന്ദർശിച്ചു് ഭിക്ഷുക്കൾ താമസിക്കുന്ന സ്ഥലത്തേക്കുപോയി. വലിയകോളാമ്പികൾവച്ചു് ഭിക്ഷുക്കൾ സദാ മുറുക്കിയും തുപ്പിയും കൊണ്ടിരിക്കുന്നതിനെക്കണ്ടു് ഗുരുദേവൻ വെറുപ്പു സൂചിപ്പിക്കുന്നു. അവിടെയെല്ലാം നോക്കിയശേഷം കാറിലേക്കുമടങ്ങി.

ഗുരുദേവൻ—(അനുഗാമിയോടു്) അവിടത്തെ ക്ഷേത്രങ്ങൾ പോലെതന്നെ. വൃത്തിയില്ല. (കേരളത്തിലെ ഒരു ബുദ്ധമതപ്രവത്തകൻെറ പേർപറഞ്ഞുകൊണ്ടു്) ഇതെല്ലാം അവർവന്നു കാണേണ്ടതാണു്.

മോട്ടാർകാറിൽ കയറിയതിനുശേഷം പലതും പറഞ്ഞതിൻെറ ഇടയ്ക്കു്,

ഗുരുദേവൻ—ബുദ്ധമതഗ്രന്ഥങ്ങളിൽ പലഭാഗങ്ങളും "ബ്രാഹ്മണർ" എഴുതിക്കൊടുത്തിട്ടുള്ളതെന്നാണു് നമ്മുടെ പക്ഷം.

## വേദാന്തം

വേദാന്തശാസ്ത്രത്തിൽ ഗുരുദേവനുണ്ടായിരുന്ന അഗാധമായ ജ്ഞാനവും ആ വിഷയത്തെസ്സംബന്ധിച്ചു സംസാരിക്കുന്നതിൽ ഗുരുദേവൻ പ്രദർശിപ്പിച്ചിരുന്ന സന്തോഷവും അറിയുന്നവക്കു ഗുരുദേവൻെറ ജീവിതതത്വരഹസ്യം അദ്വൈതവേദാന്തത്തെ ആസ്പദമാക്കിയാണെന്നു തോന്നിപ്പോകും. അതു് അങ്ങിനെയല്ലെന്നും പറയുവാൻ സാധിക്കയില്ല. അദ്വൈതവേദാന്തം ഒരു പ്രത്യേകമതത്തെമാത്രം ബാധിക്കുന്നതല്ലെന്നും അതു എല്ലാമതങ്ങൾക്കും ആധാരമായ ശാശ്വതതത്വങ്ങളെപ്പററി പ്രതിപാദിക്കുന്നുവെന്നും ഉള്ള അർത്ഥത്തിൽ ഗുരുദേവൻ ഒരു അദ്വൈതവേദാന്തിയാണെന്നു പറയുന്നതിനു് വിരോധവും ഇല്ല. എന്നാൽ ഗുരുദേവൻെറ വേദാന്തം വെറും താർക്കികന്മാരുടെ വാക്സാമത്ഥ്യപ്രകടനമല്ലായിരുന്നു. ലോകത്തിൽ ജീവിച്ചു ലോകക്കുവേണ്ടി വേലചെയ്യുന്നതിനു് ആവശ്യമായ ത്യാഗവും ധൈര്യവും സത്യാസത്യവിവേകവും ഉണ്ടാകുവാൻ അവശ്യംവേണ്ടതായ വിജ്ഞാനത്തെയാണു് വേദാന്തംമൂലം സിദ്ധിക്കാമെന്നു ഗുരുദേവൻ പഠിപ്പിച്ചിട്ടുള്ളതു്. അദ്വൈതശാസ്ത്രത്തെപ്പററി ചിന്തിക്കുന്നതു് ഗുരുദേവൻെറ നിത്യപരിശീലനമായിരുന്നു. അതിനെപ്പററി സംസാരിക്കുന്നതു ഗുരുദേവനു എപ്പോഴും സന്തോഷമായിരുന്നു. ശാസ്ത്രജ്ഞാനം അശേഷം ഇല്ലാത്തവക്കുകൂടി ഗ്രാഹ്യമാകുന്നവിധം അദ്വൈതതത്വങ്ങളെ ഗുരുദേവൻ വിമർശിക്കാറുണ്ടു്. അതിനൊരു ഉദാഹരണമാണു് താഴെച്ചേക്കുന്ന സംഭാഷണം.

ഗുരുദേവൻ തൃശ്ശിവപേരൂർ അദ്വൈതാശ്രമത്തിൽ നിലത്തു് ഒരു പായിട്ടു് അതിൽ ഇരിക്കയാണു്. ജനങ്ങൾ എല്ലാം ഒഴിഞ്ഞു് ഒരുവിധം ശാന്തമായ സമയമായിരുന്നു. ഒരു അന്തേവാസി അടുത്തു നില്ക്കുന്നുണ്ടു്.

ഗുരുദേവൻ—വേദാന്തത്തിൽ പലവിധവാദങ്ങൾ ഉണ്ടു്. ചിലതു് പറഞ്ഞു സ്ഥാപിക്കുവാൻ പ്രയാസമുള്ളവയാണു്. ഒരെളുപ്പവഴി നാം പറഞ്ഞിട്ടുണ്ടല്ലോ.

(അന്തേവാസി അതെന്താണെന്നുചോദിക്കുന്ന ഭാവത്തിൽ മൌനമായി നില്ക്കുന്നു.)

ഗുരുദേവൻ—ഒരു തുണി എടുക്കുക അതിൽ തന്തു വല്ലാതെ വേറേ ഒന്നും ഇല്ല. അതായതു് അവയവങ്ങൾ എടുത്താൽ അവയവി ഇല്ലാതെവരുന്നു. നൂൽ എന്നുള്ളതുതന്നെ അതിന്റെ അവയവങ്ങളെ ആശ്രയിച്ചിരിക്കുന്നു. മനസ്സിലായോ?

അന്തേവാസി—അതേ.

ഗുരുദേവൻ—ഏതെങ്കിലും ഒരു വസ്തുവിനെ പിരിച്ചു് നോക്കുന്നതായാൽ അവയവങ്ങളായി ആ വസ്തു പരിണമിക്കുന്നു. ഒരിക്കൽ പിരിച്ചതിനെ വീണ്ടും പിരിക്കാം. ഇങ്ങനെ പിരിച്ചുകൊണ്ടു തന്നെ ഇരുന്നാൽ ഒരിക്കലും ഒരു വസ്തു ഉള്ളതായി വിചാരിക്കുവാൻ പാടില്ല. ഉള്ളതെല്ലാം പിരിക്കത്തക്കതാണു്. അതുകൊണ്ടു് വാസ്തവത്തിൽ ഒന്നുംതന്നെയില്ല.

അന്തേവാസി—ഉണ്ടെന്നുള്ളതു് പിന്നെ എന്താണു്?

ഗുരുദേവൻ—ഉണ്ടെന്നുള്ളതു് ഒരു തോന്നൽമാത്രമായി സ്ഥിതിചെയ്യുന്നു. അറിവുമാത്രമാണു് ഈ കാണുന്നതെല്ലാം. നിശ്ചലമായ അറിവു് ഒരു വെളിച്ചംപോലെയിരിക്കുന്നു. അറിവുമാത്രം ശേഷിക്കുന്നു. ഇതു മനസ്സിലാക്കാൻ എളുപ്പമല്ലേ. വേറേവിധത്തിലുള്ള അനേകം വാദങ്ങളുണ്ടു്.

* * * *

മറ്റൊരവസരത്തിൽ ഗുരുദേവൻ ശിവഗിരിയിൽ വിശ്രമിക്കുന്നു. സമയം ഒമ്പതുമണിയായിരിക്കും. ഒരന്തേവാസിയോടു വേദാന്തതത്വങ്ങളെപ്പററി സംസാരിക്കുന്ന മദ്ധ്യേ—

ഗുരുദേവൻ—വേദാന്തം അധികം ഒന്നും പഠിക്കുവാനില്ല. ഒരു തിര എങ്ങനെ കടലിൽനിന്നും അന്യമല്ലയോ അതുപോലെ ഇക്കാണുന്ന പ്രപഞ്ചം യഥാർത്ഥസത്തയിൽനിന്നു് അന്യമല്ല. ഇതറിഞ്ഞാൽമതി.

അന്തേവാസി—ഇതു് അറിഞ്ഞാലും വീണ്ടും മറന്നുപോകുന്നു.

ഗുരുദേവൻ—മറക്കരുതു്. നിത്യസാധനകൊണ്ടു് ഈ അറിവിനെ നിലനിർത്തണം.

അന്തേവാസി—ഇങ്ങിനെ ബുദ്ധിമുട്ടി ഈ അറിവിനെ നിലനിറുത്തിയതുകൊണ്ടു് എന്താണു ലാഭം. വെറുതെ ഇരുന്നാൽ മതിയല്ലോ.

ഗുരുദേവൻ—ഏതുദോഷമാണു് ഇല്ലാത്ത പ്രപഞ്ചത്തെ ഉണ്ടാക്കിക്കാണിക്കുന്നതു്, ആ ദോഷം തന്നെയാണു് ഈ ചോദ്യത്തെയും ബാധിച്ചിട്ടുള്ളതു്.

## വേദാന്തം—ഭയം

ഒരു ദിവസം വെളുപ്പിനു അഞ്ചുമണിക്കു ഗുരുദേവൻ മുൻപിലും ഒരു ഭക്തൻ പിൻപിലുമായി ശിവഗിരിയിൽനിന്നു തോട്ടരികിനോടുചേർന്നു റോഡുവഴി നടന്നുപോകയാണു്. റോഡരികിലുള്ള ഒരു വീട്ടിൽ ഒരു സ്ത്രീയുടെ ദയനീയമായ നിലവിളികേട്ടിട്ടു ഗുരുദേവൻ അവിടേക്കു ചെന്നു. ഒരു സ്ത്രീ പുറത്തിറങ്ങി വന്നു താണുതൊഴുതു. കരച്ചിലിന്റെ കാരണം ചോദിച്ചപ്പോൾ തന്റെ സഹോദരൻ അന്യരാജ്യത്തു് ജോലിക്കുപോയിട്ടു അവിടെവെച്ചു മരിച്ചുപോയി എന്നു പറഞ്ഞു കണ്ണീരൊലിപ്പിച്ചു.

ഗുരുദേവൻ—മരിച്ചുപോയാൽ തിരിച്ചു വരുമോ?

സ്ത്രീ—ഇല്ല.

ഗുരുദേവൻ—നാമെല്ലാവരും ഒരിക്കൽ മരിക്കയില്ലേ?

സ്ത്രീ—മരിക്കും.

ഗുരുദേവൻ—കരഞ്ഞാൽ മരിച്ചവർ തിരിച്ചുവരുമോ?

സ്ത്രീ—ഇല്ല.

ഗുരുദേവൻ—പിന്നെ എന്തിനു കരയുന്നു?

സ്ത്രീ—ഇനി കരകയില്ല സ്വാമി (എന്നു കരഞ്ഞുകൊണ്ടുപറഞ്ഞു.)

ഗുരുദേവൻ—കരയരുതു്. കരയുന്നതു മരിച്ചവർക്കു നല്ലതല്ല. അവരുടെ നന്മയ്ക്കുവേണ്ടി പ്രാർത്ഥിക്കണം.

സ്ത്രീ കരച്ചിൽനിറുത്തി വീണ്ടും തൊഴുതുകൊണ്ടു നിന്നു.

ഗുരുദേവൻ—മക്കളുണ്ടല്ലോ.

സ്ത്രീ—ഉണ്ടു്.

ഗുരുദേവൻ—അവരെയെല്ലാം നല്ലവണ്ണം വളർത്തണം. പഠിപ്പിക്കണം. വെറുതേ കരകയും വിളിക്കയും ചെയ്യരുതു്. ദിവസവും മുടങ്ങാതെ ഈശ്വരനെ പ്രാർത്ഥിക്കണം.

സ്ത്രീയോടു് അകത്തുപോകാൻ പറഞ്ഞു ഗുരുദേവൻ യാത്രതുടർന്നു. കുറേനേരം നിശ്ശബ്ദമായി നടന്ന ശേഷം കൂടെയുണ്ടായിരുന്ന ഭക്തനോടു്,

ഗുരുദേവൻ—ഭയമുണ്ടാകുന്നതെന്തുകൊണ്ടാണു്?

ഭക്തൻ—(ആലോചിച്ചിട്ടു്) അറിഞ്ഞുകൂടാ സ്വാമി.

ഗുരുദേവൻ—അറിഞ്ഞുകൂടേ. ആലോചിക്കാഞ്ഞിട്ടാണു്. രണ്ടുള്ളതുകൊണ്ടാണു ഭയമുണ്ടാകുന്നതു്.

ഭക്തൻ—(കുറച്ചാലോചിച്ചിട്ടു്) മനസ്സിലായില്ല സ്വാമി.

ഗുരുദേവൻ—മറ്റൊരാളിൽനിന്നു് അല്ലെങ്കിൽ മറ്റൊരു വസ്തുവിൽനിന്നല്ലേ ഭയമുണ്ടാകുന്നതു്.

ഭക്തൻ—തന്നെ.

ഗുരുദേവൻ—തന്നെത്താൻ ഭയപ്പെടുകയില്ലല്ലോ.

ഭക്തൻ—ഇല്ല.

ഗുരുദേവൻ—അപ്പോൾ ഭയമുണ്ടാകണമെങ്കിൽ തന്നിൽനിന്നു അന്യമായിട്ടൊന്നുവേണം. ആ അന്യമാണു രണ്ടു്. അതിനാൽ രണ്ടാണു ഭയത്തിൻെറ കാരണം. താൻമാത്രമേ ഉള്ളു എങ്കിൽ പിന്നെ ആരെ ഭയപ്പെടണം. മനസ്സിലായോ?

ഭക്തൻ—സർവ്വത്തെയും താനായിക്കണ്ടു ധീരനാകണം.

ഗുരുദേവൻ—അതേ. അതാണദ്വൈതം.

## ത്യാഗം.

1103 മകരമാസം ശിവരാത്രിക്കു് ആലുവായിൽ ഒരു വലിയസഭ വിളിച്ചുകൂട്ടുവാൻ സ്വാമിതൃപ്പാദങ്ങൾ ഏല്പിച്ചിരുന്നതിനെപ്പററി തീർച്ചയാക്കുവാനായി ഒരാൾ സ്വാമികളെ അന്വേഷിച്ചു വൈക്കത്തു വെല്ലൂർമഠത്തിൽ എത്തിയിരിക്കുന്നു. വൈകുന്നേരം ഏകദേശം അഞ്ചുമണിയായി. പുറത്തു പന്തലിൽ ഒരു ചാരുകസേരയിൽ സ്വാമികൾ വിശ്രമിക്കുന്നുണ്ടു്. അയാളും മററു ഭക്തജനങ്ങളും ശിഷ്യപ്രധാനികളും നാലുപുറവും നില്ക്കുന്നു.

സ്വാമികൾ—(ചെന്നയാളെനോക്കി) സഭയിൽ എന്താണു പ്രധാനവിഷയം?

ചെന്നയാൾ—തീർച്ചയാക്കിയില്ല. ആലോചിക്കുവാനാണുവന്നതു്.

സ്വാമികൾ—ത്യാഗം എല്ലാമനുഷ്യർക്കും ആവശ്യമാണു്. വിദ്യാലയങ്ങളിൽ കുട്ടികളെക്കൂടി ത്യാഗംപഠിപ്പിക്കണം. ത്യാഗത്തോടുകൂടി കർമ്മം ചെയ്യണം. പണം സമ്പാദിക്കാനും വിരോധമില്ല. എല്ലാം ചെയ്യാം. പക്ഷേ, ത്യാഗബുദ്ധിയോടുകൂടി ചെയ്യണം. മനുഷ്യരെല്ലാം ത്യാഗികളാവണം എന്നാണു നമ്മുടെ അഭിപ്രായം. എന്താ വിരോധം?

ചെന്നയാൾ—ത്യാഗം നല്ലതാണു്.

സ്വാമികൾ:—ത്യാഗംവേണം. അപ്പോൾ കർമ്മം ശരിയാവും. ധൈര്യം ഉണ്ടാവും. മരിക്കുവാൻകൂടി ഭയം ഉണ്ടാവില്ല. ലോകത്തിനുവേണ്ടി യത്നിക്കണമെങ്കിൽ നല്ല ത്യാഗംവേണം. യുദ്ധത്തിൽ എത്രപേർമരിച്ചു? അതൊന്നും സാരമില്ല. ത്യാഗികൾക്കു മരണത്തെ ഒരുഭയവുമില്ല. അവരാണു ശരിയായ മനുഷ്യർ. ഇപ്പോഴുള്ളവരെല്ലാം ഭീരുക്കൾ. ഒരു മരണമുണ്ടായാൽ എന്തൊരു നിലവിളിയാണു്. ആരെങ്കിലും ചെന്നാൽ അപ്പോഴും അടിയും നിലവിളിയുമായി. മനുഷ്യർ ഇത്ര പാവങ്ങളാണല്ലോ; മരിച്ചാൽ വ്യസനിക്കാതെയാക്കണം. എല്ലാവരേയും കാര്യം പറഞ്ഞു മനസ്സിലാക്കണം. ലഹളകൂട്ടിയിട്ടു് ഒരു കാര്യവുമില്ലല്ലോ. മരിച്ചവർക്കു വല്ലതും ഉണ്ടാവുന്നുണ്ടെങ്കിൽ തീർച്ചയായും നിലവിളികൊണ്ടു അവർക്കും ദോഷമേയുള്ളു. ഈ പ്രദേശങ്ങളിലെല്ലാം ജനങ്ങൾ എന്തെല്ലാം ചെയ്യുന്നു. അതു നിർത്തണം. എല്ലാ സ്കൂളുകളിലും ത്യാഗം പഠിപ്പിക്കണം. സഭയിൽ ഇതായിരിക്കണം പ്രധാനവിഷയം.

## ശൗചം.

തിരുവിതാംകൂറിൽ കടലോരങ്ങളിലുള്ള സ്ഥലങ്ങളിൽ പ്രധാനതൊഴിൽ തൊണ്ടുതല്ലി ചകരിയെടുത്തു കയർപിരിക്കുന്നതാണു്. സാധുക്കളുടെയിടയിൽ മിക്ക സ്ത്രീകളുടെയും കുട്ടികളുടെയും ജോലി ഇതാണു്. അനേകജനങ്ങൾക്കു ഒരുപജീവനമാർഗ്ഗമായിരിക്കുന്നതിനു പുറമേ ഇതുമൂലം ജനങ്ങളുടെ ഇടയിൽ പരിശ്രമശീലവും സ്വാഭിമാനവും ഉണ്ടായിട്ടുണ്ടെന്നുകൂടി പറയാം. ഈ ജോലിക്കു എന്തെങ്കിലും ദോഷമുണ്ടെങ്കിൽ അതിലൊന്നു വൃത്തികേടാകുന്നു. ജോലിചെയ്യുന്നവരെയും സ്ഥലത്തെയും അതു് വൃത്തിഹീനമാക്കുന്നുണ്ടു്. മററു സ്ഥലങ്ങളെസ്സംബന്ധിച്ചു പറയുന്നതായാൽ കടലോരങ്ങളിലുള്ള കയററുപണിക്കാർ വൃത്തികുറഞ്ഞവരാണെന്നുതന്നെ പറയണം. ഇങ്ങനെയുള്ള ഒരു ചെറിയ ഗ്രാമത്തിൽ ഗുരുദേവൻ വിശ്രമിക്കയായിരുന്നു അവിടെ നടത്തിവരുന്ന ഭജനമഠത്തിലെ ഒരംഗവുമായി താഴെപ്പറയുന്ന സംഭാഷണം നടന്നു.

ഗുരുദേവൻ:—ശൗചമാണു പ്രധാനം. എല്ലാവരും രാവിലെ അടിച്ചുനനച്ചു കുളിക്കണം. കുടുംബത്തോടെ കുളിക്കണം. ഇനി പ്രസംഗിക്കേണ്ടതു് ഇതാണു്.

ഭക്തൻ:—രാവിലെ ജോലിക്കുപോകുന്ന കൂലിക്കാർക്കു് ഇതു് സാധിക്കുവാൻ പ്രയാസമാണു്. അവർക്കു സമയംകിട്ടുകയില്ല.

ഗുരുദേവൻ:—സമയംകിട്ടും. അവർ മലവിസർജ്ജനം ചെയ്താൽ ശൗചം മാററിവയ്ക്കുന്നില്ലല്ലോ. അതുപോലെ അതോടൊന്നിച്ചു നടത്തേണ്ടതാണു് പല്ലുതേപ്പും കുളിയും എന്നു നിശ്ചയിക്കണം. അപ്പോൾ അതും സാധിക്കും. [സ്വല്പനേരം മൗനംദീക്ഷിച്ചു് വീണ്ടും പറഞ്ഞു.]

ഗുരുദേവൻ:—കായശുദ്ധിയുണ്ടായാൽ ആഹാരശുദ്ധിയും ഗൃഹശുദ്ധിയും എല്ലാശുദ്ധിയും അതിൽ നിന്നുണ്ടാവും. അതു സാധിച്ചാൽ മനുഷ്യനു എല്ലാം സാധിക്കും. പിന്നെ ആരെന്നു അവനോടു് ആരും ചോദിക്കയില്ല. കുളിക്കുന്നവരൊക്കെ ഒന്നിച്ചുചേരണം—(ചിരിച്ചുംകൊണ്ടു) കുളിക്കാത്തവരെ അടുപ്പിക്കരുതു്.

* * *

1095-കുംഭത്തിൽ ശ്രീനാരായണതീർത്ഥർസ്വാമികൾ കാര്യവശാൽ ശിവഗിരിയിൽ എത്തി. ഗുരു

ദേവൻ ചെറിയപർണ്ണശാലയിൽ വിശ്രമിക്കുകയാണ്. തീർത്ഥസ്വാമികൾ ഗുരുദേവസന്നിധിയിൽ ചെന്നു നമസ്കരിച്ചുനില്ക്കുന്നു.

ഗുരുദേവൻ:—ഇപ്പോൾ വടക്കൻതിരുവിതാംകൂറിൽ വളരെ സഭകൾ ഏർപ്പെട്ടുത്തിവരുന്നതായി കേൾക്കുന്നല്ലോ. കൊള്ളാം. നമുക്കുവേണ്ടി കുറേ സഭകൾ ഏർപ്പെട്ടുത്തണം. ആ സഭയുടെ പേർ "കുളിസംഘം" എന്നായിരിക്കണം. ഈ സംഘം ഉണ്ടാകുന്നതിനു പണച്ചിലവൊന്നുമില്ല. അഴുക്കുപോകും, ശുദ്ധിയുണ്ടാകും, രോഗങ്ങൾ മാറും. എന്താ! നമ്മുടെ കുളിസംഘത്തിൽ ആളുകളെ ചേർത്തുതരാമോ?

ചേക്കാം എന്നു തീർത്ഥസ്വാമികൾ മറുപടിപറഞ്ഞു. ഗുരുദേവനു ശുദ്ധിയുടെകാര്യത്തിൽ എത്ര നിർബന്ധമുണ്ടായിരുന്നു എന്നു ഈ വചനം വെളിപ്പെടുത്തുന്നു.

ഗുരുദേവനേയും ഗുരുദേവൻ വിശ്രമിക്കാറുള്ള സ്ഥലങ്ങളേയും കണ്ടിട്ടുള്ളവക്കു വൃത്തിയുടെ കാര്യത്തിൽ അവിടുന്നു എത്രത്തോളം നിഷ്കഷ്വച്ചിരുന്നു എന്നു അനുഭവമായിരിക്കുമല്ലോ. മഠം ക്ഷേത്രം മുതലായവയുടെ അടുത്തു് തുപ്പുകയോ തുപ്പുന്നശബ്ദം പുറപ്പെടുവിക്കുകയോ ചെയ്യുന്നതുകൂടി ഗുരുദേവനു് അസഹ്യമായിരുന്നു. മററുള്ളവരോടു് ഉപദേശിക്കുന്ന ഓരോന്നും അവിടുന്നുതന്നെ ആചരിച്ചു് കാണിച്ചുകൊടുക്കാറുണ്ടെന്നുള്ളതിനു് ഒരുദാഹരണം ഈ സംഭാഷണത്തിൽ ഉണ്ടു്. വിസർജ്ജനം ചെയ്തുകഴിഞ്ഞാൽ കുളിക്കണമെന്നുള്ള നിർബ്ബന്ധം മലയാളത്തിലില്ല. എങ്കിലും ഗുരുദേവൻ അതൊരു നിയമമായി പ്രായോഗികത്തിൽകൂടി ആചരിച്ചുവന്നിരുന്നു. അതുപോലെ കുളി ഒഴിച്ചുകൂടാത്ത ഒരു ശൗചമായി ജനങ്ങൾ വിചാരിക്കണം എന്നാണു് ഗുരുദേവൻ ഉപദേശിക്കുന്നതു്.

## ഹിംസ.

ജന്തുഹിംസ നടത്തിവന്നിരുന്ന ഒരു ക്ഷേത്രത്തിലെ ഹിംസ നിർത്താൻ തുപ്പാടങ്ങൾ ചിലരോടു് ഉപദേശിക്കയുണ്ടായി. ആ സംഭാഷണമദ്ധ്യേ ഇപ്രകാരം പറഞ്ഞു.

ഭക്തൻ:—ഹിംസ നിറുത്തുന്നതിൽ ഞങ്ങൾക്കു വിരോധമില്ല.

ഗുരുദേവൻ:—പിന്നെ ആക്കാണു വിരോധം?

ഭക്തൻ:—ക്ഷേത്രഭാരവാഹികൾക്കു്. അവർ എത്ര പറഞ്ഞിട്ടും സമ്മതിക്കുന്നില്ല.

ഗുരുദേവൻ:—നിങ്ങൾ കോഴിയേയുംമററും കൊടുക്കാതിരുന്നാൽ മതിയല്ലോ. ക്ഷേത്രഭാരവാഹികൾക്കു സമ്മതവും വിസമ്മതവും ഉണ്ടാകയില്ല. അവ തൂണുകളല്ലെ.

ഭക്തൻ—കോഴിക്കുപകരം എന്തു ബലികഴിച്ചാൽ കൊള്ളാമെന്നറിഞ്ഞുകൂടാ.

ഒരു അന്തേവാസി—ഉത്തമപൂജയ്ക്കു കുമ്പളങ്ങയാണു് ഉപയോഗിക്കാറു്. അതു മതിയാകുമെന്നു തോന്നുന്നു.

ഗുരുദേവൻ—വേണ്ടാ—കോഴിവെട്ടുന്നവൻെറ മകനെ കൊടുത്താലെന്താണു്?

മൃഗബലി എത്രത്തോളം കഠിനമായി ഗുരുദേവൻ ആക്ഷേപിക്കുന്നുണ്ടെന്നു് അവസാനത്തെ വാചകത്തിൽനിന്നു പ്രത്യക്ഷമാകുന്നു. എന്തെങ്കിലും കാരണംപറഞ്ഞു ഈ പൈശാചികാചാരത്തെ സാധൂകരിപ്പാൻ ശ്രമിക്കുന്നവരുടെ മക്കളെ ബലികഴിക്കുന്നതായിരിക്കും നല്ലതെന്നു പറഞ്ഞതിൽനിന്നു അങ്ങനെയുള്ള ദുർബ്ബുദ്ധികളോടും അവരുടെ പാപകർമ്മത്തോടും ഗുരുദേവനു എത്ര വലിയ വെറുപ്പുണ്ടെന്നു നമുക്കു ഊഹിക്കാം. ഗുരുദേവൻെറ ഉപദേശപ്രകാരം പല ക്ഷേത്രങ്ങളിൽ ഈ ക്രൂരകൃത്യം നിർത്തിയിട്ടുണ്ടു്. മദ്യമാംസതല്പരന്മാരായിരുന്ന അനേകായിരം ജനങ്ങൾ ഗുരുദേവൻമുഖാന്തിരം സസ്യഭുക്കുകളും ദയാലുക്കളുമായിട്ടുണ്ടു്. അഹിംസയ്ക്കു ബുദ്ധദേവൻ കല്പിച്ചിട്ടുള്ളതിൽ ഒട്ടും കുറയാത്ത പ്രാധാന്യം ഗുരുദേവൻെറ ധർമ്മോപദേശങ്ങളിലും കൊടുത്തിട്ടുണ്ടു്.

## ദയ

ഗുരുദേവൻ കോയമ്പത്തൂരിലുള്ള ഒരു വലിയ ഉദ്യാനത്തിൽ വിശ്രമിക്കയാണു്. കാളകളെക്കൊണ്ടു വെള്ളം കിണററിൽനിന്നു വലിപ്പിച്ചുകയററിയായിരുന്നു അവിടെയുള്ള ചെടികൾ നനച്ചിരുന്നതു്. ഉദ്യാനത്തിലുള്ള ബംഗ്ലാവിലേക്കു എഴുന്നെള്ളുന്ന അവസരത്തിൽ കാളകളെക്കൊണ്ടു ചെയ്യിപ്പിക്കുന്ന കഠിനപ്രവൃത്തി കണ്ടിട്ടു ഒരനുഗാമിയോടു ഇപ്രകാരം പറഞ്ഞു:

ഗുരുദേവൻ—ഈ തോട്ടത്തിൽ ഇരിക്കുന്നതു കഷ്ടമാണു്. ഈ ചെടികളെല്ലാം ആ കാണുന്ന സാധുക്കളുടെ കഷ്ടപ്പാടിൻെറ ഫലമാണു്. കഷ്ടം! അവ എത്രനേരമാണു മുമ്പോട്ടും പുറകോട്ടും നടക്കുന്നതു്. ഈ അന്യായത്തെ നിറുത്തുവാൻ വല്ല വഴിയുമുണ്ടോ? ഈ അന്യായംകൊണ്ടു് ഈ തോട്ടത്തിലെ കാററുപോലും മലിനപ്പെട്ടിരിക്കുന്നു.

അനുഗാമി—മുനിസിപ്പൽ അധികൃതന്മാരെ അറിയിച്ചാൽ വല്ല പരിഹാരവും ഉണ്ടാകും.

ഗുരുദേവൻ—എന്നാൽ പറയണം. പിൻപോട്ടു നടക്കുന്നതിനു് വേറെ ഒരുജോഡി കാളകൾ ഉണ്ടായാൽ കൊള്ളാം. ഇവിടെ വേഗത്തിൽ കഴൽ

വെള്ളം വരുമല്ലോ; അപ്പോൾ ഈ അന്യായം നിന്നുപോകും. ഈ സാധുജീവികൾക്കു പിന്നോക്കം നടക്കേണ്ട ആവശ്യമുണ്ടാകയില്ല. ഏതാനംനാൾകഴിഞ്ഞു അവിടെ കുഴൽവെള്ളം വന്നു.

## മുഹൂർത്തം

തിരുവനന്തപുരത്തിനു സമീപം ഒരു ക്ഷേത്രത്തിൽ പ്രതിഷ്ഠകഴിഞ്ഞു ഗുരുദേവൻ പുറത്തേക്കുവന്നു. ത്രിവേദിയായ ഒരു പണ്ഡിതൻ ഗുരുദേവനെ സന്ദർശിക്കാൻ വന്നിട്ടുണ്ട്. പണ്ഡിതൻ നോക്കിയതിൽ അന്നു പ്രതിഷ്ഠയ്ക്കു മുഹൂർത്തം കണ്ടില്ല. അദ്ദേഹത്തിനു വലിയ സംശയമായി. വളരെ വിനയസ്വരത്തിൽ ഗുരുദേവനോടു ചോദിച്ചു.

പണ്ഡിതൻ:—പ്രതിഷ്ഠയ്ക്കു മുഹൂർത്തം ഏതു രാശിയിലാണ്.

ഗുരുദേവൻ:—അടി അളന്നുനോക്കാം.

പണ്ഡിതനു കാര്യം മനസ്സിലായില്ല. കുറേനേരം ചിന്താമഗ്നനായിരുന്നു. അപ്പോൾ,

ഗുരുദേവൻ:—ജനിച്ചു; ജാതകം എഴുതാം. മുഹൂർത്തം നോക്കി ജനിക്കാറില്ലല്ലോ. പ്രതിഷ്ഠ കഴിഞ്ഞു, മുഹൂർത്തം നോക്കാം.

മുഹൂർത്തം നോക്കി താൻ പ്രതിഷ്ഠ നടത്തണമെന്നില്ലെന്നും കർമ്മം നടത്തുമ്പോൾ മുഹൂർത്തം ഒത്തിരിക്കുമെന്നുമുള്ള സങ്കല്പത്തെയാണ് ഇവിടെ സൂചിപ്പിച്ചത്. പണ്ഡിതനു പിന്നീട് അതു വളരെ ബോദ്ധ്യമാകയും ഗുരുദേവൻ ഭൂലോകബൃഹസ്പതിയാണെന്ന് അദ്ദേഹം പറയുകയും ചെയ്തു.

## പൂർവ്വാചാരം

പൂർവ്വാചാരപ്രിയനായ ഒരു വൃദ്ധൻ തന്റെ അഭിപ്രായത്തോടു ഗുരുദേവൻ യോജിക്കുമെന്നു കരുതിയോ എന്തോ ഇങ്ങനെ പറഞ്ഞു.

വൃദ്ധൻ:—ഇപ്പഴത്തെ ചെറുപ്പക്കാരൊക്കെ തന്നെ താൻ മുഖക്ഷൗരം ചെയ്യുന്നു. എന്തൊരു നീചവേലയാണതു്.

ഗുരുദേവൻ:—ശൗചത്തിലും മോശമാണോ ക്ഷൗരം. അതു് മററാരെയും ഏല്പിക്കാറില്ലല്ലോ.

* * * *

ഒരിക്കൽ ഗുരുദേവൻ ഒരു ഭക്തന്റെ ഗൃഹത്തിൽ ചെന്നപ്പോൾ അവിടെ കാവുപാട്ട് (സർപ്പപ്പാട്ട്) കേമമായി നടക്കുന്നുണ്ടായിരുന്നു. ദിവസം ഒന്നുക്കു് ഉദ്ദേശം 500 ക. ചെലവുചെയ്തു് ഈ പാട്ട് 12 ദിവസംമുതൽ 21 ദിവസംവരെ നടത്താറുണ്ടത്രേ. സ്ത്രീകൾ ആഭരണങ്ങൾ അണിഞ്ഞു മുടിയഴിച്ചിട്ടു് തുള്ളുന്നതാണ് ഇതിന്റെ പ്രധാനചടങ്ങ്. കമുകിൻപൂക്കുലകൾ പിടിച്ചാണു തുള്ളുക. ഒന്നു താഴത്തിട്ടാൽ മററൊന്നു് ഉടനെ കയ്യിൽ കൊടുക്കണം. കരിക്കിൻവെള്ളം കുടിക്കയും തലയിലൊഴിക്കയും ചെയ്യും. ഒരുദിവസം ഒരായിരത്തോളം കരിക്കും അഞ്ഞൂറിൽപ്പരം കുലകളും വേണ്ടിവരുമത്രേ. തുള്ളക്കാർ ഒരു കുലപിടിച്ചു തുള്ളി അല്പം കഴിയുമ്പോൾ താഴത്തിടും, മററൊന്നു് എടുത്തുകൊടുക്കും. ഒരിക്കൽ താഴത്തിട്ടതു പിന്നെ കൊടുത്തുകൂടാ എന്നാണുനിയമം. ഇതെല്ലാം കണ്ടിട്ടു ഭക്തനോടായി,

ഗുരുദേവൻ:—തുള്ളക്കാർ കളയുന്ന പൂക്കുലതന്നെ വീണ്ടും എടുത്തു കൊടുക്കണം.

ഭക്തൻ:—കളയുന്നതു മാലിന്യം ആയി. അതെടുത്തു കൊടുത്താൽ സ്വീകരിക്കയില്ല.

ഗുരുദേവൻ:—എടുത്തു കൊടുക്കണം. സ്വീകരിക്കുമോ ഇല്ലയോ എന്നു കാണാമല്ലോ.

ഗുരുദേവന്റെ കല്പനപ്രകാരം തുള്ളക്കാർ വലിച്ചെറിഞ്ഞ കുലകൾ ഭക്തൻ വീണ്ടും എടുത്തുകൊടുക്കുകയും തുള്ളക്കാർ അതു വാങ്ങി തുള്ളുകയും ചെയ്തു.

ഗുരുദേവൻ:—ആ—തുള്ളുന്നുണ്ടല്ലോ.

ഭക്തൻ:—അതു് ഞാനെടുത്തു കൊടുത്തതുകൊണ്ടാണ്.

ഗുരുദേവൻ:—അപ്പോൾ നിങ്ങൾ എന്തുകൊടുത്താലും തുള്ളുമല്ലോ. അതുകൊണ്ടു തുപ്പു് ഒടിച്ചു കൊടുത്താലും മതി. പാക്കുണ്ടാകുന്ന പൂക്കുലകൾ നഷ്ടപ്പെടുത്തേണ്ടല്ലോ.

കരിക്കുകൾ വാങ്ങി കുടിക്കയും തലയ്ക്കൊഴിക്കയും ചെയ്യുന്നതു കണ്ടിട്ട്,

ഗുരുദേവൻ:—തുള്ളിച്ചാടുമ്പോൾ തലയിൽ തണുത്ത വെള്ളം ഒഴിക്കേണ്ടതു് ആവശ്യംതന്നെ. രാമച്ചമിട്ട വെള്ളമായാൽ മതിയല്ലോ. അതു ചെറിയ ചെമ്പുകുടങ്ങളിലാക്കി കൊടുക്കണം. കരിക്കെല്ലാം നിന്നു തേങ്ങയാവട്ടേ. നല്ലകാര്യങ്ങൾക്കു് ഉപയോഗിക്കാം.

ഈ സംഭവത്തിനുശേഷം ആ പ്രദേശങ്ങളിൽ കാവുപാട്ടു തീരെ നിന്നുപോയി.

* * * *

ക്രോപ്പുചെയ്ത ഒരുസന്ന്യാസിശിഷ്യനെ നോക്കിക്കൊണ്ടു് ഒരിക്കൽ ഗുരുദേവൻ ഇങ്ങനെ പറയുകയുണ്ടായി.

ഗുരുദേവൻ:—“വഴിത്തലും നീട്ടലും വേണ്ടാം—ഉലകം പഴിത്തതൊഴിത്തു വിടിൽ.” മൊട്ടയുമല്ല നീട്ടീട്ടുമില്ല. ക്രോപ്പാണല്ലോ. (ലോകം നിഷേധിച്ച കർമ്മങ്ങളെ ചെയ്യാതിരുന്നാൽ മൊട്ടഅടിക്കണമെന്നും മുടി നീട്ടണമെന്നും ഇല്ല.)

## ദൈവസങ്കല്പം

ഗുരുദേവൻ കുളമ്പിലേക്കു പോകുവാൻ നിശ്ചയിച്ചിരിക്കയാണ്. യാത്രാക്ലേശം ഗുരുദേവന് അസഹനീയമായിത്തീർന്നേക്കാം എന്നു ചില അന്തേവാസികൾക്കു ഭയമുണ്ടായിരുന്നു.

ഭക്തൻ:—തൃപ്പാദങ്ങൾ ഇത്ര ദൂരദേശത്തെല്ലാം ഈ വയസ്സുകാലത്തു പോകുന്നതു ഞങ്ങൾക്കു സങ്കടമാണ്.

ഗുരുദേവൻ:—നാം നമ്മുടെ ഇഷ്ടപ്രകാരം പോകയല്ല.

*   *   *   *

ഗുരുദേവൻ ശിവഗിരിയിൽ വിശ്രമിക്കുന്നു. ഗുരുദേവന്റെ ശിഷ്യഗണത്തിൽ പിന്നീടു ചേർന്നിട്ടുള്ള ഒരു സായ്പ് ശിവഗിരി സന്ദർശിക്കുവാനായി വന്നു താമസിക്കുന്നുണ്ട്. മഠത്തിൽനിന്നു റോഡുമാർഗ്ഗമായി രണ്ടു മൈൽസിലധികം ദൂരമുള്ള ശിവഗിരിസ്കൂൾകെട്ടിടത്തിലാണ് സായ്പ് താമസിക്കുന്നത്. ഏകദേശം സൂര്യാസ്തമയസമയത്ത് ഒരു റിക്ഷാവണ്ടിയിൽ കയറി ഗുരുദേവൻ പാഠശാലയിൽ എത്തിച്ചേർന്നു. രാത്രി താമസത്തിനുവേണ്ടി കട്ടിൽ മുതലായവ ബ്രഹ്മചാരികൾ കൊണ്ടുവന്നിട്ടുണ്ട്.

സായ്പ്—(സ്വാമിയോട്) സ്വാമി എന്തിനായിട്ടാണ് ഒരു സ്ഥലത്തുതന്നെ സ്ഥിരമായി താമസിക്കാതെ ഇത്ര ബുദ്ധിമുട്ടി ഈ സന്ധ്യാസമയത്തുപോലും ഇവിടെ വന്നു വിശ്രമിക്കണമെന്നു വിചാരിക്കുന്നത്?

ഗുരുദേവൻ—ആകാശത്തിലെ ഗോളങ്ങൾ ഒരുസ്ഥലത്തുതന്നെ നില്ക്കുന്നില്ലല്ലോ. അവ എപ്പോഴും മാറിക്കൊണ്ടുതന്നെയിരിക്കുന്നു. പിന്നെ നാം എങ്ങിനെ സ്ഥിരമായിരിക്കും.

*   *   *   *

ഗുരുദേവൻ കുളമ്പിൽ വിശ്രമിക്കുന്നു. മലയാളികളുടെ ഒരു സഭ. മനോഹരമായി അലങ്കരിക്കപ്പെട്ട ഒരു പന്തലിൽ ഒരു ചാരുകസാലയിൽ ഗുരുദേവൻ എഴുന്നള്ളിയിരിക്കുന്നു. ഭക്തന്മാരും പ്രമാണികളുമായ കുറേ ആളുകൾ തൃപ്പാദസന്നിധിയിൽ ആദരവോടുകൂടി നില്ക്കുന്നു. സഭാസെക്രട്ടറി ഒരു ചുരുങ്ങിയ റിപ്പോർട്ട് വായിച്ചതിനുശേഷം ഏകദേശം അയ്യായിരം ഉറുപ്പിക വിലപിടിക്കുന്ന ഒരു ഭൂമിയുടെ ആധാരം സ്വാമികൾക്കു ദാനമായി സമർപ്പിക്കുവാൻ കൊണ്ടുവന്നിരിക്കുന്നു.

ഗുരുദേവൻ—എന്താണത്, ഭൂമിയോ?

ഭക്തൻ—അതേ.

ഗുരുദേവൻ—ഭൂമിയൊന്നും നമുക്കു ആവശ്യമില്ല. നമുക്ക് അതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. നാം ലോകമറിയനാണ്. നമുക്ക് ഇതിനെ ഉപയോഗിക്കേണ്ട വഴികൾ ഒന്നും അറിഞ്ഞുകൂടാ. ആകാശമോ നക്ഷത്രങ്ങളോ മറ്റോ നമുക്കു എഴുതി രജിസ്ത്രാക്കിത്തരാമെങ്കിൽ കൊള്ളാം. അവിടെ അവകാശവാദങ്ങൾ ഒന്നും കാണുകയില്ല.

## അള്ള

ഗുരുദേവൻ തക്കലെ വിശ്രമിക്കയാണ്. സമയം സന്ധ്യയായി. സ്ഥലത്തുള്ള ഉദ്യോഗസ്ഥന്മാരും പ്രമാണികളും സന്ദർശനാർത്ഥം വന്നിരിക്കുന്നു. ഗുരുദേവനു നല്ല ദേഹസുഖമില്ല. ഒരു കട്ടിലിൽ ഇരിക്കയാണ്. മുറിയിൽ മൂന്നുവശത്തും സന്ദർശകന്മാർ ഇരിക്കുന്നുണ്ട്. ഗുരുദേവൻ മൃദുസ്വരത്തിൽ ഇവരോട് സംഭാഷണം തുടർന്നുകൊണ്ടിരിക്കുന്നു. ഭക്തനായ ഒരു മുസൽമാൻ ഉദ്യോഗസ്ഥൻ സ്വാമിയോടു ഒററയ്ക്കു സംസാരിക്കുവാൻ കാത്തിരിക്കയാണ്. രാത്രി ഏകദേശം പത്തുമണിയായപ്പോൾ ജനങ്ങൾ എല്ലാം പോയതിനുശേഷം മഹമ്മദുമതത്തെപ്പററി ഗുരുദേവൻ പലതും ഇൻസ്പെക്ടരോടു പറയുന്നു.

ഗുരുദേവൻ—അല്ലാഹ്ഹ എന്നാൽ എന്താണെന്നറിയാമോ?

മുസൽമാൻ—അതു് നമ്മുടെ സ്രഷ്ടാവിന്റെ പേരാണ്.

ഗുരുദേവൻ—ഇല്ല എന്നുള്ള അർത്ഥമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്. ഇല്ലാത്തവനാണ് അവൻ എന്നുവെച്ചാൽ ഈ ബാഹ്യപ്രപഞ്ചത്തിൽനിന്നും അന്യമായ ഒരു വസ്തു, പ്രാപഞ്ചികങ്ങളളവുകളും വർണ്ണനകളും വച്ചുനോക്കിയാൽ ഇല്ലാത്തവനും എന്നുള്ള അർത്ഥമാണ് ഈ ദൈവശബ്ദത്തിനു് ഉള്ളതു്. ഇങ്ങനെതന്നെയാണോ ആ വാക്കിന്റെ അർത്ഥം?

മുസൽമാൻ—അറബിഭാഷാവ്യാകരണപ്രകാരം അങ്ങിനെ ഒരർത്ഥം ഇല്ലെന്നു പറയുവാൻ തരമില്ല. "അല്ലാഹ്ഹ" എന്നതു് മൂന്നു ധാതുക്കൾഉള്ള ഒരു വാക്കാണ്.

"അൽ—എന്നാൽ 'തൽ' അല്ലെങ്കിൽ 'ആ' എന്ന ശബ്ദത്തെ കൊടുക്കുന്നു. 'ല്ല' ഇല്ല എന്നുള്ളതിനെ കാണിക്കുന്നു. "ഹ്ഹ" അവൻ എന്നതിനെ കാണിക്കുന്നു. ഇപ്രകാരം "അല്ലാഹ്ഹ" എന്നാൽ ഏതു ഇല്ലാത്തതോ അതു് അവൻതന്നെ എന്നാണർത്ഥം.

ഈ സംഭാഷണത്തിനുശേഷം ആ മുസൽമാൻ ഗുരുദേവനെ ജീവിച്ചിരിക്കുന്ന മുഹമ്മദീയരിൽവെച്ച് അഗ്രഗണ്യനായി അതിരററ ഭക്തിയോടുകൂടി കരുതുന്നുണ്ട്. ഈ സംഭവം നടന്നശേഷം ലണ്ടനിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന "ഇസ്ലാമിക്ക് റവ്യൂ" എന്ന പത്രത്തിൽ "അല്ലാഹ്ഹ" എന്ന പദത്തിനു ഗുരുദേ

വൻ പറഞ്ഞ വ്യാഖ്യാനം വായിച്ചിട്ടുണ്ടെന്നും അറബിഭാഷ അറിയാത്ത ഗുരുദേവൻെറ വ്യാഖ്യാനത്തെപ്പററി അതിശയിക്കുന്ന എന്നും ഹിന്ദുക്കൾ എല്ലാം വെടിഞ്ഞാലും മുഹമ്മദീയർ ഗുരുദേവനെ ഉപേക്ഷിക്കുന്നതല്ലെന്നും ആ മുസൽമാൻസഹോദരൻ പറകയുണ്ടായി.

## ചെത്ത്

ഗുരുദേവൻ—ചെത്തു ഒരു മഹാവ്യാധിയാണ്. ഒരവയവത്തിനു കുഷ്ഠരോഗമുണ്ടായാൽ ദേഹം മുഴുവൻ അതു ദൂഷിപ്പിക്കുന്നതുപോലെ ചിലർ ചെത്തുന്നതുമൂലം സമുദായം മുഴുവൻ കെട്ടുപോകുന്നു. രോഗം പിടിപെട്ട അവയവം നാം മുറിച്ചുകളയുന്നു. ചെത്തുകാരെയും സമുദായത്തിൽ നിന്നു വേർപെടുത്തണം. അവരുമായി കൂടിക്കഴിയരുതു്. ചെത്തുനിർത്തിയാൽ ശുദ്ധിചെയ്തു തിരികെ എടുക്കാം.

ഭക്തൻ:—വേറേ ഉപജീവനമാർഗ്ഗം ഒന്നും ഇല്ലാത്തവരാണ് ചെത്തിനു പോകുന്നതു്.

ഗുരുദേവൻ:—ചെത്തിനുള്ള കത്തി നാലാക്കിയാൽ ഓരോരുക്ഷണംകൊണ്ടു മുടി വടിക്കുവാനുള്ള ഓരോ കത്തിയുണ്ടാക്കാം. അതുംകൊണ്ടു നടക്കുന്നതായിരിക്കും ചെത്തിനേക്കാൾ മാനം. നല്ല ആദായം ഉണ്ടാവും.

ഭക്തൻ തലതാഴ്ത്തി മൗനമായി നിന്നു. ചെത്തിനെ നീതീകരിക്കുവാനുള്ള ശ്രമം തൻെറ മനസ്സാക്ഷിക്കു വിരോധമായിരുന്നുവെന്നു അയാൾക്കു് അറിയാം. ഗുരുദേവനു് അതു് ഒട്ടുംതന്നെ സമ്മതമായിട്ടില്ലെന്നും അയാൾ മനസ്സിലാക്കി. മൗനത്താൽ തർക്കത്തിൽ പരാജിതനായി എന്നു സമ്മതിച്ചാൽ പോരാ, ചെത്തുന്നതു് ഒരു വലിയ ദോഷമാണെന്നുള്ള ബോദ്ധ്യംകൂടി ഭക്തനിൽ ഉണ്ടാവണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഗുരുദേവൻ ഗൗരവസ്വരത്തിൽ തുടർന്നുപറഞ്ഞു.

ഗുരുദേവൻ:—ചെത്തു് ഒരു മഹാപാതകമാണ്. മീൻ പിടിത്തത്തേക്കാൾ പാപമാണ്.

ഭക്തനു് ഒരക്ഷരം മറുപടി പറയുവാൻ തോന്നിയില്ല. ഗുരുദേവൻെറ ഉപദേശത്തെ ശിരസാവഹിച്ചപോലെ മൗനം അവലംബിച്ചു. അപ്പോൾ ഗുരുദേവൻ സന്തോഷിച്ചു് സ്വാഭാവികമായ സൗമ്യസ്വരത്തിൽ പുഞ്ചിരിയോടുകൂടി സംഭാഷണം തുടർന്നു.

ഗുരുദേവൻ:—ചെത്തുന്നവരെക്കൊണ്ടു തേങ്ങയിടുവിക്കാമല്ലോ. കുറച്ചു കയറിയാൽമതി. ബുദ്ധിമുട്ടു കുറയും. കേട്ടുനിന്നവരെല്ലാം ചിരിച്ചു.

## ശ്രീനാരായണധർമ്മസംഘം

1103 ധനു 25-ാംനു- ഗുരുദേവൻ തൃശ്ശിവപേരൂർ അദ്വൈതാശ്രമത്തിൽ ഒരു കസാലയിൽ ഇരിക്കുന്നു. സന്ന്യാസിമാരുടെ ആലോചനകൾ അവസാനിക്കുന്നില്ലെന്നറിഞ്ഞു് ആലുവായിലേക്കു മടങ്ങിപ്പോകുവാൻ തീർച്ചപ്പെടുത്തിയിരിക്കയാണ്. ശ്രീ ബോധാനന്ദസ്വാമികൾ മുതൽപേർ അടുത്തുണ്ടു്.

ഒരു ശിഷ്യൻ:—തൃപ്പാദങ്ങൾ ആലുവായ്ക്കു ഇന്നു മടങ്ങിയാൽ കാര്യങ്ങൾ ഒന്നും നടക്കുകയില്ല. അതു വലിയ സങ്കടമാണ്.

ഗുരുദേവൻ—ഇത്ര ദിവസമായി ആലോചന അവസാനിച്ചില്ലല്ലോ. ഇങ്ങനെ ആലോചന തുടങ്ങിയിട്ടു വളരെ കാലമായി. ഒരു കാര്യം നാം പറഞ്ഞേക്കാം. ഇപ്പോൾ നടന്നില്ലെങ്കിൽ നാം നിങ്ങളുടെ കൂട്ടത്തിൽ ഇല്ല.

ശിഷ്യൻ—ഇന്നു ആലോചന അവസാനിക്കും. തൃപ്പാദങ്ങൾ ദയവുണ്ടായി ഇന്നുകൂടി ഇവിടെ വിശ്രമിക്കാതിരുന്നാൽ വലിയ കഷ്ടമായിരിക്കും.

ഗുരുദേവൻ—(ശ്രീ ബോധാനന്ദസ്വാമികളെനോക്കി) എന്താ ഇന്നു ഒപ്പിടുവാൻ സാധിക്കുമോ?

ബോധാനന്ദസ്വാമികൾ—ഉവ്വ്, ഇന്നു ഒപ്പിടാം.

ഗുരുദേവൻ.—എന്നാൽ ഇന്നുകൂടി ഇവിടെ ഇരിക്കാം.

* * * *

അന്നു വൈകുന്നേരം ഉദ്ദേശം എട്ടുമണിയായി. ഗുരുദേവൻ പുറത്തു വരാന്തയിൽ ധ്യാനനിഷ്ഠയിലെന്നപോലെ ഇരിക്കുന്നു. ഒരു നിലവിളക്കു മുമ്പിൽ കത്തിച്ചിരുപ്പുണ്ടു്. അതിനു സമീപമായി ഒരു കടലാസ്സും എഴുതുവാനുള്ള സാമഗ്രികളും വെച്ചിരിക്കുന്നു.

ഗുരുദേവൻ—ഒപ്പിടാറായോ?

ഭക്തൻ:—ഉവ്വ്. നിയമങ്ങൾ എല്ലാം പാസ്സായി.

ശ്രീ ബോധാനന്ദസ്വാമികൾ വന്നു തൃപ്പാദങ്ങളിൽവീണു നമസ്കരിച്ചു് പേനയെടുത്തു ശ്രീനാരായണധർമ്മസംഘത്തിൻെറ മെമ്മോറാണ്ടത്തിൽ ഒപ്പിട്ടു. പിന്നീടു് അവിടെയുണ്ടായിരുന്ന സന്ന്യാസിശിഷ്യന്മാരെല്ലാം അതേപ്രകാരംചെയ്തു.

ഗുരുദേവൻ:—സംഘമായല്ലോ. ഇനി എല്ലാം സംഘം. നാളെ രജിസ്റ്റർ ചെയ്യാം. (മെമ്മോറാണ്ടം എടുത്തു ഗുരുദേവൻ ശ്രീബോധാനന്ദസ്വാമികളുടെ കൈയിൽ ഏല്പിച്ചു. പിറേറദിവസം ഗുരുദേവനും സംഘാംഗങ്ങളും കൂടിയിരുന്നു ഫോട്ടോ എടുത്തു. സാധാരണയായി ഫോട്ടോ എടുക്കുവാൻ ഇരുന്നുകൊടുക്കുന്നതിനു് അശേഷം സന്തോഷം പ്രദർശിപ്പിക്കാത്ത ഗുരുദേവൻ അന്നു വേറെ രണ്ടുവിധത്തിലുള്ളഫോ

ട്ടോക്കൂടി എടുക്കുന്നതിനു സസന്തോഷം അഭി പ്രായപ്പെടുകയും ഇരുന്നുകൊടുക്കയുംചെയ്തു. ആ മംഗളദിവസം ഭാവിവിപത്തുകളെപ്പററി ആരും സംശയിച്ചില്ല. സ്വല്പദിവസത്തിനുള്ളിൽ ഗുരു ദേവൻ രോഗശയ്യയെ പ്രാപിക്കുമെന്നും ആ രോഗം മഹാസമാധിക്കുള്ള കാരണമായിത്തീരു മെന്നും അന്നു് ആർ വിചാരിച്ചു? അന്നെടുത്ത ഫോട്ടോ ഗുരുദേവൻെറ ജീവിതകാലത്തു് അവ സാനം എടുത്ത ഫോട്ടോ ആകുന്നു.

## അവധൂതജീവിതം

അവതാരോദ്ദേശത്തെ നിർവ്വഹിക്കുവാൻ പ്ര വൃത്തി ആരംഭിക്കുന്നതിനുമുമ്പു് യേശുക്രിസ്തു മുഹമ്മ ദുനിബി മുതലായ മഹാത്മാക്കൾക്കു ഒരു അജ്ഞാത വാസകാലം ഉണ്ടായിട്ടുള്ളതായി കാണുന്നുണ്ടു്. അക്കാ ലത്തു് അവർ എവിടെ എന്തു ചെയ്തിരുന്നു എന്നു ആക്കും അറിവില്ല. ഗുരുദേവൻെറ ജീവിതത്തിലും ഇങ്ങനെ ഒരു ഘട്ടമുണ്ടായിരുന്നു. അരുവിപ്പുറത്തു ജനങ്ങളുടെ ഇടയിൽ ഇറങ്ങി സഞ്ചരിക്കുവാൻ തുടങ്ങു ന്നതിനുമുമ്പു് ഏകദേശം ആറുവർഷക്കാലം ഗുരുദേ വൻ ആരും അറിയാതെ കാട്ടിൽ താമസിച്ചിട്ടുള്ള തായി കേട്ടിട്ടുണ്ടു്. കുറച്ചുകാലം എപ്പോഴും സഞ്ചാ രംതന്നെയായിരുന്നു. എവിടെ താമസമെന്നോ ഇന്ന ദിക്കിൽ പോകുമെന്നോ എന്തു ചെയ്യുന്നുവെന്നോ ആക്കും അറിയാമായിരുന്നില്ല. വിട്ടുപിരിയാതെ കൂടെ സഞ്ചരിക്കുവാൻ നിശ്ചയിച്ചു പുറപ്പെട്ട ആശ്രിതന്മാർ അറിയാതെ പല തവണയും ഗുരുദേവൻ പെട്ടെന്നു അപ്രത്യക്ഷനായിട്ടുണ്ടു്. അക്കാലത്തു പല സിദ്ധ ന്മാരും പണ്ഡിതന്മാരുമായി പരിചയപ്പെട്ടിട്ടു ണ്ടെന്നും തോന്നുന്നു. കാൽനടയായി അനേകം നാഴി കദൂരം രാവും പകലും നോക്കാതെ വെയിലും മഴയും കൊണ്ടും ഗുരുദേവൻ സഞ്ചരിച്ചിട്ടുണ്ടു്. അവധൂത വൃത്തിയിലിരുന്ന ഈ കാലത്തേക്കുറിച്ചു ചിലപ്പോൾ ഗുരുദേവൻ പ്രസ്താവിച്ചിട്ടുമുണ്ടു്.

*　*　*　*

ഗുരുദേവൻ കുളമ്പിൽ വിശ്രമിക്കുന്നു. ക്ഷേത്ര ത്തിൻെറ വാതിലുകൾ എല്ലാം അടച്ചു. എല്ലാം നിശ്ശബ്ദം. ഒരു ഗ്യാസ്‌ലൈററു മുൻവശത്തുള്ള മണ്ഡ പത്തിൽ എരിയുന്നു. കാഷായവസ്ത്രധാരിയായ ഒരു വയസ്സൻ ഒരു വടിയും ഭിക്ഷയ്ക്കുള്ള ഒരു തകരപ്പോ ണിയും അരികിൽവച്ചു വെറുംതറയിൽ കിടന്നുറങ്ങുന്നു. ആ സാധുവിനെ കണ്ടിട്ടു്:

ഗുരുദേവൻ:—സാധു; നല്ല ഉറക്കം. ഇന്നു അത്താഴം കഴിച്ചോ എന്നു് അറിഞ്ഞുകൂടാ. (ഒരു അന്തേ വാസി അത്താഴം കൊടുക്കുന്നതിനായി ഏപ്പാടു ചെയ്യുവാൻ ഒരുമ്പെടുന്നു.)

ഗുരുദേവൻ:—നാം പണ്ടിങ്ങനെ നടന്നിട്ടുണ്ടു്. വെറു തെ നീളെ ഓരോ രാജ്യങ്ങൾതോറും നടക്കും. വൈകുന്നേരം ആയാൽ കയറിക്കിടക്കാൻ ഒരു സ്ഥലം അന്വേഷിക്കും. ചില സ്ഥലങ്ങളിൽ പുറത്തയയ്ക്കും. അപ്പോൾ ഇങ്ങനെയുള്ള ക്ഷേത്രമോ വഴിയമ്പലമോ കണ്ടാൽ എന്തൊരു കാര്യമാണു്.

*　*　*　*

മറെറാരവസരത്തിൽ കോയമ്പത്തൂരിൽവെച്ചു് ഇതിനെപ്പററി ഒരു സംഭാഷണം നടന്നു.

ഗുരുദേവൻ:—നാം പണ്ടു വളരെ നടന്നിട്ടുണ്ടു്. അപ്പോൾ അങ്ങനെ തോന്നി.

അന്തേവാസി:—ആഹാരവും മററും?—

ഗുരുദേവൻ:—അതെല്ലാം എങ്ങിനെയും നടക്കും. അതിനെപ്പററി ചിന്തിക്കാറില്ല. നീളേ നടക്ക തന്നെ. ഒരിക്കൽ ഇവിടെയെല്ലാം നടന്നുവന്നി ട്ടുണ്ടു്. അന്നു റയിലും മററും ഇല്ല. കാൽനട യായി തിരുനൽവേലിവഴി ചുററിത്തിരിഞ്ഞു ഇവിടെവന്നു. ഇവിടന്നു പൊള്ളാച്ചിയിലേയ്ക്കു പോയിട്ടുണ്ടു്. അവിടെനിന്നു പളനിക്കുപോ യശേഷം മലയാളത്തേയ്ക്കു കാൽനടയായിത്ത ന്നെ മടങ്ങിപ്പോന്നു. (അന്തേവാസിയുടെ ചോ ദ്യത്തെ പ്രതീക്ഷിച്ചു) കൊച്ചിഅഴി നീന്തിക്ക ടന്നു അക്കരകേറി പിന്നെയും നടന്നു.

അന്തേവാസി—യാത്രകൾ തനിച്ചായിരുന്നോ?

ഗുരുദേവൻ—ആദ്യം ഒരിക്കൽ തനിച്ചുപോയി. പിന്നെ ഒരിക്കൽ ഒരാളുംകൂടി ഉണ്ടായിരുന്നു.

## സന്ന്യാസി

ശ്രീനാരായണധർമ്മസംഘം സ്ഥാപിക്കുവാനായി തൃശ്ശിവപേരൂരിൽ അദ്വൈതാശ്രമത്തിൽവെച്ചു് ആ ലോചനകൾ നടക്കുന്നു. കരടുനിയമങ്ങൾ ഓരോ ന്നോരോന്നായി വായിച്ചു് വാദപ്രതിവാദങ്ങൾ നടത്തി യശേഷം പാസ്സാക്കുന്നു. നടക്കുന്ന സംഗതികൾ അപ്പഴപ്പോൾ ഗുരുദേവനെ അറിയിക്കുന്നുണ്ടു്. സന്ന്യാസി എന്നാൽ ആരാണെന്നുള്ള ചോദ്യം വലിയ വാദപ്രതിവാദത്തിനു കാരണമായി. ഒടുവിൽ ഒരു അന്തേവാസി വിവരം ഗുരുദേവനെ അറിയിച്ചു.

അന്തേവാസി:—സന്ന്യാസി എന്നാൽ ആരാണെന്നു വലിയ തക്കമുണ്ടു്.

ഗുരുദേവൻ:—സ്വാത്ഥം വെടിഞ്ഞു പൊതുജനങ്ങൾ ക്കുവേണ്ടി പ്രവൃത്തിചെയ്യുന്നവർ സന്ന്യാസിമാ

രാണ്. സന്ന്യാസി എന്നാൽ പരോപകാരി—ത്യാഗി.

അന്തേവാസി:—സന്ന്യാസിക്കു വേഷം വേണമോ?

ഗുരുദേവൻ:—വേഷത്തെ ആശ്രയിച്ചു സന്ന്യാസം ഇരിക്കുന്നില്ലെങ്കിലും ഒരു യഥാർത്ഥസന്ന്യാസിക്കു വേഷമിട്ടതുകൊണ്ട് യാതൊരു കുറവോ കുററമോ തോന്നാൻ വകയില്ല. വേഷമില്ലാതെ ഇരുന്നാൽ കാര്യങ്ങൾ ഒരു നെറിയും കുറിയും ഇല്ലാതെ ആയിപ്പോകുന്നതിനും ഇടയുണ്ട്. ഒരു രാജാവിനു കിരീടം വേണമെന്നു കരുതപ്പെട്ടുന്നതുപോലെ സന്ന്യാസിക്കു സന്ന്യാസിവേഷം യോജിച്ചതായി കരുതാം. രാജാവല്ലാത്തവൻ കിരീടം ധരിച്ചാൽ ഒരിക്കലും അയാൾ ഒരു രാജാവാകയില്ല.

## ഗുരു—ശിഷ്യൻ

അരുവിപ്പുറംമഠത്തിൽവെച്ച് കാഷായവസ്ത്രം ധരിച്ചിരുന്നവനും പിന്നീട് ഗൃഹസ്ഥാശ്രമം സ്വീകരിച്ചവനുമായ ഒരു ഭക്തൻ ഗുരുദേവനോടു ഒരിക്കൽ ഇങ്ങനെ പറഞ്ഞു.

ഭക്തൻ:—ഹിന്ദുസ്ഥാനിദേശത്തുള്ള മഠങ്ങളിൽ ഗുരുശിഷ്യന്മാർ ഒന്നായിരുന്നാണ് ഭക്ഷണം കഴിക്കുന്നതു്. ഇവിടെയും അപ്രകാരം ആയെങ്കിൽ നന്നായിരുന്നു.

അന്നു ഗുരുദേവൻ ശിഷ്യന്മാരുടെ പന്തിയിലിരുന്നുഭക്ഷണംകഴിച്ചു. അടുത്തദിവസം ഊണിനു കാലമായപ്പോൾ ഗുരുദേവനെ അവിടെഎങ്ങും കണ്ടില്ല. കുന്നിൽ എവിടെയോ ധ്യാനനിഷ്ഠനായി ഇരിക്കയായിരുന്നു. എല്ലാവരും ഊണുകഴിച്ചതിനുശേഷം ഗുരുദേവൻവന്നു.

ഗുരുദേവൻ:—നമുക്കെല്ലാം ഉണ്ണാമല്ലോ.

ഭക്തൻ:—തൃപ്പാദങ്ങളെ അന്വേഷിച്ചു കാണായ്കയാൽ ഞങ്ങൾ കഴിച്ചു.

ഗുരുദേവൻ:—ഗുരുവെ പരീക്ഷിച്ചാൽ പോരാ. ശിഷ്യനെയും പരീക്ഷിക്കണം.

## ശിവഗിരിതീർത്ഥയാത്ര

ഗുരുദേവൻ കോട്ടയം നാഗമ്പടംക്ഷേത്രത്തിന്റെ കിഴക്കുവശമുള്ള മാവിൻചുവട്ടിൽ കാററുമേററിരുന്നു വിശ്രമിക്കുന്നു. നരസിംഹസ്വാമി ശ്രീനാരായണതീർത്ഥസ്വാമി, ററി. കെ. കിട്ടൻ, ഗോവിന്ദനാശാൻ, തന്ത്രി മുതലായവർ അടുത്തുനിൽക്കുന്നു. പലരും വന്നു കാണിക്കവെക്കുന്നുണ്ട്. രോഗികൾക്കു ഗുരുദേവൻ ഔഷധങ്ങൾ കല്പിച്ചുകൊടുക്കുന്നു. ഭക്തജനങ്ങൾ ചുററും നില്ക്കുന്നുണ്ട്. ജനങ്ങളുടെ ഗുണത്തെസ്സംബന്ധിച്ചുള്ള വിഷയങ്ങളെപ്പററി പലരോടും സംഭാഷണങ്ങൾനടത്തുന്നു.

ഭക്തൻ—തൃപ്പാദങ്ങൾ കല്പിച്ചനുവദിക്കുന്നപക്ഷം ഭക്തജനങ്ങൾക്കു ആണ്ടിലൊരിക്കൽ ശിവഗിരിയിൽവന്നു പുണ്യതീർത്ഥസ്നാനംചെയ്തും ധർമ്മസ്ഥാപനങ്ങളെ സന്ദർശിച്ചും പോരുന്നതിനു ഏർപ്പാടുചെയ്താൽ കൊള്ളാമെന്ന് ആശാൻ പറഞ്ഞു.

ഗുരുദേവ:—അതിലേക്കു നാമെന്താണു ചെയ്യേണ്ടതു്?

ഭക്തൻ:—'ശിവഗിരിതീർത്ഥയാത്ര' എന്നപേരിൽ ഒരു പ്രസ്ഥാനം കല്പിച്ചനുവദിക്കുന്നപക്ഷം ഭക്തിയുള്ളവർ ചുരുങ്ങിയകാലത്തെ ഒരു വ്രതമെടുത്തു ശിവഗിരിക്കു തീർത്ഥയാത്രയായിവരും.

ഗുരുദേവൻ:—ഭക്തന്മാരുണ്ടോ?

ഭക്തൻ:—വളരെയുണ്ട്. ഇനി ഉണ്ടാകയും ചെയ്യും.

ഗുരുദേവൻ:—കൊള്ളാം. അങ്ങനെ അനുവദിക്കുന്നതിൽ വിരോധമില്ല. പക്ഷേ മലയ്ക്കുപോകുന്ന മാതിരി കെട്ടും ഭാണ്ഡവും അപരിഷ്കൃതവേഷവും നന്നല്ല. എങ്ങനെയാണു തീർത്ഥയാത്രയുടെ സമ്പ്രദായം? കേൾക്കട്ടേ.

ഭക്തൻ:—ധനുമാസത്തിൽ പതിനൊന്നുദിവസത്തെ വ്രതം അനുഷ്ഠിച്ചതിനുശേഷം യാത്രപുറപ്പെടണം. വാഹനങ്ങളിൽ സഞ്ചരിക്കാം. എന്നാൽ കുറഞ്ഞപക്ഷം ശിവഗിരിയിൽനിന്നു ഒരു ദിവസത്തെവഴി അകലെവെച്ചു വാഹനങ്ങളിൽ നിന്നിറങ്ങി സ്വാമികീർത്തനങ്ങൾ, സ്വാതന്ത്ര്യഗാഥ, ആത്മോപദേശം മുതലായവ പാടിക്കൊണ്ടു ശിവഗിരിയിൽ കാൽനടയായി വന്നുചേരുക. അവിടെ തീർത്ഥങ്ങളിൽ കുളിച്ചും ക്ഷേത്രത്തിൽ ഭജിച്ചും വിശ്രമിച്ചശേഷം മകരമാസം ഒന്നാംതീയതിമുതൽ തിരിച്ചുപോരുക. നേർച്ചക്കാഴ്ചകൾ പണമായും കൃഷിസാധനമായും യഥേഷ്ടം സമർപ്പിക്കാം.

ഗുരുദേവൻ:—പണത്തിന്റെകാര്യം എന്തിനു പറയുന്നു. ഭക്തിയും വിശ്വാസവും ഉണ്ടായിരുന്നാൽ മതിയല്ലോ.

മറെറാരുഭക്തൻ.—എന്തെങ്കിലും കാണിക്കെ ഇടാതെ ജനങ്ങൾ മടങ്ങുകയില്ല. ചില ആളുകൾ അവരുടെ കൃഷിസാധനങ്ങൾ നേർച്ചനേരുകയും കൊണ്ടുവരികയും ചെയ്യും. അവയെല്ലാം അവിടെ സ്വീകരിക്കുന്നതിനുവേണ്ട ഏർപ്പാടുചെയ്യേണ്ടതാകുന്നു.

ഗുരുദേവൻ:—കൊള്ളാം.

ഭക്ത:—തീർത്ഥയാത്രക്കാരെ തിരിച്ചറിയുന്നതിന് അവരുടെ വസ്ത്രധാരണരീതിയിൽ വ്യത്യാസമുണ്ടായിരിക്കണം.

ഒരാൾ:—കാവിവസ്ത്രമായാലെന്താ?

വേറൊരാൾ—കാവിവസ്ത്രം സന്ന്യാസിമാരുടേതാണ്.

മൂന്നാമതൊരാൾ.—മഞ്ഞവസ്ത്രമായാലോ?

ഗുരുദേവൻ:—കൊള്ളാം. കൃഷ്ണന്റെമുണ്ട് പീതാംബരം. ഇതു നമുക്കു പണ്ടേ ഉള്ളതാണ്.

ഭക്തൻ:—ഈ സമയങ്ങളിൽ തൃപ്പാദസാന്നിദ്ധ്യം ശിവഗിരിയിൽ പ്രത്യേകമുണ്ടായിരിക്കണമെന്ന് അപേക്ഷയുണ്ട്.

ഗുരുദേവൻ:—എന്നും?

ഭക്ത:—അതേ.

ഗുരുദേവൻ:—(ചിരിച്ചുകൊണ്ടു വീണ്ടും ചോദിച്ചു.) എന്നും?

ഭക്തൻ:—അതേ.

ഗുരുദേവൻ:—(പുറകിൽ നിന്നിരുന്ന ഒരു ശിഷ്യനെ തിരിഞ്ഞുനോക്കി മന്ദഹസിച്ചുകൊണ്ട്) കൊള്ളാം; ഇങ്ങനെയെല്ലാം ഉത്സാഹിക്കണം. ജനങ്ങളിൽ ഉണർവ്വും ആത്മബോധവും ഉണ്ടാകും.

## സത്യാഗ്രഹം

ശിവഗിരി. രാവിലെ ഏകദേശം പത്തുമണിയായിട്ടുണ്ട്. വൈക്കംസത്യാഗ്രഹത്തെപ്പററി ചില തീരുമാനങ്ങൾ ചെയ്യുവാൻ മഹാത്മാഗാന്ധി നിയോഗിച്ച് അയച്ച ഒരു പണ്ഡിതനും അദ്ദേഹത്തിന്റെ അനുഗാമിയും മഠത്തിൽ എത്തി കുളിമുതലായവ കഴിഞ്ഞശേഷം ഗുരുദേവന്റെ അടുക്കൽചെന്നു. അവർ വന്നിട്ടുള്ളതു് സത്യാഗ്രഹത്തെപ്പററി ചില തീരുമാനങ്ങൾ ഉണ്ടാക്കാനാണെന്നും മററും ഒരു തർജ്ജമക്കാരൻമുഖേന ഗുരുദേവനെ അറിയിച്ചു.

പണ്ഡിതൻ:—സത്യാഗ്രഹത്തിന്റെ ഉദ്ദേശം എല്ലാ പബ്ളിക്ക് റോഡിലും എല്ലാവർക്കും നടക്കാമെന്നുള്ള സ്വാതന്ത്ര്യത്തെ സ്ഥാപിക്കുവാനാണ്. ക്ഷേത്രപ്രവേശനവാദത്തിനും വൈക്കംസത്യാഗ്രഹംകൊണ്ടു് ഇപ്പോൾ ഉദ്ദേശിക്കുന്ന പ്രാപ്യസ്ഥാനത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ല.

ഗുരുദേവൻ:—അപ്പോൾ തല്ക്കാലം ക്ഷേത്രപ്രവേശനം വേണ്ടെന്നാണോ?

പണ്ഡിതൻ:—ക്ഷേത്രപ്രവേശനം ഒരു സവ് ഇന്ത്യാ പ്രമേയമാണ്. (all India Question) ഇപ്പോൾ അതിനെ ലാക്കാക്കിയല്ല സത്യാഗ്രഹം തുടങ്ങീട്ടുള്ളതു്.

ഗുരുദേവൻ:—മേലിൽ അതുതന്നല്ലോ ഉദ്ദേശം.

പണ്ഡിതൻ:—ക്ഷേത്രപ്രവേശനവും ഇപ്പോഴത്തെ സത്യാഗ്രഹവുമായി യാതൊരു ബന്ധവും ഇല്ല എന്നുള്ളതാണു പ്രത്യേകം മനസ്സിലാക്കേണ്ടതു്. ഇപ്പോൾ സഞ്ചാരസ്വാതന്ത്ര്യംമാത്രമാണ് ആവശ്യപ്പെട്ടന്നതു്.

ഗുരുദേവൻ:—ഇപ്പോൾ ക്ഷേത്രങ്ങളുടെ അടുത്തു ചെന്നാൽമതി. ഇതു സാധിച്ചാൽ അകത്തു കയറണമെന്നു വാദിക്കും; അല്ലേ?

പണ്ഡിതൻ:—അങ്ങിനെയല്ല. ക്ഷേത്രപ്രവേശനം ആകെപ്പാടെ വേറേ സംഗതിയാണ്. ഇപ്പോൾ തുടങ്ങീട്ടുള്ള സത്യാഗ്രഹം ഇതു് ഉദ്ദേശിക്കുന്നില്ല. എന്തെന്നാൽ അതു വളരെ പ്രയാസവും ഇന്ത്യാരാജ്യത്തെ മുഴവൻ ബാധിക്കുന്നതും ആയ ഒരു പ്രമേയമാണ്. അതുകൊണ്ടു ക്ഷേത്രപ്രവേശനം ഇപ്പോഴത്തെ സത്യാഗ്രഹത്തിന്റെ അടുത്ത കാര്യപരിപാടിയിൽ ചേർന്നതല്ല.

ഗുരുദേവ:—ക്രമമനുസരിച്ച് ക്ഷേത്രപ്രവേശനമാണല്ലോ വരേണ്ടതു്.

പണ്ഡിതൻ:—(വീണ്ടും സത്യാഗ്രഹത്തിനും ക്ഷേത്രപ്രവേശനത്തിനും യാതൊരു ബന്ധവും ഇല്ല എന്നു വിസ്തരിച്ചു പറയുന്നു.)

ഗുരുദേവൻ:—(വീണ്ടും സാവധാനത്തിൽ) അടുത്തു പോകാനുള്ള സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞാൽ അകത്തു കയറുവാനുള്ള സ്വാതന്ത്ര്യത്തിനു ക്രമമനുസരിച്ചു് വാദിക്കേണ്ടതാണെന്നു പറയുന്നു. എന്നാൽ പണ്ഡിതൻ അതു് സമ്മതിക്കുന്നില്ല. ക്ഷേത്രപ്രവേശനവാദം ഒരു ക്രമവിരുദ്ധമായ പ്രമേയമാണെന്നു സൂചിപ്പിച്ചു സംസാരിക്കുന്നു. കുറച്ചുനേരം മിണ്ടാതെ ഇരുന്നശേഷം "സാലോക്യംകഴിഞ്ഞാൽ സാമീപ്യത്തിനല്ലേ ശ്രമിക്കേണ്ടതു്. സായൂജ്യംവരെ ശ്രമിക്കണം. ഇടയ്ക്കു് നിറുത്തരുതു്."

* * * *

മറെറാരവസരത്തിൽ ഒരു പൊതുക്കാര്യപ്രസക്തനുമായി ശിവഗിരിയിൽവച്ചു് സത്യാഗ്രഹത്തെപ്പററി സംസാരിക്കുന്നു: പോലീസ്സുകാരും സത്യാഗ്രഹവിരോധികളും ദേഹോപദ്രവം ചെയ്താൽ അതെല്ലാം ക്ഷമയോടുകൂടി സഹിക്കുന്നതാണ് സത്യാഗ്രഹികളുടെ മുറയെന്നും, കമ്പിവേലികെട്ടിയതു് ചാടിക്കടന്നുപോ

ക്കുന്നതു് ശരിയല്ലെന്നാണു മഹാത്മാഗാന്ധി പറയുന്ന തെന്നും അദ്ദേഹം ഗുരുദേവനോടു പറഞ്ഞു.

ഗുരുദേവൻ:—എന്നാൽ നമുക്കു ഒരു നല്ലവടി വേണം. സത്യാഗ്രഹത്തെ അനുകൂലിക്കുന്ന എന്നു വിചാരിച്ചു് ഇവിടെയും വിരോധികൾ വന്നേക്കാം.

ഭക്തൻ:—തൃപ്പാദങ്ങൾക്കു വടി ആവശ്യമില്ല.

ഗുരുദേവൻ:—നമ്മുടെ ആവശ്യത്തിനല്ല. നമ്മെ അടിക്കുവാൻ വന്നാൽ വടിയില്ലാതെ അവർ ബുദ്ധിമുട്ടരുതു്. അവർക്കു കൊടുക്കുവാനാണു്. (എല്ലാവരും പൊട്ടിച്ചിരിക്കുന്നു.)

* * * *

മഹാത്മാഗാന്ധി വൈക്കംസത്യാഗ്രഹത്തെപ്പററി ചെയ്ത പ്രസംഗത്തെ സംബന്ധിച്ചു് ഒരു അന്തേവാസി ഗുരുദേവനോടു പറയുന്നു.

ഗുരുദേവൻ:—തപസ്സുകൊണ്ടു് എല്ലാം ജയിക്കാമെന്നല്ലേ ഗാന്ധി പറയുന്നതിൻെറ സാരം.

അന്തേവാസി:—അതേ.

ഗുരുദേവൻ:—എന്നാൽ എന്താണു സത്യാഗ്രഹം ജയിക്കാത്തതു്?

അന്തേവാസി:—സത്യാഗ്രഹികളുടെ തപോബലം കുറഞ്ഞതുകൊണ്ടാണെന്നാണു് ഗാന്ധി പറയുന്നതു്. യഥാൎത്ഥസത്യാഗ്രഹമാണെങ്കിൽ തീൎച്ചയായും ജയിക്കും.

ഗുരുദേവൻ:—എല്ലാവരും എങ്ങനെ യഥാൎത്ഥസത്യാഗ്രഹികളാകും. അതു സാധിക്കുമോ?

അന്തേവാസി:—ഇല്ല. അതു കുറേ പ്രയാസമെന്നാണു പറയുന്നതു്.

ഗുരുദേവൻ:—എന്നാൽ ഒരാൾ യഥാൎത്ഥസത്യാഗ്രഹിയായാൽ ജയിക്കണമല്ലോ. വെയിലുംകൊണ്ടു പട്ടിണിയുംകിടന്നു കഷ്ടപ്പെട്ട പാവങ്ങളെ കുററം പറയേണ്ട ആവശ്യം അങ്ങിനെയായാൽ ഉണ്ടാവില്ല.

## വിശ്വാസപ്രമാണം

ഗുരുദേവൻ ശിവഗിരിയിൽ വിശ്രമിക്കുന്നു. ഒരു ഒട്ടമാവിൻെറ അരികിൽ ഉദ്ദേശം പത്തടി സമചതുരമുള്ള ഒരു പൎണ്ണശാലയുടെ കിഴക്കേ തിണ്ണയിൽ നിവന്നിരിക്കയാണു്. ഗുരുദേവനെ ക്രിസ്തുമതത്തിൽ ചേൎക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി രണ്ടു സായ്പന്മാർ വന്നിട്ടുണ്ടു്. അവരോടു ഇരിക്കുവാൻ പറഞ്ഞു. കുശലപ്രശ്നങ്ങൾ കഴിഞ്ഞശേഷം,

ഒരു സായ്പ്:—സ്വാമി ക്രിസ്തുമതത്തിൽ ചേരണം.

ഗുരുദേവൻ:—നിങ്ങൾക്കു് ഇപ്പോൾ എത്ര വയസ്സായി?

സായ്പ്:—മുപ്പതു്.

ഗുരുദേവൻ:—നിങ്ങൾ ജനിക്കുന്നതിനുമുമ്പുതന്നെ നാം ക്രിസ്തുമതത്തിൽ ഉള്ളതാണു്. എന്താണു നിങ്ങൾ വിശ്വസിക്കണമെന്നു പറയുന്നതു്?

സായ്പ്:—യേശുക്രിസ്തു മനുഷ്യരുടെ പാപമോചനത്തിനായി ജനിച്ചു എന്നുള്ളതിൽ വിശ്വസിക്കണം.

ഗുരുദേവൻ:—അപ്പോൾ യേശു ജനിച്ചതോടുകൂടി ജനങ്ങളുടെ പാപമെല്ലാം പോയിരിക്കണമല്ലോ. അതുകൊണ്ടു് എല്ലാവരുടേയും പാപവിമോചനം അന്നുതന്നെ കഴിഞ്ഞു.

സായ്പ്:—അതേ.

ഗുരുദേവൻ:—ഇനി വിശ്വസിച്ചാലും ഇല്ലെങ്കിലും ക്രിസ്ത്യാനി ആയാലും ഇല്ലെങ്കിലും അപ്പോൾ മോക്ഷം കിട്ടിക്കഴിഞ്ഞു.

സായ്പ്:—അങ്ങിനെയല്ല. ക്രിസ്തുവിൻെറ പേരിൽ ജ്ഞാനസ്നാനം ചെയ്യാത്തവരുടെ പാപം നീങ്ങിയിട്ടില്ല.

ഗുരുദേവൻ:—അപ്പോൾ നിങ്ങൾ പറയുന്നതു് യേശു ജനിച്ചതുകൊണ്ടു കുറച്ചുപേൎക്കുമാത്രം മോക്ഷം കിട്ടിയെന്നാണോ?

സായ്പ്:—അങ്ങിനെയല്ല. ക്രിസ്തു ജനിച്ചതുകൊണ്ടു് എല്ലാവരും രക്ഷിക്കപ്പെട്ടു, അതു് മൂലതത്വമാണു്.

ഗുരുദേവൻ:—ബാക്കി ഒരുത്തരും ഇല്ലയോ?

സായ്പ്:—ഇല്ല.

ഗുരുദേവൻ:—എന്നാൽ എല്ലാവരും പണ്ടേതന്നെ രക്ഷിക്കപ്പെട്ടുവല്ലോ, ഇനി വിശ്വസിച്ചിട്ടുവേണ്ടല്ലോ രക്ഷപ്പെടുവാൻ.

സായ്പ്:—അങ്ങനെയല്ല. വിശ്വസിച്ചാലേ രക്ഷയുള്ളു.

ഗുരുദേവൻ:—എന്നാൽ യേശുവിൻെറ ജനനംകൊണ്ടു് ഇപ്പോൾ വിശ്വസിക്കാനുള്ളവർ ഒഴിച്ചു് ബാക്കിയുള്ളവരാണു് രക്ഷിക്കപ്പെട്ടതു്. എല്ലാവരും രക്ഷിക്കപ്പെട്ടിട്ടില്ല.

സായ്പ്:—(വീണ്ടും) യേശുവിൻെറ ജന്മംകൊണ്ടു് എല്ലാവരും രക്ഷിക്കപ്പെട്ടു.

ഗുരുദേവൻ വീണ്ടും സാവധാനത്തിൽ സായ്പിൻെറ സംഭാഷണത്തിലുള്ള പരസ്പരവിരുദ്ധമായ ഭാഗത്തെ വ്യക്തമാക്കുവാൻ ശ്രമിച്ചു. എന്നാൽ സായ്പ് അതൊന്നും സമ്മതിച്ചില്ല. അടുത്തു നില്ക്കുന്ന ഒരാളോടായി,

ഗുരുദേവൻ:—കണ്ടോ! നല്ല വിശ്വാസം. ഇങ്ങനെയുള്ള വിശ്വാസംവേണം. നല്ല വിശ്വാസികൾ! നമ്മുടെയിടയിൽ ഇങ്ങനെ വിശ്വാസമുള്ളവർ ഇല്ല. നല്ല വിശ്വാസികൾ.

## ക്രിസ്ത്യൻമിഷ്യനറിമാർ

യൂറോപ്യൻപാതിരിമാർ ഗുരുദേവനെക്കണ്ടു് ക്രിസ്തുമതം പഠിപ്പിക്കുവാൻ അനേകംതവണ വന്നു. ഒരിക്കൽ വന്നപ്പോൾ ഗുരുദേവൻ ശിവഗിരി മാതൃകാപാഠശാലയിൽ വിശ്രമിക്കുന്നു. ഏകദേശം ഉച്ചസമയമായി. ഒരു മോട്ടാർകാറിൽ നാലു സായ്പന്മാർ വന്നിറങ്ങി. അവർ ഗുരുദേവസന്നിധിയിൽ എത്തി യഥാവിധി സ്വീകരിക്കപ്പെട്ടു. സംഭാഷണമദ്ധ്യേ,

സായ്പു്:—സ്വാമി നല്ലവണ്ണം വേദപുസ്തകം വായിക്കണം.

ഗുരുദേവൻ:—നമുക്കു വായിക്കണമെന്നാഗ്രഹമുണ്ടു്. പഠിപ്പിച്ചുതരുവാൻ ആരുമില്ലല്ലോ. നിങ്ങൾ വരുമെങ്കിൽ കൊള്ളാം.

സായ്പു്:—ഞാൻ അപ്പൊഴപ്പോൾ വന്നു പറയാം.

ഗുരുദേവൻ:—എന്നാൽ വളരെ നല്ലതു്. നിങ്ങൾ തീർച്ചയായും വരണം. നാം പഠിക്കാം.

സായ്പു്:—ഞങ്ങളോടു വരണ്ടാ എന്നു പറഞ്ഞു അടിച്ചു് പുറത്താക്കിയാലും ഞങ്ങൾ പോകുകയില്ല. ഞങ്ങൾ പ്രസംഗിക്കുകതന്നെചെയ്യും.

ഗുരുദേവൻ:—(ചിരിച്ചുകൊണ്ടു) നിങ്ങളെ ഞങ്ങൾ ഒരിക്കലും അടിച്ചു പുറത്താക്കുകയില്ല. നിങ്ങൾ ഞങ്ങളോടു് ചേർന്നില്ലെങ്കിൽ അടിച്ചു ഞങ്ങളുടെ സംഘത്തിൻെറ അകത്താക്കുകയേയുള്ളു. നിങ്ങൾ ഒരിക്കലും വരാതിരിക്കരുതു്. ആഴ്ചയിൽ ഒരിക്കലെങ്കിലും വരണം.

സായ്പു്:—എൻെറ മോട്ടാർ ഇപ്പോൾ ഇല്ല. അതുകൊണ്ടു് പ്രയാസമുണ്ടു്.

ഗുരുദേവൻ:—തീർച്ചയായും വരണം!

## സംസ്കൃതവിദ്യാഭ്യാസം

ഗുരുദേവൻ ഭക്തജനങ്ങളുടെ ഗൃഹങ്ങളിൽ വിശ്രമിച്ചുകൊണ്ടു സഞ്ചരിക്കയാണു്. ഒരു ഗൃഹത്തിലേക്കു കടന്നുചെന്നപ്പോൾ അവിടെ വളർത്തപ്പെട്ടിരുന്ന ഒരു നാട്ടുപട്ടി കുനിഞ്ഞു രണ്ടു കൈകളും നീട്ടി, ഗുരുദേവനെ പ്രണമിച്ചു് സന്തോഷത്തെ പ്രദർശിപ്പിച്ചു. ഗുരുദേവൻ പട്ടിയുടെ മൂർദ്ധാവിൽ തലോടി. പട്ടി ഗുരുദേവൻെറ കരതലത്തിൽ നക്കാൻ തുടങ്ങി.

ഗുരുദേവൻ:—ഈ പട്ടി സംസ്കൃതം പഠിക്കയാലല്ല, പഠിച്ചതു കേൾക്കയാലായിരിക്കണം ഇത്ര സൽസ്വഭാവിയായതു്. (എന്നു് ചിരിച്ചുകൊണ്ടു പറഞ്ഞശേഷം) നാം ഇവനു എന്തെങ്കിലും കൊടുക്കണം, മരച്ചീനി വേവിച്ചതുണ്ടോ.?

ഈ സംഭാഷണത്തിൽനിന്നു രണ്ടു സംഗതികൾ പ്രത്യക്ഷമാകുന്നു. ജീവിതസംസ്കാരം ഉണ്ടാകുന്നതിനു സംസ്കൃതവിദ്യാഭ്യാസം വളരെ നല്ല ഒരു മാർഗ്ഗമാണെന്നുള്ളതു ഗുരുദേവനു് ആദ്യംമുതൽക്കുള്ള അഭിപ്രായമാണു്. അരുവിപ്പുറത്തു പ്രതിഷ്ഠ കഴിഞ്ഞതോടുകൂടി അവിടെ ഒരു സംസ്കൃതസ്കൂൾ നടത്തിത്തുടങ്ങി. അതു പിന്നീടു ശിവഗിരിയിലേക്കു മാററി. ആലുവായിൽ ഒന്നാംതരം ഒരു സംസ്കൃതസ്കൂൾ സ്ഥാപിച്ചു. സമാധി അടയുന്നതുവരെ അതിൻെറ അഭിവൃദ്ധിയെപ്പററി നേരിട്ടു് അന്വേഷിച്ചുവന്നു. ഇങ്ങനെ പലവിധത്തിൽ സംസ്കൃതവിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിപ്പാൻ ഗുരുദേവൻ ശ്രമിച്ചിട്ടുണ്ടു്.

മരച്ചീനി ഗുരുദേവനു വളരെ പഥ്യമായ ഒരു ആഹാരമാണു്. ഗുരുദേവൻ വളരെക്കാലം അരുവിപ്പുറംകാട്ടിൽ ഫലമൂലങ്ങളും ഇലകളും മാത്രം ഭക്ഷിച്ചു തപസ്സു ചെയ്തിട്ടുണ്ടു്. പിന്നീടു ഭക്തജനങ്ങളുടെ ഇടയിൽ ഇറങ്ങി സഞ്ചാരം തുടങ്ങിയപ്പോൾ പലപ്പോഴും ഭക്ഷണമായി ഉപയോഗിക്കുന്നതു മരച്ചീനിയായിരുന്നു. തിരുവിതാംകൂറിൽ മിക്കസ്ഥലങ്ങളിലും ലാഭത്തിൽ കിട്ടാവുന്നതിനാൽ പാവപ്പെട്ടവർക്കുകൂടി സുലഭമായി ഗുരുദേവനു കൊടുക്കുവാൻ സാധിക്കുന്ന ഒരു സാധനമാണു മരച്ചീനി. മററുവിധത്തിൽ കാഴ്ചകൾവയ്ക്കുവാനോ മറേറാ സാധിക്കാത്ത എത്ര പാവപ്പെട്ട ജനങ്ങൾ മരച്ചീനി വേവിച്ചു ഗുരുദേവനെ ഭുജിപ്പിച്ചു സന്തുഷ്ടരായിട്ടുണ്ടെന്നോർക്കുമ്പോൾ ഭക്ഷണകാര്യത്തിൽക്കൂടി അവരുടെ ഗുണത്തെ ഗുരുദേവൻ പ്രധാനമായി സങ്കല്പിച്ചിരുന്നു എന്നു പ്രത്യക്ഷമാകുന്നുണ്ടു്.

## ദേവദാസികൾ

കോയമ്പത്തൂർ. രാവിലെ ഒമ്പതുമണി. വെയിൽ മൂത്തിട്ടില്ല. ഗുരുദേവൻ ഒരു വലിയ ഉദ്യാനത്തിൽ ഇലകൾ തിങ്ങിയ ഒരു വള്ളിക്കുടിലിൻെറ അരുകിൽ ഒരു ക്യാമ്പുകട്ടിലിൽ ഇരിക്കുന്നു. ചിലർ ദർശനത്തിനായി വന്നിട്ടുണ്ടു്.

ഒരു പൗരൻ:—ഞങ്ങളുടെ സമുദായം ഇപ്പോൾ ഒരു കഷ്ടദശയിൽ ഇരിക്കയാണു്.

ഗുരുദേവൻ:—നിങ്ങളുടെ സമുദായം എന്നാൽ ഏതാണു്?

പൗരൻ:—ഞങ്ങളുടെ സമുദായത്തിനു് 'ശെംകുന്തനർ' എന്നു പറയും. ചിലർ 'നട്ടുവർ' അല്ലെങ്കിൽ 'ദേവദാസി'സമുദായം എന്നും പറയും.

ഗുരുദേവൻ:—'ശെംകുന്തനർ' എന്ന പദത്തിൻെറ അർത്ഥം അറിയാമോ?

പൗരൻ:—'ശെം' എന്നാൽ ചുവപ്പ് എന്നാണ്. 'കന്തനർ' എന്നാൽ കന്തത്തോടുകൂടിയവർ, ഇവർ ഒരുകാലത്തു യുദ്ധവീരന്മാർ ആയിരുന്നു വെന്ന് ഈ വാക്കിൽനിന്നും തെളിയുന്നു.

ഗുരുദേവൻ:—അങ്ങനെയല്ല, ഇതു് ഒരു സംസ്കൃതപദമാണ്. ഇതിന്റെ ശരിയായ രൂപം 'ശെംകുവിന്തർ' എന്നാണ്. അതിന്റെ അർത്ഥം നല്ല നെയ്ത്തുകാർ (അമരത്തിൽനിന്നും ഉദ്ധരിക്കുന്നു) എന്നാകുന്നു.

പൗരൻ:—നെയ്ത്തു് ഞങ്ങളുടെ പ്രധാനതൊഴിലാണ്. എന്നാൽ ഇപ്പോൾ ക്ഷേത്രങ്ങളിൽ ദാസിയാട്ടംകൊണ്ടാണ് സ്ത്രീകൾ ഉപജീവനം ചെയ്യുന്നതു്. വിവാഹം പതിവില്ല.

ഗുരുദേവൻ:—ന്യായമായ വിവാഹം നിങ്ങളുടെ ഇടയിൽ നടപ്പിൽ വരുത്താൻ ശ്രമിക്കണം.

പൗരൻ:—ഇക്കാര്യത്തിൽ കുറച്ചുവിഷമമുണ്ട്. ദാസിയാട്ടം നിറുത്തിയാൽ അവർ ഇപ്പോൾ അനുഭവിച്ചുവരുന്ന ക്ഷേത്രത്തിലെ കാണഭൂമികൾ (ഇറയിലികൾ) കിട്ടാതെവരും. അതോർത്തു് അവർ യാതൊരുവിധപരിഷ്കാരത്തിലും വഴിപ്പെടുന്നില്ല.

ഗുരുദേവൻ:—ദേവദാസിത്തൊഴിൽ വിട്ടാലും ഭൂമി അവർക്കുതന്നെ വിട്ടുകൊടുക്കാതിരിക്കാൻ യാതൊരു ന്യായവുമില്ല. അനേകം തലമുറകളായി ചെയ്തുപോന്നിട്ടുള്ള ജോലിക്ക് അടുത്തൂണായി ഈ പ്രതിഫലം കൊടുത്താൽ മതിയാകുന്നതല്ല. അവരുടെ കയ്യിൽ ഇരിപ്പുള്ളതിനോടുകൂടി കൂടുതൽ ഭൂമി ചേർത്തുകൊടുത്തു് അവരെ ഒഴിച്ചുവിടേണ്ടതാണ് ധർമ്മം.

പൗരൻ:—ദാസിയാട്ടം മുടങ്ങാതെ നടത്തിയില്ലെങ്കിൽ ക്ഷേത്രക്കാർ ഭൂമി അനുഭവിക്കാൻ അനുവദിക്കുന്നതല്ല.

ഗുരുദേവൻ:—അങ്ങിനെയായാൽ ദാസിയാട്ടത്തിനു് പ്രതിഫലമായുള്ള ഈ വസ്തുക്കൾക്ക് അവകാശികൾ ഇല്ലാതെ വരുമല്ലോ. മററവകാശികൾ ഇല്ലാത്ത വസ്തു ന്യായമായിട്ടു് ഇവർക്കു ചേരേണ്ടതാണ്. ഈ വസ്തുക്കൾ ആരെങ്കിലും അവകാശപ്പെടുന്നുവെങ്കിൽ അവർ ദാസിവൃത്തി ചെയ്യേണ്ടിവരും.

പൗരൻ:—ഇതു് ഒരു നല്ലതൊഴിൽ ആണെന്നാണ് ഉയന്ന സമുദായക്കാർ ഞങ്ങളെ ഉപദേശിക്കുന്നതു്.

ഗുരുദേവൻ:—നല്ലതാണെങ്കിൽ അവർക്കുതന്നെ ഈ തൊഴിൽ സ്വീകരിക്കാമല്ലോ. അങ്ങിനെയായാൽ വസ്തു അവർക്ക് വിട്ടുകൊടുക്കുന്നതിൽ ന്യായം കുറച്ചെങ്കിലും ഉണ്ടാവും.

പൗരൻ:—അവർ ഈ തൊഴിൽ ഒരിക്കലും സ്വീകരിക്കയില്ല.

ഗുരുദേവൻ:—എന്നാൽ ഈ ഭൂമി ഒരുത്തർക്കും അവകാശപ്പെടുവാൻ ന്യായമില്ല. ഗവമെന്റുമുഖേന അവകാശവാദം നടത്തണം. എന്നാൽ കിട്ടും. ഇതു കിട്ടിയാലും തക്കതായ പ്രതിഫലം ആകുന്നില്ല എന്നാണു നമ്മുടെ പക്ഷം—(അടുത്തുനിൽക്കുന്ന ഒരു മലയാളിയോടു്)—കഷ്ടം! ഇയാൾക്ക് ഇതിനെക്കുറിച്ചു വളരെ വ്യസനമുള്ളതുപോലെ തോന്നുന്നു. ആ സമുദായത്തിൽ പെട്ടുപോയല്ലോ എന്നു വിചാരിച്ചായിരിക്കാം. വ്യസനിക്കാൻ കാര്യമില്ലല്ലോ. ഈവക ദുരാചാരങ്ങൾ എങ്ങും ഉള്ളതുതന്നെ. അങ്ങെല്ലാം (കേരളത്തിൽ) ഉള്ളതും ഇതിൽപ്പെട്ടതുതന്നെയാണ്. ഇയാൾ അറിയുന്നില്ലായിരിക്കാം. ഗവമെന്റിനോടു വാദിച്ചു് അവകാശങ്ങൾ വാങ്ങട്ടെ. കിട്ടാതിരിക്കാൻ ന്യായമില്ല. എന്നാൽ പരിഹാരം താനേ ഉണ്ടാവും.

ഗുരുദേവന്റെ ആശയപ്രകാരം ഇയ്യിടെ മദിരാശിയിൽ ഒരു നിയമം പാസ്സാക്കിയിരിക്കുന്നു. വസ്തുക്കളെല്ലാം ദാസികൾക്കു സ്വന്തമായി വിട്ടുകൊടുക്കണമെന്നും അവർ ക്ഷേത്രങ്ങളിൽ യാതൊരു പ്രവൃത്തിയും ചെയ്യേണ്ട ആവശ്യമില്ലെന്നുമാണ് നിയമത്തിൽ നിശ്ചയം ചെയ്തിട്ടുള്ളതു്.

## ഫലിതങ്ങൾ

ഗുരുദേവൻ സംസാരിക്കുന്നതിലെല്ലാം ഫലിതപ്രയോഗങ്ങൾ ഉണ്ടാകാതിരിക്കയില്ലെന്നു പറഞ്ഞാൽ ഒരതിശയോക്തിയായിരിക്കയില്ല. ഏതു മനസ്സിനെയും ആകർഷിക്കത്തക്ക അവണ്ണനീയമായ ഒരു ചാതുര്യം ഗുരുദേവന്റെ സംഭാഷണത്തിനുണ്ട്. ആരുടെ ഹൃദയത്തിനും കുളിർമ്മയും സംതൃപ്തിയും ഉണ്ടാക്കുവാൻ അതിനു സാധിച്ചിരുന്നു. പല മഹാന്മാരും ഗുരുദേവന്റെ വെറും സംഭാഷണമാധുര്യത്തിൽത്തന്നെ ലയിച്ചു് കീഴടങ്ങിയിട്ടുണ്ട്. എന്നാൽ ഫലിതങ്ങൾ ഒരിക്കലും കാര്യഗൗരവത്തെ വിടാതെയിരിക്കുമെന്നുള്ള സാധാരണന്മാർക്ക് അസാദ്ധ്യമായ ഒരു സ്വഭാവംകൂടി ഗുരുദേവന്റെ സംഭാഷണങ്ങൾക്കുണ്ടായിരുന്നു. പല ഉദാഹരണങ്ങൾ ഉണ്ട്.

ഒരു മുസൽമാൻഭക്തൻ ഗുരുദേവനുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ പകുതി ഗൗരവത്തിലും പകുതി നേരംപോക്കായും ചോദിച്ചു.

ഭക്തൻ—സ്വാമി! എനിക്കൊരു സംശയം ചോദിക്കുവാനുണ്ട്.

ഗുരുദേവൻ—ചോദിക്കാമല്ലോ.

ഭക്തൻ—ജനങ്ങൾക്കു മോക്ഷം കിട്ടുമെന്നല്ലേ ഗ്രന്ഥങ്ങൾ പറയുന്നതു്. എന്നാൽ എന്താണു് ജനസംഖ്യ കുറയാതെ കാനേഷുമാരിക്കണക്കെടുക്കുമ്പോഴെല്ലാം വദ്ധിച്ചുകാണുന്നതു്?

ഗുരുദേവൻ—മൃഗങ്ങൾക്കു കയററംകിട്ടി മനുഷ്യരാകുമായിരിക്കാം—(ഡാർവിൻെറ പരിണാമവാദത്തെ കളിയാക്കിപ്പറയുന്നു.)

ഭക്തൻ—പക്ഷേ മൃഗങ്ങളുടെ സംഖ്യയ്ക്കും യാതൊരു കുറവും കാണുന്നില്ലല്ലോ.

ഗുരുദേവൻ—ജന്തുക്കളെ ആദ്യം സൃഷ്ടിച്ചതു് ആരാണു്.

ഭക്തൻ—ഹള്ളാവാണു്.

ഗുരുദേവൻ—(ചിരിച്ചുകൊണ്ടു്) അദ്ദേഹത്തിൻെറ തൊഴിൽ ഇപ്പോൾ മറന്നുപോയോ?

*　　*　　*　　*

ഗുരുദേവൻ ശാരദാമഠത്തിൻെറ കിഴക്കേ ഭാഗത്തുള്ള പടിയിൽ ഇരിക്കുന്നു. ഒരു കമ്പനിയിലെ ഷെയറുകളെ സംബന്ധിച്ചു് എന്തോ ഒപ്പിടുവിക്കുവാൻ ഒരാൾ വന്നിരിക്കുന്നു.

ഗുരുദേവൻ—നാം ഒപ്പിടണമോ?

ഭക്തൻ—അതേ.

ഗുരുദേവൻ—എല്ലാവക്കും സമ്മതംതന്നെയല്ലോ. ദോഷം ഒന്നും ഇല്ലല്ലോ. (ഒരാശ്രിതൻെറ പേർ പറഞ്ഞു) ഒപ്പ് ഇട്ടോ.

ഭക്തൻ—ഇട്ടു.

ഗുരുദേവൻ—എന്താണു് ഒപ്പ്.

ഭക്തൻ—"ഓം" എന്നാണു്.

ഗുരുദേവൻ—കണ്ടോ കൊള്ളാമല്ലോ, നല്ല ഒപ്പ്. നമുക്കു നല്ല ഒരൊപ്പായിരുന്നു അതു്. ഇനി എന്തുചെയ്യും?

*　　*　　*　　*

സഞ്ചാരത്തിനിടയിൽ ഗുരുദേവൻ ഭക്തന്മാരുടെ വീടുകളിൽ വിശ്രമിക്കാറുണ്ടു്. ഒരു ദിവസം ഒരു ധനികനായ ഭക്തൻെറ ഗൃഹത്തിൽ ഗുരുദേവൻ ആഹാരത്തിനിരിക്കയായിരുന്നു. ഗൃഹസ്ഥനും കുറേ ദൂരെയായി ഭക്ഷണത്തിനിരുന്നു.

ഗുരുദേവൻ—ഇപ്പോൾ മത്സ്യമാംസം കൂട്ടില്ലേ? ഇന്നൊന്നും ഇല്ലല്ലോ.

ഭക്തൻ—ഇപ്പോൾ അത്ര നിർബന്ധമില്ല. ഉണ്ടെങ്കിൽ കഴിക്കും, അത്രയേയുള്ളൂ.

ഗുരുദേവൻ—ഇപ്പോൾ ഉണ്ടെങ്കിൽ കഴിക്കും. അപ്പോൾ മുമ്പെല്ലാം ഇല്ലെങ്കിലും കഴിക്കും, വലിയ മാററം വന്നുപോയല്ലോ.

*　　*　　*　　*

ഗുരുദേവൻ ഒരു പിലാവിൻെറ ചുവട്ടിൽ വിശ്രമിക്കുന്നു. ഭക്തന്മാർ നാലുപുറവുമുണ്ടു്. പിലാവിൻെറ ഉടമസ്ഥനായ ഭക്തനെ നോക്കി,

ഗുരുദേവൻ—എന്താ ഇക്കൊല്ലം പിലാവിന്മേൽ ചക്കയില്ലല്ലോ. കായ്ക്കാറില്ലേ?

ഭക്തൻ—കഴിഞ്ഞകൊല്ലം വളരെയധികം കാ ഉണ്ടായി. ചെറിയ കൊമ്പുകളിൽകൂടി നിറച്ചുണ്ടായി. വളരെയെല്ലാം ധമ്മവും ചെയ്തു.

ഗുരുദേവൻ—അപ്പോൾ ഇനി കായ്ക്കയില്ലായിരിക്കാം. ധമ്മംചെയ്തു മോക്ഷം അടഞ്ഞുവല്ലോ.

*　　*　　*　　*

ഗുരുദേവനെ തൻെറ സ്വന്തം മകനെപ്പോലെ സ്നേഹിക്കയും ശാസിക്കയും ചെയ്തിരുന്ന ഒരു വൃദ്ധയുണ്ടായിരുന്നു. ഒരുദിവസം പതിവുപോലെ ഗുരുദേവൻ പരിവാരസമേതം വൃദ്ധയുടെ ഗൃഹത്തിൽ എത്തി.

വൃദ്ധ—ഈ ആളുകളെയെല്ലാം കൊണ്ടുനടക്കരുതു്. ചെല്ലുന്നിടത്തു് ഇവർ ബുദ്ധിമുട്ടായിത്തീരും. സ്വാമി ഒരു വഷംകഴിഞ്ഞേ പോകാവൂ.

ഗുരുദേവൻ—രാവിലേ പോകും. ഒരു വഷം കഴിഞ്ഞേ മടങ്ങുകയുള്ളൂ.

വൃദ്ധ—എവിടെ പോകുന്നു?

ഗുരുദേവൻ—ഇങ്ങനെ നടക്കും. ഇന്നദിക്കിലേക്കാണെന്നില്ല.

പറഞ്ഞപോലെ ഗുരുദേവൻ അതിരാവിലെ എഴുന്നീററുപോകയും ചെയ്തു. ജനങ്ങൾ മഴയില്ലാതെ ബുദ്ധിമുട്ടിയിരുന്നു. അന്നു പകൽ നല്ലതായ ഒരു വഷം ഉണ്ടായി. അസ്തമിക്കാറായപ്പോൾ ഗുരുദേവൻ തിരികെ വൃദ്ധയുടെ വീട്ടിൽ എത്തി.

വൃദ്ധ—എന്തേ മടങ്ങിയതു്. ഒരുവഷം കഴിഞ്ഞേ മടങ്ങു എന്നല്ലേ പറഞ്ഞതു്.

ഗുരുദേവൻ—അതേ. ഇന്നു് ഒരു വഷം കഴിഞ്ഞല്ലോ.

*　　*　　*　　*

ഗുരുദേവൻ മദിരാശിയിൽ ഒരു മാന്യൻെറ ഗൃഹത്തിൽ വിശ്രമിക്കുന്നു. അവിടെ വളത്തിയിരുന്ന ഗ്രസുകളെ കണ്ടു.

